# പാലൂർ – കുന്നംകുളം ഇടവകകൾ
# ചരിത്രവും സംസ്ക്കാരവും

**ഫാ. ഡോ. ജോസഫ് ചീരൻ**

പ്രസാധനം

**പുലിക്കോട്ടിൽ ഡോ. ഗീവർഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്താ**

**എം. ജെ. ഡി. പബ്ലീഷിംഗ് ഹൗസ്, കുന്നംകുളം**

**ഫോൺ: 9495603174**



## ഫാ. ഡോ. ജോസഫ് ചീരൻ

തൃശ്ശൂർ ജില്ലയിൽ പഴഞ്ഞി സെന്റ് മേരീസ് ഓർത്തഡോക്സ് ഇടവകയിൽ ചീരൻ ഗീവർഗീസ് കശ്ശീശായുടെ പൗത്രനായി 1945 ചിങ്ങം 1-ന് ജനിച്ചു. മാതാപിതാക്കൾ മാത്തപ്പൻ - കുഞ്ഞാത്തിരി. അവിഭക്ത കേരള സർവകലാശാലയുടെ ഒന്നാം റാങ്കോടു കൂടി മലയാളം ഭാഷയിൽ വിദ്വാൻ ബിരുദം നേടി. കാലിക്കട്ട് സർവ്വകലാശാലയിൽ നിന്ന് മാസ്റ്റർ ബിരുദം. മഹാത്മാഗാന്ധി സർവകലാശാലയിൽ നിന്ന് 'ആധുനിക മലയാള കവിതയിൽ ബൈബിളിന്റെ സ്വാധീനം' എന്ന വിഷയത്തെപ്പറ്റി തയാറാക്കിയ ഗവേഷണ പ്രബന്ധത്തിന് പി.എച്ച്.ഡി. ബിരുദം ലഭിച്ചു. തൃശ്ശൂർ സി.എം.എസ്. ഹൈസ്കൂളിലും ആലുവാ യൂണിയൻ ക്രിസ്ത്യൻ കോളജിലും അധ്യാപകൻ. 2000 ജൂണിൽ റിട്ടയർ ചെയ്തു.

വൈദികഗുരു യൂഹാനോൻ മാർ സേവേറിയോസ് മെത്രാപ്പോലീത്താ. അദ്ദേഹത്തിൽ നിന്ന് വൈദികസ്ഥാനങ്ങൾ സ്വീകരിച്ചു. 1972 മുതൽ കൊച്ചി ഭദ്രാസനത്തിലും 1985 മുതൽ കുന്നംകുളം ഭദ്രാസനത്തിലും വിവിധ ഇടവകകളിൽ സേവനം ചെയ്തു. 2004 ജൂലായ് 1 മുതൽ തൃശൂർ ഭദ്രാസനത്തിൽ ആലായ്ക്കൽ കുളമ്പ്, കാക്കിനിക്കാട് എന്നീ ഇടവകകളിൽ സേവനം ചെയ്തു.

യൂഹാനോൻ മാർ സേവേറിയോസ് ഫൗണ്ടേഷൻ, മാർ ദീവന്നാസ്യോസ് പഠനകേന്ദ്രം, കുന്നംകുളം ക്രിസ്ത്യൻ സ്റ്റഡി സെന്റർ, എറണാകുളം ചർച്ച് ഹിസ്റ്ററി അസോസ്യേഷൻ എന്നിവയുടെ സ്ഥാപക ചെയർമാൻ. സീയോൻ സന്ദേശം, ഇടവകപത്രിക എന്നീ സഭാപ്രസിദ്ധീകരണങ്ങളുടെ സ്ഥാപക ചീഫ് എഡിറ്റർ, മൂന്ന് ഡസനിലേറെ ഗ്രന്ഥങ്ങളും ഇരുന്നൂറ്റിഅമ്പതിലേറെ ഗവേഷണലേഖനങ്ങളും പ്രസിദ്ധീകരിച്ചു. മഹാത്മാഗാന്ധി സർവകലാശാലയിൽ റിസർച്ച് ഗൈഡ് ആയും ഓർത്തഡോക്സ് സ്റ്റഡി ബൈബിളിന്റെ മലയാളം പരിശോധകൻ ആയും മലങ്കര ഓർത്തഡോക്സ് ചർച്ച് ഹിസ്റ്ററി അസോസിയേഷൻ പ്രസിഡണ്ടായും പ്രവർത്തിക്കുന്നു.

യുണൈറ്റഡ് ബോർഡ് ഓഫ് ക്രിസ്ത്യൻ ഹയർ എജുക്കേഷന്റെ ധനസഹായത്തോടെ കേരളത്തിലെങ്ങുമുള്ള ആർക്കൈവ്സുകളിൽ ഗവേഷണപര്യടനം നടത്തി. മാർ ഗ്രീഗോറിയോസ് അബ്ദുൽ ജലീൽ (1665), മാർ ഈവാനിയോസ് (1685) എന്നിവരുടെ സുസ്താത്തിക്കോനുകൾ, മാർ ബസ്സേലിയോസ് യൽദൊ കാതോലിക്കായുടെ (1685) പള്ളിക്രമപ്പുസ്തകങ്ങൾ, ഭാരതത്തിലെ പ്രാചീന സെന്റ് തോമസ് ബൈബിൾ, തോമസ് അർക്കദിയാക്കോൻ (ഒന്നാം മാർത്തോമ്മാ) വത്തിക്കാനിലേക്കയച്ച കത്ത്, മാർ അഹത്തള്ളാ (1653) ഗോവയിൽ നിന്ന് ശെമ്മാശന്മാർ വശം കൊടുത്തയച്ച കത്ത്, കാട്ടുമങ്ങാട്ട് കൂറിലോസിന്റെ കുർബ്ബാനതക്സ, ഹൂദായ കാനോൻ 18 അക്കം കാനോൻ ആയി വ്യത്യാസപ്പെടുത്തുവാൻ റഫ്വർക്ക് ചെയ്ത കാനോൻ, 1653-ലെ മട്ടാഞ്ചേരി പടിയോല ആർത്താറ്റ് ചെപ്പേട് (പടിയോല) എന്നിങ്ങനെ പൗരസ്ത്യ - പാശ്ചാത്യ സുറിയാനിയിലും കർസോനിയിലും വട്ടെഴുത്തിലും എഴുതിയ ഒട്ടധികം സഭാചരിത്രരേഖകൾ കണ്ടെടുത്ത് പ്രസിദ്ധീകരിച്ചു.

ഭാര്യ: കെ. വി. ഏലിയാമ്മ (റിട്ട. ഹെഡ്മിസ്ട്രസ്). മകൻ: ഡോ. പ്രസാദ് ചീരൻ, സ്നുഷ: ദീപാ പ്രസാദ്. പൗത്രിമാർ: എൽസാ പ്രസാദ്, ടെസ്സാ പ്രസാദ്, ലിസാ പ്രസാദ്. മകൾ: മേഴ്സി ജോർജ്ജ്, ജാമാതാവ്: ഡോ. പി. ഐ. ജോർജ്ജ്, ദൗഹിത്രർ: ഹിമാ ജോർജ്ജ്, റാണാ പി. ജോർജ്ജ്.

വിലാസം: ചീരൻ ഹൗസ്, കിഴക്കേ അങ്ങാടി, പഴഞ്ഞി, തൃശൂർ-680542
ഫോൺ: 9495603174.

# ഉള്ളടക്കം



**അനുബന്ധം**

## ഫാ. ഡോ. ജോസഫ് ചീരന്റെ കൃതികൾ

1. ഇന്ത്യൻ ഓർത്തഡോക്സ് സഭാചരിത്ര വിജ്ഞാനകോശം
2. ജഗദീശ് ചന്ദ്രബോസ്
3. മാർ ഇഗ്നാത്യോസിന്റെ സപ്തലേഖനങ്ങൾ (പരിഭാഷ)
4. സെമിനാർ പ്രബന്ധങ്ങൾ (എഡിറ്റർ)
5. സഭാജ്യോതിസ് മാർ ദീവന്നാസ്യോസ് (രണ്ടാം പതിപ്പ്)
6. മലങ്കരസഭയും കേരള സംസ്കാരവും
7. ഇന്ത്യൻ ഓർത്തഡോക്സ് സഭ: വിമർശാത്മക പഠനം
8. മലങ്കരയുടെ പ്രവാചകൻ
9. സഭയിലെ പ്രതിസന്ധികൾ (എഡിറ്റർ)
10. ഭാരതത്തിലെ പ്രാചീന ബൈബിൾ (പഠനം, വ്യാഖ്യാനം)
11. ആധുനിക മലയാള കവിതയും ബൈബിളും (ഗവേഷണ പ്രബന്ധം)
12. മഹാത്മാവായ കർമ്മയോഗി
13. ഒരു പരദേശയാത്രയുടെ കഥ (എഡിറ്റർ)
14. ഇന്ത്യൻ ഓർത്തഡോക്സ് സഭ: ചരിത്രവും സംസ്കാരവും (സഹ ഗ്രന്ഥകാരൻ)
15. വട്ടശ്ശേരിൽ തിരുമേനി: മലങ്കരസഭയുടെ കോട്ട (സഹ ഗ്രന്ഥകാരൻ)
16. സിറിയൻ പാത്രിയർക്കീസന്മാരുടെ അധികാര ദുർവിനിയോഗം (സഹ ഗ്രന്ഥകാരൻ)
17. സണ്ടെസ്കൂൾ അധ്യാപകസഹായി (എഡിറ്റർ)
18. സംസ്കാര പഠനങ്ങൾ (ജനറൽ എഡിറ്റർ)
19. അക്ഷരങ്ങളുടെ ആചാര്യൻ (ഷഷ്ടിപൂർത്തി ഉപഹാരഗ്രന്ഥം)
20. തൃശ്ശൂർ പള്ളിച്ചരിത്രം
21. തെരഞ്ഞെടുത്ത പ്രബന്ധങ്ങൾ
22. പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് രണ്ടാമൻ
23. മലങ്കരസഭയിലെ പടിയോലകൾ
24. ഇന്ത്യൻ ഓർത്തഡോക്സ് സഭ (എ. ഡി. 52–2007)
25. സഭാ ദർശൻ (3 മണിക്കൂർ, വീഡിയോ കാസറ്റ്)
26. മലയാളം ബൈബിളും കേരള നവോത്ഥാനവും
27. കണ്ടനാട് ഗ്രന്ഥവരി (എഡിറ്റർ, വ്യാഖ്യാനം)
28. കാതോലിക്കേറ്റിന്റെ കാലിക പ്രാധാന്യം (സഹ ഗ്രന്ഥകാരൻ)
29. കടവിൽ പൗലോസ് മാർ അത്താനാസ്യോസ്
30. നസ്രാണി കേസരി അക്കര കുര്യൻ റൈട്ടർ (സഹ ഗ്രന്ഥകാരൻ)
31. പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസും 1811–ലെ ബൈബിളും (എഡി.)
32. മലങ്കരസഭയുടെ സുവർണ്ണയുഗശില്പി (വാല്യം 1, 2)
33. മലങ്കരസഭയുടെ സുവർണ്ണയുഗശില്പി (വാല്യം 3. അച്ചടിയിൽ)
34. പാലൂർ–കുന്നംകുളം ഇടവകകൾ: ചരിത്രവും സംസ്ക്കാരവും
35. മലങ്കരസഭയുടെ സമുന്നത സാരഥികൾ
36. പഴഞ്ഞിപ്പള്ളിയും പിതാക്കന്മാരും (അച്ചടിയിൽ)
37. പഴഞ്ഞിയുടെ ശ്രേഷ്ഠാചാര്യൻ
38. ഓർത്തഡോക്സ് ആരാധന: ശുശ്രൂഷകളും ശുശ്രൂഷകരും
39. മലങ്കരസഭയും കാനോനുകളും (അച്ചടിയിൽ)
40. വെട്ടിക്കുന്നേൽ അച്ചൻ (ലഘു ജീവചരിത്രം)
41. The Indian Orthodox Church of St. Thomas.

# പ്രസാധകക്കുറിപ്പ്

ആർത്താറ്റ്–കുന്നംകുളം മഹാഇടവകയുടെ പ്രശസ്ത കൈക്കാരനും സ്കൂൾ മാനേജരുമായി ദീർഘകാലം സ്തുത്യർഹമായി സേവനം അനുഷ്ഠിച്ച പനയ്ക്കൽ ശ്രീ. കുഞ്ഞാത്തു 1945–ൽ പ്രസിദ്ധീകരിച്ച 'ആർത്താറ്റ് പള്ളിചരിത്രം' എന്ന ഗ്രന്ഥം വിപണികളിൽ ലഭ്യമല്ലാതായിട്ട് അര നൂറ്റാണ്ടിലേറെയായി. ആ പുസ്തകത്തിൽ ആവിഷ്കരിക്കപ്പെട്ട ചരിത്രവസ്തുതകൾ വിസ്മയാവഹം ആണെങ്കിലും ആ അമൂല്യഗ്രന്ഥം വായിക്കുവാൻ ഭാഗ്യം ലഭിച്ചവർ അംഗുലീപരിമിതരാണ്. കുറെ വർഷങ്ങൾക്കു മുമ്പ് അതിന്റെ ഒരു പ്രതി നമുക്കു ലഭിച്ചു. കടലാസ്സിന്റെ പഴക്കവും ജീർണ്ണതയും മൂലം ദിവസങ്ങൾക്കുള്ളിൽ ആ ഗ്രന്ഥം കഷണങ്ങളായി; ഉപയോഗശൂന്യമായി. അത് പുനഃപ്രസിദ്ധീകരിക്കണമെന്ന ചിന്ത അന്നേ തോന്നി; ഇപ്പോൾ ആ ആഗ്രഹം സഫലമായി. ആത്മാർത്ഥതയും കഠിനാദ്ധ്വാനവും മാത്രം കൈമുതലാക്കി രചിക്കപ്പെട്ട ആ ഉൽകൃഷ്ട രചനയെ കാലോചിതമായി പരിഷ്ക്കരിച്ച് പുനരാവിഷ്കരിക്കുവാനും നാളിതുവരെയുള്ള വിശദാംശങ്ങൾ ചേർത്ത് വിപുലമാക്കുവാനും ഉള്ള ശ്രമമാണ് എം.ജെ.ഡി. പബ്ലിഷേഴ്സ് ഈ ഗ്രന്ഥത്തിൽ നടത്തിയിരിക്കുന്നത്.

മാർത്തോമ്മാ ശ്ലീഹാ എ.ഡി. 52–ൽ സ്ഥാപിച്ച മലങ്കരയുടെ തലപ്പള്ളി, പിൽക്കാലത്ത് ചാട്ടുകുളങ്ങര, ആർത്താറ്റ് തുടങ്ങിയ സ്ഥലപേരുകളാൽ പരാമർശിക്കപ്പെട്ട പാലൂർ ആണെന്ന് ഗവേഷണങ്ങളുടെയും നിരവധി സാഹചര്യ തെളിവുകളുടെയും പിൻബലത്തിൽ സമർത്ഥിക്കുന്ന ഈ ഗ്രന്ഥം ഏറ്റവും ആധികാരികമായ ചരിത്ര വസ്തുതകൾ വിശ്വാസ്യതയോടെ അവതരിപ്പിക്കുന്നു. ഗ്രന്ഥത്തിൽ കുന്നംകുളത്തുള്ള ഇരുപത്തിരണ്ടു പള്ളികളുടെ സചിത്ര ചരിത്രവും 125 വൈദികരുടെ ലഘുജീവിത കുറിപ്പുകളും ചേർത്തിരിക്കുന്നു. കുന്നംകുളം ശീർഷകങ്ങൾ, പാലൂരും പാലയൂരും, കുന്നംകുളം സ്ഥാപനങ്ങൾ, കുന്നംകുളത്ത് ജീവിച്ച മഹാരഥന്മാർ തുടങ്ങിയ ഓരോ അധ്യായവും ആഴമേറിയ ഗവേഷണ തപസ്യയുടെ ഫലമായി രൂപംകൊണ്ടതാണ് എന്ന് പറയുവാൻ നമുക്ക് അനൽപ്പമായ സന്തോഷവും ചാരിതാർത്ഥ്യവുമുണ്ട്.

മാർത്തോമ്മാ ശ്ലീഹായുടെ ഇന്ത്യൻ സഭാ സ്ഥാപന ചരിത്രത്തിന് വേണ്ടത്ര തെളിവുകൾ ഇല്ലെന്നും മറ്റും ഈ അടുത്തകാലത്തും ചിലർ അഭിപ്രായപ്പെടുന്നുണ്ട്. തെളിവുകൾ സൃഷ്ടിക്കുകയായിരുന്നില്ല മാർത്തോമ്മായുടെ ലക്ഷ്യമെന്നും അദ്ദേഹം സ്ഥാപിച്ച സഭയും ആ പൈതൃക പാരമ്പര്യത്തിൽ അടിയുറച്ചു വിശ്വസിക്കുന്ന അനേക ലക്ഷം ജനങ്ങളും ആണ് ഈ വിഷയത്തിൽ പരിഗണനാർഹമായ സാക്ഷ്യമെന്നും തിരുവിതാംകൂർ സ്റ്റേറ്റ് മാനുവലിന്റെ കർത്താവ് ശ്രീ. ടി. കെ.

വേലുപ്പിള്ള നടത്തിയ നിരീക്ഷണമാണ് ഇക്കാര്യത്തിൽ പ്രസക്തമായിട്ടുള്ളത്.

ആർത്താറ്റ്, മുളന്തുരുത്തി തുടങ്ങിയ പള്ളികൾ അടങ്ങിയ പ്രദേശത്തെ പ. അബ്ദുള്ളാ പാത്രിയർക്കീസ് 1909–ൽ എഴുതിയ ഒരു പൊതു കൽപ്പനയിൽ പാലൂർ മെത്രാസനം എന്നാണ് വിശേഷിപ്പിച്ചിട്ടുള്ളത്. ആലുവായിലെ വലിയ തിരുമേനി (പൗലൂസ് മാർ അത്താനാസ്യോസ്, കുറ്റിക്കാട്ടിൽ) വിവർത്തനം ചെയ്ത് സാക്ഷ്യപ്പെടുത്തിയ ഈ കൽപ്പന ഗ്രന്ഥകർത്താവ് രചിച്ച സഭാചരിത്ര ഗ്രന്ഥങ്ങളിൽ നൽകിയിട്ടുണ്ട്. 1876–ൽ മലങ്കരസഭയെ ഏഴു മെത്രാസനങ്ങളായി വിഭജിച്ച പത്രോസ് തൃതീയൻ ബാവാ ഈ പ്രദേശത്തിന് നൽകിയ പേർ അതായിരുന്നതിനാലാകാം, അന്ന് മെത്രാനായി അദ്ദേഹത്തെ അനുഗമിച്ചിരുന്ന അബ്ദുള്ളാ ഗ്രീഗോറിയോസ് മെത്രാൻ പിൽക്കാലത്ത് പാത്രിയർക്കീസ് ആയപ്പോൾ ആ പേർ തന്നെ (പാലൂർ മെത്രാസനം) ഉപയോഗിച്ചത്. പിൽക്കാലത്ത് കൊച്ചിയുടെ രാജകീയ പ്രാധാന്യം മൂലം പാലൂർ ക്രമേണ മാഞ്ഞുപോവുകയും 'കൊച്ചി' പ്രചാരത്തിൽ വരികയും ചെയ്തതാവാം. 16–ാം നൂറ്റാണ്ടിൽ മാർപാപ്പാ പാലൂരിനെ മെത്രാസന കേന്ദ്രമായി പ്രഖ്യാപിക്കുകയും ഗീവറുഗീസ് അർക്കദിയാക്കോനെ പ്രഥമ മെത്രാനായി നിയമിക്കുകയും അർക്കദിയാക്കോൻ ആ ഓഫർ നിരസിക്കുകയും ചെയ്തത് ചരിത്രത്തിൽ രേഖപ്പെടുത്തിയിട്ടുള്ളതാണ്. പാലൂരിലെ സെന്റ് തോമസ് പൈതൃകത്തിന്റെ അവകാശികൾ ആയിരുന്ന ചാവക്കാട് മാർ കുറിയാക്കോസ് ചാപ്പലിലെ കത്തോലിക്കാ സഭാംഗങ്ങൾ, ശക്തൻ തമ്പുരാന്റെ നേതൃത്വത്തിൽ നടന്ന നറുക്കെടുപ്പിലൂടെ പാലൂർ–ആർത്താറ്റ് പള്ളിയിലുള്ള പൈതൃകാവകാശം സ്ഥിരമായി നഷ്ടപ്പെട്ടപ്പോൾ തൽപരിഹാരാർത്ഥം തങ്ങളുടെ കൈവശമുള്ള ചാവക്കാട് പള്ളിയെ 'പാലയൂർ പള്ളി' എന്ന് സംഘടിതമായി പ്രചരിപ്പിക്കുകയും 4–ാം നൂറ്റാണ്ടിലെ വിശുദ്ധനായ മാർ കുറിയാക്കോസ് സഹദായുടെ നാമത്തിൽ സ്ഥാപിക്കപ്പെട്ട ദേവാലയം 1–ാം നൂറ്റാണ്ടിൽ മാർത്തോമ്മാ ശ്ലീഹാ സ്ഥാപിച്ചതാണെന്ന് ആവർത്തിച്ച് വിളംബരം ചെയ്യുകയും അത് സ്ഥാപിക്കാനാവശ്യമായ സാഹചര്യങ്ങൾ സംഘടിപ്പിക്കുകയും ചെയ്തു എന്ന് ഈ ഗ്രന്ഥം കാര്യങ്ങളെ വിലയിരുത്തുന്നു (പാലൂരും പാലയൂരും എന്ന അദ്ധ്യായം കാണുക).

മലങ്കരസഭയുടെ ചരിത്രസാഹിത്യം ശുഷ്കമാണ്. നമ്മുടെ തലമുറയിൽ സഭാചരിത്ര ഗവേഷണവും ഗ്രന്ഥരചനയും നടത്തുന്നവരിൽ പ്രഥമൻ എന്ന ബഹുമതി ഈ ഗ്രന്ഥത്തിന്റെ രചയിതാവ് ആർജ്ജിച്ചിരിക്കുന്നു. സഭാചരിത്രം പ്രമേയമാക്കി അച്ചൻ ഇതിനോടകം രചിച്ച ഒരു ഡസൻ പുസ്തകങ്ങൾ വ്യാപകമായ ചർച്ചകൾക്ക് വിഷയമായിക്കൊണ്ടിരിക്കുന്നു. സഭാചരിത്ര രചനയിൽ ഇസഡ്. എം. പാറേട്ട് കഴിഞ്ഞാൽ

ഇത്രയേറെ സംഭാവനകൾ നൽകിയ മറ്റൊരു ഗ്രന്ഥകാരൻ മലങ്കരസഭയിൽ ജീവിച്ചിരുന്നുവോ എന്ന് സംശയമാണ്. സഭാചരിത്ര പ്രധാനമായി അച്ചൻ രചിച്ച 15 പുസ്തകങ്ങൾ ഉൾപ്പെടെ നാൽപ്പതിലേറെ പുസ്തകങ്ങൾ പ്രസിദ്ധീകരിച്ച ഫാ. ഡോ. ജോസഫ് ചീരൻ മലങ്കരസഭയുടെ ചരിത്രത്തിൽ സമാനതകൾ ഇല്ലാത്ത സാഹിത്യകാരനാണ്. മുമ്പൊരു ഗ്രന്ഥത്തെപ്പറ്റി പ്രതിപാദിച്ചപ്പോൾ അദ്ദേഹത്തെ മലങ്കരസഭാ ചരിത്ര സാഹിത്യത്തിലെ 'കേസരി' എന്ന് നാം വിശേഷിപ്പിച്ചിരുന്നത് ഓർമ്മയിൽ വരുന്നു. പൂർവഗാമികൾ അവഗണിച്ച ചരിത്രാധ്യായങ്ങളിലെ തമസ്, നിസ്തന്ദ്രമായ ഗവേഷണതപസ്യ കൊണ്ട് പ്രകാശപൂരിതമാക്കുന്ന ശൈലിയാണ് അദ്ദേഹത്തിന്റേത്. കണ്ടെത്തലുകളുടെ നൂതനത്വം കൊണ്ടും അനുമാനങ്ങളുടെ വിശ്വാസ്യത കൊണ്ടും അദ്ദേഹത്തിന്റെ രചനകൾ വേറിട്ട് നിൽക്കുന്നു.

ചീരനച്ചന്റെ നിരീക്ഷണങ്ങൾ പലപ്പോഴും അതിസൂക്ഷ്മമാണ്; അവതരണശൈലി ഏറെ കർക്കശവും. ഓപ്പറേഷന് ഉപയോഗിക്കുന്ന ഉപകരണങ്ങൾക്ക് വേണ്ടത്ര മൂർച്ചയില്ലെങ്കിൽ ചികിത്സ ഫലപ്രദമാകയില്ല എന്ന വിശ്വാസമാകാം അച്ചനെ നയിക്കുന്നത്. ഭാവിയെക്കുറിച്ചുള്ള വ്യക്തമായ ദിശാബോധം ലഭിക്കുന്നത് ഭൂതകാലചരിത്രത്തിന്റെ അതിസൂക്ഷ്മമായ അപഗ്രഥനം കൊണ്ടാണ് എന്ന ബോധ്യം ഈ ഗ്രന്ഥകാരൻ നിലനിർത്തുന്നു. കേരളത്തിന്റെ മുഖ്യമന്ത്രിമാരിൽ ഇ. എം. എസ്. നമ്പൂതിരിപ്പാട് അനന്വയമായി അറിയപ്പെടുന്നത് അദ്ദേഹം കേരളചരിത്രത്തിൽ നേടിയ അത്യഗാധമായ വിജ്ഞാനത്തിന്റെ പശ്ചാത്തലത്തിലാണെന്നും മലങ്കരസഭയും ഭാവിയെക്കുറിച്ചുള്ള പദ്ധതികൾ ആവിഷ്കരിക്കേണ്ടത് സത്യസന്ധവും പക്ഷപാതരഹിതവുമായ ചരിത്രബോധ്യങ്ങളിൽ നിന്നാവണമെന്നും പ്രിയപ്പെട്ട ചീരനച്ചൻ പുറപ്പെടുവിക്കുന്ന അഭിപ്രായം അവഗണിക്കാവുന്നതല്ല.

വടക്കൻപറവൂർ, കുറുപ്പംപടി തുടങ്ങി വളരെ കുറച്ച് പള്ളികളുടെ ചരിത്രമേ പുസ്തകരൂപത്തിൽ ലഭ്യമാവുന്നുള്ളു. പ്രശസ്തമായ നിരണം പള്ളിയുടെ ചരിത്രം പോലും നമുക്ക് ലഭിച്ചത് ഏതാനും വർഷങ്ങൾക്കു മുമ്പ് എം.ജെ.ഡി. പ്രസാധകസംഘത്തിലെ പ്രമുഖാംഗമായ അഡ്വ. ഡോ. പി. സി. മാത്യു, പുലിക്കോട്ടിൽ ആ സംരംഭം ഏറ്റെടുത്തതു മൂലമാണ്. 'പാലൂർ–കുന്നംകുളം ചരിത്രം' എന്ന ഈ ഗ്രന്ഥം നമ്മുടെ പുരാതന പള്ളികളുടെ ചരിത്രം രചിക്കുവാൻ പ്രചോദനമാകട്ടെ എന്ന് നാം ആശംസിക്കുന്നു. സഭയുടെ സാംസ്കാരിക നയരൂപീകരണത്തിൽ ഗ്രന്ഥരചന ഒരു സജീവ പരിഗണനാവിഷയം ആയെങ്കിൽ എന്ന് നാം പ്രത്യാശിക്കുന്നു.

കുന്നംകുളം എം.ജെ.ഡി. പബ്ലിഷേഴ്സ് പ്രസിദ്ധീകരിക്കുന്ന പത്താ

മത്തെ ഗ്രന്ഥമാണിത്. ഈടുറ്റ ഗ്രന്ഥങ്ങൾകൊണ്ട് മലങ്കരസഭയുടെ സാഹിത്യശാഖയെ പോഷിപ്പിക്കാൻ ഞങ്ങൾ നടത്തുന്ന ശ്രമങ്ങളോട് സഹൃദയരായ സഭാംഗങ്ങൾ പ്രദർശിപ്പിക്കുന്ന ആഭിമുഖ്യം ഞങ്ങളെ കൃതകൃത്യരാക്കുന്നുണ്ട്. വായനക്കാരുടെ പഠനത്തിനും മനനത്തിനും ചർച്ചയ്ക്കുമായി ഈ പുതിയ ഗ്രന്ഥം ഞങ്ങൾ വിനയപൂർവ്വം സമർപ്പിച്ചുകൊള്ളട്ടെ.

**ഡോ. ഗീവറുഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്താ**
(പ്രസാധകൻ)

സുൽത്താനേറ്റ് ഓഫ് ഒമാൻ
5-11-2014

# വാങ്മുഖം

'കുന്നംകുളം ചരിത്രസമിതി' രൂപംകൊണ്ടത് ഏതാണ്ട് പത്ത് വർഷം മുമ്പാണ്. കുന്നംകുളം എം.എൽ.എ. യുടെയും കുന്നംകുളം നഗരസഭാ ദ്ധ്യക്ഷന്റെയും ഉത്സാഹത്തിൽ, കുന്നംകുളം ചരിത്രത്തിന്റെ പുസ്തക രൂപത്തിലും ദൃശ്യരൂപത്തിലുമുള്ള രണ്ട് ആവിഷ്ക്കാരങ്ങൾ സൃഷ്ടി ക്കുക എന്ന ലക്ഷ്യത്തിനുവേണ്ടി ചേർന്ന സാസ്കാരിക പ്രവർത്തകരുടെ യോഗം പുസ്തകരൂപത്തിലുള്ള ചരിത്രം ചരിക്കുവാൻ ഇതെഴുതുന്ന ആളെ ചീഫ് എഡിറ്റർ ആയി തെരഞ്ഞെടുത്തു. ആവേശപൂർണ്ണമായി രുന്നു തുടക്കം. ചരിത്ര സംബന്ധിയായ രണ്ടു മൂന്ന് സെമിനാറുകളും ചർച്ചകളും സംഘടിപ്പിക്കപ്പെട്ടു. ചുമതലക്കാരായ എഴുത്തുകാർക്ക് ശീർ ഷകങ്ങൾ വിഭജിച്ചു നൽകി. ശീർഷക ചർച്ചയിൽ രസകരമായ ഒരു കാര്യം വെളിപ്പെട്ടു: കുന്നംകുളം-ചരിത്രവും സംസ്കാരവും എന്ന ഗ്രന്ഥത്തി ലേക്ക് ഈ ഗ്രന്ഥകാരൻ നിർദ്ദേശിച്ച ശീർഷകങ്ങളെക്കുറിച്ച് എഴുതു വാൻ പലരും സജ്ജരായിരുന്നില്ല. കുന്നംകുളത്തിന്റെ നായർ പാരമ്പര്യ ത്തെക്കുറിച്ച് എഴുതുവാൻ ചുമതലയേറ്റ ജനറൽ കൺവീനർ കൂടെയായ മുരളി മാസ്റ്റർ മാസങ്ങൾ ഏറെക്കഴിഞ്ഞിട്ടും ഒന്നും എഴുതിയില്ല, വിശ്വാ സ്യമായ ചരിത്ര വിഭവങ്ങളുടെ അഭാവമാണ് കാരണമെന്ന് അദ്ദേഹം പറഞ്ഞു. കുന്നംകുളത്തിന്റെ ഈഴവ പാരമ്പര്യത്തെപ്പറ്റി എഴുതുവാൻ ചുമതല ഏറ്റ ആൾ നാരായണഗുരുവിന്റെ ജീവചരിത്ര സംക്ഷേപം എഴുതി ഏല്പിച്ചു. ആ ജീവചരിത്രത്തിൽ നാരായണഗുരുവിന് കുന്നം കുളവുമായി ഏതെങ്കിലും തരത്തിൽ ബന്ധമുള്ളതായി പരാമർശിക്കാ ഞ്ഞതിനാൽ ആ ലേഖനം അപ്രസക്തമായിരുന്നു. മുസ്ലീം സമുദായ ത്തിന്റെ കുന്നംകുളം പാരമ്പര്യത്തെ ഉൾക്കരുത്തോടെ പ്രതിപാദിക്കുന്ന ഒരു ലേഖനം കിട്ടിയപ്പോൾ സന്തോഷമായി. സുറിയാനി ക്രിസ്ത്യാനി കളുടെ പാരമ്പര്യത്തെപ്പറ്റി ഈ ലേഖകൻ അപ്പോഴേക്ക് വളരെയധികം ചരിത്ര വസ്തുതകൾ ശേഖരിച്ച് എഴുതിയിരുന്നു. എഴുതിയേടത്തോളം ലേഖനങ്ങൾ സമിതിയിൽ ചർച്ച ചെയ്യുകയും ചെയ്തു. ഒടുവിൽ ഒരു കാര്യം വ്യക്തമായി: കുന്നംകുളം ചരിത്രത്തിൽ സുറിയാനി ക്രിസ്ത്യാ നികളുടെ ചരിത്രത്തിന് വലിയ മുൻതൂക്കമുണ്ടാവും. ഈ യാഥാർ ത്ഥ്യത്തെ മുഖാമുഖം നേരിട്ടപ്പോൾ സമിതിയിൽ പലരും പിൻവാങ്ങി. ജനറൽ കൺവീനർ ഉൾപ്പടെ പല പ്രമുഖർക്കും ആദ്യം കണ്ട ആവേശം അസ്തമിച്ചു. മുനിസിപ്പൽ ചെയർമാൻമാരും പതുക്കെ അണിയറയി ലേക്കു മാറി. ചുരുക്കിപ്പറഞ്ഞാൽ വളരെ പ്രതീക്ഷകളോടെ, ഏറെ സമയം വ്യയം ചെയ്തു നടത്തിയ ഒരു യത്നം ഫലശൂന്യമായിത്തീർന്നു. ഇത് പരാജയത്തിന്റെ ഒരു വിഷാദപർവം.

ശ്രീമാൻ പി. സി. കുഞ്ഞാത്തു എന്ന മഹാൻ ഏതാനും ദശാബ്ദ ങ്ങൾക്കു മുമ്പ് 'ആർത്താറ്റ്പള്ളിച്ചരിത്രം' എന്ന പേരിൽ ഒരു ഗ്രന്ഥം പ്രസിദ്ധീകരിച്ചിരുന്നു. ചരിത്രപരമായി പല പ്രമാദങ്ങളും അതിലുണ്ടായിരുന്നുവെങ്കിലും കുന്നംകുളം പള്ളികളെപ്പറ്റി വിലയേറിയ പല വിവര ങ്ങളും അതിലുണ്ടായിരുന്നു. അതിലെ ചരിത്രപരമായ പ്രമാദങ്ങൾ തിരുത്തിയും പില്ക്കാല ഗവേഷണങ്ങളിൽ വെളിപ്പെട്ട വസ്തുതകൾ ഉൾപ്പെടുത്തിയും നാളിതുവരെയുള്ള സംഭവങ്ങൾ ചേർത്ത് പരിഷ്ക്കരിച്ചും 'ആർത്താറ്റ്പള്ളിച്ചരിത്രം – ചർച്ചയും പൂരണവും' എന്ന പേരിൽ ഒരു ഗ്രന്ഥം പുറത്തിറക്കുവാൻ അഭിവന്ദ്യ ഡോ. പുലിക്കോട്ടിൽ ഗീവറുഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്താ അധ്യക്ഷനായ എം.ജെ.ഡി. പബ്ലീഷേഴ്സ് ആലോചിച്ചു. അതിന്റെ കുറെ അധ്യായങ്ങൾ എഴുതുകയും ചെയ്തു. അപ്പോഴാണ് ആ പുസ്തക പ്രസിദ്ധീകരണത്തിന് സാങ്കേതികമായ കുറെ തടസവാദങ്ങൾ ഉയർന്നുവന്നത്. ഇത് പ്രവർത്തകരിൽ ഏറിയ ഇച്ഛാഭംഗമുണ്ടാക്കി. മാർതോമ്മാശ്ലീഹാ സ്ഥാപിച്ച ഒരു പള്ളിയുടെ ചരിത്രത്തിൽ ഗവേഷണബുദ്ധ്യാ കണ്ടെത്തിയിട്ടുള്ള കാര്യങ്ങൾ വരുംതലമുറയ്ക്കായി രേഖപ്പെടുത്തുവാൻ കഴിയാതെ വരുന്നത് കർത്തവ്യ വിലോപമായി തോന്നി. ഇത് പരാജയത്തിന്റെ മറ്റൊരു വിഷാദപർവം.

ഈ പരാജയങ്ങളുടെ പശ്ചാത്തലത്തിലാണ് പുതിയ ആശയം ഉദിച്ചത്. രണ്ട് ഉദ്യമങ്ങളെയും സമ്മേളിപ്പിച്ച് 'പാലൂർ–കുന്നംകുളം ഇടവകകൾ: ചരിത്രവും സംസ്ക്കാരവും' എന്ന പേരിൽ ഒരു ഗ്രന്ഥം പ്രകാശിപ്പിക്കാൻ അങ്ങനെയാണ് തീരുമാനിച്ചത്. ഞങ്ങളുടെ പ്രസാധക സംഘത്തിന്റെ അദ്ധ്യക്ഷനും കുന്നംകുളം ഇടവകയുടെ ഈ തലമുറയിലെ അഭിമാനസ്തംഭവും അഹമ്മദാബാദ് മെത്രാസനത്തിന്റെ ചുമതലക്കാരനുമായ അഭിവന്ദ്യ ഡോ. യൂലിയോസ് മെത്രാപ്പോലീത്തായ്ക്ക് അത്യന്തം ആഹ്ലാദകരമായ വിഷയമായിരുന്നു ഇത്. പ്രതിഫലേച്ഛ കൂടാതെ ഞങ്ങളുടെ പ്രസിദ്ധീകരണ യജ്ഞങ്ങൾക്ക് ലക്ഷങ്ങൾ ചെലവഴിക്കുന്ന ആ ആചാര്യശ്രേഷ്ഠനെ എത്ര കണ്ട് പുകഴ്ത്തിയാലും അധികമാവില്ല. പുലിക്കോട്ടിൽ തിരുമേനിമാർ എക്കാലവും തനിമയും മൂല്യവും ഒത്തിണങ്ങിയ പ്രവർത്തനസരണികളെ എന്തു വില കൊടുത്തും പ്രോത്സാഹിപ്പിച്ചിട്ടുള്ളവരാണ്. ഈ യുവ മെത്രാപ്പോലീത്തായും കുടുംബ പാരമ്പര്യത്തിന്റെ അതുല്യ മാതൃകകളെ ഈ തലമുറയിൽ അനുകരിക്കുന്നു. സ്വന്തം വരുമാനത്തിന്റെ ഗണ്യമായ ഒരംശം ഉത്തമഗ്രന്ഥങ്ങളുടെ പ്രസാധനത്തിനായി ചെലവഴിക്കുന്ന അദ്ദേഹം മറിയാമിനെപ്പോലെ 'നല്ല പങ്ക്' തിരഞ്ഞെടുത്തു എന്ന് ഭാവി ചരിത്രം വിലയിരുത്താതിരിക്കുകയില്ല. അദ്ദേഹത്തോടും അദ്ദേഹത്തിന്റെ മെത്രാസനത്തോടും ഞങ്ങൾക്കുള്ള നന്ദി സീമാതീതമാണ്.

പാലൂർ ചാട്ടുകുളങ്ങരപള്ളി മലങ്കര സുറിയാനി സഭയുടെ തലപ്പള്ളിയാണ്. മാർത്തോമ്മാശ്ലീഹാ സ്ഥാപിച്ച ഈ ദേവാലയത്തിന്റെ ചരിത്രം ഒരർത്ഥത്തിൽ ഈ സഭയുടെതന്നെ വളർച്ചയുടെ ചരിത്രം ആയിരിക്കുമെന്നതിനാലാണ് അത് രചിക്കുവാൻ ആഗ്രഹം ജനിച്ചത്. പള്ളിയുടെ ആരും പരിശോധിക്കാൻ ശ്രമിച്ചിട്ടില്ലാത്ത ഈടുവയ്പുകളിൽ ഒരന്വേഷണം നടത്തിയാൽ പല സഭാചരിത്ര പ്രഹേളികകൾക്കും ശരിയായ ഉത്തരം ലഭിക്കുമെന്നത് തീർച്ചയാണ്. ഈ പുസ്തകത്തിന് ധാരാളം പരിമിതിയുണ്ടെന്ന് ആദ്യമേ സമ്മതിച്ചുകൊള്ളുന്നു. പാലൂരിന്റെ മാർത്തോമ്മാപൈതൃകം, പാലയൂര് എന്ന പിൽക്കാല സൃഷ്ടിയുടെ കാപട്യം, മലങ്കരസഭയിലെ ആദ്യകാല പൗരോഹിത്യ സംവിധാനം, ആദ്യകാല വിദേശസഭാ ബന്ധങ്ങൾ, ആർത്താറ്റ് പടിയോല, ആർത്താറ്റ് രക്തസാക്ഷികൾതുടങ്ങി ഈ എഴുത്തുകാരന്റെ പരിമിതമായ ഗവേഷണങ്ങൾ വെളിപ്പെടുത്തിയ ചില വിഷയങ്ങൾ ഈ ഗ്രന്ഥത്തിൽ ഉൾക്കൊള്ളിച്ചിരിക്കുകയാണ്. ആധുനികരീതിയിൽ വൈദികസെമിനാരിയിലെ ശ്രേഷ്ഠ വിദ്യാഭ്യാസവും തദ്വാര സുറിയാനിഭാഷാ പാണ്ഡിത്യവും ഗവേഷണപടുത്വവും വേണ്ടുവോളം ആർജ്ജിച്ച എന്റെ വൈദിക സഹോദരങ്ങൾക്ക് ഈ ഗ്രന്ഥത്തിന്റെ അപൂർണ്ണതകളെ വലിയൊരളവിൽ പരിഹരിക്കാനാവും എന്നു തന്നെയാണ് ഞാൻ പ്രതീക്ഷിക്കുന്നത്. മെത്രാസനത്തിന് അക്ഷരത്തിലും ആത്മാവിലും ഇടയശുശ്രൂഷ ചെയ്യാൻ വിനിയോഗിക്കപ്പെടുന്ന മേലധ്യക്ഷന്മാരുടെ ചുമതലയിൽ പാലൂരിലെ പള്ളികളുടെ സമ്പൂർണ്ണവും സമഗ്രവും ആയ ചരിത്രം നിർമ്മിക്കുവാൻ അനതിവിദൂര ഭാവിയിൽ കഴിയട്ടെ എന്ന് ആശംസിക്കുന്നു.

നാലു പതിറ്റാണ്ടു കാലത്തെ എന്റെ വായനയും ഗവേഷണങ്ങളും നിരവധി അഭ്യൂഹങ്ങളിലേക്കും നിഗമനങ്ങളിലേക്കും കണ്ടെത്തലുകളിലേക്കും എന്നെ നയിച്ചിട്ടുണ്ട്. പൂർവ്വസൂരികളുടെ ഗ്രന്ഥം പരാമർശിക്കാതെപോയ അക്കാര്യങ്ങൾ ഈ ഗ്രന്ഥത്തിൽ തുറന്ന ചർച്ചയ്ക്ക് വിഷയമാക്കുകയാണ്. ആരോഗ്യകരമായ ചർച്ചകളിലൂടെ പല സഭാചരിത്ര പ്രഹേളികകൾക്കും ഉത്തരം കണ്ടെത്താനാവുമെന്ന വിശ്വാസമാണ് അവ പരസ്യമായി രേഖപ്പെടുത്തുവാൻ ഇതെഴുതുന്ന ആളിനെ ധൈര്യപ്പെടുത്തുന്നത്. ചർച്ചകൾക്കു ശേഷം അവയെ സ്ഥിരീകരിക്കുകയോ തിരസ്ക്കരിക്കുകയോ ചെയ്യുന്നത് ഉചിതമായിരിക്കുമെന്ന് കരുതുന്നു.

ഈ ഗ്രന്ഥത്തിന് ശ്രീ. പി. സി. കുഞ്ഞാത്തു എഴുതിയ 'ആർത്താറ്റ് പള്ളിചരിത്ര'ത്തോട് ധാരാളം ആധമർണ്ണ്യമുണ്ട്. കൊച്ചി ഭദ്രാസന ഡയറക്ടറി, വിനയസ്മിതം എന്ന പേരിൽ ഇറങ്ങിയ കുന്നംകുളം മെത്രാസന ഡയറക്ടറി എന്നിവയും ഈ ഗ്രന്ഥത്തിന് സഹായം നല്കിയിട്ടുണ്ട്. ശ്രീ. കുഞ്ഞാത്തു രചിച്ച ചരിത്രത്തിൽ നിന്നും അല്പമെങ്കിലും

മുന്നോട്ടു പോവാൻ ഈ പുസ്തകത്തിന് കഴിഞ്ഞുവെങ്കിൽ ഇതെഴുതുന്ന ആൾ സംതൃപ്തനായി. പഴയ പള്ളികളിൽ മുൻതലമുറകളുടെ ബാക്കിപത്രമായി സൂക്ഷിച്ചിരുന്ന പൗരസ്ത്യ സുറിയാനിയിലും പാശ്ചാത്യ സുറിയാനിയിലും എഴുതപ്പെട്ട പ്രാചീന കയ്യെഴുത്തു ഗ്രന്ഥങ്ങൾ, ഉപയോഗശൂന്യമെന്ന് മുദ്ര കുത്തി, കിട്ടിയ കാശിനു വിറ്റ് കാശാക്കുന്ന പ്രവണത എട്ടുപത്ത് വർഷമായി പുരോഗമിച്ചു വരുന്നതായി കേട്ടതോടെ, ഈ സഭയുടെ സഭാചരിത്ര ഗവേഷണത്തിന്റെ ഗോപുരവാതിലുകൾ എന്നന്നേക്കുമായി അടച്ച് മുദ്രയിടുകയാണല്ലോ എന്ന വിഷാദം ഒരു ചരിത്ര വിദ്യാർത്ഥി എന്ന നിലയിൽ ഇതെഴുതുന്ന ആളെ ഏറ്റവും അസ്വസ്ഥനാക്കുന്നുണ്ട്. നമ്മുടെ സഭയുടെ അരക്ഷിതാവസ്ഥയും ഇടവകകളിലെ അനാഥാവസ്ഥയും സൃഷ്ടിച്ചിട്ടുള്ള ഇരുട്ട് എന്നാണ്, ആരാണ് ഇല്ലാതാക്കുക എന്ന് വേഴാമ്പലിനെപ്പോലെ പലരും കാത്തിരിക്കുന്നു. ഉദ്ഘാടനവേദികളിൽ ഉദ്ഘാടകരായും അധ്യക്ഷന്മാരായും ഘോരഘോരം കണ്ഠക്ഷോഭം ചെയ്യുന്ന നമ്മളുടെ സഭാനാഥന്മാർ കാലിനടിയിലെ മണ്ണ് ഒഴുകിപ്പോകുന്നു എന്ന യാഥാർത്ഥ്യം തിരിച്ചറിയുമോ?

ഈ പുസ്തകം തയ്യാറാക്കുന്നതിൽ സഹായം നൽകിയ ചിലരെ ഇവിടെ ഓർമ്മിക്കേണ്ടതായിട്ടുണ്ട്. സോഫിയാ പ്രിന്റേഴ്സിന്റെ ഉടമ ശ്രീ. ജോയ്സ് തോട്ടയ്ക്കാട് ആണ് അവരിൽ പ്രമുഖൻ. ഫാ. ഡോ. സണ്ണി ചാക്കോ, അഡ്വ. ഗിൽബർട്ട് ജി. ചീരൻ, ഡോ. പ്രസാദ് ജെ. സി., അഡ്വ. ഡോ. പി. സി. മാത്യു പുലിക്കോട്ടിൽ, മാത്യു കെ. ചെമ്മണൂർ തുടങ്ങിയവരും ഈ ഗണത്തിൽപ്പെടുന്നു. പല ഘട്ടങ്ങളിലായി എഴുതിയതിനാൽ ചില ആവർത്തനങ്ങൾ സംഭവിച്ചിട്ടുണ്ട്. വായനക്കാർ സദയം പൊറുക്കുമെന്ന് വിശ്വസിക്കുന്നു. എന്റെയും കൂടെ പൂർവീക ഇടവകയുടെ ചരിത്രവും സംസ്കാരവും ഇപ്രകാരം ഒരു പുസ്തകത്തിലൂടെ ആവിഷ്കരിക്കുവാൻ ഇടയാക്കിയ 'കൃപയെ' വിനയപൂർവ്വം നമിച്ചുകൊണ്ട് ഈ ഗവേഷണോദ്യമത്തെ സഹൃദയ സമക്ഷം അവതരിപ്പിക്കട്ടെ.

(രണ്ടായിരത്തോളം വർഷങ്ങളുടെ പാരമ്പര്യമുള്ള ഇടവകയുടെ ചരിത്രമായതിനാൽ ഇതിൽ ഏറെ പരിമിതികളുണ്ടെന്ന് സമ്മതിക്കുന്നു. അടുത്ത ഒരു പതിപ്പിൽ അവ പരിഹരിക്കപ്പെടട്ടെ എന്ന് പ്രത്യാശിക്കുന്നു.)

**ഗ്രന്ഥകർത്താവ്**

2013 നവംബർ
കൂദൊശ് ഈത്തോ
കിഴക്കേ അങ്ങാടി, പഴഞ്ഞി

## അദ്ധ്യായം 1

# മലങ്കരസഭയുടെ തലപ്പള്ളി

മഹാശിലായുഗസംസ്ക്കാരത്തിന്റെ പ്രതിനിധികളായ നീഗ്രോ - ആസ്ട്രലോയ്ഡ് വംശക്കാർ, ബി.സി. 18-ാം നൂറ്റാണ്ടിൽ തകർന്നുപോയ സിന്ധുനദീതടസംസ്ക്കാരത്തിന്റെ അവകാശികളായി കേരളത്തിലെത്തിയ പൂർവ്വിക ദ്രാവിഡർ (പ്രോട്ടോ-ആസ്ട്രലോയ്ഡ് വർഗ്ഗക്കാർ), മെഡിറ്ററേനിയൻ പ്രദേശത്തുനിന്ന്, വിശേഷിച്ചും അസ്സീറിയൻ പ്രദേശത്തുനിന്നും (നിനവേ) പലവട്ടം കുടിയേറിപ്പാർത്ത അസുരവംശം (മഹാബലി എന്ന അസുര രാജാവ് - ലേഖനം - കലോത്സവം - എൻ. വി കൃഷ്ണവാരിയർ) എന്നിങ്ങനെ ഉത്തരേന്ത്യൻ സംസ്ക്കാരവും മധ്യ - പൗരസ്ത്യ സംസ്ക്കാരവും യവന സംസ്ക്കാരവും ഗിരിവർഗ്ഗ സംസ്ക്കാരവും ചേർന്ന മിശ്രിതരൂപമാണ് കേരള സംസ്ക്കാരത്തിനുള്ളത് (എ. ശ്രീധരമേനോൻ, കേരള സംസ്ക്കാരം, പു. 13-15). മുത്തുകൾ നിറഞ്ഞ നദീതീരങ്ങളും (കൗടില്യന്റെ അർത്ഥശാസ്ത്രം) കറുവാപ്പട്ട, കുരുമുളക്, ഏലം, ഇഞ്ചി, ഗ്രാമ്പൂ, ജാതിക്കാ എന്നീ സുഗന്ധദ്രവ്യങ്ങളും വിദേശികളെ കേരളതീരത്തേക്ക് ആകർഷിച്ചു. അറബികളും ഫിനിഷ്യരും പശ്ചിമേഷ്യയിലേക്ക് കേരളതീരത്തുനിന്ന് കറുവാപ്പട്ടയും മറ്റ് സുഗന്ധപദാർത്ഥങ്ങളും കൊണ്ടുപോയിരുന്നതിന് പഴയനിയമ വേദപുസ്തകത്തിൽ തെളിവുകളുണ്ട്. എരിത്രേയൻ സമുദ്രം അറബിക്കടൽ എന്ന പേരിൽ അറിയപ്പെടാൻ കാരണം സമുദ്രവ്യാപാരത്തിൽ അറബികൾ പുലർത്തിയ വ്യാപകമായ സാന്നിദ്ധ്യമാണ്. ഹിപ്പോക്രാറ്റസ് എന്ന ഗ്രീക്കു ഭിഷഗ്വരൻ (ബി.സി. 460-340), പ്ലീനി (എ.ഡി. ഒന്നാം നൂറ്റാണ്ട്) എന്നിവർ ഔഷധങ്ങളുടെ കൂട്ടത്തിലുള്ള സുഗന്ധപദാർത്ഥങ്ങളെപ്പറ്റിയും കുരുമുളക് വ്യാപാരത്തെപ്പറ്റിയും രേഖപ്പെടുത്തുന്നുണ്ട്. കേരളത്തിന്റെ പടിഞ്ഞാറൻ സമുദ്രതീരത്ത് സ്ഥിതിചെയ്തിരുന്ന ബേപ്പൂർ (ഓഫീർ), ഫറോക്ക് (ബറക്കേ) തുടങ്ങിയ തുറമുഖങ്ങളിൽനിന്ന് ഈ സുഗന്ധപദാർത്ഥങ്ങളും തേക്ക്, വീട്ടി, ചന്ദനം തുടങ്ങിയ തടിത്തരങ്ങളും റോമ്മാ സാമ്രാജ്യത്തിലെ പ്രശസ്ത തുറമുഖമായ അലക്സന്ത്രിയ വഴി ആഫ്രിക്കാ, യൂറോപ്പ് എന്നീ ഭൂഖണ്ഡങ്ങളിൽ വിതരണം ചെയ്യപ്പെടുക മൂലം ചേരനാടിന്റെ നാമം ബി.സി. നൂറ്റാണ്ടുകളിൽത്തന്നെ പാശ്ചാത്യ-പൗരസ്ത്യ ദേശങ്ങളിൽ സുപരിചിതമായിരുന്നു.

എ.ഡി. 45-ൽ ഹിപ്പാലസ് എന്ന സാഹസികനായ നാവികൻ കാലവർഷക്കാറ്റുകളുടെ ഗതി കണ്ടുപിടിച്ചതോടെ കേരളവും അലക്സന്ത്രിയായും തമ്മിലുള്ള വ്യാപാരം സുഗമമാവുകയും പുഷ്ടിപ്പെടുകയും ചെയ്തു (എ. ശ്രീധരമേനോൻ, കേരള സംസ്ക്കാരം, പു. 16-20). എ.ഡി.

ഒന്നാം നൂറ്റാണ്ടിന്റെ ആരംഭത്തിൽ ഈ വിദേശ വ്യാപാരത്തിന്റെ കേരള കേന്ദ്രം പൊന്നാനി തുറമുഖം ആയിരുന്നു. പൊന്നാനിയുടെ തുറമുഖ നഗരമായ 'പാലൊറ'യെപ്പറ്റി പ്ലീനി പരാമർശിക്കുന്നുണ്ട്. കയറ്റുമതിയുടെ പ്രധാന കുത്തകക്കാർ അറബികൾ ആയിരുന്നു. ചരക്കുകൾ തുറമുഖത്തെത്തിക്കുന്നതിന്റെ കുത്തക പാലൊറ, മറ്റം എന്നീ പ്രദേശങ്ങളിൽ കോളനികൾ നിർമ്മിച്ച് വസിച്ചിരുന്ന യഹൂദർക്കായിരുന്നു. കേരളത്തിന്റെ മലമ്പ്രദേശങ്ങളിൽ നിന്ന് ഗിരിവർഗ്ഗക്കാരിലൂടെയും താഴ്‌വരനിവാസികളിലൂടെയും ശേഖരിക്കപ്പെടുന്ന വനവിഭവങ്ങൾ പാലൊറയിലെ (പില്ക്കാലത്ത് പാലൂർ) സംഭരണശാലകളിൽ യഹൂദവ്യാപാരികൾ ശേഖരിച്ചു. തുറമുഖങ്ങൾ സജ്ജമാകുന്ന മുറയ്ക്ക് അവ ചാട്ടുകുളത്തിൽ നിന്ന് (വഞ്ചിക്കുളം) ചാവക്കാട് ഉപതുറമുഖം മുഖേന ചങ്ങാടങ്ങൾ വഴിയും മറ്റും പൊന്നാനിയിൽ അറബികൾക്ക് കൈമാറും. ഈ വ്യാപാരശൃംഖലയിൽ പങ്കെടുത്ത യഹൂദന്മാരുടെ പ്രാചീന കോളനി ചാട്ടുകുളങ്ങര കുന്നിൽ വസിച്ചിരുന്നതിനാൽ അവിടം 'യൂദക്കുന്ന്' എന്ന പേരിലും അറിയപ്പെട്ടിരുന്നു. അവരുടെ പ്രാർത്ഥനാലയമായി ഒരു സിനഗോഗ് ജൂതക്കുന്നിൽ സ്ഥിതിചെയ്തിരുന്നു. മറ്റൊരു കോളനിയായി സമീപപ്രദേശത്തു - മറ്റം - വേറൊരു സിനഗോഗും സ്ഥിതിചെയ്തു. ഈ രണ്ട് സിനഗോഗുകളെ ഏകോപിച്ച് യഹൂദകോളനികളെ പാലോർ - മറ്റക്കാർ എന്ന് വിശേഷിപ്പിക്കുമായിരുന്നു. എ.ഡി. 45 മുതൽ സുഗമമായിത്തീർന്ന വിദേശവ്യാപാരമാണ് എ.ഡി. 52-ൽ മാർതോമ്മാശ്ലീഹായെ കേരളത്തിലെ പൊന്നാനി തുറമുഖത്ത് എത്തിച്ചത്. സുവിശേഷപ്രവർത്തനങ്ങൾക്ക് 'യിസ്രായേലിൽ നിന്ന് കാണാതെപോയ ആടുകൾ'ക്ക് ക്രിസ്തുനിർദ്ദേശപ്രകാരം ശ്ലീഹന്മാർ പ്രഥമ പരിഗണന നൽകുകയാൽ ആദ്യ സുവിശേഷവയലുകൾ യഹൂദകോളനികൾ ആയിരുന്നുവെന്ന് ക്രിസ്തുമതചരിത്രം സാക്ഷിക്കുന്നു. ഇതേ കാരണത്താൽ ലോകപ്രസിദ്ധമായിരുന്ന പൊന്നാനി തുറമുഖത്തിന്റെ പ്രാന്തനഗരത്തിൽ സ്ഥിതിചെയ്തിരുന്ന പാലൂർ - മറ്റം യഹൂദകോളനികളിൽ മാർതോമ്മാശ്ലീഹാ ക്രിസ്തുസന്ദേശം അറിയിച്ചു. 'രക്ഷകനെ' കാത്തിരുന്ന യഹൂദവംശജർക്ക് 'രക്ഷക'ന്റെ സുവിശേഷം ഹൃദ്യമായിത്തോന്നി. എബ്രായ - അരമായ പശ്ചാത്തലമുള്ള ക്രിസ്തുശിഷ്യന് അതേ പശ്ചാത്തലമുള്ള യഹൂദകോളനികളോട് സംവദിക്കുവാൻ പരസഹായം ആവശ്യമായിരുന്നില്ല. അചിരേണ ചാട്ടുകുളം പ്രദേശത്തെ ജൂതക്കോളനി ഒന്നാകെ ക്രിസ്തുമതം സ്വീകരിച്ചു. ജൂതക്കുന്നിലെ സിനഗോഗിൽ വച്ചാണ് മാർതോമ്മാശ്ലീഹാ സുവിശേഷഘോഷണം നടത്തിയിരുന്നത്. കോളനി മുഴുവൻ മാമോദീസാ സ്വീകരിച്ച് ക്രിസ്തുമതം സ്വീകരിച്ചതോടെ പൂർവ്വിക സിനഗോഗ് ആദ്യത്തെ കേരള ക്രിസ്തീയ ദേവാലയമായി മാർതോമ്മാശ്ലീഹാ ദൈവമാതാവിന്റെ നാമത്തിൽ പ്രതിഷ്ഠിക്കുകയും സുറിയാനിഭാഷയിൽ



**പാലൂർ-ചാട്ടുകുളങ്ങര ദൈവമാതാവിന്റെ നാമത്തിലുള്ള ദേവാലയം**

കുർബ്ബാന അർപ്പിക്കുകയും ചെയ്തു. പാലൂർ-ചാട്ടുകുളങ്ങര ദൈവമാതാവിന്റെ നാമത്തിലുള്ള ദേവാലയത്തിൽ ആരാധനകൾ അർപ്പിക്കുവാനും സുവിശേഷപ്രവർത്തനങ്ങളിൽ തന്നെ സഹായിപ്പാനുമായി പാലൊർ മറ്റക്കാരായ പന്ത്രണ്ട് യഹൂദപശ്ചാത്തലമുള്ള വൈദികരെ മാർതോമ്മാ ശ്ലീഹാ കൈവെപ്പ് നൽകി കഹനേന്മാരായി നിയമിച്ചു. അവരിലൊരാളെ അപ്പോസ്തോലിക കാലത്തെ മാതൃകയിൽ ശേഷംപേരുടെ തലവനായി നിയമിച്ചു (അറിയിപ്പുകാരനായ മാർക്കോസ് - ഇദ്ദേഹം പത്രോസ് ശ്ലീഹായുടെ പുത്രൻ എന്ന് ഒരു പുരാതന കൈയെഴുത്തു കുർബ്ബാന തക്സായിൽ കാണുന്നു - സ്ഥാപിച്ച അലക്സന്ത്രിയൻ സഭയിലെന്നപോലെ മാർതോമ്മാശ്ലീഹാ സ്ഥാപിച്ച ഇന്ത്യൻസഭയിലും ശേഷം എല്ലാ ദേശീയ സഭകളിലും ഇതായിരുന്നു ആദ്യകാല പൗരോഹിത്യ സംവിധാനം. ഈ കഹനേന്മാർ അപ്പോസ്തോലന്മാരെപ്പോലെ എല്ലാ പുരോഹിത കർമ്മാനുഷ്ഠാനങ്ങളും നടത്തുവാൻ അധികാരവും നൽവരവും സിദ്ധിച്ചവർ ആയിരുന്നു. എപ്പിസ്ക്കോപ്പാ എന്ന പ്രത്യേക മേൽപ്പട്ടസ്ഥാനികൾ പില്ക്കാലത്ത് സഭയുടെ വികസനഘട്ടത്തിൽ ഉണ്ടായപ്പോൾ ആണ് ത്രിവിധ പുരോഹിതസ്ഥാനങ്ങൾ ക്രൈസ്തവസഭയിൽ ആവിർഭവിച്ചത്.).

വ്യാപാരത്തിന്റെ വിവിധ ഘട്ടങ്ങളിൽ ഏർപ്പെട്ട ബുദ്ധ-ജൈന

മതാനുയായികൾ അക്കാലത്തു പാലൂർ പ്രദേശത്തു ധാരാളം ഉണ്ടായിരുന്നു. അവരിൽ ചീരം (മരവുരി) ധരിച്ച സന്യാസിമാരും ഉണ്ടായിരുന്നു. മരവുരി ധരിച്ച ബുദ്ധ - ജൈന സന്യാസിമാർ ചീവരന്മാർ - ചീരന്മാർ - എന്ന് വിളിക്കപ്പെട്ടു. ബുദ്ധമത സന്യാസികളുടെ നേതൃത്വത്തിൽ ബുദ്ധമതാനുയായികൾ പാലൂരിലെ ചീരംകുളം പ്രദേശത്തും (ചീരംകുളം അതേ പേരിൽ പാലൂർ - കുന്നംകുളം - പ്രദേശത്ത് കാണുന്നുണ്ട്) ജൈന സന്യാസികളുടെ നേതൃത്വത്തിൽ ജൈനമതക്കാർ പാലൂരിലെ തിരുമറൈക്കാട്ടിലും (തിരുമറൈക്കാട് പില്ക്കാലത്ത് സിദ്ധിച്ച വേദക്കാട് എന്ന പേരിൽ ഇന്നും പാലൂർ - കുന്നംകുളം പ്രദേശത്ത് കാണുന്നുണ്ട്) താമസിച്ചിരുന്നു. മാർതോമ്മാശ്ലീഹായുടെയും അദ്ദേഹം സ്ഥാനം കൊടുത്തു നിയമിച്ച പന്ത്രണ്ട് വൈദികരുടെയും മതഘോഷണത്തെ തുടർന്ന് ബുദ്ധ - ജൈനമതക്കാരിൽ ഏറെപ്പേർ ക്രിസ്തുമതം സ്വീകരിച്ചു. പാലൂർ പ്രദേശത്തെ ഏറ്റവും പ്രാചീനമായ ക്രിസ്ത്യൻ കുടുംബങ്ങളായി ചീരൻ, പുലിക്കോടൻ, ചെറുവത്തൂർക്കാരൻ, മണ്ടുമ്പാൽക്കാരൻ എന്നിങ്ങനെ നാലു കുടുംബക്കാരെ പ്രകീർത്തിക്കുന്ന പഴമൊഴി കുന്നംകുളം - പഴഞ്ഞി പ്രദേശങ്ങളിൽ കർണ്ണാകർണ്ണികയാ ഇന്നും കൈമാറിപ്പോരുന്നുണ്ട്. ആ കുടുംബങ്ങൾക്ക് യഹൂദ - ബുദ്ധ - ജൈന പൂർവ്വികരുമായുള്ള ബന്ധം പഠനാർഹമാണ്.

വിദേശ വ്യാപാരത്തിന്റെ നിയന്ത്രണം ചേരരാജാക്കന്മാർ നിർവഹിച്ചുപോന്നു. അക്കാലത്തു ചേരരാജാക്കന്മാർ കോട്ടോൽ, ചെമ്മൻതിട്ട തുടങ്ങിയ ഉൾപ്രദേശങ്ങളിൽ കോട്ട കെട്ടി താമസിച്ചിരുന്നു. ചേരരാജാക്കന്മാരുടെ ശ്മശാനസ്തൂപങ്ങൾ കുടക്കല്ല് രൂപത്തിൽ ചെറമനേങ്ങാട് (ചേരമനക്കാട്) എന്ന പ്രദേശത്ത് ഇന്നും സംരക്ഷിച്ചിട്ടുണ്ട്. പില്ക്കാലത്ത് രാജതലസ്ഥാനം (വഞ്ചി) പെരുമ്പടപ്പിലെ വന്നേരിയിലേക്ക് മാറ്റിയപ്പോൾ മുൻ ആസ്ഥാനഭൂമി പഴഞ്ഞി (പഴയവഞ്ചി) എന്ന പേരിൽ അറിയപ്പെട്ടു.

മാർതോമ്മാശ്ലീഹാ ചൈനയിലും സുവിശേഷം അറിയിച്ചതായാണ് പാരമ്പര്യം. കരമാർഗ്ഗം പാലൂരിൽ നിന്ന് മദ്രാസിലേക്കും അവിടെനിന്നും കടൽമാർഗ്ഗം ചൈനയിലേക്കും ആയിരുന്നു യാത്ര. യാത്രാമദ്ധ്യേ തമിഴ്നാട്ടിലും ക്രൈസ്തവകേന്ദ്രങ്ങൾ രൂപംകൊണ്ടിരിക്കാമെങ്കിലും അവയൊക്കെ പിന്നീടുള്ള ചരിത്രത്തിൽ നാമാവശേഷമായിപ്പോയി. മയിലാപ്പൂർ വെച്ച് ശ്ലീഹാ രക്തസാക്ഷിമരണം പ്രാപിച്ച് ഭാരതമണ്ണിൽ വിലയം പ്രാപിച്ചു. അദ്ദേഹത്തിന്റെ വധത്തിന് പിന്നിൽ അസഹിഷ്ണതയുള്ള തമിഴ് വംശജരായിരുന്നുവെന്നും യഹൂദമതത്തിലെ വിഘടിതർ ആയിരുന്നു എന്നും ചരിത്രകാരന്മാർ നിരീക്ഷിച്ചിട്ടുണ്ട്.

പാലൂരിന്റെ പ്രാന്തപ്രദേശങ്ങളിൽ വടക്ക് മലബാറിലും തെക്കോട്ട്

സമുദ്രതീരപ്രദേശങ്ങളിലും ക്രൈസ്തവ സമൂഹങ്ങൾ രൂപംകൊണ്ടു. അവിടങ്ങളിലെല്ലാം തലപ്പള്ളിയിൽ നിന്ന് വൈദികർ അയയ്ക്കപ്പെട്ടു. സുറിയാനി ഭാഷയിൽ ആരാധനയും തമിഴ് ഭാഷയിൽ മതപ്രബോധനവും – അതായിരുന്നു ക്രൈസ്തവ സമൂഹങ്ങളുടെ പ്രവർത്തനപദ്ധതി. മാർ തോമ്മാശ്ലീഹാ എഴുതിയ വേദപുസ്തക സംഗ്രഹവും അപ്പോസ്തോല സംഘം ചിട്ടപ്പെടുത്തിയ കൂദാശാസംവിധാനങ്ങളും ഈ ആദിമക്രൈസ്തവസമൂഹം ജാഗ്രതയോടെ തലമുറകളിലേക്ക് കൈമാറി.

മതങ്ങളുമായി സംവാദത്തിലേർപ്പെട്ടുകൊണ്ട് മതപ്രചാരണം നടത്തുന്ന ശൈലിയും അന്ന് നിലവിലിരുന്നു. തിരുമറൈക്കാട് ആസ്ഥാനമായി പ്രവർത്തിച്ച ജൈനമത പണ്ഡിതന്മാരുമായും ചീരംകുളം കേന്ദ്രമാക്കി പ്രവർത്തിച്ച ബുദ്ധമത പണ്ഡിതന്മാരുമായും ആശയസംവാദം നടത്തേണ്ടിവന്നപ്പോൾ തങ്ങളുടെ സംസർഗ്ഗപരിധിയിലായിരുന്ന അലക്സന്ത്രിയൻ വൈദികകലാശാലയുടെ സഹായം തേടിക്കൊണ്ട് പാലൂർ ഇടവക ദൂതന്മാരെ അയച്ചു. അതിന് മറുപടിയായി അവിടെനിന്ന് വൈദികകലാശാലയുടെ അന്നത്തെ ഉപാദ്ധ്യക്ഷനും പില്ക്കാലത്തെ അദ്ധ്യക്ഷനുമായ പാന്റീനസ് പൊന്നാനി വഴി പാലൂരിലെത്തി. എ.ഡി. 190–ലാണീ സംഭവം. അദ്ദേഹം മറൈക്കാടിലും (വേദക്കാട്)ചീരംകുളത്തുമുള്ള ജൈന–ബുദ്ധ പണ്ഡിതന്മാരുമായി വിജയകരമായ സംവാദങ്ങൾ നടത്തി തിരിച്ചുപോയി. തിരികെപോകുമ്പോൾ ഇവിടെയുണ്ടായിരുന്ന ഒരു ബൈബിൾപ്രതി അദ്ദേഹം സ്വദേശത്തേക്ക് കൊണ്ടുപോയതായി ആഗോള ക്രൈസ്തവചരിത്രകാരന്മാരായ ജെറോം, യൂസേബിയോസ് എന്നിവർ രേഖപ്പെടുത്തിയിട്ടുണ്ട്.

രണ്ടാം നൂറ്റാണ്ടിലും മൂന്നാം നൂറ്റാണ്ടിലുമായി ഈ അലക്സന്ത്രിയൻ സംസർഗ്ഗം പുഷ്ടി പ്രാപിച്ചു. വൈദിക വിദ്യാർത്ഥികളുടെ പരിശീലനം അലക്സന്ത്രിയൻ മാതൃകയിൽ മുറപ്രകാരം നടന്നു. പാലൂരിലും അലക്സന്ത്രിയായിലും സമാനമായ പൗരോഹിത്യ സംവിധാനം അഭംഗുരം തുടർന്നു. പാലൂരിലെ ആരാധനാമാധ്യമം പൗരസ്ത്യ സുറിയാനിയും പ്രബോധനമാധ്യമം കൊടുംതമിഴുമായി തുടർന്നു. തലപ്പള്ളിയായ പാലൂർ മറ്റ് ഇടവകകളുടെ മേൽനോട്ടവും പൊതുഭരണവും നിർവ്വഹിച്ചു.

മാർത്തോമ്മായുടെ മാതൃഭാഷ സുറിയാനി ആയിരുന്നു. പാലൂരിലെ യഹൂദന്മാരുടെ സംഘങ്ങൾക്ക് ഹീബ്രു, സുറിയാനി എന്നീ സെമിറ്റിക് ഭാഷകൾ വശമായിരുന്നു. തന്മൂലം ഇരു കൂട്ടർക്കും പൊതുവായി സുറിയാനി ആരാധനാ ഭാഷയായി ഉപയോഗിക്കപ്പെട്ടു. അതു മുതൽ കേരളാ ക്രൈസ്തവർക്ക് 'സുറിയാനിക്കാർ' എന്ന് പേരായി. ആ പേരിന് സിറിയയുമായി ബന്ധമുണ്ടെന്ന് തെറ്റിദ്ധരിക്കപ്പെട്ടത് വളരെ പില്ക്കാലത്താണ്.

മൂന്നാം നൂറ്റാണ്ടിൽ ശൈവമതവും അതിനുശേഷം അടുത്ത നൂറ്റാണ്ടുകളിലായി വൈഷ്ണവമതവും ആര്യമതവും കേരളത്തിൽ പൊന്നാനി തുറമുഖം മുഖേന സംഘടിതമായി കുടിയേറ്റം ആരംഭിച്ചു (കാണിപ്പയ്യൂർ നമ്പൂതിരി രചിച്ച, ആര്യന്മാരുടെ കുടിയേറ്റം - മൂന്ന് വാല്യങ്ങൾ - കാണുക). ഇരുകൂട്ടരും മിഷനറി മതങ്ങളായിരുന്നതിനാൽ അതേവരെ നിലനിന്നിരുന്ന മതസൗഹാർദ്ദം കലുഷിതമായി. ബൗദ്ധർ എന്ന് പൊതുവായി വിളിക്കപ്പെട്ടിരുന്ന ബുദ്ധ-ജൈന-ക്രിസ്തു-യഹൂദമതങ്ങളെ സാമ-ദാന-ഭേദ-ദണ്ഡ മാർഗ്ഗങ്ങൾ ഉപയോഗിച്ച് നേരിടുവാൻ ജൈനമതം സ്വീകരിച്ച മുറകളെപ്പറ്റിയും അതിന്റെ വിജയകരമായ പരിസമാപ്തിയെപ്പറ്റിയും എ.ഡി. പന്ത്രണ്ടാം നൂറ്റാണ്ടിൽ ശൈവാചാര്യനായ ചേക്കിഴാർ രചിച്ച 'പെരിയപുരാണ'ത്തിൽ വിവരിച്ചിട്ടുണ്ട്. പല കേന്ദ്രങ്ങളിലും ക്രിസ്തുമതം അഗ്നിപരീക്ഷണങ്ങളെ നേരിട്ടു. അതൊരു ക്ഷീണാവസ്ഥയായിരുന്നു. പല ദേവാലയങ്ങളും ഈ പ്രതികൂല കാലാവസ്ഥയിൽ നാമാവശേഷമായി. രാജാക്കന്മാരുടെ പിന്തുണ ലഭിച്ചതോടെ ഈ ഭീഷണി കൂടുതൽ ശക്തമായി. ഒന്നു രണ്ടു നൂറ്റാണ്ടുകളായി ശക്തിപ്രാപിച്ച ക്രിസ്തുമതം ക്ഷയോന്മുഖമായത് ഇക്കാരണത്താലാണ്. വേറെയും ചില പരീക്ഷണങ്ങൾ അക്കാലത്തു ക്രൈസ്തവസഭയ്ക്ക് അഭിമുഖീകരിക്കേണ്ടി വന്നു.

രാജഭണ്ഡാരത്തിലേക്ക് വൻവരുമാനം നേടിത്തന്നിരുന്ന റോമൻ സാമ്രാജ്യവുമായുള്ള വിദേശ വ്യാപാരം അയൽരാജ്യങ്ങളായ ചോള - പാണ്ഡ്യ ചക്രവർത്തിമാരിൽ അസൂയ ഉളവാക്കി. ഈ വ്യാപാരം പിടിച്ചടക്കുവാൻ ഇരു രാജ്യങ്ങളും ചേരരാജ്യവുമായി നിരന്തര യുദ്ധം ചെയ്തു. ഇളംകുളം കുഞ്ഞൻപിള്ള ഈ യുദ്ധപരമ്പരയെ 'നൂറ്റാണ്ടുയുദ്ധം' എന്ന് വിശേഷിപ്പിച്ചിരിക്കുന്നു. പാലൂരിലുള്ള തിരുമറക്കാട്ടിലുള്ള കുന്നിൻമുകളിൽ ആയിരുന്നു യുദ്ധങ്ങൾ അരങ്ങേറിയിരുന്നത്. നിരന്തര യുദ്ധഭൂമിയാകുക നിമിത്തം ആ പ്രദേശത്തിന് പോർക്കളം (സംസ്കൃതത്തിൽ രണഖളം) എന്ന് പേരായി. പാലൂർ പ്രദേശത്ത് കുന്നംകുളം - പഴഞ്ഞി റോഡരികിൽ 'പോർക്കളം' അതേപേരിൽ ഇന്നും നിലനില്ക്കുന്നു. പൊന്നാനി തുറമുഖവും അതു മുഖേനയുള്ള വിദേശവ്യാപാരവും സ്വന്തമാക്കുവാൻ തുറമുഖനഗരമായ പാലൂരിൽ പോർക്കളം കേന്ദ്രീകരിച്ച് സംഘകാലത്ത് നടന്ന യുദ്ധപരമ്പരകൾ - നൂറ്റാണ്ട് യുദ്ധം - പാലൂർ പ്രദേശത്തെ ജനജീവിതത്തെ താറുമാറാക്കുകയും പ്രാണരക്ഷാർത്ഥം സുരക്ഷിത മേഖലകളിലേക്ക് കുടിയേറിപ്പാർക്കുവാൻ സമ്മർദ്ദം ചെലുത്തുകയും ചെയ്തു. ചാവക്കാട് തുറമുഖത്തുനിന്ന് തെക്കോട്ട് ക്രിസ്തുമത കോളനികൾ വ്യാപിച്ചതിന്റെ പശ്ചാത്തലം ഇതാണ്. കൊടുങ്ങല്ലൂർ, കൊച്ചിതുടങ്ങിയ കേന്ദ്രങ്ങളിലേക്ക് കടൽമാർഗ്ഗവും അങ്കമാലി, കാലടി, പെരുമ്പാവൂർ, കുറു

പ്പമ്പടി, കോതമംഗലം, ഇടപ്പള്ളി, പറവൂർ തുടങ്ങിയ സ്ഥലങ്ങളിലേക്ക് പെരിയാർ വഴിയായും കുടിയേറ്റങ്ങൾ പല ഘട്ടങ്ങളിലായി നടന്നു. ഈ വ്യാപനത്തിന്റെ ചിത്രം 'ഭൂവിൽ വിടർന്ന ദേവലോകം' (കെ. വി. മാമ്മൻ, കോട്ടയ്ക്കൽ പബ്ലിഷേഴ്സ്, മാങ്ങാനം) എന്ന ഗ്രന്ഥത്തിൽ താഴെപ്പറ യുംപ്രകാരം വരച്ചുകാട്ടിയിട്ടുണ്ട്:

"വിദേശ വ്യാപാരത്തിന്റെ നിയന്ത്രണം സ്വന്തം അധീനത്തിലാക്കു വാൻ ചോള-പാണ്ഡ്യ രാജാക്കന്മാർ ചേരരാജാവിനെ ആക്രമിക്കുന്നത് അക്കാലത്ത് പതിവായിരുന്നു. ചിലപ്പോഴൊക്കെ ചോളന്മാരും പാണ്ഡ്യ ന്മാരും വിജയം വരിക്കുകയും വ്യാപാരം നിയന്ത്രിക്കുകയും ചെയ്തിട്ടു ണ്ട്. പഴഞ്ഞിക്കും കുന്നംകുളത്തിനും ഇടയിൽ 'പോർക്കളം' എന്ന പേരിൽ ഇന്നും അറിയപ്പെടുന്ന സ്ഥലമായിരുന്നു യുദ്ധഭൂമി. 'നൂറ്റാണ്ടു യുദ്ധം' എന്ന പേരിൽ നൂറ് കൊല്ലക്കാലം ഇടവിട്ട് നടന്ന ഈ യുദ്ധ പര മ്പരയെപ്പറ്റി ഇളംകുളം കുഞ്ഞൻപിള്ള പരാമർശിക്കുന്നുണ്ട്. 'നൂറ്റാണ്ടു യുദ്ധം' പാലൂരിലെ ജനജീവിതം താറുമാറാക്കിയിരുന്നു. ഓരോ യുദ്ധ കാലത്തും പാലൂരിലെ ജനങ്ങൾ ജീവനുംകൊണ്ട് സുരക്ഷിതദേശങ്ങ ളിലേക്ക് രക്ഷപ്പെടുമായിരുന്നു. ഈ പലായനം ക്രിസ്തുമതത്തെ കേര ളത്തിന്റെ തെക്കൻ ദിക്കുകളിലേക്ക് വ്യാപിപ്പിച്ചു. പാലൂരിലെ ഉപ തുറ മുഖമായ ചാവക്കാട് തുറമുഖം ക്രിസ്ത്യാനികളുടെ കൈവശത്തിലും നിയന്ത്രണത്തിലുമായിരുന്നുവെന്ന് 1800-ൽ ഇവിടം സന്ദർശിച്ച ഫ്രാൻസിസ് ബുക്കാനൻ രേഖപ്പെടുത്തിയിട്ടുണ്ട് (ബുക്കാനന്റെ കേരളം, വിവ: ഡോ. സി. കെ. കരീം, പു. 46, 61). ചാവക്കാട് തുറമുഖത്തു നിന്ന് പലായനം ചെയ്ത സുറിയാനി ക്രിസ്ത്യാനികൾ യഥാക്രമം മറ്റം, പറ വൂർ, കൊടുങ്ങല്ലൂർ, അങ്കമാലി, കുറുപ്പമ്പടി, കോതമംഗലം, കൂത്താട്ടു കുളം, കുറവിലങ്ങാട്, കോട്ടയം, അയിരൂർ, ഓമല്ലൂർ, പത്തനംതിട്ട എന്നി വിടങ്ങളിൽ കോളനിയായി താമസിച്ചു. പിന്നീട് പ്രാന്തപ്രദേശങ്ങളിലേക്കു വ്യാപിച്ചു. അവിടങ്ങളിലൊക്കെ അചിരേണ ദേവാലയങ്ങൾ ഉയർന്നു. എ.ഡി 52-ൽ തോമ്മാശ്ലീഹാ പാലൂരിൽ സ്ഥാപിച്ച ഇടവക ഏതാനും നൂറ്റാണ്ടുകൾകൊണ്ട് കൊച്ചി, തിരുവിതാംകൂർ പ്രദേശങ്ങളിലാകെ വ്യാപി ച്ചു. പുഷ്ടിപ്രാപിച്ച് ശക്തിപ്പെട്ട പല കുടുംബങ്ങളും ഈ വളർച്ചയുടെ കഥ അവരുടെ കുടുംബ ചരിത്രങ്ങളിലും മറ്റും പ്രസ്താവിച്ചിട്ടുള്ളത് ശ്രദ്ധിക്കുക.

1. **കോനാട്ട് കുടുംബം**: മലങ്കര മല്പാന്മാരുടെ ഈ കുടുംബം കുന്നം കുളത്തു നിന്ന് മാമ്മലശ്ശേരിയിലേക്കും പാമ്പാക്കുടയ്ക്കും കുടിയേറിപ്പാർത്തവരാണ് (മലങ്കരസഭാ വൈദിക ഡയറക്ടറി, പു. 27).

2. **അകപ്പറമ്പ് പൈനാടത്ത് കുടുംബം**: ഇതിന്റെ ആദ്യചരിത്രം അജ്ഞാതമെങ്കിലും പൈനാടത്ത് കുടുംബക്കാർ കുന്നംകുളം -

ആർത്താറ്റ് പള്ളി ഇടവകക്കാരായിരുന്നു എന്നാണ് ഐതിഹ്യം. ഇവിടെനിന്ന് ഇട്ടി കുരിയത് എന്ന ഒരാൾ അങ്കമാലി ഇടവകയിൽ മേയ്ക്കാട്ട് എന്ന കരയിൽ വന്ന് താമസിച്ചു. ഇദ്ദേഹത്തിന് തോമ്മാ, കുരിയൻ എന്നിങ്ങനെ രണ്ട് ആൺ മക്കൾ ഉണ്ടായി. കുര്യൻ എന്ന ആൾ തുരുത്തിശ്ശേരിയിൽ വന്നു താമസിച്ചു. ആ ശാഖയിൽ അങ്കമാലി, അകപ്പറമ്പ്, ആവണംകോട്, നായത്തോട്, മേയ്ക്കാട്, കീഴ്പരിയാരം, നെടുമ്പാശ്ശേരി, തുരുത്തിശ്ശേരി, ആഴകം, പള്ളിക്കര, വടക്കൻ പറവൂർ, ചക്കരക്കടവ് മുതലായ സ്ഥലങ്ങളിലായി അനവധി ഭവനങ്ങൾ ഉണ്ടാകുവാൻ ഇടയായി. ആ പ്രദേശങ്ങളിൽ സ്ഥിര താമസമാക്കിയ പൈനാടത്ത് കുടുംബക്കാരെ മേയ്ക്കാട്ടുകാരൻ, വൈലിപ്പറമ്പൻ, തെക്കേവീടൻ, കുറ്റിക്കാടൻ, ഇരിയാടൻ, ചെറിയ വയലിപ്പറമ്പൻ, പടിഞ്ഞാറെവീട്ടിൽ എന്നിങ്ങനെ പല പ്രാദേശികനാമങ്ങൾ ഉപയോഗിച്ച് വിളിച്ചിരുന്നു (*വയലിപ്പറമ്പിൽ കുടുംബ ചരിത്രം,* പു. 17, 18).

**3. അമ്പാട്ട് കുടുംബം:** അങ്കമാലി പ്രദേശങ്ങളിൽ പ്രശസ്തമായ ഒരു തറവാട് ആണ് അമ്പാട്ട് കുടുംബം. അങ്കമാലിയുടെ ഒന്നാമത്തെ മെത്രാപ്പോലീത്താ ഗീവറുഗീസ് മാർ കൂറിലോസ് ഈ കുടുംബത്തിലെ അംഗമാണ്. അമ്പാട്ട് കുടുംബക്കാരുടെ കുടുംബ പൂർവ്വികർ - പാലൂർ - ചാട്ടുകുളങ്ങര ഇടവകക്കാരായിരുന്നുവെന്ന് ആ കുടുംബത്തിലെ പ്രശസ്ത അംഗവും ആലുവാ യൂണിയൻ ക്രിസ്ത്യൻ കോളജിലെ മുൻ പ്രിൻസിപ്പലും ഇതെഴുതുന്ന ആളിന്റെ സഹപ്രവർത്തകനുമായിരുന്ന ഡോ. ഏ. കെ. ബേബി സാക്ഷിച്ചിട്ടുണ്ട്. ഇപ്രകാരം ചാട്ടുകുളങ്ങര - ആർത്താറ്റ് ഇടവകക്കാരായ മിക്ക കുടുംബങ്ങളും അവരുടെ പഴമയെ സ്മരിക്കാനായി പുതിയ കുടുംബപ്പേരിനോട് ചേർത്ത് 'വടക്കൻ' എന്ന പദം ഉപയോഗിച്ചു വരുന്നതായും ഏ. കെ. ബേബിസാർ നിസ്സംശയം പറയുമായിരുന്നു.

**4. തുരുത്തി**: തുരുത്തി കുടുംബത്തിന്റെ തുടക്കം ചാവക്കാട് ആയിരുന്നുവെന്ന് വിശ്വസിച്ചു പോരുന്നു. തലമുറകൾ കൈമാറിയിട്ടുള്ള വിവരങ്ങൾ വച്ചും വൈദികരുടെയും പൂർവ്വപിതാക്കന്മാരുടെയും ശവക്കല്ലറകളിലും ശിലാഫലകങ്ങളിലും വസ്തു സംബന്ധമായ ആധാരങ്ങളിലും 'ചാവക്കാട് തുരുത്തിയിൽ' എന്ന് വിവിധ സ്ഥലങ്ങളിൽ രേഖപ്പെടുത്തിക്കാണുന്നുണ്ട്. പ. ഔഗേൻ ബാവാ, വയലിപ്പറമ്പിൽ ഗീവറുഗീസ് മാർ ഗ്രീഗോറിയോസ്, മാത്യൂസ് മാർ ബർണബാസ് എന്നീ പിതാക്കന്മാർ ഈ കുടുംബക്കാരാണ്. ചാവക്കാട്, പാലൂർ - ചാട്ടുകുളങ്ങര ഇടവകയുടെ ഭാഗമായിരുന്നു. ചാവക്കാട് നിന്ന് വർക്കി എന്ന തുരുത്തി കുടുംബാംഗം ആദ്യം ഇടപ്പള്ളിയിലാണ് താമസിച്ചത്. അവരിൽ നിന്ന് തിരുവാങ്കുളം മുതലായ സ്ഥലങ്ങളിലായി ഓണേരിൽ, ഓണാശ്ശേരിൽ, ഐക്കരവേലിൽ,

കരപ്പിള്ളിൽ, തട്ടാംപുറം, കൊട്ടിശ്ശേരിക്കുടി, ആയത്തുകുടി, തണ്ടേകാട്, ചേട്ടാകുളങ്ങര, വേങ്ങശ്ശേരിൽ നെടുംപറമ്പിൽ തുടങ്ങിയ ശാഖകൾ എറണാകുളം ജില്ലയുടെ പല ഭാഗങ്ങളിലായി പടർന്നു പന്തലിച്ചു. പിന്നീട് ഈ കുടുംബക്കാർ തൃക്കളത്തൂർ, കോതമംഗലം, ചേലാട്, അല്ലപ്ര, പെരുമ്പാവൂർ, കോട്ടപ്പടി, കോടനാട്, പുൽപ്പള്ളി, കേളകം എന്നീ പ്രദേശങ്ങളിലേക്ക് വ്യാപിച്ചു (*തുരുത്തിയിൽ കുടുംബചരിത്രം*, എഡി. പ്രൊഫ. ടി. എം. പൈലി).

കുറുപ്പംപടി ഇടവകയിലെ പ്രശസ്ത കുടുംബങ്ങളുടെ പേരുകൾ കുറുപ്പംപടിപള്ളിയുടെ ചരിത്രത്തിൽ ആത്തുങ്കൾ ഗീവറുഗീസ് കോറെപ്പിസ്ക്കോപ്പാ നൽകുന്നുണ്ട്. കൂനൻകുരിശ് കാലത്ത് (1653) ഇടപ്പള്ളിയിൽനിന്ന് തുരുത്തി കുടുംബവും ആർത്താറ്റ് നിന്ന് തോമ്പ്ര കുടുംബവും അവരുടെ വേലക്കാരോടുകൂടി ഇവിടെ കുടിയേറി താമസിച്ചു (പു. 42).

തുരുത്തി കുടുംബക്കാർ പാലൂർ നിന്ന് ചാവക്കാട് വരികയും അവിടെനിന്ന് ഇടപ്പള്ളിയിൽ താമസിക്കുകയും ഇടപ്പള്ളിയിൽ നിന്ന് വെങ്ങോല, തുരുത്തിപ്പിളി ഭാഗത്ത് ഉദയംകുഴി പണിക്കരുടെ സഹായത്തോടു കൂടി കയറിതാമസിക്കുകയും ചെയ്തു. ഇവരുടെ ജന്മം 'ചാവക്കാട്' എന്നാണ്.

**5. തോമ്പ്ര:** ഇവരുടെ ജന്മം കിടങ്ങയം എന്നാണ്. ഇവർ കുന്നംകുളത്തുനിന്നും കൂനൻകൂരിശ് സത്യകാലത്ത് (1653) തുരുത്തിപ്പിള്ളി (വെങ്ങോല) ഭാഗത്തു കൂടിയേറി താമസിച്ചു. കുമരക്കിള്ളി, കരുപ്പക്കാടൻ, മറ്റമന, പുന്നോർപ്പള്ളി, ഓലപ്പുര, പാത്തിക്കൻ, തണ്ണിക്കോടൻ, കിടങ്ങയം മുതലായ വീട്ടുകാരും കിടങ്ങയം ജന്മത്തിൽപ്പെട്ടവരാണ് (പു. 42, 27, 113, 111).

ഇതുവരെയും പരാമർശിച്ചത് വടക്കൻ പ്രദേശങ്ങളിലേക്ക് പാലൂർ പ്രദേശത്തു നിന്ന് വിവിധ കാലങ്ങളിലായി നടന്ന കുടിയേറ്റങ്ങളെപ്പറ്റിയാണ്. തെക്കൻ പ്രദേശങ്ങളിൽ നിന്ന് ലഭ്യമായ ചില കുടുംബ ചരിത്രങ്ങളും അവരുടെ പാലൂർ പൈതൃകത്തെ അനുസ്മരിച്ചിട്ടുണ്ട്.

**6. മൂക്കഞ്ചേരി:** കോലഞ്ചേരി മൂക്കഞ്ചേരി കുടുംബം പാലൂർ പ്രദേശത്തുകാരാണെന്ന് അഭിവന്ദ്യ പത്രോസ് മാർ ഒസ്താത്തിയോസ് തിരുമേനി പ്രസ്താവിച്ചിട്ടുണ്ട്. ആർത്താറ്റ് പള്ളി പുതുക്കിപ്പണിതപ്പോൾ ഈ കുടുംബം നൽകിയ ശീലാന്തിയിൽ അവരുടെ കുടുംബപ്പേർ രേഖപ്പെടുത്തിയിട്ടുണ്ട് (19-ാം നൂറ്റാണ്ടിന്റെ ആദ്യ ദശകത്തിൽ).

**7. ഞാലിയിൽ:** പാലൂർ അഥവാ ചാവക്കാട് പ്രദേശത്തു താമസിക്കുന്നവർക്ക് മറ്റ് ബ്രാഹ്മണരിൽ നിന്ന് മതപീഡനം തുടർച്ചയായി ഉണ്ടായി. തന്മൂലം അവർ തെക്കൻ ദിക്കുകളിലേക്ക് മാറിപ്പോയതായും ഒടുവിൽ

കുറവിലങ്ങാട് എന്ന സ്ഥലത്ത് വന്നുചേർന്നതായും കരുതുന്നു. ... ഒന്നാം മാർത്തോമ്മായോട് കൂറ് പുലർത്തുകയും പൗരസ്ത്യസഭാ പാരമ്പര്യ ങ്ങളും വിശ്വാസങ്ങളും മുറുകെ പിടിക്കുകയും ചെയ്തതിനാൽ തങ്ങ ളുടെ പിതാക്കന്മാരുടെ പല തലമുറകൾ സ്വസ്ഥമായി ജീവിച്ചിരുന്ന കു റവിലങ്ങാട് നിന്ന് തെക്കുംകൂർ രാജ്യാതിർത്തിയിലുള്ള സ്ഥലങ്ങളിലേക്ക് മാറിപ്പോയവരുടെ സന്താനങ്ങളാണ് പാലക്കുന്നത്ത് (മാരമൺ), താഴ മൺ (അയിരൂർ), ശങ്കരമംഗലം (ഇരവിപേരൂർ), ഞാലിയിൽ (കവിയൂർ), ആദിയായ കുടുംബങ്ങളിലുള്ളവർ (ഞാലിയിൽ കുടുംബ ചരിത്രം, പു. 5, 9).

**8. കുറ്റിക്കണ്ടത്തിൽ:** കുറ്റിക്കണ്ടത്തിൽ കുടുംബം പകലോമറ്റം കുടും ബത്തിന്റെ ശാഖയാണെന്ന് അവകാശപ്പെടുന്നുണ്ട്. “കേരളത്തിൽ പര ശുരാമൻ ബ്രാഹ്മണർക്ക് നിശ്ചയിച്ചു കൊടുത്ത 64 ഗ്രാമങ്ങളിൽ വട ക്കൻഭാഗത്തുള്ള 32 ഗ്രാമങ്ങൾ സാമ്പത്തികനിലയിൽ ഉയർന്നിരുന്നു. പാലൂർ (പാലയൂർ) ഗ്രാമത്തിലായിരുന്നു മാർത്തോമ്മാ ശ്ലീഹാ സുവി ശേഷം അറിയിച്ച് ആദ്യം ക്രിസ്തുസഭ സ്ഥാപിച്ചത്.”

ആദിമക്രിസ്ത്യാനികൾക്ക് തുടർച്ചയായി ഉണ്ടായ മതപീഡനം നിമിത്തം അധികമാളുകൾക്കും ദൂരെ സ്ഥലങ്ങളിലേക്ക് ഓടിപ്പോകേണ്ടി വന്നപ്പോഴാണ് നമ്മുടെ പൂർവ്വികർ തെക്കോട്ട് വന്ന് ആദ്യം അങ്കമാലി യിലും തുടർന്ന് ഏറ്റുമാനൂരും ഒടുവിൽ കുറവിലങ്ങാട്ടും താമസം ഉറപ്പി ച്ചത്. 862–ൽ (1687–ൽ) പകലോമറ്റം വീട്ടിൽ മാത്തൻ മാപ്പിള സകുടുംബം കുറവിലങ്ങാട്ട് നിന്ന് അയിരൂരിൽ എത്തിച്ചേർന്നു (പ്രതിസന്ധികളിൽ പ്രശോഭിച്ച ആദർശ ധീരൻ, എഡി. റമ്പാൻ ലാസറസ് കോറെപ്പിസ് ക്കോപ്പാ, പു. 177, 181).

**9. വിളവിനാൽ കുടുംബചരിത്രം:** എ. ഡി. 1789–ൽ ടിപ്പു സുൽ ത്താന്റെ പടയോട്ടക്കാലത്ത് ക്രിസ്ത്യാനികളെ ആക്രമിക്കുകയും ആർ ത്താറ്റ്, പറവൂർ, കുന്നംകുളം, എന്നീ പള്ളികൾ ടിപ്പുവിന്റെ സൈന്യം തീ വച്ച് നശിപ്പിക്കുകയും ചെയ്തു. അക്കാലത്ത് പനയ്ക്കൽ കുടുംബ ത്തിലെ ധാരാളം ആളുകൾ പല സ്ഥലങ്ങളിലേക്കും പുറപ്പെട്ടു പോയി ട്ടുണ്ട്. ആ കൂട്ടത്തിൽ തെക്കൻ ഭാഗങ്ങളിലേക്ക് പുറപ്പെട്ട് പോയവർ കുറ വിലങ്ങാട്, മല്ലപ്പള്ളി, കല്ലൂപ്പാറ തുടങ്ങിയ സ്ഥലങ്ങളിൽ താമസമുറപ്പി ച്ചിട്ടുള്ളതായി കരുതുന്നു. ഇപ്പോൾ മല്ലപ്പള്ളി, കല്ലൂപ്പാറ, മാവേലിക്കര, അടൂർ തുടങ്ങിയ സ്ഥലങ്ങളിൽ താമസിക്കുന്ന ‘തേക്കനാൽ’ കുടുംബ ക്കാർ കുന്നംകുളം പനക്കൽ തറവാട്ടിൽ നിന്നു വന്നവരാണെന്ന് അവർ പ്രസിദ്ധീകരിച്ചിരിക്കുന്ന കുടുംബ ചരിത്രത്തിൽ അവകാശപ്പെടുന്നുണ്ട്.

ക്രിസ്ത്വബ്ദം 1550–ാം ആണ്ടിനോടടുത്ത് കുന്നംകുളം പനക്കൽ

തറവാട്ടിൽപ്പെട്ട രണ്ട് യുവാക്കന്മാർ സ്വദേശത്തു നിന്നും പുറപ്പെട്ട് വിദൂരമായ ഓമല്ലൂരിൽ വന്ന് താമസമാക്കി. ഇവരുടെ പിൻമുറക്കാരാണ് ശാഖോപശാഖകളായി തുമ്പമൺ പ്രദേശത്ത് പടർന്നു പന്തലിച്ച വിളവിനാൽ കുടുംബക്കാർ (*വിളവിനാൽ കുടുംബ ചരിത്രം*, പു. 11, 13).

മാർത്തോമ്മാ ശ്ലീഹായാൽ സംസ്ഥാപിതമായ പാലൂർ - ചാട്ടുകുളങ്ങര ഇടവക യുദ്ധകാലാവസ്ഥ മൂലവും മതപീഡനങ്ങൾ മൂലവും തെക്കോട്ട് വ്യാപിച്ചതിന്റെ അനിഷേധ്യ രേഖകളാണ് മേൽക്കാണിച്ച കുടുംബചരിത്രങ്ങളിലെ പ്രസ്താവനകൾ. ഓരോ പുതിയ കോളനികളിൽ താമസമുറപ്പിക്കുന്നതിന്റെ ഭാഗമായി അവിടങ്ങളിലൊക്കെ പുതിയ ദേവാലയങ്ങൾ ഉയർന്നു. അറബിക്കടൽത്തീരങ്ങളിലും പെരിയാർ തീരങ്ങളിലുമായി രൂപംകൊണ്ട ആദ്യ ദേവാലയങ്ങളിലേക്ക് തലപ്പള്ളിയായ പാലൂർ പള്ളിയിൽ നിന്ന് വൈദികർ അയക്കപ്പെട്ടു. ചാവക്കാട്, മറ്റം, പറവൂർ, അങ്കമാലി, അകപ്പറമ്പ്, ഇടപ്പള്ളി, കൊടുങ്ങല്ലൂർ തുടങ്ങിയവയായിരുന്നു ഇപ്രകാരം പാലൂരിലെ വൈദികർ സേവനം നടത്തിയ ഇടവകകൾ. പാലൂരിന്റെ ഉപദേവാലയമായിരുന്ന ചാവക്കാട് മാർ കുറിയാക്കോസ് പള്ളിയിൽ ഇത് സംബന്ധിച്ച രേഖകൾ ചരിത്രകാരന്മാർ നിരീക്ഷിച്ചിട്ടുണ്ട്. തലപ്പള്ളി എന്ന് അന്ന് ആദരപൂർവ്വം പാലൂർ പള്ളിയെ വിളിച്ചുപോന്നു. പിന്നീട് പാലൂർ ദേശത്തിന് പ്രത്യേകം രാജാക്കന്മാരുണ്ടായി. ചേരരാജ്യം ശിഥിലമായതിനെ തുടർന്നായിരുന്നു ഇത്. ഈ രാജാക്കന്മാർ തലപ്പള്ളി രാജാക്കന്മാർ എന്ന് വിളിക്കപ്പെട്ടു. അവരുടെ ഭരണസീമയെ തലപ്പള്ളി നാടുകൾ  അഥവാ തലപ്പള്ളി മേൽവട്ടം എന്ന് വിളിച്ചുവന്നു. താലൂക്കുകൾ രൂപീകരിക്കപ്പെട്ടപ്പോഴും പാലൂർ പ്രദേശത്തിന് തലപ്പള്ളി താലൂക്ക് എന്നാണ് പേരിട്ടത്. ഇന്ന് പ്രചരിച്ചിട്ടുള്ള 'തലപ്പിള്ളി' എന്ന രൂപം സോദ്ദേശ്യമായ ചരിത്രവൈലക്ഷണ്യമാണ്. മണിപ്രവാളകാവ്യമായ 'ചന്ദ്രോത്സവ'ത്തിൽപ്പോലും 'തലപ്പള്ളി' എന്നാണ് രൂപം. 17-ാം നൂറ്റാണ്ടിന് ശേഷമാണ് 'തലപ്പിള്ളി' എന്ന വിലക്ഷണ നാമം സൃഷ്ടിക്കപ്പെട്ടത് (സ്ഥലനാമചരിത്രം. തൃശൂർ ജില്ല, വി. വി. കെ. വാലത്ത്).

തലപ്പള്ളി എന്ന നിലയിൽ (തള്ളപ്പള്ളി എന്ന് വാർഡ് ആന്റ് കോണ്ണർ) പാലൂർ പള്ളിയിലെ പുരോഹിതന്മാരുടെ തലവൻ ആയിരുന്നു മറ്റു ഇടവകകളിലേക്ക് വൈദികരെ യഥാവസരം പട്ടം കൊടുത്തയയ്ക്കുവാനും അവരുടെ മേൽനോട്ടം വഹിക്കുവാനും ചുമതലപ്പെട്ട ആൾ. അദ്ദേഹം ജാതിക്ക് കർത്തവ്യൻ എന്ന് വിളിക്കപ്പെട്ടു (ഈ അർത്ഥത്തിൽ മലങ്കര സഭയുടെ ആദ്യ ആസ്ഥാനം പാലൂർ - ചാട്ടുകുളങ്ങരപ്പള്ളി ആയിരുന്നു). അക്കാലത്ത് ബിഷപ്പ് എന്ന സങ്കല്പം അലക്സന്ത്രിയായിലെപ്പോലെ മലങ്കരസഭയിലും ഇല്ലായിരുന്നു. സഭ പൊതുവായി നേരിടുന്ന പ്രശ്നങ്ങളിൽ പ്രാതിനിധ്യ സ്വഭാവമുള്ള തീരുമാനങ്ങൾ എടുക്കുവാനും പഴയ

വഞ്ചി (പഴഞ്ഞി), കോട്ടോൽ, പയ്യൂർ, കക്കാട്, വന്നേരി, പെരുമ്പടപ്പ് എന്നീ സ്ഥലങ്ങളിലായിരുന്ന ചേരരാജധാനിയിൽ ക്രൈസ്തവസഭയെ പ്രതിനിധീകരിച്ചിരുന്നതും ജാതിക്ക് കർത്തവ്യൻ എന്ന പേരിൽ പാലൂരിലെ വൈദികരുടെ തലവൻ ആയിരുന്നു. ശൈവ മതത്തിന്റെ മുന്നേറ്റവും മത മർദ്ദനവും ശക്തിപ്പെട്ട മൂന്നാം നൂറ്റാണ്ടിൽ ഈ സ്ഥാനം ദുർബലമായി എന്ന് പറയാതെ വയ്യ. ആഭ്യന്തരകലഹങ്ങൾ രാജ്യത്തെ ശിഥിലമാക്കാൻ തുടങ്ങിയ ഈ കാലഘട്ടത്തിലാണ് പേർഷ്യൻ വ്യാപാരിയായ ക്നായിത്തൊമ്മൻ പാലൂരിലെത്തുന്നത്. ധനാഢ്യനായ അദ്ദേഹം ചേരരാജാവിനെ ഗണ്യമായി സഹായിച്ചു. ആക്രമണപരമ്പര കൊണ്ട് തകർന്ന പൊന്നാനി തുറമുഖത്തിന്റെ സ്ഥാനത്ത് ശില്പിയായ അദ്ദേഹം പുതിയൊരു തുറമുഖം കൊടുങ്ങല്ലൂരിൽ സജ്ജമാക്കി. പുതിയ തുറമുഖം കൂടുതൽ സുസജ്ജമായിരുന്നു. എ.ഡി. നാലാം നൂറ്റാണ്ടു മുതൽ വ്യാപാരകേന്ദ്രം കൊടുങ്ങല്ലൂരിലേക്ക് മാറ്റപ്പെട്ടു. പേർഷ്യൻ വ്യാപാരിയായ ക്നായിത്തൊമ്മൻ രാജപ്രീതി നേടിയതോടെ ക്രിസ്തുമതത്തിന് പാലൂർ – കൊടുങ്ങല്ലൂർ പ്രദേശത്ത് ഉന്മേഷം വർദ്ധിച്ചു. രാജാവിന്റെ പിൻതുണ ഉണ്ടായിരുന്നതുകൊണ്ട് മതപീഡനം മൂലം ക്രിസ്തുമതം ഉപേക്ഷിച്ച പലരും തിരിച്ചു വന്നു. പല ക്ഷേത്രങ്ങളും ദേവാലയമായി മാറി. ചാവക്കാട് ശിവക്ഷേത്രം ഇക്കാലത്താണ് മാർ കുറിയാക്കോസിന്റെ നാമത്തിൽ ക്രൈസ്തവ ദേവാലയമായി പ്രതിഷ്ഠിക്കപ്പെട്ടത്. ചേരരാജാവ് ക്നായിത്തൊമ്മന് ചെപ്പേടിലൂടെ പ്രത്യേക പദവികളും അവകാശങ്ങളും ദാനം ചെയ്തു. രാജാവ് ക്നായിത്തൊമ്മന് ദാനം നൽകിയ മഹാദേവർപട്ടണത്തിൽ കൊടുങ്ങല്ലൂർ മുതൽ പാലൂർ വരെയുള്ള തീരപ്രദേശങ്ങൾ ഉൾപ്പെട്ടിരുന്നതിന് തെളിവുകളുണ്ട്.

ക്രമേണ രാജാധാനി കൊടുങ്ങല്ലൂരിലേക്കും ചേന്ദമംഗലത്തേക്കും തൃപ്പൂണിത്തുറയിലേക്കും മാറി. ഈ പരിണാമങ്ങൾക്കിടയിൽ പേർഷ്യൻ സ്വാധീനത്തിൽ ജാതിക്ക് കർത്തവ്യൻ അർക്കദിയാക്കോൻ എന്ന് വിളിക്കപ്പെട്ടു. രാജധാനിയും വ്യാപാരകേന്ദ്രവും കൊടുങ്ങല്ലൂരിലേക്ക് മാറ്റപ്പെട്ടതോടെ മലങ്കരസഭയുടെ ആസ്ഥാനം പാലൂർ – ചാട്ടുകുളങ്ങര പള്ളിയിൽനിന്ന് അങ്കമാലിയിലേക്ക് മാറ്റപ്പെട്ടു. ക്രിസ്തുവർഷത്തിന്റെ ആദ്യത്തെ അഞ്ചു നൂറ്റാണ്ടുകളോളം സഭാതലസ്ഥാനമായി പ്രശോഭിക്കുകയും അലക്സന്ത്രിയ പാരമ്പര്യത്തിൽ മലങ്കരസഭയുടെ വിശ്വാസ പൈതൃകത്തിന് അടിസ്ഥാനമിടുവാൻ നേതൃത്വം നൽകുകയും ചെയ്ത തലപ്പള്ളി പില്ക്കാല ചരിത്രത്തിൽ വിസ്മൃതമായിപ്പോയി (ഭുവിൽ വിടർന്ന ദേവലോകം, പു. 20–28).

പിന്നീട് ഏതാനും നൂറ്റാണ്ടുകളിൽ ഈ ഇടവകയുടെ ചരിത്രം മലങ്കരസഭാചരിത്രം പോലെ തന്നെ അവ്യക്തമാണ്. പേർഷ്യൻ ബന്ധത്തിൽ

ബിഷപ്പിന്റെ നേതൃത്വം എന്ന ആശയം മലങ്കരസഭ പരിചയപ്പെട്ടു എങ്കിലും നേരത്തെ രൂപപ്പെട്ട അലക്സന്ത്രിയായിൽ കൈവെപ്പ് ശൈലി മലങ്കരസഭ തുടർന്നും നിലനിർത്തി. അഞ്ചാം നൂറ്റാണ്ടു മുതൽ നെസ്തോറിയ വിശ്വാസക്കാരായ സെലൂഷ്യൻ കാതോലിക്കാമാർ അയച്ച മെത്രാന്മാർ, സെലൂഷ്യൻ കാതോലിക്കായ്ക്ക് സമാന്തരമായി തെഗ്രീസിൽ വാഴിക്കപ്പെട്ട മഫ്രിയാനന്മാർ എന്നിവരും മുൻ പേർഷ്യൻ മെത്രാന്മാരെപ്പോലെ വല്ലപ്പോഴും വ്യാപാരക്കപ്പലുകളിൽ പാലൂരിലും കൊടുങ്ങല്ലൂരിലും സന്ദർശനം നടത്തിയിരുന്നു. ജാതിക്ക് കർത്തവ്യനെ അവർ പേർഷ്യൻ മാതൃകയിൽ അർക്കദിയാക്കോൻ എന്ന് വിശേഷിപ്പിച്ചു. വൈദികസംഘത്തലവന്മാരെ പേറെദ്യൂത്താ എന്നു വിളിച്ചു. ഈ സംവിധാനം പതിനാറും പതിനേഴും നൂറ്റാണ്ടിൽപ്പോലും നിലവിലിരുന്നതായി അനിഷേധ്യ രേഖകൾ കണ്ടെടുക്കപ്പെട്ടിട്ടുണ്ട്. പേർഷ്യയിൽ നിന്നു വന്ന മെത്രാന്മാരുടെ നേതൃത്വത്തിൽ പഴഞ്ഞി, ചാവക്കാട്, ചിറളയം, കോട്ടപ്പടി, മറ്റം തുടങ്ങിയ സ്ഥലങ്ങളിൽ ഉണ്ടായിരുന്ന കുരിശുപള്ളികൾ (അന്തിമാളൻകാവുകൾ) പാലൂർ പള്ളിയുടെ കീഴിൽ ചാപ്പലുകളായി തുടർന്നു വന്നു.

1876–ൽ പത്രോസ് തൃതീയൻ പാത്രിയർക്കീസ് മലങ്കരസഭയെ ഏഴായി വിഭജിച്ചപ്പോൾ കൊച്ചി സംസ്ഥാനത്തെ പള്ളികൾക്ക് 'പാലൂർ മെത്രാസനം' എന്ന പേരാണ് നൽകിയിരുന്നത്. പത്രോസ് ബാവായോടൊപ്പം വന്നിരുന്ന മാർ ഗ്രീഗോറിയോസ് അബ്ദുള്ളാ പിൽക്കാലത്ത് 1909–ൽ മലങ്കരയിൽ വന്നപ്പോൾ അയച്ച പല കൽപ്പനകളിലും 'ആർത്താറ്റ്, മുളന്തുരുത്തി പള്ളികൾ ഉൾപ്പെട്ട പാലൂർ മെത്രാസനം എന്ന് പ്രയോഗിച്ചിട്ടുണ്ട് (അവയിൽ രണ്ടു കൽപ്പനകൾ ഈ ഗ്രന്ഥകാരന്റെ കൈവശം ഉണ്ട്).

## ആർത്താറ്റ് കുരിശുപള്ളിയുടെ പാട്ട്

നാട്ടിൽ പെരിയ പള്ളി ചാട്ടുകുളങ്ങര വാഴും
വാട്ടം കൂടാതെ കന്നി[1]പാട്ടിനരുൾ തരിക.
തേടി തിരഞ്ഞടിയൻ പാടിക്കഥിച്ച കഥ
കൂടി പിഴവരാതെനാവിൽ തുണക്ക കന്നി.[2]
കന്നി എന്ന് മനസ്സിലൂന്നി നിനച്ചടിയൻ
തന്നിൽ പ്രിയമാംവണ്ണം എന്നിൽ തുണച്ചീടേണം
വേണം മനസ്സിലൂന്നി നാണം കൂടാതെ പോണം
പോണം കാലം കഴിവാൻ ഊണും തരേണമിപ്പോൾ
ആർത്താറ്റ് പള്ളി കണ്ടങ്ങോർത്തങ്ങതിശയിപ്പാൻ
കൂർത്ത കുന്നിൻപുറത്ത് തീർപ്പാൻ കാരണമെന്തേ?
തന്നാ[3]ലൊരു കുരിശു മുന്നാൽ പൊട്ടി വളർന്നു

അന്നു മാനുഷർ കണ്ട് മുന്നാൽ പള്ളിയും തീർത്തു
വായ്പോട് നിന്നു മരം തേക്ക്, പുലാവും[4]
കിഴക്കു മുഖവുമായ് മാർഗ്ഗം പള്ളിയും തീർത്തു. ഇതി സമാപ്തം.

അർത്ഥം: 1. കവിയുടെ ആദ്യ രചനയാവാം ഇത്. 2. കന്യകമറിയം. 3. സ്വയംഭൂ. 4. പ്ലാവ്. കവിതയിലെ പ്രാസഭംഗി ശ്രദ്ധേയം.

## അദ്ധ്യായം 2

# ബൈബിളും പുരാണ നിർമ്മിതിയും

ബൈബിൾ പഠനം ഭാരതീയ മതങ്ങളുടെ പരിഷ്ക്കരണത്തിന് ഉപകരിച്ചതായി നേരത്തെ പ്രസ്താവിച്ചിരുന്നത് അല്പം കൂടെ വിശദീകരണം അർഹിക്കുന്നു. ആദ്യം ജൈനമതക്കാരും പിന്നീട് ബുദ്ധമതക്കാരും ആത്മീയവും ഭൗതികവും ആയ തത്വവിചാരസത്രങ്ങൾ നടത്തിയിരുന്നത് പാലൂരിൽ പില്ക്കാലത്ത് പോർക്കളമെന്ന് പ്രസിദ്ധി നേടിയ സ്ഥലത്ത് വച്ചായിരുന്നു. മറൈക്കാട്, തിരുമറൈക്കാട് എന്നീ പേരുകളിൽ പ്രസിദ്ധമായ ഈ സ്ഥലം ശൈവമതത്തിന്റെ മുന്നേറ്റക്കാലത്ത് ആക്രമിക്കപ്പെടുകയും ക്രമേണ ശൈവമതകേന്ദ്രമായിത്തീരുകയും ചെയ്തു. പില്ക്കാലത്ത് ശൈവമതപ്രചാരകനായ മാണിക്കവാചകരും തിരുജ്ഞാനസംബന്ധരുമൊക്കെ തിരുമറൈക്കാട് ആസ്ഥാനമാക്കി മതബോധനം നടത്തിയിരുന്നതായി പന്ത്രണ്ടാം നൂറ്റാണ്ടിലെ ശൈവാചാര്യൻ ചേക്കിഴാർ രചിച്ച പെരിയ പുരാണത്തിൽ പ്രസ്താവമുണ്ട്. മൂന്നാം നൂറ്റാണ്ടിൽ ശൈവാചാര്യന്മാർ കയ്യടക്കിയ ഈ വേദപഠനകേന്ദ്രം നാലാം നൂറ്റാണ്ടിൽ വൈഷ്ണവാചാര്യന്മാരെയും ആകർഷിച്ചു. തിരുമറൈക്കാട് ശൈവ – വൈഷ്ണവ സംഘട്ടനങ്ങൾക്ക് വേദിയായി. ശൈവർ അവിടെ സ്ഥാപിച്ച ദേവീക്ഷേത്രം അവരവരുടെ ആധിപത്യക്കാലത്തു ഇരുവിഭാഗവും കൈവശം വച്ച് അനുഭവിച്ചു. അഞ്ചും ആറും നൂറ്റാണ്ടുകളിൽ കടൽ കടന്ന് പൊന്നാനി തുറമുഖം വഴിയായും (*ആര്യന്മാരുടെ കുടിയേറ്റം*, കാണിപ്പയ്യൂർ നമ്പൂതിരി) വിന്ധ്യപർവതം ഭേദിച്ച് കരവഴിയായും (കേരള മാഹാത്മ്യത്തിലെ പരശുരാമകഥ) പാലൂരിലെത്തിയ ആര്യബ്രാഹ്മണർ കലഹം മുഖമുദ്രയായ ഭിന്നസമുദായങ്ങളെയാണ് കേരളക്കരയിൽ കണ്ടത്. വേദങ്ങളുടെ സാംസ്ക്കാരികൗന്നത്യവും മുന്തിയ കാർഷിക ഉപകരണങ്ങളുടെ സാന്നിദ്ധ്യവും (കലപ്പ ആയുധമാക്കിയ ബലരാമനെയും മഴു ആയുധമാക്കിയ പരശുരാമനെയും ഇവിടെ ഓർക്കാം) പുതിയ കുടിയേറ്റക്കാരെ ആദരണീയരാക്കി. ദ്വിമുഖ കർമ്മപരിപാടികൾ രൂപീകരിക്കുവാൻ അവർക്ക് കഴിഞ്ഞു.

### 1. കൃഷിയുടെ വ്യാപനം

കാടുപിടിച്ച് കിടക്കുന്ന വനഭൂമി വെട്ടിത്തെളിച്ച് കൃഷിഭൂമിയാക്കുവാൻ അവർ നാട്ടുകാരുടെ സഹായം തേടി. ഉപജീവനത്തിന് പുതിയ ഒരു വാതിൽ തുറന്നു കിട്ടിയതോടെ അനേകംപേർ ഭൂമിയോട് പടവെട്ടി കൃഷിമേഖലയെ വികസിപ്പിച്ചു. മഴുവും കലപ്പയും ലോഹായുധങ്ങളും കൊണ്ടുവന്ന ആര്യന്മാർക്ക് ഈ കാർഷിക വിപ്ലവത്തിന്റെ നേതൃത്വം സഫല

മായി വഹിക്കുവാൻ കഴിഞ്ഞു. കാടുകളും മേടുകളും വെട്ടിത്തെളിയിച്ച് അവിടങ്ങളിൽ കാർഷികവിളകൾ കൊയ്തെടുക്കാമെന്നായതോടെ നാടിന്റെ മുഖഛായ മാറി. സസ്യാഹാരപ്രധാനമായ ഒരു ജീവിതശൈലി ആദരണീയമായി. കൂടുതൽ പേർക്ക് തൊഴിൽ പങ്കാളിത്തം ലഭിച്ചതോടെ ആളുകൾക്ക് സാത്വികമായ ലക്ഷ്യബോധങ്ങൾ ലഭ്യമായി. അനേകംപേർ ആര്യമതത്തിലേക്ക് ആകൃഷ്ടരായി. ഈ സ്ഥലവാസികളുടെ മതം മാറ്റമാവാം നമ്പൂതിരിമാരിലെ കറുത്തവർഗ്ഗത്തെ സൃഷ്ടിച്ചത്.

*2. മതപരം:* അഞ്ചാം നൂറ്റാണ്ടു വരെ ബൈബിൾ ഒഴികെ മറ്റൊരു വേദഗ്രന്ഥങ്ങളും കേരളക്കരയിൽ ലഭ്യമായിരുന്നില്ല. തന്മൂലം സംഘം കൃതികളെ ആവേശം കൊള്ളിച്ച ധർമ്മസംഹിത ബൈബിൾ ആയിരുന്നുവെന്ന് നിരീക്ഷിക്കപ്പെട്ടിട്ടുണ്ട്. നമ്പൂതിരിമാർ ആഗമിച്ചതോടെ വേദങ്ങൾ – ചതുർവേദങ്ങൾ – കേരളത്തിലെത്തി; ഒപ്പം സംസ്കൃത ഭാഷയും. അവർക്ക് സ്ഥിരമായ ക്ഷേത്രങ്ങൾ ഉണ്ടായിരുന്നില്ല. അതത് സ്ഥലങ്ങളിൽ താത്ക്കാലികമായി സജ്ജീകരിക്കപ്പെട്ടിരുന്ന യാഗശാലകളായിരുന്നു അവരുടെ ആരാധനാകേന്ദ്രങ്ങൾ. അവരുടെ ആരാധനകളും യജ്ഞങ്ങളിൽ കേന്ദ്രീകൃതങ്ങളായിരുന്നു. മതപരമായി കലഹം വിതച്ചിരുന്ന വിവിധ പ്രസ്ഥാനങ്ങളെ ഏകോപിപ്പിക്കുവാൻ ആര്യബ്രാഹ്മണർ അവരുടെ വേദപശ്ചാത്തലത്തെ തന്ത്രപൂർവ്വം വിനിയോഗിച്ചു. എല്ലാ മതങ്ങളെയും ഉൾക്കൊള്ളുംവിധം വേദങ്ങളുടെ വ്യാസം വർദ്ധിപ്പിക്കുവാൻ അവർ സൗമനസ്യം കാണിച്ചു (വേദവ്യാസൻ എന്ന പദത്തിന് വേദത്തിന്റെ വ്യാസം വർദ്ധിപ്പിച്ചവൻ എന്ന അർത്ഥം സമുചിതമോ എന്ന് നിരുക്തകാരന്മാർ പരിശോധിക്കേണ്ടതാണ്. വേദം പകുത്തവർ എന്ന വ്യാഖ്യാനത്തിന് അവ്യാപ്തി ദോഷം ഉണ്ടെന്നാണ് ഇതെഴുതുന്ന ആളിന്റെ അഭിപ്രായം). ശൈവമതം, വൈഷ്ണവമതം, ക്രിസ്തുമതം, ഇസ്ലാം മതം, യഹൂദമതം എന്നീ മതങ്ങൾ വിശാലമായ വൈദികമതത്തിന്റെ ഘടകങ്ങളായി വ്യാഖ്യാനിക്കുംവിധം പുരാണങ്ങളുടെയും ഇതിഹാസങ്ങളുടെയും രചന നടന്നത് എ.ഡി. 6 മുതൽ 12 വരെയുള്ള നൂറ്റാണ്ടുകളിലാണ്. ആധുനിക ഭാഷാചരിത്രകാരന്മാരിൽ എൻ. വി. കൃഷ്ണവാരിയരും മറ്റും ഈ അഭിപ്രായത്തെ അനുകൂലിക്കുന്നവരാണ്. ഭാരതത്തിലുണ്ടായ പല കാലഘട്ടങ്ങളിലെ വ്യാസന്മാരിൽ ചിലരെങ്കിലും പാലൂർ സ്വദേശികൾ ആയിരുന്നു എന്ന് അനുമാനിക്കാൻ വഴിയുണ്ട്. വ്യാസകൃതമായ 18 പുരാണങ്ങളിൽ ഒന്നായ ഭവിഷ്യ മഹാപുരാണമാണ് ഈ അഭ്യൂഹത്തിന് കാരണം. ബൈബിളിലെ പല ഭാഗങ്ങളെയും ഭവിഷ്യമഹാപുരാണത്തിന്റെ ഭാഗമായി വേദവ്യാസൻ അവതരിപ്പിച്ചിട്ടുള്ളത് നമ്മുടെ കൗതുകം ജനിപ്പിക്കുന്നു. ചില ഉദാഹരണങ്ങൾ താഴെ ചേർക്കുന്നത് ശ്രദ്ധിക്കുക.

1. ... അനന്തരം വിഷ്ണകർദ്ദമനിൽ നിന്ന് (കർദ്ദമ പ്രജാപതിയാകണം) ആദമൻ എന്ന പുരുഷനും ഹവ്യവതി എന്ന സ്ത്രീയും ജനിച്ചു (ആദം -ഹൗവ്വാ). ആദാം എന്ന പേർ എങ്ങനെ വന്നു എന്ന് കാണിക്കുന്നു; ഇന്ദ്രിയങ്ങളുടെ ദമനം (ഇന്ദ്രിയ നിഗ്രഹം), മനസ്സിൽ ആത്മധ്യാനം ഈ രണ്ട് വിഷയങ്ങളാണ് ആദമനാ എന്ന പേരിന് അവലംബം. അദ്ദേഹം മഹായോഗിവര്യൻ ആയിരുന്നു എന്ന് സാരം.

പ്രദാനമെന്ന നഗരത്തിന്റെ കിഴക്കു ഭാഗത്തായി ഈശ്വരൻ മനോഹരമായതും നാല് ക്രോശം വിസ്തീർണ്ണമുള്ളതുമായ ഒരു വനം (ഉദ്യാനം) സൃഷ്ടിച്ചു. തനിക്കൊരു പത്നിയെ ലഭിക്കാൻ ഇച്ഛിച്ചുകൊണ്ട് ആദം ആ ഉദ്യാനത്തിലെ ഒരു പാപവൃക്ഷച്ചുവട്ടിലെത്തി. ഒരു സർപ്പത്തിന്റെ രൂപം ധരിച്ചുകൊണ്ട് കലിയും അവിടെ എത്തിച്ചേർന്നു. ഭഗവാന്റെ ആജ്ഞയെ ലംഘിച്ച് ആദം ആ സർപ്പത്തിന്റെ നിർദ്ദേശപ്രകാരം ആ വൃക്ഷത്തിന്റെ ഫലം ഭക്ഷിച്ചു (അതിന്റെ ഫലം ഭക്ഷിക്കരുതെന്ന് ഭഗവാൻ ആദമിനോട് ഉപദേശിച്ച ശ്ലോകം ഇപ്പോൾ ലഭ്യമായ മൂലത്തിൽ കാണുന്നില്ല. കാലാന്തരത്തിൽ നഷ്ടപ്പെട്ടുപോയതാകാനാണ് സാധ്യത). ആ ഫലം വളരെ സ്വാദുള്ളതായിരുന്നുവെങ്കിലും ലൗകിക വിഷയാസക്തി ജനിപ്പിക്കുന്നതായിരുന്നു (ഹവ്യവതിയെ അവിടെ കണ്ടെത്തി). അത്തിവൃക്ഷത്തിന്റെ ഇലകളും വായുവും ആണ് അവരുടെ ഭക്ഷണം. അവർ ഭാര്യാഭർത്തൃബന്ധത്തിലേർപ്പെടുകയും മ്ലേച്ഛസന്തതികൾ ജനിക്കുകയും ചെയ്തു. തൊള്ളായിരത്തിമുപ്പത് വർഷമാണവരുടെ ആയുസ്. ......

ആദം-ഹവ്യവതി... ഇവരുടെ സന്താനങ്ങളിൽ ശ്രേഷ്ഠൻ ശ്വേതനാമാവ് എന്ന പേരിൽ പ്രസിദ്ധമായി (കായേൻ-ഹാബേൽ പരാമർശമില്ല. ശേത്തിനെ ശ്വേതനാമാവ് എന്ന് വ്യത്യാസപ്പെടുത്തിയിരിക്കുന്നു - എഡിറ്റർ). അദ്ദേഹത്തിന്റെ പുത്രൻ അനൂഹൻ, പിന്നെ പുത്രപൗത്രപരമ്പര ഇപ്രകാരമാണ്. കീനാശൻ, മഹല്ലലൻ, വിരദൻ, വിരദന്റെ പേരിൽ ഒരു നഗരം നിർമ്മിച്ചു. അദ്ദേഹത്തിന്റെ പുത്രൻ ഹനുകൻ (ഹാനോക്ക് - എഡിറ്റർ) വിഷ്ണുഭക്തൻ ആയിരുന്നു.

**പ്രളയം**

ഹനുകന്റെ പുത്രൻ മനോച്ഛീലൻ, പിന്നെ ലോമകൻ, ന്യൂഹൻ (നോഹ - എഡിറ്റർ), ന്യൂഹന്ന്, സീമൻ, ശമൻ, ഭാവൻ എന്നിങ്ങനെ മൂന്ന് പുത്രന്മാരുണ്ടായി. വിഷ്ണുഭക്തനായ ന്യൂഹന് ഭഗവാൻ ഒരിക്കൽ സ്വപ്നത്തിൽ പ്രത്യക്ഷനായി ഇപ്രകാരം അരുളിചെയ്തു. 'വത്സാ! ന്യൂഹാ! ഇന്നുമുതൽ ഏഴാം ദിവസം പ്രളയമുണ്ടാകും. സ്വന്തക്കാരോടുകൂടി ഒരു കപ്പലിൽ അഭയം തേടിയാലും.' ഇത് കേട്ട ന്യൂഹൻ വലുതായ

ഒരു കപ്പൽ നിർമ്മിച്ചു. തന്റെ ജനങ്ങളോടുകൂടി അതിൽ കേറി. ഇന്ദ്ര നാൽ പ്രേരിതങ്ങളായ സംവർത്തകങ്ങൾ എന്ന പ്രളയ മേഘങ്ങൾ നാല്പത് ദിവസം ഘോരമായി മഴ പെയ്യിച്ചു. ഭാരതഖണ്ഡം മുഴുവനും സമുദ്രത്തിൽ മുങ്ങി. നാലു കടലും തമ്മിൽ യോജിച്ചു. ബദര്യാശ്രമം സമുദ്രം വിഴുങ്ങിയില്ല. അവിടെയുള്ള എൺപത്തിഎണ്ണായിരം മഹർഷി വര്യന്മാരും ന്യൂഹനും സ്വജനങ്ങളും മാത്രം അവശേഷിച്ചു. ... ന്യൂഹൻ തന്റെ പുത്രന്മാരുടെ പേരുകൾ സിമൻ, ഹാമൻ, യാകൂതൻ (ശേം, ഹാം, യാഫേത്ത് – എഡിറ്റർ) എന്നിങ്ങനെ മാറ്റം ചെയ്തു. ........

**മൂശമതം**

മ്ലേച്ഛവംശം അഭിവൃദ്ധിപ്പെട്ടതു പറയാം. കലിയുഗം രണ്ടായിരം വർഷം ചെന്നപ്പോഴാണ് മ്ലേച്ഛവംശം അഭിവൃദ്ധിപ്പെട്ടത്. മൂശൻ (മോശ – എഡി റ്റർ) എന്ന് ഒരു മ്ലേച്ഛാചാര്യൻ ഉണ്ടായി. സിന്ധുദേശം – ആര്യദേശം അതി നപ്പുറം മ്ലേച്ഛദേശം.

**ക്രിസ്തുഭഗവാൻ**

ഒരിക്കൽ ശകരാജാവ് ഹിമാലയശൃംഗത്തിൽ ചെന്നു. അത് ഹൂണ ദേശമാണ്. ആ രാജ്യമദ്ധ്യത്തിൽ പർവതത്തിന്മേൽ തേജസ്വിയായ ഒരു പുരുഷൻ നില്ക്കുന്നത് കണ്ടു. വെളുത്ത നിറമാണ്. ശുഭ്രവസ്ത്രധാരി യാണ്. മഹാബലവാനാണ്. അദ്ദേഹത്തോട് ശകരാജാവ് താങ്കൾ ആരാണ്? എന്ന് ചോദിച്ചു, താൻ ഒരു കുമാരിയുടെ ഗർഭത്തിൽ ജനിച്ച വനും ദൈവപുത്രനുമാണെന്ന് മറുപടി പറഞ്ഞു.

.... മ്ലേച്ഛദേശത്ത് 'ഈശാമസി'യെന്ന ഭയങ്കരിയുടെ സ്വാധീനത്താൽ സത്യവും മര്യാദയും നശിച്ചു. നാം അവളെ മ്ലേച്ഛ രൂപത്തിൽ പരാജയ പ്പെടുത്തി. എന്നിട്ട് മസീഹൻ എന്ന പേർ സമ്പാദിച്ചു. നാം മ്ലേച്ഛദേശത്ത് സത്യവും ധർമ്മവും പുനഃസ്ഥാപിച്ചു. .... ഇപ്രകാരമുള്ള എന്റെ ധ്യാന ഫലമായി 'മസീഹാ' വിലയത്തെ പ്രാപിച്ചു (ദുഷ്ടത നശിച്ചു). എന്റെ ഹൃദയത്തിൽ സർവ്വ മംഗളസ്വരൂപിയായ ഈശൻ പ്രത്യക്ഷപ്പെട്ടു. 'ഈശാമസിഹൻ' എന്നതാണ് എന്റെ പ്രസിദ്ധമായ നാമധേയം (മേൽ ക്കാണിച്ച ഉദ്ധരണികൾ പൂർണ്ണമായും വേദവ്യാസകൃതമായ ഭവിഷ്യമഹാ പുരാണത്തിലേതാണ്. ഗദ്യവിവർത്തകൻ: കെ. ശ്രീധരവാരിയർ, തൃശൂർ ജില്ലാ മുദ്രണ പ്രസിദ്ധീകരണ സഹകരണസംഘം 1992–ൽ പ്രസാധനം ചെയ്ത് കൈരളി പ്രസ് & ബുക്സ്, തൃശൂർ വിതരണം ചെയ്ത ഈ ഗ്രന്ഥത്തിന്റെ അവതാരിക എഴുതിയിട്ടുള്ളത് പണ്ഡിതരാജൻ പ്രൊഫ. കെ. പി. നാരായണപിഷാരടി ആണ്. ബ്രാക്കറ്റുകൾ പുസ്തകത്തിലു ള്ളതാണ്. സ്വന്തം ബ്രാക്കറ്റുകൾ എഡിറ്റർ എന്ന് ചേർത്ത് നല്കിയി ട്ടുണ്ട്).

പുരാണങ്ങളുടെ നിർമ്മാണകാലവും വേദവ്യാസന്റെ ജീവിതകാലവും ഇനിയും നിർണ്ണയിക്കപ്പെട്ടിട്ടില്ല. വേദങ്ങളെ സ്വീകാര്യമാക്കുവാൻ ഓരോ സ്ഥലത്തിനും കാലത്തിനും അനുയോജ്യമായി പ്രാദേശിക പാരമ്പര്യങ്ങളെ വേദേതിഹാസങ്ങളോട് ബന്ധിച്ച് ഓരോ കാലങ്ങളിൽ രചിക്കപ്പെട്ടവയാണ് പുരാണങ്ങൾ എന്നും അവ രചിച്ച എല്ലാവരും വ്യാസനാമത്തിൽ അറിയപ്പെടുന്നു എന്നുമാണ് പരക്കെ അംഗീകൃതമായ അഭിപ്രായം. ഭവിഷ്യമഹാപുരാണത്തിൽ കാണുന്ന ബൈബിൾ വിഷയങ്ങളെപ്പറ്റി യാതൊരാളും യാതൊന്നും പ്രസ്താവിച്ചു കാണാത്തത് അത്ഭുതകരം തന്നെ. എ. ഡി. 5–ാം നൂറ്റാണ്ടിനു ശേഷം പൊന്നാനി തുറമുഖം വഴി പാലൂരിലെത്തിയ ആദ്യ ബ്രാഹ്മണർ പാലൂരിലുണ്ടായിരുന്ന പ്രബലമായ ക്രിസ്ത്യൻ, മാഹമ്മദ, ശൈവ, വൈഷ്ണവ, ബുദ്ധ, ജൈന പാരമ്പര്യങ്ങളെ വേദങ്ങളോട് ബന്ധപ്പെടുത്തി വ്യാഖ്യാനിക്കുവാൻ നടത്തിയ ഗൂഢശ്രമം ഭവിഷ്യമഹാപുരാണത്തിൽ വ്യക്തമായി കാണുന്നുണ്ട്. പുരാണരചന നടന്ന കാലത്ത് (എ. ഡി. 6–ാം നൂറ്റാണ്ടിനും 8–ാം നൂറ്റാണ്ടിനും മദ്ധ്യേ ആയിരിക്കാമെന്ന് അഭ്യൂഹിക്കുന്നു) പാലൂർ പ്രദേശത്ത് മാർ തോമ്മാ ശ്ലീഹായുടെ പാരമ്പര്യമുള്ള സുറിയാനി ബൈബിൾ ലഭ്യമായിരുന്നു. വേദവ്യാസൻ പുരാണരചനയ്ക്കു മുമ്പ് പ്രാദേശിക പാരമ്പര്യങ്ങളെ പഠിക്കുന്നതിന്റെ ഭാഗമായി ബൈബിൾക്കഥകൾ നന്നായി പഠിച്ചു. സുറിയാനിരൂപത്തിലുള്ള പേരുകൾക്ക് സംസ്കൃത ഭാഷാനിയമങ്ങളനുസരിച്ച് പരിണാമങ്ങൾ വരുത്തി (ആദം, ഹവ്വ, ശേം, ഹാം, യാഫെത്ത്, നൂഹ്, ഹാനൂക്ക്, മൂശ എന്നീ പേരുകൾ പുരാണത്തിൽ യഥാക്രമം ആദമൻ, ഹവ്യവതി, സിമൻ, ഹാമൻ, യാകൂതൻ, നൂഹകൻ, ഹനൂകൻ, മൂശൻ എന്നിങ്ങനെ വ്യാഖ്യാനപ്പെടുത്തിയിരിക്കുന്നു. 156, 267, 322, 361, 269, 270, 271 എന്നീ പേജുകൾ കാണുക).

പാലൂരിൽ ലഭ്യമായ സുറിയാനി ഭാഷയിലുള്ള ബൈബിളിലെ കഥകളെ പുരാണഭാഗമാക്കി വേദം രചിച്ച വേദവ്യാസൻ ആരാണ്? ഭവിഷ്യമഹാപുരാണം രചിച്ച വേദവ്യാസൻ പാലൂർ പ്രദേശത്ത് ജീവിച്ച ഒരു ഋഷിയാണ്. പാലൂർ പ്രദേശത്ത് തിരുമറൈക്കാടിനടുത്ത് (മറയൂർ, മറക്കാട്, വേദവനം, വേദക്കാട്, വേദവിപിനം എന്നീ വിവിധ പേരുകളിൽ ഈ സ്ഥലം സാഹിത്യകൃതികളിൽ പരാമർശിക്കപ്പെട്ടിട്ടുണ്ട്) പയ്യൂർ എന്ന പേരിൽ ഒരു ഇല്ലമുണ്ട്. മഹാകവി ഉള്ളൂർ കേരള സാഹിത്യചരിത്രത്തിൽ ആ ഇല്ലത്തിന്റെ സംഭാവനകളെ പരാമർശിക്കുന്നത് കാണുക: "ശങ്കരാചാര്യരുടെ കാലത്തിന് മുമ്പും പിമ്പും പൂർവ്വമീംമാംസക്ക് മലയാള ബ്രാഹ്മണരുടെ ഇടയിൽ വളരെ വിപുലമായ പ്രചാരമുണ്ടായിരുന്നു. കൊച്ചി രാജ്യത്തിൽപ്പെട്ട കുന്നംകുളം താലൂക്കിൽ ഗുരുവായൂരിന് സമീപമായി പോർക്കളം എന്നൊരു സ്ഥലമുണ്ട്. അവിടെയാണ് സുപ്രസിദ്ധമായ

പയ്യൂരില്ലം സ്ഥിതിചെയ്യുന്നത്. ആ ഇല്ലത്തിനടുത്തായി വേദാരണ്യം (വേദക്കാട്) എന്നൊരു ക്ഷേത്രമുണ്ട്. ..... പ്രസ്തുത കുടുംബം വളരെക്കാലത്തേയ്ക്ക് ശാസ്ത്രനിഷ്ണാതന്മാരും സഹൃദയശിരോമണികളും കവിവരേണ്യന്മാരുമായ പുണ്യപുരുഷന്മാരെക്കൊണ്ട് ശോഭിച്ചിരുന്നു. ... ഋഷി എന്ന പേരിൽ ഒരു മഹാൻ പയ്യൂരില്ലത്തു ക്രി. പി. പതിനാലാം ശതകത്തിന്റെ ഉത്തരാർദ്ധത്തിൽ ജീവിച്ചിരുന്നു" (പു. 23–38, രണ്ടാം വാല്യം, രണ്ടാം പതിപ്പ്, 1962).

ഓരോ തലമുറയിലും സീമന്തപുരുഷന്മാർ ഋഷി എന്ന പേരിലാണറിയപ്പെട്ടിരുന്നത്. വേദാരണ്യം, രണഖളം, നിഗമാരണ്യം, വേദകാന്താരം, ശ്രുതികാന്താരം, വേദവനം എന്നിങ്ങനെ വിവിധ പര്യായങ്ങളിൽ സംസ്കൃത – മണിപ്രവാള കാവ്യങ്ങളിൽ പ്രസിദ്ധമായ ഈ സ്ഥലത്ത് ജീവിച്ച പയ്യൂരിലെ ഋഷിമാർ ചിലരെങ്കിലും വേദവ്യാസൻ എന്ന നാമത്തിൽ പുരാണ രചന നടത്തിയിരിക്കാമെന്ന് ന്യായമായും അഭ്യൂഹിക്കാം. പാലൂരിൽ ലഭ്യമായിരുന്ന ബൈബിൾ വേദത്തിന്റെ ഉപാംഗമായി രൂപഭേദപ്പെടുത്തി എടുക്കാൻ പയ്യൂരിലെ ഋഷിമാരോളം പ്രാപ്തന്മാരായി മറ്റാരെയും ചരിത്രത്തിൽ കാണുന്നില്ല. എ. ഡി. പന്ത്രണ്ടാം നൂറ്റാണ്ടിൽ പാലൂരിലെ വേദക്കാട് പ്രദേശത്ത് പയ്യൂരില്ലത്ത് ദാമോദരൻ ഭട്ടതിരി എന്ന ഒരു പൂർവീകൻ വൈദിക വിജ്ഞാനശാഖകളിലെല്ലാം അഗാധ വിജ്ഞാനം നേടിയതായും ഒടുവിൽ ജീവിത സായാഹ്നത്തിൽ ക്രിസ്തുമതം സ്വീകരിച്ചതായും 'കാക്കശ്ശേരി കുടുംബവൃക്ഷം' എന്ന ചരിത്രത്തിൽ (പു. 1–9, ചരിത്രത്തിന്റെ താളുകൾ, കെ. സി. തോമസ് മാസ്റ്റർ) കാണുന്നു. പില്ക്കാലത്ത് ഉഭയ മതവിജ്ഞാനം സ്വായത്തമാക്കിയ പയ്യൂർ ദാമോദര ഭട്ടതിരി തന്നെയാണോ ഉള്ളൂർ പ്രസ്താവിക്കുന്ന അജ്ഞാതനാമാവായ ഒന്നാമത്തെ ഋഷി എന്ന് അഭ്യൂഹിക്കാവുന്നതാണ്. ഭവിഷ്യമഹാപുരാണം മാത്രമല്ല; പാലൂരിലെ ക്രിസ്ത്യാനികളുടെ കുർബാനാർപ്പണം എന്ന ദൃശ്യനാടകീയരൂപത്തെ അതിസമർത്ഥമായി കൂത്തിലും കൂടിയാട്ടത്തിലും പിന്നീട് കഥകളിയിലും അതിസമർത്ഥമായി അനുകരിച്ച് ഹൈന്ദവമായ സമാന്തര ദൃശ്യകലാപ്രസ്ഥാനങ്ങൾ രൂപപ്പെടുത്തി വളർത്തിയെടുത്ത രസികശിരോമണികളും പയ്യൂരില്ലം പോലെ പാലൂർ പ്രദേശത്ത് സ്ഥിതി ചെയ്ത ഏതെങ്കിലും ഋഷികല്പരായ കവികളും നാട്യാചാര്യന്മാരും ആയിരുന്നുവോ എന്ന് പരിശോധിക്കാവുന്നതാണ്. രാമായണം, ഭാരതം തുടങ്ങിയ ഇതിഹാസങ്ങളിലെ ഉപാഖ്യാനങ്ങളെ ആധാരമാക്കി സംസ്കൃത രൂപകങ്ങളും നാട്യനൃത്താഭിനയരൂപങ്ങളും പിറന്നുവീണത് കേരളത്തിന് വെളിയിൽ ആയിരുന്നില്ല എന്നും അവ ആദ്യം രൂപപ്പെട്ടത് ആദിമ ക്രൈസ്തവകേന്ദ്രമായ തൃശൂർ ജില്ലയിൽ ആയിരുന്നു എന്നും ഓർക്കുമ്പോൾ ഈ അഭ്യൂഹങ്ങളുടെ ചരിത്രപ്രസക്തി വർദ്ധിക്കുന്നു

(ഗുരുവായൂർ, ഇരിങ്ങാലക്കുട, കൊടുങ്ങല്ലൂർ, തൃശൂർ എന്നിങ്ങനെ പ്രാചീന കളിയോഗങ്ങളും കൂത്തിന്റെയും കൂടിയാട്ടത്തിന്റെയും വേദികളും, ഒട്ടുമിക്കവാറും പാലൂർ - ചാട്ടുകുളങ്ങര സ്ഥിതിചെയ്യുന്ന തൃശൂർ ജില്ലയിലാണെന്ന് ഇവിടെ ഓർക്കാവുന്നതാണ്. യാഗഭൂമിയായ അക്കിക്കാവും അഗ്നിഹോത്രിയുടെ ഇല്ലം സ്ഥിതിചെയ്യുന്ന മേഴത്തൂരും 'അന്യോന്യം' അരങ്ങേറുന്ന കടവല്ലൂരും 'സഭാമഠം' സ്ഥിതിചെയ്തിരുന്ന 'ചൊവ്വന്നൂരും' തോളോടുതോൾ ചേർന്ന് ഉരുമ്മി സ്ഥിതിചെയ്യുന്ന അയൽനാടുകൾ ആണെന്നുള്ളതും സാഹചര്യവശാൽ ഇവിടെ സ്മരണീയമാകുന്നു.).

## അദ്ധ്യായം 3

# പാലൂർ - ചാട്ടുകുളങ്ങരപള്ളിയും മതസംസ്കാര സമന്വയവും

മാർത്തോമ്മാശ്ലീഹാ ദൈവമാതാവിന്റെ നാമത്തിൽ സ്ഥാപിച്ച ചാട്ടുകുളങ്ങരപള്ളിയുടെ ചരിത്രം ഒരു തരത്തിൽ പറഞ്ഞാൽ മലങ്കരസഭയുടെ ചരിത്രം തന്നെയാണ്. പോർട്ടുഗീസ് ആഗമനംവരെ അവിഭക്തമായിരുന്ന ഇടവക പില്ക്കാലത്തുണ്ടായ ദൗർഭാഗ്യകരമായ വിദേശ ബന്ധങ്ങൾ മൂലം വിഭാഗീയതകൾക്ക് വിധേയമായി. എ.ഡി. ഒന്നാം നൂറ്റാണ്ടിൽ സ്ഥാപിതമായ തലപ്പള്ളിക്ക് വിസ്തൃതമായ ഒരു തട്ടകം ആണുണ്ടായിരുന്നത്. ഇന്നത്തെ തലപ്പള്ളി താലൂക്ക് മുഴുവനും തൃശൂർ, പൊന്നാനി, വള്ളുവനാട് താലൂക്കിന്റെ ചില ഭാഗങ്ങളും ഇടവകയുടെ അതിർത്തിയിൽ പെട്ടിരുന്നു. ചാട്ടുകുളങ്ങര യൂദക്കുന്നിലും മറ്റു പ്രദേശത്തും ഉണ്ടായിരുന്ന യഹൂദ കോളനികൾ ക്രിസ്തുമതം സ്വീകരിച്ചതോടെ ബുദ്ധ-ജൈന മതങ്ങളിൽ നിന്നും പ്രത്യേക മതമില്ലാതിരുന്ന ദ്രാവിഡ വംശജരിൽനിന്നും അനേകംപേർ ക്രിസ്തുമാർഗ്ഗം അവലംബിച്ചു. ക്രിസ്തുമതത്തിന്റെ പിള്ളത്തൊട്ടിലായി മാറിയ ചാട്ടുകുളങ്ങര സിനഗോഗ് ഇതോടെ വിപുലീകരിക്കേണ്ടി വന്നു. ക്രിസ്തുമാർഗ്ഗത്തെയും ബുദ്ധ -ജൈന മതങ്ങളേയും ഉന്മൂലനം ചെയ്യുവാൻ ശ്രമിച്ചുകൊണ്ട് ശൈവമതം മുന്നേറ്റം നടത്തിയത് ഇക്കാലത്താണ്. ക്രിസ്തുമതക്കാർ പാർത്തിരുന്ന പാലൂർ പ്രദേശങ്ങളിൽ അവർ ശൈവ പ്രതിഷ്ഠകൾ നടത്തി. അന്തിമാളൻകാവുകളും കാളി ഭഗവതിക്കാവുകളും നാടുനീളെ സ്ഥാപിതമായി. അക്രമമാർഗ്ഗങ്ങളിലൂടെപ്പോലും അന്യ മതങ്ങളെ തകർത്ത് കീഴടക്കുവാൻ ശൈവമതം പ്രദർശിപ്പിച്ച മിഷനറി സ്പർദ്ധയുടെ വിശദാംശങ്ങൾ 12-ാം നൂറ്റാണ്ടിൽ ശൈവമിഷനറിയും യോഗിയുമായ ചേക്കിഴാർ രചിച്ച 'പെരിയപുരാണ'ത്തിൽ ലഭ്യമാണ്. വടക്കേ ഇന്ത്യയിൽ നിന്ന് കടൽമാർഗ്ഗം പൊന്നാനിയിലെത്തിയ ശൈവമിഷനറിമാർ മൂന്നാം നൂറ്റാണ്ടുമുതൽ വടക്കോട്ടും തെക്കോട്ടും വ്യാപിച്ചു. ബുദ്ധ-ജൈന വേദപാഠശാലകൾ സ്ഥിതിചെയ്തിരുന്ന വേദക്കാട് (കുന്നംകുളത്തിനും പഴഞ്ഞിക്കുമിടയിൽ പോർക്കുളം പ്രദേശത്തു തിരുമറൈക്കാട്) ശൈവമതക്കാർ ആക്രമിച്ച് കീഴ്പ്പെടുത്തി സ്വന്തം ആസ്ഥാനമാക്കിയെന്ന് പെരിയപുരാണത്തിൽ പരാമർശമുണ്ട്. കുറേക്കാലം തമിഴ്നാട്, മൈസൂർ പ്രദേശങ്ങളിലേക്ക് ശൈവയോഗികൾ മിഷനറിയാത്രകൾ നടത്തിയിരുന്നത് വേദക്കാട് (വേദവനം) എന്ന് പിൽക്കാലത്ത് പ്രസിദ്ധമായ തിരുമറൈക്കാടിലുള്ള ആസ്ഥാനത്തുനിന്നാണ്. എന്നാൽ സ്ഥിരമായ ഒരു ദർശന സംഹി

തയോ ജീവിത തത്വശാസ്ത്രമോ ഇല്ലാതിരുന്നതിനാൽ ഈ പ്രസ്ഥാന ത്തിന് ആഴത്തിൽ വേരോടുവാൻ കഴിഞ്ഞിരുന്നില്ല. 4-ാം നൂറ്റാണ്ടിൽ കേരളത്തിൽ കുടിയേറിപ്പാർത്ത ക്നായിത്തൊമ്മന്റെ നേതൃത്വത്തിൽ വന്ന പേർഷ്യൻ ക്രിസ്തുമതക്കാരുടെ സ്വാധീനംമൂലം ഒട്ടേറെ ശൈവകേന്ദ്രങ്ങൾ ക്രിസ്തുമതം സ്വീകരിച്ചു. ചാവക്കാട് പ്രദേശത്തുള്ള ശിവക്ഷേത്രം ക്രിസ്തുമത ദേവാലയമായി പരിണമിച്ച പശ്ചാത്തലം ഇതാണ്. റോമൻ മതപീഡനത്തിൽ രക്തസാക്ഷിയായ മാർ കുറിയാ ക്കോസിന്റെ നാമത്തിലാണ് ആ പള്ളി പ്രതിഷ്ഠിതമായത്. കൊടുങ്ങ ല്ലൂർ തുറമുഖം നിർമ്മിക്കാൻ ക്നായി തോമ്മാ നൽകിയ നേതൃത്വത്തിന് പാരിതോഷികമായി മഹാദേവർപട്ടണം എന്ന ദേശവും കുറെ പദവികളും ചേര രാജാവ് നൽകിയതിനാൽ അവരുടെ നേരെ ശക്തമായ ആക്രമണം അഴിച്ചുവിടാൻ ശൈവനേതൃത്വത്തിനു കഴിയാതെ പോയി. പാലൂർ പ്രദേശത്തിന്റെ ഹൃദയഭാഗമായ ചാട്ടുകുളങ്ങരയും കുന്നംകുളവും മഹാ ദേവർപട്ടണത്തിന്റെ ഭാഗമായിരുന്നതിന് പുരാതനമായ ആധാരങ്ങളും പട്ടയങ്ങളും സാക്ഷ്യം നൽകുന്നുണ്ട്. മഹാദേവർപട്ടണത്തിൽ ക്രിസ്തു മതം ഉന്മേഷംപ്രാപിച്ച ഈ കാലത്ത് ചാട്ടുകുളങ്ങര പള്ളി (സാക്ഷാൽ പാലൂർ പള്ളി) വിപുലമായി പുതുക്കിപ്പണിതു. ചേരരാജാവ് ഉദാരമായി സഹായിച്ചതു മൂലം ദേവാലയ നിർമ്മാണം അനായാസമായി നിർവഹി ക്കുവാൻ കഴിഞ്ഞു. കല്ലും മരവും കെട്ടിടനിർമ്മാണത്തിന് ഉപയോ ഗിക്കുന്ന വിദ്യ യഹൂദരാണ് കേരളത്തിൽ പരിചയപ്പെടുത്തിയതെന്ന് 'കേരളം' മഹാകാവ്യത്തിൽ കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻതമ്പുരാൻ സാക്ഷിക്കുന്നുണ്ട്. തുറമുഖനിർമ്മാണം, ശില്പവൈദഗ്ദ്ധ്യം, വ്യാപാര ശേഷി, മതദർശനം, ആയുധശേഷി, സൈന്യബലം എന്നിവയിൽ മികവു പുലർത്തിയ വിദേശികളുടെ സാന്നിധ്യം പാലൂർ ദേശത്തെ ക്രൈസ്തവ ദേവാലയങ്ങളെയും ക്രിസ്തുമത പ്രചരണത്തെയും ആവരണം ചെയ്തു.

എ.ഡി. അഞ്ചും ആറും നൂറ്റാണ്ടുകളിൽ ഉത്തരേന്ത്യയിൽ നിന്നും കേരളത്തിലെത്തിയ വൈഷ്ണവമതക്കാരും ആദ്യം കപ്പലിറങ്ങിയത് പൊന്നാനിയിൽ തന്നെ. വിദേശവ്യാപാരത്തിൽ കണ്ണുവച്ചുകൊണ്ടാണ് ശൈവരെപ്പോലെ വൈഷ്ണവരും ഇവിടെ എത്തിയത്. അറബികളും യഹൂദന്മാരും ക്രിസ്ത്യാനികളും ചേർന്ന് നടത്തിവന്ന വ്യാപാരശൃംഖല യിലെ അപ്രധാനകണ്ണികൾ ആവാനേ അവർക്ക് കഴിഞ്ഞുള്ളു. തന്നെ യുമല്ല ബുദ്ധ-ജൈന ശൈവ മതങ്ങളോടുള്ള സ്പർദ്ധ മൂലം വ്യാപാര ത്തിൽ ആവശ്യമായ ഏകാഗ്രത പുലർത്തുവാൻ അവർക്കു കഴിഞ്ഞില്ല.

ഈ കിടമത്സരത്തിൽ ബുദ്ധ-ജൈന മതക്കാർ മിക്കവാറും പിന്തള്ള പ്പെട്ടു. ശൈവമിഷനറിമാരായ നായനാർമാരും വൈഷ്ണവ മിഷനറിമാ രായ ആഴ്വാർമാരും കേരളമെങ്ങും സഞ്ചരിച്ച് ദേവപ്രതിഷ്ഠകൾ നടത്തി.

ഗുരുവായൂരിലെ ശ്രീകൃഷ്ണ പ്രതിഷ്ഠയും കടവല്ലൂരിലെ ശ്രീരാമ പ്രതിഷ്ഠയും ഇവയിൽ പ്രാധാന്യം അർഹിക്കുന്നു. എ.ഡി. ആറാം നൂറ്റാണ്ടിന്റെ ഒടുവിൽ ആര്യന്മാർ സംഘടിതമായി കേരളത്തിലെത്തി. ആയോധനവിദ്യ, കാർഷിക ഉപകരണങ്ങൾ, വേദാധിഷ്ഠിതമായ മത ദർശനം, ആകാരസൗഷ്ഠവം എന്നിവയിൽ മികവു പുലർത്തിയ ആര്യന്മാരും, 'ആര്യന്മാരുടെ കുടിയേറ്റം' എന്ന ചരിത്ര ഗ്രന്ഥപരമ്പര രചിച്ച കാണിപ്പയ്യൂർ നമ്പൂതിരിയുടെ അഭിപ്രായപ്രകാരം ഗുജറാത്തിലെ ബ്രോച്ചിൽ നിന്ന് കടൽമാർഗ്ഗം കപ്പലിറങ്ങിയത് പൊന്നാനിയിൽ തന്നെ.

പൊന്നാനിയിൽ വന്നിറങ്ങിയ ആര്യന്മാർ ആദ്യം പാലൂരിൽ പാർപ്പുറപ്പിച്ചു. ക്രമേണ നദീതീരങ്ങളിലേക്ക് അവർ വ്യാപിച്ചു. പരിഷ്കൃത കൃഷിയായുധങ്ങളുമായി വന്ന അവർക്ക് കാട് വെട്ടിത്തെളിയിക്കുവാനും കൃഷിയിറക്കുവാനുമുള്ള വൈഭവം മനസ്സിലാക്കിയപ്പോൾ രാജാക്കന്മാരും നാടുവാഴികളും അവർക്ക് ധാരാളം ഭൂമി ഏല്പിച്ചുകൊടുത്തു. മഴുവെറിഞ്ഞു കേരളം വീണ്ടെടുത്ത പരശുരാമ കഥയുടെ പിന്നിൽ കാടു വെട്ടിത്തെളിയിച്ച് മലനാടിനെ കൃഷിഭൂമിയാക്കി മാറ്റിയ ആര്യബ്രാഹ്മണരുടെ അദ്ധ്വാനത്തിന്റെ ഗന്ധമുണ്ട്. ഉൾഗ്രാമങ്ങളിൽ പാർക്കുന്ന തദ്ദേശീയരെ അവർ കൃഷി പഠിപ്പിച്ചു. അവരുടെ വിയർപ്പു വീണ നിലങ്ങൾ ഫലഭൂയിഷ്ഠമായി. കടൽതീരം വിദേശവ്യാപാരം കൊണ്ടും മലമ്പ്രദേശങ്ങൾ കാർഷികവൃത്തി കൊണ്ടും അഭിവൃദ്ധി പ്രാപിച്ചപ്പോൾ രാജഭണ്ഡാരങ്ങൾ നിറഞ്ഞു. നാടുവാഴികൾക്ക് സന്തോഷമായി. ബ്രാഹ്മണന്മാർ ഭൂമിയിലെ ദേവന്മാരെന്ന് പ്രകീർത്തിക്കപ്പെട്ടു. അവരുടെ ദേവതകളും വേദങ്ങളും ആരാധനകളും പൗരോഹിത്യകർമ്മാനുഷ്ഠാനങ്ങളും ആകർഷകമായതിനെ തുടർന്ന് നാട്ടിലെങ്ങും ക്ഷേത്രങ്ങൾ പ്രത്യക്ഷപ്പെട്ടു. കേരളത്തിലെ ഏറ്റവും പ്രാചീനതമമായ ക്ഷേത്രങ്ങൾ എ.ഡി. ഏഴും ഏട്ടും നൂറ്റാണ്ടിൽ ഉത്ഭവിച്ചവയാണെന്ന് 'കേരള ചരിത്രവും' 'കേരള സംസ്കാരവും' രചിച്ച എ. ശ്രീധരമേനോൻ ദൃഢമായി അഭിപ്രായപ്പെട്ടിട്ടുണ്ട്. ആത്മീയ പ്രാഭവം മൂലം അവർക്ക് രാജാക്കന്മാരുടെമേലും അധികാരം കൈവന്നു. രാഷ്ട്രീയ ശക്തി കൈവന്നപ്പോൾ ആര്യബ്രാഹ്മണർ മഹനീയമായ ചില സംരംഭങ്ങൾക്കു തയ്യാറായി. കേരളത്തിൽ അന്ന് നിലവിലിരുന്ന പ്രബല മതങ്ങൾ ആയ ശൈവ–വൈഷ്ണവ–ബ്രാഹ്മണ പ്രസ്ഥാനങ്ങളെ ഏകീകരിക്കുക. അതിനാവശ്യമായ ഉൾച്ചരട് സൃഷ്ടിക്കുംവിധം പുരാണരചനകൾ നടത്തുക എന്നിവ നടന്നത് ഇക്കാലത്താണ്. വൈഷ്ണവ പുരാണങ്ങൾ ഒട്ടുമിക്കതും എ.ഡി. എട്ടു മുതൽ പത്തു വരെ ശതാബ്ദങ്ങൾക്കിടയിൽ രചിക്കപ്പെട്ടവയാണ്. അവയുടെ കർത്താവായി വ്യാസൻ എന്ന ഒരു പൊതുപ്പേർ മാത്രമേ കണ്ടെത്താനായിട്ടുള്ളു. വ്യാസൻ ഒരാളല്ലെന്നും ഒരു ചിന്താധാരയുടെ അതത് കാലത്തെ വക്താക്കളാണെന്നും ഇന്ന്

ഏവരും സമ്മതിക്കുന്നു. ഭാഗവത പുരാണത്തിലും ഭവിഷ്യമഹാപുരാണത്തിലും പരോക്ഷമായും പ്രത്യക്ഷമായും കാണുന്ന ക്രിസ്തുമത-ബൈബിൾ പരാമർശങ്ങൾ കാണുമ്പോൾ ക്രിസ്തുമതവും ബൈബിളുമായി വളരെയേറെ സമ്പർക്കമുള്ള ഋഷിമാരാണ് അവയുടെ രചയിതാക്കൾ എന്ന് പറയേണ്ടി വരും. അപ്രകാരം എ.ഡി. 8–ാം നൂറ്റാണ്ടിന് മുമ്പും പിമ്പും വേദാന്ത പഠനത്തിനും പ്രചാരണത്തിനും മുന്നിട്ടുനിന്ന ഋഷിപാരമ്പര്യം പയ്യൂർ ഇല്ലത്തിനുണ്ടെന്ന് മഹാകവി ഉള്ളൂർ അഭിപ്രായപ്പെട്ടത് നാം നേരത്തെ കണ്ടുവല്ലോ.

ആദ്യം ബുദ്ധ–ജൈന മതക്കാരുടെയും പില്ക്കാലത്ത് ശൈവരുടെയും വേദപഠനകേന്ദ്രമായ വേദക്കാട് ബ്രാഹ്മണാധിപത്യക്കാലത്ത് ബ്രാഹ്മണരുടെ വേദപഠനകേന്ദ്രമായി. വേദപഠനവും പുരാണ – ഇതിഹാസ രചനയും ഇവിടെ നടന്നു. ഈ വേദവിചാരകേന്ദ്രത്തിന്റെ അതത് തലമുറയിലെ ആചാര്യന്മാരാണ് പില്ക്കാലത്തു വ്യാസനാമത്തിൽ അറിയപ്പെട്ടത്. വേദക്കാടും പാലൂർ പള്ളിയുമായി എളുപ്പവഴിയിൽ മൂന്ന് കിലോമീറ്റർ ദൂരമേയുള്ളു. അക്കാലത്ത് പുരാണരചനയ്ക്കാവശ്യമായ ബൈബിൾ വിജ്ഞാനം പയ്യൂരിലെ വ്യാസമഹർഷിമാർക്ക് ലഭിച്ചത് പാലൂരിൽ പ്രവർത്തിച്ച ക്രിസ്തുമതത്തിലെ ആചാര്യന്മാരിൽ നിന്നാണെന്ന് ന്യായമായും ഊഹിക്കാം. സുറിയാനിഭാഷയിലുള്ള ബൈബിൾ നാമങ്ങളായ മൂശ, നൂഹ്, മശീഹാ തുടങ്ങിയ പദങ്ങളെ സംസ്കൃതീകരിച്ച ഋഷിമാർ മൂശകൻ, നൂഹൻ, മശീഹൻ എന്നാണ് രൂപംനല്കിയത് എന്നു നേരത്തെ പ്രസ്താവിച്ചുവല്ലോ. ഉദയംപേരൂർ സുന്നഹദോസിന് മുമ്പ് കേരളത്തിൽ പ്രചാരത്തിലിരുന്ന അപ്പോക്രിഫൽ ബൈബിളിൽ വിവരിച്ച ക്രിസ്തുവിന്റെ ബാല്യകാല ലീലകൾക്ക് സമാനമായ കഥകൾ ഭാഗവതത്തിൽ പ്രത്യക്ഷപ്പെട്ടതും അവഗണിക്കാവുന്നതല്ല.

വൈഷ്ണവ പുരാണ രചനകൾക്കു ചാട്ടുകുളങ്ങരയിലെ ക്രൈസ്തവ സംസ്കാരത്തിന്റെ സുഗന്ധമുണ്ടെന്നാണ് കാണുന്നത്. കൂടുതൽ പഠനം ആവശ്യപ്പെടുന്ന ഒരു ഗവേഷണ മേഖലയാണിത്. വ്യത്യസ്ത ധാരകളായി പ്രവഹിച്ച ശൈവ–വൈഷ്ണവ–ബ്രാഹ്മണ ധാരകളെ ശങ്കരാചാര്യർ ഏകീകരിച്ച് ഹിന്ദുമതം രൂപീകരിച്ചപ്പോൾ വൈവിദ്ധ്യങ്ങളെ വ്യാഖ്യാനിക്കുന്നതും ഏകീകരിക്കുന്നതും ബൈബിൾ ദർശനത്തെയും കൂടെ സ്വീകരിച്ചുകൊണ്ടാണ്. അവതാരസങ്കല്പം, ദ്വിജസങ്കല്പം, താമസപ്രകൃതിയുള്ള ദേവതകൾക്ക് നൽകിയ സ്വാത്വിക പരിവേഷം, ഏകദൈവ സങ്കല്പത്തെ ആധാരമാക്കിയും ലക്ഷ്യമാക്കിയുംകൊണ്ടുള്ള വേദോപനിഷത്തുകളുടെ വ്യാഖ്യാനം എന്നിവയുടെ അന്തർധാര ബൈബിൾ സന്ദേശമാണെന്ന് കരുതുന്ന ചിന്തകർ ഏറെയുണ്ട്. സ്വാമി വിവേകാനന്ദനും മഹാത്മജിയും മതചർച്ചയിൽ ബൈബിളിനെ ഉദ്ധരിക്കുന്നത് ഉപനിഷത്

വ്യാഖ്യാനങ്ങളിൽ ഋഷികൾ കാണിച്ച സമന്വയ ദർശന സംസ്കാരത്തെ പശ്ചാത്തലമാക്കിയാണ്. 'വിവേകാനന്ദ സാഹിത്യ സർവ്വസ്വം' എന്ന ഗ്രന്ഥത്തിന്റെ വാല്യങ്ങളും ഗാന്ധി സാഹിത്യത്തിലെ വിവിധ വാല്യങ്ങളും ഹിന്ദുമത തത്വങ്ങളും ഗാന്ധിസത്തിന്റെ വിശ്വാസപ്രമാണങ്ങളും അവതരിപ്പിക്കുമ്പോൾ ബൈബിൾ സന്ദർഭങ്ങളെയും ക്രിസ്തുവാക്യങ്ങളെയും അടിസ്ഥാനമാക്കിയാണ് അവ അവതരിപ്പിച്ചിട്ടുള്ളത്.

ദർശനപരമായ ഭൂമിക കൊണ്ട് ആര്യമത ദർശനങ്ങൾക്ക് സ്വാത്വികവും ആധ്യാത്മികവുമായ പരിവേഷം നൽകുവാനുള്ള ശ്രമത്തിന് സമാന്തരമായി ക്രിസ്തുമതം ധർമ്മവ്യാഖ്യാനത്തിന്റെ ഉപാധികളായി സൃഷ്ടിച്ച ദൃശ്യകലകൾക്ക് സമാനമായി ഹൈന്ദവ ദൃശ്യകലകൾ സൃഷ്ടിക്കുകയാണ് ആര്യബ്രാഹ്മണർ ചെയ്ത മറ്റൊരു യത്നം. ക്രിസ്തുവിന്റെ ജീവിതം ബൈബിൾ വായിച്ചല്ല ആദ്യകാല ക്രിസ്തുമതം പഠിച്ചത്. പഠനത്തിനാവശ്യമായ ബൈബിൾ ആദ്യതലമുറയിൽ രൂപപ്പെട്ടിരുന്നില്ല. എന്നാൽ തൽസ്ഥാനത്തു ക്രിസ്തുവിന്റെ ജീവിതം ദൃശ്യമായി ആവിഷ്ക്കരിക്കുന്ന ദൃശ്യകല ആദ്യം മുതലേ ഉണ്ടായിരുന്നു. ക്രിസ്തുമതം ആ ദൃശ്യാവിഷ്ക്കാരത്തെ അനുഷ്ഠാനപ്രധാനമായ ആരാധന എന്നല്ലാതെ ദൃശ്യകലാ വിഭാഗമായ നാടകമെന്ന് ഒരു കാലത്തും വ്യവഹരിക്കുക പതിവില്ല. എന്നാൽ ഭക്തിരസം, വേഷവിധാനങ്ങൾ, കഥാപാത്രങ്ങൾ, ഇതിവൃത്തം, സംഭാഷണം, സംഗീതം, അഭിനയം, താളമേളങ്ങൾ, ഉയർന്നവേദി, തിരശ്ശീല, തിരക്കഥ, സംവിധായകൻ എന്ന് തുടങ്ങി ഒരു ദൃശ്യകലാവിരുന്നിന് ആവശ്യമായ എല്ലാ ഘട്ടങ്ങളും ഘടകങ്ങളും കുർബാന എന്ന ക്രിയാപ്രധാനമായ അനുഷ്ഠാനത്തിലുണ്ട്. ഈ മാതൃകയെ അനുകരിച്ച് പാലൂർ പ്രദേശത്ത് പത്താം നൂറ്റാണ്ടിന് ശേഷം ഉത്ഭവിച്ച ദൃശ്യകലാ പ്രസ്ഥാനങ്ങളാണ് കൂത്തും കൂടിയാട്ടവും. ഉത്തരേന്ത്യയിൽ ആര്യസംസ്കാരവും സംസ്കൃതഭാഷയും മികവ് പുലർത്തിയ കാലത്തൊന്നും ഈ കലാപ്രസ്ഥാനങ്ങൾ രൂപപ്പെട്ടിരുന്നില്ല. ക്ഷേത്രങ്ങളിൽ മാത്രമേ അവതരിപ്പിക്കപ്പെടാറുള്ളു എന്നതുകൊണ്ട് അതിന്റെ ദേവാലയസാമീപ്യവും മൂലമാതൃകയോട് നീതിപുലർത്തുന്നുണ്ട്.

മലയാള ബ്രാഹ്മണരായ നമ്പൂതിരിമാർ ക്രൈസ്തവ സംസ്കാരത്തെ ഉൾക്കൊണ്ട് സ്വന്തം മതത്തെ ശോഭയുള്ളതാക്കാൻ ശ്രമിക്കുക വഴി അക്കാലത്തു പണ്ഡിതരായ നമ്പൂതിരിമാർ ബൈബിളും ക്രിസ്തുമതത്തിലെ ആരാധനകളും അവരുടെ ജീവിതരീതികളും കൂലങ്കഷമായ പഠനത്തിന് വിധേയമാക്കി. പുതിയ മതദർശനം പഠിച്ചതോടെ അവർക്ക് ക്രിസ്തുമതത്തോട് വലിയ ആരാധന തോന്നി. അനേകം നമ്പൂതിരിമാർ പാലൂർ പ്രദേശത്ത് ക്രിസ്തുമതം സ്വീകരിച്ചത് ഈ പശ്ചാത്തലത്തിലാണ്. കാക്കശ്ശേരി, കൊള്ളന്നൂർ, പനയ്ക്കൽ തുടങ്ങിയ പ്രസിദ്ധ

ഇല്ലപ്പേരുകൾ ഇന്ന് പാലൂർ പ്രദേശത്തെ ക്രിസ്ത്യൻ കുടുംബങ്ങൾ നില നിർത്തുന്നു. സംഘടിതമായ ഈ മതപരിവർത്തനംമൂലം പല ക്ഷേത്ര ങ്ങളും അനാഥമായി. ശേഷിച്ചവർ സമീപപ്രദേശങ്ങളിൽ സ്വജാതിക്കാ രുടെ ഗ്രാമം സൃഷ്ടിക്കാനായി പാലൂർ പ്രദേശം ഉപേക്ഷിച്ചു. കൊള്ളന്നൂർ ഇല്ലക്കാർ ഇപ്രകാരം സ്വദേശം വിട്ട് കുറെ ദൂരെ കുന്നംകുളങ്ങര എന്ന പേരിൽ ഒരു പുതിയ ഗ്രാമം സ്ഥാപിച്ചതായും കൊള്ളന്നൂർ ക്ഷേത്രം എന്ന പേരിൽ പഴയ ക്ഷേത്ര പ്രതിഷ്ഠയുടെ മാതൃകയിൽ പുതിയ ക്ഷേത്രം പ്രതിഷ്ഠിച്ചു എന്നും 'മൂലേപ്പാട് കൊള്ളന്നൂർ കുടുംബചരിത്ര 'ത്തിൽ അഡ്വ. കെ. വി. താരു, അഡ്വ. കെ. സി. സഖറിയ എന്നിവർ സാക്ഷിക്കുന്നു. ഗാർഹികാന്തരീക്ഷത്തിൽ 'ഏട്ടനെ' നമ്പൂതിരി നില നിർത്തി സംരക്ഷിച്ചു. 'അപ്പനെ' പിതൃസഹോദര നാമമാക്കി സംരക്ഷിച്ചു. ശൈവരും വൈഷ്ണവരും അപ്പനെ നേരത്തെത്തന്നെ സ്വീകരിച്ചിരുന്നു (ഏറ്റുമാനൂരപ്പനും, ഗുരുവായൂരപ്പനും എന്നീ ഉദാഹരണങ്ങൾ കാണുക). സ്ത്രീകളുടെ വസ്ത്രധാരണത്തിലും മറക്കുട, ഗാർഹിക ആചാരങ്ങ ളിലും ഇരു കൂട്ടരും നിലനിർത്തുന്ന സാധർമ്മ്യം ഇക്കാലത്ത് ഉത്ഭവിച്ച വയാണെന്ന് അനേകർക്ക് അറിഞ്ഞുകൂടാ. പല കാരണങ്ങളാലും പിൽ ക്കാലത്ത് ചിതറിപ്പോയവർ അതത് നാടുകളിൽ ഈ സംസ്കാര സമാ നത തുടർന്നുപോരുന്നു.

കഥകളിയുടെ ഉത്ഭവം, പ്രചാരം എന്നിവയിലും പാലൂരിന്റെ മുദ്ര കാണാം. ദൃശ്യകലാചാരുത ആരാധനയിലൂടെ ആസ്വദിക്കാൻ പരിശീ ലിപ്പിച്ച ക്രിസ്തുമതസ്വാധീനം തന്നെയാണ് വർണ്ണാഭവും സമാനവുമായ കഥകളിക്ക് ശൈവ-വൈഷ്ണവ ഇതിവൃത്തങ്ങളെ അടിസ്ഥാനമാക്കി രൂപംനൽകിയത്. കിരീടം, വേഷവിധാനം, വിളക്ക്, ചേങ്ങല, തിരശ്ശീല തുടങ്ങിയ ഘടകങ്ങൾക്ക് വി. കുർബാനയോടുള്ള സാദൃശ്യം അവഗ ണിക്കാവതല്ല. ഈ പരിതസ്ഥിതിയിൽ വള്ളത്തോൾ കഥകളി പുനരുദ്ധ രിക്കാൻ കലാമണ്ഡലം എന്ന സ്ഥാപനം ആരംഭിക്കുവാൻ തീരുമാനിച്ച പ്പോൾ അതിന്റെ തിരപ്പുറപ്പാടിന്റെ അരങ്ങായി പാലൂരിന്റെ ഹൃദയഭാഗ മായ കുന്നംകുളത്തെ തെരഞ്ഞെടുത്തതിന്റെ പ്രസക്തി വാചാമഗോചര മായിരിക്കുന്നു.

എളിച്ചി, തേത്തു, മാത്തിരി, കുഞ്ഞാത്രി, അമ്മാളു, അമ്മിണി, കുഞ്ഞമ്മ, നേത്തി, കുഞ്ഞല, കുഞ്ഞായി തുടങ്ങിയ ക്രൈസ്തവ സ്ത്രീ നാമങ്ങൾ പാലൂർ പ്രദേശത്ത് അടുത്തകാലം വരെ സമൃദ്ധമായി നില നിന്നിരുന്നു. ഇളയച്ചി, തേതി, താത്രി തുടങ്ങിയ നമ്പൂതിരി സ്ത്രീനാമ ങ്ങളും അമ്മാളു, അമ്മിണി, കുഞ്ഞമ്മ തുടങ്ങിയ ഇതര ഹൈന്ദവ വിഭാ ഗങ്ങളിലെ സ്ത്രീനാമങ്ങളും എപ്രകാരം സമാനത പുലർത്തുന്നു എന്നത് പഠന വിഷയമാക്കാവുന്നതാണ്. ത്രിത്വവിശ്വാസം, ദ്വിജത്വം, മക്കത്തായം

തുടങ്ങിയ വിശ്വാസാചാരങ്ങളുടെ സമാനതയും അന്വേഷണവിധേയമാക്കാവുന്നതാണ്. ദേവസന്നിധിയിൽ വച്ചുള്ള വിവാഹ നിർവഹണം, വിവാഹത്തിലെ പുരോഹിതന്റെ കാർമ്മികത്വം, പാണീഗ്രഹണം, മന്ത്രകോടി പുടവ, സാക്ഷികളുടെ അനിവാര്യത, വിവാഹ രജിസ്റ്റർ തുടങ്ങിയ അനേകകാര്യങ്ങളിൽ ക്രിസ്തുമതം സഹോദര മതങ്ങൾക്കും സർക്കാരിന് തന്നെയും മാതൃക കാട്ടിയ കാര്യം ഇവിടെ വിശേഷാൽ സ്മരണീയം.

ഉത്സവങ്ങൾക്ക് ആനയെഴുന്നള്ളിപ്പും കുതിരയെഴുന്നള്ളിപ്പും ജൈന – ബുദ്ധമതങ്ങളിൽ സാർവത്രികമായിരുന്നത് പാലൂരിലെ ക്രിസ്തുമതവും സ്വീകരിച്ച് ഇന്നും നിലനിർത്തിപ്പോരുന്നു. മേളക്കമ്പത്തിലും ഈ സമാനത ശ്രദ്ധേയമാണ്. പാലൂർപ്രദേശത്ത് തലപ്പള്ളി രാജാക്കന്മാരുടെ നേതൃത്വത്തിൽ നഗരപുനർനിർമ്മാണം നടന്നപ്പോൾ യോദ്ധാക്കളായ അംഗരക്ഷകരായ രാജാക്കന്മാർ ക്രൈസ്തവരായ യുദ്ധവീരന്മാരെ നിയമിച്ചു എന്നത് നമ്മുടെ കൗതുകം ഉണർത്തുന്നു. വിശ്വസ്തതയിലും സത്യസന്ധതയിലും മികച്ചുനിന്ന ക്രിസ്തീയ യോദ്ധാക്കളെ പുന്നത്തൂർ, മണക്കുളം, ചിറളയം, കക്കാട് രാജാക്കന്മാർ ക്ഷണിച്ചുവരുത്തി തങ്ങളുടെ രാജധാനിയുടെയും ഭരണസിരാകേന്ദ്രത്തിന്റെയും പരിസരത്ത് താമസിപ്പിച്ചു. ചിറളയം അങ്ങാടി, കുന്നംകുളം വലിയ അങ്ങാടി, കക്കാട് അങ്ങാടി, കോട്ടപ്പടി അങ്ങാടി എന്നിവ അപ്രകാരം ആവിർഭവിച്ചവയാണ്. അങ്ങാടിയിലെ നിവാസികൾ ഒരേസമയം വ്യാപാരികളും രാജാവിന്റെ അംഗരക്ഷകരും സേനയിൽ അംഗങ്ങളും ആയിരുന്നു. പൊന്നാനി തുറമുഖം കേന്ദ്രീകരിച്ച് നടത്തിയിരുന്ന വിദേശവ്യാപാരത്തിന്റെ സംരക്ഷണാർത്ഥം ഓരോ ക്രിസ്തീയ സമൂഹവും സ്വന്തമായി കളരികളും ആയുധാഭ്യാസ കേന്ദ്രങ്ങളും നടത്തിയിരുന്നു. ക്രിസ്തീയ വ്യാപാരികളെ അധിവസിപ്പിച്ചതോടെ തദ്ദേശവാസികൾ ഉൾപ്രദേശങ്ങളിലേക്ക് മാറിത്താമസിക്കുവാൻ നിർബന്ധിതരായി. അതോടെ അവർ പൂജിച്ചവന്ന 'അന്തിമാളൻ കാവുകൾ' വിജനങ്ങളായി. മണക്കുളം രാജാവും ചിറളയം രാജാവും പുന്നത്തൂർ രാജാവും ഒടുവിൽ കൊച്ചീ രാജാവായ ശക്തൻ തമ്പുരാനും തങ്ങളുടെ അതിർത്തിയിലുണ്ടായിരുന്ന അന്തിമാളൻകാവുകൾ പുതിയ കുടിയേറ്റക്കാർക്കു ആരാധനാലയങ്ങളായി നൽകിയതിന്റെ ചരിത്രപശ്ചാത്തലം ഇതാണ്. പാലൂർ പള്ളിയുടെ ഉപദേവാലയങ്ങളായി ഉപയോഗിക്കപ്പെട്ട ഈ അന്തിമാളൻകാവുകളുടെ സ്ഥാനത്ത് പില്ക്കാലത്ത് ലാസറസ് പുണ്യവാളന്റെ നാമത്തിൽ ചിറളയം പള്ളിയും കുന്നംകുളം പഴയ പള്ളിയും കോട്ടപ്പടിപ്പള്ളിയും സെന്റ് മത്തിയാസിന്റെ നാമത്തിൽ തെക്കേ അങ്ങാടിപള്ളിയും രൂപംകൊണ്ടു. അതിമഹത്തായ ഈ മതസമന്വയ പാരമ്പര്യം പാലൂർ – ചാട്ടുകുളങ്ങര ഇടവകയുടെ മഹാപൈതൃകമാണ്.

പാലൂർ – ചാട്ടുകുളങ്ങര ദൈവമാതാവിന്റെ പള്ളിയിലെ പ്രധാന പെരു

ന്നാൾ സെപ്റ്റംബർ 8-ാം തീയതി ആചരിക്കുന്നതിലും മഹനീയമായ ആ മതസൗഹാർദ്ദ സന്ദേശം അന്തർഭവിച്ചിട്ടുള്ളത് 'പെരുന്നാളുകൾ' എന്ന അദ്ധ്യായത്തിൽ കാണുക.

## അദ്ധ്യായം 4

# ഉദയംപേരൂർ സുന്നഹദോസും പാലൂർ-ചാട്ടുകുളങ്ങരപ്പള്ളിയും

16-ാം നൂറ്റാണ്ടിന്റെ ആരംഭത്തിൽ കേരളത്തിലുള്ള ഇരുപത് പട്ടണങ്ങളിൽ ഏറ്റവും പ്രബലമായവ കൊടുങ്ങല്ലൂരും പാലൂരും കൊല്ലവും ആയിരുന്നു എന്ന് 1503-ൽ മാർ ഏലിയാസ് കാതോലിക്കാ ഗോസർസാ-ബെസ്-സെബ്ദായ് എന്ന സ്ഥലത്തു വച്ച് വാഴിച്ച മാർ യാബാലോഹോ, മാർ ദനഹാ, മാർ യാക്കോബ് എന്നീ മെത്രാന്മാർ കേരളത്തിൽ വന്ന് സ്ഥിതിഗതികൾ പഠിച്ചശേഷം എഴുതിയ കത്തിൽ വ്യക്തമാക്കുന്നുണ്ട് (*ഇന്ത്യൻ ഓർത്തഡോക്സ് സഭ: ചരിത്രവും സംസ്കാരവും*, പു. 154). യഥാക്രമം കൊടുങ്ങല്ലൂർ, പൊന്നാനി, കൊല്ലം എന്നീ തുറമുഖങ്ങളുടെ സാമീപ്യമാകാം ഈ പ്രാധാന്യത്തിന്റെ ഹേതു. ഇന്നത്തെ തലപ്പള്ളി - പൊന്നാനി - വള്ളുവനാട് താലൂക്കുകൾ ചേർന്നു വിസ്തൃതമായ ഭൂപ്രദേശമായിരുന്നു അന്നത്തെ പാലൂർ. 16-ാം നൂറ്റാണ്ടിൽ ഈ പ്രദേശങ്ങൾ മിക്കവാറും സാമൂതിരിയുടെ ഭരണത്തിൻകീഴിൽ ആയിരുന്നു. കൊച്ചിയുടെയും സാമൂതിരിയുടെയും അതിർത്തി പ്രദേശമായിരുന്ന പാലൂർ-ചാട്ടുകുളങ്ങര പ്രദേശങ്ങൾ സാമൂതിരിയുടെ സാമന്തന്മാർ എന്ന നിലയിൽ പുന്നത്തറ തമ്പുരാക്കന്മാർ ഭരിച്ചുവന്നു. കൊച്ചി രാജാവിന് ആധിപത്യം ലഭിക്കുന്ന അവസരങ്ങളിൽ കൊച്ചിയോട് ആഭിമുഖ്യം പുലർത്തിയിരുന്ന കക്കാട് കാരണവപ്പാട് (ചിറളയം, മണക്കുളം, കക്കാട് എന്നീ താവഴികളിൽ സീനിയർ) ഈ പ്രദേശങ്ങൾ ഭരിച്ചുവന്നു.

1599 ജൂൺ 20 മുതൽ 26 വരെ ആർച്ച് ബിഷപ്പ് അലക്സിസ് ഡോം മെനേസ്സിസ് ആധ്യക്ഷം വഹിച്ച ഉദയംപേരൂർ സുന്നഹദോസിൽ വിപുലവും സുശക്തവുമായ സംഘാടകശേഷിയുടെ ഫലമായി ഗീവറുഗീസ് അർക്കദിയാക്കോൻ ഉൾപ്പെടെ മലങ്കരയിലുള്ള മിക്കവാറും എല്ലാ ഇടവകകളുടെയും പ്രതിനിധികൾ സംബന്ധിച്ചിരുന്നു. പോർച്ചുഗീസ് ഭരണകൂടത്തിന്റെ ഫലപ്രദമായ നിയന്ത്രണത്തിൽ വർത്തിച്ചിരുന്ന തിരുവിതാംകൂർ-കൊച്ചി രാജാക്കന്മാർ പോർച്ചുഗീസ് സർക്കാരിന്റെ ഉന്നതോദ്യോഗസ്ഥൻ കൂടെയായ ആർച്ച് ബിഷപ്പിന്റെ അനുകൂലികൾ ആയതുകൊണ്ട് പൂർണ്ണമനസ്സോടെയല്ലെങ്കിലും എല്ലാ ഇടവകകൾക്കും അതിൽ പങ്കെടുക്കേണ്ടി വന്നു. സാമൂതിരിയുടെ ഭരണസീമയിലായതുകൊണ്ടാകാം പാലൂർ - ചാട്ടുകുളങ്ങര ഇടവകയ്ക്ക് ഉദയംപേരൂരിനെ ബഹിഷ്ക്കരിക്കുവാൻ കഴിഞ്ഞത്. പാലൂർ ഇടവകയുടെ കുരിശുപള്ളിയായി നൂറ്റാണ്ടുകളായി പ്രവർത്തിച്ചുപോന്ന ചാവക്കാട് സെന്റ് കുറിയാക്കോസ്

പള്ളിയിലെ ഏതാനും പ്രതിനിധികൾ സുന്നഹദോസിൽ പാലൂർപള്ളിയുടെ മേൽവിലാസത്തിൽ പങ്കെടുത്തതായി പിൽക്കാല രേഖകളിൽ കാണുന്നുണ്ടെങ്കിലും (സുന്നഹദോസിന്റെ സമകാലരേഖയായി ഗുവയാ രചിച്ച 'ജൊർണ്ണോദൊ' എന്ന ഗ്രന്ഥത്തിൽ പങ്കെടുത്ത പള്ളികളുടെയോ പ്രതിനിധികളുടെയോ പേരുവിവരം ചേർത്തിട്ടില്ല). ചാട്ടുകുളങ്ങര ഇടവക സുന്നഹദോസിൽ പങ്കെടുത്തില്ല എന്ന് പല സഭാചരിത്രകാരന്മാരും രേഖപ്പെടുത്തിയിട്ടുണ്ട് (*മലയാളത്തുള്ള സുറിയാനി ക്രിസ്ത്യാനികളുടെ സഭാചരിത്രം*, പുറം 105). ഏതെങ്കിലും പള്ളിക്കാർ സുന്നഹദോസിന് പ്രതിപുരുഷന്മാരെ അയക്കാതിരിക്കുന്നതായാൽ അങ്ങനെയുള്ള പള്ളികളുടെ സർവ വസ്തുക്കളും കണ്ടുകെട്ടി സർക്കാരിലേക്ക് മുതൽക്കൂട്ടുന്നതാണെന്നുള്ള ഭീഷണിയോടുകൂടി കൊച്ചിരാജാവ് ഒരു വിളംബരം പ്രസിദ്ധം ചെയ്തിരുന്നു. കൊച്ചിരാജാവിന്റെ വാത്സല്യം വേണ്ടുവോളം അനുഭവിച്ചുപോന്ന പാലൂർ ഇടവക കൊച്ചിരാജാവിന്റെ വിളംബരം ലംഘിക്കുമായിരുന്നില്ല. 'ഇത് റോമ്മായിൻക്കൂടെ ചേർക്കുവാനുള്ള വഴി എന്നറിഞ്ഞിട്ട്' സുന്നഹദോസിനെ ബഹിഷ്ക്കരിക്കുവാൻ ചാട്ടുകുളങ്ങര ഇടവക ധൈര്യപ്പെട്ടത് അക്കാലത്ത് കുന്നംകുളം സാമൂതിരിയുടെ ഭരണസീമയിൽ ആയിരുന്നതുകൊണ്ടാണ്.

മലങ്കരസഭയുടെ തലപ്പള്ളിയായി നൂറ്റാണ്ടുകളോളം സഭാഭരണത്തിന്റെ ചുക്കാൻ പിടിച്ചിരുന്ന പാലൂർ-ചാട്ടുകുളങ്ങര ഇടവകയുടെ നിസ്സഹകരണം ആർച്ച് ബിഷപ്പിന്റെ സവിശേഷ ശ്രദ്ധയ്ക്ക് വിഷയമായി. സുന്നഹദോസ് തീരുമാനങ്ങൾ നടപ്പിലാക്കുവാനും പള്ളികളിൽ സൂക്ഷിച്ചിരുന്ന സുറിയാനിഗ്രന്ഥങ്ങൾ സുന്നഹദോസിന്റെ തീരുമാനങ്ങൾക്ക് വിധേയമായി തിരുത്തുകയോ അതിന് സാധിക്കാത്തവ അഗ്നിക്കിരയാക്കുകയോ ചെയ്യുവാനുമായി അദ്ദേഹം നടത്തിയ ജൈത്രയാത്രയിൽ ഈ ഇടവകയെ അദ്ദേഹം ഉന്നംവച്ചു. പരിവാരങ്ങളുമൊത്ത് പള്ളിയിൽ ജലമാർഗ്ഗം വന്നെത്തിയ ആർച്ച് ബിഷപ്പിനെ ഇടവക ഹൃദ്യമായി സ്വീകരിച്ചു. ആർച്ച് ബിഷപ്പിന്റെ ബഹുമാനാർത്ഥം ഇടവകക്കാർ നിറഞ്ഞ സദസ്സിൽ ഒരു പ്രഹസനം അവതരിപ്പിച്ചു (കൂത്തും കൂടിയാട്ടവും കഥകളിയും പിറന്നുവീണ പാലൂരിന്റെ നാടകപാരമ്പര്യം ഗവേഷണ വിഷയമാക്കാവുന്നതാണ്). പാലൂർ – ചാട്ടുകുളങ്ങര ഇടവകയുടെ കുരിശുപള്ളിയായ ചാവക്കാട് മാർ കുറിയാക്കോസ് ദേവാലയത്തിൽ ഏവരും സമ്മേളിച്ചു. ചാട്ടുകുളങ്ങര ഇടവകയിലെ എല്ലാ അംഗങ്ങളും ഇവിടെ സമ്മേളിക്കണമെന്ന് ആർച്ച് ബിഷപ്പ് നേരത്തേ ആവശ്യപ്പെട്ടതനുസരിച്ച് ഇടവക മുഴുവൻ ചാവക്കാട് സമ്മേളിച്ചു (ഉദയംപേരൂർ സുന്നഹദോസിന്റെ നിരീക്ഷകനും ചരിത്രകാരനുമായ ഗുവയാ ചാവക്കാട് പള്ളി എന്ന് ജൊർണ്ണാദയിൽ പറയുന്നില്ലെങ്കിലും വേദി സെന്റ് കുറിയാക്കോസ് ദേവാലയ

മാണെന്ന് രേഖപ്പെടുത്തിയതിനാൽ അത് പില്ക്കാലത്ത് പാലയൂർ എന്ന് നാമകരണം ചെയ്യപ്പെട്ട ചാവക്കാട് തന്നെ എന്നത് നിസ്സംശയമാണ്. പ്രഹസനത്തിന് മുമ്പായി ആർച്ച് ബിഷപ്പ് മലങ്കരസഭയിലെ അപാകതകളെയും വിശ്വാസവിപരീതങ്ങളെയും പൗരസ്ത്യസഭയിലെ ശീശ്മകളെപ്പറ്റിയും സവിസ്തരം പ്രതിപാദിച്ചു. ഉദയംപേരൂരിൽ പങ്കെടുക്കാതിരുന്ന ഇടവകയെ പ്രബോധനം വഴി സുന്നഹദോസിന്റെ തീരുമാനങ്ങളിലേക്ക് നയിക്കാമെന്ന് ആർച്ച് ബിഷപ്പിന് ഉത്തമ വിശ്വാസമുണ്ടായിരുന്നു.

ആർച്ച് ബിഷപ്പിന്റെ പ്രബോധനങ്ങളോട് ഇടവകയുടെ പ്രതികരണമെന്നോണമാണ് പ്രഹസനം സംവിധാനം ചെയ്തിരുന്നത്. മൂന്ന് കഥാപാത്രങ്ങൾ വേദിയിൽ പ്രത്യക്ഷപ്പെട്ടു. ഒരാൾ സെന്റ് തോമസിന്റെയും അപരൻ പത്രോസ് ശ്ലീഹായുടെയും മൂന്നാമൻ കുറിയാക്കോസ് സഹദായുടെയും വേഷമിട്ടിരുന്നു.

മാർത്തോമ്മാശ്ലീഹായുടെ വേഷക്കാരൻ ആണ് ആദ്യം സംസാരിച്ചത്. ഇന്ത്യാക്കാരോട് മാർത്തോമ്മാ സുവിശേഷം അറിയിച്ചതും റോമ്മാക്കാരോട് പത്രോസ് ശ്ലീഹാ സുവിശേഷം അറിയിച്ചതും സമാന്തര സംഭവങ്ങൾ ആണ്. പത്രോസിന് തോമ്മായുടെമേൽ അധികാരമൊന്നുമില്ലാത്തതുപോലെ റോമിലെ സഭയ്ക്ക് ഇന്ത്യൻ സഭയുടെമേൽ കർത്തവ്യമോ കർതൃത്വമോ ഇല്ല. അതിന് വിരുദ്ധമായി റോമ്മൻ സഭയുടെ ആർച്ച് ബിഷപ്പ് പോർച്ചുഗീസ് അധികാരികളുടെ പിൻബലത്തോടെ ഇന്ത്യൻ സഭയുടെമേൽ അധികാരം അവകാശപ്പെട്ടുകൊണ്ട് നടത്തുന്ന സന്ദർശനങ്ങൾ അനധികൃതമാണ്. രണ്ട് ശിഷ്യന്മാരും തുല്യ അധികാരങ്ങളുള്ള അപ്പോസ്തോലന്മാർ ആണ്. റോമ്മിലെ സഭ പത്രോസിന്റെ പാരമ്പര്യങ്ങളെ പിൻതുടരട്ടെ; ഇന്ത്യയിലെ സഭ തോമ്മാശ്ലീഹായുടെ പാരമ്പര്യങ്ങളും.

പത്രോസിന്റെ വേഷക്കാരൻ പ്രതിവചിച്ചു: ഉദയംപേരൂർ കാനോനാകൾക്കും തനിക്കും എതിരെ സംസാരിപ്പാൻ ഒരുത്തനും കാര്യമില്ല.

തോമ്മാ വേഷക്കാരന്റെ പ്രതികരണം പെട്ടെന്നുണ്ടായി: റോമ്മൻ ബിഷപ്പുമാർ പത്രോസിന്റെ പിൻഗാമികൾ ആകുന്നതുപോലെയാണ് ഇവിടെയുള്ളവർ തോമ്മായുടെ പിൻഗാമികൾ ആകുന്നത്. ഇക്കാര്യം തീർച്ചപ്പെടുത്തിക്കൊണ്ട് ആരാധനാമദ്ധ്യേ സ്വർഗ്ഗത്തിൽ നിന്ന് ഒരു ലേഖനം ഞങ്ങൾക്ക് ലഭിച്ചിട്ടുണ്ട്. വി. കുർബ്ബാനയുടെ വേളയിൽ ത്രോണോസിൽ പ്രത്യക്ഷപ്പെട്ട ആ ലേഖനം 'ഞായറാഴ്ചയുടെ കത്ത്' എന്ന പേരിൽ ഞങ്ങൾ വിശേഷിപ്പിക്കുന്നു.

പത്രോസിന്റെ വേഷക്കാരൻ അതിന് മറുപടി നൽകി: ആ കത്ത് വ്യാജമാണ്. അതിൽ മുഴുവൻ നെസ്തോറിന്റെ അബദ്ധോപദേശങ്ങളാണ്. ഉദയംപേരൂർ സിനഡ് അതിനെ നിരോധിച്ചിരിക്കുന്നു.

പത്രോസും തോമസും ക്രിസ്തുശിഷ്യർ ആണെങ്കിലും പത്രോസിന്റെ നിയമങ്ങൾ പൊതുസഭയ്ക്ക് മുഴുവൻ ബാധകമാണ്. അവർ തമ്മിൽ വഴക്കുകൾ ആവശ്യമില്ല. റോമ്മൻ പാരമ്പര്യത്തിന് ലോകം മുഴുവൻ കീഴ്പെടണമെന്നത് ക്രിസ്തുവിന്റെ നിർദ്ദേശമാണ്. ഇക്കാര്യത്തിൽ നാം യുദ്ധം ചെയ്യേണ്ടതില്ല. ഈ ദേവാലയത്തിന്റെ മധ്യസ്ഥനായ കുറിയാക്കോസ് സഹദാ നമുക്ക് സമീപമുണ്ടല്ലോ. അദ്ദേഹം പ്രഖ്യാപിക്കുന്ന തീരുമാനം നമുക്കിരുവർക്കും സ്വീകരിക്കാം.

എല്ലാവരും നിർന്നിമേഷരായി കുറിയാക്കോസ് സഹദായുടെ വേഷക്കാരനെ നോക്കി. അദ്ദേഹം അല്പനേരത്തെ മൗനത്തിനുശേഷം മാർ ത്തോമ്മാശ്ലീഹായുടെ വാദഗതികളെ അനുകൂലിച്ചുകൊണ്ട് വിധി പ്രഖ്യാപിച്ചു (ഗുവയാ, ജൊർണ്ണാദാ ഇംഗ്ലീഷ് പരിഭാഷ, പു. 442–446).

ആ പരിണാമം ആർച്ച് ബിഷപ്പ് പ്രതീക്ഷിച്ചതല്ല. പൊടുന്നനവേ സദസ്സ് ഇളകിമറിഞ്ഞു. അവിടെ കൂടിയിരുന്ന പാലൂർ ചാട്ടുകുളങ്ങര ഇടവകയിലെ മാർത്തോമ്മാ ക്രിസ്ത്യാനികൾ ആർച്ച് ബിഷപ്പിനെ ആർത്ത് ആട്ടി ഓടിച്ചു. ചെറിയ ഒരു വിഭാഗത്തിന്റെ എതിർപ്പ് നിഷ്ഫലമായി. ആർച്ച് ബിഷപ്പ് ഉടനെ ഇളിഭ്യനായി സ്ഥലംവിട്ടു. അദ്ദേഹത്തെ അനുകൂലിച്ച ന്യൂനപക്ഷം ചാട്ടുകുളങ്ങരക്കാരെ ആർത്താട്ടിയവർ എന്ന അർത്ഥത്തിൽ ആർത്താട്ടുകാർ എന്ന് രോഷത്തോടെ വിശേഷിപ്പിച്ചു. ആർത്താട്ടുകാരുടെ നാടിന് ആർത്താട്ട് (റ്റ്) എന്ന് പിൽക്കാലത്ത് പേരായി. ഈ ചരിത്രസംഭവം അറിയാതെ മറ്റ് ചില പദങ്ങൾ പരിണമിച്ചാണ് സ്ഥലപ്പേർ ആവിർഭവിച്ചതെന്ന് ഭാഷാജ്ഞാനം വേണ്ടത്ര നേടാത്ത ചിലർ അഭ്യൂഹിച്ചിട്ടുണ്ട്. 1503-ലെ സാമൂതിരിയുടെ ആക്രമണത്തോടെ ഈ പ്രദേശം കൊച്ചിരാജാവിൽ നിന്ന് സാമൂതിരി പിടിച്ചടക്കിയതു മൂലമാണ് ആർച്ച് ബിഷപ്പിനെ പ്രതിരോധിക്കുവാനും ഉദയംപേരൂർ സുന്നഹദോസിനെ ബഹിഷ്ക്കരിക്കുവാനും പാലൂർ ചാട്ടുകുളങ്ങര പള്ളിക്ക് കരുത്തുണ്ടായത്.

## കൂനൻകുരിശു പ്രതിജ്ഞയും ചാട്ടുകുളങ്ങര പള്ളിയും

ആർച്ച് ബിഷപ്പ് അലക്സിസ് ഡോം മെനെസ്സിസിനെ ആർത്താട്ടിയിറക്കി ഓടിച്ചശേഷം ചാട്ടുകുളങ്ങരപള്ളി റോമ്മൻ സ്വാധീനത്തിന് വഴിപ്പെടാതെ തലയുയർത്തി നിന്നു. പൂർവിക ക്രിസ്ത്യാനികൾ പുത്തൻകൂറ്റുകാർ എന്ന നിലയിൽ റോമ്മൻ വിശ്വാസവും അനുഷ്ഠാനങ്ങളും സ്വീകരിക്കുകയും പൗരസ്ത്യ ആരാധനകൾ ഉപേക്ഷിക്കുകയും കത്തനാരന്മാർ ഭാര്യമാരെ ഉപേക്ഷിക്കുകയും ചെയ്തുകൊണ്ടിരുന്നപ്പോൾ പാലൂർ -ചാട്ടുകുളങ്ങര ഇടവക അതിന്റെ പൂർവ്വികവും പൗരസ്ത്യവുമായ ശൈലികൾ നിലനിർത്തി. മട്ടാഞ്ചേരിയിലെ വ്യാപാരികളായ ആളുകളിലൂടെ

കൊച്ചിയിലും തിരുവിതാംകൂറിലുമായി സംഭവിച്ചുകൊണ്ടിരിക്കുന്ന സഭാ സംഭവങ്ങൾ അവർ യഥാസമയം അറിയുന്നുണ്ടായിരുന്നു.

1541-ൽ സ്ഥാപിതമായ കൊടുങ്ങല്ലൂർ സെമിനാരിയും 1585-ൽ സ്ഥാപിതമായ വൈപ്പിക്കോട്ട സെമിനാരിയും പാശ്ചാത്യ പാരമ്പര്യത്തിലുള്ള വൈദികരെ ഉല്പാദിപ്പിച്ചു. ഫ്രാൻസിസ് റോസ്, സ്റ്റീഫൻ ബ്രിട്ടോ, ഫ്രാൻസിസ് ഗാർസിയാ എന്നീ ജസ്യൂട് ബിഷപ്പുമാർ 1653 വരെ തിരു-കൊച്ചി പ്രദേശത്തെ സഭയെ നയിച്ചു. ഗീവറുഗീസ് അർക്കദിയാക്കോൻ ഇവരോട് ഇണങ്ങിയും പിണങ്ങിയും ശ്വാസംമുട്ടി കഴിച്ചുകൂട്ടി. ബ്രിട്ടോയുടെ കാലത്ത് തോമസ് അർക്കദിയാക്കോൻ നിയമിതനായി. പുതിയ അർക്കദിയാക്കോൻ പാരമ്പര്യങ്ങളെ മാനിക്കാതെ ഭരണം നടത്തുന്ന ഗാർസിയാ മെത്രാനെ വെറുക്കുവാൻ തുടങ്ങി. ശക്തനായ മെത്രാനെ എതിർക്കുവാൻ വഴിമുട്ടിയപ്പോൾ തോമസ് അർക്കദിയാക്കോൻ പാലൂർ-ചാട്ടുകുളങ്ങര ഇടവകയുടെ സഹായം അഭ്യർത്ഥിച്ചു. പൊന്നാനി, തലശ്ശേരി തുറമുഖങ്ങൾ വഴി വിദേശവ്യാപാരത്തിൽ പങ്കാളികളായ ചാട്ടുകുളങ്ങര ഇടവകക്കാരുടെ വ്യാപാരിസുഹൃത്തുക്കൾ മുഖേന, റോമിനെ അറിയിക്കാതെ, തോമ്മാ അർക്കദിയാക്കോൻ പൗരസ്ത്യ മേല്പട്ടക്കാരെ ലഭിക്കുവാൻ അഭ്യർത്ഥന നടത്തി. കോപ്റ്റിക് പാത്രിയർക്കീസ്, അർമ്മീനിയൻ സഭാദ്ധ്യക്ഷൻ, സിറിയൻ സഭാതലവൻ, ബാബിലോൺ പാത്രിയർക്കീസ് തുടങ്ങിയവരെയാണ് അദ്ദേഹം ബന്ധപ്പെട്ടത്. തലശ്ശേരിയിലും കോഴിക്കോട്ടും വ്യാപാരം നടത്തിവന്ന അർമ്മീനിയക്കാർ വഴി നടത്തിയ ഈ യത്നം വേണ്ടത്ര വിജയിച്ചുവോ എന്നറിയില്ല. ഒടുവിൽ കുന്നംകുളം ഇടവകയിലെ ഒരു പത്രോസ് കശ്ശീശായെ അർമ്മീനിയൻ വ്യാപാരികളോടൊപ്പം തലശ്ശേരി തുറമുഖം വഴി അലക്സാന്ത്രിയായിലേക്കയച്ചു. ഈ സംഭവത്തെപ്പറ്റി അലക്സാന്ത്രിയൻ സഭയിൽ രേഖയുള്ളത് ഇപ്രകാരമാണ്: "ഈഗുപ്തായ സഭാനേതാക്കളുമായി ഈ ചരിത്ര സംഭവങ്ങളെ പരാമർശിച്ചുകൊണ്ട് സംസാരിക്കവേ, അവരിൽ ഒരു ചരിത്രപണ്ഡിതൻ പുരാതനമായ ഒരു അറബിഗ്രന്ഥം എടുത്തുകൊണ്ടു വരികയും ... 1653-ൽ ഇന്ത്യയിൽ നിന്നും പത്രോസ് എന്ന ഒരു വൈദികൻ അലക്സാന്ത്രിയ സിംഹാസനത്തിൽ സഹായാഭ്യർത്ഥനയ്ക്കായി വന്നുവെന്നും അലക്സാന്ത്രിയാ സിംഹാസനത്തിൽ നിന്ന് ഇന്ത്യയിലേക്ക് ഒരു പ്രത്യേക മെത്രാനെ വാഴിച്ചു എന്നും ആ ഗ്രന്ഥത്തിൽ പറഞ്ഞിട്ടുണ്ട്" ('ഒരു വിദേശയാത്രയും കുറെ ചിതറിയ ചിന്തകളും', ഫാ. കുറിയാക്കോസ് ഒ.ഐ.സി., പു. 280). അന്നത്തെ സാഹചര്യത്തിൽ റോമൻ അധികാരികളുടെ നിരോധനം വകവെക്കാതെ വിദേശയാത്ര ചെയ്യാൻ തിരുവിതാംകൂറിലേയും കൊച്ചിയിലേയും പ്രജകൾക്ക് കഴിയുമായിരുന്നില്ല. സാമൂതിരിയുടെ ഭരണത്തിലായിരുന്ന പാലൂർ-ചാട്ടുകുളങ്ങര ഇടവകയ്ക്ക്

മാത്രമേ ഇപ്രകാരമൊരു വിദേശ സമ്പർക്കത്തിന് സാധ്യമാകുമായിരുന്നുള്ളു (തന്മൂലമാണ് പത്രോസ് കശ്ശീശ പാലൂർ ഇടവകക്കാരനെന്ന് അഭ്യൂഹിച്ചത്).

ഏതായാലും അലക്സാന്ത്രിയായിൽ നിന്ന് ഇഗ്നാത്തിയോസ് പാത്രിയർക്കീസ് എന്ന ഒരു മേല്പട്ടക്കാരൻ (ഇദ്ദേഹത്തിന് അഹത്തള്ളാ എന്നും സഭാചരിത്രത്തിൽ പേർ നൽകിയിട്ടുണ്ട്) സൂററ്റിൽ കപ്പലിറങ്ങി. റോമൻ അധികൃതർ അദ്ദേഹത്തെ തടവിലാക്കി. മൈലാപ്പൂരിൽ ബന്ധനത്തിൽ കഴിയവേ സന്ദർശകരായ തീർത്ഥാടക ശെമ്മാശന്മാർ മുഖേന മലങ്കരയിലേക്കയച്ച അദ്ദേഹത്തിന്റെ രണ്ടു കത്തുകളിൽ ഒന്ന് വത്തിക്കാൻ ലൈബ്രറിയിലുണ്ട് (അതിന്റെ ഫോട്ടോ ഇതെഴുതുന്ന ആൾ പരിശോധിച്ചിട്ടുണ്ട്). ചൈനയുടെയും ഇന്ത്യയുടെയും പാത്രിയർക്കീസായി പാപ്പാ എന്നെ അധികാരപ്പെടുത്തി എന്ന്, ഇഗ്നാത്തിയോസ് എന്ന് അവകാശപ്പെട്ട് കൽദായ സുറിയാനി ഭാഷയിൽ അദ്ദേഹം എഴുതിയ കത്തിൽ കാണുന്നു. ആ കത്ത് പില്ക്കാലത്ത് ഒന്നാം മാർത്തോമ്മായുടെ ഉപദേശകരിൽ ഒരാളായിത്തീർന്ന വേങ്ങൂർ ഗീവറുഗീസ് കത്തനാർ സുറിയാനിയിൽ സാക്ഷ്യവാചകം എഴുതി ഒപ്പിട്ടിട്ടുണ്ട്. പാപ്പാ എന്ന പദം കണ്ട് അന്ധാളിച്ച് റോമ്മാപാപ്പാ എന്ന് തെറ്റിദ്ധരിച്ച് ചില കത്തോലിക്കാസഭാചരിത്രകാരന്മാർ ഇഗ്നാത്തിയോസ് അഹത്തള്ളായെ റോമൻ മെത്രാനായി ചിത്രീകരിച്ചിട്ടുണ്ട്. കോപ്റ്റിക് പാത്രിയർക്കീസ് റോമ്മാപാപ്പായേക്കാൾ പ്രാചീനമായി പാപ്പാ എന്ന് അറിയപ്പെട്ടിരുന്ന കാര്യം അവർ സൗകര്യപൂർവ്വം വിസ്മരിക്കുന്നു.

രണ്ടാമത്തെ കത്തും അദ്ദേഹത്തിന്റെ അലക്സന്ത്രിയൻ ബന്ധത്തെ സംശയാതീതമാംവിധം വെളിപ്പെടുത്തുന്നു. അത്യാവശ്യമെങ്കിൽ പന്ത്രണ്ട് കത്തനാർമാർ കൈവച്ച് മെത്രാനെ അഭിഷേകം ചെയ്യാനുള്ള അധികാരപ്പെടുത്തലാണ് ആ കത്തിലുള്ളത്. എപ്പിസ്കോപ്പസിയുടെ പ്രബലതയെ നിസ്സാരവൽക്കരിക്കുന്ന ആ കത്തിന്റെ വിവരം വ്യാഖ്യാനിക്കുവാൻ എപ്പിസ്കോപ്പൽ സഭകൾ ഒരിക്കലും താല്പര്യം പ്രകടിപ്പിച്ചിട്ടില്ല. പന്ത്രണ്ട് വൈദികർ ചേർന്ന് മെത്രാനെ വാഴിക്കുന്ന പാരമ്പര്യം ആദിമ ക്രിസ്തുശതകങ്ങളിൽ അലക്സന്ത്രിയൻ സഭയിൽ നിലവിലിരുന്നതായി അനിഷേധ്യമായ തെളിവുകളുണ്ട്. അലക്സന്ത്രിയൻ പാരമ്പര്യമുള്ള ഒരു സഭാദ്ധ്യക്ഷന് മാത്രമേ അപ്രകാരമുള്ള ഒരു മെത്രാൻ വാഴ്ചയുടെ കാര്യം മടികൂടാതെ പ്രസ്താവിക്കാനൊക്കു. ഈ രണ്ടു തെളിവുകൾ വ്യക്തമാക്കുന്നതു മാർ അഹത്തള്ളാ (ഇഗ്നാത്തിയോസ്) കോപ്റ്റിക് മേല്പട്ടക്കാരൻ ആണെന്നാണ്.

നിർഭാഗ്യവശാൽ അഹത്തള്ളാ ബാവാ കൊച്ചിക്കായലിൽ വച്ച് അപ്രത്യക്ഷനായി. പോർച്ചുഗീസുകാർ അദ്ദേഹത്തെ കായലിൽ കെട്ടിത്താ

ഴ്ത്തിക്കൊന്നു എന്ന വാർത്ത കാട്ടുതീപോലെ പടർന്നു. ഇളകിമറിഞ്ഞ മലങ്കരസഭ അനന്തരകരണീയം ആരാഞ്ഞു. ഉദയംപേരൂർ സുന്നഹദോസ് നിശ്ചയങ്ങളിൽ ഒപ്പു വച്ചവർക്ക് അതിന് വിരുദ്ധമായി എന്തെങ്കിലും ചെയ്‌വാൻ ഭയമായിരുന്നു. പോർച്ചുഗീസ് മേധാവികളും അവരുടെ നിയന്ത്രണത്തിലായിരുന്ന തിരുവിതാംകൂർ–കൊച്ചി രാജാക്കന്മാരും അവരുടെ മുമ്പിൽ പ്രതിബന്ധങ്ങളുയർത്തി. സുന്നഹദോസിന്റെ ബന്ധനത്തിൽ അകപ്പെടാതെ സ്വതന്ത്രമായി സാമൂതിരിയുടെ കീഴിൽ കഴിഞ്ഞ അഭിമാനികളായ ചാട്ടുകുളങ്ങര ഇടവക അവസരത്തിനൊത്തുയർന്നു. മട്ടാഞ്ചേരിയിൽ അഹത്തള്ളാ ബാവായെ സംരക്ഷിക്കുവാൻ നിഷ്ഫലമായി ഒത്തുകൂടിയ പള്ളിപ്രതിനിധികൾക്ക് അവർ സന്ദർഭോചിതമായ ഒരു മുദ്രാവാക്യം സമ്മാനിച്ചു: റോമ്മൻ നുകം വലിച്ചെറിയുക. അതായിരുന്നു ആകർഷകമായ മുദ്രാവാക്യം. മുദ്രാവാക്യം സമ്മാനിച്ച ചാട്ടുകുളങ്ങരക്കാർ അത് പ്രാവർത്തികമാക്കാനുള്ള അനുഷ്ഠാനമുറയും നിർദ്ദേശിച്ചു. മട്ടാഞ്ചേരിപള്ളിയുടെ മുറ്റത്തുള്ള കൽക്കുരിശിൽ എട്ടു ദിക്കുകളിലേക്കുമായി ആലാത്തു കയർകെട്ടി അതിൽ പിടിച്ച് 1599–ൽ തങ്ങൾക്കു പറ്റിയ അടിമനുകമെന്ന അബദ്ധത്തെ പൂർണ്ണമായും വലിച്ചെറിയുന്നു എന്ന പ്രതിജ്ഞ പ്രഖ്യാപിക്കുക – അതായിരുന്നു മുദ്രാവാക്യം പ്രാവർത്തികമാക്കാൻ ചാട്ടുകുളങ്ങരക്കാർ നിർദ്ദേശിച്ച ക്രിയാനുഷ്ഠാനം. ഏവർക്കും സ്വീകാര്യമായി. തോമ്മാ അർക്കദിയാക്കോന്റെ നേതൃത്വത്തിൽ ഭീഷ്മമായ കൂനൻകുരിശ് പ്രതിജ്ഞയുടെ വാക്യം പനയ്ക്കൽ സ്കറിയാ (ചേറു) കത്തനാർ ചൊല്ലിക്കൊടുത്തത് ഏവരും ആവേശത്തോടെ മൂന്ന് പ്രാവശ്യം ഏറ്റുചൊല്ലി. സൂര്യചന്ദ്രാദികൾ ഉള്ളിടത്തോളം കാലം ഞങ്ങളും ഞങ്ങളുടെ സന്തതി പരമ്പരകളും റോമ്മൻ സഭയുടെ വിശ്വാസാചാര ഭരണ സമ്പ്രദായങ്ങളെ മേലിൽ പിൻതുടരുകയില്ല. ഇതായിരുന്നു പ്രതിജ്ഞാവാക്യം. ആയിരത്തോളം അത്മായക്കാരും പതിനഞ്ചോളം വൈദികരും ആണ് 1653 ജനുവരി 3–ാം തീയതിയിലെ കൂനൻകുരിശ് പ്രതിജ്ഞയിൽ പങ്കെടുത്തത്. ലോകചരിത്രത്തിൽ മനുഷ്യചങ്ങല എന്ന ആശയത്തിന്റെ അരങ്ങേറ്റം നടന്നത് ചാട്ടുകുളങ്ങര ഇടവകയുടെ നേതൃത്വത്തിൽ മട്ടാഞ്ചേരിയിലാണ് എന്ന് പറയാവുന്നതാണ്. പടിയോലയുടെ അസ്സൽരൂപം ഈ അദ്ധ്യായത്തിന്റെ ഒടുവിൽ കാണുക.

ഭാവികാര്യങ്ങളെപ്പറ്റി ഉടൻ തീരുമാനമെടുക്കേണ്ടിയിരുന്നു. തങ്ങൾക്കും ഒരു മെത്രാൻ വേണമെന്ന ആശയം ഉയർന്നുവന്നു. ക്രിസ്തുവർഷം ആദ്യ ശതകങ്ങളിലും മറ്റും അലക്സാന്ത്രിയായിലും അവരോടുള്ള സമ്പർക്കം മുഖേന മലങ്കരസഭയിലും നിലവിലിരുന്നപ്രകാരം പന്ത്രണ്ടു പട്ടക്കാർ ചേർന്ന് തോമസ് അർക്കദിയാക്കോനെ മെത്രാനായി വാഴിക്കുവാൻ സഭ തീരുമാനിച്ചു. അഹത്തള്ളായുടെ കത്തിലെ നിർദ്ദേശം

മലങ്കരസഭയിലെ പൂർവിക സമ്പ്രദായമായതിനാൽ ആർക്കും അതിൽ കാര്യമായി വിയോജിപ്പുണ്ടായിരുന്നില്ല. അർക്കദിയാക്കോൻ തോമ്മാ (പാലൂർ മറ്റം – പാലോമറ്റം – പകലോമറ്റം എന്ന ശബ്ദപരിണാമം അതീവ ശ്രദ്ധേയം) 1653 മെയ് 22–ന് ആലങ്ങാട്ട് വെച്ച് മെത്രാൻ സ്ഥാനത്ത് അവരോധിക്കപ്പെട്ടു. ആലങ്ങാട് സുന്നഹദോസ് അദ്ദേഹത്തോട് വിധേയത്വം പ്രഖ്യാപിക്കുകയും ആഞ്ഞിലിമൂട്ടിൽ ഇട്ടിത്തൊമ്മൻ കത്തനാർ, പറമ്പിൽ ചാണ്ടിക്കത്തനാർ, കടവിൽ ചാണ്ടികത്തനാർ, വേങ്ങൂർ ഗീവറുഗീസ് കത്തനാർ എന്നീ നാല് വൈദികരെ മെത്രാന്റെ ഉപദേഷ്ടാക്കളായി തെരഞ്ഞെടുത്ത് നിയമിക്കുകയും ചെയ്തു.

റോമ്മൻ അധികാരികൾ ഈ നടപടിയ്ക്കെതിരായി വൻ പ്രചാരണവേല ആരംഭിച്ചു. മെത്രാനെ വാഴിച്ച രീതി അകാനോനികമെന്നായിരുന്നു അവരുടെ മുഖ്യ വാദം. അതിന് ഫലമുണ്ടായി. കൂനൻകുരിശിൽ പ്രതിജ്ഞയെടുത്ത പല പള്ളിക്കാരും പ്രതിജ്ഞ ലംഘിച്ച് മുൻ നിലപാടിലേക്ക് മടങ്ങിയത് മാർതോമ്മാ മെത്രാനെ വിഷമവൃത്തത്തിലാക്കി. ഒരു പൗരസ്ത്യ മെത്രാന്റെ സാന്നിധ്യംകൊണ്ട് ഈ പിന്മാറ്റത്തെയും പ്രചാരണത്തെയും പ്രതിരോധിക്കുവാൻ മലങ്കരസഭ തീരുമാനിച്ചു. മാർത്തോമ്മായ്ക്കു തിരുവിതാംകൂർ–കൊച്ചി സർക്കാരുകളുടെ പിന്തുണ നേടുക അസാധ്യമായതിനാൽ ഈ ദൗത്യം ചാട്ടുകുളങ്ങര ഇടവകയെ ഏല്പിച്ചു. ചാട്ടുകുളങ്ങര ഇടവകക്കാർ സാമൂതിരിയുടെ അറിവോടെ പൊന്നാനി–തലശ്ശേരി തുറമുഖങ്ങളിൽ വ്യാപാരം നടത്തുന്ന അർമ്മീനിയക്കാരെ ഇക്കാര്യത്തിന് ചുമതലപ്പെടുത്തി.

മാർത്തോമ്മാ വിഷമവൃത്തത്തിലായ ഇക്കാലത്ത് ഉപദേഷ്ടാക്കന്മാരിൽ മൂന്ന് പേരും റോമ്മൻ ക്യാമ്പിലേക്ക് തിരിച്ചുപോയത് പ്രതിസന്ധിയുടെ ആഴം വർദ്ധിപ്പിച്ചു. ജീവൻ തുലാസിൽ ആടിയ ഇക്കാലത്ത് മാർത്തോമ്മായും ആഞ്ഞിലിമൂട്ടിൽ ഇട്ടിത്തൊമ്മൻ കത്തനാരും പലപ്പോഴും ചാട്ടുകുളങ്ങരപ്പള്ളിയിൽ അഭയം തേടിയിരുന്നു. ഭാഗ്യവശാൽ 1663–ൽ ഡച്ചുകാർ കേരളത്തിൽ ആധിപത്യം സ്ഥാപിച്ചതോടെ പോർച്ചുഗീസുകാരുടെയും അവരുടെ പിന്തുണയോടെ ശക്തിപ്രാപിച്ച കക്ഷിയുടെയും പ്രതാപം അസ്തമിച്ചു. അതോടെ മാർതോമ്മാ അങ്കമാലി പള്ളിയിൽ താമസമാക്കി.

പൗരസ്ത്യ സഭാകേന്ദ്രങ്ങളിലേക്ക് മെത്രാന്മാരെ ലഭിക്കുവാൻ ചാട്ടുകുളങ്ങര ഇടവക മുഖേന മലങ്കരസഭ നടത്തിയ അഭ്യർത്ഥനയുടെ ഫലമായി ഒരു പൗരസ്ത്യ മെത്രാൻ പൊന്നാനിയിൽ കപ്പലിറങ്ങി (ഫാ. റോയി, കൊച്ചാട്ടിന്റെ ലേഖനം, മാർ ഗ്രീഗോറിയോസ് സുവനീർ; വടക്കൻപറവൂർ, പു. 10). പൊന്നാനി തുറമുഖത്തുനിന്ന് കുന്നംകുളം നസ്രാണിക

ളുടെ ഉടമസ്ഥതയിലായിരുന്ന ചാവക്കാട് ഉപതുറമുഖത്തേക്കും പിന്നീട് നസ്രാണികളുടെ നഗരം എന്ന് ഹൈദർ അലിയും ടിപ്പു സുൽത്താനും ശക്തൻ തമ്പുരാനും ഫ്രാൻസിസ് ബുക്കാനനും വിശേഷിപ്പിച്ച കുന്നം കുളത്തേക്കും മാർ ഗ്രീഗോറിയോസ് അബ്ദുൽ ജലീൽ ആനയിക്കപ്പെട്ടു. അദ്ദേഹവും കൂടെ വന്ന രണ്ട് സന്യാസ വൈദികരും അടക്കമുള്ളവരുടെ യാത്രച്ചെലവ് പനയ്ക്കൽ കുടുംബക്കാർ മുൻ ഉടമ്പടിപ്രകാരം കൊടു ത്തുതീർത്തു. യെരുശലേം മെത്രാൻ എന്ന് വിശേഷിപ്പിക്കപ്പെട്ട അഭി നവമെത്രാൻ ചാട്ടുകുളങ്ങരപ്പള്ളിയിൽ വി. കുർബ്ബാന അർപ്പിച്ചു. ആരാ ധനയുടെ വ്യത്യസ്തത മൂലം ജനങ്ങൾ പിറുപിറുത്തതായി സഭാചരി ത്രകാരൻ എൽ. ഡബ്ലു. ബ്രൗൺ (ഉഗാണ്ടയിലെ ബിഷപ്പ്) രേഖപ്പെടു ത്തിയിട്ടുണ്ട്. അദ്ദേഹത്തിന്റെ കാര്യത്തിൽ തീർപ്പ് കൽപ്പിക്കുവാൻ അദ്ദേ ഹത്തെ ഒന്നാം മാർത്തോമ്മാ മെത്രാന്റെ അടുക്കലേക്ക് അയക്കാൻ തീരു മാനമായി. അക്കാലങ്ങളിൽ പൊന്നാനി തുറമുഖത്ത് വ്യാപാരം നടത്തി യിരുന്നവരിൽ പ്രമുഖനായിരുന്നു നിരണത്ത് ഇലഞ്ഞിക്കൽ കുടുംബ ത്തിലെ കാരണവർ. വ്യാപാരാവശ്യത്തിനായി പൊന്നാനിയിൽ വരു മ്പോൾ ഒക്കെയും ആഴ്ചകളോളം നീണ്ടുനിൽക്കുന്ന താമസത്തിനിട യിൽ അദ്ദേഹം ആരാധനയ്ക്കായി ചാട്ടുകുളങ്ങര മാർതോമ്മാ ശ്ലീഹാ യുടെ പള്ളിയിലാണ് വന്നിരുന്നത്. അദ്ദേഹത്തിന്റെ മടക്കയാത്രയിൽ അദ്ദേഹത്തോടൊപ്പം മാർ ഗ്രീഗോറിയോസിനെ ചാട്ടുകുളങ്ങര ഇടവക യാത്രയാക്കി. അക്കാലങ്ങളിൽ നിരണത്തായിരുന്ന മാർത്തോമ്മാ മെത്രാനെ സന്ദർശിക്കുകയായിരുന്നു ലക്ഷ്യം. ഈ യാത്രയിൽ മാർ ഗ്രീഗോറിയോസ് ഇലഞ്ഞിക്കൽ കുടുംബകാരണവർക്ക് പ്രിയങ്കരനായി (ഇലഞ്ഞിക്കൽ പള്ളി, നിരണം, പ്രൊഫ. ഇ. ജെ. ജോൺ, പു. 24). അങ്ങനെ ഉദയംപേരൂർ സുന്നഹദോസ്, കൂനൻകുരിശ് പ്രതിജ്ഞ തുട ങ്ങിയ സഭാചരിത്രാധ്യായങ്ങളിൽ ചാട്ടുകുളങ്ങര പള്ളിയുടെ നേതൃത്വവും പങ്കാളിത്തവും അവിസ്മരണീയമാണ് (1665-ൽ പൊന്നാനി തുറമുഖം വഴി മലങ്കരയിലെത്തിയ സഭാദ്ധ്യക്ഷന്റെ പേര് 'ജലീദ്' എന്നാണെന്ന് ഡോ. എം. കുര്യൻ തോമസ് എഴുതിയിട്ടുള്ളതിന് യാതൊരു രേഖയു ടെയും പിൻബലം അദ്ദേഹം അവകാശപ്പെട്ടിട്ടില്ല. മലങ്കരസഭാചരിത്രം എഴുതിയിട്ടുള്ള എല്ലാവരും അദ്ദേഹത്തിന്റെ പേര് 'ജലീൽ' എന്നാണ് രേഖപ്പെടുത്തിയിട്ടുള്ളത്. അദ്ദേഹത്തിന്റെ സുസ്താത്തിക്കോൻ തൊഴി യൂർ ഭദ്രാസനപ്പള്ളിയിലെ ഗ്രന്ഥപ്പുരയിൽ നിന്ന് രണ്ട് ദശാബ്ദങ്ങൾക്കു മുമ്പ് ഈ ഗ്രന്ഥകാരൻ കണ്ടെടുത്തിട്ടുണ്ട്. അറബിക്-ഗാർസുനിയിൽ തയ്യാറാക്കിയ ആ സുസ്താത്തിക്കോനിൽ അദ്ദേഹത്തിന്റെ പേര് ജ (ഗ) ലീൽ എന്ന് തന്നെയാണ് രേഖപ്പെടുത്തിയിട്ടുള്ളത്. അടുത്തകാലത്ത് പുറ ത്തുവന്ന 'ഇന്ത്യയിലെ സുറിയാനി സഭാചരിത്രം' (ഗ്രന്ഥകർത്താവ് യാക്കോബ് തൃതീയൻ പാത്രിയർക്കീസ്) ആ സഭാദ്ധ്യക്ഷന്റെ പേര് 'ജലീൽ' എന്നാണ് രേഖപ്പെടുത്തിയിട്ടുള്ളത്.).

## 1653-ലെ മട്ടാഞ്ചേരി പടിയോല

ഈ ഗ്രന്ഥകാരന്റെ അന്വേഷണഫലമായി മട്ടാഞ്ചേരി പടിയോല പൂർണ്ണരൂപത്തിൽ കണ്ടുകിട്ടിയത് ഇവിടെ പ്രസിദ്ധീകരിക്കുകയാണ്. 1896-ലെ 'ഇടവകപത്രിക'യിലെ മുഖപ്രസംഗത്തിലാണ് ഈ പടിയോല യുടെ പൂർണ്ണരൂപം കണ്ടെത്തിയത് (പുസ്തകം 5, ലക്കം 3, ഈയോർ - മീനം). ഇടവകപത്രികയിലെ മുഖലേഖനമായതിനാൽ ഇതെഴുതിയത് പത്രാധിപരായ ഇ. എം. ഫിലിപ്പ് തന്നെ ആണ് (തന്റെ സഭാചരിത്രത്തിൽ അദ്ദേഹം മട്ടാഞ്ചേരി പടിയോല ഉൾപ്പെടുത്തിയിട്ടില്ല). ഫിലിപ്പിന്റെ പൂർവി കരായ ഇടവഴീക്കൽ കുടുംബത്തിലെ വൈദികർ നാളാഗമരൂപത്തിൽ എഴുതിവന്നിരുന്ന 'ഇടവഴീക്കൽ ഡയറിയിൽ' നിന്നാണ് ഈ ഭാഗം ഉദ്ധ രിച്ചിരിക്കുന്നതെന്ന് ഈ വിഷയത്തെക്കുറിച്ച് പഠിച്ച സഭാചരിത്ര ഗവേ ഷകനായ ജോയ്സ് തോട്ടയ്ക്കാട് പറയുന്നു. പടിയോല പൂർണ്ണമായി ഉദ്ധരിക്കുന്നു:

"മോറാൻ ഈശോമശിഹാ പിറന്നിട്ട് 1653-ാമത് മകരമാസം 3-ാം തീയതി വെള്ളിയാഴ്ച നാൾ അർക്കദിയാക്കോൻ അച്ചനും മലങ്കര എട വകയിലുള്ള പള്ളികളിലെ വികാരിമാരും ദേശത്തുപട്ടക്കാരും എല്ലാ വരുംകൂടി മട്ടാഞ്ചേരിൽ പള്ളിയിൽ വച്ച് നിശ്ചയിച്ച് കല്പിച്ച കാര്യം: അതായത് ശുദ്ധമാന കാതോലിക്കാ പള്ളി കല്പിച്ച് നമുക്കായിട്ട് മലങ്ക രയ്ക്ക് യാത്രയാക്കിയ പാത്രിയർക്കീസിനെ ബലത്താലെ മെത്രാനും സാമ്പാളൂർ പാതിരിമാരും കൂടി പിടിച്ച് നമുക്ക് അനുഭവിക്കരുതെന്ന് കല്പിച്ചത്കൊണ്ടും ആ പാത്രിയർക്കീസ് മലങ്കരയ്ക്കു വന്ന് നമ്മുടെ കണ്ണുംമുന്നിൽ കാത്തോളം നേരം (പൊടിവ്) ഇപ്പോൾ മലങ്കര വാഴുന്ന മാർ ഫ്രഞ്ചിയൂസ് മെത്രാൻ നമുക്ക് മെത്രാനല്ല, നാം അയാളുടെ ഇടവ കയിലുള്ള പ്രജകളുമല്ല എന്ന് ഒന്മ. ശുദ്ധമാന പള്ളിയുടെ ക്രമത്തിൽ തക്കവണ്ണം നമ്മുടെ എടവക വാഴുവാൻ മേല്പട്ടക്കാരൻ വേണ്ടുന്നതിന് ഇപ്പോൾതൊട്ട് തോമ്മാ അർക്കദിയാക്കോൻ തന്നെ വാണുകൊള്ളുകയും വേണമെന്ന് ഒന്മ. ഇതിന് വിചാരരായിട്ട് കല്ലിശ്ശേരി പള്ളിയിൽ ഇട്ടിത്തൊ മ്മൻ കത്തനാരും കടുത്തുരുത്തി പള്ളിയിൽ കടവിൽ ചാണ്ടിക്കത്തനാരും അങ്കമാലി പള്ളിയിൽ വേങ്ങൂർ ഗീവറുഗീസ് കത്തനാരും കുറവിലങ്ങാട്ടു പള്ളിയിൽ പള്ളിവീട്ടിൽ ചാണ്ടിക്കത്തനാരും ഇവർ നാലുപേരും വിചാര ക്കാരായിരുന്നു മൂവ്വാണ്ടിൽ മൂവ്വാണ്ടിൽ കൂടിവിചാരിച്ച് കല്പിച്ചു കൊൾ കയും വേണം എന്ന് ഒന്മ. ഈ കല്പിച്ച മേക്ക് കടവിൽ ചാണ്ടിക്കത്ത നാർ കയ്യെഴുത്ത്" ('ഒന്മ' എന്ന പ്രാചീന പദത്തിന് സത്യം എന്ന് അർ ത്ഥമാകുന്നു).

### അദ്ധ്യായം 5

# പാലൂർ പള്ളിയും പാലയൂർ പള്ളിയും

ഭാരതത്തിലെ ക്രിസ്തുമതത്തിന്റെ പിള്ളത്തൊട്ടിൽ ആണ് പാലൂർ. ക്രിസ്തുശിഷ്യൻ മാർത്തോമ്മാശ്ലീഹായുടെ ആഗമനംമൂലം പവിത്രമായ മണ്ണാണ് പാലൂരിലേത്. ക്രിസ്തുമത വിശ്വാസപ്രകാരമുള്ള ആദ്യത്തെ ദേവാലയം ഭാരതത്തിൽ ആവിർഭവിച്ചത് ഇവിടെയാണ്. പാലൊറ എന്ന് പ്ലീനി പരാമർശിക്കുന്ന തുറമുഖം ആണ് പാലൂർ. പൊന്നാനി തുറമുഖ പട്ടണത്തിന്റെ പ്രാചീന നാമമാണ് പാലൂർ. ബി.സി. നൂറ്റാണ്ടുകളുടെ കാലത്ത് ഇന്ത്യയിൽ നിന്ന് റോമ്മാ സാമ്രാജ്യത്തിന്റെ വിവിധ കേന്ദ്രങ്ങളിലേക്കുള്ള വിഭവ വിതരണത്തിന്റെ വ്യാപാരം നടന്നിരുന്നത് പാലൂർ–അലക്സാന്ത്രിയാ തുറമുഖങ്ങളെ കേന്ദ്രീകരിച്ചാണ്. അറബികൾ, യഹൂദന്മാർ, ബുദ്ധ–ജൈന മതക്കാർ തുടങ്ങിയവർ പൊന്നാനി (പാലൂർ) പ്രദേശത്ത് കുടിയേറിപ്പാർത്തു. ആ പ്രദേശത്തിന്റെ ജനസാന്ദ്രത വർദ്ധിക്കുവാൻ പ്രധാന കാരണവും തുറമുഖങ്ങൾ മുഖേന നടന്നിരുന്ന വിദേശ വ്യാപാരമാണ്. ഈ വ്യാപാരമാണ് വിസ്തൃതമായ പാലൂർ പ്രദേശത്തിന്റെ ഒരു ഭാഗമായ ഇയ്യാൽ പ്രദേശത്ത് ഒരു പ്രാചീന ഗുഹയിൽനിന്ന് അഞ്ച് പതിറ്റാണ്ടു മുമ്പ് കണ്ടെടുക്കപ്പെട്ട റോമ്മൻ സ്വർണ്ണനാണയ നിധിയുടെ പശ്ചാത്തലം. പാലൂരിലെ ഉപതുറമുഖമായിരുന്ന ചാട്ടുകുളം (കുളം എന്നാൽ തുറമുഖം എന്നും കുളംതോണ്ടുക എന്നാൽ തുറമുഖം കുഴിക്കുക എന്നുമാണ് പഴയ മലയാളത്തിൽ അർത്ഥം). പാലൂരിലെ പ്രധാന തുറമുഖത്തെ കരയുമായി ബന്ധിപ്പിക്കുന്ന ഈ ഉപതുറമുഖത്തിൽ നിന്ന് വഞ്ചികളിലൂടെയും ചങ്ങാടങ്ങളിലൂടെയും വിഭവങ്ങൾ മുഖ്യ തുറമുഖത്തെത്തും; തിരിച്ചും. ഒരു കാലത്ത് ഈ വ്യാപാരത്തിന്റെ ഒരു പ്രധാന കണ്ണി ചാട്ടുകുളങ്ങര കുന്നിൽ കോളനിയായി താമസിച്ചിരുന്ന യഹൂദന്മാർ ആയിരുന്നു. യൂദന്മാരുടെ കോളനി എന്ന നിലയിൽ ചാട്ടുകുളങ്ങര പ്രദേശം ജൂതക്കുന്ന് എന്ന പേരിൽ അറിയപ്പെട്ടിരുന്നു. ജൂതന്മാരുടെ ഒരു ദേവാലയം – സിനഗോഗ് – ചാട്ടുകുളങ്ങരയിലെ ജൂതക്കുന്നിൽ ഉണ്ടായിരുന്നു. ഈ യഹൂദന്മാർക്ക് ആരാധനാഭാഷ എന്ന നിലയിൽ ഹീബ്രു (എബ്രായ) ഭാഷയും അവരുടെ മാതൃഭാഷകൾ എന്ന നിലയിൽ അറബിയും സുറിയാനിയും കേരളത്തിലെ ജീവിതസാഹചര്യങ്ങൾ മൂലം തമിഴ് ഭാഷയും വശമായിരുന്നു എന്ന് മുൻ അദ്ധ്യായത്തിൽ പ്രസ്താവിച്ചിട്ടുണ്ട്.

യഹൂദ പശ്ചാത്തലമുള്ള മാർത്തോമ്മാശ്ലീഹാ സ്വാഭാവികമായും ഭാര

തത്തിലെത്തുന്നത് പാലൂർ (പൊന്നാനി) തുറമുഖത്തും ഉപതുറമുഖമായ ചാട്ടുകുളങ്ങര ജൂതക്കോളനിയിലുമാണ്. അവിടെ ആശയവിനിമയം സുഗമമായിരുന്നു. ജൂതക്കുന്നിലെ യഹൂദന്മാർ ഒന്നടങ്കം ക്രിസ്തുമതം സ്വീകരിക്കുവാൻ മാർത്തോമ്മാശ്ലീഹായുടെ ആഗമനം കാരണമായി. കോളനി പൂർണ്ണമായും ക്രിസ്തുമതം സ്വീകരിച്ചതോടെ ജൂതക്കുന്നിലെ ജൂതദേവാലയം - സിനഗോഗ് - ക്രൈസ്തവ ദേവാലയമായി പരിണമിക്കുകയും അവിടെ ക്രൈസ്തവ ആരാധനകൾ ആരംഭിക്കുകയും ചെയ്തു. ക്രിസ്തുമതം ആവിർഭവിച്ച നാട്ടിൽ യഹൂദന്മാരെയും റോമ്മാക്കാരെയും ഭയന്ന് ഭൂഗർഭഗുഹയിൽ ആരാധന നടത്തിയിരുന്നപ്പോൾ, ഒരു പക്ഷേ ആദ്യമായി ഭാരതത്തിൽ സിനഗോഗ് പശ്ചാത്തലമുള്ള കെട്ടിടത്തിൽ സ്വാതന്ത്ര്യത്തിന്റെ ശുദ്ധവായു ശ്വസിച്ചുകൊണ്ട് ക്രിസ്തീയ ആരാധന സമാരംഭിച്ചു. പാലൂരിലെ സിനഗോഗ് പാലൂരിലെ പള്ളിയായി; ദൈവമാതാവിന്റെ നാമത്തിലുള്ള പള്ളി. ക്രമേണ ബുദ്ധ-ജൈന മതങ്ങളിൽ നിന്ന് ഗണ്യമായ ഒരു വിഭാഗം ക്രിസ്തുമതം സ്വീകരിച്ചതോടെ പാലൂരിലെ ക്രൈസ്തവ ദേവാലയം ശക്തമായി. യഹൂദ - ബുദ്ധ - ജൈന പശ്ചാത്തലമുള്ളവർ ആയിരുന്നു ആദ്യകാല പുരോഹിതന്മാർ. അലക്സാന്ത്രിയായുമായി ഉണ്ടായിരുന്ന വ്യാപാരബന്ധത്തിന്റെ സംസർഗ്ഗം മൂലം ആരാധന, പൗരോഹിത്യ സംവിധാനം, മതബോധനം, ദൈവശാസ്ത്ര സിദ്ധാന്തങ്ങൾ എന്നിവ അലക്സാന്ത്രിയൻ മാതൃകയിൽ ഇവിടെയും വികാസ പരിണാമങ്ങൾക്ക് വിധേയമായി.

സുറിയാനി ആരാധനാഭാഷയായി സ്വീകരിച്ചതിനാൽ ഇന്ത്യയിലെ ക്രിസ്ത്യാനികൾക്ക് സുറിയാനി ക്രിസ്ത്യാനികൾ എന്ന് ആദ്യമായി പാലൂരിൽ വച്ച് പേർ ഉണ്ടായി. നസ്രാണികൾ എന്ന് അവർ വിളിക്കപ്പെട്ടത് ഇസ്ലാം മതത്തിന്റെ ആവിർഭാവത്തിന് ശേഷം പരിഹാസപ്പേർ എന്ന നിലയിൽ മാത്രമാണ്.

വിദേശ വാണിജ്യകേന്ദ്രം എന്ന നിലയിൽ പാലൂർ അക്കാലത്ത് തമിഴകത്തുള്ള (തെക്കേ ഇന്ത്യ) മൂവേന്തരുടെ (ചേര - ചോള - പാണ്ഡ്യർ) ആക്രമണ പ്രത്യാക്രമണങ്ങൾക്ക് നിരന്തരം വേദിയായി. പോർക്കളം എന്ന പേരിൽ അന്നത്തെ യുദ്ധഭൂമി ഇന്നും അറിയപ്പെടുന്നു. സംസ്കൃതത്തിലും മണിപ്രവാളത്തിലും ഈ സ്ഥലം രണഖളം എന്ന പേരിൽ അറിയപ്പെട്ടു. നിരന്തരമായി അരങ്ങേറിയ യുദ്ധപരമ്പരകൾ പാലൂരിലെ സമൂഹത്തെ മുഖ്യമായും പെരിയാറിന്റെ തീരപ്രദേശങ്ങളിലേക്കും പിന്നീട് തെക്കൻ സമുദ്രതീര പ്രദേശങ്ങളിലേക്കും ചിതറി വ്യാപിക്കുവാൻ സാഹചര്യമൊരുക്കി. വിവിധ നൂറ്റാണ്ടുകളിലായി നടന്ന ഈ കുടിയേറിപ്പാർപ്പുകൾ മൂലം കൊച്ചിയുടെ ഇതര ഭാഗങ്ങളിലേക്കും തിരുവിതാംകൂറിന്റെ ഹൃദയഭാഗങ്ങളിലേക്കും പാലൂരിലെ ക്രൈസ്തവസഭ വികസിച്ചു. കുടി

യേറ്റക്കാർ പാലൂരിലെ തങ്ങളുടെ മാതൃദേവാലയത്തെ തലപ്പള്ളി എന്ന് വിശേഷിപ്പിച്ചു പോന്നു എന്ന് നേരത്തെ നാം കണ്ടുവല്ലോ.

റോമ്മാ സാമ്രാജ്യം തകർന്നതിന്റെശേഷം ഈ വ്യാപാര രംഗത്തേക്ക് പേർഷ്യക്കാർ, അർമ്മീനിയക്കാർ തുടങ്ങിയവർ രംഗപ്രവേശം ചെയ്തതിനാൽ പൊന്നാനി – പാലൂർ – തുറമുഖത്തിന്റെ പ്രാധാന്യം അസ്തമിച്ചില്ല. എങ്കിലും യുദ്ധവും പലായനവും പാലൂരിന്റെ പ്രസിദ്ധിയെ വർദ്ധിപ്പിച്ചുവെങ്കിലും ശക്തിയെ പലപ്പോഴും ക്ഷയിപ്പിച്ചിരുന്നു. എന്നിരുന്നാലും പാലൂർ പ്രദേശത്തെ പ്രാചീന ക്രിസ്ത്യാനികളിൽ ജൂത – ബുദ്ധ – ജൈന മതങ്ങളുടെ സ്വാധീനം ഇന്നും പ്രകടമാണ്. നഗരസംവിധാനം, ഭവന നിർമ്മാണം, ദേവാലയ സംവിധാനം, ഉത്സവങ്ങൾ എന്നിവകളിൽ പാലൂർ പ്രദേശം പുലർത്തിപ്പോന്നിട്ടുള്ള വ്യതിരിക്തതകൾ ഈ പാരമ്പര്യവും പശ്ചാത്തലവും വ്യക്തമാക്കുന്നു. വ്യാപാരാഭിമുഖ്യം, ചിട്ടി–ബാങ്കിംഗ് മേഖലകളിലെ ആധിപത്യം തുടങ്ങിയ പാലൂരിന്റെ മുഖമുദ്രകൾ ഈ പാരമ്പര്യത്തിന്റെയും പൈതൃകത്തിന്റെയും സ്വാഭാവിക പരിണാമമെന്ന് നിരീക്ഷിക്കപ്പെട്ടിട്ടുണ്ട്. പാലൂർ ദേവാലയത്തിൽ ഇന്നും നിലനിർത്തിപ്പോരുന്ന യെരുശലേം ദേവാലയ സ്വാധീനം (എബ്രായലേഖനത്തിൽ വിവരിക്കുന്ന ദേവാലയത്തിന്റെ ചിത്രം പരിശോധിക്കുക) യഹൂദ പശ്ചാത്തലത്തെ സൂചിപ്പിക്കുന്നു (ഇക്കാര്യം പിന്നീട് കൂടുതൽ വിശദീകരിക്കുന്നതാണ്).

പാലൂർ എന്ന് വ്യവഹരിക്കപ്പെട്ടിരുന്ന പ്രാചീന തുറമുഖപട്ടണത്തിൽ ഇന്നത്തെ ആർത്താറ്റ്, കുന്നംകുളം, പഴഞ്ഞി, കാട്ടകാമ്പാൽ, പെങ്ങാമുക്ക് എന്നീ പ്രദേശങ്ങൾ ഉൾപ്പെടുന്നു. ആറും ഏഴും (എ.ഡി.) നൂറ്റാണ്ടുകളിൽ ആര്യബ്രാഹ്മണർ ആദ്യമായി കേരളത്തിൽ കുടിയേറിപ്പാർത്തത് ഈ പ്രദേശത്താണ് (കാണിപ്പയ്യൂർ നമ്പൂതിരി എഴുതിയ 'ആര്യന്മാരുടെ കുടിയേറ്റം' എന്ന ഗ്രന്ഥം കാണുക). കുടിയേറ്റക്കാരുടെ തലവൻ ദേശനാമത്തെ കുടുംബപ്പേരായി സ്വീകരിച്ചു. ആ ഇല്ലം – പാലൂർമന – ഇപ്പോൾ സ്ഥിതിചെയ്യുന്നത് പഴഞ്ഞി പ്രദേശത്താണ്. പാലൂർ പ്രദേശത്ത് ഗുരുവായൂർ ക്ഷേത്രവും കടവല്ലൂർ വേദപരീക്ഷാകേന്ദ്രവും ചൊവ്വന്നൂരിലെ സംസ്കൃത വിദ്യാപീഠവും (സഭാമഠം) ആവിർഭവിക്കാനുള്ള കാരണം ഈ ആര്യൻഅധിനിവേശമാണ്. പാലൂർ പ്രദേശത്തു നിന്ന് ഭാരതപ്പുഴയുടെ തീരപ്രദേശങ്ങളിലും പെരിയാറിന്റെ തീരപ്രദേശങ്ങളിലും ആര്യന്മാരായ ബ്രാഹ്മണർ വ്യാപിച്ചു. അപ്പോഴും ആര്യസംസ്കൃതിയുടെ യാഗപാരമ്പര്യം പാലൂർ പ്രദേശത്തെ മേഴത്തൂർ ഗ്രാമത്തിൽ കേന്ദ്രീകരിക്കപ്പെട്ടിരുന്നു. പെരിയാറിന് തെക്കും കോരപ്പുഴയ്ക്ക് വടക്കും യാഗാനുഷ്ഠാനം പാടില്ല എന്ന ഒരു പ്രമാണം തന്നെ ബ്രാഹ്മണർക്കിടയിലുണ്ട്. പാലൂരിൽ പ്രവേശിച്ച ആര്യമതം പാലൂരിൽ പ്രബലമായിരുന്ന ക്രിസ്തുമത സംസ്ക്കാരത്തിന്റെ സ്വാധീനത്തിൽ പരിണാമങ്ങൾക്ക് വിധേയമായത് ഗവേഷണ സാധ്യതയുള്ള ഒരു പഠന മേഖലയാണ്.

എ.ഡി. അഞ്ചാം നൂറ്റാണ്ടിൽ പാലൂരിൽ പേർഷ്യൻ കുടിയേറ്റം ഉണ്ടായി. അവരുടെ സഹായവും നേതൃത്വവും കൊടുങ്ങല്ലൂർ തുറമുഖത്തിന്റെ ആവിർഭാവത്തിനും വികസനത്തിനും കാരണമായി. പാലൂരിലെ ചേരരാജധാനി കൊടുങ്ങല്ലൂരിലേക്ക് പറിച്ചുനട്ടതും ഇക്കാലത്താണ്. ഈ പേർഷ്യയിൽ നിന്നുള്ള സിറിയൻ കുടിയേറ്റം അവരുടെ വിശുദ്ധന്മാരായ കുറിയാക്കോസ്, ലാസറസ്, ഗീവറുഗീസ് എന്നീ പുണ്യവാന്മാരെ പാലൂരിൽ പരിചിതരാക്കി. പാലൂരിൽ ഇവരുടെ മദ്ധ്യസ്ഥതയിൽ പല സ്ഥലങ്ങളിലും ശാഖാ ദേവാലയങ്ങൾ ഉണ്ടായി.

## ചാവക്കാട് (പാലയൂർ) പള്ളിയും ആർത്താട്ടുകാരും

അപ്രകാരം പാലൂർ - ചാട്ടുകുളങ്ങര പള്ളിയുടെ മേൽനോട്ടത്തിലും നിയന്ത്രണത്തിലും ചാവക്കാട് പ്രദേശത്തുണ്ടായ ചെറു ദേവാലയമാണ് സെന്റ് കുറിയാക്കോസ് പള്ളി. തലപ്പള്ളി എന്ന നിലയിൽ പാലൂർ പള്ളിയിലെ വൈദികരാണ് ചാവക്കാട് കുറിയാക്കോസ് കുരിശുപള്ളിയിലെ ആരാധനകൾ നടത്തിയിരുന്നത്. 1599-ലെ ഉദയംപേരൂർ സുന്നഹദോസിന്റെ ശേഷവും പാലൂരിൽ സഭാതർക്കങ്ങൾ ഉണ്ടായില്ല. പാലൂർ - ചാട്ടുകുളങ്ങര പള്ളി ഇടവക ഉദയംപേരൂർ സിനഡിൽ പങ്കെടുക്കാതിരുന്നതിനെത്തുടർന്ന് കൊച്ചിരാജാവിന്റെ പിന്തുണയോടെ ആർച്ച് ബിഷപ്പ് അലക്സിസ് ഡോം മെനേസിന് ആ പള്ളിയുടെ ചാപ്പൽ ആയ ചാവക്കാട് - പാലയൂർ ദേവാലയത്തിൽ പ്രവേശിച്ച് റോമ്മൻ ആധിപത്യം അടിച്ചേൽപ്പിക്കാൻ നടത്തിയ വിഫലശ്രമം സുവിദിതമാണ്. ആർച്ച്ബിഷപ്പിന്റെ പ്രബോധനത്തോട് പ്രതികരിച്ച് ഒരു പ്രഹസനം എഴുതിയുണ്ടാക്കി 'പാലൂർ' ഇടവക അവതരിപ്പിച്ചതും അതിനെത്തുടർന്ന് ആർച്ച്ബിഷപ്പ് അസ്തവീര്യനായി സ്ഥലം വിട്ടതും അടുത്ത അദ്ധ്യായത്തിൽ വിശദമായി ചേർത്തിട്ടുണ്ട്.

ആർച്ച് ബിഷപ്പ് മെനേസിസ് ഇന്ത്യ വിട്ടശേഷം ഫ്രാൻസിസ് സേവിയർ എന്ന കർമ്മലീത്താ മിഷനറി വൈദികൻ കത്തോലിക്കാ മതപ്രചാരകനായി കേരളത്തിലെത്തി. ശൗരിയാർ എന്ന് വിളിക്കപ്പെടുന്ന അദ്ദേഹം തീരദേശവാസികളെ ക്രിസ്തുമതത്തിലേക്ക് സ്വീകരിച്ചു. അങ്ങനെ കുറെപ്പേർ ചാവക്കാട് കടൽത്തീരത്തും കത്തോലിക്കാ മതത്തോട് അനുഭാവമുള്ളവരായി. എന്നാലും അവർ ചാവക്കാട് സെന്റ് കുറിയാക്കോസ് കുരിശുപള്ളിയിൽ പാലൂർ പള്ളിയുടെ അംഗങ്ങളായിത്തന്നെ ജീവിച്ചു. എന്നാൽ പതിനെട്ടാം നൂറ്റാണ്ടിൽ നാലാം മാർത്തോമ്മായുടെയും അഞ്ചാം മാർത്തോമ്മായുടെയും മെത്രാൻസ്ഥാന സാധുതയെച്ചൊല്ലി സഭയിൽ വിവാദങ്ങൾ ഉയർന്നതോടെ അതിന്റെ അലയടികൾ പാലൂരിലും ഉത്ഭവിച്ചു. ചാവക്കാട് തീരദേശ ക്രിസ്ത്യാനികൾ കത്തോലിക്കാ

മുറയിലുള്ള ആരാധനകൾക്കായി കത്തോലിക്കാ വൈദികരെ പാലൂർ പള്ളിയിൽ പ്രവേശിപ്പിക്കാൻ വെമ്പൽ പൂണ്ടു. ഇത് പാലൂർ പള്ളിയിലെ സംഘർഷത്തിന് ഇടയാക്കി. സംഘർഷങ്ങൾ വർദ്ധിച്ചപ്പോൾ തലപ്പള്ളി രാജാവ് പാലൂർപള്ളി പൂട്ടിയിടുവാൻ ആജ്ഞാപിച്ചു. ഇതോടെ ചാട്ടുകുളങ്ങര – ചാവക്കാട് പള്ളികളിൽ ആരാധനകൾ മുടങ്ങി. ശവസംസ്കാരം മാത്രം മുടക്കംകൂടാതെ നടന്നു. കത്തോലിക്കാ വിഭാഗം കോട്ടപ്പടി കുരിശുപള്ളിയിലും സുറിയാനിക്കാർ കുന്നംകുളത്ത് മാർ ലാസറസ് കുരിശുപള്ളിയിലും ആരാധന നടത്തിവന്നു. വിജനമായ പാലൂർ പ്രദേശം പല ചെറു നാടുകളായി. അവ ഓരോന്നും വ്യത്യസ്ത പേരുകളിൽ അറിയപ്പെട്ടു തുടങ്ങി. അതോടെ 'പാലൂർ' അപ്രത്യക്ഷമായി. ആർത്താറ്റും കുന്നംകുളവും ചാട്ടുകുളങ്ങരയും പെങ്ങാമുക്കും പഴഞ്ഞിയുമൊക്കെ അപ്രകാരം പാലൂർ പ്രദേശത്ത് പിന്നീട് രൂപപ്പെട്ട ചെറു പ്രദേശ നാമങ്ങളാണ്. ആർത്താട്ടുകാരുടെ പള്ളി പില്ക്കാലത്ത് ആർത്താറ്റ് പള്ളി എന്ന് പരാമർശിക്കപ്പെട്ടു. 1800–ൽ ഫ്രാൻസിസ് ബുക്കാനൻ സന്ദർശിക്കുമ്പോൾ പോലും ചാട്ടുകുളങ്ങരപള്ളിയും ചാവക്കാട് പള്ളിയും ഒരേ മെത്രാന്റെ കീഴിലായിരുന്നുവെന്ന് ബുക്കാനൻ രേഖപ്പെടുത്തിയിട്ടുണ്ട്. ശക്തൻ തമ്പുരാൻ നറുക്കിട്ട് പള്ളിപ്രശ്നം പരിഹരിക്കുമ്പോൾ പള്ളിയിലും കുരിശു (പള്ളിയിലും) കർമ്മവും ക്രിയയും മുടങ്ങിക്കിടക്കുക ആയിരുന്നുവെന്ന് ഒഴിമുറിയിൽ സമകാല സാക്ഷ്യമുണ്ട്.

ആർത്താറ്റ് പള്ളി എന്ന് വിളിക്കപ്പെട്ടുപോന്ന പാലൂർപള്ളി 1779–ൽ മൈസൂർ സുൽത്താൻ ടിപ്പുവിന്റെ പടയോട്ടക്കാലത്ത് തീവച്ച് നശിപ്പിക്കപ്പെട്ടു. 1800–ൽ മേല്പുര കത്തിനശിച്ചിട്ടും ഗാംഭീര്യം നഷ്ടപ്പെടാത്ത ഈ പള്ളി കണ്ടതായും ചാട്ടുകുളങ്ങരയിൽ നിന്ന് ജലമാർഗം ചാവക്കാട് മാർ കുറിയാക്കോസ് പള്ളി സന്ദർശിച്ചതായും ഡോ. ഫ്രാൻസിസ് ബുക്കാനൻ തന്റെ യാത്രാവിവരണ ഗ്രന്ഥത്തിൽ രേഖപ്പെടുത്തിയിട്ടുണ്ട്. തർക്കമൊഴിഞ്ഞ് പാലൂർപള്ളി കൈവശപ്പെടുത്തുവാനും കേടുപാടുകൾ പോക്കുവാനും അന്നത്തെ സുറിയാനി ക്രിസ്ത്യാനികളുടെ 'കർത്തവ്യൻ' ആയ പുലിക്കോട്ടിൽ ഇട്ടൂപ്പ് മൽപ്പാൻ കൊച്ചിരാജാവായ ശക്തൻ തമ്പുരാന്റെ സഹായം തേടി. ഇരു കൂട്ടരെയും വിളിച്ചു സംസാരിച്ച് ഉഭയ സമ്മത പ്രകാരം തർക്കപരിഹാരത്തിന് മാർഗ്ഗം നിർദ്ദേശിച്ചു: നറുക്കിട്ടെടുത്ത് അവകാശം നിശ്ചയിക്കുക. അപ്രകാരം നറുക്കിട്ടപ്പോൾ പാലൂർ പള്ളിയുടെ അവകാശികൾ സുറിയാനിക്കാർ എന്ന് അന്തിമമായി തീരുമാനിക്കപ്പെട്ടു. പാലൂർ പള്ളിയുടെ കുറെ സ്ഥലവും ചാവക്കാട് മാർ കുറിയാക്കോസ് സഹദായുടെ കുരിശും കത്തോലിക്കാ അനുയായികൾക്ക് ലഭിച്ചു. നിയമപരമായി പാലൂരിന്റെ അവകാശം കൈയൊഴിയേണ്ടിവന്ന കത്തോലിക്കർ പഴയ പാലൂർ പള്ളിക്ക് സമീപം മറ്റൊരു പള്ളി പണിതുയർത്തി.

## പാലയൂർ എന്ന സ്ഥലനാമം സ്വീകരിക്കുന്നു

ക്രമേണ ചാവക്കാട് മാർ കുറിയാക്കോസ് കുരിശുപള്ളി സ്ഥിതി ചെയ്തിരുന്ന ഭാഗത്തെ സംഘടിതമായും സോദ്ദേശ്യമായും പാലയൂർ എന്ന് നാമകരണം ചെയ്തു. 1805-ൽ നറുക്കെടുപ്പിലൂടെ നഷ്ടപ്പെട്ടുപോയ പാലൂരിന്റെ പൈതൃകം ഈ പാലയൂരിൽ ആരോപിച്ചു. ജനങ്ങൾ സംഘടിതമായി ഉപയോഗിച്ച സ്ഥലപ്പേർ ക്രമേണ സർക്കാർ രേഖകളിൽ പ്രവേശിച്ചു. അപ്രകാരം കാലചക്ര വിഭ്രമത്തിൽ യഥാർത്ഥ പാലൂർ, ചാട്ടുകുളങ്ങരയും ആർത്താറ്റും ആയി; യഥാർത്ഥ ചാവക്കാട് പാലയൂരും ആയി. സെന്റ് തോമസ് പൈതൃകം അവകാശപ്പെടുന്നതിന് മാർ കുറിയാക്കോസ് സഹദായുടെ നാമം ചരിത്രപരമായി അയുക്തമെന്ന് കണ്ടപ്പോൾ സ്ഥലപ്പേർ എന്നപോലെ പള്ളിയുടെ പേരും വ്യത്യാസപ്പെടുത്തി. കുറിയാക്കോസ് സഹദാപ്പള്ളി സെന്റ് തോമസ് ദേവാലയമായി. ചരിത്രരേഖകളിലും ആ പള്ളിയുടെ സുവനീറുകളിലും രേഖകളിലും ഇന്നത്തെ സെന്റ് തോമസ് പള്ളിയെ മാർ കുറിയാക്കോസ് സഹദാപള്ളി എന്ന് വിശേഷിപ്പിച്ചിട്ടുണ്ട്. ഒരു നൂറ്റാണ്ടുകൊണ്ടാണ് ഈ പരിണാമങ്ങൾ പൂർത്തിയായത്. സെന്റ് തോമസ് പൈതൃകം ചാവക്കാട്ട് പള്ളിയിൽ ആരോപിക്കുവാനുള്ള അനുകൂല പരിതഃസ്ഥിതിയെ വിവരിച്ചുകൊണ്ട് പള്ളിയിൽനിന്ന് സഭാധികൃതർക്കെഴുതിയ നിരവധി കത്തുകൾ മാങ്ങാനം ആശ്രമത്തിലെ പ്രാചീന ഗ്രന്ഥപ്പുരയിൽ നിന്ന് ഇതെഴുതുന്ന ആൾ കണ്ടെടുത്തിട്ടുണ്ട്.

സഭാധികൃതരുടെ അനുവാദം ലഭിച്ചതോടെ കാര്യങ്ങൾ ദ്രുതഗതിയിൽ പുരോഗമിച്ചു. തോമ്മാശ്ലീഹാ മാമ്മൂദീസാ നൽകിയ 'തളിയക്കുളം' ക്രമീകരിക്കപ്പെട്ടു. പള്ളിയുടെ സ്ഥാനത്തെ അവശിഷ്ടങ്ങളായി ചില വിഗ്രഹങ്ങൾ 'കണ്ടെത്തി.' ക്ഷേത്രാവശിഷ്ടങ്ങളുടെ കൂട്ടത്തിൽ ഒരു പഴയ കിണർ സ്ഥാനം പിടിച്ചു. ക്രമേണ ഒരു മ്യൂസിയം സംഘടിപ്പിച്ചു. ഇപ്പോൾ സഭയുടെ ഔദ്യോഗിക തീർത്ഥാടനകേന്ദ്രമായും പ്രഖ്യാപിക്കപ്പെട്ടു. 'ആനന്ദലബ്ധിക്കിനിയെന്തു വേണം?' പാലയൂർ എന്ന് ചാവക്കാടിനെയും സെന്റ് തോമസ് ദേവാലയം എന്ന് സെന്റ് കുറിയാക്കോസ് പള്ളിയെയും വിജയപൂർവ്വം വ്യത്യാസപ്പെടുത്തുന്നതിൽ കാണിച്ച പ്രചാരവേലയുടെ സംഘടിതശ്രമം അത്ഭുതകരം തന്നെ. അപ്പോഴും മാർത്തോമ്മാശ്ലീഹാ സ്ഥാപിച്ച ജൂതക്കുന്നിലെ പാലൂർ-സെന്റ് മേരീസ് ദേവാലയം മൗനമായി ആർത്താറ്റ്-ചാട്ടുകുളങ്ങര പള്ളി എന്ന മുദ്രയും നാമവും പേറി സ്വന്തം ഗതി വിപര്യയത്തിൽ തേങ്ങുന്നു!! ആരുണ്ട് കേൾക്കാൻ? വിദേശിയാണെങ്കിലും 1909-ൽ മലങ്കരസഭ സന്ദർശിച്ച അന്ത്യോഖ്യാ പാത്രിയർക്കീസ് അബ്ദുള്ളാ രണ്ടാമൻ 1910-ൽ അയച്ച അച്ചടിച്ച ഒരു കല്പനയിൽ ആർത്താറ്റ് പള്ളിയെ പാലൂർ പള്ളി എന്നും ആ പള്ളി ഉൾക്കൊള്ളുന്ന കൊച്ചി മെത്രാസനത്തെ പാലൂർ ഭദ്രാസനമെന്നും വിശേഷിപ്പി

ച്ചിരിക്കുന്നു. ചരിത്രഗവേഷകരായ നിഷ്പക്ഷമതികളുടെ ജ്ഞാനത്തിന് ഇത് ധാരാളം മതിയാകും (ആ കല്പന ഈ ഗ്രന്ഥകാരൻ പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്).

1805-ൽ പാലൂർ പള്ളിയുടെ യഥാർത്ഥ അവകാശികൾ തങ്ങളാണെന്ന് തീർച്ചപ്പെട്ട് പള്ളി കൈവശം വന്നതോടെ, പള്ളിയുടെ പുനർ നിർമ്മാണത്തിലേർപ്പെട്ട സുറിയാനിക്കാർക്ക് പാലൂർപള്ളി ഒരോർമ്മ മാത്രമായി. ടിപ്പുവിന്റെ പടയോട്ടത്തെ തുടർന്ന് ചാട്ടുകുളങ്ങര അങ്ങാടി അഗ്നിക്കിരയായി. ആളുകൾ പ്രാണരക്ഷാർത്ഥം സമീപപ്രദേശങ്ങളിലേക്ക് പലായനം ചെയ്തു. അതത് പ്രദേശങ്ങളിൽ അവർക്ക് വേറെ വേറെ പള്ളികൾ ഉണ്ടായപ്പോൾ തലപ്പള്ളി അവർക്ക് കേവലം ശവക്കോട്ടപ്പള്ളി മാത്രമായി. ഒന്നുരണ്ടു തലമുറ കഴിഞ്ഞതോടെ മറവിയുടെ അനുഗ്രഹം അവരെ തഴുകിയുറക്കി. ആർത്താട്ടുകാർ എന്ന വിളിയെ, പുത്തൻകൂറ്റുകാർ, യാക്കോബായക്കാർ എന്നിങ്ങനെയുള്ള തെറ്റായ പരാമർശത്തെ എന്നപോലെ അവർ സത്യമറിയാതെ സ്വാഗതം ചെയ്തു. ആ ആത്മവിസ്മൃതിയിൽ സാക്ഷാൽ പാലൂർ പള്ളിയും സെന്റ് തോമസ് പൈതൃകവും അന്തമറ്റ നിദ്രയിലായി.

ഈ അടുത്ത ഒന്നു രണ്ട് ദശാബ്ദങ്ങളിൽ ഈ ഗ്രന്ഥകാരൻ യുക്തിസഹമായ തെളിവുകളുടെ പിൻബലത്തോടെ എഴുതിയ ചരിത്ര ഗ്രന്ഥങ്ങൾ ഒരു തിരിച്ചറിവിന്റെ പാതയിലേക്ക് മലങ്കരസഭയെ നയിച്ചിട്ടുണ്ട്. ആർത്താറ്റ് – ചാട്ടുകുളങ്ങരപള്ളി മാർത്തോമ്മാ ശ്ലീഹാ സ്ഥാപിച്ച 'പാലൂർ പള്ളി'യാണെന്ന് ഇന്ന് ചരിത്രകാരന്മാർ ഒട്ടുമിക്കവരും അംഗീകരിച്ചു തുടങ്ങിയിരിക്കുന്നു. ആത്മബോധത്തിന്റെ സമ്പൂർണ്ണതയിലേക്ക് ആ ഇടവകയും മന്ദംമന്ദം ഉണർന്ന് വരുന്നതായി കാണുന്നുണ്ട്.

### അദ്ധ്യായം 6

# ടിപ്പു സുൽത്താന്റെ ആക്രമണവും പാലൂർ - ചാട്ടുകുളങ്ങരപള്ളിയും

1599-ലെ ഉദയംപേരൂർ സുന്നഹദോസ് പൊടുന്നനവേ ഉണ്ടായ ഒരു സംഭവമല്ല. 1498 മെയ് 21-ന് വാസ്ക്കോഡിഗാമ കോഴിക്കോട് ആഗതനായതു മുതൽ ആരംഭിച്ച സുചിന്തിതവും ആസൂത്രിതവും ആയ ഒരു തുടർ പദ്ധതിയുടെ വിജയസ്ഥാനമായി വേണം സിനഡിനെ വിലയിരുത്തുവാൻ. ഒരു നൂറ്റാണ്ടുകാലം നീണ്ടുനിന്ന അണിയറ പ്രവർത്തനം അതോടെ അരങ്ങത്തു പ്രത്യക്ഷമായി. അണിയറപ്രവർത്തനങ്ങൾക്ക് പല ഘട്ടങ്ങളും മുഖങ്ങളും ഉണ്ടായിരുന്നു. മലങ്കരസഭയെ പോർട്ടുഗീസ് ഭരണത്തിന് വിധേയമാക്കുക എന്ന ലക്ഷ്യം വച്ച് 1510-ൽ ഗോവയെ പിടിച്ചടക്കി താവളമാക്കുകയും ഭരണകേന്ദ്രമാക്കുകയും കടലോരങ്ങളെ സുവിശേഷീകരിച്ച് അവിടങ്ങളിൽ ലത്തീൻ പാരമ്പര്യമുള്ള സഭാസമൂഹങ്ങളെ രൂപപ്പെടുത്തുകയും ചെയ്തതിനെ തുടർന്ന് 1534-ൽ ഗോവയെ റോം ഒരു ഭദ്രാസനമായി പ്രഖ്യാപിച്ചു. ക്രമേണ 1558-ൽ കൊച്ചിയിൽ ഒരു ഭദ്രാസനം പ്രഖ്യാപിച്ചു. അതും ഗോവയുടെ കീഴിലായിരുന്നു. ക്രമേണ കേരളത്തിൽ പല കേന്ദ്രങ്ങളിലും വിശിഷ്യ കടലോരപ്രദേശങ്ങളിൽ ലത്തീൻ കത്തോലിക്കാ പാരമ്പര്യമുള്ള ഇടവകകൾ രൂപപ്പെട്ടു. പാലൂർ ഇടവകയിൽ ചാവക്കാട് കടലോരപ്രദേശം മിഷനറി പ്രവർത്തനത്തിന് വിധേയമായി. 1541-ൽ കൊടുങ്ങല്ലൂരിൽ സ്ഥാപിതമായ സെമിനാരിയും (ഫ്രാൻസിസ്കൻ മിഷനറിമാർ), 1577-ൽ വൈപ്പിൻകോട്ടയിൽ സ്ഥാപിച്ച സെമിനാരിയും (ജസ്യൂട്ട്സ്) ഈ രംഗത്തു കാര്യമായ നേതൃത്വം നൽകി. 1544-ലെ ഫ്രാൻസിസ് സേവിയറുടെ പ്രവർത്തനവും കത്തോലിക്കരുടെ സംഖ്യ വർദ്ധിപ്പിച്ചു. എ.ഡി. 1400-നോടടുത്ത് കോട്ടപ്പടിയിൽ ചാട്ടുകുളങ്ങരപ്പള്ളിയുടെ കുരിശുപള്ളിയായി സ്ഥാപിക്കപ്പെട്ടിരുന്ന ദേവാലയം (ലാസറിന്റെ നാമത്തിൽ) ഒരു കത്തോലിക്കാ ഇടവകയായിത്തീർന്നത് ഈ സുവിശേഷവേലയുടെ ഫലമായാണ്. ചാട്ടുകുളങ്ങര ഇടവകയിലും ഈ മിഷനറിവേലയുടെ സ്വാധീനം പ്രകടമായിരുന്നു. ചാവക്കാട്ടുള്ള മാർ കുറിയാക്കോസ് സഹദായുടെ കുരിശുപള്ളി മിക്കവാറും കത്തോലിക്കരുടെ സ്വാധീനത്തിലായി. എങ്കിലും ചാട്ടുകുളങ്ങരയിലെ വൈദികർ അവിടെ ആത്മീയകർമ്മങ്ങൾ അനുഷ്ഠിച്ചു വന്നതിനാൽ ആ സ്വാധീനത്തിനു പരിമിതികൾ ഉണ്ടായിരുന്നു. ഈ പശ്ചാത്തലത്തിലാണ് ചാവക്കാട് കുറിയാക്കോസ് കുരിശുപള്ളിയിൽ നിന്ന് പ്രതിനിധികൾ ഉദയംപേരൂർ സിനഡിൽ പങ്കെടുത്തതും പാലൂരിന്റെ മേൽ

വിലാസത്തിൽ അവർ ഹാജർ രേഖപ്പെടുത്തിയതും. എന്നാൽ ചാട്ടുകുള ങ്ങര ഇടവകയിലെ പ്രബലധാരയെ അതിജീവിക്കാൻ അവർക്കു കരുത്തോ ധൈര്യമോ ഉണ്ടായിരുന്നില്ല. ആർച്ച്ബിഷപ്പ് മെനേസ്സിസിനെ ആർത്താട്ടിയ സമയത്ത് അവരുടെ ദൗർബല്യം പ്രകടമായിരുന്നു.

എന്നാൽ ക്രമേണ ചാവക്കാട് അവരുടെ പിടിമുറുകുന്ന ലക്ഷണമാണ് കാണുന്നത്. 'ആർത്താറ്റ് പള്ളിചരിത്രം' രേഖപ്പെടുത്തുന്നതു കാണുക: "1653–ന് മകരം 3–ാം തീയതി വെള്ളിയാഴ്ച കൊച്ചി മട്ടാഞ്ചേരിയിൽ കൂനൻ കുരിശിങ്കൽ വച്ച് വലുതായ ഒരു ആലാത്തുകയർ കെട്ടി അതി ന്മേൽ മുറുകെ പിടിച്ചും ഒരു കുരിശു പിടിച്ചും റോമ്മാവിശ്വാസത്തെ തള്ളിപ്പറഞ്ഞും ഉപേക്ഷിച്ചും പീഡിതരായ 25000 ക്രിസ്ത്യാനികൾ കൂടി സത്യം ചെയ്തു പിരിഞ്ഞു. അതുവരെ ആർത്താറ്റ് പള്ളി വികാരിമാർ ചാവക്കാട് (പാലയൂർ) പള്ളിയിൽ ക്രമമായി കർമ്മം നടത്തിവന്നിരുന്നു. റോമ്മൻ കത്തോലിക്കാ വിശ്വാസികൾ അവിടെ പ്രബലപ്പെട്ടതോടെ നമ്മുടെ ആളുകൾ ആ നാട്ടിൽ നിന്ന് മിക്കവാറും വിട്ടുപോന്നതിനാൽ കൊല്ലത്തിൽ ഒരിക്കൽ മാത്രം അവിടെ കുർബാന അനുഷ്ഠിച്ചുപോന്നു. ... പാലയൂർ പള്ളിക്കണക്കിൽ നമ്മുടെ ഇടവകപട്ടക്കാർക്ക് പണം ചെലവ് വച്ചിരുന്നതായി കാണുന്നുണ്ട്. ആർത്താറ്റ് ഇടവകയും പാലയൂർ ഇടവ കയും തമ്മിൽ ഒന്നിച്ചു വർത്തിച്ചിരുന്നു എന്നുള്ളതിന് വേറെയും തെളി വുകളുണ്ട്" (പു. 37).

പാലയൂർപള്ളിയിൽ ജൂലായ് 15–ന് മാർ കുറിയാക്കോസ് സഹദായുടെ പെരുന്നാൾ ആഘോഷിച്ചിരുന്നു (തെക്കേ അങ്ങാടി അന്തിമാളൻകാവ് മാർ കുറിയാക്കോസ് സഹദായുടെ നാമത്തിൽ പ്രതിഷ്ഠിച്ചശേഷം) ഈ പെരുന്നാൾ തെക്കേ അങ്ങാടിപള്ളിയിൽ ആഘോഷിക്കുവാൻ ആരംഭിച്ചു. പാലയൂർക്കുളത്തിൽ മാർത്തോമാശ്ലീഹാ അത്ഭുതം പ്രവർത്തിച്ചതിന്റെ പെരുന്നാൾ ആണ് ഈ ദിവസം ആഘോഷിച്ചുവന്നതെന്ന് പില്ക്കാലത്ത് അവർ പ്രചരിപ്പിച്ചെന്ന് പി. സി. കുഞ്ഞാത്തുവും വിശ്വസിച്ച് പകർത്തി യിട്ടുണ്ട്. എന്നാൽ സഭയിൽ പള്ളി വച്ച ദിനവും പരിശുദ്ധന്മാരുടെ ഓർമ്മ പെരുന്നാളും മാത്രമേ ആഘോഷദിനമായി കൊണ്ടാടാറുള്ളു എന്ന് എല്ലാ വരും വിസ്മരിച്ചു. ചാട്ടുകുളങ്ങരപള്ളിയും പാലയൂർ പള്ളിയും ഒരിടവ കയായിരുന്ന കാലത്ത് വലിയപള്ളിയിൽ ദൈവമാതാവിന്റെ പെരുന്നാളും കുരിശുപള്ളിയിൽ മാർ കുറിയാക്കോസ് സഹദായുടെ പെരുന്നാളും കൊണ്ടാടിയിരുന്നു. ജൂലായ് 15–ാം തീയതിയിലെ പെരുന്നാളിന് കുന്നം കുളം അങ്ങാടിയിൽ നിന്ന് പല പൂർവ്വിക കുടുംബങ്ങളും വണ്ടികളിലും മഞ്ചലുകളിലുമായി പോയി പങ്കെടുത്തിരുന്നു. ആ പള്ളിയിൽ പല വഴി പാടുകളും കഴിക്കാറുണ്ട്. പെരുന്നാൾ ദിവസം വൈകുന്നേരം പള്ളിയിൽ നിന്ന് ആഘോഷപൂർവ്വം അങ്ങാടിയിലേക്ക് പുറപ്പെട്ടിരുന്ന പ്രദക്ഷിണം

പള്ളിയിൽ തിരിച്ചെത്തിയശേഷമാണ് പാലയൂരിൽ നിന്ന് ആളുകൾ കുന്നംകുളത്തേക്ക് മടങ്ങാറുള്ളത് (തെക്കേ അങ്ങാടിയിൽ ഒരു പെരുന്നാൾ ആരംഭിച്ചപ്പോൾ ഈ പതിവ് അവസാനിച്ചു. പാലയൂരിൽ നിന്ന് പലരും പൂർവ്വികരുടെ ഓർമ്മകുർബാന ചൊല്ലിക്കുവാൻ പാലൂർ ചാട്ടുകുളങ്ങരപള്ളിയിൽ ഒരു തലമുറ മുമ്പ് വരെ വന്നിരുന്നു. ആനീദാ പെരുന്നാൾ ദിവസം അവിടെനിന്ന് സംഘം ചേർന്ന് ആളുകൾ ആർത്താറ്റ് പള്ളിയിൽ വന്നിരുന്ന പതിവുണ്ടായിരുന്നു.

കൂനൻകുരിശു സത്യത്തിനു പാലൂർ ചാട്ടുകുളങ്ങര ഇടവക നൽകിയ നേതൃത്വത്തിൽ പ്രതിഷേധിച്ച് കോട്ടപ്പടി അങ്ങാടിയിൽ സ്ഥാപിച്ചിരുന്ന കുരിശുപള്ളിക്കു സമീപമുള്ള ആളുകൾ തലപ്പള്ളിയിൽ നിന്ന് വിഘടിച്ച് സ്വതന്ത്ര കത്തോലിക്കാപള്ളിയായി പ്രഖ്യാപിച്ചു.

ചാവക്കാട് സെന്റ് കുറിയാക്കോസ് പള്ളിയിൽ കത്തോലിക്കാ അനുഭാവികൾ ഏറെയുണ്ടായിരുന്നുവെങ്കിലും പ്രബലരായ തലപ്പള്ളിയോട് എതിർക്കുവാൻ അവർ അശക്തരായിരുന്നു. കോട്ടപ്പടിയിൽ പുന്നത്തൂർ തമ്പുരാന്റെ സഹായം ലഭിച്ചതുപോലെ അവർക്ക് ചാവക്കാട് യാതൊരു സഹായവും ലഭ്യമായിരുന്നില്ല. അതുകൊണ്ട് ലത്തീൻ വൈദികർ അവിടെ ആരാധന നടത്തിവന്നപ്പോഴും സാങ്കേതികമായി അവർ തലപ്പള്ളിയുടെ ആധിപത്യം ഉപേക്ഷിച്ചില്ല. അങ്ങനെയിരിക്കെ നാലാം മാർത്തോമായുടെ സ്ഥാനസാധുതയെക്കുറിച്ച് മലങ്കരസഭയിൽ സാരമായ അഭിപ്രായ വ്യത്യാസമുണ്ടായി. 1685-ൽ വന്ന മാർ ഈവാനിയോസ് അദ്ദേഹത്തെ കശ്ശീശാ ആയിട്ടാണ് പട്ടംകൊടുത്തത് (ഇന്ത്യ മുഴുവന്റെയും കശ്ശീശയായി നാലാം മാർത്തോമ്മായെ പട്ടം കെട്ടി എന്ന് മാർ ഈവാനിയോസിന്റെ പട്ടംകൊട പുസ്തകത്തിൽ രേഖപ്പെടുത്തിയിട്ടുണ്ട്. ടി പട്ടംകൊട പുസ്തകം ഈ ഗ്രന്ഥകാരന്റെ കൈവശമുണ്ട്.). അദ്ദേഹം സ്വയം മേല്പ്പട്ടക്കാരനായി അവകാശപ്പെട്ടതു മൂലം സഭയിൽ തർക്കങ്ങൾ ഉത്ഭവിച്ചു. 1689 മുതൽ ആരംഭിച്ച തർക്കങ്ങൾ 1708-ൽ മാർ ഗബ്രിയേൽ മെത്രാന്റെ ആഗമനത്തോടെ ഇരട്ടിച്ചു. ചാട്ടുകുളങ്ങര ഇടവക മാർ ഗബ്രിയേലിനെ സ്വീകരിച്ചതായി കാണുന്നു. മാർ ഗബ്രിയേൽ ചാട്ടുകുളങ്ങരപള്ളിയിലേക്ക് വൈദികരെ പട്ടംകെട്ടിയതായി മാർ ഈവാനിയോസ് ഉപയോഗിച്ച പട്ടംകൊട പുസ്തകത്തിൽ രേഖപ്പെടുത്തിയിട്ടുണ്ട്. മലങ്കര സഭയിലാകെ വ്യാപിച്ച ഈ പിളർപ്പ് പാലൂർ - ചാട്ടുകുളങ്ങര പള്ളിയെയും ബാധിച്ചു. ഇരുവിഭാഗങ്ങളും തമ്മിലുണ്ടായ തർക്കങ്ങൾ ക്രമസമാധാന പ്രശ്നമായി മാറിയപ്പോൾ പുന്നത്തറ രാജാവിന്റെ ശുപാർശയനുസരിച്ച് സാമൂതിരി പള്ളി പൂട്ടിയിടുവാൻ കല്പനയാവുകയും കർമ്മങ്ങൾ വിരോധിക്കുകയും ചെയ്തു. ക്രമേണ തന്ത്രജ്ഞനായ മാർ ഗബ്രിയേൽ ചാട്ടുകുളങ്ങരയിൽ ഇരുഭാഗക്കാരുടേയും പിന്തുണയാർജ്ജിച്ച

തോടെ കലഹം താല്ക്കാലികമായി ശമിക്കുകയും പള്ളിയിലെ ആരാധന പുനരാരംഭിക്കുകയും ചെയ്തു. എന്നാൽ 1731-ൽ മാർ ഗബ്രിയേൽ അന്തരിച്ചതോടെ പള്ളിയിൽ കത്തോലിക്കർ പിടിമുറുക്കിയത് വീണ്ടും പ്രതിസന്ധിയുണ്ടാക്കി. പള്ളിയിലെ ആരാധനകൾ വീണ്ടും മുടങ്ങി. അവകാശതർക്കം പരിഹരിക്കുന്നതുവരെ പള്ളിയുടെ വാതിലുകൾ പൂട്ടി മുദ്രവച്ച് സർക്കാർ പള്ളി നിയന്ത്രണത്തിലെടുത്തു. ഇരു വിഭാഗവും ശക്തരായിരുന്നു. ഒരു വിഭാഗത്തെ പുന്നത്ര രാജാവും മറുവിഭാഗത്തെ ശേഷം തലപ്പള്ളി രാജാക്കന്മാരും പിന്തുണച്ചു. 1825-ൽ വിരചിതമായ ആർത്താറ്റ് പള്ളിപ്പാട്ടിൽ ഹൃദയഭേദകമായ ഈ സംഭവം വിവരിച്ചിട്ടുള്ളതിപ്രകാരമാണ്.

"റോമ്മാ പാപ്പാ ജനസംഘം, സുറിയാനിക്കാരുമൊന്നായ്
സോമേശൻ മാതാവ് തന്റെ പള്ളിയിലേറി - ഒരു കാലവും കഴിഞ്ഞ ശേഷം
കലഹത്താൽ റോമ്മാ വൃന്ദം കലഹിച്ചു മുടിപ്പാനായ്
ആലാഹാനീതി മര്യാദകൾ ഹനിച്ചിട്ട് - ദുഃഖിതരായി വാഴുമ്പോൾ
..........................................................................................................
അന്നു തൊട്ട് തിരുശാല തെളിയിപ്പാനാരുമില്ല
നിന്ദയായി സകലതും പള്ളി (യുമെല്ലാം) - പറങ്കിയും ലോകരും പിരിഞ്ഞുനന്നായ്
കൂറു രണ്ടിൽ മൃതു വന്നാൽ നരദേഹമവിടത്തിൽ
കൂറോടടക്കുന്നതല്ലാതെ യാതൊരു കാര്യ-മില്ലാതെ കഴിഞ്ഞശേഷം.."

ഇടവക്കാരിൽ ചാവക്കാട് പ്രദേശത്തുള്ളവർ പാലയൂർ പള്ളിയിൽ കേന്ദ്രീകരിച്ചു. ശേഷംപേർ പുന്നത്തറ രാജാവിന്റെ സഹായത്തോടെ വലുതാക്കി പണിത കോട്ടപ്പടിപള്ളിയിൽ സമ്മേളിക്കുക പതിവായി. റോമ്മാക്കാർ ഇപ്രകാരം ക്രമീകരണമുണ്ടാക്കിയപ്പോൾ ചിറളയം രാജാവിന്റെ സഹായത്തോടെ ചിറളയം കുരിശുപള്ളി വിപുലീകരിച്ച് സുറിയാനിക്കാർ ആരാധനയ്ക്കു ക്രമീകരണമുണ്ടാക്കി. മണക്കുളം രാജാവും കുന്നംകുളം പടിഞ്ഞാറങ്ങാടിയിൽ ഒരു പള്ളി പണിയിച്ച് സ്വന്തം തട്ടകത്തിലെ സുറിയാനിക്കാർക്ക് ആരാധനാസ്ഥലം ഒരുക്കി. ചാട്ടുകുളങ്ങര അങ്ങാടിയുടെ പ്രതാപത്തിന് മങ്ങലേറ്റു. ആ പ്രതാപം കോട്ടപ്പടി, കുന്നംകുളം വലിയങ്ങാടി എന്നിവിടങ്ങളിലേക്ക് പകർന്നു. 1751-ൽ മലങ്കരയിലെത്തിയ വിദേശ സഭാധ്യക്ഷന്മാരിൽ ശാക്രള്ളാ മപ്രിയാനയെ മുൻനിർത്തി കലഹം ശമിപ്പിക്കാൻ ശ്രമം നടന്നുവെങ്കിലും വിജയിച്ചില്ല. ഇരുവിഭാഗത്തിനും വെവ്വേറെ ദേവാലയങ്ങളും ആരാധനാസൗകര്യങ്ങളും ക്രമീകരിക്കപ്പെട്ടുവെങ്കിലും മാർത്തോമ്മാശ്ലീഹാ സ്ഥാപിച്ച തലപ്പള്ളിമേലുള്ള അവകാശം കൈവിടുവാൻ ഇരുവിഭാഗങ്ങളും ഒരുക്കമായിരുന്നില്ല. ഓല

മേഞ്ഞ പള്ളി ആണ്ടുതോറുമുള്ള കെട്ടിമേച്ചിൽ പലപ്പോഴും മുടങ്ങിയതിനാൽ മഴയത്തു ചോർന്നു ജീർണ്ണിച്ചു. ഏതൊരു വഴിപോക്കന്റെയും ഹൃദയം പിളർക്കുന്ന ആ ദൃശ്യം ദശകങ്ങളോളം നിലനിന്നു. അചിരേണ ചാവക്കാട് പള്ളിയിലും ആരാധനകൾ മുടങ്ങി.

## ടിപ്പുവിന്റെ ആക്രമണം

വലിയ മാർ ദീവന്നാസ്യോസ് (ആറാം മാർതോമ്മാ) മെത്രാപ്പോലീത്തായുടെ കാലത്ത് ടിപ്പു സുൽത്താന്റെ പടനായകന്മാർ ചാവക്കാട്ടേക്കും ഗുരുവായൂർക്കും പോകുന്നവഴിയിൽ റോഡിനരികെയുള്ള നമ്മുടെ ആർത്താറ്റ് പള്ളിയുടെ വടക്കേ പടിപ്പുര മാളികയ്ക്കും (അന്ന് വടക്കുള്ള ശവക്കോട്ട ഇല്ല. ശവക്കോട്ടയിലേക്കിറങ്ങുമ്പോൾ ഇന്ന് കാണുന്ന വടക്കേ പടിപ്പുരയായിരുന്നു പള്ളിയുടെ പ്രധാന കവാടം) അവിടെനിന്ന് വടക്കോട്ട് നീണ്ടുകിടന്നിരുന്ന ചാട്ടുകുളങ്ങര അങ്ങാടിയും തീ വച്ചു (മാർത്തോമ്മാക്കാരുടെ ആർത്താറ്റുപള്ളിയും ശവക്കോട്ടയും സ്ഥിതിചെയ്യുന്ന പറമ്പിന് സർക്കാർ വക ഒഴക് കണക്കിൽ (പട്ടയരേഖയിൽ) അങ്ങാടിപ്പറമ്പ് എന്നാണ് പറഞ്ഞിരിക്കുന്നത്.

1789 ഡിസംബറിൽ (M.E. 965) നടന്ന ഈ സംഭവത്തെപ്പറ്റി 1825 മേടമാസത്തിൽ (M.E. 1000) വിരചിതമായ ആർത്താറ്റ് പള്ളിപ്പാട്ടിൽ ഇപ്രകാരം വർണ്ണിച്ചിരിക്കുന്നു:

"ദുഷ്ടരിൽ ദുർഘട മുഖ്യശഠൻ മഹമ്മദ വേദശ്രേഷ്ഠൻ
നൃപൻ പഠാണി വന്ന് പന്തം കത്തിച്ചു ചുട്ടു പള്ളിയും."



മതവൈരാഗ്യമായിരുന്നുവോ ഇതിനു പിന്നിൽ? തിരുവിതാംകൂറിന് ആക്രമിക്കുവാൻ കൊച്ചിയുടെ സഹായം തേടിയ ടിപ്പു സുൽത്താന് കൊച്ചിയുടെ സഹായം ലഭിച്ചില്ല. കൊച്ചി രാജാവിന്റെ ശക്തിയുടെ ഒരു രഹസ്യം ചാട്ടുകുളങ്ങര അങ്ങാടിയുടെ വ്യാപാരസമൃദ്ധിയും ചാട്ടുകുളങ്ങര ക്രിസ്ത്യാനികളുടെ പിന്തുണയും ആയിരുന്നു. കൊച്ചി രാജാവിന്റെ ശക്തി അരിഞ്ഞുവീഴ്ത്തുവാൻ കമ്പോളത്തെ നശിപ്പിച്ച് ക്രിസ്ത്യാനികളെ ആക്രമിക്കേണ്ടത് അനിവാര്യം തന്നെയായിരുന്നു. മറ്റൊരു കാരണം കൂടെയുണ്ട്. ചാവക്കാട് തുറമുഖം കുന്നംകുളം ചാട്ടുകുളങ്ങര ക്രിസ്ത്യാനികളുടെ ഉടമസ്ഥതയിലായിരുന്നു (ഫ്രാൻസിസ് ബുക്കാനന്റെ കേരളം, വിവ. സി. കെ. കരീം, പു. 41). ചാവക്കാട്ടും പൊന്നാനിയിലുമുള്ള മുസ്ലീം മാപ്പിളമാർ ചാട്ടുകുളങ്ങര ക്രിസ്ത്യാനികളുടെ കീഴിൽ പണിയെടുക്കുന്ന തൊഴിലാളികൾ ആയിരുന്നു. ചാട്ടുകുളങ്ങരെ അങ്ങാടി കൊള്ളയിട്ട് അവരെ മതംമാറ്റത്തിലൂടെ അവരുടെ മതപരമായ മേൽക്കൈ അവസാനിപ്പിക്കാമെന്നും ചാവക്കാട്ടുള്ള മുസ്ലീം സമുദായത്തെ ചാട്ടുകുളങ്ങരയിലേക്ക് വ്യാപിപ്പിക്കാമെന്നും ആ സമുദായ ഭക്തർ കരുതിയി

രിക്കാം. നസ്രാണി ഗൂർ എന്ന് സ്വപിതാവ് – ഹൈദർ അലിഖാൻ – വിശേഷിപ്പിച്ച പട്ടണം അദ്ദേഹത്തിലെ സമുദായാഭിമാനിയെ ഉണർത്തിയിരിക്കാം.

ഏതായാലും ഭീതിദമായ സംഭവ പരമ്പരകളാണ് ചാട്ടുകുളങ്ങരയിൽ അരങ്ങേറിയത്. ചരിത്രം രേഖപ്പെടുത്തുവാൻ വിട്ടുപോയ മതമർദ്ദനവും മതംമാറ്റവും ചാട്ടുകുളങ്ങരയിൽ ഫണം വിടർത്തിയാടി. "മതംമാറ്റത്തിന് വിസമ്മതിച്ച തങ്ങളുടെ പൂർവ്വികരെ തൂക്കിക്കൊന്ന വൃക്ഷശിഖരങ്ങൾ നാട്ടുകാർ തന്നെ ചൂണ്ടിക്കാണിച്ചതായി 1808–ൽ അവിടം സന്ദർശിച്ച ക്ലോഡിയസ് ബുക്കാനൻ സ്വഡയറിയിൽ രേഖപ്പെടുത്തിയിട്ടുണ്ട്'' (മെമ്മോയേഴ്സ് ഓഫ് ഡോ. ബുക്കാനൻ, പു. 154, 156 കാണുക).

ആഗോള ക്രൈസ്തവ സഭാചരിത്രത്തിൽ 'ദീത്തോദ് സൊഹദെ" ('രക്തസാക്ഷികളുടെ നഗരം' എന്ന് അർത്ഥം) എന്ന് ഉത്തരാഫ്രിക്കയിലെ കാർത്തേജ് വിശേഷിപ്പിക്കപ്പെട്ടിട്ടുണ്ട്. ഇന്ത്യൻസഭയിൽ അപ്രകാരം വിശേഷിപ്പിക്കപ്പെടേണ്ടുന്ന പട്ടണമാണ് പാലൂരിലെ കുന്നംകുളം. അത് ഒരേസമയം ക്രിസ്ത്യാനികളുടെ പട്ടണവും (നസ്രാണി ഗൂർ – ഹൈദർ അലി) രക്തസാക്ഷികളുടെ പട്ടണവും ആണ്. സത്യവിശ്വാസത്തെ പ്രതി രക്തസാക്ഷിത്വം വരിച്ച ഈ വീര നസ്രാണിയോദ്ധാക്കളുടെ ചരിത്രം സമകാല ചരിത്രമെന്ന് അവകാശപ്പെടുന്ന *നിരണം ഗ്രന്ഥവരി*യോ മറ്റേതെങ്കിലും സഭാചരിത്രമോ ആർത്താറ്റ് പള്ളിപ്പാട്ട് പോലുമോ രേഖപ്പെടുത്താൻ മറന്നുപോയി. ആ നന്ദികേടിന്റെ ശാപവും ഭാരവും മലങ്കരസഭ ഇന്നും പേറുന്നു. നാലും പതിറ്റാണ്ടു കഴിഞ്ഞ് വിരചിക്കപ്പെട്ട ആർത്താറ്റ് പള്ളിപ്പാട്ടിന്റെ കർത്താവ് ഈ മർമ്മഭേദകമായ ചരിത്രസംഭവത്തെ അവഗണിച്ചുവെങ്കിൽ മലങ്കരസഭയുടെ ഇതരഭാഗങ്ങളിലെ ചരിത്രമെഴുതിയവർ ഈ നന്ദികേട് അനുവർത്തിച്ചതിൽ അത്ഭുതപ്പെടാനില്ല. 1808–ൽ (29 കൊല്ലങ്ങൾക്ക് ശേഷം) ഈ ദാരുണവൃത്താന്തം ക്ലോഡിയസ് ബുക്കാനൻ സ്വഡയറിയിൽ രേഖപ്പെടുത്തിയിരുന്നില്ലെങ്കിൽ ഈ രക്തസാക്ഷിത്വത്തിന്റെ സാക്ഷ്യം നഷ്ടപ്പെട്ടു പോയേനേ. പത്തും നൂറും കൊല്ലം മാത്രം പഴക്കമുള്ള പള്ളികൾ പുതുക്കിപ്പണിയുമ്പോൾ അവയെ വലിയ പള്ളി എന്നും കത്തീഡ്രൽ എന്നും കല്പന പുറപ്പെടുവിച്ച് സംതൃപ്തി നേടുന്നവർ രോമാഞ്ചദായകമായ ഈ വീരഗാഥയെപ്പറ്റി കേൾക്കുമ്പോൾ ആ പുണ്യഭൂമിയെ മാർത്തോമാശ്ലീഹാ സ്ഥാപിച്ച ദേവാലയം എന്ന നിലയിലും സഹോദരന്മാരുടെ രക്തം പതിച്ച വധസ്ഥലമെന്ന നിലയിലും മലങ്കരസഭയുടെ തലപ്പള്ളിയെ തീർത്ഥാടനകേന്ദ്രമായി പ്രഖ്യാപിക്കാതിരിക്കുകയില്ല (കുന്നംകുളത്തെ മാർതോമ്മാ ക്രിസ്ത്യാനികൾ തങ്ങളുടെ പൂർവ്വപിതാക്കന്മാർ സത്യവിശ്വാസത്തെപ്രതി രക്തം ചിന്തിയ ഈ സ്ഥലത്ത് സ്ഥാപിതമായ കുരിശിൻതൊട്ടിയെ ആ വീരാത്മാക്കളുടെ പാവ

നനാമധേയത്തിൽ പ്രതിഷ്ഠിക്കുവാൻ – പുനഃപ്രതിഷ്ഠിക്കുവാൻ – ഇനിയെങ്കിലും ശ്രദ്ധിക്കേണ്ടതാണെന്ന് അഭിപ്രായപ്പെട്ടുകൊള്ളട്ടെ.).

ടിപ്പു സുൽത്താന്റെ ആക്രമണകാലത്ത് അരങ്ങേറിയ ഈ രക്തസാക്ഷിത്വത്തെപ്പറ്റി അർത്ഥഗർഭമായ മൗനം പാലിക്കുന്ന നിരണം ഗ്രന്ഥവരി എന്ന 'പകലോമറ്റം കുടുംബകഥ' അക്കാലത്തെ ചരിത്രമെന്ന് നിറം കൊടുത്ത് സ്വകപോലകല്പിതമായ മറ്റൊരു കഥ ഈ ഭാഗത്ത് എഴുതിചേർത്തിട്ടുണ്ട്. മാർജിനിൽ പില്ക്കാലത്ത് എഴുതിചേർത്ത ഈ കുറിപ്പ് ഗ്രന്ഥവരിയുടെ കയ്യെഴുത്തുപ്രതിയിൽ ഈ ഗ്രന്ഥകാരൻ നിരീക്ഷിച്ചിട്ടുണ്ട്. കയ്യെഴുത്തുപ്രതി അച്ചടിയിലേക്ക് കൊണ്ടുവന്ന സോഫിയാ ബുക്സ് കോട്ടയവും (പഠനവും സംശോധനവും: എം. കുര്യൻ തോമസ്) കോട്ടയം എം.ഒ.സി. പബ്ലിക്കേഷനും (എഡിറ്റർ: പോൾ മണലിൽ) മാർജിനിലെ കൂട്ടിച്ചേർത്തെഴുതിയ പില്ക്കാല വിവരണം പുസ്തകത്തിന്റെ ഭാഗമാക്കിയപ്പോൾ, കയ്യെഴുത്തുപ്രതിയിൽ ഇതു മാർജിനിലെഴുതിയ വിവരമാണെന്ന് ഒരടിക്കുറിപ്പോ വ്യാഖ്യാനമോ നൽകി വായനക്കാരന് സത്യം വെളിപ്പെടുത്തികൊടുക്കുവാൻ മറന്നുപോയിരിക്കുന്നു. മാർജിനിലെ കുറിപ്പിൽ താഴെ പറയുന്ന കാര്യങ്ങളാണ് *നിരണം ഗ്രന്ഥവരി*യിൽ കാണുന്നത്:

1. ടിപ്പുവിന്റെ ആക്രമണകാലത്ത് പുലിക്കോട്ടിൽ ഇട്ടൂപ്പ് കത്തനാർ ചേലയിൽ കൂടി (ഇസ്ലാം മതം സ്വീകരിച്ചു).

2. ടി കത്തനാർ കാട്ടുമങ്ങാട്ട് കൂറിലോസിൽ നിന്ന് റമ്പാൻ സ്ഥാനം സ്വീകരിച്ചു.

3. അതിന്റെ പേരിൽ റമ്പാൻ പിഴയൊടുക്കേണ്ടി വന്നു.

4. കാട്ടുമങ്ങാട്ട് കൂറിലോസിനുവേണ്ടി അനുജൻ പിഴ കെട്ടേണ്ടി വന്നു.

പകലോമറ്റം കുടുംബക്കാരനായ എട്ടാം മാർതോമ്മായെ പിൻതള്ളി സമുദായത്തിന്റെ നേതൃസ്ഥാനത്തേക്ക് ഉദിച്ചുയർന്ന പുലിക്കോട്ടിൽ ഇട്ടൂപ്പ് കത്തനാർക്ക് അവമതി ഉണ്ടാക്കാനായിട്ടാണ് പില്ക്കാല എഴുത്തുകാരൻ കുടുംബഡയറിയുടെ മാർജിനിൽ ഇക്കാര്യം എഴുതിച്ചേർത്തത് എന്ന് താഴെപ്പറയുന്ന കാരണങ്ങളാൽ നിസ്തർക്കമാണ്.

1. മതംമാറ്റത്തിന്റെ പീഡനകാലത്ത് ഒരാൾ നിർബന്ധപൂർവ്വം പരിച്ഛേദന ചെയ്യപ്പെട്ടാൽ അതിൽ ശിക്ഷാർഹമായി ഒന്നുമില്ല. ഭീരുവായി അദ്ദേഹം സ്വമനസ്സാലെ മതം മാറിയതാണെങ്കിൽ അക്കാര്യം ആദ്യം അറിയുക കുന്നംകുളത്തുകാർക്കാണ്. അവർ ചേലയുടെ കാര്യം *നിരണം ഗ്രന്ഥവരി*യിലൂടെയാണ് അറിഞ്ഞിട്ടുള്ളത്. ടിപ്പു പോയശേഷം പതിനൊന്നു കൊല്ലം കഴിഞ്ഞ് കുന്നംകുളത്തെത്തിയ ഫ്രാൻസിസ്

ബുക്കാനൻ (1800) ഇട്ടൂപ്പ് കത്തനാരെ ഒരു മല്പാനെന്ന നിലയിൽ ശിഷ്യന്റെ അകമ്പടിയോടെ തന്റെ സന്ദർശകനായി ചിത്രീകരിച്ചിട്ടുണ്ട് (ഫ്രാൻസിസ് ബുക്കാനന്റെ കേരളം).

2. ഏഴാം മാർതോമ്മായുടെയും എട്ടാം മാർതോമ്മായുടെയും കാലത്ത് അദ്ദേഹം കായംകുളം ഫീലിപ്പോസ് റമ്പാനുമൊന്നിച്ച് മലങ്കരമെത്രാന്റെ ഉപദേശകനായി നിയമിക്കപ്പെട്ടിരുന്നു (1809-ലെ കണ്ടനാട് പടിയോല കാണുക).

3. ആർത്താറ്റ് പള്ളിത്തർക്കം പരിഹരിച്ചു കിട്ടുവാൻ കുന്നംകുളത്തെ സുറിയാനിസഭയുടെ ജാതിക്ക് കർത്തവ്യൻ ആയി ശക്തൻ തമ്പുരാനെ സന്ദർശിച്ച് നിവേദനം നടത്തിയിരുന്നത് ഇദ്ദേഹമാണെന്ന് ആർത്താറ്റ് പള്ളിപ്പാട്ടുകാരൻ വർണ്ണിച്ചിരിക്കുന്നു.

4. മലയാളം ബൈബിൾ വിവർത്തനം (1811), ചാട്ടുകുളങ്ങര പള്ളിയുടെ പുനർ നിർമ്മാണം, ആർത്താറ്റ് പടിയോല, കണ്ടനാട് പടിയോല എന്നിവയിലൂടെ പുലിക്കോട്ടിൽ ഇട്ടൂപ്പ് കത്തനാർ മലങ്കരസഭാചരിത്രത്തിൽ നിർണ്ണായകസ്ഥാനം വഹിച്ചതായി ചരിത്രകാരന്മാർ സാക്ഷിച്ചിട്ടുണ്ട്.

5. അദ്ദേഹത്തിന്റെ ഓർമ്മപ്പെരുന്നാൾ കുന്നംകുളത്തെ ദേശീയോത്സവമായി ആദ്യം പഴയപള്ളിയെ കേന്ദ്രീകരിച്ചും പിന്നീട് കിഴക്കേ പുത്തൻ പള്ളിയെ കേന്ദ്രീകരിച്ചും ആഘോഷിക്കപ്പെട്ടു പോന്നു.

6. കോട്ടയം പഴയസെമിനാരിയുടെ സ്ഥാപനയിൽ മലങ്കരസഭ ഏകകണ്ഠമായി അദ്ദേഹത്തെ പിന്തുണച്ചു.

മതപീഡനകാലത്ത് ഒരു ഭീരുവിനെപ്പോലെ അദ്ദേഹം മതം മാറുകയായിരുന്നുവെങ്കിൽ ഒരിക്കലും മലങ്കരസഭയുടെ ഈദൃശ നേതൃസ്ഥാനങ്ങളിൽ അദ്ദേഹം പ്രത്യക്ഷപ്പെടുമായിരുന്നില്ല (ആറാം മാർതോമ്മാ കത്തോലിക്കാസഭയിൽ ചേർന്നെങ്കിൽ അദ്ദേഹത്തെ വിമർശിച്ചും എതിർത്തും പോന്നിരുന്ന പുലിക്കോട്ടിൽ ഇട്ടൂപ്പ് കത്തനാർ ഇസ്ലാം മതത്തിൽ ചേർന്നിട്ടുണ്ട് എന്ന് പ്രതിരോധിക്കാൻവേണ്ടി എഴുതി ചേർത്തതാണ് മാർജിനിലെ ആ കൂട്ടിച്ചേർപ്പ്.).

ഇനി പിഴയുടെ കാര്യം;

റമ്പാൻ സ്ഥാനമേറ്റതിനാണ് ഇട്ടൂപ്പ് കത്തനാർക്ക് പിഴ ഒടുക്കേണ്ടി വന്നതെന്ന് കുര്യൻ തോമസ് വ്യാഖ്യാനിച്ചിട്ടുണ്ട്. റമ്പാൻ സ്ഥാനമേറ്റിട്ടുണ്ട് എന്ന് വാദത്തിന് വേണ്ടി സമ്മതിച്ചാൽപോലും അത് ഒരു കുറ്റകൃത്യമാവുകയില്ല. തിരുവിതാംകൂർ - കൊച്ചിയിൽ മെത്രാൻ സ്ഥാന

ത്തിനടുത്ത കർമ്മങ്ങൾ നടത്തുന്നതിന് മാത്രമേ കാട്ടുമങ്ങാട്ട് കൂറിലോസിനു നിരോധനമുള്ളു. റമ്പാൻ സ്ഥാനദാനം മെത്രാൻ സ്ഥാനക്കാർക്ക് മാത്രം നടത്താവുന്ന കർമ്മമാണെന്ന തെറ്റിദ്ധാരണയാണ് പണ്ഡിതനായ കുര്യൻ തോമസിനെ വഴിതെറ്റിച്ചത്. ഏതൊരു ദയറായക്കാരനും മറ്റൊരു ദയറായക്കാരന്റെ സ്ഥാനം നൽകാം. റമ്പാൻ സ്ഥാനം പുരോഹിതസ്ഥാനമല്ല എന്നതാണ് കാരണം. തന്മൂലം രാജകീയ നിരോധനം റമ്പാൻ സ്ഥാനമേറ്റ ആളിനോ നൽകിയ ആളിനോ ശിക്ഷ നിശ്ചയിക്കാൻ കാരണമാവുന്നില്ല. ഒരവാസ്തവ പ്രസ്താവനയെ ന്യായീകരിക്കാൻ എഡിറ്റർ സാഹസപ്പെട്ടതാണ് ദുർവ്യാഖ്യാനമെഴുതുവാൻ കാരണമായത്. ദോഷം പറയരുതല്ലോ, പോൾ മണലിൽ വ്യാഖ്യാനമെഴുതിയപ്പോൾ "പുലിക്കോട്ടിൽ ഇട്ടൂപ്പ് കത്തനാരെ ചേലാകർമ്മം ചെയ്തതെന്ന് ദുഷ്പ്രചാരണം നടത്തിയതാണ്" എന്ന് നിരീക്ഷിച്ചിട്ടുണ്ട് (*നിരണം ഗ്രന്ഥവരി*, എം.ഒ.സി. പബ്ലിക്കേഷൻസ്, പു. 152). പകലോമറ്റം കുടുംബം കൈവശപ്പെടുത്തി വച്ചിരുന്ന മെത്രാൻസ്ഥാനത്തിന് പുലിക്കോട്ടിൽ ഇട്ടൂപ്പ് കത്തനാർ ഭീഷണിയായതുകൊണ്ടാണ് ആ ദുഷ്പ്രചാരണം പകലോമറ്റം ക്യാമ്പ് അഴിച്ചുവിട്ടതെന്ന് പോൾ മണലിൽ വ്യംഗ്യമായി സൂചിപ്പിച്ചിരിക്കുന്നു.

ഇനി അദ്ദേഹത്തിന്റെ റമ്പാൻ സ്ഥാനമേറ്റ കഥയും പരിശോധനാർഹമാണ്. *നിരണം ഗ്രന്ഥവരി*യിൽ കാണുന്ന ഈ പില്ക്കാല പരാമർശം നിഷേധിക്കുന്ന ഒരു രേഖ കോട്ടയം 'സീറി'യിൽ ഈ ഗ്രന്ഥകാരൻ പരിശോധിച്ചിട്ടുണ്ട്. കുന്നംകുളം മാർ ലാസറസ് പള്ളിയിൽ വച്ച് കൽദായ സുറിയാനിയിൽ പകർത്തിയെഴുതിയ ഒരു പുതിയനിയമ പുസ്തകമാണ് ആ രേഖ. അതിന്റെ ഒടുവിൽ ചേർത്ത കുറിപ്പിൽ അതിന്റെ പകർപ്പെഴുത്തുകാരൻ കുത്തൂർ ഗീവർഗീസ് ശെമ്മാശനാണെന്നും ശെമ്മാശൻ പുലിക്കോട്ടിൽ ഇട്ടൂപ്പ് (യൗസേഫ്) കശ്ശീശായുടെ ശിഷ്യനാണെന്നും പുസ്തകം എഴുതിയത് 1794-ൽ ആണെന്നും രേഖപ്പെടുത്തിയിട്ടുണ്ട്. രണ്ടു കാര്യങ്ങൾ ഈ രേഖ തെളിയിക്കുന്നു:

1. ടിപ്പുവിന്റെ ആക്രമണം 1789-ൽ കഴിഞ്ഞ് അഞ്ചു വർഷം കഴിഞ്ഞപ്പോഴും റമ്പാൻ എന്ന് ഗ്രന്ഥവരി വിശേഷിപ്പിച്ച മല്പാൻ ഒരു കശ്ശീശായാണ്, റമ്പാനല്ല. റമ്പാച്ചനായിരുന്നെങ്കിൽ, കാശീശോ യൗസേഫ് എന്ന സ്ഥാനത്ത് കാശീശോ ഉ ദയറോയോ യൗസേഫ് എന്ന് എഴുതുമായിരുന്നു. *നിരണം ഗ്രന്ഥവരി*യിൽ 1789-ൽ റമ്പാനായെന്നും 1791-ൽ പിഴ കെട്ടിച്ചെന്നുമാണ് പറഞ്ഞിട്ടുള്ളത്. റമ്പാൻ സ്ഥാനമേറ്റതിന്റെ കഥ വ്യാജമെന്ന് തെളിയുവാൻ ഈ സമകാലരേഖ മതിയാകും (ഇന്ത്യൻ ഓർത്തഡോക്സ് സഭ: ചരിത്രവും സംസ്കാരവും, പു. 380, 381).

2. പി. വി. മാത്യു എഴുതിയിട്ടുള്ളപോലെ പുലിക്കോട്ടിൽ ഇട്ടൂപ്പ് കത്തനാർ 1794-ൽ അങ്കമാലിയിൽ ഒളിച്ചു താമസിക്കുകയായിരുന്നില്ല. പ്രത്യുത

കുന്നംകുളം മാർ ലാസറസ് പള്ളിയിൽ വൈദികവിദ്യാർത്ഥികൾക്ക് വൈദികപരിശീലനം നൽകുന്ന മല്പാൻ പാഠശാല നടത്തുകയായിരുന്നു. ഈ മല്പാൻ പാഠശാലയിലെ പരിചയത്തിൽ നിന്നാണ് കോട്ടയം പഴയ സെമിനാരി എന്ന മഹാപാഠശാലയുടെ സംഘാടകനായി അദ്ദേഹം വിളിക്കപ്പെട്ടത് (കുത്തൂർ ഗീവറുഗീസ് ശെമ്മാശൻ പകർത്തി എഴുതിയ പുതിയനിയമത്തിന്റെ അടിക്കുറിപ്പ് കാണുക).

ഏതായാലും ടിപ്പുവിന്റെ ആക്രമണം ഈ പുരാതന ക്രൈസ്തവ കേന്ദ്രത്തിനേല്പിച്ച ക്ഷതങ്ങൾ നിസാരമായിരുന്നില്ല. പോർക്കളം കേന്ദ്രീകരിച്ച് ചേര - ചോള - പാണ്ഡ്യ രാജാക്കന്മാർ നടത്തിയ യുദ്ധപരമ്പരകൾ തലപ്പള്ളിയിലെ ക്രിസ്ത്യാനികളെ നാടിന്റെ നാനാഭാഗത്തേക്കും ചിതറിപ്പിക്കുവാൻ പ്രേരിപ്പിച്ചത് വിദൂര ഭൂതകാല സംഭവങ്ങൾ ആയിരുന്നുവെങ്കിൽ 1789-ലെ ചിതറിപ്പാർക്കൽ ഒരു സമീപകാല സംഭവമായി ഓർമ്മയിൽ തങ്ങിനില്ക്കുന്നു. ടിപ്പുവിനെ പ്രതിരോധിക്കാൻ കൊച്ചീരാജാവിന്റെ സഹായത്തോടെ തിരുവിതാംകൂർ രാജാവ് പടുത്തുയർത്തിയ കൂറ്റൻ കോട്ട (ചാലക്കുടിക്കു സമീപം) യുടെ തെക്കുഭാഗത്തേക്ക് അനേകർ കുടിയേറിപ്പാർത്തു. പള്ളുരുത്തി, എടപ്പിള്ളി, കണ്ടനാട്, തൃപ്പൂണിത്തുറ, അങ്കമാലി തുടങ്ങിയ പ്രദേശങ്ങളിലേക്ക് വൻതോതിൽ കുടിയേറ്റം ഉണ്ടായി. യുദ്ധകാലങ്ങളിൽ പൂർവ്വിക തലമുറകൾ പലായനം ചെയ്ത വഴിയേ അനന്തര തലമുറകളും കുടിയേറ്റം നടത്തി. തെക്കേക്കര, പനയ്ക്കൽ, ചെറുവത്തൂർ, ചീരൻകൊളങ്ങര, ചീരന്മാലിൽ, ചുങ്കത്ത് തുടങ്ങിയ കുന്നംകുളം വീട്ടുപേരുകളും കുഞ്ഞീറ്റി, ചെർച്ചി, താണ്ടമ്മ, ഇട്ടൂപ്പ് തുടങ്ങിയ കുന്നംകുളം പേരുകളും തെക്കോട്ട് വ്യാപിച്ചത് ഇക്കാരണത്താലാണ്. പ. ഔഗേൻ ബാവായുടെ ചേട്ടാകുളംകര (ചാട്ടുകുളങ്ങര) കുടുംബവും സ്ലീബാദാസ സമൂഹസ്ഥാപകൻ പത്രോസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായുടെ കുടുംബവും (മൂക്കഞ്ചേരി - തൃപ്പൂണിത്തുറ), ആലുവാ തൃക്കുന്നത്തു സെമിനാരിയിൽ കബറടങ്ങിയ കടവിൽ മാർ അത്താനാസ്യോസ് (കൂരൻ - നസ്രാണി ഗൂർ - ഗൂരൻ - കൂരൻ), കുറ്റിക്കാട്ടിൽ മാർ അത്താനാസ്യോസ് (തെക്കേക്കര) എന്നീ മെത്രാപ്പോലീത്തന്മാരും അങ്കമാലിയിൽ കബറടങ്ങിയ അമ്പാട്ട് മാർ കൂറിലോസും പാമ്പാക്കുട കബറടങ്ങിയ കോനാട്ട് യൂലിയോസ് തിരുമേനിയും വയലിപ്പറമ്പിൽ ഗീവർഗീസ് ഗ്രീഗോറിയോസ് തിരുമേനിയുടെ കുടുംബവും ചാട്ടുകുളങ്ങര പ്രദേശത്തു നിന്ന് അതത് പ്രദേശങ്ങളിലേക്ക് കുടിയേറിപ്പാർത്ത വിവരം നേരത്തെ വിവരിച്ചിട്ടുണ്ട്. പൊയ്ക്കാട്ടുശ്ശേരിൽ (അങ്കമാലിക്കു സമീപം) പ്രദേശത്തു താമസിക്കുന്ന പല സുറിയാനി ക്രിസ്ത്യാനി കുടുംബങ്ങളും അവരുടെ വീട്ടുപേരിനോട് ചേർത്ത് 'വടക്കൻ' എന്ന് ഉപയോഗിക്കുന്നത് ആർത്താറ്റു ദേശത്തുനിന്ന് കുടിയേറി

പ്പാർത്തതുകൊണ്ടാണെന്ന് ഈ ഗ്രന്ഥകാരന്റെ സഹപ്രവർത്തകനും ആലുവാ യൂണിയൻ ക്രിസ്ത്യൻ കോളജ് പ്രിൻസിപ്പലുമായിരുന്ന ഡോ. എ. കെ. ബേബി 'അമ്പാട്ട് വടക്കൻ' എന്ന സ്വന്തം കുടുംബനാമം ഉദാഹരിച്ച് സൂചിപ്പിക്കാറുള്ളതും നാം കണ്ടുവല്ലോ. ആർത്താറ്റ് പള്ളിയുടെ മേൽത്തട്ടിലുള്ള ഒരു ശീലാന്തിയിൽ 'മൂക്കഞ്ചേരി കുടുംബ വക' എന്നെഴുതിയത് കണ്ടിട്ടുള്ളതായി പത്രോസ് മാർ ഒസ്താത്തിയോസ് തിരുമേനി സാക്ഷിച്ചിട്ടുണ്ട്. ആർത്താറ്റ്പള്ളി പുതുക്കിപ്പണിയുമ്പോൾ തൃപ്പൂണിത്തുറയിലെ മൂക്കഞ്ചേരി കുടുംബം തങ്ങളുടെ പൂർവ്വിക ഇടവകയ്ക്ക് സമ്മാനിച്ചതാണ് കുടുംബപ്പേർ കൊത്തിയ ആ ശീലാന്തി എന്ന് തിരുമേനി പൂർവ്വികരിൽ നിന്ന് കേട്ട വൃത്താന്തം അനുസ്മരിക്കാറുണ്ട്.

വിവിധ കാലങ്ങളിൽ തൊഴിയൂർ ഇടവകയുടെ മെത്രാപ്പോലീത്തന്മാരായിരുന്ന പെങ്ങാമുക്ക് ചീരൻ സ്കറിയാ മാർ പീലക്സീനോസ് (1808 –1811), കുന്നംകുളം കിടങ്ങൻ ഗീവറുഗീസ് മാർ പീലക്സീനോസ് (1811 –1829), കുത്തൂർ ഗീവറുഗീസ് മാർ കൂറിലോസ് (1829–1856), കുന്നംകുളം ആലത്തൂർ പനയ്ക്കൽ യൗസേഫ് മാർ കൂറിലോസ് (1856–1888), അഞ്ഞൂർ മാളിയേക്കൽ യൗസേഫ് മാർ അത്താനാസ്യോസ് (1883–1898), പഴഞ്ഞി കരുമാംകുഴി പുലിക്കോട്ടിൽ ഗീവറുഗീസ് മാർ കൂറിലോസ് (1892–1935), ആലത്തൂർ പനയ്ക്കൽ പൗലൂസ് മാർ അത്താനാസ്യോസ് (1917–1927), കോട്ടപ്പടി കുത്തൂർ കുറിയാക്കോസ് മാർ കൂറിലോസ് (1935–1947), അഞ്ഞൂർ ചീരൻ ഗീവറുഗീസ് മാർ കൂറിലോസ് (1948–1967), അയ്യംകുളങ്ങര പൗലൂസ് മാർ പീലക്സീനോസ് (1967–77), കോട്ടപ്പടി കുത്തൂർ മാത്യൂസ് മാർ കൂറിലോസ് (1978–1986), ആലത്തൂർ പനയ്ക്കൽ ജോസഫ് മാർ കൂറിലോസ് (1986–2001), പോർക്കളം കുത്തൂർ സിറിൽ മാർ ബസ്സേലിയോസ് (2001– ) എന്നിങ്ങനെ പതിമൂന്ന് മെത്രാപ്പോലീത്തന്മാരും ഈ പുരാതന ഇടവകയുടെ അംഗങ്ങളോ ഇടവക വിട്ട് പട്ടണപ്രദേശങ്ങളിൽ കുടിയേറിപ്പാർത്ത കുടുംബങ്ങളിലെ അംഗങ്ങളോ ആണ്.

മഹാരഥന്മാരായിരുന്ന പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് ഒന്നാമൻ, രണ്ടാമൻ, എന്നീ മലങ്കര മെത്രാപ്പോലീത്തന്മാരും മങ്ങാട്ട് കൊള്ളന്നൂർ മാർ ബസ്സേലിയോസ് പൗലൂസ് ദ്വിതീയൻ കാതോലിക്കാ, പുതുതായി രൂപീകരിച്ച അഹമ്മദാബാദ് ഭദ്രാസനത്തിന്റെ പുലിക്കോട്ടിൽ ഡോ. ഗീവർഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്താ, മാർത്തോമ്മാ സഭയിലെ ചീരൻ ഡോ. യൂയാക്കീം മാർ കൂറിലോസ് എപ്പിസ്ക്കോപ്പാ എന്നിവരും ചാട്ടുകുളങ്ങര ഇടവകയുടെ അരുമ സന്താനങ്ങളാണ്. ഇത്രയധികം മേല്പ്പട്ടക്കാരെ സംഭാവന ചെയ്ത മറ്റൊരു ഇടവക മലങ്കരസഭയിൽ ഇല്ല തന്നെ.

1861–ൽ ചേലക്കരപള്ളിയും 1895–ൽ തൃശൂർ കത്തീഡ്രലും 1927–ൽ ഓട്ടുപാറ (വടക്കാഞ്ചേരി) പള്ളിയും 1891–ൽ പാലക്കാട് പള്ളിയും 1924–ൽ കോയമ്പത്തൂർ പള്ളിയും മദ്രാസിലെ ആദ്യ ദേവാലയവും സ്ഥാപിച്ചത് ഈ ഇടവകയിൽ പ്രവർത്തിച്ചിരുന്ന 'അഭിവർദ്ധിനീസംഘ'ത്തിന്റെ മിഷൻ വേലയുടെ ഫലമായിട്ടാണ്.

## അദ്ധ്യായം 7

# പാലൂർ - കുന്നംകുളം പള്ളികളുടെ നാട്

### 2. ചിറളയം പള്ളി

ക്രൈസ്തവസഭയുടെ അഭംഗമായ നിലനില്പിന് കൈവെപ്പിന്റെ സാധുത അപരിത്യാജ്യമെന്നാണ് മലങ്കരസഭ എല്ലാക്കാലത്തും വിശ്വസിച്ചുപോന്നിട്ടുള്ളത്. മറ്റ് വിദേശസഭകളുമായി സ്ഥിരമായ ബന്ധം ഉണ്ടാകുന്നതിന് മുമ്പ് ശ്ലൈഹികകാലത്ത് ആരംഭിച്ച് അലക്സാന്ത്രിയൻ സഭാസമ്പർക്കത്തിലൂടെ പകർന്നുകിട്ടിയ 'മൂപ്പന്മാരുടെ കൈവെപ്പ്' മലങ്കര സഭ സ്വീകരിച്ചുവെങ്കിലും പോർട്ടുഗീസുകാർ വ്യർത്ഥമെന്ന് സംഘടിതമായി പ്രചാരണക്കൊടുങ്കാറ്റ് അഴിച്ചുവിട്ടതിനെ തുടർന്ന് മലങ്കരസഭ എപ്പിസ്ക്കോപ്പൽ കൈവെപ്പിനെപ്പറ്റി സഗൗരവം ചിന്തിച്ചു. അതിന്റെ പരിണത ഫലമാണ് 1665-ൽ പൊന്നാനി വഴി പാലൂർ പ്രദേശത്തെത്തിയ യേരുശലേം മെത്രാപ്പോലീത്തായുടെ ആഗമനം. അദ്ദേഹം അർപ്പിച്ച ആരാധനകളുടെ വിഭിന്നത മലങ്കരസഭയിൽ അതൃപ്തി ഉണ്ടാക്കി എങ്കിലും അദ്ദേഹത്തിന്റെ കൈവെപ്പ് അന്യൂനമെന്ന് കണ്ടതോടെ അദ്ദേഹം സഭയ്ക്ക് സ്വീകാര്യനായി. മാർത്തോമ്മാ ഒന്നാമനെയും രണ്ടാമനെയും മാർ ഗ്രീഗോറിയോസ് അബ്ദൽ ജലീൽ അംഗീകരിച്ചതോടെ റോമൻ ക്യാമ്പുകൾ മലങ്കരസഭയുടെ കൈവെപ്പിന്റെ ന്യൂനതകളെപ്പറ്റിയുള്ള വിമർശനം അവസാനിപ്പിച്ചു. 1685-ൽ മുളന്തുരുത്തിക്കാർ അർമ്മീനിയർ വ്യാപാരികളുമായി നടത്തിയ കരാറിന്റെ അടിസ്ഥാനത്തിൽ മലങ്കരയിലെത്തിയ മാർ യൽദോ ബസേലിയോസിന്റെ സാന്നിധ്യമുണ്ടായിരുന്നതിനാൽ മാർത്തോമ്മാ മൂന്നാമന്റെ സ്ഥാനാരോഹണം 1685-ൽ ഭംഗിയായി നടന്നു. അപ്പോഴേക്കു മലങ്കരസഭയുടെ പൂർവ്വികപാരമ്പര്യങ്ങൾ മാർ ഈവാനിയോസ് പഠിച്ചുകൊണ്ടിരുന്നു. കശ്ശീശാസ്ഥാനം മാത്രം ഉണ്ടായിരുന്ന അർക്കദിയാക്കോൻ ഭരണം മലങ്കരയിൽ പുനഃസ്ഥാപിക്കപ്പെട്ടാൽ എപ്പിസ്കോപ്പൽ കൈവെപ്പിനായി മലങ്കരസഭ എക്കാലവും വിദേശീയസഭകളെ ആശ്രയിക്കേണ്ടി വരുമെന്ന് അദ്ദേഹം ആഹ്ലാദപൂർവ്വം ഗ്രഹിച്ചു. അങ്ങനെയിരിക്കേ 1688-ൽ അന്തരിച്ച മൂന്നാം മാർത്തോമ്മാ കടമ്പനാട്ട് പള്ളിയിൽ കബറടങ്ങിയപ്പോൾ മാർ ഈവാനിയോസ് സന്തോഷിച്ചു. രണ്ടു കൊല്ലത്തേക്ക് അദ്ദേഹം ആരെയും വാഴിച്ചില്ല. സമ്മർദ്ദം ഏറിയപ്പോൾ പകലോമറ്റം കുടുംബത്തിൽ നിന്നൊരാളെ 'ഇന്ത്യ മുഴുവന്റെയും കശ്ശീശ'യായി വാഴിക്കുവാൻ അദ്ദേഹം സന്നദ്ധനായി. മലങ്കരസഭ അതിന് വഴങ്ങുകയല്ലാതെ നിവൃത്തിയില്ലായിരുന്നു. 1689-ൽ മണർകാട്



**ചിറളയം സെന്റ് ലാസറസ് പള്ളി**

വച്ച് നാലാം മാർത്തോമ്മായെ 'ഇന്ത്യ മുഴുവന്റെയും കശ്ശീശ' ആയി മാർ ഈവാനിയോസ് വാഴിച്ചു (മാർ ഈവാനിയോസ് ഉപയോഗിച്ച പട്ടം കൊടപ്പുസ്തകത്തിൽ - യൽദോ കാതോലിക്കായുടെ പുസ്തകം - നാലാം മാർത്തോമ്മായുടെ സ്ഥാനാരോഹണത്തെപ്പറ്റി ഇപ്രകാരമാണ് രേഖപ്പെടുത്തിയിട്ടുള്ളത്). എന്നാൽ സ്ഥാനമേറ്റ നാലാം മാർത്തോമ്മാ എപ്പിസ്ക്കോപ്പൽ കർത്തവ്യങ്ങൾ നിർവഹിക്കുവാൻ തുടങ്ങി. ഇത് സഭയിൽ കലഹ കാരണമായി. 1693-ൽ മാർ ഈവാനിയോസ് അന്തരിക്കുന്നതുവരെയും പ്രശ്നം ഗുരുതരാവസ്ഥയിൽ എത്തിയില്ല. 1693-ൽ നാലാം മാർത്തോമ്മായെ അനുകൂലിക്കുന്നവരും പ്രതികൂലിക്കുന്നവരും എന്ന് സഭ ധ്രുവീകരിക്കപ്പെട്ടു. പാലൂർ - ചാട്ടുകുളങ്ങര പള്ളിയിലും തർക്കം രൂക്ഷമായി. മാർത്തോമ്മാ നാലാമനെ എതിർക്കുന്നവർ റോമ്മൻ പുരോഹിതന്മാരെ ചാട്ടുകുളങ്ങരപള്ളിയിൽ പ്രവേശിപ്പിക്കുവാൻ നടത്തിയ ശ്രമങ്ങൾ മൂലം മാർത്തോമ്മാശ്ലീഹാ സ്ഥാപിച്ച ദൈവമാതാവിന്റെ പള്ളി സർക്കാർ ഇടപെട്ട് ബന്ധിക്കുകയും അവിടത്തെ ആരാധനകൾ മുടങ്ങുകയും രണ്ടു കൂട്ടരുടെയും ശവസംസ്ക്കാരം മാത്രം നടത്തുന്നതിനുള്ള സ്ഥലമായി ആ പള്ളി മാറുകയും ചെയ്തു. ദുഃഖകരമായ ആ സംഭവത്തെ ആർത്താറ്റുപള്ളിയുടെ ചരിത്രഗാനത്തിൽ ഇപ്രകാരം വർണ്ണിച്ചിരിക്കുന്നു (1825):

"എട്ടുദിക്കിൽ കേൾവിപ്പെട്ട ചാട്ടുകുളങ്ങര പള്ളി
സൃഷ്ടി നായകനീശോമാതാവ് വാണിടുന്നിതെത്രയുമത്ഭുതത്താലെ
റോമ്മാ പാപ്പാ ജനസംഘം സുറിയാനിക്കാരുമൊന്നായി
സോമേശൻ മാതാ തന്റെ പള്ളിയിലേറിയൊരു കാലവും
– കഴിഞ്ഞ ശേഷം

കലഹത്താൽ റോമ്മാവൃന്ദം, കലഹിച്ചു മുടിപ്പാനായ്
ആലാഹാനീതി മര്യാദകളും ഹനിച്ചിട്ട് ദുഃഖിതരായി വാഴുമ്പോൾ
............
അന്നുതൊട്ടു തിരുശാല തെളിയിപ്പാനാരുമില്ല
നിന്ദയായി സകലവും പള്ളിയും പൊറങ്കായ്ക്കാരും ലോകരും
– പിരിഞ്ഞുനന്നായ്
കൂറു രണ്ടു മൃത്യു വന്നാൽ നരദേഹമവിടത്തിൽ
കൂറോടങ്ങടക്കുന്നതല്ലാതെയൊരുകാര്യമില്ലാതെ കഴിഞ്ഞശേഷം...."

പള്ളി പൂട്ടിയതോടെ റോമ്മൻ അനുയായികൾ അവർക്ക് വൻ ഭൂരിപക്ഷമുണ്ടായിരുന്ന ചാവക്കാട് മാർ കുറിയാക്കോസ് ചാപ്പൽ കൈവശപ്പെടുത്തി. കുന്നംകുളങ്ങര പ്രദേശത്തുള്ളവർ ചിറളയം തമ്പുരാനെയും മണക്കാട് തമ്പുരാനെയും അഭയംതേടി സമീപിച്ചു. രണ്ടു തമ്പുരാക്കന്മാരും ചാട്ടുകുളങ്ങര താമസിച്ചു വ്യാപാരം നടത്തിയിരുന്ന സുറിയാനി ക്രിസ്ത്യാനികളെ തങ്ങളുടെ അങ്ങാടികളിലേക്ക് ക്ഷണിക്കുകയും തങ്ങളുടെ വാസസ്ഥലങ്ങളുടെ സമീപമുള്ള അങ്ങാടികൾ തീർത്ത് അവിടെ പാർപ്പിക്കുകയും അവരുടെ സഹായത്തോടെ കുന്നംകുളത്തേക്ക് വ്യാപാരം വ്യാപിപ്പിക്കുകയും ചെയ്തിരുന്നു. അതിഥികൾക്ക് ആരാധനാലയമായി ഉപയോഗിക്കുവാൻ രണ്ടു രാജാക്കന്മാരും തങ്ങളുടെ അധീനപ്രദേശങ്ങളിലുണ്ടായിരുന്ന ശിവക്ഷേത്രങ്ങൾ (അന്തിമാളൻകാവുകൾ) സുറിയാനിക്കാർക്ക് വിട്ടുകൊടുക്കുകയും അത് രൂപഭേദപ്പെടുത്തി ദേവാലയമായി ഉപയോഗിക്കുവാൻ സഹായിക്കുകയും ചെയ്തിരുന്നു. അയിനിക്കൂർ രാജാവിന്റെ അതിർത്തിയിലുള്ള ചിറളയംപള്ളിയും മണക്കാട് രാജാവിന്റെ അതിർത്തിയിലായിരുന്ന പഴയപള്ളിയുടെയും ഉത്ഭവം ഇപ്രകാരമായിരുന്നു. അപ്പോഴും അവർ ഞായറാഴ്ചകളിലെ മുഖ്യ ആരാധനകൾക്കായി ചാട്ടുകുളങ്ങര പള്ളിയെയാണ് ആശ്രയിച്ചുപോന്നത്. അവിടം പൂട്ടിയതോടെ അങ്ങാടിയിലെ രണ്ടു പള്ളികളിലുമായി ആരാധനകൾ നടത്തേണ്ടി വന്നു. രണ്ടു പള്ളികളും പുനർ നിർമ്മാണം ചെയ്യേണ്ടി വന്നതിങ്ങനെയാണ്. രണ്ടു രാജാക്കന്മാരും അവരുടെ ശേഷിക്കൊത്തവിധം പള്ളിപ്പണി പൂർത്തിയാക്കി. ഐനിക്കൂർ രാജാവ് കൂടുതൽ സമ്പന്നനായിരുന്നതിനാൽ ചിറളയം പള്ളിയുടെ നിർമ്മാണത്തിൽ ഗംഭീര്യവും ഔന്നത്യവും മികവും ഉണ്ടായിരുന്നു. പുതിയ പള്ളി യാഥാർത്ഥ്യമാവുമെന്ന് ഉറപ്പായപ്പോൾ ചാട്ടുകുളങ്ങര നിന്നും കൂടുതൽ പേർ അങ്ങാടികളിലേക്ക് കുടിയേറിപ്പാർപ്പു തുടങ്ങി. കുന്നംകുളത്തെ കുരിശാകൃതിയിലുള്ള വലിയങ്ങാടിയുടെ ആവിർഭാവ പശ്ചാത്തലം ഇതാണ്. തെക്കേ അങ്ങാടിയിലും പടിഞ്ഞാറെ അങ്ങാടിയിലും ഉള്ളവർ പഴയ പള്ളിയും മറ്റുള്ളവർ ചിറളയം പള്ളിയും അവകാശിച്ചു. പള്ളികൾ രണ്ടിനും അതത് രാജാക്കന്മാരുടെ

സംരക്ഷണം ലഭിച്ചു. അചിരേണ തർക്കം ചാവക്കാട് പള്ളിയിലേക്കും വ്യാപിച്ചു. അവിടെയും ആരാധനകൾ മുടങ്ങി. പുന്നത്തൂർ രാജാവ് സ്വന്തം അതിർത്തിയായ കോട്ടപ്പടിയിൽ ഒരു ദേവാലയം പണിതപ്പോൾ കത്തോലിക്കാ അനുയായികൾക്കും ആരാധനയ്ക്ക് സൗകര്യമുണ്ടായി.

കുപ്രോസ് ദ്വീപുകാരുടെ ദേശീയ മദ്ധ്യസ്ഥൻ സെന്റ് ലാസറസ് ആയിരുന്നു. കർത്താവ് ഉയിർത്തെഴുന്നേല്പിച്ച ലാസർ, പൗലൂസ് ശ്ലീഹാ സ്ഥാപിച്ച കുപ്രോസ് ദ്വീപിലെ ക്രൈസ്തവസഭയുടെ പ്രഥമ മെത്രാനായി. അദ്ദേഹം അവരുടെ ദേശീയ സഭാപിതാവായി പില്ക്കാലത്ത് അറിയപ്പെട്ടു. പൊന്നാനി-അലക്സാന്ത്രിയാ തുറമുഖം വഴിയായി നടന്നിരുന്ന ഇന്തോ-റോമ്മൻ വാണിജ്യബന്ധത്തിന്റെ റോമ്മൻ ഏജന്റുമാരായി കുപ്രോസ് ദ്വീപുകാരുടെ ഒരു കോളനി പാലൂരിന്റെ വിവിധ പ്രദേശങ്ങളിൽ പാർപ്പുറപ്പിച്ചിരുന്നു. അവരുടെ സ്വാധീനത്തിലാണ് കോട്ടപ്പടിയിലെ കത്തോലിക്കാപള്ളിയും ചിറളയം - കുന്നംകുളം സുറിയാനി ദേവാലയങ്ങളും മാർ ലാസറസിന്റെ നാമധേയത്തിൽ പ്രതിഷ്ഠിക്കപ്പെട്ടത് എന്ന് അനുമാനിക്കാവുന്നതാണ്. അന്തിമാളൻകാവുകൾ കുരിശുപള്ളികളായി മാറിയപ്പോഴേ ഈ പുണ്യവാന്റെ നാമം സ്വീകരിച്ചത് ദേവാലയ പ്രതിഷ്ഠയിലും തുടർന്നു. പിൽക്കാലത്ത് ചാവക്കാട് ഉപതുറമുഖമായി വികസിച്ചപ്പോൾ അതിന്റെ ഉടമസ്ഥാവകാശം കുന്നംകുളങ്ങര പ്രദേശത്തെ സുറിയാനി ക്രിസ്ത്യാനികൾക്ക് ആയിരുന്നു. ചിറളയം രാജാവിന്റെ പിൻബലത്തിൽ കുന്നംകുളം വ്യാപാരം വികസിച്ചു. കുന്നംകുളത്തു ശേഖരിക്കപ്പെടുന്ന വനവിഭവങ്ങളും തോട്ടവിഭവങ്ങളും ചാവക്കാട് തുറമുഖം വഴി കൊച്ചിയിലെത്തി വിദേശങ്ങളിലേക്ക് കയറ്റുമതി ചെയ്യപ്പെടുന്ന പതിവ് 20-ാം നൂറ്റാണ്ടിന്റെ ആദ്യപാദം വരെ നിലനിന്നു. കുന്നംകുളം അങ്ങാടിയിൽ രണ്ടു പള്ളികൾ സുറിയാനിക്കാർക്കും കോട്ടപ്പടി പള്ളി റോമ്മാക്കാർക്കും ഉപയോഗിക്കുവാൻ ലഭ്യമായപ്പോൾ തലപ്പള്ളി ശവസംസ്ക്കാരത്തിനു മാത്രമായി തുടർന്നാലും വിരോധമില്ലെന്ന നില ഇരുവിഭാഗങ്ങളും അവലംബിച്ചു.

1708-ൽ ഗബ്രിയേൽ മെത്രാൻ കേരളത്തിലെത്തി. സാധുവായ കൈവെപ്പിനെപ്രതി സുറിയാനിക്കാർ പലരും അദ്ദേഹത്തെ സ്വീകരിച്ചു. കുന്നംകുളത്തുള്ള രണ്ടു സുറിയാനിപ്പള്ളികളും അദ്ദേഹത്തെ സ്വീകരിച്ചു എന്നു വേണം വിചാരിക്കാൻ. 1731 കുംഭം 8-ന് മാർ ഗബ്രിയേൽ അന്തരിച്ചു എങ്കിലും അദ്ദേഹത്തിൽ നിന്ന് കൈവെപ്പ് സ്വീകരിച്ച പട്ടക്കാർ ഉണ്ടായിരുന്നതിനാൽ സുറിയാനിക്കാർക്ക് വിഷമം നേരിട്ടില്ല. അഞ്ചാം മാർത്തോമ്മായുടെ കൈവെപ്പിന്റെ സാധുതയും പ്രശ്നമായപ്പോൾ അന്തരീക്ഷം കൂടുതൽ കലുഷിതമായി. അഞ്ചാം മാർത്തോമ്മാ ആവശ്യപ്പെട്ട് ഡച്ചുകാർ മുഖേന കൊണ്ടുവന്ന വിദേശ മേലദ്ധ്യക്ഷന്മാരുടെ ആഗമന

ത്തോടെ പ്രശ്നം ശാന്തമാകുമായിരുന്നു. എന്നാൽ കരാർപ്രകാരം ഡച്ചുകാർ ആവശ്യപ്പെട്ട സംഖ്യ ഭീമമായിരുന്നതിനാൽ (പന്തീരായിരം രൂപ) ആ ഇടപാട് അവസാനിപ്പിക്കുവാൻ അദ്ദേഹം അശക്തനായി ഭവിച്ചു. 1751-ൽ വന്ന സഭാദ്ധ്യക്ഷന്മാർ തടങ്കലിലും ആയി. ഒടുവിൽ കുന്നംകുളം, മുളന്തുരുത്തി, ചെങ്ങന്നൂർ തുടങ്ങിയ ഇടവകകൾ നഷ്ടപരിഹാരം ഡച്ചു സർക്കാരിൽ കെട്ടിവച്ച് മേൽപ്പട്ടക്കാരെ മോചിപ്പിച്ചു. സംഘനേതാവായ ശക്രള്ളാ മാർ ബസേലിയോസ് മപ്രിയാന ചിറളയം പള്ളിയിലാണ് താമസിച്ചത്. ചിറളയം രാജാവിൽ നിന്ന് കടം വാങ്ങിയ സംഖ്യ മൂലം മോചിതനായ മപ്രിയാന പ്രതിഫലം മുൻകൂറായി നിശ്ചയിച്ച് ഈടാക്കിയാണ് വൈദികസ്ഥാനങ്ങൾ നല്കിയിരുന്നത്. കടം വാങ്ങിയ മോചനദ്രവ്യം തിരിച്ചുകൊടുക്കാൻ പ്രയാസപ്പെട്ട ചിറളയം ഇടവകയുടെ കടബാദ്ധ്യതയെപ്പറ്റി മപ്രിയാന തെല്ലും ചിന്തിച്ചില്ല. വൈദിക സ്ഥാനാർത്ഥികളിൽ നിന്നും സ്വീകരിക്കുന്ന സംഖ്യ സമാഹരിച്ച അദ്ദേഹം ആ സംഖ്യ സ്വർണ്ണ നിക്ഷേപമായി സൂക്ഷിച്ചു. ഇക്കാര്യത്തിലുണ്ടായ അഭിപ്രായ വ്യത്യാസത്തെപ്രതി ഇടവകയോട് നീരസമുണ്ടായപ്പോൾ അദ്ദേഹം ഇടവകക്കാരെ വകവയ്ക്കാതെ പള്ളിയിൽ നിന്ന് കൊച്ചിയിലേക്ക് പോവുകയും അവിടെ മട്ടാഞ്ചേരിയിൽ സ്വന്തം നിലയിൽ ഒരു പള്ളി പണിത് അവിടെ താമസമാക്കുകയും ചെയ്തു.

ചിറളയം രാജാവ് മപ്രിയാനയുടെ മോചനവുമായി ബന്ധപ്പെട്ട് നൽകിയ കടബാദ്ധ്യതകൾ സ്ഥിതിഗതികൾ ഗ്രഹിച്ച് ഇളവ് ചെയ്തു കൊടുത്തു എന്ന് മാത്രമല്ല അദ്ദേഹത്തിന്റെ ചെലവുകൾ സസന്തോഷം വഹിക്കുകയും ചെയ്തു. ഇടവകക്കാർക്ക് മപ്രിയാനയോട് ആദരവും ഭക്തിയുമായിരുന്നു. അദ്ദേഹം 1763 ഒക്ടോബർ 22-ന് കാലം ചെയ്ത് കണ്ടനാട് പള്ളിയിൽ കബറടക്കപ്പെട്ടതിനുശേഷം അദ്ദേഹത്തിന്റെ ഓർമ്മ ചിറളയം പള്ളിയിൽ ആണ്ടുതോറും ഒക്ടോബർ 22-ന് വലിയ പെരുന്നാൾ ആയി ആഘോഷിച്ചു തുടങ്ങി. അന്നേദിവസം സാധുക്കൾക്ക് 60 പറ അരി കൊണ്ട് വിഭവസമൃദ്ധമായ സദ്യ നൽകിപ്പോരുന്നു. ഇതിന്റെ ചെലവുകൾക്കായി പനയ്ക്കൽ തറവാട്ടുകാർ രണ്ടേമുക്കാൽ ഏക്കർ പുഞ്ചനിലം പള്ളിക്ക് ദാനം നൽകിയിട്ടുണ്ട് (ഈ നിലം മങ്ങാട്ട് വില്ലേജിൽ പള്ളിക്കോൾ എന്ന് അറിയപ്പെടുന്നു). വി. മദ്ബഹായിൽ കുദ്ശ്കുദിശിന്റെ മുകൾഭാഗത്തായി ശക്രള്ളാ ബാവായുടെ പടം വരച്ചിട്ടുള്ളത് ഇന്നും കേടു കൂടാതെ സൂക്ഷിക്കുന്നു. ചെറുവത്തൂർ കുടുംബക്കാർക്ക് ഈ പള്ളിയോട് ഇന്നും വളരെ അടുപ്പമുള്ളതായി കാണുന്നുണ്ട്. ഒരു പക്ഷേ, ശാക്രള്ളാ മപ്രിയാനയെ കൊണ്ടുവരുവാനും നേരത്തെ അന്തിമാളൻകാവ് പള്ളിയാക്കാനും മുൻകൈ എടുത്തത് ഈ കുടുംബക്കാർ ആകാം.

പഴഞ്ഞിയിൽ പ്രവർത്തിച്ചിരുന്ന മല്പാൻ പള്ളിക്കൂടം 18-ാം നൂറ്റാണ്ടിന്റെ അന്ത്യപാദത്തിൽ ഈ പള്ളിയിൽ പ്രവർത്തിച്ചു എന്നതിന് തെളിവുകളുണ്ട്. പുലിക്കോട്ടിൽ ഇട്ടൂപ്പ് മല്പാൻ ആയിരുന്നു പ്രധാന ഗുരുനാഥൻ. ഇദ്ദേഹത്തിന്റെ ശിഷ്യൻ കുത്തൂർ ഗീവറുഗീസ് ശെമ്മാശൻ (പിന്നീട് തൊഴിയൂരിന്റെ കുത്തൂർ ഗീവറുഗീസ് മാർ കൂറിലോസ് മെത്രാപ്പോലീത്താ) കൽദായ സുറിയാനിയിൽ 1794-ൽ പകർത്തിയെഴുതിയ പുതിയനിയമ വേദപുസ്തകം കോട്ടയം 'സിറി'യിൽ ഈ ഗ്രന്ഥകാരൻ കണ്ടെത്തിയിട്ടുണ്ട്. കുന്നംകുളം (ചിറളയം) മാർ ലാസറിന്റെ പള്ളിയിൽ വച്ച് പുലിക്കോട്ടിൽ ഇട്ടൂപ്പു മല്പാന്റെ ശിഷ്യൻ കുത്തൂർ ഗീവറുഗീസ് ശെമ്മാശൻ പകർത്തിയെഴുതിയതായി അതിൽ രേഖപ്പെടുത്തിയിട്ടുണ്ട് ('ഇന്ത്യൻ ഓർത്തഡോക്സ് സഭ: എ.ഡി. 52-2007' എന്ന ഗ്രന്ഥത്തിന്റെ (2007) 472-ാം പേജിലും മലങ്കരസഭയും കേരള സംസ്കാരവും (1994) എന്ന ഗ്രന്ഥത്തിന്റെ കുറിപ്പുകൾ പുറം VII ലും കാണാം (രണ്ടിന്റെയും ഗ്രന്ഥകർത്താവ് ഫാ. ഡോ. ജോസഫ് ചീരൻ). 1800-ൽ കുന്നംകുളം സന്ദർശിച്ച ഡോ. ഫ്രാൻസിസ് ബുക്കാനനെ സന്ദർശിച്ചതായി അദ്ദേഹം ഡയറിയിൽ (ബുക്കാനന്റെ കേരളം) രേഖപ്പെടുത്തിയ കുന്നംകുളം പാപ്പായും ശിഷ്യനും ഇവർ രണ്ടു പേരുമാണെന്ന് അഭ്യൂഹപ്പെട്ടിരിക്കുന്നു.

1774-ൽ കാട്ടുമങ്ങാട്ട് കൂറിലോസ് തിരുവിതാകൂർ-കൊച്ചി പ്രദേശങ്ങളിൽ നിന്ന് ബഹിഷ്കൃതനായപ്പോൾ ബ്രിട്ടീഷ് മലബാറിൽ അദ്ദേഹത്തിന് ആസ്ഥാനം പണിയിക്കുവാൻ ഇട്ടൂപ്പ് മല്പാന്റെ പ്രേരണയിൽ ചിറളയം ഉദാരമായ സഹായം നൽകി. ചിറളയം രാജാവിന്റെ സഹോദരൻ പുന്നത്തറ രാജാവിൽ നിന്നാണ് പനയ്ക്കൽ മുതലാളി തൊഴിയൂർ ആസ്ഥാനത്തിന് ആവശ്യമായ സ്ഥലം തീറു വാങ്ങിയതെന്ന് സാക്ഷിക്കുന്ന തീറാധാരം പില്ക്കാലത്ത് യൂയാക്കീം മാർ കൂറിലോസുമായുള്ള വ്യവഹാരത്തിൽ ആലത്തൂർ പനയ്ക്കൽ യൗസേഫ് മാർ കൂറിലോസ് കോടതി മുമ്പാകെ ഹാജരാക്കിയതായി കോടതിയുടെ വിധിന്യായത്തിൽ രേഖപ്പെടുത്തിയിട്ടുണ്ട് (വിധിന്യായത്തിന്റെ പകർപ്പ് ഗ്രന്ഥകർത്താവിന്റെ പക്കലുണ്ട്).

1766-ൽ കോഴിക്കോട് പിടിച്ചടക്കിയശേഷം തെക്കോട്ടു വന്ന് ചാവക്കാട് - ഗുരുവായൂർ പ്രദേശങ്ങൾ ആക്രമിച്ച് കീഴ്പ്പെടുത്തിയ മൈസൂർ സുൽത്താൻ ഹൈദർ അലി ഖാൻ കുന്നംകുളം നടുപ്പന്തിയിൽ നിന്ന് നാലു ഭാഗത്തേക്കുമായി സംവിധാനം ചെയ്യപ്പെട്ട നഗരവീഥികളെ സാകൂതം വീക്ഷിച്ച് 'നസ്രാണി ഗൂർ' (നസ്രാണികളുടെ പട്ടണം) എന്ന് വിശേഷിപ്പിച്ചത് നഗരവീഥികളുടെ കിഴക്കും വടക്കും ഭാഗങ്ങൾ അവകാശിച്ചിരുന്ന ചിറളയത്തുകാർക്ക് അഭിമാനാവഹമാണ് (അഡ്വ. പി. സി. മാത്യു: ശ്രീ. കെ. ടി. മാത്യു, പുറം 32).

1789-ൽ മൈസൂർ വ്യാഘ്രം ടിപ്പു സുൽത്താൻ ആക്രമണോദ്യുക്ത നായി കുന്നംകുളത്തെത്തി. തിരുവിതാംകൂർ ആയിരുന്നു ലക്ഷ്യം. മാർ ത്തോമ്മാശ്ലീഹാ സ്ഥാപിച്ച പാലൂർ പള്ളി അദ്ദേഹത്തിന്റെ പടനായകർ തീ വച്ച് നശിപ്പിക്കുകയും അങ്ങാടി കൊള്ളയടിക്കുകയും മതംമാറ്റത്തിന് വിസമ്മതിച്ചവരെ വൃക്ഷശിഖരങ്ങളിൽ തൂക്കിക്കൊല്ലുകയും ചെയ്ത പ്പോൾ കുറെപ്പേർ ചിറളയം രാജാവിനെയും മണക്കുളം രാജാവിനെയും പുന്നത്തൂർ രാജാവിനെയും അഭയം പ്രാപിച്ചു. അതിനെ തുടർന്ന് കുന്നം കുളം പടിഞ്ഞാറെ അങ്ങാടിക്ക് സമാന്തരമായി പിമ്പിരിയം അങ്ങാടി രൂപ പ്പെട്ടു. തെക്കേ അങ്ങാടിയിലും കുറേപ്പേർ താമസമായി. ചിറളയം പള്ളി ഇന്ന് കാണുന്ന രൂപത്തിൽ പ്രൗഢഗംഭീരമായി പുനർനിർമ്മാണം നട ത്തിയത് ഈ സാഹചര്യത്തിലാണ്. നേരത്തെ പുതുക്കിപ്പണിത പള്ളി യുടെ പൂമുഖം പഴയ അന്തിമാളൻകാവിന്റെ രൂപത്തിൽ നിലനിർത്തിയി രുന്നു. പുതിയ പള്ളി കിഴക്കോട്ട് മാറ്റി വിസ്തൃതമാക്കിപ്പണിതപ്പോഴും പടിഞ്ഞാറുള്ള അന്തിമാളൻകാവ് പൂമുഖമായി നിലനിർത്തി. വടക്കുവ ശത്തുണ്ടായിരുന്ന മാളിക പള്ളിയോട് ചേർത്ത് സജ്ജീകരിക്കുകയും പള്ളിയകത്ത് മുറിത്തട്ട് ക്രമീകരിക്കുകയും വടക്കേ മാളികയുടെ മേൽത്തട്ടിൽ നിന്ന് മുകളിലെ വരാന്ത വഴി മുറിത്തട്ടിലേക്ക് പ്രവേശനം സാധ്യമാക്കുകയും ചെയ്തു. 1805 കന്നി 18-ന് പരദേശത്തു നിന്ന് മലങ്ക രയിലെത്തിയ മാർ ദീയസ്ക്കോറോസ് (വിദേശത്തേക്ക് തിരിച്ചുപോയി) കുറേക്കാലം ഇവിടെ താമസിച്ചു. അദ്ദേഹം കൽദായ സുറിയാനിയിൽ പകർത്തി എഴുതിയ പഴയനിയമ വേദപുസ്തകത്തിന്റെ നാല് വാല്യങ്ങൾ പള്ളിയിൽ ഇപ്പോൾ കാണാം (ഒരു പതിറ്റാണ്ടു മുമ്പ് ഈ ഗ്രന്ഥകാരൻ അവ പരിശോധിച്ചിട്ടുണ്ട്).

കോട്ടയം എം. ഡി. - പരുമല സെമിനാരികളുടെ സ്ഥാപകൻ പുലി ക്കോട്ടിൽ ദീവന്നാസ്യോസ് II ചാലിശ്ശേരിൽ പള്ളിയിൽ വച്ച് യൂയാക്കീം മാർ കൂറിലോസിൽ നിന്ന് 1852 ചിങ്ങം 6-ന് കശ്ശീശാ പട്ടമേറ്റ് ചിറളയം പള്ളിയിലാണ് നവപൂജാർപ്പണം നടത്തിയത്.

1875-ൽ മലയാളം സന്ദർശിച്ച പത്രോസ് തൃതീയൻ പാത്രിയർക്കീ സിന്റെ സഭാപര്യടനം ആരംഭിച്ചത് ചിറളയത്തു നിന്നാണ്. ഇടവം 29-ന് അദ്ദേഹം ചിറളയം പള്ളിയിലെത്തി. മിഥുനം 5-ാം തീയതി വ്യാഴാഴ്ച ചിറളയംപള്ളിയിൽ വച്ച് കോനാട്ട് ഗീവറുഗീസ് മല്പാനച്ചന് ബാവാ റമ്പാൻസ്ഥാനം നൽകി (കോനാട്ട് കുടുംബത്തിന്റെ ആദ്യ വാസസ്ഥാനം കുന്നംകുളമായിരുന്നു (മലങ്കര ഓർത്തഡോക്സ് സഭാവിജ്ഞാന കോശം, പു. ). 8-ാം തീയതി പെന്തിക്കോസ്തി ഞായറാഴ്ച പാത്രി യർക്കീസ് വി. കുർബാനയും പെന്തിക്കോസ്തി ശുശ്രൂഷയും നിർവഹിച്ചു. മുട്ടുകുത്തിന്റെ ശുശ്രൂഷയിൽ വെള്ളം തളിച്ച രീതി ആദ്യം അവിടെയാണ്

അരങ്ങേറിയത്. അവിടെ നിന്ന് ബാവാ ചാവക്കാട് വഴി പുറപ്പെടുകയും 9–ന് ചെറായിപള്ളിയിലും അന്നുതന്നെ കൊച്ചിയിലും എത്തുകയും ചെയ്തു. മടക്കയാത്രയിൽ 1877 മേടം 21–ന് ചിറളയം പള്ളിയിലെത്തി ഇടവം 7 വരെ അവിടെ താമസിച്ചു. അദ്ദേഹം വടക്കൻപറവൂർ വച്ച് പട്ടം കൊടുത്ത 4 മെത്രാന്മാരും മുറിമറ്റത്തിൽ പൗലൂസ് റമ്പാച്ചനും കരോട്ടു വീട്ടിൽ ശെമവൂൻ റമ്പാനും കൂടെ ഉണ്ടായിരുന്നു. മേടം 30–ന് ശനിയാഴ്ച രാത്രി തൊഴിയൂരിലെ ആലത്തൂക്കാരൻ മാർ കൂറിലോസ്, ബാവായെ ക്കാണാനും അനുരഞ്ജനപ്പെടുവാനും ആഘോഷമായി എത്തി. ഘോഷ ശബ്ദങ്ങൾ ബാവായ്ക്കു അനിഷ്ടഹേതുവായി. രാത്രിയിലെ സന്ദർശനം നിരസിച്ചു. രാത്രി തന്നെ അദ്ദേഹം അഞ്ഞൂർക്ക് മടങ്ങിപ്പോയി. ബാവായെ സന്ദർശിച്ച പുലിക്കോട്ടിൽ തിരുമേനിയോട് ബാവാ പരുഷമായി പെരു മാറി. ശേഷം മെത്രാന്മാർ ഉടമ്പടി രജിസ്റ്റർ ചെയ്തതുപോലെ ഉടമ്പടി റജിസ്റ്റർ ചെയ്തു തരുന്നപക്ഷം കണ്ടനാട്, കൊല്ലം, കൊച്ചി ഇവയിൽ ഒന്നിന്റെ ചുമതല ഏല്പിക്കാമെന്ന് പറഞ്ഞു. മുമ്പ് നിരസിച്ചപോലെ ഇത്തവണയും പാത്രിയർക്കീസിന്റെ ഓഫർ പുലിക്കോട്ടിൽ മാർ ദീവ ന്നാസ്യോസ് വീണ്ടും നിരസിച്ചു. ഇടവ മാസം 5–ാം തീയതി മുറിമറ്റ ത്തിൽ മാർ ഈവാനിയോസ്, കണ്ടനാട് കരോട്ടുവീട്ടിൽ മാർ ദീവന്നാ സ്യോസ് എന്നിവരെ ബാവാ ചിറളയത്തുവച്ച് മെത്രാന്മാരായി വാഴിച്ചു. രണ്ടു ഫർലോംഗ് മാത്രം ദൂരെ കുന്നംകുളം പഴയപള്ളിയിൽ താമസിച്ച പുലിക്കോട്ടിൽ തിരുമേനിയെ വിവരം അറിയിക്കാതെയാണ് ഈ പട്ടം കൊടയും നടന്നത്. അന്ന് സ്വർഗ്ഗാരോഹണ പെരുന്നാൾ ആയിരുന്നു. കൊച്ചുപറമ്പിൽ പൗലൂസ് റമ്പാച്ചനെ വെട്ടിക്കൽ ദയറായുടെ റീശ് ആയി ബാവാ ഇടവം 2–ന് ചിറളയം പള്ളിയിൽ വച്ച് കല്പന എഴുതി. 1876–ലെ മുളന്തുരുത്തി സുന്നഹദോസിൽ ചിറളയം പള്ളിയെ പ്രതിനിധീകരിച്ച് പുലിക്കോട്ടിൽ കരുമറ്റംകുഴി പൗലോസ് കത്തനാരും ചെറുവത്തൂർ മത്തായി ശെമ്മാശനും പങ്കെടുത്തു.

താൻ വാഴിച്ച മെത്രാന്മാർക്ക് പത്രോസ് പാത്രിയർക്കീസ് ബാവാ സുസ്ഥാത്തിക്കോൻ എഴുതി കൊടുത്തത് ചിറളയം പള്ളിയിൽ വച്ചാണ്; മുറിമറ്റത്തിൽ മെത്രാച്ചന്റെ (ഒന്നാം കാതോലിക്കാ) കൈയക്ഷരത്തിൽ.

പള്ളിയുടെ കിഴക്കു വശത്തായി ഒരു വിധവാ മഠം എം.ജി.എം. സംഘ ത്തിന്റെ വകയായി നടത്തിയിരുന്നു. പടിഞ്ഞാറു ഭാഗത്തു മാർ ഗീവറു ഗീസ് സഹദായുടെ നാമത്തിൽ ഒരു കുരിശിൻതൊട്ടിയും വടക്കുഭാഗത്ത് ഊട്ടുപുരയും ഉണ്ട്. വടക്ക് പടിഞ്ഞാറെ ഭാഗത്തു എം.ജി.എം. സംഘ ത്തിന്റെ കീഴിൽ ഒരു നഴ്സറി പ്രവർത്തിക്കുന്നു. നവംബർ 28–ന് സ്ഥാപന പെരുന്നാൾ നടത്തുന്നു. നെയ്യപ്പവും പഴവും ആണ് നേർച്ച.

ഹൈക്കലായുടെ ചുവരിൽ ഹവ്വാ ആദാമിന് വൃക്ഷഫലം നൽകുന്ന

ചിത്രം രേഖപ്പെടുത്തിയിരിക്കുന്നു. 400 ഓളം വീട്ടുകാരുണ്ട്. ആദ്യകാലത്ത് ശവസംസ്ക്കാരം ഇവിടെ നടത്തിയിരുന്നു; കുറേക്കാലമായി ആർത്താറ്റ് ആണ് സംസ്ക്കാരകർമ്മം നടത്തുന്നത്. നവീകരണക്കാരുമായി നടന്ന വ്യവഹാരകാലത്ത് ആർത്താറ്റ് കുന്നംകുളം മഹാഇടവക ട്രസ്റ്റിന്റെ ഭാഗമായി ഈ ഇടവക പ്രവർത്തിച്ചു. കുന്നംകുളം ഭദ്രാസനം 1985-ൽ രൂപംകൊണ്ട ശേഷം ഇതിനെ സ്വതന്ത്ര ഇടവകയാക്കി. ആർത്താറ്റ് കുന്നംകുളം പട്ടക്കാർക്ക് ശേഷം ഫാ. സി. വി. ജോസഫ് (ചീരൻ), ഫ. കെ. ജെ. ജോർജ് (കണ്ണോത്ത്), ഫാ. പത്രോസ് പുലിക്കോട്ടിൽ എന്നിവർ വികാരിമാരായിരുന്നു. അടുത്തകാലത്ത് പള്ളി നവീകരിച്ചിട്ടുണ്ട്. ഫാ. എബി കൊള്ളന്നൂർ ആണ് ഇപ്പോഴത്തെ വികാരി.

കുന്നംകുളത്തെ ശില്പചാരുതയാർന്ന പള്ളി ആർത്താറ്റ് പള്ളിയുടെ തൊട്ടടുത്ത സ്ഥാനത്ത് പ്രാധാന്യം നൽകി പരാമർശിക്കപ്പെടുന്നു. കോലാടി ദാവീദ് കോറെപ്പിസ്കോപ്പാ (താവു അച്ചൻ) ഏറെക്കാലം ഈ പള്ളിയിൽ വികാരി ആയിരിക്കുകയും വൈദികവിദ്യാർത്ഥികളെ പരിശീലിപ്പിക്കുകയും ചെയ്തിട്ടുണ്ട്. പള്ളിക്ക് രണ്ട് കുരിശുപള്ളികളും ഒരു ഷോപ്പിംഗ് കോംപ്ലക്സും ഉണ്ട്.

താഴെ കാണുംപ്രകാരം ചിറളയം പള്ളിയുടെ ഒരു പാട്ട്, കുന്നംകുളം 'ഭാരതഭൂഷണം' പ്രസ്സിൽ നിന്നും അച്ചടിച്ച ഗ്രന്ഥത്തിൽ കാണുന്നുണ്ട്. പ്രസാധകന്റെ പേരായി 'പി. വി. മാത്യു ആൻഡ് സൺസ്' എന്നാണ് കൊടുത്തിട്ടുള്ളത്. പി. വി. മാത്യുവിന്റെ രചന ആയിരിക്കാം. അദ്ദേഹം 1879-ൽ ജനിച്ചു. 1925-ൽ മരിച്ചു.

### ചിറളയത്ത് പള്ളിയുടെ പാട്ട്

കീർത്തി പെരുന്നഴകേറും ചിറളയം
കീർത്തിമാനാകിയ ദൈവാലയം
അമ്പോട് നാഥൻ തിരുവുള്ളം വാണീടും
അമ്പോട് മാർ കാസോലിക്കാ[1] തന്റെ
ചിത്രമേറീടുന്ന കൗറിടത്തിൻ[2]
ചിത്രപ്പണികളും ചൊല്ലാവല്ലോ.
ക്രാസി നിലങ്ങൾ ലതകൾ പടികളും
ഭാസേറും[3] മാലാഖാ രൂപങ്ങളും
നന്മനിറഞ്ഞഴകേറിയ ഒന്മയെ[4]
ഒന്മയാൽ സ്വർഗ്ഗം കരേറ്റിക്കൊണ്ട്
ബാവായും പുത്രനും റൂഹായുമായിട്ട്
സർവമോക്ഷമുടി[5] വച്ചവാറേ
നാനാവർണ്ണങ്ങളതിശയം ക്രാസികൾ[6]

നാനാ പ്രകാശം (രം?) ചമച്ചവാറേ
മേത്തരശീലകൾ, മേലാപ്പ്, ചിത്തോലും
ചേർച്ചയേറീടുന്ന ഭംഗികളും. ഇതിസമാപ്തം.

വ്യാഖ്യാനം: 1. കാതോലിക്കാ. 1751-ൽ വന്ന മാർ ബസ്സേലിയോസ് ശാക്രുള്ള ബാവാ. അദ്ദേഹം കുറെനാൾ ചിറളയം പള്ളിയിൽ താമസിച്ചു. പിന്നീട് അദ്ദേഹം 1764-ൽ കണ്ടനാട് പള്ളിയിൽ കബറടങ്ങി. ആരാധകർ ചിറളയം പള്ളിയിൽ അദ്ദേഹത്തിന്റെ സ്മാരക കബറിടം ഉണ്ടാക്കി. അതിന്റെ വർണ്ണനയാണീ പാട്ട്. 2. കബറിടം. 3. ശോഭയുള്ള. 4. സത്യം. 5. മോക്ഷകിരീടം. 6. കബറിടത്തിലെ കടഞ്ഞെടുത്ത അഴികൾ. മിക്ക വരികളും മഞ്ജരീവൃത്തത്തിലാണ്. കവിതയിലെ പ്രാസഭംഗിയും അലങ്കാര ഭംഗിയും ശ്രദ്ധേയം.

## 3. കുന്നംകുളം പഴയപള്ളി

കുന്നംകുളംപള്ളി എന്ന് സാമാന്യമായി ചരിത്രങ്ങളിൽ പരാമർശിക്കുന്നത് വലിയങ്ങാടിയിലെ പഴയപള്ളിയെ ആണ്. അങ്ങാടിയുടെ കിഴക്കുഭാഗത്ത് സെന്റ് തോമസ് പുത്തൻപള്ളി സ്ഥാപിതമായതോടെ അങ്ങാടിയുടെ പടിഞ്ഞാറുഭാഗത്തുള്ള ഈ പള്ളി പഴയപള്ളിയെന്ന ഖ്യാതി നേടി. ചാട്ടുകുളങ്ങര-പാലൂർ പ്രദേശത്ത് വ്യാപാരം ചെയ്തിരുന്ന ഒരു വിഭാഗത്തെ തലപ്പള്ളി രാജാക്കന്മാർ കുന്നംകുളത്തെ വ്യാപാരവികസനത്തിനായി കൊണ്ടുവന്നപ്പോഴാണ് കുപ്രോസ് ദ്വീപിന്റെ പാരമ്പര്യമുള്ള ഒരു കോളനി മണക്കുളം രാജാവിന്റെ അതിഥികളായി കുന്നംകുളം പടിഞ്ഞാറെ അങ്ങാടിയിലും കിഴക്കേ അങ്ങാടിയിലും തെക്കേ അങ്ങാടിയിലും എത്തിയത്. സുറിയാനി ക്രിസ്ത്യാനികളുടെ സാന്നിധ്യം അതോടെ കുന്നംകുളത്തേക്ക് വ്യാപിച്ചു. പുതിയ കുടിയേറ്റത്തെ തുടർന്ന് കുടിയിറക്കപ്പെട്ടവർക്ക് ഉൾപ്രദേശങ്ങളിൽ വിസ്തൃതമായ കൃഷിഭൂമികൾ ലഭിച്ചു. ചിറളയം പ്രദേശത്തെ കുടിയേറ്റ സംഘത്തെ നയിച്ചത് ചെറുവത്തൂർ കുടുംബക്കാരും മണക്കുളം രാജാവിന്റെ അതിഥിസംഘത്തെ നയിച്ചത് കാക്കശ്ശേരി കുടുംബക്കാരുമായിരുന്നു. രണ്ടു സംഘവും നൂറ്റാണ്ടുകളായി വ്യാപാര പ്രാഗത്ഭ്യം തെളിയിച്ചവരും സ്വന്തം ജൂതപൈതൃകത്തിനനുയോജ്യമായി ചാട്ടുകുളങ്ങര അങ്ങാടി സംവിധാനം ചെയ്തവരും ആയിരുന്നു. റോമ്മൻ ആധിപത്യകാലത്ത് യെരുശലേമിൽനിന്ന് കുപ്രോസ് ദ്വീപിലെത്തിയ യഹൂദവംശജർ പാലൂരിലെ വിദേശ വാണിജ്യത്തെ തങ്ങളുടെ പങ്കാളിത്തംകൊണ്ട് പുഷ്ടിപ്പെടുത്തുകയും തലപ്പള്ളി രാജാക്കന്മാരുടെ പ്രശംസയ്ക്ക് പാത്രമാവുകയും ചെയ്തു. കുന്നംകുളം അങ്ങാടികൾക്ക് ജൂതത്തെരുവുകളുടെ മുഖം നൽകുന്നതിൽ ഈ കുടിയേറ്റക്കാർ പങ്കു വഹിച്ചു. 1800-ൽ കുന്നംകുളം പട്ടണം സന്ദർശിച്ച ഡോ. ഫ്രാൻസിസ് ബുക്കാനൻ അതീവ മനോഹരമായി സംവിധാനം ചെയ്യപ്പെട്ട കുന്നംകുളം നഗര നിവാസികളെപ്പറ്റി നടത്തിയ നിരീക്ഷണം



ശ്രദ്ധേയം: "നസ്രാണികൾ വളരെ അധ്വാനശീലന്മാരും അച്ചടക്കമുള്ള വരുമാണ്. പ്രധാനമായും കൃഷിയും കച്ചവടവും ചെയ്താണ് അവർ ജീവി ക്കുന്നത്. ധാരാളം വീടുകൾ വളരെ ചിട്ടയിലും ഒതുക്കത്തിലും നിർമ്മി ച്ചിട്ടുണ്ട്. ജനങ്ങൾ ഈ വീടുകളിൽ തിങ്ങിപ്പാർക്കുന്നു. ഇന്ത്യൻ പട്ടണ ങ്ങളുടെ നിലവാരം വച്ചു നോക്കിയാൽ ഇവിടം വളരെ ഭംഗിയായി സംവി ധാനം ചെയ്തിരിക്കുന്നതായും മറ്റുള്ളവയെ അപേക്ഷിച്ച് വൃത്തിയുള്ള വയായും അനുഭവപ്പെട്ടു. ഞങ്ങൾ കൂടാരമടിച്ചതിന്റെ എതിർവശത്തായി നസ്രാണികളുടെ - ക്രിസ്ത്യാനികളുടെ - ഒരു ഗ്രാമമുണ്ട്. 'കുന്നംകുള ങ്ങര അങ്ങാടി' എന്നാണിതിന്റെ പേർ. മനോഹരമായ വെറ്റി ലത്തോട്ടങ്ങൾക്കിടയിൽ അല്പം ഉയർന്ന സ്ഥലത്ത് സ്ഥിതി ചെയ്യുന്ന ഈ പ്രദേശം കാഴ്ചയിൽ കൗതുകമുള്ളതാണ്. അവിടത്തെ പാപ്പാ, അല്ലെ ങ്കിൽ പുരോഹിതൻ ഞങ്ങളെ വന്ന് കണ്ടു. അദ്ദേഹത്തിന്റെ കൂടെ ഒരു ശിഷ്യനുമുണ്ടായിരുന്നു. തന്റെ ഗുരുവിനോട് ശിഷ്യൻ കാണിക്കുന്ന ബഹുമാനാദരവുകൾ അവിസ്മരണീയമാണ്. നീല നിറത്തിലുള്ള മനോ ഹരമായ അങ്കിയാണ് പാപ്പാ ധരിച്ചിരുന്നത്. അദ്ദേഹത്തിന്റെ മുൻ ഗാമികൾ അനേക തലമുറകളായി ഇവിടെ ജീവിച്ചു പോന്നവരാണെ ങ്കിലും അദ്ദേഹത്തിൽ യഹൂദന്മാരുടെ ശരീരപ്രകൃതി വ്യക്തമായി കാണു ന്നുണ്ട്" (ഫ്രാൻസിസ് ബുക്കാനന്റെ കേരളം, പു. 48).

തദ്ദേശവാസികളിൽ യഹൂദ ശൈലികൾ പ്രകടമാണെന്ന് പല ചരി ത്രകാരന്മാരും നിരീക്ഷിച്ചിട്ടുണ്ട്: "ചാട്ടുകുളങ്ങര പള്ളി ഇടവകക്കാരിൽ പൊതുവെ യഹൂദപാരമ്പര്യം മുന്നിട്ടു നിൽക്കുന്നതായി കാണാം. തെരു വിൽ ഇടതിങ്ങിയുള്ള താമസം, വീടിന്റെ മുൻവശത്ത് കച്ചവടവും പിൻവ

ശത്തു താമസവും, നശിച്ചാലും വിട്ടൊഴിയാത്ത സ്ഥിരോത്സാഹം, പണം പലിശയ്ക്ക് കൊടുക്കൽ, സംരംഭവാസന ഇവയെല്ലാം യഹൂദ പാരമ്പര്യത്തിൽ നിന്ന് ലഭിച്ചിട്ടുള്ളതാണ്" (പി. വി. മാത്യു, *കേരളത്തിലെ നസ്രാണി ക്രിസ്ത്യാനികൾ വാല്യം 1*, പുറം III).

പൊന്നാനി–അലക്സന്ത്രിയ തുറമുഖം വഴി ബി.സി. നൂറ്റാണ്ടുകളിൽ നടന്നിരുന്ന വിദേശവാണിജ്യത്തിൽ പങ്കുകാരായി ചാട്ടുകുളങ്ങര ജൂതക്കുന്നിലും മറ്റത്തും യഹൂദ കോളനികളും യഹൂദ സിനഗോഗുകളും ഉണ്ടായിരുന്നതായി സഭാചരിത്രകാരന്മാർ അഭ്യൂഹിച്ചിട്ടുണ്ട്. മധ്യപൗരസ്ത്യ ദേശങ്ങളിൽനിന്നും കുപ്രോസ് ദ്വീപിൽ നിന്നും ഇപ്രകാരം കുടിയേറിപ്പാർത്ത യഹൂദന്മാരും ക്രിസ്ത്യാനികളും ആണ് പാലൂരിലെ ക്രൈസ്തവരുടെ ആദ്യ തലമുറ. ഈ യഹൂദ സാന്നിധ്യമാണ് മാർ തോമ്മാശ്ലീഹായെ പൊന്നാനി–കൊടുങ്ങല്ലൂർ തുറമുഖങ്ങളിലേക്കാകർഷിച്ച പ്രധാന സാഹചര്യം എന്ന് നേരത്തെ വ്യക്തമാക്കിയിട്ടുണ്ടല്ലോ.

മണക്കുളം രാജാക്കന്മാർ വ്യാപാരാഭിവൃദ്ധിയെ ലാക്കാക്കി ക്ഷണിച്ചുകൊണ്ടുവന്ന യഹൂദ ക്രിസ്ത്യാനികൾക്ക് പടിഞ്ഞാറെ അങ്ങാടിയിലുണ്ടായിരുന്ന ശിവക്ഷേത്രം ആരാധനയ്ക്കായി നൽകി. 4–ാം നൂറ്റാണ്ടിൽ റോമ്മൻപീഢ മൂലം രക്തസാക്ഷിയായിത്തീർന്ന കുറിയാക്കോസ് സഹദായുടെ നാമത്തിൽ ശിവക്ഷേത്രം ദേവാലയമായി പ്രതിഷ്ഠിക്കപ്പെട്ടു. പാലൂർ ക്രിസ്ത്യാനികളുടെ ആരാധ്യപിതാക്കന്മാരായ മാർ ലാസറസ്, മാർ കുറിയാക്കോസ് എന്നിവരുടെ പുണ്യനാമങ്ങളിൽ കുന്നംകുളത്ത് രണ്ട് ദേവാലയങ്ങൾ രൂപപ്പെട്ടു.

രണ്ടു പള്ളികൾക്കും ചിറളയം–മണക്കുളം രാജാക്കന്മാരുടെ നിർല്ലോഭ സഹായങ്ങൾ ലഭിച്ചിരുന്നു. രണ്ടു ഇടവകകളുടെയും സംയുക്ത ഉടമസ്ഥതയിലായിരുന്ന ചാവക്കാട് തുറമുഖം വഴി വനവിഭവങ്ങളും തോട്ടവിഭവങ്ങളും ശേഖരിച്ച് കൊച്ചി തുറമുഖത്തേക്കയയ്ക്കുന്ന വ്യാപാരം 19–ാം നൂറ്റാണ്ടു വരെയും തുടർന്നു. വ്യക്തികൾക്കും ഇടവകകൾക്കും രാജാക്കന്മാർക്കും ഈ വ്യാപാരം ഒരുപോലെ ശ്രേയസ്സുണ്ടാക്കി. വിശ്വസ്തരായ സുറിയാനി ക്രിസ്ത്യാനികളെ അങ്ങാടിയിൽ പാർപ്പിക്കുന്നതിന് രാജാക്കന്മാരെ പ്രേരിപ്പിച്ച ഒരു കാര്യം കൂടെ ഇവിടെ വ്യക്തമാക്കുവാനുണ്ട്. കറകളഞ്ഞ യജമാനസ്നേഹം മൂലം രാജകുടുംബത്തിന്റെ നേരെ ഉണ്ടാകുന്ന എല്ലാ ആക്രമണങ്ങളെയും ജീവൻ ത്യജിച്ചും നേരിടാൻ സുറിയാനിക്കാർ തയാറായിരുന്നു എന്നതാണ് ആ കാര്യം. തങ്ങളുടെ കൊട്ടാരങ്ങൾക്ക് അകമ്പടിയായി പാർക്കുന്ന അങ്ങാടിക്കാർ രാജാക്കന്മാരുടെ അംഗരക്ഷകർ തന്നെയായിരുന്നു. അങ്ങാടിയുടെ ക്രമീകരണത്തിലും സംവിധാനത്തിലും ഈ ലക്ഷ്യം പ്രകടമായിരുന്നു. കുന്നംകുളത്തിന്റെ പ്രിയ ചരിത്രകാരൻ ഈ സംവിധാനത്തെ വർണ്ണിക്കുന്നത്

കാണുക: "സുറിയാനി ക്രിസ്ത്യാനികൾ ഇടതിങ്ങിപ്പാർക്കുന്ന പുരാതന പട്ടണമാണ് കുന്നംകുളം. എ.ഡി. 52-ൽ ക്രിസ്തുശിഷ്യനായ വിശുദ്ധ മാർതോമ്മാശ്ലീഹാ മലങ്കരയിൽ വന്ന് ക്രിസ്ത്യാനികൾ ആക്കിയ പൂർവിക നസ്രാണികളാണ് കുന്നംകുളം ക്രിസ്ത്യാനികൾ എന്നാണ് വിശ്വസിക്കപ്പെട്ടുവരുന്നത്. പട്ടണത്തിന് നടുക്കുള്ള പഴയപള്ളി, ചിറളയംപള്ളി എന്നീ രണ്ടു വലിയ ക്രിസ്ത്യൻ ദേവാലയങ്ങൾ വളരെ പുരാതനമെന്ന് വിശ്വസിക്കപ്പെടുന്നു. തലപ്പള്ളി താലൂക്കിന്റെ തലസ്ഥാന നഗരിയായി കുന്നംകുളത്തെ കണക്കാക്കാമെന്നാണ് അവരുടെ (വാർഡ് ആൻഡ് കോണർ, 1816) അഭിപ്രായം. കൊച്ചി രാജ്യത്തെ ക്രിസ്ത്യാനികളുടെ ഏറ്റവും വലിയ പട്ടണമാണ് കുന്നംകുളങ്ങര എന്നും പറയുന്നു. ചിറളയം പള്ളി പൂർവിക കാലത്ത് ചിറളയം രാജാക്കന്മാരുടെ സഹായത്താൽ നിർമ്മിച്ചതാണെന്നും പഴയപള്ളി പഴയകാലത്ത് മണക്കുളം തമ്പുരാക്കന്മാരുടെ സഹായത്താൽ പണിയിച്ചതാണെന്നും വിശ്വസിക്കപ്പെടുന്നു. ഒരു നൂറ്റാണ്ടു മുമ്പ് (വരെ) കുന്നംകുളം അങ്ങാടി തലപ്പള്ളി താലൂക്കിലെ ഏറ്റവും വലിയ വാണിജ്യകേന്ദ്രമായിരുന്നു. കുരിശാകൃതിയിലാണ് പട്ടണത്തിലെ പ്രധാന റോഡുകൾ. കിഴക്കേ അങ്ങാടി, പടിഞ്ഞാറേ അങ്ങാടി, വടക്കേ അങ്ങാടി, തെക്കേ അങ്ങാടി എന്നിങ്ങനെ പ്രധാന റോഡുകൾ. ഇവയിൽ കിഴക്കേ അങ്ങാടിക്കാണ് കൂടുതൽ പ്രാധാന്യം. വലിയങ്ങാടി എന്നാണ് ഇതിനെ പറയാറ്. എല്ലാ അങ്ങാടികളിലും റോഡിന്റെ ഇരുവശത്തും ക്രിസ്ത്യാനികളുടെ വീടുകൾ. രണ്ടു വീടുകൾ തമ്മിൽ ആശാരിക്കോലിന് ഒരു കോൽ വീതിയുള്ള (ഉദ്ദേശം രണ്ടര അടി: 75 സെന്റീമീറ്റർ) ഇടപ്പഴുതേ കാണുകയുള്ളൂ. പല വീടുകളും ഉൾവശം രണ്ടായി വിഭജിച്ചതായിരിക്കും. മേൽക്കൂര ഒന്നേ കാണുകയുള്ളൂ. എല്ലാ വീടുകളുടെയും മുൻവശത്തെ ഉമ്മറവും മുറികളും കച്ചവടാവശ്യത്തിനായി വേർതിരിച്ചിരിക്കും. വീടിന്റെ പിറകുവശത്താണ് വീട്ടുകാരുടെ താമസം. മുൻവശത്ത് കച്ചവടവും തൊട്ടുപിറകിലെ മുറികൾ കച്ചവട സാധനങ്ങൾ സൂക്ഷിക്കാനും ഉപയോഗിക്കുന്നു. വീടിനകത്ത് വെളിച്ചം നന്നേ കുറവായിരിക്കും. ഇരുവശത്തും മറ്റു വീടുകൾ തൊട്ടുതൊട്ട് ഉയർന്ന് നിൽക്കുന്നതിനാൽ സൂര്യപ്രകാശം കടന്നുവരാൻ ഞെരുക്കമാണ്; ശുദ്ധവായു കിട്ടാനും പ്രയാസം. കിഴക്കേ അങ്ങാടിയിലും പടിഞ്ഞാറേ അങ്ങാടിയിലും നിറയെ കച്ചവടപീടികകൾ. വടക്കേ അങ്ങാടിയിലും തെക്കേ അങ്ങാടിയിലും നടുപ്പന്തിക്ക് അടുത്തുള്ള കുറച്ചു വീടുകളിലേ കച്ചവടം ഉണ്ടായിരുന്നുള്ളൂ. നാല് അങ്ങാടിയിലും അഥവാ റോഡുകളും യോജിക്കുന്ന സ്ഥലത്തിന് നടുപ്പന്തി അഥവാ നാലുംകൂടിയ നാക്കോല എന്ന് പറയും.

അങ്ങാടിയുടെ ഇരുവശവുമുള്ള വീടുകളിൽ സുറിയാനി ക്രിസ്ത്യാ

നികൾ കുടുംബമായി താമസിക്കുന്നു. അന്യമതക്കാരോ അന്യനാട്ടുകാരോ അങ്ങാടിയിൽ താമസമുണ്ടായിരുന്നില്ല. കച്ചവടക്കാർ മുഴുവൻ ക്രിസ്ത്യാനികൾ. കുന്നംകുളം അങ്ങാടിയിലെ ക്രിസ്ത്യാനികൾ പൊതുവേ സമാധാനപ്രിയരാണ്. ദിവാൻ ആയിരുന്ന എ. ആർ. ബാനർജി കുന്നംകുളത്ത് ഒരു സബ് മജിസ്ട്രേട്ട് കോടതി സ്ഥാപിച്ചിരുന്നു. കേസുകൾ വേണ്ടത്ര ഇല്ലാതിരുന്നതിനാൽ കോടതി നിർത്തലാക്കേണ്ടി വന്നു.

കച്ചവടസാധനങ്ങൾ വാങ്ങാൻ ചുറ്റുപാടുമുള്ള ഗ്രാമപ്രദേശങ്ങളിൽ നിന്ന് നാനാജാതിമതസ്ഥർ കുന്നംകുളത്തേക്കാണ് വരാറ് പതിവ്. എല്ലാ സാധനങ്ങളും കുന്നംകുളം അങ്ങാടിയിൽ കിട്ടും. വാങ്ങാൻ വന്ന ആൾ എന്തെങ്കിലും കുഴപ്പമുണ്ടാക്കിയാൽ എല്ലാ പീടികക്കാരും കൂടി വളഞ്ഞ് അയാളെ നല്ല പാഠം പഠിപ്പിക്കും. അയാൾക്കു ഓടി രക്ഷപെടാനും കഴിയില്ല. ഇരുവശത്തും തൊട്ടുതൊട്ടു പീടികകളാണ്. രണ്ടു കാളവണ്ടികൾക്ക് കഷ്ടിച്ച് കടന്നുപോകാനുള്ള വീതിയേ റോഡിനുള്ളൂ. 'പിടിക്കെടാ അവനെ' എന്ന് പുറകിലുള്ളവർ വിളിച്ച് കൂവിയാൽ അപ്പുറത്തുള്ള പീടികകളിൽ നിന്നും ആളുകൾ ഇറങ്ങി ഓടിവരും. അയാൾ എലിപ്പത്തായത്തിൽപെട്ടപോലെ കുടുങ്ങും. ..'' അഡ്വ. പി. സി. മാത്യു: *ശ്രീ. കെ. ടി. മാത്യു*, പു. 35–38).

പഴയപള്ളിക്കും സ്വന്തമായി ശ്മശാനം ഉണ്ടായിരുന്നില്ല. അക്കാര്യത്തിൽ അവരും പൂട്ടിക്കിടന്ന ആർത്താറ്റ് ശ്മശാനത്തെത്തന്നെ ആശ്രയിച്ചുപോന്നു. കുന്നംകുളം അങ്ങാടിയിലേക്ക് കുടിയേറിപ്പാർത്ത രണ്ടു ഇടവകക്കാരും ആർത്താറ്റ് പള്ളി പൂർവ്വസ്ഥിതിയിൽ വിട്ടുകിട്ടാൻ പല ശ്രമങ്ങളും നടത്തി എങ്കിലും റോമ്മൻ അനുയായികളുടെ സംഖ്യാബാഹുല്യം അവഗണിക്കാനാവാത്തവിധം വർദ്ധിച്ചുകൊണ്ടേയിരുന്നതിനാൽ വേണ്ടത്ര വിജയിച്ചില്ല. മാർതോമ്മാശ്ലീഹായുടെ പൈതൃകമുള്ള തലപ്പള്ളി നഷ്ടപ്പെടുന്നത് രണ്ടു കൂട്ടർക്കും സഹിക്കാവുന്നതിലേറെയായിരുന്നു. ഇരുകൂട്ടർക്കും ആരാധനാ സൗകര്യങ്ങൾ ലഭിച്ചതുകൊണ്ട് അധികാരികളും പ്രശ്നത്തെ ഗൗരവമായി സമീപിച്ചില്ല.

1789 ഡിസംബർ 14–നും 24–നും മദ്ധ്യേ ടിപ്പു സുൽത്താന്റെ പട പാലൂർ –ചാട്ടുകുളങ്ങര പള്ളി തീവച്ച് നശിപ്പിച്ചതോടെ കുടിയേറ്റക്കാർ കുന്നംകുളം അങ്ങാടികളിൽ വർദ്ധിച്ചു. ചിറളയം പള്ളിയെപ്പോലെ ഈ പള്ളിയും വലുതാക്കി പണിയുവാൻ ആവശ്യം നേരിട്ടു. ഈ പുനർ നിർമ്മാണത്തിന് പുലിക്കോട്ടിൽ ഇട്ടൂപ്പ് മല്പാൻ നേതൃത്വം വഹിച്ചു. പുതുക്കിപ്പണിത പള്ളിയുടെ രൂപശില്പത്തിലും മാറ്റമുണ്ടായി. പഴയ ശിവക്ഷേത്രശില്പം ഉപേക്ഷിച്ചാണ് പുതിയ പള്ളി പണിതത്. രൂപത്തിൽ മാത്രമല്ല, കുറിയാക്കോസ് സഹദായുടെ നാമത്തിന്റെ സ്ഥാനത്ത് മാർ ലാസറസിന്റെ നാമത്തിൽ പ്രതിഷ്ഠ നടത്തി ഭാവത്തിലും പുനർ

നിർമ്മാണം ചെയ്ത പള്ളിക്ക് വ്യത്യാസം ഉണ്ടായി. ലാസറസ് പാരമ്പ ര്യക്കാരുടെ ശക്തമായ ഹിതം ഈ മാറ്റത്തിൽ പ്രതിഫലിച്ചു. എങ്കിലും തൽഫലമായി ഉണ്ടായ അഭിപ്രായ വ്യത്യാസം പരിഹരിക്കുവാൻ പള്ളി യുടെ വടക്കുഭാഗത്ത് ഒരു കുരിശുപള്ളി പണിത് അതിനെ മാർ കുറിയാ ക്കോസ് സഹദായുടെ നാമത്തിൽ പ്രതിഷ്ഠിക്കുകയും അതിന് പഴയ അന്തിമാളൻകാവിന്റെ രൂപശില്പം നൽകുകയും ചെയ്തു. ആദ്യ കുടി യേറ്റത്തിന് നേതൃത്വം നൽകിയ കാക്കശ്ശേരി കുടുംബക്കാർ തന്നെയാണ് ഈ അനുരഞ്ജന നിർദ്ദേശത്തിനും കുരിശുനിർമ്മാണത്തിനും മുൻകൈ എടുത്തത് എന്ന് കരുതുവാൻ ന്യായമുണ്ട്.

ഇക്കാലത്ത് നടന്ന ഒരു സംഭവം 1976–ൽ പ്രസിദ്ധീകരിച്ച ആർത്താറ്റ് –കുന്നംകുളം സുവനീർ രേഖപ്പെടുത്തിയിട്ടുള്ളത് ഇപ്രകാരമാണ്. ശീർ ഷകം: മശിഹായുടെ കരങ്ങളിൽ ദൈവദാസർ സുരക്ഷിതർ.

“പള്ളി മേൽക്കൂരകളിൽ ‘കൂരോട്’ പോലും വന്നെത്താത്ത കാലം. കുന്നംകുളത്തെ പഴയപള്ളിയുടെ ‘ചന്ദ്രത്ത്’ മാളികയും ഓല മേഞ്ഞ തായിരുന്നു. അന്നൊരു ദിവസം അങ്ങാടിയിൽ തീപ്പിടുത്തം ഉണ്ടായി. പള്ളിമാളികയ്ക്ക് തീപിടിച്ചാൽ അങ്ങാടി മുഴുവൻ ചാമ്പലാകുമെന്ന് മന സ്സിലാക്കിയ ‘കാലം ചെയ്ത അച്ചൻ’ (കോട്ടയം പഴയസെമിനാരി സ്ഥാപ കനെ അങ്ങനെയാണ് അക്കാലങ്ങളിലെ ഭാഷാരീതിപ്രകാരം പരാമർശി ച്ചിരുന്നത്) പള്ളിപ്പറമ്പിൽ ഉണ്ടായിരുന്നവരോട് മാളികയുടെ മുകളിൽ മേഞ്ഞിരുന്ന ഓല പൊളിച്ചിറക്കുവാൻ ആജ്ഞാപിച്ചു. ഉടൻതന്നെ അവിടെ കൂടിയിരുന്നവരിൽ ചിലർ മാളികമുകളിൽ എത്തി. അപ്പോ ഴേക്കും പള്ളിക്ക് തീപിടിച്ചിരുന്നു. എല്ലാവരും ബദ്ധപ്പെട്ട് താഴേക്ക് ഇറങ്ങി തുടങ്ങി. എന്നാൽ ഒരേ ഒരാൾ മാത്രം ആ ഉന്നതമായ മാളികമുകളിൽ അവശേഷിച്ചു. നാലു ഭാഗവും അഗ്നി ആളിപ്പടർന്നു. താഴെ കൂടിയിരുന്ന വരുടെ കണ്ഠങ്ങളിൽ നിന്ന് ദീനരോദനം ഉയർന്നു. ശദ്രക്ക്, മേശക്ക്, അബേദനഹോ സഹോദരന്മാരോടൊപ്പം അഗ്നികുണ്ഡത്തിൽ നടന്ന സർ വ്വശക്തനായ യഹോവയുടെ നാമത്തിൽ പ്രാർത്ഥിച്ചുകൊണ്ട്, കാലം ചെയ്ത അച്ചൻ തന്റെ തോളിൽ കിടന്നിരുന്ന തൂവാല എടുത്തു നിലത്ത് വിരിച്ചു. എരിഞ്ഞടങ്ങുന്ന മേൽക്കൂരയിൽ അമ്പരന്ന് നിൽക്കുന്ന ആ നിസ്സ ഹായനോട് താൻ വിരിച്ച തൂവാലയിലേക്ക് ചാടുവാൻ അദ്ദേഹം കല്പിച്ചു. ഉടൻതന്നെ മാളികമുകളിൽ നിന്ന് അയാൾ എടുത്തുചാടി. പ്രപഞ്ച സ്രഷ്ടാവും പരിപാലകനുമായ മശിഹായുടെ അദൃശ്യകരങ്ങൾ ആ വിശ്വാസിയെ ഒരു തലനാരിഴക്കു പോലും കോട്ടംതട്ടാതെ നിലത്ത് എത്തിച്ചു. കണ്ടുനിന്നവർ ആനന്ദബാഷ്പം ചൊരിഞ്ഞ് ദൈവത്തെ സ്തുതിച്ചു. കാലം ചെയ്ത അച്ചൻ ഗദ്ഗദകണ്ഠനായി ആ വിശ്വാസിയെ ആലിംഗനം ചെയ്തു. തീപ്പിടുത്തത്തിൽ കത്തിക്കാളിയ കഴുക്കോലിന്റെ

അവശിഷ്ടങ്ങൾ ഇന്നും പള്ളിമാളികയിൽ കാണാം" (രണ്ടാം ഭാഗം, പു. 37).

നവീകരണക്കാരുമായുള്ള വ്യവഹാരത്തിന്റെ കാലത്ത് ആർത്താറ്റ് – കുന്നംകുളം പള്ളികളുടെ കേന്ദ്രഓഫീസും മേൽപ്പൂട്ട് മുറികളും ഈ പള്ളിയുടെ വടക്കേ മാളിക കെട്ടിടത്തിലാണ് സ്ഥിതി ചെയ്തിരുന്നത്. പിൽക്കാലത്ത് റോഡിനോട് ചേർത്ത് പുതിയ കെട്ടിടമുണ്ടായപ്പോൾ ഓഫീസ് അവിടേക്കു മാറ്റി. 1806–ൽ ഡോ. ക്ലോഡിയസ് ബുക്കാനൻ ആർത്താറ്റ് പള്ളിക്ക് സമ്മാനിച്ച സ്വർണ്ണമെഡലും മറ്റും ഇവിടെ സൂക്ഷിച്ചിരിക്കുന്നു. ഇനിയും പരിശോധനയ്ക്ക് വിധേയമായിട്ടില്ലാത്ത വിലയേറിയ രേഖകൾ ഇവിടെ നിരവധിയുണ്ടെന്ന് ദീർഘകാലം പള്ളി വികാരിയായിരുന്ന പുലിക്കോട്ടിൽ ജോസ് കോറെപ്പിസ്കോപ്പാ ഈ ഗ്രന്ഥകാരനോട് വെളിപ്പെടുത്തിയിരുന്നു.

1875–77 കാലങ്ങളിൽ മലങ്കര സന്ദർശിച്ച പത്രോസ് തൃതീയൻ പാത്രിയർക്കീസും 1909–ൽ വന്ന അബ്ദുള്ളാ പാത്രിയർക്കീസും 1912–ൽ വന്ന അബ്ദുൽ മശിഹാ പാത്രിയർക്കീസും ഈ പള്ളി സന്ദർശിച്ചിട്ടുണ്ട്.

അബ്ദുള്ളാ ബാവായുടെ സന്ദർശനകാലത്തുണ്ടായ ഒരു സംഭവം ചരിത്രകാരന്മാർ രേഖപ്പെടുത്തിയിട്ടുള്ളതിപ്രകാരമാണ്: 1909–ൽ കുന്നംകുളം സന്ദർശിച്ച അന്ത്യോഖ്യാ പാത്രിയർക്കീസ് മാർ അബ്ദുള്ളായെ തങ്ങളുടെ പള്ളിയിലെ പുരാതനരേഖകൾ അഭിമാനപൂർവ്വം പള്ളിച്ചുമതലക്കാർ കാണിച്ചു. 1808–ൽ ക്ലോഡിയസ് ബുക്കാനൻ പള്ളിക്ക് സമ്മാനിച്ച സ്വർണ്ണ മെഡൽ (കുന്നംകുളത്തുകാർ ഇതിനെ പത്താക്ക് എന്നു പറയും) കൈയിലെടുത്ത് താലോലിച്ച ബാവാ അത് മാത്രം തിരിച്ചു നൽകാതെ സ്വന്തം പെട്ടിയിൽ നിക്ഷേപിച്ചു. തെക്കോട്ടു യാത്രയായ ബാവാ മെഡൽ കൊണ്ടുപോയി എന്നറിഞ്ഞപ്പോൾ പള്ളിച്ചുമതലക്കാർ പരിഭ്രാന്തരായി. ഇടവകക്കാർ പള്ളിക്കൈക്കാരന്റെ അജാഗ്രതയ്ക്കെതിരെ ഉറക്കെ ശബ്ദിച്ചു. ഒടുവിൽ മറ്റു പോംവഴി കാണാതെ ചുമതലക്കാർ ബാവായ്ക്ക് വക്കീൽ നോട്ടീസ് അയച്ചു. കാര്യം പന്തിയല്ലെന്ന് ബോധ്യമായപ്പോൾ, പലവട്ടം മദ്ധ്യസ്ഥന്മാരെ അയച്ചിട്ടും മെഡൽ തിരിച്ച് നൽകാൻ വിസമ്മതിച്ച പാത്രിയർക്കീസ്, പത്താക്ക് തിരിച്ചേല്പിച്ചു (കുന്നംകുളം സോവനീർ, 1976, പുറം 29).

പഴയസെമിനാരി സ്ഥാപകൻ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് പ്രഥമൻ മലങ്കര മെത്രാപ്പോലീത്തായോട് അവാച്യമായ ഭക്തിബഹുമാനങ്ങൾ പുലർത്തിയിരുന്ന ഇടവകക്കാർ അദ്ദേഹത്തിന്റെ സ്മരണ നിലനിർത്തുവാനായി പഴയപള്ളിയുടെ മദ്ബഹായുടെ താഴെ മധ്യഭാഗത്ത് ഒരു സ്മാരക കബറിടം നിർമ്മിച്ചു. തിരുമേനിയുടെ മരണ

പത്രപ്രകാരം തറവാട്ടിലേക്ക് ലഭിച്ച മുരിക്കിൻപെട്ടിയും എഴുത്താണിയും കുന്തുരുക്കച്ചെപ്പും തവിയും ഒരു പിച്ചാത്തിയും വീട്ടുകാർ പള്ളിക്ക് നൽകിയത് കബറിടത്തിൽ നിക്ഷേപിച്ചു (2007-ൽ പള്ളിയകത്ത് ടൈൽസ് വിരിക്കുന്നതിനിടയിൽ ഈ പുരാവസ്തുക്കളുടെ അവശിഷ്ടം കണ്ടെടുക്കുകയുണ്ടായി). 1816-ൽ കോട്ടയത്തു കാലംചെയ്ത് പഴയസെമിനാരിയിൽ കബറടങ്ങിയ അദ്ദേഹത്തിന്റെ ഓർമ്മപ്പെരുനാൾ ഒരു ദേശീയ ഉത്സവമായി പഴയപള്ളിയിൽ കൊണ്ടാടുവാൻ ആരംഭിച്ചു. വൃശ്ചികം 12-ാം തീയതി അങ്ങാടിയിൽ ഗജവീരന്മാരുടെ അകമ്പടിയോടെ ഘോഷയാത്രകളും കരിമരുന്ന് പ്രയോഗവും സദ്യയും ഗംഭീരമായി നടത്തിയിരുന്നു. കബറിടം അനേകർക്ക് അഭയസ്ഥാനമായി. ആ പുണ്യവാന്റെ മധ്യസ്ഥതയിൽ ആശ്രയിക്കുന്ന ഭക്തസമൂഹത്തെക്കണ്ട് പില്ക്കാലത്ത് മലങ്കരയിൽ വന്ന അന്ത്യോഖ്യൻ മെത്രാൻ യൂയാക്കീം മാർ കൂറിലോസിന് സഹിച്ചില്ല. കോപാന്ധനായ അദ്ദേഹം കബറിടം ചവുട്ടിത്തകർത്തു. തകർന്ന സ്മാരക കബറിടത്തിന്റെ അവശിഷ്ടങ്ങൾ, കബറിടം പണിയുവാൻ ഉത്സാഹിച്ചവരുടെ വീട്ടുവാതിലുകളിൽ ചാരിവക്കുവാൻ ആ ശീമ ബാവാ ഉത്തരവ് നൽകി. നേരം വെളുത്ത് ആളുകൾ വാതിലുകൾ തുറന്നപ്പോൾ ചാരിവച്ചിരുന്ന അവശിഷ്ടങ്ങൾ ചിലരുടെമേൽ വീഴുകയുണ്ടായി. ഈ അവശിഷ്ടങ്ങളാണ് കിഴക്കേ പുത്തൻപള്ളിയുടെ ആവിർഭാവത്തിന്റെ ഒരു കാരണം.

കുന്നംകുളം സുറിയാനി ക്രിസ്ത്യാനികളുടെ ജാതിക്ക് കർത്തവ്യൻ എന്ന് 1829-ലെ ആർത്താറ്റ് പള്ളിപ്പാട്ടിൽ വിവരിക്കുന്ന പുലിക്കോട്ടിൽ ഇട്ടൂപ്പ് മല്പാൻ ഈ പള്ളിയിലാണ് താമസിച്ചിരുന്നത്. ആർത്താറ്റ് പള്ളിയെ തർക്കത്തിൽ നിന്ന് മോചിപ്പിക്കുവാൻ കൊച്ചിയുടെ ഭരണകൂടവുമായി നിരന്തരം സമ്പർക്കത്തിലേർപ്പെട്ടതും തൽസംബന്ധമായി ആളുകളെ സജ്ജമാക്കിയതും ഈ പള്ളിയെ വേദിയാക്കിക്കൊണ്ടായിരുന്നു. ഇവിടത്തെ താമസവും പ്രാർത്ഥനാജീവിതവും ഉപവാസാനുഷ്ഠാനങ്ങളുമാണ് അദ്ദേഹത്തെ നാടിന്റെ നായകനാക്കി ഉയർത്തിയത്. ആറാം മാർത്തോമ്മാ കത്തോലിക്കാസഭയിൽ ചേർന്നപ്പോൾ അതിനെതിരേ പ്രതികരിക്കുവാൻ കുന്നംകുളം ഇടവകയെ സജ്ജമാക്കിയതും പുനർനിർമ്മാണം ആവശ്യമായ ആർത്താറ്റ് പള്ളിയുടെ ബൃഹത് രൂപമാതൃക രൂപകല്പന ചെയ്തതും മലങ്കരസഭാ സ്വാതന്ത്ര്യത്തിന്റെ മാഗ്നാക്കാർട്ടാ എന്ന് വിശേഷിപ്പിക്കപ്പെട്ട് പോരുന്ന 1806-ലെ 'ആർത്താറ്റ് പടിയോല' എഴുതിയുണ്ടാക്കിയതും ഈ പള്ളിയിൽ വച്ചാണ് (കൂടുതൽ വിവരങ്ങൾക്ക് 'ആർത്താറ്റ് പള്ളി' എന്ന ഭാഗം കാണുക).

ആർത്താറ്റ്-പാലൂർ പള്ളി തർക്കമൊഴിഞ്ഞു കിട്ടുന്നതിന് മുമ്പ് പഴയ പള്ളി സുറിയാനി ക്രിസ്ത്യാനികളുടെ കേന്ദ്ര ഓഫീസായി സ്ഥിരപ്പെട്ടു.

തലപ്പള്ളി ഒഴിഞ്ഞ് കിട്ടിയശേഷവും കേന്ദ്ര ഓഫീസ് പഴയപള്ളിയിൽ തുടർന്നുവരുന്നു. 1811–ൽ ബോംബെ കൊറിയർ പ്രസ്സിൽ നിന്ന് അച്ചടിച്ച് പ്രസിദ്ധീകരിച്ച ആദ്യത്തെ മലയാളം ബൈബിളിന്റെ വിവർത്തനം നടന്നത് ഈ പള്ളിയിൽ വച്ചാണ്. മൂന്നു പേർ ഈ വിഷയത്തിൽ ബ്രിട്ടീഷ് മിഷനറിമാരിൽ നിന്ന് പ്രതിഫലം സ്വീകരിച്ചിരുന്നതായി ക്ലോഡിയസ് ബുക്കാനന്റെ ഡയറി വെളിപ്പെടുത്തുന്നു. വിവർത്തനത്തിന് നേതൃത്വം വഹിച്ച പുലിക്കോട്ടിൽ ഇട്ടൂപ്പ് മല്പാനും കായംകുളം പീലിപ്പോസ് റമ്പാനും തിമ്മയ്യാപ്പിള്ളയും ഈ യത്നത്തിൽ പങ്കെടുത്തു. “I proceed with it tomorrow to the Syrian Bishop who is now engaged with three learned Syrian and Malayalam Scholars in the translation in to the language of Malabar. ... I have the three translators at monthly wages and Col. Macauley superintends when I am gone” (‘... പ്രതിമാസവേതനം പറ്റുന്ന മൂന്നു പേർ വിവർത്തനത്തിൽ വ്യാപൃതരായിരിക്കുന്നു. എന്റെ അസാന്നിധ്യത്തിൽ കേണൽ മെക്കാളെ വിവർത്തനയജ്ഞത്തിന് മേൽനോട്ടം വഹിക്കുന്നു.’ ‘മെമ്മോയേഴ്സ് ഓഫ് ബുക്കാനൻ’, മൂന്നാം പതിപ്പ്, ലണ്ടൻ, 1819, പു. 97).

കേരളത്തിന്റെ ബൈബിൾ പാരമ്പര്യം അന്വേഷിച്ച ഗവേഷകർ ഇക്കാര്യത്തിൽ നൽകുന്ന വെളിച്ചം നമുക്ക് സ്വീകാര്യമാവേണ്ടതാണ്:

‘... അച്ചന്റെ ആഗ്രഹപ്രകാരം വേദപുസ്തകം മലയാളത്തിൽ വിവർത്തനം ചെയ്ത് അച്ചടിപ്പിച്ച് പ്രസിദ്ധീകരിക്കുന്നതിന് എന്റെ എല്ലാ സഹകരണവും ഞാൻ വാഗ്ദാനം ചെയ്യുന്നു. വേദപുസ്തകം സുറിയാനി ഭാഷയിൽനിന്ന് മലയാള ഭാഷയിലേക്ക് തർജ്ജിമ ചെയ്ത് എനിക്കയച്ചു തരുന്നതിന് താല്പര്യപ്പെടുന്നു. ...’ (പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് പ്രഥമന്റെ ജീവചരിത്രം ആദ്യമായി ‘കാലം ചെയ്ത അച്ചൻ’ എന്ന പേരിൽ പ്രസിദ്ധീകരിച്ച ഫാ. പി. എം. ജോസ്, താൻ ആയുഷ്ക്കാലം മുഴുവൻ സേവനം ചെയ്ത ആർത്താറ്റ് കുന്നംകുളം പള്ളി രേഖകളിൽ നിന്ന് കണ്ടെടുത്ത പുലിക്കോട്ടിൽ ഇട്ടൂപ്പ് മല്പാൻ ഡോ. ബുക്കാനന് അയച്ച കത്തിന്റെ വിവർത്തനം, പു. 20).

ബൈബിൾ സൊസൈറ്റിയുടെ കേരള ശാഖയുടെ ചുമതല വഹിച്ചിരുന്ന റവ. ടി. വി. തോമസ് മലയാളം ബൈബിൾ – ചരിത്രപശ്ചാത്തലം എന്ന ലേഖനത്തിൽ എഴുതുന്നു:

“മലയാളം ബൈബിൾ പരിഭാഷപ്പെടുത്തിയത് സുറിയാനി ബൈബിളിൽ നിന്നായിരുന്നു. തിമ്മയ്യാപ്പിള്ള, കായംകുളം പീലിപ്പോസ് റമ്പാൻ, പുലിക്കോട്ടിൽ ഇട്ടൂപ്പ് കത്തനാർ എന്നിവർ ചേർന്നാണ് സുവിശേഷ ഭാഗങ്ങൾ മലയാളത്തിലേക്ക് തർജ്ജിമ ചെയ്തത്. ഭാഷാന്തര ജോലിക്കുള്ള

സർവ്വ ചെലവുകളും പുരോഹിതന്മാരുടെ ശമ്പളവും ഡോ. ബുക്കാനൻ ആണ് വഹിച്ചത്. 1811–ൽ മലയാളത്തിലേക്ക് വിവർത്തനം ചെയ്ത നാല് സുവിശേഷപ്രതികൾ ബോംബെയിൽവച്ച് മുദ്രണം ചെയ്തു പ്രസിദ്ധീകരിച്ചു" (ചർച്ച് വീക്കിലി, 1989 മെയ് 29, വാല്യം 37, ലക്കം 21. വിശുദ്ധ ബൈബിൾ വിശേഷാൽ പതിപ്പ്).

"ബൈബിൾ നൂറ്റാണ്ടുകളിലൂടെ" എന്ന ഗവേഷണഗ്രന്ഥത്തിലെ 'മലയാളം ബൈബിൾ' എന്ന അധ്യായത്തിൽ ശ്രീ. പി. ടി. കുരുവിള എഴുതുന്നു:

"ക്ലോഡിയസ് ബുക്കാനൻ കേരളം സന്ദർശിക്കുന്നതുവരെയും മലയാളത്തിൽ ബൈബിൾ പരിഭാഷപ്പെടുത്തിയിരുന്നില്ല. തിമ്മയ്യാപ്പിള്ളയും മൂന്ന് പുരോഹിതന്മാരും തിരുവചനത്തിന്റെ മലയാളത്തിലേക്കുള്ള ഭാഷാന്തര ജോലിയിൽ സഹായിച്ചു. കായംകുളം പീലിപ്പോസ് റമ്പാച്ചനും പുലിക്കോട്ടിൽ ജോസഫ് (ഇട്ടൂപ്പ്) റമ്പാച്ചനും ഇവരിൽ പ്രധാനികൾ ആയിരുന്നു. പുരോഹിതന്മാരുടെ ശമ്പളം ഉൾപ്പെടെ ഭാഷാന്തര ജോലിക്കുള്ള സർവ്വ ചെലവുകളും ബുക്കാനൻ ആണ് നിർവ്വഹിച്ചത്" (ദൈവശാസ്ത്ര സാഹിത്യസമിതിയുടെ (ടി.എൽ.സി.) നിർദ്ദേശാനുസരണം ബാംഗ്ലൂർ യുണൈറ്റഡ് തിയോളജിക്കൽ കോളജ് ലൈബ്രറിയിൽ പോയി പ്രത്യേക ഗവേഷണം നടത്തി തയാറാക്കിയ ഗ്രന്ഥം, പുറം 108, 1971, കോട്ടയം).

'കേരള ക്രൈസ്തവ സംസ്കാരം' എന്ന ഗ്രന്ഥത്തിൽ റവ. മാത്യു ഡാനിയേൽ എഴുതുന്നു:

"കായംകുളം പീലിപ്പോസ് റമ്പാൻ ആണ് വിവർത്തനത്തിൽ മുഖ്യ പങ്ക് വഹിച്ചത്. പുലിക്കോട്ടിൽ ജോസഫ് റമ്പാന്റെയും തിമ്മയ്യാപ്പിള്ളയുടെയും സഹകരണം അദ്ദേഹത്തിന് ലഭിച്ചു" (പുറം 88).

1948 കുംഭം ലക്കം മലങ്കരസഭാ മാസികയിൽ 'മലയാള ഭാഷയിൽ അച്ചടിച്ച ഒന്നാമത്തെ വേദപുസ്തകം' എന്ന ശീർഷകത്തിൽ എഴുതിയ ലേഖനത്തിൽ എം. പി. പത്രോസ് കശ്ശീശാ (സ്ലീബാദാസ സമൂഹ സ്ഥാപകൻ പത്രോസ് മാർ ഒസ്താത്തിയോസ്) സെറാമ്പൂർ കോളജ് ലൈബ്രറിയിൽ കണ്ട ആദ്യ വിവർത്തനത്തിന്റെ കോപ്പിയെപ്പറ്റി ഇപ്രകാരം എഴുതി: ".... പുസ്തകസഞ്ചയത്തിലെ പഴയലിസ്റ്റിൽ ഇപ്രകാരം എഴുതികാണുന്നു. 'മലയാള വേദപുസ്തകം നാല് സുവിശേഷങ്ങൾ. തിമ്മയ്യാപ്പിള്ളയും റമ്പാന്മാരും കൂടി തർജ്ജിമ ചെയ്തത്. മലയാളത്തിലെ സുറിയാനി ക്രിസ്ത്യാനികളുടെ വക. ഫാബ്രീഷ്യസിന്റെ തമിഴ് തർജ്ജിമയിൽ നിന്ന്. ബോംബെ 1811. ... കായംകുളത്ത് മനങ്ങനഴിയം കുടുംബത്തിലെ ഒരംഗമായിരുന്നു പീലിപ്പോസ് റമ്പാൻ. പിന്നീട് മെത്രാപ്പോലീത്താ ആയ പുലിക്കോട്ടിൽ ഇട്ടൂപ്പ് കത്തനാരും വേറൊരു കത്തനാരും

ഭാഷാന്തരത്തിൽ റമ്പാനെ സഹായിച്ചു ('മലയാളഭാഷയിൽ അച്ചടിച്ച ഒന്നാമത്തെ വേദപുസ്തകം' എന്ന ലേഖനം).

1811–ലെ സുവിശേഷ വിവർത്തനത്തിന് നേതൃത്വം നൽകിയത് പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് ആണെന്ന് 'ആധുനിക മലയാളകവിതയിൽ ബൈബിളിന്റെ സ്വാധീനം' എന്ന ഡോക്ടറൽ തിസീസിൽ സിദ്ധാന്തിച്ചിട്ടുണ്ട് (ഫാ. ഡോ. ജോസഫ് ചീരൻ, ബൈബിൾ ആധുനിക മലയാള കവിതയിൽ', പു. 38).

ഈ മഹനീയമായ വിവർത്തനം അതിന്റെ അന്ത്യഘട്ടത്തിൽ നടന്നത് കുന്നംകുളം പഴയപള്ളിയിൽ വച്ചാണ്. ആർത്താറ്റ് പള്ളിയുടെ പുനർനിർമ്മാണകാലത്ത് കുന്നംകുളം മല്പാൻ പാഠശാലയിലെ അദ്ധ്യാപനത്തിൽ സഹായിക്കാൻ കായംകുളം റമ്പാൻ കുന്നംകുളം പഴയപള്ളിയിൽ താമസിക്കാൻ ഇടയായതോടെ ആണ് ബൈബിൾ വിവർത്തനത്തിന്റെ വേദി എന്ന പദവി പഴയപള്ളിക്ക് ലഭിച്ചത്.

## കണ്ടനാട് പടിയോലയും കോട്ടയം പഴയസെമിനാരിയും

1809 ജൂലൈ 4–ന് ഏഴാം മാർത്തോമ്മാ നിര്യാതനാകുമ്പോൾ പുലിക്കോട്ടിൽ മല്പാനും കായംകുളം റമ്പാനും, ചിറളയം മല്പാൻ വിദ്യാലയത്തിലെ അദ്ധ്യാപകരെന്ന നിലയിലും ഏഴാം മാർത്തോമ്മായുടെ അനൗപചാരിക ഉപദേഷ്ടാക്കൾ എന്ന നിലയിലും പ്രശസ്തർ ആയിരുന്നു. രണ്ടു പേരും പഴയപള്ളിയിൽ താമസിച്ചുവന്നു. എട്ടാം മാർത്തോമ്മായുടെ അകാനോനികമായ സ്ഥാനാരോഹണത്തിൽ പ്രതിഷേധിച്ച് മലങ്കര സഭ ഒന്നാകെ പ്രക്ഷുബ്ധമായപ്പോൾ തൽപരിഹാരാർത്ഥം ഒരു അനുരഞ്ജന ഫോർമുല രണ്ടുപേരും കൂടി ചർച്ച ചെയ്ത് തയ്യാറാക്കിയത് ഈ പള്ളിയിൽ വച്ചായിരുന്നു. 1809 ചിങ്ങം 1–ന് കണ്ടനാട് പള്ളിയിൽ ചേർന്ന പള്ളിപ്രതിപുരുഷയോഗം അംഗീകരിച്ച കണ്ടനാട് പടിയോല തന്നെയാണ് ഈ അനുരഞ്ജന ഫോർമുല. പടിയോലയുടെ മികവ് യോഗത്തിന്റെ പ്രശംസയ്ക്ക് വിഷയമാവുകയും രണ്ടു പേരെയും എട്ടാം മാർത്തോമായുടെ ഔദ്യോഗിക ഉപദേഷ്ടാക്കളായി യോഗം നിയമിക്കുകയും ചെയ്തു.

കോട്ടയം പഴയസെമിനാരി രൂപകല്പന ചെയ്തതും തൽസംബന്ധമായി കേണൽ മൺറോയുമായി കത്തിടപാടുകളും ചർച്ചകളും നടത്തിയതും സെമിനാരി നാലുകെട്ടിന്റെ പ്ലാൻ വരച്ചുണ്ടാക്കിയതും ഈ പള്ളിയിൽ വച്ചാണ്. എട്ടാം മാർത്തോമ്മാ കണ്ടനാട് പടിയോലയിലെ നിശ്ചയങ്ങൾ അവഗണിച്ച് ഭരണം തുടർന്നപ്പോൾ അതിനെതിരെ ഉപദേഷ്ടാക്കന്മാരായ രണ്ടു റമ്പാച്ചന്മാരും പരാതി എഴുതിയുണ്ടാക്കിയതും മലങ്കര

സഭയെ സെമിനാരിയുടെ നിർമ്മാണത്തിലേക്ക് പ്രബുദ്ധരാക്കിയതും ഈ പള്ളിയിൽ വച്ചാണ്.

## ആരാധനാഭാഷ മലയാളത്തിൽ

20-ാം നൂറ്റാണ്ടിന്റെ ആദ്യപാദത്തിൽ മാതൃഭാഷയിലുള്ള ആരാധന ക്രമങ്ങൾക്കായി മലങ്കരസഭ ദാഹിച്ചു. നവീകരണക്കാർ അഞ്ചു പതിറ്റാണ്ടിനു മുമ്പ് ആരംഭിച്ച ആ വിപ്ലവ പ്രസ്ഥാനം സുറിയാനി ഭാഷയോടുള്ള അതിർവിട്ട വിധേയത്വം മൂലം യാഥാസ്ഥിതിക പ്രേമികൾ അംഗീകരിച്ചില്ല. വിവർത്തനത്തിന്റെ മറവിൽ നവീകരണം ഉൾപ്പെടുത്തിയ നവീകരണവാദികളുടെ കൃത്രിമ ഭാഷാപ്രേമം സഭയിൽ വിജയിച്ചില്ല. എങ്കിലും ക്രമേണ ദേശീയബോധ്യങ്ങൾ വികസിച്ചപ്പോൾ മാതൃഭാഷയിൽ ആരാധനകൾ എന്ന ആശയം യുവഹൃദയങ്ങളെ ആകർഷിച്ചു. ദേശീയ പ്രബുദ്ധതയിൽ ആരേയും പിന്നിലാക്കുന്ന, ആർത്താറ്റ് പടിയോലയുടെ ശില്പികൾ ഈ പ്രസ്ഥാനത്തിന്റെ നേതൃത്വം ഏറ്റെടുത്തു. പഴയപള്ളിയായിരുന്നു ഈ പ്രവർത്തനത്തിന്റെ വേദി. പുലിക്കോട്ടിൽ യൗസേഫ് ശെമ്മാശൻ ആയിരുന്നു അതിന്റെ നേതാവ്. കുന്നംകുളം പാരമ്പര്യമുള്ള മൂക്കഞ്ചേരിൽ പത്രോസ് ശെമ്മാശൻ ഈ യത്നത്തിൽ സഹകരിച്ചു. അങ്ങനെയാണ് മലയാള ഭാഷയിൽ ആദ്യത്തെ ആരാധനക്രമമായി ഹാശാ ആഴ്ചയിലെ പ്രുമിയോൻ സെദ്റാകൾ കുന്നംകുളം എ.ആർ.പി. പ്രസിൽ നിന്ന് പ്രസിദ്ധീകരിക്കപ്പെട്ടത്. ആ തലമുറയിലെ പ്രസിദ്ധ സുറിയാനി പണ്ഡിതന്മാരെക്കൊണ്ട് വിവർത്തനം തയ്യാറാക്കിച്ചു. പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് ദ്വിതീയൻ മലങ്കര മെത്രാപ്പോലീത്തായുടെ സഹോദരീപുത്രൻ ചെറുവത്തൂർ കുറിയാക്കോസ് കത്തനാരും കോതമംഗലം മാറാശ്ശേരിൽ ഇട്ടീരാ മല്പാനുമായിരുന്നു മുഖ്യ പരിഭാഷകർ.

അക്കാലത്ത് കുന്നംകുളം പഴയപള്ളിയിൽ കേന്ദ്രീകരിച്ച് പ്രവർത്തിച്ച 'ആത്മപോഷിണി'യുടെ പത്രാധിപർ കൂടെ ആയിരുന്ന മഹാകവി വള്ളത്തോൾ നാരായണമേനോൻ പരിഭാഷയെ ഭാഷാപരമായി ശുദ്ധീകരിച്ചു. സെറാമ്പൂർ കോളജ് പ്രൊഫസറും ബഥനി ആശ്രമ സ്ഥാപകരിലൊരാളുമായ ഫാ. ഗീവറുഗീസ് എം.എ. അതിന് അവതാരിക എഴുതി. 1918-ൽ പുസ്തകം പുറത്തുവന്നു. ഈ പുസ്തകത്തിന് മലങ്കരസഭ ഹൃദ്യമായ വരവേൽപ്പാണ് നല്കിയത്. അതിനെ തുടർന്ന് 1920-ൽ കുർബാന തക്സാ അവർ പ്രസിദ്ധീകരിച്ചു. അതിനുശേഷം ആണ്ടു തക്സായുടെ ഗദ്യപരിഭാഷയും കൂദാശക്രമങ്ങളുടെ ഗദ്യപരിഭാഷയും തയ്യാറാക്കി. എല്ലാം അച്ചടിച്ചത് കുന്നംകുളം അക്ഷരരത്നപ്രകാശിക (A.R.P.) യിൽ നിന്ന്. എല്ലാറ്റിന്റെയും മേൽനോട്ടം വഹിച്ചത് കുന്നംകുളം പഴയപള്ളിയിൽ പ്രവർത്തിച്ചിരുന്ന 'ആത്മപോഷിണി' മാസികയുടെ മാനേജർ കൂടെയായ

പുലിക്കോട്ടിൽ യൗസേഫ് ശെമ്മാശൻ. ഈ വിവർത്തന പ്രസ്ഥാനത്തെ ആദ്യ ഘട്ടത്തിൽ സഭയുടെ അധികാരസ്ഥാനങ്ങളിൽ വാഴുന്നവർ തടയാൻ ശ്രമിച്ചു എങ്കിലും ഗ്രാസ്റൂട്ട് തലത്തിൽ ഈ വിപ്ലവത്തിന് പിന്തുണ അനുദിനം വർദ്ധിച്ചതിനാൽ എതിർപ്പുകൾ ശോഭിച്ചില്ല.

ആർത്താറ്റ് കുന്നംകുളം മഹാഇടവകയുടെ ഓഫീസ് ഈ പള്ളിയിലായതിനാൽ മഹാഇടവകയുടെ പ്രധാന പൊതുയോഗങ്ങളും തെരഞ്ഞെടുപ്പുകളും ഇവിടെ വച്ചാണ് നടന്നിരുന്നത്. ഒരു കാലത്ത് ഇടവകകൾ സംയുക്തമായി വർഷംതോറും നടത്തിവന്നിരുന്ന കാതോലിക്കാ ദിനാഘോഷങ്ങളുടെ വേദി ഈ പള്ളിയായിരുന്നു. ആർത്താറ്റ് – കുന്നംകുളം ഇടവക എക്കാലവും മലങ്കരസഭാസ്വാതന്ത്ര്യത്തെ വിലപ്പെട്ടതായി കരുതുന്നതിന്റെ ഭാഗമായി മലങ്കര മെത്രാപ്പോലീത്താമാരെ കാതോലിക്കാമാരെയും ഭക്ത്യാദരപൂർവ്വം സ്വാഗതം ചെയ്തിരുന്നു. ആർത്താറ്റ് പടിയോലയിൽ തങ്ങളുടെ പൂർവ്വികർ നടത്തിയ ഗർജ്ജനം പിൻമുറക്കാർ ഒരിക്കലും വിസ്മരിച്ചിട്ടില്ല. ആ അഭിമാനം ത്രസിക്കുന്ന ഒന്നു രണ്ടു സംഭവങ്ങളുടെ കഥകൾ പഴയപള്ളിയങ്കണത്തിന് ഓർക്കുവാനുണ്ട്:

“തിരുമേനി (വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ്) ഇവിടെ എഴുന്നള്ളി കാര്യങ്ങളെല്ലാം ഇങ്ങനെ ഭംഗിയായി അവസാനിച്ചതിനാൽ അക്കാര്യത്തിൽ വൈരാഗ്യമുള്ള ചില പട്ടക്കാരും ജനങ്ങളും ഒന്നിച്ചു ചേർന്ന് ദിവ്യശ്രീ ചെറുവത്തൂർ മാത്തുകത്തനാരെക്കൊണ്ട് ഇവിടത്തെ ചില കത്തനാർമാരെ പ്രതിചേർത്ത് 1095–ൽ (1920) എം. സി. 20–ാം നമ്പ്ര് ആയി തൃശ്ശിവപേരൂർ മജിസ്ട്രേറ്റ് കോർട്ടിൽ ഒരു വ്യവഹാരം ബോധിപ്പിക്കുകയും തലപ്പള്ളി രണ്ടാം ക്ലാസ്സ് മജിസ്ട്രേറ്റ് മിസ്റ്റർ കൃഷ്ണവാരിയർ പള്ളിയിൽ സമാധാന ലംഘനമുണ്ടെന്ന് പറഞ്ഞു തിരുമേനിയുടെ പള്ളിക്കകത്തുള്ള സന്ധ്യാനമസ്കാരസമയത്ത് പള്ളിപൂട്ടി മുദ്ര വക്കാനൊരുങ്ങി. പഴയപള്ളിപ്പറമ്പിലേക്ക് കടക്കുന്ന അവസരത്തിൽ മുമ്പുണ്ടായിരുന്ന വടക്കേ പടിപ്പുരമാളികയുടെ വളവ് ഗെയിറ്റിന്റെ ഉള്ളിൽ വച്ച് പൊടുന്നനവേ ചില കശപിശകൾ ഉണ്ടാവുകയും മജിസ്ട്രേട്ടിന് അന്ന് ഒന്നും തന്നെ ചെയ്യുവാൻ സാധിക്കാതെ അദ്ദേഹം മടങ്ങിപ്പോവുകയും ചെയ്തു.” (കശപിശകൾ എന്ന് ചരിത്രകാരൻ മയത്തിൽ ഒതുക്കിപ്പറഞ്ഞുവെന്നേയുള്ളു. ഒരു പില്ക്കാല ചരിത്രകാരൻ വിശദാംശങ്ങൾ നൽകുന്നതിപ്രകാരമാണ്: “.... ആരോ പാനീസ് വിളക്കിന് ഒരടി കൊടുത്തു. വിളക്ക് വില്ലാ ശിപായിയുടെ കൈയിൽ നിന്ന് പറന്നു. ആകെ അന്ധകാരം. കടന്നൽകൂട് ഇളകിയതുപോലെ കുന്നംകുളം നസ്രാണികൾ ഇളകിവശായി. അവർ മജിസ്ട്രേട്ടിന്റേയും പോലീസുകാരുടെയുംമേൽ ചാടിവീണു. പിന്നെ ഉണ്ടായത് ഒരു നരനായാട്ട് ആണ്. കലികൊണ്ട നസ്രാണി യുവാക്കൾ അവരെ തലങ്ങും വിലങ്ങും അടിച്ചു പരത്തി. യൂണിഫോമിൽ

നില്ക്കുന്ന പോലീസുകാർ തല്ലുകൊണ്ട് ആർത്തു നിലവിളിച്ചു. അപരിചിതമായ സ്ഥലത്തു വന്നുപെട്ട മജിസ്ട്രേട്ട് ഇടി കിട്ടി അവശനായി നിലത്തുവീണു. തങ്ങളുടെ നേതാവായ ആ നിയമജ്ഞനെ ചവുട്ടിമെതിച്ച് പോലീസുകാർ ജീവനുംകൊണ്ട് ഓടി. പരിഭ്രാന്തനായ എസ്. ഐ. വാവിട്ട് വിലപിച്ചു. ആ നിയമപാലകനും ആവശ്യത്തിനു കിട്ടിയിരുന്നു. തനിക്ക് കിട്ടിയ മർദ്ദനത്തേക്കാൾ കൂടുതൽ അദ്ദേഹത്തെ ദുഃഖിപ്പിച്ചത് തന്റെ ബുദ്ധിശൂന്യത നിമിത്തം മജിസ്ട്രേട്ട് ഇടി കിട്ടി നിലത്തു വീണു പോയതിലായിരുന്നു. പിറ്റേദിവസം പകൽസമയം നോക്കി മെത്രാപ്പോലീത്തായെ അറസ്റ്റ് ചെയ്താൽ മതിയെന്നും കുന്നംകുളം നസ്രാണി സിംഹങ്ങളുടെ ഗുഹയിലേക്ക് രാത്രികാലത്ത് പോകുന്നത് ബുദ്ധിയല്ലെന്നും മജിസ്ട്രേട്ട് മുൻകൂട്ടി പറഞ്ഞിരുന്നുവത്രേ. ചില കുബുദ്ധികളുടെ സ്വാധീനത്തിൽപ്പെട്ട എസ്.ഐ. യുടെ നിർബന്ധം ഹേതുവാൽ മജിസ്ട്രേട്ട് കൂടെ ഇറങ്ങിത്തിരിച്ചതാണ്. .... അവരുടെ തൊപ്പിയും മറ്റു സാധനങ്ങളും പിറ്റേദിവസം പള്ളിപ്പറമ്പിൽ നിന്നും വരട്ടിച്ചാലിൽ നിന്നും പെറുക്കിഎടുക്കുകയാണ് ഉണ്ടായതത്രേ" – വട്ടശ്ശേരിൽ തിരുമേനി മലങ്കരസഭയുടെ കോട്ട, പു. 77–78). അക്കാലത്തെ പോലീസ് കമ്മീഷണർ മിസ്റ്റർ എം. എ. ചാക്കോയുടെ ഇടപെടലും ഡിസ്ട്രിക്ട് മജിസ്ട്രേട്ട് റാവു സാഹിബ് ഷെവലിയർ സി. വി. ആന്റണി അവർകളുടെ അടിയന്തിരമായ ഇങ്ങോട്ടുള്ള വരവും നിമിത്തം കൂടുതൽ അത്യാഹിതങ്ങൾക്കൊന്നും ഇടയായില്ല. മജിസ്ട്രേട്ട് മി. വാരിയരുടെ ശിപായിയെ വളവ് ഗെയിറ്റിൽ വച്ച് തല്ലിയെന്ന് കാണിച്ച് 1095 (1920) എം. സി. 22–ാം നമ്പ്ര് ആയി ഒരു ക്രിമിനൽ കേസ് ഫയലാക്കിയിരുന്നുവെങ്കിലും അത് ആവിയായി പരിണമിച്ചു. മേൽക്കാര്യങ്ങളിലുള്ള നിരാശയാലും കൈതക്കാലി എന്ന് വിളിക്കപ്പെട്ടിരുന്ന ഒരാളുടെ ശവസംസ്ക്കാര കാര്യത്താലും വീരകേസരിയായ മി. എം. എ. ചാക്കോയുടെ സമുദായഭക്തിയാലും ഗീവറുഗീസ് ദീവന്നാസ്യോസ് തിരുമേനിക്കെതിരായി ഇവിടെ വർത്തിച്ചിരുന്ന ഒരു കൂട്ടം ആളുകൾ ഒരു പുതിയ പള്ളി വച്ച് വേർപിരിഞ്ഞു പോവുകയാണ് നല്ലതെന്ന് നിശ്ചയിച്ചു (പി. സി. കുഞ്ഞാത്തു, പു. 133–135).

ആർത്താറ്റ് കുന്നംകുളം മഹാഇടവകയിലെ ഭക്തജനങ്ങൾ അവരുടെ കണ്ണിലുണ്ണിയായ മല്ലപ്പള്ളി തിരുമേനിക്ക് എന്താണ് പാരിതോഷികം കൊടുക്കേണ്ടതെന്ന് ആലോചനയായി. സ്വർണ്ണംകൊണ്ട് ഇരട്ടപ്പത്തിയുള്ള ഒരു വിലപിടിച്ച അംശവടി സമ്മാനിക്കാൻ തീരുമാനിച്ചു. പള്ളി ചരിത്രം ആ സംഭവം വിവരിക്കുന്നു:

"ഇടവകജനങ്ങൾക്ക് മാർ ഗീവറുഗീസ് ദീവന്നാസ്യോസ് തിരുമേനിയോടുള്ള ഭക്തിവാത്സല്യ ചിഹ്നമായി സ്വർണ്ണം കൊണ്ട് ഇരട്ടപ്പത്തിയുള്ള ഒരു പാമ്പുവടിയുണ്ടാക്കി സമ്മാനിക്കണമെന്ന് ഇടവകമഹായോഗത്തിൽ

നിന്ന് തീരുമാനിക്കുകയും അതനുസരിച്ച് 500 ഉറുപ്പിക ജനങ്ങളിൽനിന്ന് പിരിവെടുത്തും പള്ളിയിൽ നിന്ന് 1000 ഉറുപ്പിക ചിലവ് ചെയ്തും ഒരു പാമ്പു വടി പണിയിക്കുകയും ചെയ്തു (അന്ന് സ്വർണ്ണം ഒരു പവന് 12 ഉറുപ്പിക 6 അണയായിരുന്നു വില).

1922 വൃശ്ചികത്തിൽ മലങ്കര മെത്രാപ്പോലീത്തായായ മാർ ഗീവറുഗീസ് ദീവന്നാസ്യോസും കാതോലിക്കാബാവായായ മാർ ഗ്രീഗോറിയോസും കൂടി പഴയപള്ളിയിൽ എഴുന്നള്ളി താമസിക്കുകയും ഒരു മഹായോഗത്തിൽ വച്ച് മാർ ദീവന്നാസ്യോസ് തിരുമേനിക്ക് പാമ്പുവടി സമ്മാനിക്കുകയും ചെയ്തു" (പു. 137).

രത്നങ്ങൾ പതിച്ച് 100 പവൻ സ്വർണ്ണം കൊണ്ട് ശില്പകലാഭംഗിയോടെ നിർമ്മിച്ച ഈ മനോഹരവും അതിവിശിഷ്ടവുമായ അംശവടി മലങ്കര മെത്രാപ്പോലീത്താമാരുടെ സ്ഥാനചിഹ്നങ്ങളിൽ ഒന്നായി പരിലസിക്കുന്നു. ഒരു സംഭവം കൂടെ ഇവിടെ പരാമർശിക്കുവാനുണ്ട്:

"കാതോലിക്കാബാവാ തിരുമേനി (പ. ഗീവറുഗീസ് ദ്വിതീയൻ) സഭാസമാധാനാർത്ഥം പാത്രിയർക്കീസ് ബാവായുടെ അന്നത്തെ ആസ്ഥാനമായ ഹോംസിൽ താമസിച്ചകാലത്ത് അപ്രേം പാത്രിയർക്കീസ് കൊടുത്ത വ്യവസ്ഥകളുടെ ഒരു പകർപ്പ് തിരുമനസ്സുകൊണ്ട് കുന്നംകുളത്തേക്ക് അയച്ചുതരികയുണ്ടായി. മലങ്കരസഭയുടെ വ്യക്തിത്വം നശിപ്പിച്ചുള്ളയാതൊരു വ്യവസ്ഥയും സ്വീകാര്യമല്ലെന്നും സഭാസ്വാതന്ത്ര്യത്തിനായുള്ള തിരുമേനിയുടെ വിട്ടുവീഴ്ചയില്ലാത്ത പോരാട്ടത്തിൽ സർവവിധ സഹായവും വാഗ്ദത്തം ചെയ്യുന്നു എന്നും കാണിച്ച് ഒരു സന്ദേശം കുന്നംകുളത്തു നിന്ന് ഉടൻ അയച്ചുകൊടുക്കുകയുണ്ടായി (മലങ്കര നസ്രാണികൾ, വാല്യം 5, പുറം 58-59).

വലിയങ്ങാടിയിലെ വ്യാപാരം മിക്കവാറും നിലച്ച മട്ടിലാണിപ്പോൾ. ഗുരുവായൂരിന് പ്രാധാന്യം സിദ്ധിച്ചതോടെ വലിയങ്ങാടിയിലെ വ്യാപാരങ്ങൾ പാറയിൽ അങ്ങാടിയിലേക്ക് മാറിയിട്ടുണ്ട്. എല്ലാ ഗ്രാമങ്ങളിലും ബസ് ഗതാഗതസൗകര്യവും ചെറിയ അങ്ങാടികളും വികസിച്ചുവന്നതോടെ കുന്നംകുളം വലിയങ്ങാടിയുടെ പ്രതാപം അസ്തമിച്ചിരിക്കുന്നു. നവീകരണവിഭാഗവും പാത്രിയർക്കീസ് കക്ഷിയും സഭയിൽ ഉടലെടുത്തതോടെ അങ്ങാടികളിൽ സുറിയാനിസഭയ്ക്കുണ്ടായിരുന്ന സർവാധിപത്യവും ഓർമ്മയായി മാറി.

പൂർവീകമായി ഉണ്ടായിരുന്ന മാർ കുറിയാക്കോസ് സഹദായുടെ നാമത്തിലുള്ള കുരിശുപള്ളി 1874-ൽ വീണ്ടും പുതുക്കിപ്പണിതു. മുന്നൂറോളം കുടുംബങ്ങൾ ഉള്ള ഈ ഇടവക ആർത്താറ്റ് ഇടവകയോട് ചേർന്ന് ഒരു ട്രസ്റ്റ് ആയി പ്രവർത്തിക്കുന്നു. ഫാ. ജോസഫ് തോലത്ത് ആണ് വികാരി.

## 4. സെന്റ് മത്ഥിയാസ് ചർച്ച്, തെക്കേ കുരിശുപള്ളി

കുന്നംകുളം തെക്കേ അങ്ങാടി മറ്റ് അങ്ങാടികളെപ്പോലെ ബുദ്ധമത സങ്കേതം ആയിരുന്നു. ശൈവമതക്കാർ ക്രിസ്തുവർഷം ആദ്യശതകങ്ങളിൽ ഇവരെ കീഴ്പ്പെടുത്തുകയും ഇവരുടെ ആരാധനാലയം അന്തിമാളൻ കാവ് എന്ന പേരിൽ മറ്റ് അങ്ങാടികളിൽ എന്നപോലെ ശൈവ ദേവാലയമായി രൂപപ്പെടുത്തുകയും ചെയ്തു. ഉത്തരേന്ത്യൻ വംശജർ എന്ന നിലയിൽ ഇവരുടെ പ്രധാന ഉത്സവം ദീപാവലി ആയിരുന്നു. ക്രമേണ ഗുരുവായൂർ കേന്ദ്രീകരിച്ച് വൈഷ്ണവമതം പുരോഗമിച്ചതോടെ കുന്നംകുളത്തെ ശൈവാരാധകർ ഭൂരിപക്ഷവും വൈഷ്ണവ മതക്കാരായി മാറി. എ.ഡി. 6–ാം നൂറ്റാണ്ടു മുതൽ ആര്യന്മാരുടെ കുടിയേറ്റം പൊന്നാനി തുറമുഖം മുഖേന ശക്തമായപ്പോൾ പാലൂർ പ്രദേശം ആര്യവല്ക്കരണത്തിന്റെ പിടിയിലായി. കുന്നംകുളം അങ്ങാടികളിലും ഇതിന്റെ മാറ്റങ്ങൾ പ്രകടമായി. ശൈവ–വൈഷ്ണവ ബ്രാഹ്മണ പ്രസ്ഥാനങ്ങൾ ആദ്യകാലത്തെ സംഘർഷത്തിനുശേഷം ഹിന്ദുമതമെന്നപേരിൽ ഐക്യപ്രസ്ഥാനമായപ്പോൾ ഗ്രാമപ്രദേശങ്ങൾ കേന്ദ്രമാക്കി ക്ഷേത്രങ്ങൾ സ്ഥാപിതമാവുകയും അവിടങ്ങളിലെ ഉത്സവം ജനകീയമാകുകയും ചെയ്തു. അനുദിനജീവിതത്തിൽ ക്ഷേത്രങ്ങൾ ഉദാസീനമായിരുന്നു. ബ്രാഹ്മണർക്കു മാത്രം നിത്യജീവിതത്തിൽ മതം അനിവാര്യമായിരുന്നു. ക്ഷേത്രങ്ങളിൽ പ്രതിദിന പൂജ നടക്കുമെങ്കിലും അതിലെ ജനപങ്കാളിത്തം വിരളമായിരുന്നു. രാജാക്കന്മാരിലുള്ള സ്വാധീനം മൂലം ക്ഷേത്രങ്ങൾക്ക്





**സെന്റ് കുറിയാക്കോസ് സഹദായുടെ നാമത്തിലുള്ള കുരിശുപള്ളി (അന്തിമാളൻകാവ്)**

വമ്പിച്ച ഭൂസ്വത്ത് സ്വന്തമായിരുന്നതിനാൽ അതിന്റെ നടത്തിപ്പിൽ സാമ്പത്തികപ്രശ്നങ്ങൾ ഒന്നും ഇല്ലായിരുന്നു. തലപ്പള്ളി രാജാക്കന്മാരായിരുന്ന മണക്കുളം രാജാവും അയിനിക്കൂർ രാജാവും അങ്ങാടികളിലെ വ്യാപാരം അഭിവൃദ്ധിപ്പെടുത്തുവാൻ പാലൂരിന്റെ വിവിധ ഭാഗങ്ങളിലേക്ക് സുറിയാനി ക്രിസ്ത്യാനികളെ അങ്ങാടികളിൽ പാർപ്പിച്ചതോടെ അവിടത്തെ പൂർവ്വ നിവാസികൾ ഉൾപ്രദേശങ്ങളിലേക്ക് വികേന്ദ്രീകരിച്ചു. വ്യാപാരാഭിമുഖ്യം കുറവായിരുന്നതിനാൽ വിസ്തൃതഭൂമിയിൽ പാർപ്പുറപ്പിക്കാനായിരുന്നു ഹൈന്ദവർക്ക് താല്പര്യം.

തെക്കേ അങ്ങാടി മണക്കുളം രാജാവിന്റെ രാജ്യാതിർത്തിയിലാണ് സ്ഥിതിചെയ്തിരുന്നത്. രാജാവിന്റെ അധീനതയിലുള്ള പടിഞ്ഞാറേ അങ്ങാടിയിൽ രാജാവിന്റെ സഹായത്തോടെ നിർമ്മിക്കപ്പെട്ട പഴയപള്ളിയിലാണ് തെക്കേ അങ്ങാടിക്കാർ ആരാധിച്ചിരുന്നത്.

അങ്ങനെയിരിക്കെ കൊച്ചിരാജാവായ ശക്തൻ തമ്പുരാൻ തന്റെ സാമാന്തന്മാരുടെ നാടായ തലപ്പള്ളിയുടെ തലസ്ഥാനമായ കുന്നംകുളം സന്ദർശിച്ചു. നടുപ്പന്തിയിൽ വാഹനമിറങ്ങിയ രാജാവ് നാലു ഭാഗത്തേയ്ക്കുമായി വ്യാപിച്ച് കുരിശാകൃതിയിൽ സംവിധാനം ചെയ്യപ്പെട്ട 'നസ്രാണി ഗൂർ' സാകൂതം വീക്ഷിച്ചു. അവിടുത്തെ വ്യാപാരാഭിവൃദ്ധി

കണ്ട് തമ്പുരാന് സന്തോഷമായി. ആ വ്യാപാരത്തിൽ തന്റെ പങ്കാളിത്തം ഉറപ്പാക്കാൻ അദ്ദേഹം നിശ്ചയിച്ചു. ശേഷം കാര്യങ്ങൾ പുത്തേഴത്തു രാമ മേനോൻ എഴുതിയ *'ശക്തൻതമ്പുരാൻ'* എന്ന ജീവചരിത്ര ഗ്രന്ഥത്തിൽ നിന്ന് ഉദ്ധരിക്കാം:

"ശക്തൻ തമ്പുരാൻ കുന്നംകുളത്ത് എഴുന്നള്ളിയ അവസരത്തിൽ പഴയപള്ളിയിൽ നിന്ന് ആർത്താറ്റേക്ക് പോകുമ്പോൾ വലിയങ്ങാടിയിൽ 'നടുപ്പന്തി' എന്ന സ്ഥലത്തിറങ്ങി. ഹൈദർ അലിഖാനെക്കൊണ്ട് 'നസ്രാണിക്കമ്പോളം' എന്ന് പറയിച്ച ആ അങ്ങാടിയെ നോക്കിക്കാണുകയും 'ഇവിടെ പണ്ടാരവക ഏതൊക്കെ?' എന്ന് കല്പിച്ച് ചോദിച്ചതിന് 'ഇവിടെ ഒക്കെ തലപ്പള്ളി രാജാക്കന്മാർക്കാണ്' എന്ന് ആരോ മറുപടി പറഞ്ഞതു കേട്ടു. 'എന്നാൽ ഇന്നു മുതൽക്ക് ഇവിടുന്നങ്ങോട്ട് നമ്മുടെ ജന്മം' എന്ന് കല്പിക്കയും ചെയ്തുവത്രേ. എങ്ങനെയായാലും കുന്നംകുളം അങ്ങാടിയിൽ അത്രയും സ്ഥലം മാത്രം ഇന്നും പണ്ടാരവകക്കാണവും ബാക്കി മുഴുവനും മഠപ്പാട്ടുകാരുടെ വക കാണവും ആകുന്നു.

അതോടുകൂടി പണ്ടാരവക കാണക്കുടിയാന്മാരായ പ്രജകൾ മണക്കുളം ജന്മത്തിലായിരുന്ന അവരുടെ പഴയ പള്ളിയെക്കുറിച്ച് ആവലാതിപ്പെട്ടപ്പോൾ, തെക്കേ അങ്ങാടിയുടെ മധ്യത്തിൽ ജീർണാവസ്ഥയെ പ്രാപിച്ച് കിടന്നിരുന്ന 'അന്തിമാളൻകാവി'നെ പള്ളിയായി ഉപയോഗിച്ചു കൊള്ളുവാൻ അനുമതി നല്കുകയും കൂടി ചെയ്തുവത്രേ" (പു. 294).

ഓരോ രാജാവിന്റെയും പ്രജകൾക്ക് ഓരോ ദേവാലയം – ചിറളയം പ്രജകൾക്ക് ചിറളയം പള്ളി, മണക്കുളം പ്രജകൾക്ക് പഴയപള്ളി, മണക്കുളം പ്രജകൾ ആയിരുന്ന തെക്കേ അങ്ങാടി കൊച്ചി രാജാവ് സ്വന്തം ജന്മമായി പ്രഖ്യാപിച്ചപ്പോൾ പഴയ പള്ളിയിൽ അവർക്ക് അവകാശം ഇല്ലാതായി. ഈ പരാതി പരിഹരിക്കുവാനാണ് തമ്പുരാൻ അവർക്ക് അന്തിമാളൻകാവ് നൽകിയത്. 1805-ലാണ് ഈ സംഭവം നടന്നത്.

ക്രമേണ ആ ശിവക്ഷേത്രം മാർ കുറിയാക്കോസ് സഹദായുടെ നാമത്തിൽ പ്രതിഷ്ഠിക്കുകയും അവിടെ ആരാധന തുടരുകയും ചെയ്തു. സ്ഥലപരിമിതി നിമിത്തം അന്തിമാളൻകാവിന്റെ കിഴക്കു ഭാഗത്തു കുറെ സ്ഥലം വാങ്ങി അവിടെ ഒരു ചെറിയ പള്ളി സ്ഥാപിച്ചു. തെക്കേ കുരിശുപള്ളി എന്ന് ഈ ദേവാലയം അറിയപ്പെട്ടു. ഓലമേഞ്ഞ ഒരു ചെറിയ പള്ളി. ഒരു നൂറ്റാണ്ടിനുശേഷം പള്ളി വീണ്ടും വലുതാക്കിപ്പണിതു. തെക്കേക്കര കുറിയാക്കോസ് കോറെപ്പിസ്ക്കോപ്പായും തെക്കേക്കര വറീയതു ഇയ്യുക്കുട്ടിയും ഇതിന് നേതൃത്വം വഹിച്ചു. ആർത്താറ്റ് പള്ളി 1000 രൂപാ നല്കി. ജനങ്ങൾ വലിയൊരു തുക സംഭാവനയായി നൽകി. കൊച്ചിമഹാരാജാവ് 15 കണ്ടി മരം സൗജന്യമായി നൽകി. 1101-ൽ

പള്ളിപണി പൂർത്തിയായി. 1925 വൃശ്ചികം 11–ാം തീയതി ഗീവറുഗീസ് പ്രഥമൻ കാതോലിക്കാബാവാ വി. മത്ഥിയാസ് ശ്ലീഹായുടെ നാമത്തിൽ പള്ളിയുടെ കൂദാശ നിർവഹിച്ച് ആദ്യ കുർബാനാർപ്പണം നടത്തി.

അന്തിമാളൻകാവ് അതേ സ്ഥാനത്ത് അതേരൂപത്തിൽ നിലനിർത്തിപ്പോരുന്നു. 2006–ൽ ജീർണ്ണത വർദ്ധിച്ചപ്പോൾ രൂപഭേദം വരുത്താതെ അത് പരിഷ്ക്കരിച്ചു.

## 5. സെന്റ് തോമസ് കിഴക്കേ പുത്തൻപള്ളി

നൂറ് മീറ്റർ ചുറ്റളവിൽ നാലു പ്രശസ്ത ഓർത്തഡോക്സ് ദേവാലയങ്ങൾ തലയുയർത്തി നിൽക്കുന്ന ചരിത്രം കുന്നംകുളം വലിയങ്ങാടിക്ക് സ്വന്തം. ചിറളയം പള്ളിയും പഴയപള്ളിയും തെക്കേ അങ്ങാടി പള്ളിയും കിഴക്കേ പുത്തൻപള്ളിയും ഓരോ തലത്തിൽ ചരിത്ര വിഖ്യാതങ്ങളാണ്. ഇവയുടെ ഉത്ഭവത്തിന് സവിശേഷമായ ഒരു പശ്ചാത്തലമുണ്ട്. കുന്നംകുളം വലിയങ്ങാടി ക്രിസ്തുവർഷാരംഭത്തിന് മുമ്പ് മുതലേ ഒരു ബുദ്ധമത കേന്ദ്രമായിരുന്നു. പൊന്നാനി തുറമുഖം കേന്ദ്രമാക്കി കേരളവും റോമ്മാസാമ്രാജ്യവും തമ്മിൽ നടന്നിരുന്ന വിദേശ വ്യാപാരമാണ് ബുദ്ധമതക്കാരെയും മറ്റും വടക്കേ ഇന്ത്യയിൽ നിന്ന് ആകർഷിച്ചത്. ആര്യന്മാരുടെ ഉത്തരേന്ത്യൻ കുടിയേറ്റം മൂലം തെക്കോട്ട് കുടിയേറിപ്പാർക്കാൻ നിർബന്ധിതരായ ഉത്തരേന്ത്യൻ ദ്രാവിഡവർഗ്ഗങ്ങളും അവരിലുൾപ്പെട്ടിരുന്നു. പാലൂർ – അലക്സന്ത്രിയാ വ്യാപാരത്തിൽ അറബി – യഹൂദ സംഘങ്ങളോടൊത്ത് വിഭവശേഖരണത്തിൽ പങ്കെടുത്തുകൊണ്ട് ബുദ്ധ –ജൈനമതക്കാരും വിവിധ ദ്രാവിഡഗോത്രക്കാരും പാലൂർ പ്രദേശത്ത് അധിവസിച്ചു. ബുദ്ധമതക്കാർക്ക് ഓരോ തെരുവിലും പഗോഡകൾ ഉണ്ടായിരുന്നു. അവരുടെ സാമൂഹ്യസമ്മേളന വേദിയായിരുന്നു പഗോഡകൾ. കുന്നംകുളത്തിനടുത്ത് പോർക്കളം പ്രദേശത്ത് അവരുടെ വിപുലമായ പാഠശാലയും ഉണ്ടായിരുന്നു. ബുദ്ധ–ജൈനസന്യാസികൾ ഇവിടെ ഗുഹകളിൽ പാർത്തു വിജ്ഞാനവിതരണം നടത്തിവന്നു. ക്രിസ്ത്വബ്ദം രണ്ടും മൂന്നും നൂറ്റാണ്ടുകളിലുണ്ടായ ശൈവമത മർദ്ദനകാലത്ത് പോർക്കുളത്തുള്ള ശാലകൾ ശൈവമത പാഠശാലകളായി മാറി. അവ ശൈവപുരാണങ്ങളിൽ തിരുമറൈക്കാട്, സംസ്കൃത കൃതികളിൽ വേദവനം, ശ്രുതിവനം എന്നീ പേരുകളിലും അറിയപ്പെട്ടു. തെരുവുകളിലെ പഗോഡകൾ ശൈവക്ഷേത്രങ്ങളായി മാറ്റപ്പെട്ടു. അവ അന്തിമാളൻകാവുകൾ എന്നറിയപ്പെട്ടു. ബുദ്ധ–ജൈന ഭിക്ഷുക്കൾ മതംമാറ്റത്തിന് വിധേയരാവുകയോ പലായനം ചെയ്യുകയോ ചെയ്തു. എട്ടാം നൂറ്റാണ്ടിനുശേഷം ബ്രാഹ്മണാധിപത്യക്കാലത്ത് കേയപ്പെരുമാളെ വധിച്ചതിന് ശൂദ്രവിഭാഗത്തിൽപ്പെട്ട വാളുനമ്പിടിയുടെ കുടുംബത്തിന് നമ്പിടി വർഗ്ഗക്കാരെന്ന



ഉയർന്ന പദവിയും ബ്രാഹ്മണതുല്യമായ ചില പദവികളും പാലൂർ പ്രദേശത്തിന്റെ (തലപ്പള്ളി പ്രദേശത്തിന്റെ) ആധിപത്യവും പാരിതോഷികമായി ലഭിച്ചു. നമ്പിടിമാർ കക്കാടും ചിറളയത്തും കുന്നംകുളം പടിഞ്ഞാറെ അങ്ങാടിയിലും കോട്ടപ്പടിയിലും കൊട്ടാരങ്ങൾ സ്ഥാപിച്ച് രാജ്യാതിർത്തി തിരിച്ച് ഭരണം തുടങ്ങിയപ്പോൾ അതത് അന്തിമാളൻകാവുകൾ അതത് തമ്പുരാക്കന്മാരുടെ അധീനതയിലും നിയന്ത്രണത്തിലും ആയി. പിൽക്കാലത്ത് തമ്പുരാക്കന്മാർ വ്യാപാരാഭിവൃദ്ധിയും ജീവരക്ഷയും ലക്ഷ്യമാക്കി സുറിയാനി ക്രിസ്ത്യാനികളെ അങ്ങാടികളിൽ കുടിപാർപ്പിച്ചപ്പോൾ അന്തിമാളൻകാവുകളെ അതേ നിലയിലോ പരിഷ്ക്കരിച്ചോ ദേവാലയമായി ഉപയോഗിക്കാൻ അനുവദിച്ചു. അതത് പ്രജകൾക്ക് അതത് തമ്പുരാന്റെ അതിർത്തിയിലുള്ള പള്ളിയിലേ പ്രവേശനം ഉണ്ടായിരുന്നുള്ളു. അതാണ് ചിറളയം പള്ളിയുടെയും പഴയ പള്ളിയുടെയും തെക്കേ അങ്ങാടി പള്ളികളും ഉത്ഭവ ചരിത്രം.

എന്നാൽ കിഴക്കേ പുത്തൻപള്ളിയുടെ ചരിത്രം അല്പം വ്യത്യസ്തമാണ്.

1852–ൽ തിരുവിതാംകൂർ മഹാരാജാവും അതിനെ തുടർന്ന് കൊച്ചി മഹാരാജാവും നവീകരണ നേതാവായ പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാസ്യോസിനെ മലങ്കര മെത്രാപ്പോലീത്താ ആയി അംഗീകരിച്ചു കൊള്ളണം എന്ന് വിളംബരം പുറപ്പെടുവിച്ചു. അതോടെ അദ്ദേഹത്തെയും അദ്ദേഹത്തിന്റെ നവീകരണത്തെയും അനുകൂലിക്കുന്ന വൈദികർക്ക് മാത്രമേ പള്ളികളിൽ പ്രവേശിക്കാവൂ എന്ന് വന്നു. ഇഷ്ടമില്ലെങ്കിൽ

പോലും ഈ വിപരീത സാഹചര്യത്തിൽ മിക്ക വൈദികരും നവീകരണത്തെ അനുകൂലിക്കാൻ നിർബദ്ധരായി. അവർ അനധികൃതമായി നവീകരിച്ച ആരാധനക്രമം പള്ളികളിൽ ഉപയോഗിച്ചതോടെ പൂർവ്വിക സുറിയാനിക്കാർക്ക് പള്ളിയില്ലാതായി. ആർത്താറ്റ് പള്ളിയും ചിറളയം പള്ളിയും പഴയപള്ളിയും തെക്കേ അങ്ങാടികുരിശുപള്ളിയും അവർക്ക് അനഭിഗമ്യമായി. ബ്രിട്ടീഷ് കൊച്ചിയിൽപ്പെട്ട ചാലശ്ശേരിയിലോ പഴഞ്ഞിയിലോ പോയി വേണം ആത്മീയകാര്യങ്ങൾ നിർവഹിക്കാൻ എന്ന അവസ്ഥ സംജാതമായി. അക്കാലത്ത് കുന്നംകുളം സ്വദേശി പുലിക്കോട്ടിൽ ജോസഫ് കത്തനാർ ഇതോടെ രംഗത്തിറങ്ങി. നവീകരണത്തെ അനുകൂലിക്കാത്ത കുന്നംകുളം ക്രിസ്ത്യാനികളെ അദ്ദേഹം സംഘടിപ്പിച്ചു. 1851 വൃശ്ചികം 5-ാം തീയതി കിഴക്കേ പുത്തൻപള്ളി നിൽക്കുന്ന സ്ഥലം ചെറുവത്തൂർ ചാക്കു ഇട്ടിക്കുരുവിന്റെയും തമ്പിമാരുടെയും അടുക്കൽ നിന്ന് കൂത്തൂർ പാറമേൽ ചുമ്മാർ ഇയ്യു തീറുവാങ്ങി. ആർത്താറ്റ് വടക്കേ വരാന്തയിൽ കബറടങ്ങിയ പുലിക്കോട്ടിൽ ജോസഫ് കത്തനാർ പനയ്ക്കൽ യാക്കോബ് കത്തനാർ (കാക്കു മല്പാൻ) തുടങ്ങിയവർ വൃശ്ചികം 12-നു പള്ളിക്ക് ശിലാസ്ഥാപനം നടത്തി. 1852 ചിങ്ങം 6-ന് കോട്ടയം എം.ഡി. - പരുമല സെമിനാരികളുടെ സ്ഥാപകൻ പുലിക്കോട്ടിൽ ജോസഫ് ശെമ്മാശന് ചാലശ്ശേരി പള്ളിയിൽ വച്ച് യൂയാക്കീം മാർ കൂറിലോസ് കശ്ശീശാപട്ടം നൽകി. നവാഭിഷിക്തനായ വൈദികൻ ചിറളയം പള്ളിയിൽ പ്രതികൂലതകളെ മറികടന്ന് നവപൂജാർപ്പണം നടത്തുകയും പഴഞ്ഞിപ്പള്ളിയിൽ നിയമിതനാവുകയും ചെയ്തു. കുന്നംകുളം സുറിയാനിക്കാരുടെ വിധിവൈപരീത്യത്തിൽ മനംനൊന്ത യുവ വൈദികൻ, പൂർവ്വിക വിശ്വാസപ്രകാരം ആരാധന നടത്തുവാൻ ഒരു പുതിയ പള്ളി സ്ഥാപിക്കുവാൻ കൊച്ചി സർക്കാരിൽ അപേക്ഷ നൽകി. അപേക്ഷ അനുവദിക്കപ്പെട്ടതിനെ തുടർന്ന് ധൃതഗതിയിൽ പള്ളി പണിതുയർത്തുകയും ആരാധനയ്ക്ക് സജ്ജമാക്കുകയും ചെയ്തു. 1852 വൃശ്ചികം 12-ാം തീയതി മുതൽ ആ യുവ വൈദികൻ അവിടെ ആരാധന അനുഷ്ഠിച്ചു പോരുകയും ചെയ്തു. കോട്ടയം പഴയസെമിനാരി സ്ഥാപകന്റെ ഓർമ്മപെരുന്നാൾ ആയിരുന്നു അന്ന്.

പുലിക്കോട്ടിൽ ജോസഫ് കത്തനാരുടെയും മറ്റും പരിശ്രമത്താൽ കുന്നംകുളത്ത് ഒരു പുതിയ പള്ളി സ്ഥാപിച്ച വിവരം മാത്യൂസ് മാർ അത്താനാസ്യോസ് അറിഞ്ഞു. അദ്ദേഹത്തിന് കലശലായ കോപമുണ്ടായി. ആ പള്ളിയിൽ ദിവ്യശുശ്രൂഷകൾ നടത്തിക്കരുതെന്ന് അദ്ദേഹം കൊച്ചി ദിവാൻ ശങ്കരവാരിയർക്ക് ഉടനെ എഴുതി അയച്ചതനുസരിച്ച് കർമ്മം നിരോധിക്കുന്നതിന് ദിവാൻ ഉത്തരവിട്ടു.

അധികൃതരുടെ അനുവാദത്തോടെ ആരാധന ആരംഭിച്ച പള്ളിയിലെ

കർമ്മാനുഷ്ഠാനങ്ങൾ നിരോധിച്ച് അയച്ച കല്പന ഒട്ടും ഗണ്യമാക്കാതെ ജോസഫ് കത്തനാർ ക്രമപ്രകാരം പുത്തൻപള്ളിയിൽ വിശുദ്ധ കുർബാന തുടർന്നും അനുഷ്ഠിച്ചു. ന്യായാന്യായങ്ങളെക്കുറിച്ചുള്ള സ്ഥിരബോധ ത്തിന്റെ പരിപക്വഫലമായ ഈ പ്രവൃത്തി അദ്ദേഹത്തിന്റെ ബുദ്ധിവിശേ ഷത്തിനും ധീരോദാത്തതയ്ക്കും ഒരു ദൃഷ്ടാന്തമായി ശോഭിക്കുന്നു. കല്പന ലംഘനത്തെപ്പറ്റി സ്ഥലത്തെ സർക്കാർ ഉദ്യോഗസ്ഥന്മാർ ദിവാ ൻജി അവർകൾക്ക് റിപ്പോർട്ട് ചെയ്തു. അത് സംബന്ധിച്ച് ദിവാൻജി യുടെ അടുക്കൽ പല വിചാരണകളും കഴിഞ്ഞതിന്റെ ശേഷം ജോസഫ് കത്തനാർ പള്ളിയിൽ കർമ്മാനുഷ്ഠാനങ്ങൾ നടത്തിയത് നിയമവിരുദ്ധ മല്ലെന്നും മേലാൽ ആ പള്ളിയിൽ കർമ്മാദികൾ നടത്തുന്നതിന് വിരോ ധമില്ലെന്നും ദിവാൻജി ന്യായാനുരൂപമായി തീരുമാനിച്ചു.

(കൊല്ലം കമ്മിറ്റിയുടെ തീരുമാനത്തെ അടിസ്ഥാനപ്പെടുത്തി മാത്യൂസ് മാർ അത്താനാസ്യോസിനെ എല്ലാ യാക്കോബായക്കാരും അനുസരിച്ച് നടന്നുകൊള്ളണമെന്ന് 1027 (1852) കർക്കിടകം 15–ാം തീയതി തിരുവി താംകൂർ മഹാരാജാവ് ഒരു വിളംബരം പ്രസിദ്ധപ്പെടുത്തിയിരുന്നു. അതിനെ അനുകരിച്ച് കൊച്ചി സർക്കാരിൽ നിന്ന് 1029 (1853) കന്നി 20–ാം തീയതി വേറൊരു വിളംബരം പ്രസിദ്ധപ്പെടുത്തി. അന്ത്യോഖ്യായിൽ നിന്ന് മെത്രാൻപട്ട സ്ഥാനം ലഭിച്ച് മലയാളത്തിൽ എത്തിയ മാത്യൂസ് മാർ അത്താനാസ്യോസിനെ പുത്തൻകൂർ സുറിയാനിക്കാർ എല്ലാവരും അംഗീകരിച്ച് അനുസരിച്ച് നടന്നുകൊള്ളണം എന്നായിരുന്നു വിളംബര ത്തിൽ പറഞ്ഞിരുന്നത്.)

കിഴക്കേ പുത്തൻപള്ളിയുടെ സ്ഥാപനത്തെ ത്വരിതപ്പെടുത്തിയ മറ്റൊരു സാഹചര്യവും കൂടെ ഇവിടെ രേഖപ്പെടുത്തുവാനുണ്ട്. കുന്നം കുളം പഴയപള്ളിയിൽ കോട്ടയം പഴയസെമിനാരി സ്ഥാപകന്റെ കബറിടം ഉണ്ടായിരുന്നത് യൂയാക്കീം മാർ കൂറിലോസ് മെത്രാപ്പോലീത്താ പൊളി ച്ചുകളഞ്ഞതും കബറിന്റെ അവശിഷ്ടങ്ങളും കബറിലെ കുരിശും പല വീടുകളുടെ വാതിൽക്കലും രാത്രി ചാരിവച്ചതും പഴയപള്ളി ചരിത്രവിവ രണത്തിൽ സൂചിപ്പിച്ചിരുന്നുവല്ലോ. കബറിന്റെ അവശിഷ്ടങ്ങൾ ശേഖ രിച്ച് പഴയപള്ളിയുടെ ത്രോണോസിൽ ഒരു കുദൂശ്കുദ്ശീൻ പണിയാൻ ഉപയോഗിച്ചു. കബറിന്മേൽ ഉണ്ടായിരുന്ന കുരിശ് ഒരു പള്ളി പുതുതായി പണിയിച്ച് അതിൽ മാത്രമേ സ്ഥാപിക്കുകയുള്ളു എന്ന് അവർ ശപഥം ചെയ്തു. അതുവരെയും അത് താഴെ വയ്ക്കാതെ ഓരോരുത്തരായി വഹി ച്ചുകൊണ്ടുനടക്കുകയും രാത്രികാലങ്ങളിൽ അവരവരുടെ നെഞ്ചിൽ വച്ചു കെട്ടി ഉറങ്ങുകയും ചെയ്തു എന്നാണ് പഴമക്കാർ പറയുന്നത്. ഇപ്ര കാരം ഒന്ന് രണ്ടു മാസക്കാലം കഴിഞ്ഞപ്പോൾ കസേരക്കാർ എന്ന് പേരുള്ള ഏഴു പേർ ചേർന്ന് 1027 (1851) വൃശ്ചികം 5–ാം തീയതി കിഴക്കേ

അങ്ങാടിയുടെ കിഴക്കേഅറ്റത്തു കൈതക്കാലി നിലം എന്നറിയപ്പെട്ടിരുന്ന നെല്പാടം പള്ളി പണിയേണ്ട ആവശ്യത്തിനായി ചെറുവത്തൂർ ചാക്കു ഇട്ടിക്കുരു എന്ന വ്യക്തിയിൽ നിന്ന് തീറു വാങ്ങുകയും വൃശ്ചികം 12–ാം തീയതി (പഴയസെമിനാരി സ്ഥാപകന്റെ ഓർമ്മപ്പെരുനാൾ) പുലിക്കോട്ടിൽ യൗസേപ്പ് കത്തനാർ (വലിയച്ചൻ) പനക്കൽ കാക്കു മല്പാന്റെ സഹകരണത്തിൽ മാർത്തോമ്മാ ശ്ലീഹായുടെ നാമത്തിൽ പള്ളിക്ക് കല്ലിടുകയും മുൻപറഞ്ഞ കുരിശ് ആ കല്ലിന്മേൽ വയ്ക്കുകയും ചെയ്തു. പിന്നീട് അത് പള്ളിയായി ഉയർത്തുകയും കല്ലിന്മേൽ വച്ചിരുന്ന കുരിശ് മദ്ബഹായിൽ ത്രോണോസിൽ സ്ഥാപിക്കുകയും ചെയ്തു (നവീകരണം പ്രബലമായ പശ്ചാത്തലം ദേവാലയ നിർമ്മിതിയെ അനിവാര്യമാക്കുകയും ത്വരിതപ്പെടുത്തുകയും ചെയ്തു). 1084–ൽ (1908) പനയ്ക്കൽ കുടുംബക്കാർ സ്വന്തം ചിലവിൽ പള്ളിക്ക് ഒരു പൂമുഖം പണിത് ഓടിട്ടു. പിന്നീട് ആർത്താറ്റ് പള്ളിയിൽ നിന്ന് 1000 രൂപായും പൊതുജനങ്ങളിൽ നിന്ന് കുറെ സംഖ്യയും ശേഖരിച്ച് 1095–ാം ആണ്ടിൽ (1920) ഓലമേഞ്ഞിരുന്ന പള്ളി പരിഷ്ക്കരിച്ച് ഓടു മേഞ്ഞു. പനയ്ക്കൽ ചേറു കാക്കു, കാക്കശ്ശേരി മാത്തു, ഇട്ടി മാണി എന്നിവർ ഈ നിർമ്മാണത്തിന് നേതൃത്വം നൽകി. പള്ളിയുടെ വടക്കേ ഭാഗത്ത് പ്രദക്ഷിണം നടത്തുവാൻ സ്ഥലമില്ലായ്കയാൽ ടി കാക്കു, കാക്കശ്ശേരി ഇട്ടി മാണി, മാത്തു എന്നിവർ 600 രൂപായ്ക്ക് പള്ളിപറമ്പിനോട് ചേർന്ന സ്ഥലം തീറുവാങ്ങി പള്ളിക്ക് ദാനം ചെയ്തു. അങ്ങനെ പള്ളിപ്പറമ്പ് വിസ്തീർണ്ണപ്പെടുത്തി. 1101–ാം ആണ്ടിൽ (1925) കൊച്ചി മഹാരാജാവ് പള്ളിയുടെ കിഴക്കേ കെട്ടിടത്തിന്റെയും മദ്ബഹായുടെയും മറ്റും ഓടുപണിക്കായി 15 കണ്ടി തേക്കുമരം സൗജന്യമായി പനയ്ക്കൽ ചാക്കു കുഞ്ഞാത്തുവിന്റെ പേരിൽ നൽകി. അത്രയുമായപ്പോൾ പൊതുജനങ്ങളിൽനിന്ന് ഒരു പിരിവെടുത്തു പള്ളിയുടെ എല്ലാ ഭാഗവും ഓടിട്ട് പണി പൂർത്തീകരിച്ചു. 1945 മേയ് 11, 12 തീയതികളിൽ കണ്ടനാട് ഇടവകയുടെ ഔഗേൻ മാർ തീമോത്തിയോസും കോട്ടയം ഇടവകയുടെ കുറിയാക്കോസ് മാർ ഗ്രീഗോറിയോസും ചേർന്ന് പള്ളിയുടെ പൂർണ്ണകൂദാശ നിർവഹിച്ചു.

പനയ്ക്കൽ യാക്കോബ് മല്പാന്റെ നേതൃത്വത്തിൽ ഇവിടെ ഒരു മല്പാൻ പാഠശാല കുറെക്കാലം പ്രവർത്തിച്ചിരുന്നു. 1953–ൽ പള്ളിയുടെ ശതാബ്ദി വിപുലമായി ആഘോഷിച്ചു. അതിന്റെ സ്മാരകമായി കാതോലിക്കോസ് സോവനീർ പ്രസിദ്ധീകരിച്ചു. എം.ജി.എം. സംഘത്തിന്റെ കീഴിൽ 'കാതോലിക്കോസ് ലൈബ്രറി'യും വായനശാലയും റോഡിനോടു ചേർന്നുള്ള പടിഞ്ഞാറുഭാഗത്തെ പള്ളികെട്ടിടത്തിൽ പ്രവർത്തിച്ചിരുന്നു.

ഈ പള്ളിയിൽ ആഘോഷിക്കുന്ന വൃശ്ചികം 12–ാം തീയതി (പഴയ

സെമിനാരി സ്ഥാപകന്റെ ഓർമ്മ) കുന്നംകുളത്ത് അടുത്തകാലം വരെ ദേശീയ ഉത്സവം ആയിരുന്നു. അന്നത്തെ പെരുനാൾ സദ്യയ്ക്ക് ആവശ്യമായ ചിലവിലേക്ക് 300 പറ നെല്ല് പാട്ടം കിട്ടുന്ന ഭൂമി പുലിക്കോട്ടിൽ വീട്ടുകാരെ പാട്ടത്തിന് ഏല്പിച്ചിട്ടുണ്ട്. 300-ലേറെ വീട്ടുകാരുള്ള ഈ ഇടവക ആർത്താറ്റ് കുന്നംകുളം ട്രസ്റ്റിൽപെട്ട ഇടവകയായിരുന്നു. ഇടവകയെ സ്വതന്ത്ര ഇടവകയാക്കി ഒരു കല്പന മുഖേന കുന്നംകുളം മെത്രാപ്പോലീത്താ ഏകപക്ഷീയമായി പ്രഖ്യാപിച്ചത് ആർത്താറ്റ് - കുന്നംകുളം ഇടവകയെ വ്യവഹാരത്തിലേക്ക് നയിച്ചു. സ്വതന്ത്ര ഇടവകയാവാൻ വിസമ്മതിച്ച ഇടവകയ്ക്ക് വൈദികരുടെ സേവനം അനുവദിക്കപ്പെടാതിരുന്നതിനാൽ വർഷങ്ങളോളം ആരാധന ആണ്ടിലൊരിക്കൽ പെരുനാളിന് മാത്രമായി പരിമിതപ്പെട്ടു. മെത്രാപ്പോലീത്താ കാതോലിക്കാ സ്ഥാനത്തേക്ക് തെരഞ്ഞെടുക്കപ്പെട്ട പശ്ചാത്തലത്തിൽ കേസുകൾ രാജിയാവുകയും 2008 മുതൽ സ്വതന്ത്ര ഇടവക ആവുകയും ചെയ്തു. അങ്ങാടിയിലെ വ്യാപാരം പൂർണ്ണമായി പാറയിലങ്ങാടിയിലേക്ക് മാറ്റപ്പെടുകയും മറ്റു പള്ളികളിലെ പെരുനാളുകൾ ശക്തിപ്പെടുകയും പുത്തൻപള്ളിയിലെ ആരാധനകൾ മുടങ്ങുകയും ചെയ്ത വർഷങ്ങളിൽ ദേശീയോത്സവത്തിന്റെ ഛായയിൽ ആഘോഷിക്കപ്പെട്ട പെരുനാളിന്റെ നിറം മങ്ങിപ്പോയി.

കോട്ടയം പഴയസെമിനാരി സ്ഥാപകന്റെ ഭൗതികാവശിഷ്ടം പ. ഔഗേൻ ബാവാ, യൂഹാനോൻ മാർ സേവേറിയോസ് മെത്രാപ്പോലീത്തായുടെ സഹകരണത്തോടെ 1972 നവം. 28-ാം തീയതി പള്ളിയുടെ അകത്ത് വടക്കുവശത്ത് ഒരു കബർ പണിത് സ്ഥാപിക്കുകയും പഴയ കബറിലെ കുരിശ് ഈ പുതിയ കബറിൽ സ്ഥാപിച്ചിരിക്കുന്നു. 2011-ൽ സ്മാരക കബറിടം പരിഷ്ക്കരിച്ചു. ഫാ. പത്രോസ് പുലിക്കോട്ടിൽ ആണ് ഇപ്പോഴത്തെ വികാരി.

### 6. അടുപ്പൂട്ടി സെന്റ് ജോർജ്ജ് പള്ളി

ഇരുപതാം നൂറ്റാണ്ടിന്റെ മൂന്നാം ദശാബ്ദം. സ്ലീബാദാസ സമൂഹം സ്ഥാപിതമായ കാലമായിരുന്നു അത്. മലങ്കരസഭയിലെ മിഷനറി പ്രസ്ഥാനം ശക്തിപ്പെട്ട കാലമായിരുന്ന അന്ന് കുന്നംകുളം പ്രദേശങ്ങളിലും സമൂഹത്തിന്റെ മിഷനറിവേല വിജയകരമായി നടന്നു. മൂക്കഞ്ചേരിൽ പത്രോസ് റമ്പാന്റെ സുവിശേഷയത്നങ്ങൾക്ക് പുലിക്കോട്ടിൽ യൗസേഫ് റമ്പാനും ചെറുവത്തൂർ യാക്കോബ് കോറെപ്പിസ്ക്കോപ്പായും കോലാടി ദാവീദ് കോറെപ്പിസ്കോപ്പായും മികച്ച സഹകരണം നൽകി. ബഥനിയിലെ വാഴമേൽ യൗസേഫ് ഉപദേശിയും ഈ യത്നങ്ങളിൽ പങ്കാളിയായി. അവർണ്ണ വിഭാഗങ്ങളിൽ നിന്ന് ഇരുനൂറ്റിഅമ്പതിലേറെ പേർ



മാമ്മൂദീസാ ഏറ്റ് സഭാംഗത്വം സ്വീകരിച്ചു. സ്വന്തമായി വീടു പോലും ഇല്ലാതിരുന്ന അവർക്ക് വീടു വയ്ക്കാനുള്ള സ്ഥലം ആർത്താറ്റ് ഇടവക യുടെ സഹായത്തോടെ ക്രമീകരിച്ചു. അങ്ങനെയാണ് കുന്നംകുളം നഗ രത്തിൽ നിന്ന് ഒന്നര കിലോമീറ്റർ കിഴക്കുള്ള അടുപ്പൂട്ടിക്കുന്നിൽ സുറി യാനി സഭാംഗങ്ങളുടെ ഒരു കോളനി രൂപപ്പെടുന്നത്. പിന്നീട് കൂടിയ വില കിട്ടുമെന്നതിനാൽ വലിയങ്ങാടിയിലെ വീടുകൾ വിറ്റ് പലരും അടു പ്പൂട്ടിക്കുന്നിൽ കുറഞ്ഞ വിലയിൽ സ്ഥലം സമ്പാദിച്ചു. അങ്ങനെ അടു പ്പൂട്ടിക്കുന്നിൽ ഒരു ഗ്രാമം ഉദയംകൊണ്ടു.

ഭാവനാശാലിയും സഭാവികസനത്തെപ്പറ്റി വൻ സ്വപ്നങ്ങൾ പുലർ ത്തിയ ആളുമായിരുന്ന കോലാടി ദാവീദ് (താവു അച്ചൻ) ചിറളയം പള്ളി മേടയിൽ താമസിച്ചിരുന്ന കാലമായിരുന്നു അത്. അവിവാഹിതനായ അദ്ദേഹം മിഷനറി പ്രസ്ഥാനത്തിൽ ആകൃഷ്ടനായി ബ്രഹ്മവാർ തുട ങ്ങിയ പ്രദേശങ്ങളിൽ വേല ചെയ്യുവാൻ പുലിക്കോട്ടിൽ മാർ ദീവന്നാ സ്യോസിന്റെ ആലോചനയോടെ അൽവാറീസ് മാർ യൂലിയോസ് മെത്രാ പ്പോലീത്തായിൽ നിന്ന് ആദ്യ പട്ടം ഏറ്റ ആളായിരുന്നു. പുലിക്കോട്ടിൽ തിരുമേനിയുടെ കാലം കഴിഞ്ഞതോടെ ദാവീദ് ശെമ്മാശൻ കുന്നംകുള ത്തേക്ക് മടങ്ങി. അദ്ദേഹത്തിന്റെ വൈദികപട്ടം വളരെ വൈകുവാൻ ബ്രഹ്മ വാർ വേല കാരണമായി. 1909-10 കാലത്ത് തൃശൂർ സെന്റ് ഇഗ്നേഷ്യസ് പള്ളിയുടെ പണപ്പിരിവിനായി കോലാടി ദാവീദ് ശെമ്മാശൻ സഭയി ലെങ്ങും സഞ്ചരിച്ചു (ആദ്യ ഘട്ടത്തിൽ ഈ സഞ്ചാരത്തിൽ ചെറുവത്തൂർ യാക്കോബ് ശെമ്മാശനും ഉണ്ടായിരുന്നു). ചിറളയംപള്ളി മേടയുടെ തെക്കുകിഴക്കേ അറ്റത്ത് ജനാല തുറന്നാൽ കുന്നംകുളം നഗരത്തിന്റെ കിഴക്കുഭാഗത്തെ അടുപ്പൂട്ടിക്കുന്ന് ദൃശ്യമാകും. അടുപ്പൂട്ടിയിൽ രൂപപ്പെട്ട സുറിയാനിക്കാരുടെ ആരാധനാസൗകര്യം ഉറപ്പ് വരുത്തുവാൻ അവിടെ ഒരു ദേവാലയം ഉണ്ടാകണമെന്ന് അദ്ദേഹം ആഗ്രഹിച്ചു. ആർത്താറ്റ് ശവ ക്കോട്ടയെ കുന്നംകുളം ഇടവകകൾ മുഴുവൻ ഉപയോഗിച്ചു വന്നതിനാൽ

ഭാവിയിലുണ്ടാകാവുന്ന ശ്മശാന ദൗർല്ലഭ്യവും പരിഹരിക്കുവാൻ അടുപ്പൂട്ടി പള്ളിയോടു ചേർന്ന് വിസ്തൃതമായ ഒരു ശ്മശാനം സഹായിക്കുമെന്ന് അദ്ദേഹം വിഭാവനം ചെയ്തു.

1104 തുലാം 15-ന് (1928) ആർത്താറ്റ് വികാരി തെക്കേക്കര കുറിയാക്കോസ് കോർഎപ്പിസ്ക്കോപ്പാ പള്ളിയുടെ ശിലാസ്ഥാപനം നിർവഹിച്ചു. അന്ന് ഒസിയോ തപസ്വിയുടെ ഓർമ്മയായിരുന്നു. പ്രഥമ വികാരിയായ കോലാടി താവു അച്ചൻ, പനക്കൽ വറീയത് ഇട്ടൂപ്പ്, സി. സി. കാക്കു, കെ. സി. ഇട്ടൂപ്പ് എന്നിവർ പള്ളിപ്പണിക്ക് നേതൃത്വം നൽകി. 1929 മേടം 23-ാം തീയതി പ. ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാബാവാ വി. ഗീവറുഗീസ് സഹദായുടെ നാമത്തിൽ ദേവാലയം പ്രതിഷ്ഠിച്ച് താൽക്കാലിക കൂദാശ നിർവഹിക്കുകയും ആദ്യ കുർബ്ബാന അർപ്പിക്കുകയും ചെയ്തു. കുന്നംകുളം പ്രദേശത്ത് മാർ ഗീവർഗ്ഗീസ് സഹദായുടെ നാമത്തിൽ ആദ്യമുണ്ടായ പള്ളിയാണിത്. സ്ഥലവില താരതമ്യേന കുറവായതുകൊണ്ടും ദേവാലയ സൗകര്യം ഉറപ്പായതുകൊണ്ടും ക്രമേണ ധാരാളം ആളുകൾ അടുപ്പൂട്ടി പ്രദേശത്തു താമസമായി.

1968 ഡിസംബർ 21-ന് പള്ളിയുടെ പടിഞ്ഞാറുഭാഗത്ത് ഒരു കുരിശിൻതൊട്ടി സ്ഥാപിച്ചു. ചെമ്മണ്ണൂർ പത്രോസ് കത്തനാർ, ഇ. വി. കുരിയൻ മുതൽപേർ ഇതിന് നേതൃത്വം നൽകി. ഇവിടെ പാമ്പാടി കുറിയാക്കോസ് മാർ ഗ്രീഗോറിയോസിന്റെ തിരുശേഷിപ്പ് യൂഹാനോൻ മാർ സേവേറിയോസ് മെത്രാപ്പോലീത്താ പ്രതിഷ്ഠിച്ചു. ഏപ്രിൽ മാസം 5-ാം തീയതി ഇതിന്റെ പെരുനാൾ ആഘോഷിക്കുന്നു. അനേകർ ഈ കുരിശുംതൊട്ടിയെ തീർത്ഥാടനകേന്ദ്രമായി ആദരിക്കുന്നു. ഇടവകയുടെ പല ഭാഗങ്ങളിലായി 13 കുരിശിൻതൊട്ടികൾ സ്ഥിതിചെയ്യുന്നു. 700-ലേറെ വീട്ടുകാർ ഉള്ള വിസ്തൃതമായ ഇടവകയാണിത്. കുർബ്ബാനയ്ക്കുശേഷം കഞ്ഞിവീഴ്ത്തൽ വർഷങ്ങളായി മുടങ്ങാതെ നടത്തുന്നു. കിഴക്കുവശത്ത് ശവക്കോട്ട ക്രമീകരിച്ചിരിക്കുന്നു. പ്രധാന പെരുനാൾ രണ്ടുണ്ട്. മാർ ഗീവറുഗീസ് സഹദായുടെ പെരുനാൾ ഏപ്രിൽ 23-ന് ആഘോഷിക്കുന്നു. ഒക്ടോബർ 28-ന് ഒസിയോ തപസ്വിയുടെ ഓർമ്മ പള്ളിയുടെ സ്ഥാപനപ്പെരുനാളായി കൊണ്ടാടുന്നു. കേരളത്തിൽ ഏറ്റവും അധികം ഗജവീരന്മാർ പങ്കെടുക്കുന്ന ഉത്സവമെന്ന നിലയിൽ ഈ പെരുനാൾ ധാരാളം ടൂറിസ്റ്റുകളെ ആകർഷിക്കുന്നു. ഇപ്പോൾ കുന്നംകുളത്തെ ഏറ്റവും വലിയ പെരുനാൾ ഇതാണ്. ജാതിമതഭേദമെന്യേ ഈ ദേശീയ ഉത്സവം ഏവരുടെയും കണ്ണുകൾക്ക് അമൃതധാര ചൊരിയുന്നു.

മലങ്കര മെഡിക്കൽ മിഷൻ ആശുപത്രി അടുപ്പൂട്ടിക്കുന്നിൽ സ്ഥാപിതമായതോടെ പള്ളിയുടെ ശോഭ വർദ്ധിച്ചിട്ടുണ്ട്. പള്ളിയുടെ മുഖവാരവും വരാന്തകളും പുതുക്കിപ്പണിതിട്ടുണ്ട്. ജൂബിലി സ്മാരകമായി വടക്ക്

പടിഞ്ഞാറുഭാഗത്ത് കോലാടി താവു അച്ചന്റെ സ്മാരകമായി പ്രൗഢ ഗംഭീരമായ ഒരു ഇരുനിലക്കെട്ടിടം ഉയർന്നിട്ടുണ്ട്. വിദ്യാർത്ഥി പ്രസ്ഥാനം ഉൾപ്പെടെ എല്ലാ ആദ്ധ്യാത്മിക സംഘടനകളും ഭംഗിയായി പ്രവർത്തിക്കുന്നു. ആർത്താറ്റ് യൂണിറ്റിലെ ഒരിടവക എന്ന നിലയിൽ പ്രവർത്തിച്ചുപോന്ന ഇടവക കുന്നംകുളം ഭദ്രാസനം രൂപീകൃതമായതിനുശേഷം മെത്രാപ്പോലീത്തായുടെ കല്പനയെത്തുടർന്ന് 1986 ആഗസ്റ്റ് 1-ാം തീയതി മുതൽ ഒരു സ്വതന്ത്ര ഇടവകയായി പ്രവർത്തിക്കുന്നു. പള്ളി പുനർ നിർമ്മാണം ചെയ്യാനുള്ള തീരുമാനങ്ങൾ കൈക്കൊണ്ടിട്ടുണ്ട്. ചൊവ്വന്നൂർ ഇടവക ഇവിടെനിന്ന് പിരിഞ്ഞാണ് സ്വതന്ത്രമായത്. അടുപ്പൂട്ടിയിൽ സ്ഥാപിതമായ സെന്റ് മേരി മാഗ്ദലൈൻ കോൺവെന്റും അവയുടെ അനുബന്ധ സ്ഥാപനങ്ങളും ഇടവകയെ ശക്തിപ്പെടുത്തിയിട്ടുണ്ട്. ഫാ. സ്റ്റീഫൻ ജോർജ് ആണ് ഇപ്പോഴത്തെ വികാരി. പള്ളിയുടെ വിപുലമായ പുനർ നിർമ്മാണ പരിപാടികൾ പുരോഗമിച്ചു വരുന്നു.

## 7. ആർത്താറ്റ് സെന്റ് മേരീസ് പുത്തൻ പള്ളി

സിംഹാസനപള്ളി എന്നു കൂടി പറഞ്ഞുവരുന്ന ഈ പള്ളിയുടെ ഉദയത്തിന് സഭാചരിത്രപരമായ ഒരു പശ്ചാത്തലം ഉണ്ടായിരുന്നു. 1909-ൽ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് ദ്വിതീയൻ മലങ്കര മെത്രാപ്പോലീത്താ കാലം ചെയ്തതോടെ സഭയിൽ നേരത്തെ ആരംഭിച്ചു കഴിഞ്ഞിരുന്ന ആഭ്യന്തരഗ്രൂപ്പുകൾ ശക്തിപ്പെട്ടു. തെക്കൻ പ്രദേശത്ത് സാമാന്യം പ്രബലരായ നവീകരണക്കാർ സഭയിൽനിന്ന് വിട്ടുപോയതിന്റെയും അന്ത്യോഖ്യാ പാത്രിയർക്കീസ് വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസിനെ മുടക്കിയതിന്റെയും ധാർമ്മിക ഉത്തരവാദിത്തം മുൻ മലങ്കര മെത്രാപ്പോലീത്തായ്ക്കാണെന്ന് ഒരു തെറ്റായ പ്രചാരണം ശക്തിപ്പെട്ടു. നവീകരണ പ്രവണതയ്ക്കെതിരെ കുരിശുയുദ്ധം നടത്തുകയും ജനകീയ ശൈലിയെ ആദരിച്ച് നടത്തിയ സഭാഭരണത്തിലൂടെ മലങ്കര അസോസ്യേഷന്റെയും മാനേജിംഗ് കമ്മിറ്റിയുടെയും പിന്തുണയോടെ അവയെ നിയമയുദ്ധത്തിൽ പരാജയപ്പെടുത്തുകയും ചെയ്ത പുലിക്കോട്ടിൽ തിരുമേനിയെ വിശുദ്ധ കർമ്മയോഗിയായിട്ടാണ് വടക്കൻ പ്രദേശങ്ങൾ വിലയിരുത്തിയത്. വൈദിക-അത്മായ ട്രസ്റ്റികളെ വകവയ്ക്കാതെ ഏകപക്ഷീയമായി എപ്പിസ്ക്കോപ്പൽ ഭരണശൈലിയെ അവലംബിച്ചതു മൂലമാണ് മലങ്കര മെത്രാപ്പോലീത്താ മുടക്കപ്പെട്ടതെന്ന് ഇക്കൂട്ടർ വിശദീകരിച്ചു. ഏതായാലും ഈ ധ്രുവീകരണത്തിൽ കുന്നംകുളം-പഴഞ്ഞി പ്രദേശത്തുള്ളവർ പുലിക്കോട്ടിൽ തിരുമേനിയെ ആദർശപുരുഷനായി അംഗീകരിക്കുന്ന കൂട്ടത്തിലായിരുന്നു. നാടിന്റെ നവോത്ഥാനത്തിനായി സഫലമായി നേതൃത്വം നൽകി സഭയെയും സമൂഹത്തെയും ഇരുപതാം നൂറ്റാണ്ടിന്റെ പ്രബുദ്ധതയിലേക്ക് ഉപനയിച്ച പുലിക്കോട്ടിൽ തിരുമേനിയുടെ



വിദ്യാഭ്യാസ വിപ്ലവത്തെയും ജനാധിപത്യശൈലിയെയും സഭാസ്നേഹത്തെയും തള്ളിപ്പറയുന്ന പുതിയ നേതൃത്വത്തെ അവർക്ക് അംഗീകരിക്കാനായില്ല. മുടക്കപ്പെട്ട വട്ടശ്ശേരിൽ തിരുമേനിയിൽ നിന്ന് കശ്ശീശാപട്ടമേറ്റ് ആർത്താറ്റ് പള്ളിയിൽ ചുമതലയിൽ പ്രവേശിക്കാനൊരുമ്പെട്ട ചെറുവത്തൂർ ചാക്കുണ്ണി അച്ചനെ (കണ്ടിക്കലച്ചൻ) നിരോധിക്കാനുള്ള വ്യവഹാരത്തിന്റെ രൂപത്തിലാണ് ഈ വിവാദം പരസ്യമായത്. 1088-ൽ (1912) തൃശൂർ ഡിസ്ട്രിക്ട് കോർട്ടിൽ 66-ാം നമ്പ്രായി ചിറ്റഞ്ഞൂർ പനയ്ക്കൽ ഇട്ടൂപ്പ് തുടങ്ങി അഞ്ചു പേർ നൽകിയ അന്യായം ചീഫ് കോർട്ടിൽ 1092 (1916) 128-ാം നമ്പർ അപ്പീലിലെ കാര്യവിവര പത്രികയിലും ഗീവറുഗീസ് മാർ ദീവന്നാസ്യോസ്, മെത്രാപ്പോലീത്താ അല്ലെന്ന് പ്രസ്താവിച്ചിരുന്നു. ഈ കേസുകൾക്ക് ആർത്താറ്റ് പള്ളി കമ്മിറ്റി പ്രസിഡണ്ടായിരുന്ന പാത്തപ്പന്റെ പ്രേരണയുണ്ടായിരുന്നു (ആർത്താറ്റ് പള്ളി ചരിത്രം, പു. 128).

കൊച്ചിയിലെ പോലീസ് സൂപ്രണ്ട് എം. എ. ചാക്കോയുടെ സ്വാധീനം മൂലമാണ് കുന്നംകുളം അന്തരീക്ഷം വ്യത്യാസപ്പെട്ടത്. അതനുസരിച്ച് 1095 (1919) തുലാം 14-ാം തീയതി ബോധിപ്പിച്ച രാജി ഹർജിയിൽ "മേൽ നമ്പറിൽ പ്രതികളായ ഞങ്ങൾ ബോധിപ്പിച്ചിട്ടുള്ള കാര്യവിവര പത്രികകളിൽ മാർ ഗീവറുഗീസ് ദീവന്നാസ്യോസ്, മെത്രാപ്പോലീത്താ അല്ലെന്ന് ഞങ്ങൾ പുറപ്പെടുവിച്ചിട്ടുള്ള വാദങ്ങൾ സകലവും പിൻവലിക്കുന്നു" എന്ന് രേഖപ്പെടുത്തിയിട്ടുണ്ട് (ടി പുസ്തകം, പു. 132, 133).

അതിനെത്തുടർന്ന് 1920-ൽ പഴയപള്ളിയിൽ ആഗതനായ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായെ അപമാനിക്കുവാൻ പഴയപള്ളിയിൽ

വച്ച് തലപ്പള്ളി മജിസ്ട്രേട്ടിന്റെ നേതൃത്വത്തിൽ നടന്ന ശ്രമം ദയനീയ മായി പരാജയപ്പെട്ട് അടിപിടിയിൽ കലാശിക്കുകയും അതിനെത്തുടർന്നു ണ്ടായ ക്രിമിനൽക്കേസ് ആവിയായിപ്പോകുകയും (പഴയപള്ളി ചരിത്രം കാണുക) ചെയ്ത പരിതഃസ്ഥിതിയിൽ അസംതൃപ്ത വിഭാഗം പുതി യൊരു പള്ളി സ്ഥാപിക്കുന്ന കാര്യം ആലോചിച്ചു. കൂത്തൂർ ഉക്രു ചേറു, ചെറുവത്തൂർ ഉക്കുറു ചേറു, ചീരൻ ഇട്ട്യേര ചേറു, ചെറുവത്തൂർ ചാക്കുണ്ണി മാത്തു, തെക്കേക്കര ഉക്കുറു വാറു, ചീരൻതറയിൽ വറീയത് ചേറു, ചീരൻതറയിൽ വറീയത് മത്തായി, പുലിക്കോട്ടിൽ വറീയത് ഇയ്യാക്കു, പുലിക്കോട്ടിൽ ചെറിയാക്കു വറീയത്, വടക്കൻ ചാക്കു പൈലുണ്ണി, ചീരൻ ഉക്രു ചേറുണ്ണി, അരിമ്പൂർ പൗലൂസ് ചേറു എന്നി വർ അമ്പതു രൂപ വീതം വരിയിട്ടെടുത്ത് പാറമേൽ അയ്പു വക്കീൽ, ഇട്ടൂപ്പ് എന്നിവരുടെ മാതാവായ പനയ്ക്കൽ അന്നാമ്മയിൽ നിന്ന് ഒരേ ക്കർ സ്ഥലം വാങ്ങി. സ്ലീബാ മാർ ഒസ്താത്തിയോസ് പിന്തുണ നൽകി യതിൻപ്രകാരം ചെറുവത്തൂർ മാത്തു കത്തനാരും സ്ഥലം ഉടമകളും കൂടി പള്ളി വയ്ക്കുവാൻ അപേക്ഷ നൽകി. 1920 മേടം 9-ന് നൽകിയ അപേക്ഷപ്രകാരം ആർത്താറ്റ് സർവ്വേ 307-ാം നമ്പർ പറമ്പിൽ പള്ളിയും ശവക്കോട്ടയും പണിയാൻ അനുവാദം കിട്ടി. 1096 കന്നി 26-ാം തീയതി (1920 ഒക്ടോബർ 9-ന്) മാർ ഒസ്താത്തിയോസ് പള്ളിക്ക് കല്ലിടുകയും അന്നുതന്നെ വി. കുർബ്ബാന അർപ്പിക്കുകയും ചെയ്തു (ആദ്യത്തെ വികാരി ചെറുവത്തൂർ മാത്തു കത്തനാരും അടുത്ത വികാരി വെട്ടിക്കു ന്നേൽ ചെറുവത്തൂർ മത്തായി കത്തനാരും പുലിക്കോട്ടിൽ തിരുമേനി യിൽ നിന്നും കശ്ശീശാ-ശെമ്മാശു പട്ടങ്ങൾ സ്വീകരിച്ചവരാണ്). 1921 ജനു വരി 7-ന് പള്ളി മാർ ഒസ്താത്തിയോസിന് ദാനമായി എഴുതിക്കൊടുത്തു. അവർക്കുശേഷം ആദ്യ വികാരിയുടെ പൗത്രൻ ചെറുവത്തൂർ ഉക്രു മകൻ മാത്തു കത്തനാർ ദീർഘകാലം വികാരി ആയിരുന്നു.

മാർത്തോമ്മാശ്ലീഹായുടെ ഇടവകയിൽനിന്ന് അടർന്നുപോകുന്ന ആളു കളെ ഉപയോഗപ്പെടുത്തി പള്ളി പണിയാമെന്നാണ് മാർ ഒസ്താത്തി യോസ് കണക്കു കൂട്ടിയത്. ആ ആശ തെറ്റാണെന്ന് അധികം വൈകാതെ തെളിഞ്ഞു. പാലൂർ - ചാട്ടുകുളങ്ങര പള്ളിയെ ഉപേക്ഷിക്കുവാൻ അധികം പേരെ കിട്ടിയില്ല. ഓലയും പനമ്പുംകൊണ്ട് മറച്ച ഒരു ഷെഡിൽ സ്ഥിര മായി താമസിച്ച് പള്ളി പണിയാൻ നടത്തിയ ആഹ്വാനവും വിഫലമായി. കാലം ചെയ്യുന്നതിന് മുമ്പ് 9 കൊല്ലം ഇവിടെ താമസിച്ചതിനുശേഷം അദ്ദേഹം പള്ളിയിൽ നടത്തിയ ഹൃദയസ്പർശിയായ പ്രസംഗത്തിലെ ചില ഭാഗങ്ങൾ കാണുക:

"നമ്മുടെ ഈ ബലഹീന കാലത്തിൽ ഈ പള്ളിയുടെ മക്കളാകുന്ന സത്യവിശ്വാസികളായ നിങ്ങളെ കണ്ട് സംസാരിക്കുന്നതിനും ആലോ

ചിക്കുന്നതിനും നമുക്ക് ആഗ്രഹമുള്ളതിനാൽ നാം ചിലർക്ക് കല്പന അയച്ചതിൽ ഒരാൾ അല്ലാതെ മറ്റാരും വരാത്തതിൽ വളരെ വ്യസനിക്കുന്നു. നാം ഇനി ഇതിന്റെ പണിക്കായി ആരോടും ഒരു കൊച്ചു കാശു പോലും ചോദിക്കയില്ല. നാം പല കാര്യങ്ങളും നന്നായി തീരണം എന്ന് കരുതി ആരംഭിച്ച ഈ ദേവാലയത്തിന്റെ പണി നിവൃത്തിപ്പാൻ ദൈവം മനസ്സാകുന്നുവെങ്കിൽ എങ്ങനെയെങ്കിലും അത് ദൈവം നിറവേറ്റിക്കൊള്ളും. അതിനായി നാം ഒരു തളിക എല്ലാ ഞായറാഴ്ചകളിലും ആളുകൾ കൂടുന്നതായ മറ്റു ദിവസങ്ങളിലും നിങ്ങൾ കടന്നുപോകുന്ന പടിക്കരികെ വെക്കും. ഈ പണി നിവൃത്തിച്ചു കാണണം എന്നാഗ്രഹിക്കുന്നവർക്ക് മനസ്സുണ്ടെങ്കിൽ അതിൽ അവരവരുടെ കഴിവുപോലെ ഇട്ടാലും ഇട്ടില്ലെങ്കിലും നമുക്ക് നിങ്ങളോട് യാതൊരു സന്തോഷക്കുറവും ഇല്ല, നിർബന്ധവും ഇല്ല. ആ പാത്രം അവിടെ ഇരിക്കുന്നതുകൊണ്ട് നിങ്ങൾക്ക് യാതൊരു നഷ്ടവും ഇല്ല. ഇനി രണ്ടാമത്തെ സംഗതി, എന്റെ ചെലവിനെക്കുറിച്ചാകുന്നു. ഈ ആവശ്യത്തിലേക്ക് ചിലരുടെ ഉത്സാഹത്തിന്മേൽ പലരിൽനിന്നും മാസവരി നിശ്ചയിച്ചിട്ടുണ്ടായിരുന്നു. അതനുസരിച്ച് കുറച്ചിട ചിലരൊക്കെ കൊടുക്കയും ചെയ്തു. ഇപ്പോഴും ചിലർ കൊടുക്കുന്നുണ്ടായിരിക്കാം. ശരിയായ വിവരം നമുക്കറിവില്ല. ഇപ്പോൾ അതും നമ്മുടെ മക്കൾക്ക് ഭാരമായിത്തീർന്നിരിക്കയാൽ, ആരാണ് ബാവായെ കൊണ്ടുവന്നതെങ്കിൽ അവർ ചെലവിന് കൊടുക്കട്ടെ എന്ന് ചിലർ, ബാവ വന്ന വഴിക്കു തന്നെ പോയാൽ കൊള്ളാം എന്ന് ചിലർ, ബാവാ വന്നാലും പോയാലും എനിക്ക് വിരോധമില്ല, എന്നെക്കൊണ്ടൊന്നും കഴിയുകയില്ല എന്നു ചിലർ, ബാവാ ഇവിടെ കാലം ചെയ്യണം. അതുവരെ എങ്ങനെയെങ്കിലും കഴിഞ്ഞുകൂടും എന്നൊക്കെയുള്ള ഭിന്നാഭിപ്രായങ്ങൾ നമ്മുടെ ചെവിയിൽ എത്തിയിരിക്കുന്നു." (മാർ ഒസ്താത്തിയോസ് ദേഹവിയോഗത്തിന്റെ വജ്രജൂബിലി സുവനീർ, 1930-1990).

മാർ ഒസ്താത്തിയോസിന്റെ സ്വപ്നം കാലക്രമേണ നിറവേറി. മാർ ഒസ്താത്തിയോസിന്റെ പിൻഗാമിയായി വന്ന മാർ യൂലിയോസ് ഈ പള്ളി നിർമ്മാണത്തിൽ കൂടുതൽ താല്പര്യമെടുത്തു. ആർത്താറ്റ് - കുന്നംകുളം പള്ളികളുടെ ഉദാസീനതയും ഭരണവൈകല്യങ്ങളും ബഹു. വൈദികരുടെ ധാർമ്മികച്യുതിയും അനേകംപേരെ സിംഹാസനപ്പള്ളിയിലേക്ക് ആകർഷിച്ചു. പൂർവിക സുറിയാനികേന്ദ്രമായ കുന്നംകുളത്ത് ഒരു മേല്പട്ടക്കാരനും നേരത്തെ കബറടങ്ങിയിരുന്നില്ല. ഇവിടെ കബറടങ്ങിയ വിദേശീയനായ മേല്പട്ടക്കാരൻ വിശുദ്ധനെന്ന് അദ്ദേഹത്തിന്റെ ശ്രാദ്ധപ്പെരുനാൾ ദിനങ്ങളിൽ കീർത്തിക്കപ്പെട്ടു. അദ്ദേഹത്തെ നേരിൽ അറിയാത്ത പിൻമുറക്കാർ ആ പല്ലവി ഏറ്റുപാടി. അങ്ങനെ ആർത്താറ്റ് മാർ ത്തോമ്മാശ്ലീഹാ സ്ഥാപിച്ച ദൈവമാതാവിന്റെ പള്ളിയോട് മറുതലിച്ച

സ്ഥാപിതമായ പുത്തൻപള്ളി ഒരു തീർത്ഥാടനകേന്ദ്രമായി അറിയപ്പെട്ടു. ഒക്ടോബർ 9–ാം തീയതി പ്രതിഷ്ഠാപ്പെരുന്നാളും മാർച്ച് 18–ാം തീയതി മാർ ഒസ്താത്തിയോസിന്റെ ഓർമ്മയും കൊണ്ടാടുന്നു.

1958–ൽ അന്ത്യോഖ്യാ പാത്രിയർക്കീസും പൗരസ്ത്യ കാതോലിക്കായും സമാധാന കല്പനകൾ പരസ്പരം കൈമാറി സുപ്രീംകോടതി വിധിയുടെ പശ്ചാത്തലത്തിൽ സഭയിൽ സമാധാനം സ്ഥാപിച്ചു. അന്നേവരെ പാത്രിയർക്കീസ് കക്ഷിയുടെ കൊച്ചി ഭദ്രാസനാധിപൻ ആയിരുന്ന പൗലൂസ് മാർ സേവേറിയോസ് തിരുമേനി കാതോലിക്കേറ്റിൽ സ്വീകരിക്കപ്പെട്ടു. യോജിച്ച സഭയിലെ കൊച്ചി ഭദ്രാസന മെത്രാപ്പോലീത്തായായി. ആർത്താറ്റ് പുത്തൻപള്ളിയിലെ വികാരിമാരായിരുന്ന ചെറുവത്തൂർ മാത്തു കത്തനാരും പുലിക്കോട്ടിൽ ജോസഫ് കത്തനാരും സഭാ യോജിപ്പിന്റെ ഭാഗക്കാരായി ആർത്താറ്റ് മഹാഇടവകയിലെ പട്ടക്കാരായി സ്വീകരിക്കപ്പെട്ടു. സഭ യോജിച്ചതോടെ ഡലിഗേറ്റ് ആയിരുന്ന യൂലിയോസ് മെത്രാച്ചന് മലങ്കരസഭയിൽ പ്രസക്തി ഇല്ലാതായി. സിംഹാസനപ്പള്ളികളെ അടർത്തിയെടുത്ത് ഡലിഗേറ്റ് എന്ന സ്ഥാപനത്തിന് പ്രസക്തിയുണ്ടാക്കാൻ അദ്ദേഹം ശ്രമിച്ചു. ഈ പള്ളിയിലൊരു വിഭാഗം ഈ കുൽസിതവും ഭരണഘടനാ വിരുദ്ധവും ആയ നിലപാടിനെ പിന്തുണച്ചതോടെ ഇവിടെ രണ്ടു കക്ഷികൾ രൂപപ്പെട്ടു. അന്ത്യോഖ്യൻ ആധിപത്യത്തോട് തുടർന്നും ബന്ധം നിലനിർത്തണമെന്ന പക്ഷക്കാർ ‘അഖണ്ഡന്മാരെ’ന്നും ദേശീയസഭയുടെ ഭാഗമായി ഇടവക പുരോഗമിക്കണമെന്ന നിലപാടുകാർ ‘അകായികൾ’ എന്നും അറിയപ്പെട്ടു. ഇതോടെ വ്യവഹാരം ആരംഭിച്ചു. സിവിലായും ക്രിമിനലായും കേസുകൾ നടക്കുന്നതിനിടയിൽ പൗലൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്താ 1962 മാർച്ച് 17–ന് ഇവിടെ വച്ച് കാലം ചെയ്യുകയും 18–ാം തീയതി പള്ളി ഹൈക്കലായുടെ തെക്കുവശത്ത് കബറടക്കപ്പെടുകയും ചെയ്തു. പള്ളിയിൽ ചെറുവത്തൂർ മാത്തു കത്തനാർ (ആദ്യ വികാരി), വെട്ടിക്കുന്നേൽ ചെറുവത്തൂർ മത്തായി കത്തനാർ (പെരുമ്പിള്ളിയിൽ കബറടക്കപ്പെട്ടു), ചാലപ്പുറം ഗീവറുഗീസ് കത്തനാർ, ചീരൻ (ചാമക്കാട്ടച്ചൻ) ഗീവറുഗീസ് കത്തനാർ, ചെറുവത്തൂർ (ഞാലിയിൽ) ഗീവറുഗീസ് കത്തനാർ, പനയ്ക്കൽ യാക്കോബ് കത്തനാർ (കത്തോലിക്കാസഭയിൽ പുതുശ്ശേരിപള്ളിയിൽ കബറടക്കപ്പെട്ടു) എന്നിവർ ദീർഘകാലം സേവനം ചെയ്തു. പള്ളിയുടെയും വടക്കേ മാളികയുടെയും നിർമ്മാണത്തിൽ പനയ്ക്കൽ ഇയ്യാക്കു മാത്തു നിർണ്ണായക പ്രാധാന്യം വഹിച്ചു.

(1958 ഡിസംബറിലുണ്ടായ സഭാസമാധാനത്തിനു ശേഷം യോജിച്ച കൊച്ചിയുടെ ഇടയനായി പരിശുദ്ധ കാതോലിക്കാബാവായാൽ നിയമിക്കപ്പെട്ട പൗലൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്താ ഇരു ഭാഗ

ത്തുമായി നിലകൊണ്ടിരുന്ന ഭദ്രാസന വൈദികരുടെ സംയുക്തമായ വൈദികയോഗം വിളിച്ചുചേർത്തത് ഈ പള്ളിയിലാണ്. 1959 ഏപ്രിൽ 9–ാം തീയതി വ്യാഴാഴ്ച മുതൽ നടന്ന ദ്വിദിന സമ്മേളനത്തിൽ ശെമ്മാശന്മാർ ഉൾപ്പെടെ 48 വൈദികർ പങ്കെടുക്കുകയും സഭാസമാധാനം സുദൃഢമാക്കുവാനും ഭദ്രാസനത്തെ ശക്തമാക്കുവാനുമുള്ള തീരുമാനങ്ങൾ കൈക്കൊള്ളുകയും ഐക്യസ്മാരകമായി ഒരു ഗ്രൂപ്പ് ഫോട്ടോ എടുക്കുകയും ചെയ്തു.)

ആർത്താറ്റ് സിംഹാസനപ്പള്ളി സ്ഥാപിക്കാനുള്ള അപേക്ഷ ആദ്യം നിരസിക്കപ്പെട്ടപ്പോൾ തെക്കേ അങ്ങാടിയിൽ ഒരു ഹാൾ പണിതു. മാർ ദീവന്നാസ്യോസ് മെമ്മോറിയൽ ഹാൾ (എം.ഡി.എം. ഹാൾ) എന്നായിരുന്നു അതിന്റെ ആദ്യത്തെ പേർ. ഇതിൽ സണ്ടേസ്കൂളും പ്രസംഗ യോഗങ്ങളും നടത്തിവന്നു. 1930–ൽ മാർ ഒസ്താത്തിയോസ് സ്ലീബാ മെത്രാപ്പോലീത്താ കാലം ചെയ്തപ്പോൾ, 'മാർ ഒസ്താത്തിയോസ് ഹോൾ' എന്ന് പേർ മാറ്റി. മാർ ഏലിയാസ് തൃതീയൻ പാത്രിയർക്കീസ് കാലം ചെയ്തപ്പോൾ അദ്ദേഹത്തിന്റെ സ്മാരകമായി അവിടെ ഒരു കുരിശുംതൊട്ടി പണികഴിപ്പിച്ചിട്ടുണ്ട്. മകരം 31–ാം തീയതി അതിന്റെ പെരുനാൾ കൊണ്ടാടുന്നു.

കുന്നംകുളം വൈശേരി അങ്ങാടിയിൽ മാർ യൂലിയോസ് എന്ന പേരിൽ ഒരു ഹോൾ പണിത് സണ്ടേസ്കൂളും സുവിശേഷയോഗങ്ങളും നടത്തുന്നു. അതിന്റെ മുമ്പിൽ വി. മാർത്തോമ്മാശ്ലീഹായുടെ നാമത്തിൽ ഒരു കുരിശിൻതൊട്ടിയുണ്ട്. ജൂലായ് 3–ന് ഇവിടെ പെരുനാൾ ആഘോഷിക്കുന്നു.

കുന്നംകുളം വൈശേരി അങ്ങാടിയുടെ അറ്റത്ത് കൂത്തൂർ ചേറു ഡേവി ദാനം തീറു കൊടുത്ത സ്ഥലത്ത് മാർ പൗലൂസ് സേവേറിയോസ് മെത്രാപ്പോലീത്താ, മാർ ഗീവറുഗീസ് സഹദായുടെ നാമത്തിൽ ഒരു കുരിശിൻതൊട്ടി പണിയിച്ചു കൂദാശ ചെയ്തു. ഏപ്രിൽ 23–ന് ഇതിന്റെ പെരുനാൾ കൊണ്ടാടി വരുന്നു. പെരുനാളിന്റെ ഭാഗമായി ധൂപപ്രാർത്ഥനയും പാച്ചോർ നേർച്ചയും നടത്തിവരുന്നു.

പള്ളിയുടെ വ്യവഹാരത്തിൽ ആർക്കും സ്ഥായിയായ വിജയം കിട്ടിയിട്ടില്ല. അടുത്തകാലം വരെ പ്രതിദിനം കാലത്ത് 2 മണിക്കൂർ ഒഴികെ മറ്റെല്ലാ സമയവും പള്ളിയും തെക്കുഭാഗത്തെ കെട്ടിടവും ഓർത്തഡോക്സ് പക്ഷത്തിന് അവകാശപ്പെട്ടതായിരുന്നു. ആർത്താറ്റ് കുന്നംകുളം പള്ളിയും മെത്രാപ്പോലീത്തായും തമ്മിൽ ഉണ്ടായ ദൗർഭാഗ്യകരമായ വ്യവഹാരത്തിൽ ആർത്താറ്റ് പുത്തൻപള്ളിയുടെ വ്യവഹാര കാര്യങ്ങളുടെ നടത്തിപ്പിൽ ഉദാസീനത അനുഭവപ്പെടുകയും പള്ളിയിലെ രണ്ടു

മണിക്കൂർ അവകാശംകൊണ്ട് ഓർത്തഡോക്സ് പക്ഷത്തിന് തൃപ്തിപ്പെടേണ്ടി വരികയും ചെയ്തു. തെക്കേ കെട്ടിടവും നഷ്ടപ്പെട്ടു. ഇപ്പോൾ റോഡിന്റെ മറുവശത്തുള്ള ഒരു വാടകകെട്ടിടത്തിന്റെ ഭാഗം പള്ളിമുറിയായി ഉപയോഗിക്കുന്നു. ദീർഘകാലമായി ഉറുമ്പിൽ ജോൺ കത്തനാർ ആയിരുന്നു വികാരി. ഫാ. ടി. പി. വർഗീസ് ആരാധനകൾ നടത്തുന്നു.

## 8. സെന്റ് തോമസ് ചർച്ച്, താഴത്തേ പാറ, കുന്നംകുളം

ഈ പള്ളിക്ക് രസകരമായ ഒരു പശ്ചാത്തല കഥയുണ്ട്. താഴത്തെ പാറയിലങ്ങാടിയിൽ റോഡരികിലായി ചെറുവത്തൂർ ഇട്ടൂപ്പ് മാത്തു തന്റെ വക സ്ഥലത്ത് ഒരു പള്ളി പണിയാൻ നിശ്ചയിച്ചു. അതിൻപ്രകാരം പള്ളിപ്പണി പൂർത്തിയായി. പള്ളി ആർക്ക് നൽകണമെന്ന് അദ്ദേഹം തീരുമാനിച്ചിരുന്നില്ല. ഒടുവിൽ കുന്നംകുളത്തെ മൂന്ന് പ്രമുഖ സമുദായങ്ങളിൽ ഒന്നിനെ നറുക്കിട്ടെടുത്ത് പള്ളിയുടെ അവകാശിയെ കണ്ടെത്തുവാൻ അദ്ദേഹം നിശ്ചയിച്ചു. ഓർത്തഡോക്സ് സഭ, യാക്കോബായ പാത്രിയർക്കീസ് കക്ഷി, മാർത്തോമ്മാ എന്നീ വിഭാഗങ്ങളിൽ പാത്രിയർക്കീസ് കക്ഷിക്ക് നറുക്ക് വീഴുകയും അന്നത്തെ ആർത്താറ്റ് സിംഹാസനപ്പള്ളി കൈക്കാരന്റെ പേർക്ക് പള്ളിയും പറമ്പും മാത്തു ദാനത്തീറെഴുതി ഏല്പിക്കുകയും ചെയ്തു. ദീർഘകാലം വെട്ടിക്കുന്നേൽ ചെറുവത്തൂർ മത്തായി കത്തനാരും ചെറുവത്തൂർ മാത്യു കത്തനാരും ഇവിടെ വികാരിമാരായിരുന്നു. 1958-ലെ സഭാസമാധാനത്തോടെ സിംഹാസനപ്പള്ളിയോടൊപ്പം ഈ പള്ളിയും ആർത്താറ്റ്-കുന്നംകുളം മഹാഇടവകയിൽ ലയിക്കുകയും മാസത്തിൽ ഒരു ഞായറാഴ്ച ആരാധന നടത്തുകയും ചെയ്തു.

പള്ളിയുടെ പടിഞ്ഞാറുഭാഗത്തായി റോഡരികിൽ മാർ സ്ലീബാ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായുടെ സ്മാരകമായി ഒരു കുരിശിൻതൊട്ടി സ്ഥാപിച്ചിരിക്കുന്നു.

## 9. സെന്റ് ജോർജ് പള്ളി, കോട്ടപ്പടി

തലപ്പള്ളി രാജാക്കന്മാരിലൊരാളായ പുന്നത്തൂർ നമ്പിടിയുടെ ഭരണസീമയിലായിരുന്നു ഈ പ്രദേശം. പഴയ ബ്രിട്ടീഷ് ശീമയിൽ, ആർത്താറ്റ് നിന്നും ഉദ്ദേശം ഒന്നര നാഴിക (രണ്ടു കിലോമീറ്ററിലധികം) തെക്കുപടിഞ്ഞാറായി കോട്ടപ്പടി അങ്ങാടിയിൽ സ്ഥിതിചെയ്യുന്നു. ഒരു കാലത്ത് തലപ്പള്ളി രാജാക്കന്മാരുടെ പടിഞ്ഞാറേ അതിർത്തിയിലുള്ള കോട്ട ഇവിടെയായിരുന്നു. പൊന്നാനി-അലക്സന്ത്രിയാ തുറമുഖങ്ങൾ മുഖേന നടന്നിരുന്ന വിദേശവ്യാപാരത്തിൽ ചേര രാജാക്കന്മാരുടെ താവളമായിരുന്ന ഈ പ്രദേശം, സാമൂതിരി തിരുനാവായ ആക്രമിച്ച് കീഴ്പ്പെടുത്തിയതോടെ മലബാറിന്റെ ഭാഗമായി. പുന്നത്തൂർ രാജാവ് ഉൾപ്പെടെയുള്ള തലപ്പള്ളി

രാജാക്കന്മാർ കൊച്ചി രാജാവിന്റെ സാമന്തന്മാർ ആയിരുന്നുവെങ്കിലും മിക്കപ്പോഴും സാമൂതിരിയോടാണ് കൂറു പുലർത്തിയിരുന്നത്. ആർത്താറ്റ്പള്ളി പഴയകൂർ–പുത്തൻകൂർ തർക്കം പ്രമാണിച്ച് പൂട്ടിയിട്ടിരുന്ന കാലത്ത് ഇവിടെയുള്ള ബഹുഭൂരിപക്ഷംപേരും കത്തോലിക്കാ സഭയോട് ആഭിമുഖ്യം പുലർത്തുകയും പുന്നത്തൂർ രാജാവിന്റെ സഹായത്തോടെ മാർ ലാസറസിന്റെ നാമത്തിൽ ഒരു ദേവാലയം സ്ഥാപിച്ച് സ്വതന്ത്രമായ ആരാധന ആരംഭിക്കുകയും ചെയ്തു. പൂർവ്വിക സഭയുടെ അംഗങ്ങളായി തുടർന്ന സുറിയാനിക്കാർ സ്വന്തമായ ഒരു ആരാധനാലയം ഇല്ലാതെ വളരെ ക്ലേശിച്ചു. 19–ാം നൂറ്റാണ്ടിന്റെ ആദ്യത്തെ ദശാബ്ദത്തിൽ ആർത്താറ്റ് പള്ളി സുറിയാനിക്കാർക്ക് ലഭിച്ചതോടെ കോട്ടപ്പടി നിവാസികൾക്ക് ആരാധനാ സൗകര്യം വീണ്ടും ലഭ്യമായി. എന്നാൽ രണ്ടു കിലോമീറ്റർ ദൂരെയുള്ള ദേവാലയം ക്രമേണ അസൗകര്യങ്ങൾ സൃഷ്ടിച്ചു.

പരേതരായ ആലുംമൂട്ടിൽ ജോർജ്ജ് തോമസ്, മുതുകുളം കുഞ്ഞച്ചൻ, മാത്തു എന്നിവരുടെ കഠിനമായ ഉത്സാഹത്താൽ കോട്ടപ്പടിയിൽ മാർ ഗീവറുഗീസ് സഹദായുടെ നാമത്തിൽ ഒരു പള്ളി പണിതുയർത്തി. 1932 ജനുവരി 28–ന് വട്ടശ്ശേരിൽ ഗീവറുഗീസ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ, പുത്തൻകാവ് ഗീവറുഗീസ് മാർ പീലക്സീനോസ് മെത്രാപ്പോലീത്തായുടെ സഹകരണത്തോടെ പള്ളിയുടേയും ശ്മശാനത്തിന്റെയും കൂദാശ നിർവഹിച്ചു. ആദ്യകാലത്ത് മാസത്തിൽ ഒരു ഞായറാഴ്ച മാത്രമായിരുന്നു ആരാധന. ഇപ്പോൾ എല്ലാ ആഴ്ചയിലും മാറാനായ പെരുന്നാളുകളിലും ആരാധനയുണ്ട്. ആർത്താറ്റ് പള്ളിയുടെ



വൈദികർ തന്നെ ഇവിടെയും ആരാധന നടത്തിവന്നു. അമ്പതിൽ താഴെ വീട്ടുകാർ മാത്രമേ ഇവിടെയുള്ളു.

ചെമ്മണ്ണൂർ ഉക്രു താരു പള്ളിയുടെ തെക്കുവശത്ത് റോഡരികിൽ ഒരു കുരിശിൻതൊട്ടി സെന്റ് തോമസിന്റെ നാമത്തിൽ പണി കഴിപ്പിച്ചു. ഗുരുവായൂർ റോഡ് കവലയിൽ കൂത്തൂർ ഇയ്യാക്കു ജോബ് പള്ളിക്ക് ദാനമായി നൽകിയ സ്ഥലത്ത് ചെമ്മണ്ണൂർ പാത്തപ്പൻ മാത്തുക്കുട്ടി കന്യ കമറിയാമിന്റെ നാമത്തിൽ മനോഹരമായ ഒരു കുരിശിൻതൊട്ടി സ്ഥാപിച്ചു. മുതുകുളം വീട്ടുകാർ പള്ളിക്കു ദാനമായി നൽകിയ (പള്ളി യുടെ വടക്ക്–പടിഞ്ഞാറ്) സ്ഥലത്ത് ഒരു പാഴ്സണേജ് പണിതിട്ടുണ്ട്.

ജനുവരി 15–ാം തീയതി പ്രധാന പെരുനാളും ഏപ്രിൽ 23–ാം തീയതി സ്ഥാപന പെരുനാളും ആഘോഷിക്കുന്നു.

പള്ളിയുടെ കീഴിൽ പ. പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് ദ്വിതീ യന്റെ നേതൃത്വത്തിൽ നിക്കൾസൺ മദാമ്മ സ്ഥാപിച്ച സ്ക്കൂൾ പ്രവർ ത്തിക്കുന്നു. അതിന്റെ ശതാബ്ദിയാഘോഷം 2004–ൽ ആഘോഷി ക്കപ്പെട്ടു.

പുതുക്കി കേടുപാടുകൾ തീർത്ത പള്ളിയുടെ കൂദാശ പ. മാത്യൂസ് ദ്വിതീയൻ കാതോലിക്കാ, സഖറിയാ മാർ അന്തോനിയോസ് മെത്രാപ്പോ ലീത്തായുടെ സഹകരണത്തോടെ 1997 ജനുവരി 13–ന് നിർവഹിച്ചു. പള്ളി യിൽ നിർമ്മിച്ച സെൽ സമുച്ചയത്തിന് 7–9–1980 ൽ യാക്കോബ് മാർ പോളിക്കർപ്പോസ് മെത്രാപ്പോലീത്താ ശിലാസ്ഥാപനം നടത്തി. അതിന്റെ കൂദാശ യൂഹാനോൻ മാർ സേവേറിയോസ് മെത്രാപ്പോലീത്താ 17–1–1982 ൽ നിർവഹിച്ചു. ഇപ്പോൾ സ്വതന്ത്ര ഇടവകയായി പ്രവർത്തിക്കുന്ന ഇട വകയുടെ വികാരി ഫാ. എഡ്‌വി ചീരൻ ആണ്. ഫാ. സി. ടി. ജോസ് ഈ ഇടവകയിൽ അംഗമാണ്.

## 10. സെന്റ് ഗ്രീഗോറിയോസ് ചർച്ച്, മരത്തംകോട്

കുന്നംകുളം വലിയങ്ങാടിയും പിന്നീട് പാറയിലങ്ങാടിയും വ്യാപാര കേന്ദ്രമായി വികസിച്ചപ്പോൾ അവിടങ്ങളിൽ താമസിച്ചിരുന്ന ആളുകൾ ഉൾപ്രദേശങ്ങളിലേക്ക് മാറിത്താമസിച്ചു. അപ്രകാരം ചിറമനങ്ങാട്, ഇയ്യാൽ, മരത്തംകോട് പ്രദേശങ്ങളിൽ താമസമാക്കിയ സുറിയാനിസഭാം ഗങ്ങൾക്ക് ആർത്താറ്റ്പള്ളി ദൂരം മൂലം അപ്രാപ്യമാകയാൽ മരത്തംകോട് ഒരു പള്ളി പണിയുവാൻ തീരുമാനമായി. 1934–ൽ വലിയ കോലാടി പൗലൂസ് കത്തനാർ പള്ളിക്ക് ശിലാസ്ഥാപനം നിർവഹിച്ചു. പനയ്ക്കൽ വറീയത് ഐപ്പൂരു കുട്ടപ്പൻ, താന്നിക്കൽ ഇട്ടൂപ്പ്, ചെറുവത്തൂർ കുഞ്ഞൻ, കോലാടി കാക്കു, ചീരൻ മാത്തു, ചുങ്കത്ത് മാണി, ചെറുവത്തൂർ ഇട്ട്യേ



ശൻ എന്നിവരുടെ അശ്രാന്തപരിശ്രമത്താൽ അവിടെ ഒരു ഹാൾ പണി തീർന്നു. അവിടെ സൺഡേസ്കൂൾ നടത്തിവന്നു. പ്രഭാതത്തിലും സന്ധ്യയിലും പ്രാർത്ഥനയും ആവശ്യാനുസരണം വി. കുർബ്ബാനയും ഇവിടെ നടത്തിവന്നു.

പ. പരുമല മാർ ഗ്രീഗോറിയോസ് പിതാവ് കുന്നംകുളം മെയിൻ റോഡ് മാർ ഗ്രീഗോറിയോസ് പള്ളി നില്ക്കുന്ന സ്ഥലത്ത് താമസിച്ചിരുന്ന കാലത്ത് വി. കുർബ്ബാന ചൊല്ലുവാൻ ത്രോണാസായി ഉപയോഗിച്ചിരുന്ന മേശ കുന്നംകുളം പഴയപള്ളിയിൽ സൂക്ഷിച്ചിരുന്നത് കൊണ്ടുപോയി സ്ഥാപിച്ച് അതിന്മേൽ പുത്തൻകാവ് ഗീവറുഗീസ് മാർ പീലക്സീനോസ് മെത്രാപ്പോലീത്താ ഇവിടെ ആദ്യമായി കുർബ്ബാന ചൊല്ലി. ആർത്താറ്റ്–കുന്നംകുളം വൈദികർക്കു പുറമെ ബ്രഹ്മവാറിലേക്ക് പോയ ഫാ. കുരിയാക്കോസ്, പഴഞ്ഞിയിലെ ഫാ. സി. വി. ഏബ്രഹാം, ഫാ. കെ. സി. ജോസഫ് എന്നിവർ ഇവിടെ സേവനം അനുഷ്ഠിച്ചിട്ടുണ്ട്. 1970–ൽ പള്ളിയുടെ മധ്യഭാഗവും മുഖവാരവും പുതുക്കിപ്പണിതു.

1951 ഏപ്രിൽ 17–ന് പുത്തൻകാവിൽ കൊച്ചുതിരുമേനി ഇവിടെവെച്ച് കാലം ചെയ്തു. പുത്തൻകാവിൽ കബറടക്കി. അതിന്റെ സിൽവർ ജൂബിലി 1976–ലും സുവർണ്ണ ജൂബിലി 2001–ലും സാഘോഷം കൊണ്ടാടുകയും സ്മാരക കബറിടവും മുറിയും കമനീയമായി പുതുക്കിപ്പണിയുകയും ചെയ്തു. അദ്ദേഹം അന്ത്യശ്വാസം വലിച്ച മരണശയ്യയും മുറിയും ഭക്തിപൂർവ്വം ആദരവോടെ സംരക്ഷിച്ചിട്ടുണ്ട്.

ഈ പള്ളിക്ക് വെള്ളിത്തിരുത്തി ദേശത്ത് നാലര ഏക്കർ സ്ഥലം കോലാടി ദാവീദ് കോർഎപ്പിസ്ക്കോപ്പാ ദാനമായി നല്കി. പള്ളിയുടെ ഒരു കിലോമീറ്റർ അകലെയായി ചിറമനങ്ങാട്ടും മരത്തങ്കോട്ടും ഓരോ എൽ.പി. സ്കൂളുകൾ എം.ജി.എം. സംഘത്തിന്റെ വകയായും ഒരു യു.പി. സ്കൂൾ, മാർ പീലക്സീനോസ് മെമ്മോറിയൽ ട്രസ്റ്റിന്റെ ആഭിമുഖ്യത്തിലും പ്രവർത്തിക്കുന്നുണ്ട്. മരത്തംകോട് സ്കൂളിന് പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് ദ്വിതീയന്റെ നിർദ്ദേശാനുസരണം പരുമല മാർ ഗ്രീഗോറിയോസാണ് 1896-ൽ ശിലാസ്ഥാപനം നടത്തിയത്. ഇവിടെ പ. പിതാവ് മേശ ഇട്ട് വി. കുർബ്ബാനയും അർപ്പിച്ചിട്ടുണ്ട്.

250-തോളം വീട്ടുകാർ ഇടവകക്കാരായിട്ടുണ്ട്. നവം. 2; ഏപ്രിൽ 17 എന്നീ ദിവസങ്ങളിൽ പെരുനാൾ കൊണ്ടാടുന്നു. നവം. രണ്ടിലെ പെരുന്നാൾ കുന്നംകുളംപ്രദേശത്തെ ഏറ്റവും വർണ്ണാഭമായ പെരുനാൾ ആയി മാറിയിട്ടുണ്ട്. ഫാ. ജോൺ ഐസക്ക് ആണ് ഇപ്പോഴത്തെ വികാരി. ഇടവകയുടെ പാഴ്സനേജിൽ അദ്ദേഹം താമസിക്കുന്നു.

## 11. സെന്റ് ഗ്രീഗോറിയോസ് ചർച്ച്, വൈശേരി

കുന്നംകുളം വൈശേരി അങ്ങാടിയിൽ പനക്കൽ വറീയത് ചാക്കപ്പായി സംഭാവന ചെയ്ത സ്ഥലത്ത് മാർ ഗ്രീഗോറിയോസ് പിതാവിന്റെ നാമത്തിൽ ഒരു പള്ളിക്ക് 1950-ൽ പ. ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാ ശിലാസ്ഥാപനം നടത്തി. പാമ്പാടി കുറിയാക്കോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ പള്ളിയുടെ കൂദാശ നിർവഹിച്ചു. ആർത്താറ്റ് - കുന്നംകുളം വൈദികർ ഇവിടെ കർമ്മാനുഷ്ഠാനങ്ങൾ നടത്തിവരുന്നു. നവംബർ 2-ാം തീയതി പെരുനാൾ ആഘോഷിക്കുന്നു. 2012-ൽ സ്വതന്ത്ര ഇടവകയായി. ഫാ. പത്രോസ് പുലിക്കോട്ടിൽ ആണ് വികാരി.



## 12. സെന്റ് മേരീസ് ചർച്ച്, അയ്യമ്പറമ്പ്

അതീവ വിജനമായിരുന്ന പാലൂർ ഇടവകയുടെ പാറേമ്പടം, പോർക്കുളം, അഗതിയൂർ, കൊങ്ങണൂർ, പെരുമ്പിലാവ്, അക്കിക്കാവ്, അയ്യമ്പറമ്പ് എന്നീ പ്രദേശങ്ങളിൽ പാലൂർ - ചാട്ടുകുളങ്ങര ഇടവകക്കാരായിരുന്ന സഭാംഗങ്ങൾ പല കാലങ്ങളിലായി ചിതറിപ്പാർത്തിരുന്നു. സംഘകാലത്ത് പാലൂർ തുറമുഖത്തിനടുത്തുണ്ടായിരുന്ന റോമൻ കോളനി അഗ



സ്റ്റസ് ചക്രവർത്തിയുടെ നാമത്തിൽ അറിയപ്പെട്ടിരുന്നതായും അതിന്റെ തത്ഭവരൂപം അഗതിയൂർ എന്ന് പരിണമിച്ചതായും ചരിത്രകാരന്മാർ അഭ്യൂഹിച്ചിട്ടുണ്ട്. അയ്യമ്പറമ്പ് പദനിഷ്പത്തിയുടെ അടിസ്ഥാനത്തിൽ പരിശോധിച്ചാൽ ആര്യ ശബ്ദത്തിൽ നിന്ന് പരിണമിച്ചതാണെന്ന് കാണാം. പൊന്നാനി തുറമുഖം വഴി ഗുജറാത്തിൽ നിന്ന് കേരളത്തിലെത്തിയ ആര്യന്മാരുടെ ആദ്യ തലമുറയുടെ കോളനിയായിരുന്നു ഇത്. സമീപത്തുള്ള കടവല്ലൂരും പോർക്കുളത്തുള്ള ഭട്ടതിരിമാരുടെ ആസ്ഥാനവും ഏതാനും നാഴിക മാത്രം ദൂരെ സ്ഥിതിചെയ്തിരുന്ന മേഴത്തൂർ ആഴ്വാഞ്ചേരി മനയും ചൊവ്വന്നൂരിലുണ്ടായിരുന്ന സഭാമഠവും ഈ നിരീക്ഷണത്തെ സാധൂകരിക്കുന്നു.

സെക്ടേറിയൻ വിഭാഗത്തിൽപ്പെട്ട സമൂഹങ്ങൾ ഈ പ്രദേശങ്ങളിൽ മിഷനറി പ്രവർത്തനം നടത്തിത്തുടങ്ങിയപ്പോൾ അതിന്റെ വിദൂരമായ അപകടസാധ്യതകൾ ദീർഘവീക്ഷണത്തോടെ ആർത്താറ്റ് ഇടവക വിലയിരുത്തി. തദ്ദേശീയരുടെ ആത്മീയാവശ്യങ്ങൾ സുഗമമായി നിർവഹിക്കുവാൻ ഒരു ദേവാലയം നിർമ്മിക്കുവാൻ ധാരണയായി. പോർക്കളത്തുണ്ടായിരുന്ന സഭയുടെ ദേവാലയം തൊഴിയൂർ വ്യവഹാരത്തിലെ പരാജയം മൂലം മലങ്കരസഭയ്ക്ക് നഷ്ടമായതിനുശേഷം ഒരു നൂറ്റാണ്ടിനു ശേഷമാണ് ഈ ആലോചനകൾ വിജയത്തിലെത്തിയത്. ചെറുവത്തൂർ യാക്കോബ് കോർഎപ്പിസ്ക്കോപ്പായും കൂത്തൂർ പാറമേൽ കുറിയാക്കോസ് കത്തനാരും നേതൃത്വം നല്കി. കോലാടി വടക്കൂട് ചുമ്മാർ മാത്തുവും ഇട്ടി മാത്തുവും പള്ളി പണിയുവാനുള്ള സ്ഥലം സംഭാവന

നൽകി. 1954 സെപ്തം. 2–ാം തീയതി ചെറുവത്തൂർ യാക്കോബ് കോർ എപ്പിസ്ക്കോപ്പാ ദൈവമാതാവിന്റെ നാമത്തിൽ പള്ളിയുടെ ശിലാസ്ഥാപനകർമ്മം നിർവഹിച്ചു. നിരണം ഭദ്രാസനത്തിന്റെ തോമസ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ 1954 ഒക്ടോബറിൽ ത്രോണോസിന്റെ ശിലാസ്ഥാപനവും നടത്തി. പള്ളിപ്പണി പൂർത്തീകരിച്ചശേഷം 1955 സെപ്തം. 21–ന് പാറമേൽ കുറിയാക്കോസ് കത്തനാർ ആദ്യ കുർബ്ബാന അർപ്പിച്ചു. ചെറുവത്തൂർ ഇട്ടൂപ്പ് വാറപ്പൻ ആയിരുന്നു ആദ്യത്തെ കൈക്കാരൻ.

1960–ൽ ശവക്കോട്ടയ്ക്ക് സർക്കാർ അനുമതി ലഭിച്ചു. 1964–ൽ പള്ളിയുടെ മുഖവാരം പണിതു പൂർത്തിയാക്കി. ഏറെക്കാലം ചെറുവത്തൂർ പീറ്റർ കത്തനാർ (കോർഎപ്പിസ്ക്കോപ്പാ) ഇവിടെ വികാരിയായിരുന്നു. സെപ്തംബർ ഇരുപതാം തീയതി പ്രധാന പെരുനാൾ ആഘോഷിക്കുന്നു. 250 വീട്ടുകാരോളം ഉള്ള ഈ ഇടവകയിൽ ഏറെക്കാലം കൂത്തൂർ സൈമൺ കത്തനാർ സഹവികാരിയായിരുന്നു.

1990–ൽ ഇടവക സ്വതന്ത്ര ഇടവകയായി പ്രഖ്യാപിക്കപ്പെട്ടു. ഫാ. സണ്ണി ചാക്കോ വികാരിയായി നിയമിക്കപ്പെട്ടതോടെ ഇടവകയിൽ നവോന്മേഷം പ്രകടമായി. വിസ്തൃതമായ പള്ളിപറമ്പിന്റെ ഉയർന്ന കരിങ്കൽമതിൽക്കെട്ട് ഇക്കാലത്താണ് പണിതുയർത്തിയത്.

2008–ൽ പള്ളിയുടെ പുനർ നിർമ്മാണത്തിന് പുതിയ വികാരി ഫാ. ടി. സി. ജേക്കബിന്റെ (ഷിജു) നേതൃത്വത്തിൽ ആരംഭം കുറിച്ചിട്ടുണ്ട്.

ഈ ഇടവകയുടെ കീഴിൽ പാറേമ്പാടത്ത് സെന്റ് ഗ്രീഗോറിയോസ് കുരിശിൻതൊട്ടി റോഡരികിൽ സ്ഥിതിചെയ്യുന്നു. കൂത്തൂർ ചേറുവിന്റെ ഭാര്യ മറിയാമ്മ നൽകിയ സ്ഥലത്ത് 1974 നവം. 1–ന് ഫാ. പീറ്റർ ചെറുവത്തൂർ കുരിശിൻതൊട്ടിക്ക് ശിലയിട്ടു. 1974 നവം. 30–ന് ഒരു നിലയുടെ പണിതീർത്ത് 1975 ജനുവരി 3–ന് യൂഹാനോൻ മാർ സേവേറിയോസ് മെത്രാപ്പോലീത്താ, മാർ ഗ്രീഗോറിയോസിന്റെ നാമത്തിൽ കൂദാശ ചെയ്തു. ചെറുവത്തൂർ ഇട്ടൂപ്പ് വറതപ്പനും കോലാടി ഇട്ടി മാണിയും ഇതിന് നേതൃത്വം നൽകി. തുടർന്ന് രണ്ടു നിലകൾ കൂടി പണിത് കുരിശിന്റെ നിർമ്മാണം പൂർത്തിയാക്കി.

അകതിയൂരിൽ വി. വി. മാണി ഒരു കെട്ടിടം പണിയിക്കയും സൺഡേ സ്ക്കൂൾ, സുവിശേഷവേല എന്നിവയ്ക്കായി അത് വിട്ടുകൊടുക്കുകയും ചെയ്തു. അവിടെ ദൈവമാതാവിന്റെ നാമത്തിൽ ഒരു കുരിശിൻതൊട്ടി സ്ഥാപിതമായി. ഇവ പള്ളിയുടെ ഉടമസ്ഥതയിലാണ്. പാറപ്പുറത്ത് മേക്കാട്ടുകുളം കുഞ്ഞപ്പൻ മകൾ ഇട്ട്യേനം പള്ളിക്ക് നൽകിയ സ്ഥലത്ത് അവർ ഒരു കുരിശിൻതൊട്ടി പണിയിച്ച് പള്ളിയെ ഏല്പിച്ചിരിക്കുന്നു. ഫാ. മാത്യു കെ. ബർസൗമ്മാ ആണ് ഇപ്പോഴത്തെ വികാരി. പള്ളിയുടെ

കൂദാശ പുനർ നിർമ്മാണം പൂർത്തിയാക്കിയ ശേഷം പ. പൗലോസ് ദ്വിതീയൻ ബാവാ നിർവഹിച്ചു.

## 13. സെന്റ് ഗ്രീഗോറിയോസ് ചർച്ച്, കക്കാട്

പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് രണ്ടാമൻ മലങ്കര മെത്രാപ്പോലീത്തായുടെ ബഹുമുഖ കർമ്മമേഖലകളിൽ ഒന്നായിരുന്നു വിജാതീയ മിഷൻ പ്രവർത്തനം. വിദ്യാഭ്യാസ സ്ഥാപനങ്ങൾ സ്ഥാപിച്ച് അവിടെ വർണ്ണ - വർഗ്ഗ - ലിംഗ വ്യത്യാസമെന്യേ സാർവത്രികവിദ്യാഭ്യാസം പ്രാവർത്തികമാക്കുന്നതിലൂടെ ദേശീയ നവോത്ഥാനവും അധഃകൃതോദ്ധാരണവും നടത്താമെന്ന് അദ്ദേഹം പ്രതീക്ഷിച്ചു. ആ തലമുറയിൽ ചാത്തുരുത്തിൽ മാർ ഗ്രീഗോറിയോസും കടവിൽ മാർ അത്താനാസ്യോസും മുറിമറ്റത്തിൽ മാർ ഈവാനിയോസും മലങ്കര മെത്രാപ്പോലീത്തായുടെ ഈ വൻ ദർശനത്തിൽ സഹകാരികളായി. കുന്നംകുളം പ്രദേശത്ത് ഈ ലക്ഷ്യം മുൻനിർത്തി മലങ്കര മെത്രാപ്പോലീത്താ 'യാക്കോബായസഭാ അഭിവർദ്ധിനീസംഘം' എന്ന പേരിൽ ഒരു സംഘടനയുണ്ടാക്കി. ആ സംഘടനയുടെ കൊടിക്കീഴിൽ വിദ്യാഭ്യാസ സ്ഥാപനങ്ങൾ കുന്നംകുളം - പഴഞ്ഞി പ്രദേശങ്ങളിൽ സ്ഥാപിതമായി. മിഷൻ പ്രവർത്തനങ്ങളുടെ ഫലമായി അനവധിപേർ ക്രിസ്തുമതം സ്വീകരിച്ചു.

1902-ൽ മാർ ഗ്രീഗോറിയോസ് പിതാവ് അന്തരിച്ചതിനുശേഷം അദ്ദേഹത്തോടുള്ള ആദരവ് പ്രകടമാക്കുവാൻ യാക്കോബായ സഭാ അഭിവർദ്ധിനീസംഘം എം.ജി.എം. (മാർ ഗ്രീഗോറിയോസ് മെമ്മോറിയൽ അസോസിയേഷൻ) എന്ന പേർ സ്വീകരിച്ചു. കോലാടി താവു അച്ചൻ - ദാവീദ് കോർഎപ്പിസ്ക്കോപ്പാ - (അന്ന് ശെമ്മാശൻ) അസോസ്യേഷന്റെ ചുമതലയിൽ രണ്ടുപദേശിമാരെ തിരുവിതാംകൂറിൽനിന്നു കൊണ്ടുവന്നു. ദാനിയേൽ ഉപദേശിയും ദാവീദ് ഉപദേശിയും ചിറളയം പള്ളി കേന്ദ്രമാക്കി മിഷൻ പ്രവർത്തനം നടത്തി. ചിറളയം, കക്കാട്, ചെമ്മണ്ണൂർ, അടുപ്പൂട്ടി എന്നിവിടങ്ങളിൽ ധാരാളംപേർ ക്രിസ്തുമതം സ്വീകരിച്ചത് ഈ പ്രവർത്തനം മൂലമാണ്.

ഇക്കാലത്ത് കുന്നംകുളത്ത് പടർന്നുപിടിച്ച വസൂരി രോഗത്തിൽ ദാനിയേൽ ഉപദേശി മരണമടഞ്ഞു. ദാവീദ് ഉപദേശി നാട്ടിലേക്ക് തിരിച്ചുപോയി. ഇടവകയിൽ മിഷൻ പ്രവർത്തനം നിലയ്ക്കുമെന്നായപ്പോൾ ബഥനി ഉപദേശി വാഴാമേലിൽ യൗസേഫിനെ തെക്കൻ പ്രദേശത്തുനിന്നു വരുത്തി. അദ്ദേഹം വസൂരി രോഗം ചികിത്സിക്കുന്ന വൈദ്യൻ ആയിരുന്നു. മിഷൻ പ്രവർത്തനം വീണ്ടും ശക്തിപ്പെട്ടു. ചിറളയം പള്ളി വകയായി ഒരു വിധവാ മന്ദിരം താഴത്തങ്ങാടിയിൽ നിർമ്മിച്ചു. കോലാടി താവു അച്ചൻ അടുപ്പൂട്ടി കുന്നത്ത് കുറെ ഏക്കർ സ്ഥലം വാങ്ങി പുതുതായി

ക്രിസ്തുമതം സ്വീകരിച്ചവർക്കായി അവിടെ ഒരു കോളനി രൂപീകരിച്ചു. അവർക്കായി ഒരു പള്ളിയും സ്ഥാപിച്ചു. അദ്ദേഹം മരത്തംകോട് വെള്ളിത്തിരുത്തി ഭാഗത്ത് നാലര ഏക്കർ സ്ഥലം വാങ്ങി അവിടെയും ഒരു കോളനി വിഭാവനം ചെയ്തു.

ക്രിസ്തുമതം സ്വീകരിച്ചവർക്ക് ചിറളയത്തും അടുപ്പൂട്ടിയിലും ആരാധനാസൗകര്യമുണ്ടായിരുന്നുവെങ്കിലും കക്കാട് കോളനിയിൽ ഒരു ആരാധനാലയം ഇല്ലായിരുന്നു. എം.ജി.എം. അസോസ്യേഷന്റെ സെക്രട്ടറിയായും ഖജാൻജിയായും സേവനമനുഷ്ഠിച്ചിട്ടുള്ള കാക്കശ്ശേരി മാത്തു പാത്തു, യൗസേഫ് ഉപദേശിയുടെ പ്രേരണയിൽ കക്കാട് കോലാടി ചിരിയാക്കു ചുമ്മാരുടെ ഒരു കുന്നിൻപറമ്പ് ഈ ആവശ്യത്തിനായി വാങ്ങി. ഈ സ്ഥലം പതിമൂന്ന് ഭാഗങ്ങളാക്കി പന്ത്രണ്ടു ഭാഗം പുതിയ സഭാംഗങ്ങൾക്ക് നൽകി. ഇരുവശവും റോഡുള്ള സ്ഥലത്ത് ആരാധനാലയം പണിയാൻ തീരുമാനിച്ചു. അനേകരുടെ സഹായത്തിൽ ഒരു കുരിശിൻതൊട്ടി പരുമല പിതാവിന്റെ നാമത്തിൽ ഇവിടെ സ്ഥാപിച്ചു. ഒപ്പം ഒരു പ്രാർത്ഥനാമന്ദിരവും. 1935–ൽ ആയത് എം.ജി.എം. അസോസ്യേഷന്റെ പേരിൽ മാത്തു തീറെഴുതിക്കൊടുത്തു.

സ്ലീബാദാസ സമൂഹാധ്യക്ഷൻ പത്രോസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ കുന്നംകുളം പ്രദേശത്തു വരുമ്പോഴെല്ലാം ഈ കോളനി സന്ദർശിച്ച് സുവിശേഷയോഗങ്ങൾ നടത്തിയിരുന്നു. കാലാന്തരത്തിൽ ഈ പ്രദേശത്ത് സഭാംഗങ്ങൾ വർദ്ധിച്ചു. ദേശനിവാസികളായ പാറമേൽ ചാക്കുണ്ണി സൈമൺ, ചെമ്മണ്ണൂർ പാത്തപ്പൻ ഇട്ടൂപ്പ്, ചെറുവത്തൂർ താവു കുരിയപ്പൻ എന്നിവരുടേയും തെക്കേക്കര വർഗ്ഗീസ് മാസ്റ്റർ, കാക്കശ്ശേരി മാത്തു പാത്തു തുടങ്ങിയവരുടേയും പരിശ്രമത്താൽ പ്രാർത്ഥനാമന്ദിരം പള്ളിയായി രൂപഭേദപ്പെടുത്തി. കാക്കശ്ശേരി ജോസഫ് കോർ എപ്പിസ്ക്കോപ്പാ ഇതിന് നേതൃത്വം നൽകി. മാർ ഗ്രീഗോറിയോസിന്റെ നാമത്തിൽ പള്ളി പ്രതിഷ്ഠിച്ചു. എം.ജി.എം. അസോസിയേഷൻ നിർദ്ദേശിക്കുന്ന സെക്രട്ടറി മേൽനോട്ടവും വഹിച്ചുവന്നു.

ചിറളയം പള്ളിയുടെ ചാപ്പലായി ഇന്ന് സ്ഥിതിചെയ്യുന്ന ഈ ദേവാലയത്തിൽ പരിശുദ്ധ പരുമല പിതാവിന്റെ ഓർമ്മപെരുനാൾ ആഘോഷിച്ചുവരുന്നു.

### 14. സെന്റ് ഗ്രീഗോറിയോസ് ചർച്ച്, കുന്നംകുളം

കുന്നംകുളം പ്രദേശത്ത് നവീകരണക്കൊടുങ്കാറ്റ് കൊടുമ്പിരികൊണ്ട 19–ാം നൂറ്റാണ്ടിന്റെ ഉത്തരാർദ്ധത്തിൽ പാലക്കുന്നത്ത് മാർ അത്താനാസ്യോസിന്റെ അനുയായികൾ പള്ളികൾക്കുവേണ്ടി വ്യവഹാരം നടത്തിയപ്പോൾ ഇരുവിഭാഗങ്ങളിലേയും മേല്പട്ടക്കാർ പള്ളികളിൽ പ്രവേശി



ച്ചുകൂടെന്ന് നിരോധന ഉത്തരവ് പുറപ്പെട്ടു. 1873-ലെ പരുമല അസോസ്യേഷന്റെയും 1876-ലെ മുളന്തുരുത്തി സുന്നഹദോസിന്റെയും തീരുമാനപ്രകാരം കൊച്ചി-തിരുവിതാംകൂർ പ്രദേശങ്ങളിൽ വിദ്യാലയങ്ങളും ദേവാലയങ്ങളും സ്ഥാപിക്കുന്ന പ്രയത്നത്തിൽ ഏർപ്പെട്ട മലങ്കര മെത്രാപ്പോലീത്താ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് രണ്ടാമനും അദ്ദേഹത്തിന്റെ കർമ്മപരിപാടികളിൽ മുഖ്യസഹായി ആയി പ്രവർത്തിച്ചുപോന്ന ചാത്തുരുത്തി മാർ ഗ്രീഗോറിയോസിനും ഈ നിരോധനം വിഷമതകൾ സമ്മാനിച്ചു. ഗുരുവായൂർ മെയിൻ റോഡിൽ ആർത്താറ്റ് പള്ളി വകയായി സ്ഥാപിച്ച് നടത്തിയിരുന്ന സെന്റ് ഇഗ്നേഷ്യസ് ഹൈസ്കൂളിന് സമീപം (ഇന്നത്തെ ഗവണ്മെന്റ് ഗേൾസ് ഹൈസ്കൂൾ) സെഹിയോൻ ബംഗ്ലാവ് പണിയിച്ച് തൽക്കാലം പ്രതിസന്ധി പരിഹരിച്ചു. മലങ്കര മെത്രാപ്പോലീത്താ പഴഞ്ഞി പള്ളിയിലും ചാത്തുരുത്തിൽ മെത്രാപ്പോലീത്താ സെഹിയോൻ ബംഗ്ലാവിലും താമസിച്ച് നവീകരണത്തെ ചെറുക്കുവാൻ ജനങ്ങൾക്ക് നേതൃത്വം നൽകുകയും സമീപ പ്രദേശങ്ങളിൽ വിദ്യാലയങ്ങൾ സ്ഥാപിക്കുകയും ചെയ്തുവന്നു. മാർ ഇഗ്നാത്യോസ് ഹൈസ്കൂൾ, കോട്ടപ്പടി സ്കൂൾ, മരത്തംകോട് സ്കൂൾ, പഴഞ്ഞി സ്കൂളുകൾ, കാട്ടകാമ്പാൽ സ്കൂൾ എന്നിവ സ്ഥാപിതമായത് ഇക്കാലത്താണ്.

1902-ൽ പരുമല മാർ ഗ്രീഗോറിയോസ് കാലം ചെയ്തു. ജീവിച്ചിരിക്കുമ്പോൾ തന്നെ അതീവ വിശുദ്ധൻ എന്ന് സാക്ഷ്യം ലഭിച്ച ആ പുണ്യവാന്റെ നാമത്തിൽ അദ്ദേഹം താമസിച്ച സെഹിയോൻ ബംഗ്ലാവിനടുത്തു

1903-ൽ പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് ഒരു കുരിശുപള്ളി സ്ഥാപിച്ചു. പരുമല മാർ ഗ്രീഗോറിയോസിന്റെ നാമത്തിൽ സ്ഥാപിക്കപ്പെട്ട മലങ്കരസഭയിലെ ആദ്യത്തെ സ്ഥാപനമാണിത്. മർദ്ദീൻ സന്ദർശനത്തിൽ താൻ കൊണ്ടുവന്നിരുന്ന മാർ കുറിയാക്കോസ് സഹദായുടെ തിരുശേഷിപ്പ് പുലിക്കോട്ടിൽ തിരുമേനി ഇവിടെ സ്ഥാപിച്ചു. അവിടെ വി. കുർബ്ബാന അർപ്പിക്കുകയും പരുമല മാർ ഗ്രീഗോറിയോസിന്റെ പെരുനാൾ ആഘോഷിച്ചു തുടങ്ങുകയും ചെയ്തു. കുരിശ്, ചാപ്പൽ ആയി വികസിച്ചപ്പോൾ പരിശുദ്ധന്റെ തിരുശേഷിപ്പായി അദ്ദേഹത്തിന്റെ ഒരു പല്ല് (ദന്തം) അവിടെ സ്ഥാപിച്ചു. ഇടദിവസങ്ങളിൽ മാത്രമേ ഇവിടെ കുർബ്ബാന അർപ്പിച്ചിരുന്നുള്ളൂ. എങ്കിലും അനേകർക്ക് ഈ കൊച്ചുദേവാലയം അനുഗ്രഹത്തിന്റെ നീരുറവയായി അനുഭവപ്പെട്ടു.

1959 നവംബർ 22-ാം തീയതി ആർത്താറ്റ്-കുന്നംകുളം മഹാഇടവകയുടെ പൊതുയോഗം തീരുമാനിച്ചപ്രകാരം ചാപ്പലിന്റെ വടക്കു കിഴക്കായി ഒരു ദേവാലയത്തിന് 1959 നവംബർ 25-ന് (കോട്ടയം പഴയസെമിനാരി സ്ഥാപകന്റെ ഓർമ്മ) പ. ബസേലിയോസ് ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാബാവാ ശിലാസ്ഥാപനം നടത്തി. മാർ ഗ്രീഗോറിയോസിന്റെ നാമത്തിൽ നടത്തിയ ശിലാസ്ഥാപന കർമ്മങ്ങൾ കൊച്ചിയുടെ പൗലൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്താ സഹകാർമ്മികനായിരുന്നു. ശിലാസ്ഥാപനത്തിനായി മണ്ണ് കുഴിച്ചപ്പോൾ, ദേവാലയ സ്ഥാപനത്തിനായി ഏതാനും ദശാബ്ദങ്ങൾക്കു മുമ്പ് വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ സ്ഥാപിച്ചിരുന്ന ശില പ്രത്യക്ഷപ്പെട്ടു. അത് ഭക്തിപൂർവ്വം അവിടെ വീണ്ടും സ്ഥാപിച്ചു.

(മാർ ഗ്രീഗോറിയോസ് പിതാവ് താമസിച്ചിരുന്ന മുറി ഇന്ന് ഗവണ്മെന്റ് ഗേൾസ് ഹൈസ്കൂളിന്റെ കൈവശമാണ്. ആ മുറി ഇപ്പോൾ ആരും ഉപയോഗിക്കാറില്ല. ഇവിടെ പല സ്ത്രീകൾക്കും പലപ്പോഴും ബോധംകെട്ട് നിലംപതിക്കേണ്ടി വന്നിട്ടുണ്ട്. തന്മൂലം അടയ്ക്കപ്പെട്ട മുറി എന്ന് ഇതിനെ വിളിച്ചുവരുന്നു.

സെന്റ് ഗ്രീഗോറിയോസ് പള്ളി പണിയുന്നതുവരെ പ. പിതാവിന്റെ ഓർമ്മപ്പെരുനാൾ ഇവിടത്തെ ചാപ്പലിൽ ആണ് ആഘോഷിച്ചിരുന്നത്. ആദ്യകാലങ്ങളിൽ അവിടെ വി. കുർബ്ബാന അർപ്പിച്ചിരുന്നില്ല. അന്നേ ദിവസം കുന്നംകുളം പഴയപള്ളിയിലോ തെക്കെ അങ്ങാടിപള്ളിയിലോ ആണ് വി. കുർബ്ബാന അർപ്പിച്ചിരുന്നത്. സ്മാരക ചാപ്പലിൽ വി. കുർബ്ബാന അർപ്പിക്കുവാൻ തുടങ്ങിയത് കൂത്തൂർ പാറമേൽ കുറിയാക്കോസ് കത്തനാർ ആണ്.)

പള്ളിപണി അപൂർണ്ണമായിരിക്കേ 1963 നവംബർ 2-ന് പ. ഔഗേൻ

പ്രഥമൻ ബാവാ ഇവിടെ പ്രഥമ ദിവ്യബലി അർപ്പിച്ചു. 1968 ഡിസംബർ 31-ന് പ. ഔഗേൻ ബാവാ, മാത്യൂസ് മാർ അത്താനാസ്യോസ്, ഡോ. ഫിലിപ്പോസ് മാർ തെയോഫിലോസ്, യൂഹാനോൻ മാർ സേവേറിയോസ് എന്നിവരുടെ സഹകരണത്തിൽ പള്ളിയുടെ കൂദാശ നിർവഹിച്ചു. ചാപ്പ ലിന്റെ സ്ഥാപനപ്പെരുനാളായി മാർ കുറിയാക്കോസ് സഹദായുടെ ഓർ മ്മയും (ജൂലായ് 15) പള്ളിയുടെ പ്രധാന പെരുനാളായി മാർ ഗ്രീഗോറി യോസിന്റെ ഓർമ്മയും (നവംബർ 1, 2) പള്ളി സ്ഥാപനപ്പെരുനാളായി ഡിസംബർ 30, 31 ദിവസങ്ങളിലും ആഘോഷങ്ങൾ നടത്തിവരുന്നു.

നവംബർ 2-ന് ആഘോഷങ്ങൾക്ക് ശേഷം പൊതുസദ്യ നടത്തുന്നു. തൊട്ടടുത്ത പ്രവൃത്തിദിവസം ഗേൾസ് ഹൈസ്കൂളിന്റെ വിദ്യാർത്ഥി നികൾക്ക് മധുരപലഹാരങ്ങൾ വിതരണം ചെയ്യുന്നു.

കുന്നംകുളം ഇടവകകളുടെ ആഭിമുഖ്യത്തിൽ വനിതാ സുവിശേഷ സംഘം ഈ പള്ളിയെ കേന്ദ്രീകരിച്ച് പ്രവർത്തിക്കുന്നു.

പള്ളിപണി നടക്കുന്ന കാലത്തുണ്ടായ ഒരു അസാധാരണ സംഭവം ആർത്താറ്റ് സുവനീർ 'വറ്റി വരണ്ട കിണർ' എന്ന ശീർഷകത്തിൽ രേഖ പ്പെടുത്തിയിട്ടുള്ളതിങ്ങനെ:

'ആർത്താറ്റ് - കുന്നംകുളം പള്ളി പൊതുയോഗ തീരുമാനമനുസരിച്ച് സെന്റ് ഗ്രീഗോറിയോസ് പള്ളിപ്പണി നടക്കുന്ന കാലം. കുംഭം, മീനം മാസങ്ങളിലെ എരിയുന്ന വെയിലിൽ കുളങ്ങളും കിണറുകളും വറ്റി വരണ്ടു. പള്ളിപ്പണി നടത്തുന്നതിന് ഗേൾസ് ഹൈസ്കൂൾ കിണറ്റിൽ നിന്നാണ് വെള്ളം കൊണ്ടുവന്നിരുന്നത്. അവിടത്തെ പ്രധാന അദ്ധ്യാ പിക പള്ളിപ്പണിയുടെ ചുമതലക്കാരെ വിളിച്ച് ഇപ്രകാരം പറഞ്ഞു: 'നിങ്ങൾ ഈ അവസരത്തിൽ ഇപ്രകാരം വെള്ളം കൊണ്ടുപോയാൽ ഇവിടെയുള്ള കുട്ടികളും സ്റ്റാഫും ഉച്ചയൂണ് കഴിഞ്ഞാൽ വെള്ളം കിട്ടാതെ ബുദ്ധിമുട്ടേണ്ടി വരും. അതിനാൽ ഇനിയും ഇവിടെനിന്ന് വെള്ളം കൊണ്ടു പോകാൻ ഞാൻ അനുവദിക്കുകയില്ല.'

അടുത്ത ദിവസം കുട്ടികൾ സ്കൂളിൽ വന്നു. വെള്ളം കോരുവാൻ കിണറ്റിൻകരയിൽ ചെന്നു. അത്ഭുതമെന്ന് പറയട്ടെ, തലേദിവസം ഒരു കോലിൽ കൂടുതൽ വെള്ളമുണ്ടായിരുന്ന കിണർ വറ്റിവരണ്ട് കിടക്കുന്നു. പ്രധാനാധ്യാപികയ്ക്ക് സംഭ്രമമായി. കുട്ടികളും അധ്യാപികമാരും പള്ളി യിൽ ഓടിയെത്തി വിവരം അറിയിച്ചു. നേർച്ചകളും വഴിപാടുകളും കഴിച്ചു. അടുത്ത പ്രഭാതത്തിൽ കിണറ്റിൽ പഴയപടിയ്ക്ക് തന്നെ വെള്ളം ഉണ്ടാ കുകയും ചെയ്തു' (പു. 113).

ചാപ്പലിൽ വച്ച് നടന്നതായി പല അനുഭവസ്ഥരും സാക്ഷിക്കുന്ന

അത്ഭുത സംഭവങ്ങൾ അനേകരെ ഇവിടത്തെ ആരാധനയിലേക്ക് ആകർഷിക്കുന്നുണ്ട്. പരുമല പുണ്യവാന്റെ അനുഗൃഹീത സാന്നിധ്യം ഈ പ്രദേശത്തുകാർ ഇവിടെ അനുഭവിക്കുന്നു.

ആർത്താറ്റ് - കുന്നംകുളം ഇടവകയിലെ പട്ടക്കാർ ഇവിടെ ചുമതല നടത്തിയിരുന്നു. ഇടവക വിഭജനത്തെ സംബന്ധിച്ചുള്ള വ്യവഹാരങ്ങൾ 2008-ൽ അവസാനിച്ചതിന് ശേഷം ഫാ. ബാബു ചെറുവത്തൂർ വികാരിയായി സേവനം അനുഷ്ഠിക്കുന്നു.

## 15. സെന്റ് മേരീസ് പള്ളി, ചിറ്റഞ്ഞൂർ

പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് രണ്ടാമൻ മലങ്കര മെത്രാപ്പോലീത്താ നവീകരണക്കാർക്കെതിരെ നടത്തിയ എല്ലാ കേസുകളിലും വിജയിച്ച് തിരുവിതാംകൂറിലും കൊച്ചിയിലുമുള്ള എല്ലാ പള്ളിക്കാരുടെയും അഭിമാനമായി വിരാജിക്കുന്ന കാലം. 1901-ൽ അദ്ദേഹത്തിന്റെ പൗരോഹിത്യ സുവർണ്ണ ജൂബിലി അഖില മലങ്കര സഭാടിസ്ഥാനത്തിൽ കോട്ടയത്തു വച്ച് ആഘോഷിച്ചത് അദ്ദേഹത്തെപ്പറ്റി അന്ന് മലങ്കരസഭ പുലർത്തിയ ആദരവിന്റെ സൂചനയാണ്. ജൂബിലി സംബന്ധമായി വന്നുചേർന്ന ജനസഹസ്രങ്ങൾക്ക് ഒരു നേരത്തെ ആഹാരം നൽകുവാൻ ആയിരം പറ അരി ഉപയോഗിച്ചതായി അതിന്റെ ചുമതല വഹിച്ച കാരുചിറ ഗീവറുഗീസ് റമ്പാന്റെ (വാകത്താനത്ത് കബറടങ്ങിയ രണ്ടാം കാതോലിക്കാ) ഡയറിക്കുറിപ്പുകൾ വ്യക്തമാക്കുന്നു. യാത്രാസൗകര്യങ്ങൾ അതീവ പരിമിതമായിരുന്നിട്ടും അമ്പതിനായിരത്തിലധികം സഭാംഗങ്ങൾ അവിടെ സമ്മേളിച്ചതായി സമകാലരേഖകൾ സാക്ഷിക്കുന്നു. ബഹുമുഖ പ്രതിഭയും കർമ്മയോഗിയുമായ ആ പുണ്യവാന്റെ പ്രേരണയിൽ കുന്നംകുളം പ്രദേശങ്ങളിൽ സ്കൂളുകളും സുവിശേഷ പ്രവർത്തനങ്ങളും ആത്മീയ സംഘടനകളും സജീവമായി പ്രവർത്തിച്ചിരുന്നു.

അതിന്റെ ഭാഗമായി 1903-ൽ ചിറ്റഞ്ഞൂർ ഭാഗത്ത് 'ഇമ്മാനുവേൽ സ്കൂൾ' എന്ന പേരിൽ ഒരു സണ്ടേസ്കൂൾ ആരംഭിച്ചു. ചുങ്കത്ത് ചുമ്മാർ ഇയ്യോബ് ആരംഭിച്ച ഈ സ്കൂൾ ഈ ഗ്രാമപ്രദേശത്ത് സുവിശേഷ പ്രവർത്തനങ്ങൾക്ക് കേന്ദ്രമായി. തെങ്ങുങ്ങൽ കുറിയാക്കു മാസ്റ്റർ, പീറ്റർ എം. കാക്കശ്ശേരി എന്നിവർ ഇതിൽ സജീവമായി പ്രവർത്തിച്ചു. 1941-ൽ ഈ പ്രദേശത്തെ യുവാക്കൾ 'ഇമ്മാനുവേൽ ലീഗ്' എന്ന പേരിൽ ഒരു സുവിശേഷ സംഘടന സ്ഥാപിച്ചു. സണ്ടേസ്കൂൾ, സുവിശേഷ പ്രവർത്തനം ഇവ ഇതോടെ സുശക്തമായി. കാക്കശ്ശേരി മാത്തു ഇയ്യപ്പൻ, പിതാവിന്റെ സ്മരണയ്ക്കായി ഒരു ഹാൾ പണിത് സുവിശേഷവേലക്കായി വിട്ടുകൊടുത്തു. 1950 സെപ്റ്റംബറിൽ ഔഗേൻ മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ ഹാൾ കൂദാശ ചെയ്തു. മൂക്കഞ്ചേരി പത്രോസ്



റമ്പാൻ കുന്നംകുളം പ്രദേശങ്ങളിൽ സന്ദർശനം നടത്തുമ്പോഴെല്ലാം ഇവിടെ പ്രാർത്ഥനായോഗങ്ങൾ നടത്തുകയും പുതുക്രിസ്ത്യാനികൾക്ക് സഹായങ്ങൾ നൽകുകയും ചെയ്തുവന്നു.

1959–ൽ ഇയ്യപ്പൻ, പള്ളിയായി ഉപയോഗിപ്പാൻ ഹാളും സ്ഥലവും ആർത്താറ്റ് – കുന്നംകുളം പള്ളിക്ക് നൽകി. 1959 നവംബർ 26–ന് പ. ഗീവർഗ്ഗീസ് ദ്വിതീയൻ ബാവാ ദൈവമാതാവിന്റെയും യോഹന്നാൻ ശ്ലീഹായുടെയും നാമത്തിൽ പള്ളി പ്രതിഷ്ഠിച്ച് താൽക്കാലിക കൂദാശ നിർവഹിച്ച് വി. കുർബ്ബാന അർപ്പിച്ചു. സണ്ടേസ്കൂൾ നടത്തുവാൻ പള്ളിപ്പറമ്പിൽ പുതിയൊരു ഹാൾ പണിതു.

സെപ്റ്റംബറിൽ വി. കന്യകമറിയാമ്മിന്റെയും നവംബർ മാസത്തിൽ വി. യൂഹാനോൻ ശ്ലീഹായുടെയും പെരുനാളുകൾ ആഘോഷിച്ചുവരുന്നു. പള്ളിയുടെ പടിഞ്ഞാറ് അഞ്ഞൂർ റോഡിന് അഭിമുഖമായി ഒരു കുരിശിൻതൊട്ടിയുണ്ട്. ആർത്താറ്റ് – കുന്നംകുളം ട്രസ്റ്റിൽപെട്ട പള്ളിയാണ്. ആർത്താറ്റ് നിന്ന് പട്ടക്കാർ ഇവിടെ ആരാധനകൾ നടത്തുന്നു.

### 16. സെന്റ് മേരീസ് ചർച്ച്, അക്കിക്കാവ്

കുന്നംകുളത്തു നിന്ന് അഞ്ചു കിലോമീറ്റർ വടക്കായി പട്ടാമ്പി റോഡിൽ സ്ഥിതിചെയ്യുന്ന ഈ പള്ളിയിൽ അയ്യമ്പറമ്പ്, ആർത്താറ്റ്, പഴഞ്ഞി തുടങ്ങിയ ഇടവകയിലെ അംഗങ്ങൾ താമസിച്ചുവന്നു. 1958–ൽ പത്രോസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ ഇവിടെ ദൈവമാ



താവിന്റെ നാമത്തിൽ ഒരു കുരിശുപള്ളി സ്ഥാപിച്ചു. പള്ളിയുടെ ശിലാസ്ഥാപനം 1964 സെപ്റ്റംബർ 29–ാം തീയതി പ. ഔഗേൻ കാതോലിക്കാ ബാവാ നിർവഹിച്ചു. 1969–ൽ യൂഹാനോൻ മാർ സേവേറിയോസ് മെത്രാപ്പോലീത്താ ത്രോണോസിന് കല്ലിടുകയും താത്ക്കാലിക കൂദാശ നടത്തി പ്രഥമ ദിവ്യബലി അർപ്പിക്കുകയും ചെയ്തു. വി. പി. മാണി കാതോലിക്കാ സിംഹാസനത്തിലേക്ക് ദാനംചെയ്ത സ്ഥലത്താണ് പള്ളി നിൽക്കുന്നത്. അഞ്ചര സെന്റുള്ള ഈ ദേവാലയ നിർമ്മിതിക്ക് ഫാ. സൈമൺ കൂത്തൂർ അത്യധ്വാനം ചെയ്തു. ഫാ. പീറ്റർ ചെറുവത്തൂർ ദീർഘകാലം വികാരിയായിരുന്നു. പള്ളിയുടെ തൊട്ടു പടിഞ്ഞാറുഭാഗത്തും തെക്കേ അങ്ങാടിയിലും പെരുമ്പിലാവ് സെന്ററിലും (മാർ ഗ്രീഗോറിയോസ്) ഓരോ കുരിശിൻതൊട്ടികളുണ്ട്. ഫാ. ഡോ. ജോസഫ് ചീരൻ കോൺഗ്രിഗേഷൻ പ്രസിഡണ്ടായിരുന്ന കാലത്ത് ഇടവക രൂപീകരണം ഭദ്രാസന മെത്രാപ്പോലീത്താ പ്രഖ്യാപിക്കുകയും അദ്ദേഹം (പൗലൂസ് മാർ മിലിത്തിയോസ്) പള്ളിയുടെ കൂദാശ നിർവഹിക്കുകയും പ്രസിഡണ്ടിനെ വികാരിയായി നിയമിക്കുകയും ചെയ്തു.

രണ്ടു ഞായറാഴ്ചകളിൽ തവണ നടത്തുന്നു. ഫാ. കെ. പി. ഐസക്, ഫാ. ജോർജ്ജ് ചീരൻ എന്നിവർ ഇവിടെ വികാരിമാരായി പ്രവർത്തിച്ചു. 2008–ൽ ഇടവകയുടെ സുവർണ്ണ ജൂബിലി ആഘോഷിച്ചു. എല്ലാ ആത്മീയസംഘടനകളും പ്രവർത്തിക്കുന്നുണ്ട്. സെപ്റ്റംബർ 29–ാം തീയതി പെരുനാൾ ആഘോഷിക്കുന്നു.

## 17. സെന്റ് ഗ്രീഗോറിയോസ് ചർച്ച് ചൊവ്വന്നൂർ

ആർത്താറ്റ് – കുന്നംകുളം മഹാഇടവകയിൽ ഉൾപ്പെട്ട അടുപ്പൂട്ടി ഇട വകക്കാരായ കുറെ ആളുകൾ ചൊവ്വന്നൂർ പ്രദേശത്ത് (പഴയ പേർ കവ ണചിറ്റൂർ എന്ന് ആധാരങ്ങളിൽ കാണുന്നു) താമസിച്ചിരുന്നു. അവർ മെയിൻ റോഡിനടുത്ത് കുറച്ച് സ്ഥലം കാതോലിക്കാ സിംഹാസന ത്തിന്റെ പേരിൽ തീറു വാങ്ങിച്ചു. പ. ഗീവറുഗീസ് ദ്വിതീയൻ കാതോ ലിക്കാ ബാവാ പൗലോസ് മാർ സേവേറിയോസ് മെത്രാപ്പോലീത്തായുടെ സഹകരണത്തോടെ മാർ ഗ്രീഗോറിയോസിന്റെ നാമത്തിൽ പള്ളിയുടെ ശിലാസ്ഥാപനം നിർവഹിച്ചു. ചെറുവത്തൂർ യാക്കോബ് കോറെപ്പി സ്ക്കോപ്പാ, പാറമേൽ കുറിയാക്കോസ് കത്തനാർ തുടങ്ങിയവർ പള്ളി യുടെ നിർമ്മാണത്തിന് നേതൃത്വം നൽകി. 1964–ൽ പ. ഔഗേൻ കാതോ ലിക്കാ പള്ളിയുടെ താൽക്കാലിക കൂദാശ നിർവഹിച്ച് പ്രഥമ ദിവ്യബലി അർപ്പിച്ചു. പള്ളിയുടെ പടിഞ്ഞാറുഭാഗത്തെ കുരിശിൻതൊട്ടി കൂട്ടുങ്കൽ കെ. വി. ഗീവറുഗീസ് റമ്പാൻ കൂദാശ ചെയ്തു. മെയിൻറോഡിൽ പടി ഞ്ഞാറ് സെന്റ് ഗ്രീഗോറിയോസ് കുരിശിൻതൊട്ടിയും കിഴക്കു ഭാഗത്തുള്ള സെന്റ് ജോർജ്ജ് കുരിശിൻതൊട്ടിയും യാക്കോബ് മാർ പോളിക്കാർ പ്പോസ് മെത്രാപ്പോലീത്താ കൂദാശ ചെയ്തു. ചെമ്മണ്ണൂർ പത്രോസ് കത്ത നാർ വികാരിയായിരിക്കേ ഇടവകയുടെ അതിർത്തികൾ നിശ്ചയിച്ചു കൊണ്ട് 1968 നവംബർ 11–ാം തീയതി യൂഹാനോൻ മാർ സേവേറിയോസ്



മെത്രാപ്പോലീത്താ സ്വതന്ത്ര ഇടവകയായി പ്രഖ്യാപിച്ചു (കൊച്ചി ഭദ്രാസന ഡയറക്ടറി).

ഫാ. കെ. ജെ. ജോർജ്ജ് വികാരിയായിരിക്കേ ഇടവകയുടെ രജത ജൂബിലി ആഘോഷിച്ചു. പ. മാത്യൂസ് പ്രഥമൻ ബാവാ, ജോസഫ് മാർ പക്കോമിയോസ്, പൗലൂസ് മാർ മിലിത്തിയോസ് എന്നിവർ ജൂബിലിക്ക് നേതൃത്വം നൽകുകയും ജൂബിലി സ്മാരകമായി നിർമ്മിച്ച പാഴ്സണേജിന്റെ കൂദാശ നിർവഹിക്കുകയും ചെയ്തു.

2000 ജൂൺ മാസത്തിൽ ഫാ. ഡോ. ജോസഫ് ചീരൻ വികാരിയായി. പള്ളിയുടെ പൂർണ്ണ കൂദാശ പൗലൂസ് മാർ മിലിത്തിയോസ് നിർവഹിച്ചു. മില്ലേനിയം സ്മാരകമായി പള്ളിയുടെ വടക്കു പടിഞ്ഞാറായി പാരിഷ് ഹാൾ കം സണ്ടേസ്കൂളിന് വികാരി ശിലാസ്ഥാപനം നിർവഹിച്ചു. നിർമ്മാണം പൂർത്തിയാക്കിയശേഷം ഇടവക മെത്രാപ്പോലീത്താ അതിന്റെ കൂദാശ നിർവഹിച്ചു. പള്ളിക്കൂദാശയുടെയും കെട്ടിടം കൂദാശയുടെയും മില്ലേനിയത്തിന്റെയും സ്മരണയ്ക്കായി ഇടവക ഡയറക്ടറി കം സുവനീർ പ്രസിദ്ധീകരിച്ചു. ഇടവകയിൽ വി. കുർബ്ബാന കഴിഞ്ഞ് കഞ്ഞി വിതരണവും ഇടവക ദിനാഘോഷവും ക്രമമായി ആരംഭിച്ചത് ഇക്കാലത്താണ്.

ദിവംഗതരായ മുൻ വികാരിമാരുടെ ഫോട്ടോ അനാച്ഛാദനം ചെയ്ത് ഫോട്ടോ ഗാലറിയിൽ സംരക്ഷിക്കുന്നതും വികാരിമാരുടെ കാലാനുസൃത ലിസ്റ്റ് അടങ്ങിയ ഫലകം തയാറാക്കി സൂക്ഷിക്കുന്നതും ഈ ഇടവകയിലെ മഹനീയ പാരമ്പര്യമാണ്. എല്ലാ ആത്മീയ സംഘടനകളും സജീവമായി പ്രവർത്തിക്കുന്നു. വിടവാങ്ങുന്ന വൈദികർക്ക് സമുചിതമായ യാത്രയയപ്പ് നൽകുന്ന ഈ ഇടവക ഇവിടെ സേവനം ചെയ്ത ഫാ. സി. വി. ഏബ്രഹാം, വെരി. റവ. കെ. വി. ജോസഫ് കോറെപ്പിസ്കോപ്പാ എന്നിവരുടെ പൗരോഹിത്യ സുവർണ്ണ ജൂബിലി ആഘോഷിക്കുകയുണ്ടായി.

2008-ൽ പള്ളിയുടെ പുനർ നിർമ്മാണം സംബന്ധിച്ച ജോലികൾ വികാരി ഫാ. സണ്ണി ചാക്കോയുടെ നേതൃത്വത്തിൽ പൂർത്തിയായി. പ. പൗലൂസ് രണ്ടാമൻ കാതോലിക്കാ കൂദാശ ചെയ്തു.

നവംബർ 2-ാം തീയതിയാണ് പ്രധാന പെരുനാൾ. സന്ധ്യക്ക് പള്ളിയുടെ തൊട്ടുപടിഞ്ഞാറുള്ള കുരിശിലേക്കും പിറ്റേന്ന് ഉച്ചകഴിഞ്ഞ് മറ്റ് രണ്ട് കുരിശുകളിലേക്കും പ്രദക്ഷിണം നടത്തുന്നു.

(1968-ൽ ഇടവക സ്വതന്ത്രമായി എന്ന വസ്തുത ഗ്രഹിക്കാതെ 1991 ജൂലൈ മാസത്തിൽ ഇടവകയെ സ്വതന്ത്രയായി പ്രഖ്യാപിച്ചുകൊണ്ട്

കുന്നംകുളം ഭദ്രാസനാധിപൻ പൗലോസ് മാർ മിലിത്തിയോസ് കല്പന പുറപ്പെടുവിച്ചതായി 2000-ൽ പ്രസിദ്ധീകരിച്ച ഭദ്രാസനത്തിന്റെ ജൂബിലി സുവനീറിൽ അവകാശപ്പെട്ടിട്ടുണ്ട്.)

## 18. സെന്റ് ജോർജ്ജ് ചർച്ച്, കുന്നംകുളം

ഇക്കഴിഞ്ഞ ആറേഴ് ദശാബ്ദങ്ങൾ കൊണ്ട് കുന്നംകുളത്തിന്റെ മുഖച്ഛായയ്ക്ക് വളരെയേറെ മാറ്റങ്ങൾ സംഭവിച്ചിട്ടുണ്ട്. അതിൽ ഏറ്റവും പ്രധാനം പാറയിൽ അങ്ങാടിയുടെ ഉദയവും വികസനവുമാണ്. ഗുരുവായൂരിന്റെ പ്രശസ്തിയും പാറയിലങ്ങാടിയിൽ സംഗമിക്കുംവിധം തൃശൂർ -ഗുരുവായൂർ-വടക്കാഞ്ചേരി-പട്ടാമ്പി റോഡുകൾ വഴി മോട്ടോർ വാഹനഗതാഗതം നിലവിൽ വന്നതും പാറയിലങ്ങാടിയുടെ ഉദയത്തെ തേജോമയമാക്കി. ക്രമേണ വലിയങ്ങാടിയിലെ വ്യാപാരസാന്ദ്രത മന്ദീഭവിക്കുകയും ആനുപാതികമായി പാറയിലങ്ങാടി വ്യാപാരസിരാകേന്ദ്രമായി പുരോഗമിക്കുകയും ചെയ്തു. ബസ്റ്റാന്റ് പാറയിലങ്ങാടിയിൽ രൂപപ്പെടുകയും കുറ്റിപ്പുറം-പട്ടാമ്പി പാലങ്ങൾ പൂർത്തിയാവുകയും ചെയ്തതോടെ കോഴിക്കോട്, പാലക്കാട്, കോയമ്പത്തൂർ എന്നിവിടങ്ങളിലേക്കുള്ള വാഹനങ്ങൾ കുന്നംകുളം പാറയിൽ ബസ്റ്റാന്റ് വഴി പോവുകയും പതിവാക്കിയതോടെ പാറയിലങ്ങാടിയുടെ പ്രൗഢിയും പ്രസക്തിയും വർദ്ധിച്ചു.

ആർത്താറ്റ് പള്ളി കൈക്കാരനായിരുന്ന മേഞ്ചേരി ചുങ്കത്ത് ഇട്ടൂപ്പ് താവു പാറയിൽ അങ്ങാടിയിൽ പതിനാറു സെന്റു സ്ഥലം സ്വന്തം പേരിൽ വാങ്ങി ആർത്താറ്റ് കുന്നംകുളം പള്ളിക്ക് കൈമാറ്റം ചെയ്തു. 1955-ൽ ഡിസംബർ 28-ന് പ. ഗീവർഗ്ഗീസ് ദ്വിതീയൻ കാതോലിക്കാ മാർ തോമ്മാ ശ്ലീഹായുടെ നാമത്തിൽ ഒരു കുരിശിൻതൊട്ടിക്ക് ശിലാസ്ഥാപനം നടത്തി. പാറേട്ട് മാർ മാത്യൂസ് ഈവാനിയോസ് മെത്രാപ്പോലീത്താ സന്നിഹിതനായിരുന്നു. ഡിസംബർ 26-ന് ശേഷം വരുന്ന ഞായറാഴ്ച അതിന്റെ പെരുനാൾ നടത്തിവന്നു. 1968-ൽ കുറച്ചുകൂടി സ്ഥലം തീറു വാങ്ങി. പള്ളി പണിയുവാൻ 1970-ൽ തീരുമാനമായി. പുലിക്കോട്ടിൽ ജോസ് കത്തനാർ പ്രസിഡന്റും പനക്കൽ വറീയത് ഇട്ട്യേശ്ശൻ കൺവീനറുമായി ഒരു കമ്മിറ്റി പ്രവർത്തിച്ചു. യൂഹാനോൻ മാർ സേവേറിയോസ് മെത്രാപ്പോലീത്താ വി. ഗീവറുഗീസ് സഹദായുടെ നാമത്തിൽ പള്ളിക്ക് ശിലാസ്ഥാപനം നടത്തി. 26-12-1971-ൽ മേക്കാട്ടുകുളം ദാവീദ് കത്തനാരും ചെമ്മണ്ണൂർ ഇട്ടൂപ്പു ബേബിയും പള്ളിപണിയുടെ പുതിയ ചുമതലക്കാരായി. ചെറുവത്തൂർ ഇട്ടൂപ്പ് പാപ്പച്ചൻ, ചെമ്മണ്ണൂർ ഇട്ടൂപ്പു മാത്യു എന്നിവരും കൺവീനർമാരായി പ്രവർത്തിച്ചിട്ടുണ്ട്. 1975 ജനുവരി 3-ന് യൂഹാനോൻ മാർ സേവേറിയോസ് മെത്രാപ്പോലീത്താ പള്ളിയുടെ താല്ക്കാലിക കൂദാശ നിർവഹിച്ച് വിശുദ്ധ കുർബ്ബാന അർപ്പിച്ചു. കിഴക്കേ ത്രോണോസ്




വി. ഗീവറുഗീസ് സഹദായുടെയും വടക്കേ ത്രോണോസ് പ. യൽദോ ബാവായുടെയും തെക്കേ ത്രോണോസ് പ. ഗ്രീഗോറിയോസിന്റെയും നാമത്തിലാണ് പ്രതിഷ്ഠിച്ചിട്ടുള്ളത്.

മൂന്ന് നോമ്പിന്റെ ഊട്ട് ഇവിടെ പ്രധാനമാണ്. ആ ദിവസങ്ങളിൽ 'നരി കെട്ടുന്ന' അനുഷ്ഠാനം ഇവിടെയുണ്ട് (വാഴയുടെ ഉണങ്ങിയ ഇലകൾ ദേഹമാസകലം വെച്ചുകെട്ടി ആളറിയാത്തവിധം ഒരു വടിയും കുത്തി സംഘമായി നരികൾ വീട്ടുമുറ്റങ്ങളിലൂടെ സഞ്ചരിക്കുക പതിവുണ്ട്).

പ. ഗീവറുഗീസ് ദ്വിതീയൻ ബാവായുടെ ഓർമ്മദിനം ജനുവരി 3–ാം തീയതിയാണ് പ്രധാന പെരുനാൾ. ആർത്താറ്റ് കുന്നംകുളം ട്രസ്റ്റിൽപ്പെട്ട ഈ പള്ളിയിൽ അവിടത്തെ പട്ടക്കാർ സേവനം അനുഷ്ഠിച്ചുവന്നു. ട്രസ്റ്റ് വിഭജനത്തിന് ശേഷം സ്വതന്ത്ര ഇടവകയായി തുടരുന്നു. ഫാ. ടി. സി. ജേക്കബ് ആണ് ഇപ്പോഴത്തെ വികാരി.

## 19. സെന്റ് തോമസ് ചർച്ച്, എയ്യാൽ

കുന്നംകുളം–തൃശൂർ, കുന്നംകുളം–വടക്കാഞ്ചേരി റോഡുകൾക്കിടയ്ക്ക് പന്നിത്തടം–കേച്ചേരി റോഡിൽ സ്ഥിതിചെയ്യുന്ന ഈ സ്ഥലം ആർത്താറ്റ് കുന്നംകുളം ഇടവകയുടെ ഏറ്റവും കിഴക്കുഭാഗത്താണ്. പ്രാചീന കാലത്ത് കടങ്ങോട് മലയുടെ താഴ്‌വാരമായിക്കിടന്നുവന്ന പ്രദേശമാണിവിടം. ചേരമനക്കാട് എന്ന് മനസിലാക്കാവുന്ന ചിറമനേങ്ങാട്, വൈഷ്ണവ കേന്ദ്രം എന്ന് മനസ്സിലാക്കാവുന്ന പന്നിത്തടം എന്നീ സ്ഥലങ്ങൾ തൊട്ടടുത്തുണ്ട്.

1945–ൽ ഈ പ്രദേശം ലോകപ്രസിദ്ധിയാർജ്ജിച്ചു. എയ്യാൽ ദേശത്തെ



ഒരു ഗുഹയിൽ നിന്നും പതിമൂന്ന് സ്വർണ്ണനാണയങ്ങളും എഴുപത്തിഒന്ന് വെള്ളിനാണയങ്ങളും ഉൾപ്പെട്ട നാണയശേഖരം യാദൃശ്ചികമായി കണ്ടെടുക്കപ്പെട്ടതോടെ പുരാവസ്തു ഗവേഷകർക്കിവിടം ഖനിയായി. ഒരു സ്വർണ്ണനാണയത്തിൽ കാൽ ഉയർത്തിവച്ചിട്ടുള്ള കുതിരയുടെ മുദ്രയുണ്ട്. രണ്ടു നാണയങ്ങളിൽ മാർക്ക് ആന്റണിയുടെ മുദ്രയുണ്ട്, അശ്വരഥത്തിന്റെയും. 9 നാണയങ്ങളിൽ ചക്രവർത്തി നിലം ഉഴുന്നതായി ആലേഖനം ചെയ്തിരിക്കുന്നു. ഈ നാണയങ്ങൾ ബി. സി. 49 മുതൽ ബി. സി. 44 വരെ റോമാസാമ്രാജ്യം ഭരിച്ചിരുന്ന സീസർ, എ.ഡി 14 മുതൽ 37 വരെ ഭരണം നടത്തിയ നീറോ ചക്രവർത്തി എ.ഡി. 52 മുതൽ 117 വരെ ഭരണം നടത്തിയ ട്രാജൻ ചക്രവർത്തി എന്നിവരുടെ കാലത്ത് റോമ്മാസാമ്രാജ്യത്തിൽ നിലവിലിരുന്നവയാണെന്ന് ഗവേഷകർ സ്ഥിരീകരിക്കുകയും അവ തൃശൂർ മ്യൂസിയത്തിൽ സൂക്ഷിക്കുകയും ചെയ്തു. ഇതോടെ റോമാസാമ്രാജ്യകേന്ദ്രമായ അലക്സന്ത്രിയ തുറമുഖവുമായി വിദേശ വ്യാപാരം നടത്തിയ കേരള തുറമുഖങ്ങളിലൊന്ന് പൊന്നാനിയാണെന്ന ചിന്ത പ്രബലമായി. മാർ തോമ്മാശ്ലീഹായുടെ ആഗമനം കൊടുങ്ങല്ലൂരിലല്ല, പൊന്നാനിയിലാണ് സംഭവിച്ചതെന്ന ചിന്തയും ഇതോടെ ഗവേഷകർക്കിടയിൽ പ്രബലമായി. ക്രിസ്തുമത ചരിത്രത്തിൽ പാലൂർ-ചാട്ടുകുളങ്ങരയ്ക്ക് ലഭിച്ച പ്രാഥമ്യം ഇതോടെ വെളിവായി. ഇന്ത്യയിൽ ക്രിസ്തുമതത്തിന്റെ പിള്ളത്തൊട്ടിലാണ് പാലൂർ-ചാട്ടുകുളങ്ങരയിലെ ജൂതക്കോളനി. ഈ വിദേശവ്യാപാരത്തിൽ പങ്കെടുത്ത അറബികൾ പൊന്നാനിയിലും യഹൂദന്മാർ ചാട്ടുകുളങ്ങരയിലുമാണ് നിവസിച്ചിരുന്നത്. കയറ്റുമതി വിഭവങ്ങൾ

ശേഖരിച്ചവർ ബുദ്ധ–ജൈന മതാനുയായികളായിരുന്നു. അവർ എയ്യാൽ തുടങ്ങി പാലൂരിന്റെ പ്രാന്തപ്രദേശങ്ങളിൽ പാർപ്പുറപ്പിച്ചിരുന്നു. പ്രസിദ്ധ ബുദ്ധ–ജൈന പഠനകേന്ദ്രമായിരുന്ന തിരുമറൈക്കാട് – പിന്നീട് വേദ ക്കാട് – ചേരന്മാരെ തുരത്താൻ നിരന്തരമായി യുദ്ധം നടന്ന പോർക്കളം, ചേര രാജധാനിയുടെ പഴയ ആസ്ഥാനങ്ങൾ എന്ന് കീർത്തികേട്ട പഴയ ന്നൂർ, പയ്യൂർ, കോട്ടോൽകുന്ന്, വന്നേരി എന്നീ സ്ഥലങ്ങളും പാലൂർ പ്രദേശത്താണ് എന്ന വസ്തുത ചരിത്രഗവേഷകരെ അത്ഭുതപ്പെടുത്തി യിട്ടുണ്ട്. പ്രസിദ്ധ കോട്ട സ്ഥിതി ചെയ്തിരുന്ന ചെമ്മൺതിട്ട തൊട്ടടു ത്താണ്.

പന്ത്രണ്ടു കിലോമീറ്റർ ദൂരെയുള്ള ആർത്താറ്റ് പള്ളി ഇടവകക്കാർ ഇവിടങ്ങളിൽ താമസിക്കുന്നുണ്ട്. 1970–ൽ എയ്യാൽ ചുങ്കത്തിനടുത്തുള്ള അമ്പതു സെന്റ് സ്ഥലം സ്ഥലവാസികൾ ചേർന്ന് തീറുവാങ്ങി. പത്തു സെന്റിൽ ആറടി പൊക്കത്തിൽ നാലു ഭാഗത്തും കരിങ്കൽ കൊണ്ട് ഭിത്തി കെട്ടി ഒരു ശവക്കോട്ട ഉണ്ടാക്കി. നിരവധി എതിർപ്പുകൾക്ക് ശേഷം 1975 ഫെബ്രുവരിയിൽ തൃശൂർ ജില്ലാ കളക്ടർ ആയതിന് അനുമതി നൽകി.

ആർത്താറ്റ്–കുന്നംകുളം മഹാഇടവകയുടെ വകയായി ഒരു പള്ളി നിർമ്മിക്കാൻ ഇടവകക്കാർ നൽകിയ അപേക്ഷ പരിഗണിക്കപ്പെട്ടു. എയ്യാൽ, ചെമ്മന്തിട്ട പ്രദേശങ്ങൾ അതിർത്തി തിരിച്ച് പള്ളി സ്ഥാപി ക്കാൻ മെത്രാപ്പോലീത്താ അനുമതി നൽകി. 1975 ഫെബ്രുവരി 24–ന് യൂഹാനോൻ മാർ സേവേറിയോസ് മെത്രാപ്പോലീത്താ, മാർ തോമ്മാ ശ്ലീഹായുടെ നാമത്തിൽ പള്ളിയുടെ ശിലാസ്ഥാപനം നടത്തി. 1976 മാർച്ച് 7–ന് കൂത്തൂർ ഇട്ടി മാത്തുവിന്റെ ഭാര്യ കുഞ്ഞീറ്റിയെ ശ്മശാനത്തിൽ ആദ്യമായി സംസ്ക്കരിച്ചു. പി. എം. താരു, ചെറുവത്തൂർ ഇയ്യാക്കു മാത്തു എന്നിവരുടെ നേതൃത്വത്തിൽ പള്ളി പണി പൂർത്തിയാക്കി. 1976 ആഗസ്റ്റ് 22–ാം തീയതി കൊച്ചി ഭദ്രാസനത്തിന്റെ യൂഹാനോൻ മാർ സേവേറി യോസ് മെത്രാപ്പോലീത്താ താല്ക്കാലിക കൂദാശ നടത്തി ആദ്യ കുർ ബ്ബാന അർപ്പിച്ചു. ഫാ. വി. എം ശാമുവേൽ ആണ് ഇപ്പോഴത്തെ വികാരി.

## 20. സെന്റ് ഗ്രീഗോറിയോസ് ചർച്ച്, ചിറമനേങ്ങാട്

'കുടക്കല്ല്പറമ്പ്' എന്ന അതിപുരാതന ചരിത്രസ്മാരകം സ്ഥിതി ചെയ്യുന്ന സ്ഥലത്ത് സണ്ടേസ്കൂളും പ്രാർത്ഥനായോഗങ്ങളും നടത്തി വന്നിരുന്ന സ്ഥലത്ത് 1977–ൽ ഫാ. ദാവീദ് മേക്കാട്ടുകുളം പള്ളിക്കുവേണ്ടി ശിലാസ്ഥാപനം നടത്തി. മരത്തംകോട് പള്ളിയുടെ ചാപ്പൽ ആയി നിർ മ്മാണം പൂർത്തിയായി. 1989–ൽ മാർ മിലിത്തിയോസ് കൂദാശ ചെയ്തു. 2004 ജനുവരിയിൽ ഇതൊരു സ്വതന്ത്ര ഇടവകയായി. മാസത്തിൽ ആദ്യ ഞായറും മൂന്നാം ശനിയും വി. കുർബ്ബാന അർപ്പിക്കുന്ന പള്ളിയുടെ



വടക്കുഭാഗത്ത് ചെറുവത്തൂർ പൗലൂസ് ദാനമായി നിർമ്മിച്ച് നൽകിയ ഒരു കുരിശുപള്ളിയും മധ്യഭാഗത്ത് ചെമ്മണ്ണൂർ പത്രോസ് ദാനമായി നിർമ്മിച്ച് നൽകിയ മറ്റൊരു കുരിശുപള്ളിയും ഉണ്ട്. ഇപ്പോഴത്തെ വികാരി ഫാ. വർഗ്ഗീസ് ലാൽ ആണ്.

## 21. സെന്റ് ജോർജ്ജ് പള്ളി, എരുമപ്പെട്ടി

50 വർഷം മുമ്പ് ഫാ. ഡേവിഡ് മേക്കാട്ടുകുളം ദേവാലയത്തിന് ശിലാസ്ഥാപനം നടത്തി. പള്ളിപണി പൂർത്തിയാക്കിയത് 1985-ലാണ്. മെയ് 15-ന് മാർ മിലിത്തിയോസ് കൂദാശ ചെയ്തു. സ്വന്തമായി ശ്മശാനം (സെൽ സമുച്ചയം) ഉണ്ട്. അഞ്ചാം ഞായറാഴ്ചകളിൽ വി. കുർബ്ബാനയുണ്ട്. ഇപ്പോഴത്തെ വികാരി ഫാ. ജോസഫ് തോലത്ത് ആണ്.



## 22. സെന്റ് ഗ്രീഗോറിയോസ് അരമനചാപ്പൽ ആർത്താറ്റ്

പ. മാത്യൂസ് പ്രഥമൻ 1989 ഒക്ടോബർ 22-ന് ശിലയിട്ടു. തോമസ് മാർ തീമോത്തിയോസ്, ഡോ. ഗീവറുഗീസ് മാർ ഒസ്താത്തിയോസ്, ജോസഫ് മാർ പക്കോമിയോസ്, മാത്യൂസ് മാർ എപ്പിപ്പാനിയോസ്, മാർ മിലിത്തിയോസ് എന്നിവർ സഹകാർമ്മികർ. അരമനയുടെയും ചാപ്പലിന്റെയും നിർമ്മാണത്തിന് കെ. സി. ജോസഫ് കോറെപ്പിസ്കോപ്പാ നേതൃത്വം നൽകി. 1991 ഫെബ്രുവരി 2-ന് ജോസഫ് മാർ പക്കോമിയോസ്,



ഡോ. ഫീലിപ്പോസ് മാർ തെയോഫിലോസ്, മാർ മിലിത്തിയോസ് എന്നിവർ ചേർന്ന് കൂദാശ ചെയ്തു. ഫെബ്രുവരി 2-ന് പെരുനാൾ ആഘോഷിച്ചു. ഫാ. ഏബ്രഹാം തോമസ് വികാരിയായി പ്രവർത്തിക്കുന്നു.

## 23. സെന്റ് ജോർജ്ജ് സെമിത്തേരിപള്ളി, ആർത്താറ്റ്

നാലര ഏക്കർ വിസ്തീർണ്ണമുള്ള ആർത്താറ്റ് പള്ളിയുടെ സെമിറ്ററിയിൽ ഈ ചാപ്പൽ നിർമ്മിക്കാൻ ഫാ. കെ. ജെ. ജോർജ്ജ് നേതൃത്വം നൽകി. എല്ലാ ഞായറാഴ്ചകളിലും വി. കുർബ്ബാനയുണ്ട്.



## അദ്ധ്യായം 8

# പാലൂർ - ചാട്ടുകുളങ്ങര ചില പെരുന്നാളുകൾ

### ഒരു മുഖവുര

ദൈവമാതാവിന്റെ ജനനപ്പെരുനാൾ സുറിയാനി കണക്കിന് കന്നി മാസം 8-ാം തീയതി ആഘോഷിച്ചു വരുന്നു. മലങ്കരസഭ ഗ്രീഗോറിയൻ കലണ്ടർ സ്വീകരിച്ചതിന്റെ ശേഷം സെപ്റ്റംബർ 8-ാം തീയതി ആയി പെരുനാൾ ആഘോഷം. കുന്നംകുളം-പഴഞ്ഞി പ്രദേശത്തുള്ള പള്ളികളുടെ പെരുന്നാളുകൾക്ക് മറ്റു പ്രദേശങ്ങളിലില്ലാത്ത ചില പ്രത്യേകതകൾ ഉണ്ട്. നെറ്റിപ്പട്ടം കെട്ടിയ ഗജവീരന്മാരെ എഴുന്നള്ളിച്ചുകൊണ്ടുള്ള കൊട്ടിക്കയറ്റമാണ് ഒരു സവിശേഷത. ഓരോ അങ്ങാടിയും അവരുടെ ധനശേഷി അനുസരിച്ച് ഒന്നോ രണ്ടോ മൂന്നോ ആനകളെ സംഘടിപ്പിക്കും. ദേശമംഗലം, വരിക്കാശ്ശേരി, കിരാങ്ങാട്ട്, വെള്ളത്തീരി, കോതര തുടങ്ങിയ മനകളിലും ഗുരുവായൂർ ദേവസ്വത്തിലുമുള്ള തലയെടുപ്പുള്ള ആനകളെ വാടക കൊടുത്താണ് സംഘടിപ്പിക്കുക. ആനകൾക്കായി കൊടുക്കുന്ന വാടകയെ 'ഏക്കം' എന്നാണ് പറയുക. ആനയുടെ ഏക്കവും ആനച്ചമയങ്ങളുടെ വാടകയും ആനയുടെയും ആനക്കാരുടെയും ഭക്ഷണച്ചിലവും ഉൾപ്പെടെ വലിയ ഒരു സംഖ്യ ഈ ഇനത്തിൽ ചിലവ് വരും. എന്നിരുന്നാലും ഈ ഗജഘോഷയാത്ര പെരുന്നാളാഘോഷങ്ങൾക്ക് അനിവാര്യമെന്ന് ഇപ്രദേശത്തുകാർ കരുതുന്നു.

പ്രാചീനകാലത്ത് പാലൂർ പ്രദേശങ്ങളായ പയ്യൂർ, കോട്ടോൽ, വന്നേരി എന്നീ കേന്ദ്രങ്ങൾ ആസ്ഥാനമാക്കി രാജ്യഭരണം നടത്തിയിരുന്ന ചേര രാജാക്കന്മാർ ആനപ്പുറത്ത് അമ്പാരികെട്ടി അതിൽ കയറിയിരുന്ന് നഗര വീഥികളിലൂടെ സഞ്ചരിച്ച് നാട് സന്ദർശിച്ച രീതിയെ അനുസ്മരിപ്പിക്കും വിധമാണ് ഈ ഘോഷയാത്ര ക്രമീകരിക്കുന്നത്. നെറ്റിപ്പട്ടം കെട്ടിയ ഗജവീരന്റെ പുറത്ത് ആലവട്ടവും വെൺചാമരവും വെൺകൊറ്റക്കുടയും പിടിക്കുവാൻ ആളുകളെ ക്രമീകരിക്കും. തൊട്ടുമുമ്പിൽ ചെണ്ടമേളവും പഞ്ചവാദ്യവും നാദഘോഷമുതിർക്കും. അതിന്റെ പ്രത്യേക ഘട്ടങ്ങളിൽ രണ്ടുപേർ ആനപ്പുറത്ത് വെഞ്ചാമരങ്ങളും ആലവട്ടങ്ങളും എഴുന്നേറ്റുനിന്ന് ആഘോഷത്തോടെ ഉയർത്തിപ്പിടിക്കും. രാത്രിയിലെ ഘോഷയാത്രയ്ക്ക് പന്തക്കുഴകൾ ഏന്തിയ നിരവധിപേർ അകമ്പടിക്കാരായി ഉണ്ടായിരിക്കും. T ആകൃതിയിൽ സജ്ജമാക്കപ്പെട്ട പന്തക്കുഴയുടെ വിലങ്ങനെയുള്ള തണ്ടിൽ നാലോ അഞ്ചോ തകരംകൊണ്ടുണ്ടാക്കിയ, വലിയ തിരികളിട്ട



**കുന്നംകുളം പെരുന്നാൾ. ഒരു ദൃശ്യം.**

മണ്ണെണ്ണവിളക്കുകൾ സ്ഥാപിച്ചിരിക്കും. ലംബാകൃതിയിലുള്ള തണ്ട് തോൾകൊണ്ട് താങ്ങി കൈയിൽ വഹിച്ച് ഘോഷയാത്രയെ പ്രകാശപൂരിതമാക്കും (വൈദ്യുതദീപങ്ങളോ പെട്രോമാക്സോ അന്ന് ലഭ്യമായിരുന്നില്ല). അങ്ങാടിയിലെ പുരുഷന്മാരെല്ലാം ഘോഷയാത്രയിൽ പങ്കെടുക്കും. പകൽസമയത്തു നടത്തുന്ന ഘോഷയാത്രയിൽ പന്തക്കുഴയുടെ സ്ഥാനത്ത് മുത്തുക്കുടകൾ ഉടനീളം കാണും. സന്ധ്യയ്ക്ക് പള്ളിയിലെ സന്ധ്യാ പ്രാർത്ഥന കഴിഞ്ഞ് ആളുകൾ വീട്ടിൽപോയി ഭക്ഷണം കഴിച്ച് തിരിച്ച് പള്ളിമുറ്റത്തെത്തിയാൽ 'തലേക്കെട്ട്' വക്കുകയായി. ആനയെ നെറ്റിപ്പട്ടം മുതലായ ചമയങ്ങൾ അണിയിക്കുന്ന ചടങ്ങിനെയാണ് 'തലേക്കെട്ട്' വയ്ക്കുക എന്ന ശൈലി അർത്ഥമാക്കുന്നത്. വാദ്യമേളങ്ങളുടെ മദ്ധ്യേയാണ് തലേക്കെട്ട് വക്കുക. തലേക്കെട്ട് വയ്ക്കുവാനുള്ള ഊഴം സംബന്ധിച്ച് ചില്ലറ കശപിശകൾ ചിലപ്പോൾ ഉണ്ടാവാറുണ്ട്. പകൽ സമയത്ത് ഉച്ചയൂൺ കഴിഞ്ഞാണ് തലേക്കെട്ട് വക്കുക. തലേക്കെട്ട് വച്ചുകഴിഞ്ഞാൽ ഓരോ അങ്ങാടിയുടെയും ഒരറ്റത്തു നിന്ന് കൊട്ടിക്കയറ്റം തുടങ്ങുകയായി. ഓരോ വീടിന്റെ മുമ്പിലും ആനയും കൊട്ടുകാരും അല്പസമയം നിൽക്കും. അപ്പോഴും വാദ്യഘോഷങ്ങൾ തുടരും. സന്ധ്യയ്ക്ക് ഒമ്പതുമണിയോടെ ആരംഭിക്കുന്ന ഘോഷയാത്രകൾ രാവിലെ നാലുമണിക്കും പകൽ 12 മണിക്കാരംഭിക്കുന്ന ഘോഷയാത്രകൾ ഉദ്ദേശം നാലു

മണിക്കും പള്ളിയിലെത്തും. പള്ളിയിലെത്തി കൊട്ടുകാർ പള്ളിയെ മൂന്നു വട്ടം പ്രദക്ഷിണം ചെയ്തു കലാശക്കൊട്ട് ആഘോഷിക്കും. ആനകളാകട്ടെ മൂന്ന് പ്രാവശ്യം ദേവാലയ വാതുക്കൽ തൊഴുകൈ അർപ്പിക്കും. അങ്ങനെയാണ് ഗജഘോഷയാത്രകൾ സമാപിക്കുക. ചെണ്ട, പഞ്ചവാദ്യം എന്നിവകൾക്ക് പുറമെ ഏതാനും ദശാബ്ദങ്ങളായി ബാന്റ് മേളവും ഈ യാത്രയിൽ കൊഴുപ്പ് പകരാറുണ്ട്. ഗജഘോഷയാത്ര പള്ളിയിലെത്തിയാൽ വെളുപ്പിന് നാലു മണിക്കും വൈകിട്ട് നാലു മണിക്കും പുരോഹിതർ അംശവസ്ത്രമണിഞ്ഞ് സ്ലീബാ വഹിച്ചുകൊണ്ട് നഗരവീഥികളിലൂടെ പ്രദക്ഷിണം നടത്തും. ചെപ്പേടുകളിലൂടെ തദ്ദേശീയ ഭരണകർത്താക്കൾ പൂർവ്വികന്മാർക്ക് നൽകിയ പദവികൾ പ്രകാരമുള്ള ഉപകരണങ്ങൾ ഈ പ്രദക്ഷിണത്തെ മോടിപിടിപ്പിക്കുന്നു. പ്രദക്ഷിണത്തിൽ വൈദികർ ഏവരും അംശവസ്ത്രങ്ങൾ അണിയുന്ന പതിവ് ഈ പ്രദേശത്തിന്റെ പ്രത്യേകതയാണ്. ആർത്താറ്റ്, അടുപ്പൂട്ടി, പഴഞ്ഞി, കുന്നംകുളം തെക്കേ അങ്ങാടി, പുത്തൻപള്ളി തുടങ്ങിയ പള്ളികളിലെ പെരുന്നാളിൽ രണ്ടു ഡസനിലേറെ വൈദികർ അംശവസ്ത്രങ്ങളണിഞ്ഞ് നഗരവീഥികളിലൂടെ നീങ്ങുന്ന പ്രദക്ഷിണം അനുഗ്രഹകരമെന്നപോലെ നയനാനന്ദകരവുമാണ്. ഈ ഭാഗത്തുള്ള ഭവനങ്ങളിൽ അതിഥികൾ തിങ്ങിനിറഞ്ഞിരിക്കും. പ്രദക്ഷിണത്തെ വരവേൽക്കാനായി വീടുവരാന്തകളിൽ ലാത്തിരി, പൂത്തിരി, മത്താപ്പ്, ചക്രം എന്നിവകളും വീട്ടുമുറ്റത്ത് റോഡിൽ മൂളി, തലച്ചക്രം എന്നിവകളും വർണ്ണ വിസ്മയങ്ങൾ തീർക്കും. റോഡരികിലും കവലകളിലും പ്രദക്ഷിണം ദർശിച്ച് അനുഗ്രഹം പ്രാപിക്കുവാൻ എണ്ണമറ്റ ജനം (അവരിൽ നാനാജാതി മതസ്ഥർ കാണും) തിങ്ങിക്കൂടി നിൽക്കും. സന്ധ്യയിലെ പ്രദക്ഷിണത്തിന്റെ സമയം ഒരമ്പതുകൊല്ലത്തിനിപ്പുറം വ്യത്യാസപ്പെട്ടിരിക്കുന്നു. പണ്ട് പുലർച്ച സമയത്ത് ഗജവീരന്മാരെ എഴുന്നള്ളിച്ച ഘോഷയാത്രകൾ പള്ളിയിൽ എത്തിച്ചേർന്നതിനു ശേഷമേ പ്രദക്ഷിണം പള്ളിയിൽ നിന്ന് ഇറങ്ങിയിരുന്നുള്ളൂ. പലപ്പോഴും അങ്ങാടിക്കാരുടെ ഘോഷയാത്രകൾ പല കാരണങ്ങളാൽ സമയനിഷ്ഠ പാലിക്കാതായി. നിരനിരയായി നിൽക്കുന്ന വീടുകളുടെ മുറ്റത്തു മത്സരബുദ്ധിയോടെ നടത്തുന്ന കരിമരുന്ന് പ്രയോഗങ്ങൾ പ്രദക്ഷിണത്തിന്റെ ഗതിവേഗത്തെ ക്രമാതീതമായി തടസപ്പെടുത്തുവാനും തുടങ്ങിയതോടെ സന്ധ്യയിലെ പ്രദക്ഷിണം നമസ്ക്കാരം കഴിഞ്ഞ ഉടനെ നടത്തുന്ന പതിവ് ആരംഭിച്ചു. ഇപ്പോൾ ആ പതിവ് കുന്നംകുളം-പഴഞ്ഞി പ്രദേശത്തുള്ള എല്ലാ പള്ളികളും സ്വീകരിച്ചു കഴിഞ്ഞു.

അര നൂറ്റാണ്ടായി പള്ളിപ്പെരുനാളുകളുടെ പകിട്ട് കണക്കിലേറെ വർദ്ധിച്ചിരിക്കുന്നു. വൈദ്യുതി വിളക്കുകൾ ലഭ്യമായതോടെ വീടുകളും തെരുവീഥികളും വൈദ്യുതി ദീപങ്ങൾ കൊണ്ടലങ്കരിക്കുന്നത് സാർവത്രിക

മായിട്ടുണ്ട്. കവലകളിൽ ബഹുനില പന്തലുകൾ കെട്ടി അവയെ വൈദ്യു തീകരിക്കുന്നതു മൂലം ആ ദൃശ്യം കാഴ്ചക്കാരെ കണക്കറ്റ് ആകർഷി ക്കുന്നുണ്ട്. പെരുനാൾ രാത്രിയിൽ നഗരം കണ്ണടക്കുകയില്ല. വീടുകളിൽ അന്ന് സംഗമമേളയാണ്. പിതൃതാവഴിയിലും മാതൃതാവഴിയിലും ഉൾപ്പെട്ട രണ്ടും മൂന്നും തലമുറകളിലെ ബന്ധുക്കളെ ജാതിമതഭേദമെന്യേ ഏവരും ഈ ഉത്സവത്തിൽ പങ്കാളികളാകാൻ ക്ഷണിക്കുന്നതുകൊണ്ട് എല്ലാ വീടു കളിലും ഉത്സവാന്തരീക്ഷം ദൃശ്യമാണ്. മക്കളും കൊച്ചുമക്കളുമായി ഓരോ വീട്ടിലും നിരവധി കുഞ്ഞുങ്ങൾ ഉണ്ടാകും. അവരെ ലക്ഷ്യമിട്ട് വിവിധതരം ബലൂണുകൾ, ഓടക്കുഴൽ തുടങ്ങി വർണ്ണവൈവിധ്യവും ശബ്ദായമാനവും ആയ കളിപ്പാട്ടങ്ങൾ വില്പനച്ചരക്കായി സഞ്ചരിക്കുന്ന വാണിഭക്കാർ ഓരോ തെരുവിലും കാണും. പള്ളിപ്പറമ്പിനോടടുത്തുള്ള വീഥികളിൽ ഇരുഭാഗത്തും ഈന്തപ്പഴം, ഹൽവാ, പൊരി തുടങ്ങിയ വിഭ വങ്ങൾ നിരത്തിവച്ച് വിപണനം ചെയ്യുന്ന നിരവധിപേർ നേരത്തെ സ്ഥാനം പിടിച്ചിരിക്കും. ഇപ്രകാരമുള്ള വില്പനച്ചരക്കുകളിൽ കരിമ്പ് ഒരു പ്രധാന ഇനമാണ്.

പുലർച്ച സമയത്തിന് മുമ്പ് ഘോഷയാത്രകൾ പള്ളിയിലെത്തി കലാശം കൊട്ടിയും തൊഴുതും അവസാനിച്ചു കഴിഞ്ഞാൽ പള്ളിപ്പറ മ്പിലോ സൗകര്യമുള്ള സമീപസ്ഥലത്തോ കരിമരുന്ന് പ്രയോഗങ്ങൾ ആരംഭിക്കുകയായി. പല സ്ഥലങ്ങളിലും ഇത് ഒരു മണിക്കൂറെങ്കിലും ദീർഘിക്കും. ഇതിനും കാഴ്ചക്കാരേറെയുണ്ടാകും (അങ്ങിങ്ങു ഉണ്ടാകുന്ന ചില അപകടങ്ങളെ തുടർന്ന് വെടിക്കെട്ട് നിയമങ്ങൾ കർക്കശമാക്കിയ തിനാൽ കരിമരുന്ന് പ്രയോഗം കുറഞ്ഞിട്ടുണ്ട്).

രാത്രിയിലെ ശബ്ദായമാനമായ പരിപാടികളും നിദ്രാവിഹീനതയും മൂലം കാലത്ത് ദേവാലയത്തിൽ നടത്തുന്ന വി. ആരാധനകളിൽ ജന ത്തിരക്കു കാണാറില്ല. ദൂരെനിന്ന് വന്നവരാണ് ദേവാലയാരാധനയ്ക്ക് പെരുനാളിൽ വന്നുചേരുക. മിക്ക പള്ളികളിലും ഇവരെ ഉദ്ദേശിച്ച് ആരാ ധന കഴിഞ്ഞാൽ പ്രഭാതഭക്ഷണമായി കഞ്ഞി പകർച്ച നടത്തുക പതി വുണ്ട്.

ഉച്ചകഴിഞ്ഞ് ആഘോഷങ്ങളും പ്രദക്ഷിണവും പൂർത്തിയാക്കിയാൽ എല്ലാ പള്ളികളിലും വിഭവസമൃദ്ധമായ പൊതുസദ്യ നടത്തും. ആളു കൾ വഴിപാടായി സമർപ്പിക്കുന്ന വിഭവങ്ങളാണ് സദ്യയ്ക്ക് ഉപയോഗി ക്കുക.

നഗരവീഥികളിൽ നടത്തുന്ന പരിപാടികളുടെ ചിലവിലേക്ക് പള്ളിക്കാ ര്യത്തിൽ നിന്ന് കാര്യമായ പണം ചെലവാക്കാറില്ല. ആ ധനം ശേഖരി ക്കുന്നത് ഓരോ അങ്ങാടിയിലും പ്രവർത്തിക്കുന്ന പെരുനാൾ സംഘ

ങ്ങളാണ്. അങ്ങാടിയിലെ ഓരോ ഭവനത്തിൽനിന്നും ശേഖരിക്കുന്ന ഫണ്ട് ആഴ്ചതോറും ആവശ്യക്കാർക്ക് ലേലം ചെയ്തു കൊടുക്കുന്നു. ഇതിന്റെ ആദായം ആണ്ടവസാനത്തേക്ക് നല്ലൊരു തുകയായി വളരും. പെരുനാൾ ആകുമ്പോൾ ഓരോ ഭവനത്തിനും ഒരു പിരിവ് സംഖ്യ നിശ്ചയിച്ചത് ശേഖരിക്കും. രണ്ടും കൂടി ആകുമ്പോൾ ആവശ്യത്തിന് പണം ലഭിക്കും (ആനയെഴുന്നള്ളിപ്പിനുള്ള നിബന്ധനകൾ കർശനമാക്കിയതിനെ തുടർന്ന് ഏതാനും വർഷങ്ങളായി പെരുനാളാഘോഷത്തിന് ആനകളുടെ എണ്ണം കുറഞ്ഞിട്ടുണ്ട്).

കുന്നംകുളം പ്രദേശത്തെ പെരുനാൾ ദേവാലയത്തിൽ മാത്രം ഒതുങ്ങുന്ന ഒരു ആത്മീയ വിഷയമല്ല. വീട്ടിലും തെരുവീഥികളിലും ദേവാലയത്തിലും ഒരുപോലെ കണ്ണിനും കാതിനും മനസ്സിനും കുളിർമ്മ നൽകുന്ന നിരവധി പരിപാടികൾ ക്രമീകരിക്കുന്നതുകൊണ്ട് ഓരോ പെരുനാളും തദ്ദേശീയരുടെ ദേശീയ ഉത്സവമായി മാറുന്നു. എണ്ണമറ്റ ചെറുതൊഴിൽ സംരംഭകരുടെയും വാദ്യകലാകാരന്മാരുടെയും ഫാക്ടറി ജീവനക്കാരുടെയും സാമ്പത്തികപ്രശ്നങ്ങൾ പരിഹരിക്കുന്നതിൽ പെരുനാളുകൾക്ക് വലിയ പങ്കുണ്ട്. പെരുനാൾ സംഗമം വിവാഹാലോചനകൾക്ക് വലിയ ഉത്തേജനം നൽകുന്നു. കുന്നംകുളം, പഴഞ്ഞി, ചേലക്കര, ചാലശ്ശേരി, പെങ്ങാമുക്ക്, കാട്ടകാമ്പാൽ, മങ്ങാട് തുടങ്ങിയ പ്രദേശങ്ങളിലെ ആളുകൾ സന്നിഹിതരാകുന്നു; ജോലിയും വ്യാപാരവും പ്രമാണിച്ച് ദൂരെ കഴിയുന്ന യുവാക്കൾ വന്നുചേരുന്നു. എല്ലാംകൂടെ വിവാഹാലോചനകൾ പുരോഗമിക്കുവാൻ അനുയോജ്യമായ കാലാവസ്ഥ ഇതോടെ രൂപപ്പെടുകയായി.

ഗന്ധകം ചേർന്ന കരിമരുന്നുകളുടെ പ്രയോഗം അന്തരീക്ഷത്തെ രോഗബീജങ്ങളിൽ നിന്ന് ശുദ്ധീകരിച്ച് പകർച്ചവ്യാധികളെ തടയുന്നതായും കരുതപ്പെടുന്നു. തെരുവീഥികളിൽ നിരനിരയായി വീടുകൾ വച്ച് താമസിക്കുന്ന ഒരു നാട്ടിൽ ഏതെങ്കിലും ഒരു പകർച്ചവ്യാധി ഒരു വീട്ടിൽ വന്നുപെട്ടാൽ അതിന്റെ വ്യാപനം ക്ഷണമാത്രയിൽ സംഭവിക്കുന്നതിനാൽ അതിനെതിരായി പ്രതിരോധം സൃഷ്ടിക്കാൻ എത്ര പണം ചെലവിട്ടാലും അധികമാവുകയില്ല.

കുന്നംകുളം ഇടവകയിലെ എല്ലാ പള്ളികളിലെയും പെരുനാളുകളുടെ വിവരങ്ങൾ അതത് പള്ളികളുടെ ചരിത്രത്തിന്റെ ഭാഗമായി ചേർത്തിട്ടുണ്ട്. സവിശേഷതകളുള്ള ചില പെരുന്നാളുകളുടെ മാത്രം വിവരങ്ങൾ താഴെ ചേർക്കുന്നു. ചരിത്രപരമായി അവയ്ക്ക് ഏറെ പ്രാധാന്യമുള്ളതുകൊണ്ടാണ് അവ പ്രത്യേകമായി വിവരിക്കുന്നത് (ആർത്താറ്റ് പള്ളി ചരിത്രത്തിലും അവ പ്രത്യേകം ശീർഷകത്തിലാണ് പരാമർശിച്ചിട്ടുള്ളത്).

## 1. ആർത്താറ്റ് സെന്റ് മേരീസ് കത്തീഡ്രൽ

സുറിയാനി കണക്കിന് കന്നി മാസം 8–ാം തീയതി ദൈവമാതാവിന്റെ പെരുനാൾ ഇവിടെ ആഘോഷിക്കുന്നു. കുന്നംകുളം പ്രദേശത്തുള്ള പള്ളിപ്പെരുനാളുകളുടെ ഘോഷയാത്ര ഇതോടെ ആരംഭിക്കുകയായി. മുൻകാലങ്ങളിൽ പെരുനാൾ ദിവസങ്ങളിൽ കുന്നംകുളം അങ്ങാടിയിൽ നിന്ന് പല വീട്ടുകാരും പള്ളിപ്പറമ്പിലും ചുറ്റുമുള്ള സ്ഥലങ്ങളിലുമായി താൽക്കാലിക കുടിലുകൾ കെട്ടി താമസിച്ച് പെരുനാൾ ആഘോഷത്തിൽ പങ്കു കൊണ്ടിരുന്നു. തലപ്പള്ളിയോടുള്ള വൈകാരിക മമത അത്രയേറെയായിരുന്നു. തങ്ങളുടെ പൂർവ്വികർ താമസിച്ചതും മാർത്തോമ്മാശ്ലീഹായുടെ പാദസ്പർശമേറ്റതുമായ ആ മണ്ണിൽ പെരുനാളിന്റെ ഒരു ദിവസമെങ്കിലും താമസിക്കുന്നത് പുണ്യമായി ജനങ്ങൾ കരുതി.

അടുത്ത കാലങ്ങളിൽ – കുന്നംകുളം മെത്രാസനം രൂപീകരിച്ചശേഷം – പെരുനാളിന് പൊലിമ വർദ്ധിച്ചിട്ടുണ്ട്. മെത്രാപ്പോലീത്തായും മെത്രാസനത്തിലെ മുഴുവൻ വൈദികരും പങ്കെടുക്കുന്ന ഈ പെരുനാൾ അനേകരെ ആകർഷിക്കുന്നു. രണ്ടായിരം കൊല്ലങ്ങളിലായി ഇവിടെനിന്ന് പല കാരണങ്ങളാൽ തെക്കൻ പ്രദേശങ്ങളിലേക്ക് കുടിയേറിപ്പാർത്തവരും കേരളത്തിന് പുറത്തും ഇന്ത്യക്ക് വെളിയിലും ഉദ്യോഗാർത്ഥവും മറ്റും പാർക്കുന്നവരുമായി ഒട്ടനവധി ഭക്തജനങ്ങൾ ഇവിടേക്ക് ഒഴുകി എത്തുന്നു. സന്ധ്യാനമസ്കാരത്തിനു ശേഷം ആരംഭിക്കുന്ന പ്രദക്ഷിണം അനേകരെ ആകർഷിക്കുന്നു. പള്ളിചുറ്റി ഇറങ്ങുന്ന പ്രദക്ഷിണം വടക്കു ഭാഗത്ത് അതീവ വിസ്തൃതമായ ശവക്കോട്ടയിലിറങ്ങി ധൂപാർപ്പണം നടത്തി ശവക്കോട്ടയുടെ പടിഞ്ഞാറേ പടിപ്പുരയിലൂടെ പുറത്തുകടന്ന് മെയിൻ റോഡിലൂടെ തെക്കോട്ട് സഞ്ചരിച്ച് പള്ളിയുടെ പടിഞ്ഞാറ് ഗുരുവായൂർ റോഡരികിലുള്ള കുരിശിൽ ധൂപാർപ്പണം നടത്തി പള്ളിയുടെ പടിഞ്ഞാറെ പടിപ്പുര വഴി പള്ളിയകത്തേക്ക് പ്രവേശിച്ചു കഴിഞ്ഞാൽ ആനയെഴുന്നെള്ളിപ്പിന്റെ ഒരുക്കം തുടങ്ങുകയായി.

വി. കുർബ്ബാന കഴിഞ്ഞും ഉച്ചതിരിഞ്ഞ് പ്രദക്ഷിണം കഴിഞ്ഞും സന്നിഹിതരായ ഏവർക്കും ഭക്ഷണം നൽകാറുണ്ട്. പൊതുസദ്യയ്ക്ക് ഇടവകക്കാരിൽ നിന്നു സംഭാവനകൾ സ്വീകരിക്കും. പോരാതെ വരുന്നത് പള്ളിക്കാര്യത്തിൽ നിന്ന് ചെലവഴിക്കും. ആറ് പതിറ്റാണ്ട് മുമ്പ് പള്ളിയിൽ നിന്ന് 60 പറ നെല്ലും 60 രൂപായും ഇക്കാര്യത്തിനായി ചെലവഴിച്ചിരുന്നു.

ഈ പെരുനാളിന് ക്രൈസ്തവരും അക്രൈസ്തവരുമായ ഒട്ടേറെപ്പേർ മുട്ടുകുത്തി പള്ളിയെ പ്രദക്ഷിണം വയ്ക്കുക പതിവാണ്. ദൈവമാതാവിന്റെ മദ്ധ്യസ്ഥതയാൽ ലഭിച്ച അനുഗ്രഹങ്ങളെപ്രതിയുള്ള വഴിപാടും നേർച്ചയും ആയിട്ടാണ് ആളുകൾ ഇപ്രകാരം മുട്ടുകുത്തൽ പ്രദക്ഷിണം നടത്തുന്നത്. പെരുനാളിൽ സംബന്ധിക്കുന്ന ഓരോരുത്തർക്കും ചക്കര



യപ്പം (നെയ്യപ്പം) നൽകിയിരുന്നു. ഇതിനെപ്പറ്റി പരുമല - കോട്ടയം എം.ഡി. സെമിനാരികളുടെ സ്ഥാപകനായ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് ദ്വിതീയൻ മലങ്കര മെത്രാപ്പോലീത്തായുടെ പ്രാർത്ഥന പ്പുസ്തകത്തിൽ താഴെപറയുംപ്രകാരം ഒരു കുറിപ്പ് എഴുതിച്ചേർത്തിട്ടുണ്ട്. “കന്നിമാസം 8–ാം തീയതി പെരുനാളിന് ആൾക്ക് മൂന്ന് ചക്കരയപ്പം വീതം നേർച്ചയായി കൊടുത്തിരുന്നു. ഈ മൂന്ന് അപ്പത്തിൽ ഒരു അപ്പം ആർ ത്താറ്റ് കമ്പോളക്കാരുടെ വകയായും ഒരു അപ്പം ആർത്താറ്റ് പള്ളിയുടെ വടക്ക് താമസിക്കുന്ന വീട്ടുകാരുടെ വകയായും കൊടുത്തുവന്നിരുന്നു. പിന്നെ പഴഞ്ഞിപള്ളി വച്ചപ്പോൾ ആർത്താറ്റ് പള്ളിയുടെ ഇടവകക്കാരാ കകൊണ്ട് ഒരു അപ്പം പഴഞ്ഞിക്കാരുടെ വകയായും ഇങ്ങനെ മൂന്ന് അപ്പം മേപ്പടി പെരുനാളിന് കൊടുത്തുവന്നിരുന്നു” (ആർത്താറ്റ് കമ്പോളം 1789–ൽ ശക്തൻ തമ്പുരാന്റെ പടയോട്ടക്കാലത്ത് തകർക്കപ്പെട്ടു. അതിന് മുമ്പുണ്ടായിരുന്ന പതിവാണ് ഈ കുറിപ്പിൽ വിവരിക്കപ്പെട്ടിട്ടുള്ളത് എന്നത് പ്രത്യേകം പ്രസ്താവ്യം. ഈ ചക്കരയപ്പം നേർച്ചയായി ലഭിച്ചി രുന്നതിന്റെ ഓർമ്മ കുന്നംകുളത്തോ പഴഞ്ഞിയിലോ ആർക്കുമില്ല. ഈ നമസ്കാര പുസ്തകത്തിലെ കുറിപ്പ് (നമസ്കാരപ്പുസ്തകം കോട്ടയം പഴയസെമിനാരി ആർക്കൈവ്സിൽ ഇതെഴുതുന്ന ആൾ കണ്ടിട്ടുണ്ട്; ഈ കുറിപ്പ് വായിച്ചിട്ടുമുണ്ട്). ആർത്താറ്റ് പള്ളിച്ചരിത്രത്തിലും ആർത്താറ്റ് സോവനീറിലും രേഖപ്പെടുത്തിയിരിക്കുന്നു).



**ആർത്താറ്റ് പള്ളിയിലെ നോമ്പ് ഭവനം**

ഈ പെരുനാളിൽ അസാധാരണമായ ഒരു ചടങ്ങുള്ളത് പ്രത്യേകം ശ്രദ്ധാർഹമാണ്. 8-ാം തീയതി ഉച്ചതിരിഞ്ഞ് പള്ളിയിലെ പ്രദക്ഷിണവും പൊതുസദ്യയും കഴിഞ്ഞാൽ പള്ളിയുടെ കിഴക്കുവശത്തെ പ്രാചീന ദ്രാവിഡ ദേവാലയത്തിലെ (അമ്പലത്തിലെ) പരികർമ്മികളും സിൽബന്ധികളും പൂതൻ, തിറ എന്നീ വേഷങ്ങൾ കെട്ടി വാദ്യഘോഷത്തോടെ ആർത്താറ്റ് പള്ളിയുടെ ശവക്കോട്ടയുടെ മതിലിനരികിൽ കാത്തു നിൽക്കും. വികാരിയുടെ അനുവാദം കിട്ടുന്ന മുറയ്ക്ക് അവർ പള്ളിയുടെ പടിഞ്ഞാറെ പടിപ്പുരമാളികയുടെ മുമ്പിൽ പള്ളിനടയിലെത്തി പരമ്പരാഗതാനുഷ്ഠാന കലയുടെ ഭാഗമായി ആട്ടവും തുള്ളലും നടത്തും. വാദ്യഘോഷങ്ങളുടെ പശ്ചാത്തലത്തിൽ നടത്തുന്ന ഈ അനുഷ്ഠാനം വള്ളുവനാട്ടിലെ ഉൾപ്രദേശങ്ങളിൽ ഇന്നും കണ്ടുവരുന്ന 'പൂതംവരവി'നെയും ഇടശ്ശേരിയുടെ തൽസംബന്ധമായ 'പൂതപ്പാട്ടി'നെയും അനുസ്മരിപ്പിക്കും. കളി കഴിഞ്ഞാൽ അവർ വികാരിയച്ചനിൽ നിന്ന് അവകാശമായി ഒരു കൊട്ട (പെരുനാൾ സദ്യയുടെ) ചോറും കറികളും വെളിച്ചെണ്ണയും ഒരു പണവും (ഇപ്പോൾ ഒരു രൂപ) അവകാശമായി വാങ്ങും. പഴയ കാലങ്ങളിൽ ചോറിന് പകരം പഴഞ്ഞി ഇടവകയിൽ നിന്ന് കൊണ്ടുവന്നിരുന്ന ചക്കരയപ്പം ആയിരുന്നുവത്രേ കൊടുത്തിരുന്നത്. അവകാശം ലഭിച്ചു കഴിഞ്ഞാൽ അവരുടെ അമ്പലത്തിൽ പോയി ഉത്സവാഘോഷം നടത്തും.

പള്ളിയുടെ കിഴക്കുഭാഗത്ത് ഉദ്ദേശം 15 സെന്റ് സ്ഥലത്ത് സ്ഥിതിചെയ്യുന്ന 'തെക്കിട്ടി കളരിവാരമ്പലം' എന്ന പേരിലുള്ള ഈ അമ്പലം തോട്ടു പുറത്തു കുടുംബക്കാരുടെയാണ്. അതിന്റെ അവകാശി കറുത്ത കുഞ്ഞൻ മകൻ താമി – 41 വയസ്സ് – ആണ് (1976-ൽ). താമിയുടെ മുത്ത ച്ഛൻ കോതയുടെ കാലത്തും ഈ അനുഷ്ഠാനം പതിവുണ്ടായിരുന്നതായി താമി ഓർക്കുന്നു.

ഈ അമ്പലത്തെപ്പറ്റി 'കാലം ചെയ്ത അച്ചൻ' എന്ന ലഘു ഗ്രന്ഥ ത്തിൽ ഫാ. പി. എം. ജോസ് (പുലിക്കോട്ടിൽ ജോസ് കോറെപ്പിസ്കോപ്പാ) ഇപ്രകാരം വിവരിക്കുന്നു:

"ആർത്താറ്റു നിന്ന് ജനങ്ങൾ മാറിത്താമസിച്ചെങ്കിലും ആർത്താറ്റ് പള്ളി പുതുക്കിപ്പണിയണമെന്ന് യൗസേഫ് കത്തനാർക്ക് (കോട്ടയം പഴയസെമിനാരി സ്ഥാപകൻ) ഒരു ദർശനമുണ്ടായി. അച്ചൻ ദർശിച്ച രൂപ ത്തിലും വലുപ്പത്തിലും പള്ളി പണിയുന്നതിന് കിഴക്കുവശത്തുള്ള കുറച്ച് സ്ഥലം കൂടി ആവശ്യമായിരുന്നു. പക്ഷേ, ആ സ്ഥലത്ത് ഒരു ക്ഷേത്രമാ യിരുന്നു. ക്ഷേത്രം നിൽക്കുന്ന സ്ഥലം പള്ളിക്ക് വിട്ടുതരണമെന്നും അതിന് പകരം മറ്റൊരു സ്ഥലം തരാമെന്നും ക്ഷേത്ര ഭരണാധികാരിക ളോട് അച്ചൻ പറഞ്ഞു. പക്ഷേ, അവർ സമ്മതിച്ചില്ല. അച്ചനെ വളരെ അധികം വേദനിപ്പിച്ച ഒരു സംഭവമായിരുന്നു അത്. ദിവസവും കണ്ണീരൊ ഴുക്കി അദ്ദേഹം പ്രാർത്ഥിച്ചു. ദിനരാത്രങ്ങൾ പലതും കടന്നുപോയി, ഒരു ദിവസം അച്ചൻ പ്രഭാതനമസ്കാരത്തിന് ശേഷം പള്ളിനടയിലെത്തിയ പ്പോൾ ക്ഷേത്രത്തിലെ വെളിച്ചപ്പാട് വാളുമേന്തി പള്ളിനടയിൽ നിന്ന് തുള്ളുന്നതാണ് കാണാൻ കഴിഞ്ഞത്. വെളിച്ചപ്പാട് വിക്കിവിക്കിപ്പറഞ്ഞു, "ഞങ്ങൾ പോകുന്നു. മാതാവ് ഞങ്ങളെ ശിക്ഷിക്കും. ഞങ്ങൾ നശിക്കും." അച്ചൻ ചോദിച്ചു: "എങ്ങോട്ട്?" "കല്പിക്കുന്നിടത്ത്." വെളി ച്ചപ്പാടിന്റെ മറുപടി കേട്ട് ആനന്ദപുളകിതനായ അച്ചൻ പറഞ്ഞു: "നിങ്ങൾ വിഷമിക്കരുത്. ഈ സ്ഥലത്തിനടുത്ത് തന്നെ മറ്റൊരു സ്ഥലം ഞാൻ നിങ്ങൾക്ക് വാങ്ങിത്തരാം."

വെളിച്ചപ്പാടിന്റെ വിറക്കുന്ന കാലുകളിലെ ചിലങ്കകളുടെ ശബ്ദം മാത്രം – വെളിച്ചപ്പാട് പള്ളിനടയിൽ തൊഴുത് സംതൃപ്തനായി മടങ്ങി പ്പോയി.

ആർത്താറ്റ് ദേശത്തുതന്നെ ഒരു സ്ഥലം വാങ്ങി അച്ചൻ അവർക്ക് കൊടുത്തു. വെളിച്ചപ്പാട് വന്ന് ക്ഷേത്രത്തിലെ പ്രതിഷ്ഠ എടുത്തുകൊ ണ്ടുപോയി പുതിയ സ്ഥലത്ത് പ്രതിഷ്ഠിക്കുകയും ചെയ്തു" (പു. 13, 14).

അമ്പലത്തിലെ ഉത്സവം തുടർന്നും കന്നി 8-ാം തീയതി ആയിരിക്ക

ണമെന്ന് വെളിച്ചപ്പാട് തുള്ളി കല്പിച്ചുവത്രേ. പിന്നീട് പെരുനാൾ ഗ്രീഗോറിയൻ കലണ്ടർപ്രകാരം സെപ്റ്റംബർ 8–ാം തീയതിയിലേക്ക് മാറ്റിയപ്പോൾ അമ്പലത്തിലെ ഉത്സവവും ആ ദിവസത്തിലേക്ക് മാറ്റി. പള്ളിയിലെ പെരുനാളും അമ്പലത്തിലെ ഉത്സവവും തമ്മിൽ ബന്ധിപ്പിക്കുന്ന അനുഷ്ഠാനം നൂറ്റാണ്ടുകൾക്കപ്പുറത്തുള്ള ചരിത്രത്തിന്റെ സൂചനയായി ഇന്നും തുടർന്നു പോരുന്നു.

പള്ളിയുടെ സ്ഥാപനകാലത്ത് ജൂതമതക്കാരും ദ്രാവിഡമതാനുസാരികളും ബുദ്ധ–ജൈന മതക്കാരുമാണ് പാലൂർ – ചാട്ടുകുളങ്ങര പ്രദേശത്ത് വസിച്ചിരുന്നത്. അവരൊക്കെതന്നെയാണ് മാർത്തോമ്മാശ്ലീഹാ രൂപീകരിച്ച ഇടവകയിലെ ആദ്യ അംഗങ്ങൾ. യഹൂദ സംസ്കാരം പള്ളിയുടെ രൂപകല്പനയിലും ക്രൈസ്തവ സംസ്കാരം ആരാധനകളിലും ബുദ്ധ–ജൈന പാരമ്പര്യം പെരുനാൾ ഘോഷയാത്രയിലും ദ്രാവിഡ പാരമ്പര്യം പൂതൻ–തിറ വേഷങ്ങളിലും സംരക്ഷിക്കപ്പെട്ടിരിക്കുന്നു.

## 2. ചിറളയം പെരുനാൾ

ചിറളയം പള്ളി സ്ഥാപിച്ചിട്ടുള്ളത് മാർ ലാസറസിന്റെ നാമത്തിലാണെങ്കിലും പള്ളി പ്രതിഷ്ഠിച്ച ദിനമെന്ന നിലയിൽ വൃശ്ചികം 28–ാം തീയതി ആണ് പെരുനാൾ ആഘോഷിച്ചിരുന്നത് (ഇപ്പോൾ ഡിസംബർ 11–ാം തീയതി). കത്തോലിക്കാ മതസ്ഥരുമായി ഉത്ഭവിച്ച കലഹത്തെ തുടർന്ന് 18–ാം നൂറ്റാണ്ടിൽ ആർത്താറ്റ് പള്ളി ഏറെക്കാലം പൂട്ടിക്കിടന്നു. അക്കാലത്ത് കുന്നംകുളം പള്ളികളിൽ ചിറളയം പള്ളിയ്ക്കായിരുന്നു പ്രാമുഖ്യം. ചിറളയം രാജാവിന്റെ സംരക്ഷണം പള്ളിക്ക് വൻതോതിൽ ലഭിച്ചതാണ് പ്രധാന കാരണം. 1751–ൽ ഡച്ചുകാരുമായി മാർത്തോമ്മാ അഞ്ചാമൻ ഉണ്ടാക്കിയ കരാറിന്റെ അടിസ്ഥാനത്തിൽ മലങ്കരയിലെത്തിയ വിദേശ സഭാദ്ധ്യക്ഷന്മാരുടെ സംഘത്തിന്റെ യാത്രച്ചിലവുകൾ കരാറിൻപടി കൊടുത്തുതീർക്കാൻ അഞ്ചാം മാർത്തോമ്മാ അശക്തനായി ഭവിച്ചതിനാൽ ശാക്രള്ളാ മാർ ബസ്സേലിയോസ് മഫ്രിയാനയുടെ നേതൃത്വത്തിലുള്ള സംഘം ഡച്ചുകാരുടെ തടവിൽ കഴിയേണ്ടി വന്നു. ഒടുവിൽ കുന്നംകുളം, മുളന്തുരുത്തി, ചെങ്ങന്നൂർ, നിരണം തുടങ്ങിയ ഇടവകകൾ പണം സ്വരൂപിച്ച് മേല്പട്ടക്കാരെ സ്വതന്ത്രരാക്കി. ഇവരിൽ ശാക്രള്ളാ മഫ്രിയാന കുറെക്കാലം ചിറളയംപള്ളിയിൽ താമസിക്കുവാൻ ഇടയായി. മഫ്രിയാനയുടെ ആസ്ഥാനം എന്ന നിലയിൽ ചിറളയംപള്ളി മലങ്കരസഭയിൽ ശ്രദ്ധിക്കപ്പെട്ടു. ചിറളയം രാജാവിന്റെ സഹായം മൂലമാണ് ചിറളയം ഇടവകയ്ക്ക് ഒരു മെത്രാസനാസ്ഥാനത്തിന്റെ ചിലവുകൾ ലോഭം കൂടാതെ നിർവഹിക്കുവാൻ കഴിഞ്ഞത്.

ഏറെത്താമസിയാതെ ഏതോ അജ്ഞാതമായ കാരണങ്ങളാൽ ബാവാ ആതിഥേയരെ നിരസിച്ച് മട്ടാഞ്ചേരിയിലേക്ക് താമസം മാറ്റി.

മട്ടാഞ്ചേരിയിൽ വ്യാപാരത്തെപ്രതി വന്നുകൊണ്ടിരുന്ന സ്വദേശീയരെ ബന്ധപ്പെടുവാനും അവർ മുഖേന സ്വന്തക്കാരോട് സമ്പർക്കം പുലർത്തുവാനും അവസരം ഉണ്ടാക്കുവാൻ ആണ് ബാവാ മട്ടാഞ്ചേരിയിൽ പള്ളി പണിത് അവിടെ താമസമാക്കിയത്. മലങ്കരയിലുള്ള പ്രാചീനവും സമ്പന്നവുമായ കണ്ടനാട്, മുളന്തുരുത്തി, കരിങ്ങാച്ചിറ, അങ്കമാലി, അകപ്പറമ്പ്, കോതമംഗലം, കുറുപ്പമ്പടി, വടകര, പിറവം തുടങ്ങിയ പള്ളികളിലേക്ക് താരതമ്യേന യാത്രാസൗകര്യം കൂടുതലായിരുന്നതും ഒരു കാരണമായിരുന്നു. ബാവാ കുന്നംകുളത്തെ ഉപേക്ഷിച്ചുവെങ്കിലും കുന്നംകുളത്തുകാർ ബാവായോടുള്ള ആഭിമുഖ്യം ഉപേക്ഷിച്ചില്ല. ബാവാ കാലം ചെയ്തതോടെ അദ്ദേഹത്തിന്റെ ചരമദിനം (തുലാം 9-ാം തീയതി - ഇപ്പോൾ ഒക്ടോബർ 22) ഇടവകയിലെ പ്രധാന പെരുനാൾ ആയി ആഘോഷിക്കുവാൻ തുടങ്ങി. ഈ പെരുനാളിന് വിഭവസമൃദ്ധമായ സദ്യ തയാറാക്കാൻ പനയ്ക്കൽ കുടുംബക്കാർ രണ്ടേമുക്കാൽ ഏക്കർ പുഞ്ചനിലം പള്ളിക്ക് ദാനമായി നൽകി. മങ്ങാട് വില്ലേജിൽ 'പള്ളിക്കോൾ' എന്ന പേരിൽ ഈ സ്ഥലം അറിയപ്പെടുന്നു.

ജനുവരി 26-ന് മാർ ലാസറിന്റെ ഓർമ്മയും നവംബർ 28-ന് സ്ഥാപനപെരുന്നാളും ആഘോഷിക്കുന്നു.

മദ്ബഹായിൽ കുദൂശ്കുദ്ശീന്റെ മുകൾഭാഗത്തായി ശാക്രുള്ളാ ബാവായുടെ പടം വരച്ചിട്ടുള്ളത് ഇന്നും കാണാം.

ഡിസംബർ 11-ാം തീയതിയിലെ സ്ഥാപനപ്പെരുനാൾ അനാർഭാടമായി കൊണ്ടാടുന്നു. അന്നേദിവസം ചക്കരയപ്പം നേർച്ചയായി നൽകിവരുന്നു.

### 3. പഴയപള്ളിപ്പെരുനാൾ

ധനു മാസം 26-ാം തീയതിയിലെ ദൈവമാതാവിന്റെ പുകഴ്ചപ്പെരുനാൾ ആണിവിടത്തെ പ്രധാന പെരുനാൾ. കത്തോലിക്കാ മതസ്ഥരുമായുള്ള തർക്കം മൂലം ആർത്താറ്റ് ദൈവമാതാവിന്റെ പള്ളിയിലെ പെരുനാൾ മുടങ്ങിപ്പോയതിനാലാണിവിടെ ദൈവമാതാവിന്റെ നാമത്തിൽ ഒരു പെരുനാൾ ആഘോഷിക്കുവാൻ ഇടവന്നത് (അതുവരെയും സ്ഥാപന പെരുന്നാൾ ആയി ഇടവം 10-ാം തീയതിയാണ് പെരുനാൾ കൊണ്ടാടിയിരുന്നത്).

ഇടവകാംഗമായ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് ഒന്നാമന്റെ സ്മാരക കബറിടം പഴയപള്ളിയിൽ സ്ഥാപിതമായതിനെ തുടർന്ന് വൃശ്ചികം 12-ാം തീയതി പെരുനാൾ ഇവിടെ ആഘോഷമായി നടത്തിയിരുന്നു (കോട്ടയം പഴയസെമിനാരി സ്ഥാപകന്റെ മരണപത്രപ്രകാരം തറവാട്ടിലേക്ക് ലഭിച്ച ഒരു മുരിക്കിൻപെട്ടി, എഴുത്താണി, കുന്തുരുക്കപ്പാത്രം, സ്പൂൺ എന്നിവ ഒരു പേടകത്തിലാക്കി പഴയപള്ളിയുടെ

മദ്ബഹായുടെ താഴെ നടയിൽ ഒരു സ്മാരക കബറിടം സ്ഥാപിച്ചതു മുതൽ ഈ പെരുനാൾ കുന്നംകുളത്തെ ദേശീയ ഉത്സവമായി ആഘോഷിച്ചു. പില്ക്കാലത്ത് സിറിയയിൽ നിന്ന് വന്ന യൂയാക്കീം മാർ കൂറിലോസ് മെത്രാപ്പോലീത്താ ഈ കബറിടം പൊളിച്ചുകളഞ്ഞു). അന്നേ ദിവസം വിപുലമായ ഒരു സദ്യയും ഇവിടെ നടത്തിവന്നു. 1853 മുതൽ ഈ സ്മാരക കബറിടത്തിലെ കുരിശ് സ്ഥാപിക്കാനായി വലിയങ്ങാടിയിൽത്തന്നെ കിഴക്കേ പുത്തൻപള്ളി സ്ഥാപിച്ചതോടെ ഈ പെരുനാൾ പഴയപള്ളിയിൽ നിലച്ചുപോയി.

ധനു 26-ന് പെരുനാളിനോടനുബന്ധിച്ച് നടത്തിവന്നിരുന്ന സദ്യ പില്ക്കാലത്ത് നിലച്ചുപോയെങ്കിലും ഇപ്പോൾ അത് വീണ്ടും നടത്തുന്നുണ്ട്.

പരുമല, കോട്ടയം എം. ഡി. സെമിനാരികളുടെ സ്ഥാപകനായ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് ദ്വിതീയൻ മലങ്കര മെത്രാപ്പോലീത്തായുടെ ഓർമ്മ ജൂലൈ 12-ന് (മുമ്പ് മിഥുനം 29) നടത്തുന്നു. ഓർത്തഡോക്സ് സിറിയൻ പ്രോഗ്രസീവ് പാർട്ടി ഈ പെരുനാൾ ദിവസം ഒരു അനുസ്മരണ സമ്മേളനവും സദ്യയും ഗംഭീരമായി നടത്തിവരുന്നു.

### 4. തെക്കേ കുരിശുപള്ളി പെരുനാൾ

കന്നി 21-ാം തീയതി (ഒക്ടോ. 4) മാർ മത്ഥ്യാസ് ശ്ലീഹായുടെ ഓർമ്മ ദിവസം പ്രധാന പെരുനാൾ ആയി കൊണ്ടാടുന്നു. എന്നാൽ മകരം 6-ാം തീയതിയിലെ (ജനുവരി 6) ദനഹാ പെരുനാളിന്റെ ആഘോഷം ആണ് ഇവിടെ ശ്രദ്ധേയമായ ദിനം. അന്നേ ദിവസം പട്ടണത്തിലെ എല്ലാ സുറിയാനി സഭാംഗങ്ങളുടെയും വീടുകളുടെ മുറ്റത്ത് അലങ്കരിച്ച വാഴപ്പിണ്ടിയിൽ നിറയെ വിളക്കുകൾ കുത്തി ക്രമീകരിച്ച് കത്തിക്കാറുണ്ട്. 5, 6 തീയതികളിൽ ഈ വിളക്കുവെപ്പ് നടത്തും. ഏതെങ്കിലും വീട്ടിൽ മരണമുണ്ടായാൽ ആ കൊല്ലം ആ വീട്ടിലും അടുത്ത ബന്ധുക്കളുടെ വീട്ടിലും ഈ ആഘോഷം ഒഴിവാക്കും. മശിഹാതമ്പുരാന്റെ ജനനത്തെപ്പറ്റി അറിഞ്ഞ് കിഴക്കുനിന്ന് പുറപ്പെട്ട വിദ്വാന്മാർക്ക് ആകാശത്തിൽ പ്രത്യക്ഷപ്പെട്ട നക്ഷത്രത്തെയാണ് ഈ ദീപകാഴ്ച സൂചിപ്പിക്കുന്നതെങ്കിലും ഈ ആഘോഷം കുന്നംകുളം-പഴഞ്ഞി പ്രദേശങ്ങളിലൊഴികെ മറ്റു സുറിയാനി കേന്ദ്രങ്ങളിൽ കാണുന്നില്ല (കുന്നംകുളത്തുനിന്ന് മാറി താമസിച്ച് പില്ക്കാലത്ത് കത്തോലിക്കാ മതാവലംബികളായിത്തീർന്നവരും ഈ ആഘോഷം അവരുടെ കേന്ദ്രങ്ങളിൽ നടത്താറുണ്ട്). പട്ടണത്തിൽ യാതൊരു അക്രൈസ്തവ ഭവനവും ഇല്ലാത്തതിനാൽ തെരുവീഥികളിൽ എല്ലാ ഭാഗത്തും നിരനിരയായി വിളക്കുകൾ ക്രമീകരിച്ച പിണ്ടികൾ തെളിയിക്കുന്നത് വളരെ തേജോമയമായ കാഴ്ചയാണ്. 6-ാം തീയതി വൈകു

ന്നേരം അസ്തമയത്തോടുകൂടി തെക്കേ അങ്ങാടിപ്പള്ളിയിൽ നിന്ന് തെരുവീഥികളിലേക്ക് ബഹുമാന്യരായ വൈദികരുടെ നേതൃത്വത്തിൽ സ്ലീബാ പ്രദക്ഷിണം നടത്തുന്ന അവസരത്തിൽ പിണ്ടിവിളക്കുകൾ തെളിയിക്കുകയും അതിന് ചുറ്റും വെടിക്കെട്ടുകൾ പ്രയോഗിക്കുകയും ചെയ്യുന്നത് കണ്ണിനും കാതിനും മഹനീയമായ ഒരു വിരുന്ന് തന്നെയാണ്. 5-ാം തീയതി വൈകുന്നേരം മുതൽ 6-ാം തീയതി രാത്രിവരെ പട്ടണത്തിലെ റോഡുകളിൽ കൂടി കാറുകളോ മറ്റു വാഹനങ്ങളോ ഗതാഗതം നടത്തിയിരുന്നില്ല.

ഒരു കാലത്ത് തെക്കേ അങ്ങാടിയിൽ തിങ്ങിത്താമസിച്ചിരുന്ന അന്തിമാളൻകാവിലെ തട്ടകക്കാർ ആഘോഷിച്ചുവന്ന ദീപാവലി മഹോത്സവം ക്രിസ്തീയ വ്യാഖ്യാനവും അർത്ഥവും നൽകി അവിടത്തെ പുതിയ താമസക്കാരായ സുറിയാനി ക്രിസ്ത്യാനികൾ ഏറ്റെടുത്ത സംസ്ക്കാര സംക്രമണ ചരിത്രം ഈ ആഘോഷത്തിന്റെ പിന്നിൽ ചില ഗവേഷകർ രേഖപ്പെടുത്തിയിട്ടുണ്ട്.

### 5. കിഴക്കേ പുത്തൻപള്ളി

കോട്ടയം പഴയസെമിനാരി സ്ഥാപകൻ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് പ്രഥമൻ മലങ്കര മെത്രാപ്പോലീത്തായുടെ ഓർമ്മപ്പെരുനാൾ പ്രതിഷ്ഠാദിനമെന്ന നിലയിൽ ഇവിടെ പെരുനാളായി ഘോഷിക്കുന്നു. തദ്ദേശീയനായ ഇടവകാംഗം വലിയങ്ങാടിയിലെ കുടുംബാംഗം എന്നീ നിലകളിൽ ഏവരുടെയും ബഹുമാനം ആർജ്ജിച്ച 'കാലം ചെയ്ത അച്ചന്റെ' (ആ പേരിലാണ് മലങ്കര മെത്രാപ്പോലീത്താ അക്കാലത്ത് അറിയപ്പെട്ടിരുന്നത്. യജമാനൻ എന്ന അർത്ഥത്തിൽ 'അച്ചൻ' എന്ന ശബ്ദം മെത്രാന്മാരെ പരാമർശിക്കുവാൻ അക്കാലങ്ങളിൽ ഉപയോഗിച്ചിരുന്നതിന്റെ നിരവധി ഉദാഹരണങ്ങൾ *നിരണം ഗ്രന്ഥവരി*യിലുണ്ട്) ഓർമ്മ ആഘോഷിക്കാനുള്ള ഒരു സ്ഥാപനം എന്ന നിലയിലാണ് ഈ ദേവാലയം 1852-ൽ സ്ഥാപിച്ചത്. അതുവരെ സ്മാരക കബറിടം സ്ഥിതിചെയ്ത പഴയ പള്ളിയിലായിരുന്നു ഈ പെരുനാൾ കൊണ്ടാടിവന്നത്. 1853 മുതൽ പഴയ പള്ളിയിൽ ആഘോഷിച്ചിരുന്ന പെരുനാൾ കിഴക്കേ പുത്തൻപള്ളിയിലെ പ്രധാന ആഘോഷമായി. 1975-ൽ കുന്നംകുളം മേലേപാറയിൽ സെന്റ് ജോർജ്ജ് പള്ളി പണിയുന്നതുവരെയും ഒന്നേകാൽ നൂറ്റാണ്ടുകാലം ഈ പെരുനാൾ കുന്നംകുളത്തിന്റെ ദേശീയ ഉത്സവമായി പരിഗണിക്കപ്പെട്ടു. പാറയിൽ പള്ളിയുടെ പെരുനാളും പിന്നീട് അടുപ്പൂട്ടി പള്ളിയുടെ പെരുനാളും ശക്തിപ്പെട്ടു വന്നതിനെ തുടർന്ന് ഈ പെരുനാളിന്റെ പ്രാധാന്യം കുറഞ്ഞുവന്നു.

"ഈ പെരുനാൾ ഗംഭീരമായി നിലനിർത്തുവാൻ കാലം ചെയ്ത

അച്ചന്റെ അനന്തരവനും മലങ്കര മെത്രാപ്പോലീത്തായുമായ മാർ ദീവന്നാസ്യോസ് രണ്ടാമൻ ചില ക്രമീകരണങ്ങൾ ഏർപ്പാടാക്കി. ഇവിടത്തെ തരകൻ കുടുംബക്കാർ ആർത്താറ്റ് പള്ളിക്ക് ദാനമായി ഒഴിഞ്ഞുകൊടുത്തിരുന്ന ആർത്താറ്റ് വില്ലേജിലെ 4 ഏക്കർ വിസ്തീർണ്ണമുള്ള 'മങ്കുഴി' എന്ന നിലങ്ങൾ അദ്ദേഹത്തിന്റെ ഇളയപ്പനും ആർത്താറ്റ് പള്ളിയുടെ വടക്കേ വരാന്തയിൽ കബറടങ്ങിയിരിക്കുന്ന പുലിക്കോട്ടിൽ വലിയച്ചന്റെ സഹോദരനുമായ കാക്കുണ്ണി എന്ന ആൾക്ക് പള്ളിയിൽ നിന്നും കൊല്ലത്തിൽ 300 പറ നെല്ലിന് പാട്ടത്തിന് കൊടുപ്പിക്കുകയും അദ്ദേഹവും ഇന്ന് പിൻഗാമികളും (1946–ൽ) അടിയന്തിരത്തിന്റെ തലേദിവസം 120 പറ അരി മേപ്പടി നിലങ്ങളുടെ പാട്ടം വകയിൽ പുത്തൻപള്ളിയിൽ അളന്ന് കൊടുക്കുകയും ചെയ്തിരുന്നു" (ഈ പതിവ് കുറേക്കാലമായി നിന്നു പോയിരിക്കുന്നു. പാട്ടഭൂമി പിൻതലമുറയിലെ അവകാശികൾ സ്വന്തമാക്കുകയും പില്ക്കാലത്ത് വിറ്റ് കാശാക്കുകയും ദാതാക്കളുടെ ഉദ്ദേശ്യലക്ഷ്യങ്ങളെ അവഗണിച്ച് സ്വന്തം ധനമായി ഉപയോഗിക്കുകയും ചെയ്തുവരുന്നതായാണ് അറിവ്. പുലിക്കോട്ടിൽ തിരുമേനിമാരുടെ സ്മരണയെ ശാശ്വതീകരിക്കുന്ന പ്രവർത്തനങ്ങൾക്കായി ആ ധനം ഉപയോഗിക്കണമെന്ന് അനന്തര തലമുറയിലെ അവകാശികളെ കുടുംബത്തിലെ കാര്യവിവരമുള്ള പ്രായമായവർ ഉപദേശിച്ച് വരുന്നുണ്ടെങ്കിലും അതൊന്നും ഇന്നേവരെ ഫലപ്രദമായതായി അറിയുന്നില്ല.). "അതു കൂടാതെ പാട്ടാദായത്തിൽ നിന്ന് പട്ടക്കാർക്കും ശെമ്മാശന്മാർക്കും രണ്ട് വിരുന്നും കഴിക്കാറുണ്ട്. ഈ പാട്ടം ഏല്പനയെ (ഏല്പിച്ചതിനെ) മത്സരിച്ച് കൊച്ചി–തിരുവിതാംകൂർ ഗവണ്മെന്റ് വക സർക്കുലർ വിളംബരപ്രകാരം അന്നത്തെ മലങ്കര മെത്രാപ്പോലീത്താ ആയിരുന്ന മാത്യൂസ് മാർ അത്താനാസ്യോസിന്റെ കല്പനപ്രകാരമുള്ള ചില കൈക്കാരന്മാർ കാണിയാമ്പാൽ ദേശത്ത് താമസിച്ചിരുന്ന കയ്പറമ്പിൽ ഈഴവൻ ഇട്ടിരി എന്ന വേറൊരു പാട്ടക്കാരനെ ഏല്പിച്ചതായി ചില രേഖകൾ നിർമ്മിച്ച് തൃശിവപേരൂർ ജില്ലാകോർട്ടിൽ 1033–ൽ (M. E.) അദാലത്ത് (സിവിൽ) 454–ാം നമ്പർ കേസിലും അതിന്റെ അപ്പീൽ ചീഫ് കോർട്ടിൽ 1034–ൽ 87–ാം നമ്പർ കേസിലും ചില വാദമുഖങ്ങൾ പുറപ്പെടുവിച്ചുവെങ്കിലും അതെല്ലാം നിഷ്ഫലമായിട്ടാണ് പരിണമിച്ചത്. മേൽപ്പറഞ്ഞ ചട്ടംകെട്ടുകളെ ഒരു യോഗനിശ്ചയമായി രൂപീകരിക്കുകയും ചെയ്തു എന്നുള്ളതിന് പള്ളി റിക്കാർഡും തൃശൂർ ഡിസ്ട്രിക്ട് കോർട്ടിൽ 1090–ൽ ആദ്യം 5–ാം നമ്പർ അന്യായത്തിൽ അന്നത്തെ പള്ളികൈക്കാരൻ (ഒന്നാം അന്യായക്കാരൻ) പുലിക്കോട്ടിൽ ഇട്ടൂപ്പ് ഇട്ടൂപ്പ് എന്ന ആളുടെ സാക്ഷിമൊഴിയും സാക്ഷീകരിക്കുന്നുണ്ട്. സദ്യയുടെ എരിശ്ശേരിച്ചിലവിന് സ്വകുടുംബത്തിൽപ്പെട്ട പുലിക്കോട്ടിൽ മാത്തു എന്ന ആൾക്ക് ആർത്താറ്റ് പള്ളിക്കാര്യത്തിൽ നിന്ന് 500 ഉറുപ്പിക കൈവശപണയ പാട്ടശീട്ട് വഴിക്ക് കൊടുപ്പിക്കയും അതിനാൽ കൊല്ലത്തിൽ 30

ഉറുപ്പിക 4 അണ 7 പൈസ പലിശവകയായി പെരുനാളിന്റെ തലേദിവസം ഇന്നും (1946-ൽ) കൊടുത്തുവരികയും ചെയ്യുന്നു. അതു സംബന്ധിച്ചിരുന്ന കേസിൽ ഈ വിവരങ്ങൾ സവിസ്തരം പ്രസ്താവിച്ചിട്ടുണ്ട് (കൊച്ചി ചീഫ് കോർട്ട് വിധി, കൊച്ചിൻ ലോ റിപ്പോർട്ട്, വാല്യം 7, പേജ് 69). ഇപ്രകാരമുള്ള ബുദ്ധിപൂർവ്വമായ ചട്ടംകെട്ടുകളാൽ ആ പുണ്യശ്ലോകന്റെ ഓർമ്മദിവസം അനേകായിരം സാധുക്കൾക്ക് ഇന്നും (1946-ൽ) മൃഷ്ടാന്ന ഭോജനത്തിന് വഴിയായിത്തീർന്നു. ഇതിനും പുറമേ കന്നി 14-ാം തീയതി സ്ലീബാ പെരുനാളും കൊണ്ടാടാറുണ്ട്" (ആർത്താറ്റ് പള്ളിചരിത്രത്തിൽ നിന്നും).

## അദ്ധ്യായം 9

# പാലൂർ ചാട്ടുകുളങ്ങരപള്ളി: ചില ശീർഷകങ്ങൾ

**ആർത്താറ്റ്:** ആർത്താട്ട് എന്ന പദത്തിന്റെ പരിണാമം വന്ന രൂപം. 1599-ലെ ഉദയംപേരൂർ സുന്നഹദോസിന് നേതൃത്വം നൽകി മലങ്കരസഭയെ റോമിന്റെ തൊഴുത്തിൽ കെട്ടിയ ആർച്ച്ബിഷപ്പ്, സുന്നഹദോസ് തീരുമാനങ്ങൾ നടപ്പിലായി എന്ന് ഉറപ്പ്‌വരുത്തുവാൻ പള്ളികൾ സന്ദർശിച്ചതിന്റെ ഭാഗമായി സുന്നഹദോസിനെ ബഹിഷ്കരിച്ച ഏക ഇടവകയായ പാലൂരിലെ ചാവക്കാട് പള്ളിയിലെത്തി. മാർത്തോമ്മാശ്ലീഹാ സ്ഥാപിച്ച പാലൂർ പള്ളിയുടെ വീരസന്താനങ്ങൾ ബിഷപ്പിനെതിരെ അദ്ദേഹത്തിന്റെ വീരപരാക്രമങ്ങൾ വേദപാരമ്പര്യത്തിന് നിരക്കുന്നതല്ലെന്ന് പ്രബോധിപ്പിക്കുന്ന ഒരു പ്രഹസനം അവതരിപ്പിച്ചു. ഇളിഭ്യനായ ആർച്ച്ബിഷപ്പിനെയും പരിവാരത്തെയും പാലൂർ - ചാട്ടുകുളങ്ങര ഇടവകകൾ ആർത്ത് ആട്ടിപുറത്താക്കി. ഈ ചരിത്രസംഭവത്തോടെ ന്യൂനപക്ഷം വരുന്ന ആർച്ച് ബിഷപ്പിന്റെ അനുയായികൾ പാലൂർ പള്ളിയുടെ കീഴ്പ്പള്ളിയായിരുന്ന ചാവക്കാട് ഒതുങ്ങിക്കൂടി. പാലൂർ - ചാട്ടുകുളങ്ങര ഇടവകക്കാരെ മേൽസംഭവത്തിന്റെ അടിസ്ഥാനത്തിൽ അവർ ആർത്താട്ടുകാർ എന്ന് പരിഹസിച്ച് വിളിച്ചു. ആ പരിഹാസപ്പേർ ബോധപൂർവ്വമായും സംഘടിതമായും സോദ്ദേശ്യമായും പ്രചരിപ്പിക്കപ്പെട്ടു. ക്രമേണ പാലൂർ ചാട്ടുകുളങ്ങര എന്ന പേർ ആർത്താട്ടിന് വഴിമാറി. ക്രമേണ അത് ആർത്താറ്റ് ആയി. അയർത്ത അറ്റം എന്ന അർത്ഥത്തിൽ ആ പേർ വന്നു എന്ന് ചിലർ അനുമാനിച്ചിട്ടുണ്ട്. അതിന് ഭാഷാശാസ്ത്രത്തിന്റെയോ ചരിത്രത്തിന്റെയോ പിൻബലമില്ല.

**ആർത്താറ്റ് അരമന:** കുന്നംകുളം മെത്രാസനത്തിന്റെ ആസ്ഥാനം ആർത്താറ്റ് സ്ഥിതിചെയ്യുന്നു. പൗലൂസ് മാർ മിലിത്തിയോസ് മെത്രാപ്പോലീത്തായുടെ (പരിശുദ്ധ കാതോലിക്കാബാവാ) അരമന അതിവിസ്തൃതമാണ്. അതീവ വികസന സാധ്യതകൾ ഉള്ളതുമാണ്. കുന്നംകുളം - ഗുരുവായൂർ റോഡിൽ ആർത്താറ്റ് പള്ളിയുടെ സമീപത്ത് സ്ഥിതിചെയ്യുന്നു.

**ആർത്താറ്റ് കമ്പോളം (അങ്ങാടി):** പൊന്നാനി - അലക്സാണ്ട്രിയ തുറമുഖങ്ങളെ കേന്ദ്രീകരിച്ച് നടന്നിരുന്ന വിദേശ വ്യാപാരത്തിന്റെ കേന്ദ്രമായിരുന്നു ആർത്താറ്റ് (പാലൂർ - ചാട്ടുകുളങ്ങര), ചെമ്മണ്ണൂർ, ആലത്തൂർ എന്നിവിടങ്ങളിലെ കമ്പോളങ്ങൾ. പൊന്നാനിയിൽ നിന്ന് തുറമുഖം

കൊടുങ്ങല്ലൂരിലേക്ക് മാറിയപ്പോൾ പ്രാധാന്യം കുറഞ്ഞുവെങ്കിലും ചാവക്കാട്-കൊച്ചി വ്യാപാരം പ്രബലമായിരുന്നു. ചരക്കുകൾ ജലമാർഗ്ഗം കയറ്റി അയച്ചിരുന്നത് ആർത്താറ്റ് പള്ളിയുടെ താഴ്വാരത്തിലുള്ള ചാട്ടുകുളത്തിൽ നിന്നായിരുന്നു. ചാട്ടുകുളത്തു നിന്ന് ചാവക്കാടിനെ ബന്ധിപ്പിക്കുന്ന തോടുവഴി ചരക്കുകൾ ആദ്യം ചാവക്കാട്ടും പിന്നീട് കൊച്ചിയിലും എത്തും. തന്മൂലം 18-ാം നൂറ്റാണ്ടുവരെയും ആർത്താറ്റ് കമ്പോളം സജീവമായിരുന്നു. 1789-ൽ ടിപ്പുവിന്റെ പടയോട്ടം ഈ കമ്പോളത്തെ തകർക്കുകയും കമ്പോളക്കാരും കമ്പോളനിവാസികളും സമീപപ്രദേശങ്ങളിലേക്ക് പലായനം ചെയ്യുകയും ചെയ്തു.

**ആർത്താറ്റ് നോമ്പ്:** നോമ്പുകാലങ്ങളിൽ ആളുകൾ നൂറുകണക്കിന് പള്ളിയിൽ താമസിച്ച് നോമ്പ് നോല്ക്കുന്നു. ആർത്താറ്റ് നോമ്പു നോല്ക്കുക എന്നത് ഒരു വഴിപാടും നേർച്ചയുമായി നേരുന്ന പതിവ് പുരാതനകാലം മുതലുണ്ട്. ഇതിനുള്ള താമസസൗകര്യവും ക്രമീകരിച്ചിട്ടുണ്ട്. ധ്യാനമന്ദിരം പണി തീർന്നതിനെ തുടർന്ന് ഈ സൗകര്യം വിപുലമായിട്ടുണ്ട്.

**ആർത്താറ്റ് പള്ളിക്കേസ്:** മാർത്തോമ്മാശ്ലീഹാ സ്ഥാപിച്ച പള്ളി എന്ന നിലയിൽ ഈ പള്ളി സ്വന്തമാക്കുവാൻ സഭാവിഭജനവാദക്കാരെല്ലാം ശ്രമിച്ചു. 5-ാം മാർത്തോമ്മായുടെ കാലത്തുണ്ടായ വിവാദങ്ങളെ തുടർന്ന് പൂട്ടിയിട്ട പള്ളി 1805-ൽ പൂർവിക അവകാശികൾക്ക് കിട്ടി. റോമ്മാക്കാർ തൊട്ടടുത്ത് ഒരു സമാന്തര ദേവാലയം സ്വന്തമായുണ്ടാക്കി. 19-ാം നൂറ്റാണ്ടിൽ നവീകരണവാദികൾ അവകാശമുന്നയിച്ചത് 'ആർത്താറ്റ് കേസിന്' വിഷയമായി. ഒടുവിൽ 1905-ൽ പൂർവികാവകാശികൾക്കനുകൂലമായി കൊച്ചി റോയൽ കോടതി വിധിച്ചു. ഇതോടെ നവീകരണക്കാർ തൊട്ടടുത്ത് അവരുടേതായ പള്ളി സ്ഥാപിച്ചു. ഒടുവിൽ പാത്രിയർക്കീസ് കക്ഷി കേസിന് പ്രത്യക്ഷമായി പോകാതെ വിവിധ കാരണങ്ങളാൽ അടർന്ന് അസംതൃപ്തരായി പോരുന്നവരെ ഉൾപ്പെടുത്തി സമീപത്തു തന്നെ ഒരു പള്ളി സ്ഥാപിച്ചു. സ്ലീബാ മാർ ഒസ്താത്തിയോസ് ഇതിന് നേതൃത്വം നൽകി. പാതാളവാതിലുകൾ അതിനോടു പ്രബലതപ്പെടുകയില്ല. എല്ലാ കേസുകളേയും അതിജീവിച്ച് പാലൂർ - ചാട്ടുകുളങ്ങര (ആർത്താറ്റ്) മാർത്തോമ്മാശ്ലീഹാ സ്ഥാപിച്ച പള്ളിയിപ്പോഴും അവിഭക്ത മലങ്കരസഭയുടെ പൂർവിക അവകാശികളുടെ കൈവശത്തിൽ തുടരുന്നു. ദൗർഭാഗ്യവശാൽ ആർത്താറ്റ് പള്ളികേന്ദ്രമായ ആർത്താറ്റ് മഹാഇടവകയും ആർത്താറ്റ് ആസ്ഥാനമായ മെത്രാപ്പോലീത്തായും തമ്മിൽ ഒടുവിലുണ്ടായ ആഭ്യന്തര വ്യവഹാരങ്ങൾ 2007-ൽ രാജിയായി.

**ആർത്താറ്റ് പള്ളിപ്പാട്ട്:** 1789-ൽ ടിപ്പുവിന്റെ പടനായകർ

മാർത്തോമ്മാ ശ്ലീഹാ സ്ഥാപിച്ച മലങ്കരയുടെ തലപ്പള്ളി കൂടെയായ പാലൂർ–ചാട്ടുകുളങ്ങര ആർത്താറ്റ് ദേവാലയം അഗ്നിക്കിരയാക്കിയത് ആ പുരാതന ഇടവകയുടെ മനസ്സിൽ അഗാധമായ പൊള്ളലുണ്ടാക്കി. ദശകങ്ങളോളം പൂട്ടിക്കിടന്ന പള്ളിയുടെ അനാഥത്വം അവരെ വേദനിപ്പിച്ചു. ഒടുവിൽ പുലിക്കോട്ടിൽ ഇട്ടൂപ്പ് മല്പാന്റെ നേതൃത്വത്തിൽ ശക്തൻ തമ്പുരാന്റെ സഹായത്തോടെ നറുക്കെടുപ്പിലൂടെ തർക്കമൊഴിഞ്ഞ പള്ളി കൈവശം കിട്ടിയപ്പോൾ ഇടവക ആനന്ദനൃത്തം ചെയ്തു. ഈ ഹൃദയസ്പൃക്കായ സംഭ വങ്ങളെ വർണ്ണിച്ചുകൊണ്ട് പനക്കൽ ഇക്കാക്കു കുരിയപ്പൻ എന്ന അനുഗൃഹീത കവി 1829–ൽ രചിച്ച കൃതിയാണ് 'ആർത്താറ്റ് പള്ളിപ്പാട്ട്'. ദൃക്സാക്ഷി വിവരണമെന്ന നിലയിൽ അതിന്റെ ചരിത്രമൂല്യം വലുതാണ്. വ്യാഖ്യാന സഹിതം അതിന്റെ പരിഷ്കരിച്ച പതിപ്പ് അഡ്വ. പി. സി. മാത്യു പ്രസിദ്ധീകരിച്ചിട്ടുണ്ട്. കുറേ വർഷങ്ങൾക്കു മുമ്പ് എം. വി. ചീരൻ ഒരു പതിപ്പ് പ്രസിദ്ധപ്പെടുത്തി.

**ആർത്താറ്റ് പള്ളിപ്പാട്ടും ചരിത്രരേഖകളും:** ആർത്താറ്റ് പള്ളിപ്പാട്ടിന് വ്യാഖ്യാനം തയാറാക്കി അഡ്വ. പി. സി. മാത്യു പ്രസിദ്ധീകരിച്ച ഗ്രന്ഥം.

**ആർത്താറ്റ് പുത്തൻപള്ളി:** ട്രസ്റ്റിമാർ തമ്മിലുള്ള ഭിന്നതയിലാരംഭിച്ച് പ. വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസിനെ അബ്ദുള്ള ബാവാ മുടക്കിയതോടെ ആവിർഭവിച്ച ഭിന്നത പാലൂർ–ചാട്ടുകുളങ്ങര എന്ന് പുരാതന നാമമുള്ള ആർത്താറ്റ് ഇടവകയിലും പ്രകടമായി. തീരെ ന്യൂനപക്ഷമായതിനാൽ ആ പുരാതനപള്ളിയ്ക്കു സമീപം 12 പേരുടെ പേരിൽ അന്ത്യോഖ്യാസിംഹാസനത്തിന് വേണ്ടി ഒരു സമാന്തര ദേവാലയം പണിയാൻ സ്ലീബാ മാർ ഒസ്താത്തിയോസ് നേതൃത്വം നൽകി. 1920 ഒക്ടോ. 9 ന് ശിലാസ്ഥാപനം നടത്തി. 1930 മാർച്ച് 19 ന് മാർ ഒസ്താത്തിയോസ് കാലം ചെയ്യുന്നതുവരെയും ഇവിടെ താമസിച്ചു ഇവിടെത്തന്നെ കബറടങ്ങി. ഒസ്താത്തിയോസിന് ശേഷം മാർ യൂലിയോസ് ചുമതല വഹിച്ചു. 1958–ൽ സഭാഐക്യത്തോടെ പള്ളി കൊച്ചി ഭദ്രാസനത്തിൽ ലയിച്ചു. ഇതിൽ അതൃപ്തരായി ഒരു ഗ്രൂപ്പ് വ്യവഹാരം ആരംഭിച്ചത് നിലനില്ക്കുന്നു. 1962 മാർച്ച് 17–ന് പൗലൂസ് മാർ സേവേറിയോസ് ഇവിടെ വച്ച് കാലം ചെയ്തു 18–ന് ഇവിടെതന്നെ കബറടങ്ങി. ആദ്യകബർ വടക്കുഭാഗത്തും രണ്ടാമത്തെ കബർ തെക്കുഭാഗത്തും പള്ളിയകത്ത് സ്ഥിതിചെയ്യുന്നു.

**ആർത്താറ്റ് മെത്രാന്മാർ:** മലങ്കര മെത്രാപ്പോലീത്തന്മാരായിരുന്ന പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് പ്രഥമൻ, ജോസഫ് മാർ ദീവന്നാസ്യോസ് ദ്വിതീയൻ എന്നിവരും കാട്ടുമങ്ങാട്ട് മെത്രാന്മാരുടെ പിൻഗാമികളായ എല്ലാ തൊഴിയൂർ മെത്രാന്മാരും മാർത്തോമ്മാസഭയിലെ യൂയാക്കീം മാർ കൂറിലോസും പ. കാതോലിക്കാ പൗലൂസ് രണ്ടാമനും,

അഹമ്മദാബാദ് മെത്രാസനത്തിന്റെ പുലിക്കോട്ടിൽ ഡോ. ഗീവർഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്തായും ഈ പേരിൽ അറിയപ്പെടുന്നു.

**ആർത്താറ്റ് ശവക്കോട്ട:** മലങ്കരസഭയിലെ ഏറ്റവും വിസ്തീർണ്ണ മുള്ള ശവക്കോട്ടയാണിത്. പള്ളിപ്പറമ്പു കൂടാതെ ശവക്കോട്ടയ്ക്കു മാത്രം 4 1/2 ഏക്കർ വിസ്തീർണ്ണവും അതിന് ഗംഭീരമായ ചുറ്റുമതിലുമുണ്ട്. 1800-ൽ പടിഞ്ഞാറുഭാഗത്തായിരുന്നു ശ്മശാനമെന്ന് ഫ്രാൻസിസ് ബുക്കാനൻ രേഖപ്പെടുത്തിയിട്ടുണ്ട്. 1899-ൽ ഇത് വടക്കോട്ട് മാറ്റി സ്ഥാപിച്ചു. ഇതിൽ ഒരു പള്ളിയുമുണ്ട്. പുലിക്കോട്ടിൽ തിരുമേനിയും പരുമല തിരുമേനിയും ചേർന്ന് ഇതിന്റെ കൂദാശ നിർവഹിച്ചു.

**കുന്നംകുളം:** പാലൂർ പ്രദേശത്തെ പ്രമുഖ പട്ടണം. പൊന്നാനി-അല ക്സാന്ത്രിയാ തുറമുഖങ്ങൾ തമ്മിൽ ക്രിസ്തുവിന് മുമ്പേ നടന്നിരുന്ന വ്യാപാരം നഗരത്തെ സമ്പന്നമാക്കി. ചാട്ടുകുളങ്ങര, ചെമ്മണ്ണൂർ, ആല ത്തൂർ തുടങ്ങിയ പഴയ അങ്ങാടികളും ചാട്ടുകുളം, ചീരൻകുളം, അയ്യൻ കുളം തുടങ്ങിയ ചരിത്രപ്രാധാന്യമുള്ള കുളങ്ങളും കോട്ടോൽ, കക്കാട്ട് വട്ടക്കോട്ട, ചെമ്മൺത്തിട്ട തുടങ്ങിയ കോട്ടകളും ഈ പ്രദേശത്താണ്. ചേരസാമ്രാജ്യ തലസ്ഥാനമായ പഴയവഞ്ചിയും (പഴഞ്ഞി) ജൈന - ബുദ്ധ - ശൈവ-ബ്രാഹ്മണ വേദപഠന കേന്ദ്രങ്ങളായ തിരുമറൈക്കാടും (വേദക്കാട്) ചൊവ്വന്നൂരും ഇവിടെയാണ്. അഗസ്ത്യ ദേവാലയം സ്ഥിതി ചെയ്തിരുന്ന അകതിയൂരും പേർഷ്യൻ രാജാവിന്റെ പ്രതിമ സ്ഥാപി ച്ചിരുന്ന കാട്ടകാമ്പാൽ ക്ഷേത്രവും ഇവിടെയാണെന്ന് അഭിപ്രായമുണ്ട്. മാർത്തോമ്മാ ശ്ലീഹാ സ്ഥാപിച്ച ആദ്യദേവാലയവും (പാലൂർ-ചാട്ടു കുളങ്ങര) ആദ്യ പുരോഹിത കുടുംബങ്ങളും ആ പേരുകളിൽ തന്നെ ഇവിടങ്ങളിൽ നിലനിൽക്കുന്നു (ചീരൻ, പുലിക്കോട്ടിൽ, ചെറുവത്തൂർ, മണ്ടുംപാല). ഹൈദർ ആലി ഇതിനെ നസ്രാണികളുടെ പട്ടണം എന്ന് വിശേഷിപ്പിച്ചു. തലപ്പള്ളി രാജാക്കന്മാരുടെ ആസ്ഥാനം ഇവിടെത്തന്നെ. കക്കാട്, ചിറളയം, മണക്കുളം, പുന്നത്തൂർ എന്ന തലപ്പള്ളി രാജകുടും ബങ്ങൾ ഇവിടെയാണ്. ചിറമനേങ്ങാട്, കുടക്കല്ല്പറമ്പ്, ചൊവ്വന്നൂർ, എയ്യാൽ, കക്കാട്, പോർക്കുളം, ചിറക്കൽ ഗുഹകളും മുനിമടകളും ഇവിടെയുണ്ട്. ചേര-ചോള- പാണ്ഡ്യ രാജാക്കന്മാർ തമ്മിൽ ഒരു നൂറ്റാണ്ടു കാലം നടത്തിയ യുദ്ധവേദി- പോർക്കളം- ഇവിടെയാണ്. ബുദ്ധ-ജൈന -യൂദ കേന്ദ്രമായിരുന്നു ഇവിടം. ക്രൈസ്തവരുടെ ആദ്യകാല തലപ്പള്ളി ഇവിടെ ആയിരുന്നു. പിന്നീടാണ് കൊടുങ്ങല്ലൂരിലേക്കും അങ്കമാലിയി ലേയ്ക്കും മാറിയത്. കോട്ടയം പഴയസെമിനാരി സ്ഥാപകൻ, പരുമല സെമിനാരി സ്ഥാപകൻ, 8-ാം കാതോലിക്കാ, അഹമ്മദാബാദ് മെത്രാ പ്പോലീത്താ, തൊഴിയൂരിലേയും മറ്റും ഒരു ഡസനിലേറെ മെത്രാപ്പോ ലീത്തന്മാർ, മഞ്ഞനിക്കര കബറടങ്ങിയ ബന്യാമിൻ ഒസ്താത്തിയോസ്,

മാർത്തോമ്മാ സഭയിലെ ഡോ. യൂയാക്കീം മാർ കൂറിലോസ് എന്നിവർ ഈ നാട്ടുകാർ ആണ്. പത്തുമൈൽ ചുറ്റളവിൽ വിവിധ ക്രൈസ്തവ വിഭാഗങ്ങളുടെ അമ്പതിലേറെ പള്ളികളുണ്ട്. ക്രൈസ്തവരുടെ പ്രാചീന സംസ്ക്കാരകേന്ദ്രം.

**കുന്നംകുളം, അച്ചടിയുടെ നാട്:** കൊച്ചി സംസ്ഥാനത്ത് ആദ്യത്തെ അച്ചടിശാല – 'പുലിക്കോട്ടിൽ ജോസഫ് കത്തനാർസ് പ്രസ് – 1850–കളിൽ കുന്നംകുളത്ത് ആരംഭിച്ചു. ഏഷ്യയിലെ ഒന്നാമത്തെ മാറാനായ സുറിയാനി പ്രസ് ആയിരുന്നു ഇത്. 1909–ൽ കോട്ടയം പഴയസെമിനാരിയിൽ കബറടങ്ങിയ മഹാനായ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് മലങ്കര മെത്രാപ്പോലീത്തായാണ് ഇത് സ്ഥാപിച്ചത്.

പാറേമ്മൽ – കൂത്തൂർ – ഇട്ടൂപ്പ് സ്ഥാപിച്ച വിദ്യാരത്നപ്രഭ അച്ചുകൂടം, പുലിക്കോട്ടിൽ ഇട്ടൂപ്പ് സ്ഥാപിച്ച അക്ഷരരത്നപ്രകാശിക (A. R. P.), മലയാളം ശോഭിനി എന്നീ ആദ്യകാല അച്ചുകൂടങ്ങളും കുന്നംകുളത്ത് പ്രവർത്തിച്ചു.

ഇന്നും കേരളത്തിൽ ഏറ്റവും അധികം അച്ചടിശാലകൾ ഉള്ളത് കുന്നംകുളത്താണ്. ഏറ്റവും കുറഞ്ഞ ചെലവിൽ അച്ചടിക്കാനുള്ള ഏർപ്പാടുകളും ഇവിടെയുണ്ട്.

**കുന്നംകുളം അദ്ഭുതം:** പ. പരുമല തിരുമേനി കുന്നംകുളത്ത് വച്ച് മരിച്ച ഒരു കുഞ്ഞിനെ ഉയിർപ്പിച്ചതായി ദൃക്സാക്ഷിയായ പ. ഗീവറുഗീസ് ദ്വിതീയൻ ബാവാ (അന്ന് പുന്നൂസ് റമ്പാൻ) സാക്ഷ്യപ്പെടുത്തിയിട്ടുണ്ട്.

**കുന്നംകുളവും അന്ത്യോഖ്യാ പാത്രിയർക്കീസന്മാരും:** പത്രോസ് തൃതീയൻ (19–ാം നൂറ്റാണ്ട്), അബ്ദുള്ള, അബ്ദുൽ മശിഹാ, ഏലിയാസ് തൃതീയൻ, യാക്കൂബ് തൃതീയൻ, സാഖാ പ്രഥമൻ (20–ാം നൂറ്റാണ്ട്) എന്നീ ആറ് അന്ത്യോഖ്യൻ പാത്രിയർക്കീസന്മാർ മലങ്കര സന്ദർശിച്ചിട്ടുണ്ട്. അവരിൽ നാലു പേരും കുന്നംകുളം സന്ദർശിച്ചു. പത്രോസ് ബാവായും അബ്ദുള്ളാ ബാവായും അബ്ദുൾ മശിഹാ ബാവായും സന്ദർശനം ആരംഭിച്ചത് കുന്നംകുളത്തു നിന്നാണ്. നവീകരണക്കാരുമായി നടന്ന വ്യവഹാരം ഹേതുവായി ആർത്താറ്റ് പള്ളി പൂട്ടിക്കിടന്നതിനാൽ കുന്നംകുളത്തുള്ള ചിറളയം പള്ളിയിലാണ് പത്രോസ് തൃതീയൻ താമസിച്ചത്. വന്ന ആഴ്ചയിൽ കോനാട്ട് ഗീവറുഗീസ് കശ്ശീശായ്ക്ക് റമ്പാൻ സ്ഥാനവും മടക്കയാത്രയിൽ മുറിമറ്റത്തിൽ പൗലൂസ് മാർ ഈവാനിയോസ് (ഒന്നാം കാതോലിക്കാ), കരോട്ടുവീട്ടിൽ ശെമവൂൻ മാർ ദീവന്നാസ്യോസ് എന്നിവർക്ക് മെത്രാപ്പോലീത്താ സ്ഥാനവും അദ്ദേഹം

ചിറളയം പള്ളിയിൽ വച്ച് നൽകി. ബാവായെ പട്ടാമ്പി തീവണ്ടി സ്റ്റേഷനിൽ നിന്ന് രാജോചിതമായി എതിരേറ്റതും തിരിച്ച് യാത്രയയപ്പ് നൽകിയതും കുന്നംകുളത്തുകാർ തന്നെ. അബ്ദുള്ള ബാവാ പഴയപള്ളിയിൽ ചേർന്ന ഒരു പൊതുയോഗത്തിൽ പങ്കെടുത്ത് മലങ്കരസഭയുടെ ഭരണത്തിൽ ആദ്യം ഇടപെട്ടത് കുന്നംകുളത്താണ്. ഡോ. ക്ലോഡിയസ് ബുക്കാനൻ പള്ളിക്ക് നൽകിയ സ്വർണ്ണമെഡൽ അനധികൃതമായി കൊണ്ടുപോയതിൽ പ്രതിഷേധിച്ച് അദ്ദേഹത്തിന് ആദ്യം വക്കീൽ നോട്ടീസയച്ചത് കുന്നംകുളത്തുകാരാണ്. ഏലിയാസ് തൃതീയൻ അകാലനിര്യാണം പ്രാപിച്ചപ്പോൾ ഭയചകിതനായ മാർ യൂലിയോസ് പാത്രിയർക്കീസിന്റെ സ്ഥാനചിഹ്നങ്ങളും സ്വർണ്ണ ഉരുപ്പടികളും വിശ്വാസപൂർവ്വം സൂക്ഷിക്കാനേല്പിച്ചത് കുന്നംകുളം സ്വദേശി പനയ്ക്കൽ മാത്തുവിനെയാണ്. അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ ഡലിഗേറ്റ് എന്ന പദവി അവകാശപ്പെട്ട സ്ലീബാ മാർ ഒസ്താത്തിയോസിന്റെ ഒരു പ്രധാന പ്രവർത്തനരംഗം കുന്നംകുളമാണ്. അദ്ദേഹം കബറടങ്ങിയതും അവിടെത്തന്നെ.

**കുന്നംകുളവും ആദിത്യവംശവും:** കുന്നംകുളത്തെ സുറിയാനി ക്രിസ്ത്യാനികളെ ആദിത്യവംശം എന്ന് ആർത്താറ്റ് പള്ളിപ്പാട്ടിൽ വിശേഷിപ്പിച്ചിട്ടുണ്ട് (രചന 1825). സൂര്യനമസ്ക്കാരം ശീലിച്ച എസ്സീന്യ വംശത്തിന്റെ–ഒരു യഹൂദവിഭാഗം–പൈതൃകം ഈ വിശേഷണത്തിൽ ചരിത്രകാരന്മാർ ദർശിക്കുന്നു. പല പള്ളികളുടെയും ശില്പങ്ങളിൽ ഉദയസൂര്യന്റെ ദൃശ്യം കൊത്തിവച്ചതും ഈ പശ്ചാത്തലത്തിൽ സ്മരിക്കാവുന്നതാണ്. പകലോമറ്റം എന്ന കുടുംബപ്പേരിലും ഈ സ്വാധീനം ദൃശ്യമാണ്.

**കുന്നംകുളവും ആർച്ച് ബിഷപ്പ് മെനേസ്സിസും:** 1599–ലെ ഉദയംപേരൂർ സുന്നഹദോസിന്റെ തീരുമാനങ്ങൾ നടപ്പാക്കുവാനും പ്രാചീന ഗ്രന്ഥങ്ങൾ നശിപ്പിക്കുവാനുമായി ആർച്ച് ബിഷപ്പ് ചാട്ടുകുളങ്ങരപള്ളിയുടെ ചാപ്പൽ ആയ ചാവക്കാട് (ഇന്നത്തെ പാലയൂർ) പള്ളിയിലെത്തി. തങ്ങളുടെ നിലപാട് വിവരിക്കുന്ന ഒരു പ്രഹസനം അവതരിപ്പിച്ച് കുന്നംകുളം ഇടവകക്കാർ ആർച്ച് ബിഷപ്പിനെ പള്ളിയിൽ നിന്ന് ആർത്ത് ആട്ടി ബഹിഷ്ക്കരിച്ചു. ഈ സംഭവമാണ് ആർത്തോട്ടുകാർ എന്ന് ദേശനാമത്തിന് കാരണമായത്.

**കുന്നംകുളവും ഉദയംപേരൂർ സുന്നഹദോസും:** ഗോവയുടെ ആർച്ച്ബിഷപ്പ് അലക്സി ഡോം മെനേസ്സിസ് പോർച്ചുഗീസ് സഹായത്തോടെ അർക്കദിയാക്കോൻ ഗീവറുഗീസിന്റെ പിന്തുണ ഭീഷണി മൂലം ഉറപ്പുവരുത്തി 1599–ൽ ഉദയംപേരൂരിൽ കൂടിയ സുന്നഹദോസിൽ പങ്കെടുക്കാതിരുന്ന രണ്ടു പള്ളികളിലൊന്ന് കുന്നംകുളം – ആർത്താറ്റ് പള്ളി ആയി

രുന്നു. സെന്റ് തോമസ് പൈതൃകം നിലനിർത്താൻ ത്യാഗപൂർവം നടത്തിയ പ്രയത്ന പരമ്പരകളിൽ തിളക്കമുള്ള ഒരു സംഭവം.

**കുന്നംകുളം, കബറിടങ്ങൾ:** കുന്നംകുളത്ത് ഓർത്തഡോക്സ് സഭയിലെ രണ്ട് മേല്പട്ടക്കാരുടെ കബറിടങ്ങളുണ്ട്. രണ്ടും ആർത്താറ്റ് പുത്തൻ (സിംഹാസന) പള്ളിയിലാണ്. ഒരു കബറിടം മലങ്കരയിൽ കക്ഷിവഴക്കുകൾ രൂക്ഷമാക്കിയ സ്ലീബാ മാർ ഒസ്താത്തിയോസിന്റേതാണ്. അദ്ദേഹം 1930 മാർച്ച് 19-ന് അന്തരിച്ചു. യോജിച്ച അവിഭക്ത കൊച്ചി മെത്രാസനത്തിന്റെ പൗലോസ് മാർ സേവേറിയോസ് പിതാവിന്റേതാണ് തെക്കുഭാഗത്തുള്ള കബറിടം. അദ്ദേഹം 1962 മാർച്ച് 17-ന് അന്തരിച്ചു.

**കുന്നംകുളം, കലാമണ്ഡലത്തിന്റെ ഈറ്റില്ലം:** കേരളത്തിന്റെ തനത് ദൃശ്യകലാരൂപങ്ങളായ കൂത്ത്, കൂടിയാട്ടം, കഥകളി തുടങ്ങിയ അനുഷ്ഠാന പ്രധാനങ്ങളായ കലാമാതൃകകൾ രൂപപ്പെട്ടത് കുന്നംകുളം പ്രദേശങ്ങളിൽ വച്ചാണ്. കഥകളിയുടെ പ്രാഗ്‌രൂപമായ കൃഷ്ണനാട്ടം ആദ്യം അരങ്ങേറിയത് കുന്നംകുളത്തിനടുത്തുള്ള ഗുരുവായൂർ ക്ഷേത്രത്തിൽ വച്ചാണെന്ന് ഓർക്കുക. ഈ കലാരൂപങ്ങളെ ചിട്ടപ്പെടുത്തുവാനും ശാസ്ത്രീയമായി പരിശീലിപ്പിക്കുവാനും വികസിപ്പിക്കുവാനുമായി കേരള കലാമണ്ഡലം ആദ്യമായി ആരംഭിച്ചത് 1930 നവംബർ 9-ന് കുന്നംകുളത്താണ്. മണക്കുളം രാജാവിന്റെ പ്രോത്സാഹനവും വള്ളത്തോളിന്റെ നേതൃത്വവും കുന്നംകുളത്തെ പ്രേക്ഷകരും ഈ സംരംഭത്തെ അവിശ്വസനീയമാവുംവിധം വളർത്തി. കുന്നംകുളത്തുള്ള മണക്കുളം രാജാവിന്റെ കുടുംബവക കഥകളിക്കോപ്പുകളാണ് കലാമണ്ഡലത്തിന്റെ ആദ്യത്തെ ചമയങ്ങൾ. കുന്നംകുളം എ. ആർ. പി. പ്രസ്സിലെ പ്രൂഫ് റീഡർ ആയും ആത്മപോഷിണി മാസികയുടെ പത്രാധിപർ ആയും മഹാകവി വള്ളത്തോൾ കുന്നംകുളത്ത് താമസിക്കുമ്പോഴാണ് കുന്നംകുളത്ത് കേരള കലാമണ്ഡലം സ്ഥാപിതമായത്. ബാലാരിഷ്ടതകൾ മാറിയതിന് ശേഷം മുളങ്കുന്നത്ത്കാവിലേക്കും പിന്നീട് ചെറുതുരുത്തിയിലേക്കും കലാമണ്ഡലം വികസിക്കുകയുമാണുണ്ടായത്.

**കുന്നംകുളവും കാതോലിക്കാമാരും:** ഒന്നാം കാതോലിക്കാ മെത്രാൻ സ്ഥാനമേറ്റത് കുന്നംകുളം ചിറളയം പള്ളിയിൽ വച്ചാണ്. കാതോലിക്കാസ്ഥാനം അക്കാലങ്ങളിൽ ആകർഷകമായി ആരും കരുതിയില്ല. രണ്ടാം കാതോലിക്കായ്ക്ക് ഒരു സ്വീകരണം കൊടുക്കാൻ പോലും ആരും സന്നദ്ധത പ്രകടിപ്പിച്ചില്ല. കുന്നംകുളത്തുകാർ അദ്ദേഹത്തിന് രാജോചിത സ്വീകരണം നൽകുകയും ചില പള്ളികൂദാശകളും പട്ടംകൊടയും അദ്ദേഹത്തെക്കൊണ്ട് നടത്തിക്കുകയും ചെയ്തു. മൂന്നാം

കാതോലിക്കാ സ്ഥാനമേറ്റ് ആദ്യത്തെ ഹാശാശുശ്രൂഷകൾ നടത്തിയത് കുന്നംകുളത്താണ്. സഭാസമാധാനത്തിനായി മർദ്ദീനിലെത്തിയ അദ്ദേഹത്തിന് ജീവാപായം സംഭവിച്ചേക്കും എന്ന സംഭ്രമജനകമായ വാർത്തയോട് ക്രിയാത്മകമായി ആദ്യം പ്രതികരിച്ചത് കുന്നംകുളമാണ്. തത്ഫലമായി ബ്രിട്ടീഷ് സർക്കാരിന്റെ പ്രബലമായ അന്വേഷണം തുർക്കിയിലെത്തി, ബാവാ സുരക്ഷിതനായി തിരിച്ചെത്തി. നാലും അഞ്ചും ആറും ഏഴും കാതോലിക്കാമാർ കുന്നംകുളത്തെ നിത്യസന്ദർശകർ ആയിരുന്നു. 8-ാം കാതോലിക്കാ സ്ഥാനത്തേക്ക് കുന്നംകുളത്തുകാരനായ പൗലൂസ് മാർ മിലിത്തിയോസ് മെത്രാപ്പോലീത്താ തെരഞ്ഞെടുക്കപ്പെട്ടിരിക്കുന്നു. കാതോലിക്കേറ്റിന്റെ ശക്തമായ കോട്ടയാണ് കുന്നംകുളം. 1751-ൽ വന്ന ശാക്രുള്ള മഫ്രിയാന ഏതാനും കാലം കുന്നംകുളം ചിറളയം പള്ളിയിൽ താമസിച്ചിട്ടുണ്ട്.

**കുന്നംകുളം ഗുഹകൾ:** മഹാശിലായുഗ മനുഷ്യന്റെ പാർപ്പിടം ഗുഹകൾ ആണ്. വെട്ടുകല്ല് നിറഞ്ഞ ഭൂമി കണ്ടെത്തി അവിടെ ഗുഹകൾ നിർമ്മിച്ച് താമസസ്ഥലം ക്രമീകരിക്കുകയാണ് ചെയ്തത്. ഗുഹകൾക്കുള്ളിൽ ശിലാതല്പവും ക്രമീകരിക്കും. ചില ഗുഹകൾക്ക് ഒന്നിലേറെ അറകളും ഭൂമിയുടെ മുകൾപ്പരപ്പിൽ നിന്ന് കൽപ്പടവുകളും വെട്ടിയുണ്ടാക്കും. കേരള ക്രൈസ്തവരുടെ പിള്ളത്തൊട്ടിലായ പാലൂർ പ്രദേശങ്ങളിൽ എയ്യാൽ, ചൊവ്വന്നൂർ, പോർക്കളം, ചിറക്കൽ എന്നിവിടങ്ങളിൽ അത്തരം ഗുഹകൾ നൂറ്റാണ്ടുകളെ അതിജീവിച്ച് ഇന്നും നിലനില്ക്കുന്നു. മരം ഗൃഹനിർമ്മാണത്തിന് ഉപയോഗിക്കുന്ന സാങ്കേതികവിദ്യ വശമാക്കുന്നതുവരെ ഗുഹകളായിരുന്നു പാർപ്പിടം. പൊന്നാനി-അലക്സാന്ത്രിയ തുറമുഖങ്ങൾ കേന്ദ്രമാക്കി നടന്ന വിദേശ വ്യാപാരമാണ് മഹാശിലായുഗ സംസ്ക്കാരത്തിന്റെ ഉടമകളായി ഈ ഗുഹാവാസികളെ പാലൂർ പ്രദേശത്തേക്ക് ആകർഷിച്ചത്. ഭൂഗർഭ ഗുഹകളിൽ നിന്ന് പാർപ്പിട നിർമ്മാണ രംഗത്തുണ്ടായ മഹാവിപ്ലവമാണ് ഭൂമിയ്ക്ക് മുകളിലെ ഗുഹാ നിർമ്മാണം. ഈ നവീന രൂപമാണ് കുടക്കല്ലുകൾ എന്ന് നിരീക്ഷിക്കപ്പെട്ടിട്ടുണ്ട്. ജാംബവാന്റെ കുടുംബം, ബാലി-സുഗ്രീവന്മാർ എന്നിവരൊക്കെ രാജാക്കന്മാരായിരിക്കേ ഗുഹയിലാണ് വസിച്ചിരുന്നതെന്ന രാമായണ പരാമർശം ശ്രദ്ധിക്കുക.

**കുന്നംകുളവും ജൂതന്മാരും:** പൊന്നാനിയുടെ തുറമുഖപട്ടണമായ കുന്നംകുളം-പാലൂരിൽ പല ഘട്ടങ്ങളിലായി കുടിയേറിപ്പാർത്ത ജൂതന്മാരുടെ കോളനിയുണ്ടായിരുന്നു. ചാട്ടുകുളങ്ങര പ്രദേശത്തെ ജൂതക്കുന്ന് യാതൊരു കുന്നുമില്ലാത്ത മണൽപ്രദേശമായ ചാവക്കാട് പ്രദേശത്താണെന്ന് ബോധപൂർവ്വമായ പ്രചരണം നടന്നിട്ടുണ്ട്. എന്നാൽ ജൂതക്കുന്നും അവരുടെ സിനഗോഗും പാലൂരിലാണ് സ്ഥിതിചെയ്തിരുന്നത്. ഈ

സിനഗോഗ് ആണ് മതപരിവർത്തനത്തെത്തുടർന്ന് ആദ്യത്തെ ക്രൈസ്തവ ദേവാലയമായിത്തീർന്നത്. എബ്രായ ലേഖനത്തിൽ വിവരിക്കുന്ന ജൂതദേവാലയ സങ്കല്പം ജൂതപൈതൃകമുള്ള പാലൂർ-ചാട്ടുകുളങ്ങര പള്ളിയിൽ നിലനിർത്തുവാൻ പലവട്ടം പള്ളി പുതുക്കിപ്പണിതിട്ടുപോലും ഇപ്പോഴും നിലനിർത്തിയിട്ടുള്ളത് പല ഐതിഹ്യങ്ങൾക്കും ഇട നല്കിയിട്ടുണ്ട്.

ജൂതശൈലിയിലുള്ള നഗരസംവിധാനം, ജൂത ശൈലിയിലുള്ള ഗൃഹസംവിധാനം, വ്യാപാരാഭിമുഖ്യം, സംരംഭകശീലം, ബാങ്കിംഗ് വ്യവസായം തുടങ്ങിയ ജീവിതരംഗങ്ങളിൽ മാത്രമല്ല കുന്നംകുളത്തുള്ള പലരുടേയും ശരീരഘടനയിൽപോലും സ്പഷ്ടമായ ജൂതസാദൃശ്യം കാണുന്നതായി ചില വിദേശ ആന്ത്രപ്പോളജിസ്റ്റുകൾ (ഡോ. ഫ്രാൻസിസ് ബുക്കാനൻ) രേഖപ്പെടുത്തിയിട്ടുണ്ട്.

**കുന്നംകുളവും ജൈന-ബുദ്ധ മതങ്ങളും:** ക്രിസ്തുവിന് മുമ്പ് കേരളത്തിന്റെ വിദേശവ്യാപാരം മുചിരി (ബേപ്പൂർ-പാലൊറ- കൊടുങ്ങല്ലൂർ എന്നിങ്ങനെ മൂന്ന് മുഖങ്ങളുള്ള) തുറമുഖങ്ങളും അലക്സന്ത്രിയ തുറമുഖവും തമ്മിൽ ആയിരുന്നു. ഇതിൽ പാലൊറ പൊന്നാനിയുടെ തുറമുഖപട്ടണമായിരുന്നു. ഈ വിദേശ വ്യാപാരമാണ് വടക്കേ ഇന്ത്യയിൽ നിന്ന് ബുദ്ധ-ജൈന മതാനുയായികളെ പാലൂരിൽ (കുന്നംകുളം) കുടിയേറിപ്പാർക്കുവാൻ പ്രേരിപ്പിച്ചത്. 19-ാം നൂറ്റാണ്ടിന്റെ ആദ്യ ദശകത്തിൽ പോലും കുന്നംകുളം തലസ്ഥാനമായ തലപ്പള്ളി പ്രദേശങ്ങളിൽ രണ്ടായിരത്തോളം ബുദ്ധ-ജൈന പഗോഡകൾ-ആരാധനാലയങ്ങൾ-ഉണ്ടായിരുന്നുവെന്ന് വാർഡും കോണറും രേഖപ്പെടുത്തിയതിൽ നിന്നും ഇപ്രദേശങ്ങളിൽ അവർക്കുണ്ടായിരുന്ന ശക്തി ഗ്രഹിക്കാം. കുന്നംകുളത്ത് പോർക്കളത്തുള്ള തിരുമറൈക്കാട് ആയിരുന്നു അവരുടെ പ്രധാന ആസ്ഥാനമെന്ന് 12-ാം നൂറ്റാണ്ടിൽ ചേക്കിഴാർ രചിച്ച പെരിയ പുരാണത്തിൽ വ്യക്തമായ പരാമർശമുണ്ട്. അത് പിന്നീട് ശൈവരും ബ്രാഹ്മണരും പിടിച്ചടക്കി. ശ്രുതിവനം, ശ്രുതികാന്താരം, വേദവനം, വേദക്കാട് എന്നിങ്ങനെ വിവിധ സംജ്ഞകളിൽ അറിയപ്പെടുന്ന മറൈക്കാട് ഒടുവിൽ പയ്യൂർ പട്ടേരിമാരുടെ ആസ്ഥാനമായിത്തീർന്നു. ശൈവ-വൈഷ്ണവ-ബ്രാഹ്മണ മുന്നേറ്റക്കാലത്ത് ഈ പഗോഡകൾ കാവുകളും ക്ഷേത്രങ്ങളുമായി. അവശേഷിച്ചവ ജീർണ്ണിച്ച് നാമാവശേഷമായി. കുന്നംകുളത്തെ ബുദ്ധ-ജൈന സംസ്ക്കാരത്തെ ഉൾക്കൊള്ളുവാൻ ശ്രമിച്ചതിന്റെ ഭാഗമായാണ് കേരള ബ്രാഹ്മണർ സസ്യാഹാരവ്രതക്കാർ ആയത്. കുന്നംകുളത്തുകാരുടെ ആനക്കമ്പം ബുദ്ധ-ജൈന സ്വാധീനത്തിന്റെ ഭാഗമാണ്. അഹിംസയിലധിഷ്ഠിതമായ അവരുടെ സാത്വികശൈലികൾക്കും ഈ പൂർവ്വികബന്ധം കാരണമായിട്ടുണ്ട്. പള്ളി തുടങ്ങിയ സംജ്ഞകൾ ബൗദ്ധരിൽ നിന്ന് ക്രൈസ്തവർ പകർത്തിയത് കുന്നംകുളത്തു വച്ചാണ്.

**കുന്നംകുളം, നസ്രാണി ഗൂർ:** 18-ാം നൂറ്റാണ്ടിൽ കുന്നംകുളം സന്ദർശിച്ച മൈസൂർ സുൽത്താൻ ഹൈദർ ആലി കുന്നംകുളത്തെ നസ്രാണി ഗൂർ - നസ്രാണികളുടെ പട്ടണം - എന്ന് വിശേഷിപ്പിച്ചു. കൊച്ചിയുടെ സ്ഥിതിവിവരക്കണക്കുകൾ 19-ാം നൂറ്റാണ്ടിന്റെ ആദ്യപാദത്തിൽ രേഖപ്പെടുത്തിയ വാർഡും കോണ്ണറും 1800-ൽ കുന്നംകുളം സന്ദർശിച്ച ഡോ. ഫ്രാൻസിസ് ബുക്കാനനും 1808-ൽ കുന്നംകുളം സന്ദർശിച്ച റവ. ഡോ. ക്ലോഡിയസ് ബുക്കാനനും 1804-ൽ ശക്തൻ തമ്പുരാനും ഈ വിശേഷണം ആവർത്തിച്ചിട്ടുണ്ട്. സുറിയാനി ക്രിസ്ത്യാനികൾ അല്ലാതെ ആരും അന്ന് കുന്നംകുളം അങ്ങാടിയിൽ ഉണ്ടായിരുന്നില്ല. കുരിശാകൃതിയിൽ തീർത്ത അങ്ങാടിയും ജൂതശൈലിയിൽ സംവിധാനം ചെയ്ത ഗൃഹനിരകളും സുറിയാനി ക്രിസ്ത്യാനികൾ മാത്രം തിങ്ങിപ്പാർക്കുന്ന പട്ടണവും അഞ്ചു കിലോമീറ്റർ ചുറ്റളവിൽ 40-തോളം പള്ളികളുമുള്ള മറ്റു ക്രൈസ്തവകേന്ദ്രങ്ങൾ കേരളത്തിലില്ല. കേരളത്തിലുള്ള എല്ലാ ക്രൈസ്തവസമൂഹങ്ങളുടെയും സാന്നിധ്യം ഇവിടെ സജീവമാണ്.

**കുന്നംകുളം പള്ളിപ്പെരുന്നാളുകൾ:** ഈ പ്രദേശത്തുള്ള ഓർത്തഡോക്സ് പള്ളികളിലെ പെരുന്നാളുകൾക്ക് ആനയെഴുന്നള്ളിപ്പ് ഒരു മുഖ്യ ചടങ്ങാണ്. ഓരോ അങ്ങാടിക്കാരും ദേശക്കാരും നെറ്റിപ്പട്ടം കെട്ടിയ ഗജവീരന്മാരെ പുറത്ത് കുട, ആലവട്ടം, വെൺചാമരം എന്നിവയോടും വാദ്യമേളങ്ങളോടും കൂടി രണ്ടു നേരവും പള്ളിയിലേക്ക് എഴുന്നള്ളിക്കും. ബുദ്ധ - ജൈന മതങ്ങളുടെ ഉത്സവ പാരമ്പര്യത്തിന്റെ ഭാഗമാണിത്. ഓരോ വീട്ടിലും ക്ഷണിക്കപ്പെട്ട ബന്ധുമിത്രാദികളുടെ സാന്നിധ്യം പെരുന്നാളുകളെ ഗ്രാമങ്ങളിലെ ദേശീയോത്സവമാക്കുന്നു. ആഘോഷങ്ങൾക്കു ശേഷം സൗജന്യമായ പൊതുസദ്യയും പെരുന്നാളിന്റെ ഭാഗമാണ്. പെരുന്നാൾ പ്രദക്ഷിണങ്ങളിൽ ക്രിസ്ത്യൻ ചേപ്പേടുകൾ വിവരിക്കുന്ന മിക്ക അലങ്കാര വിഭവങ്ങളും ഉപയോഗിക്കുന്നു. കരിമരുന്നു പ്രയോഗം അന്ന് വീടുകളിൽ പോലും സാധാരണമാണ്.

**കുന്നംകുളം പെരുന്നാൾ കണക്ക്:** പ്രാചീനമായി കുന്നംകുളം പ്രദേശത്ത് പ്രചരിച്ചിരുന്ന പെരുന്നാൾ കണക്ക്, 'പെരുന്നാൾ പടി' എന്ന ശീർഷകത്തിൽ 1930-കളിൽ പി. വി. മാത്യു & സൺസ് 'ഭാരതഭൂഷണം' പ്രസ്സിൽ നിന്ന് പ്രസിദ്ധീകരിച്ചിരുന്നു. മികച്ച ഗവേഷണ സാധ്യതയുള്ള ആ പെരുന്നാൾപടി താഴെ ചേർക്കുന്നു (പദ്യത്തിലെ രചന ഇവിടെ ഗദ്യത്തിലാക്കുന്നു).

മകരം 1. ആണ്ടാരംഭം; മാർ ബസ്സേലിയോസ് മാർ ഗ്രീഗോറിയോസ്; ആണ്ടവൻ വറുഗീസും! (1. പരിച്ഛേദന)

6. കർത്താവിന്റെ മാമ്മൂദീസ.

7. മാർ യൂഹാനോൻ മാംദാന (പുകഴ്ച)
8. മാർ എസ്തേഫാനോസ്
15. മശിഹായുടെ ജനനി (വിത്തുകളെ പ്രതി)
18. മാർ അന്തോണിയോസ് ബാവ
കുംഭം 2. കർത്താവിന്റെ ദേവാലയ പ്രവേശനം.
മൂന്നു നോമ്പ് വീടുന്ന വ്യാഴാഴ്ച സ്വർണ്ണനാവുകാരൻ മാർ ഈവാനിയോസ്
3. ബർസൗമ്മാ
24. മാർ തോമ്മാശ്ലീഹായുടെ പെരുന്നാൾ (?!!)
മാർ അപ്രേം, മാർ തേവോദോറോസ്. വലിയനോമ്പിന്റെ ആദ്യശനി.
മീനം 9. 40 സഹദേന്മാർ
ഓശാന ശനി – ലാസറിന്റെ ഓർമ്മ
25. വചനിപ്പു പെരുന്നാൾ
മേടം 23. മാർ ഗീവറുഗീസ് സഹദാ (24–ഉം)
ഇടവം 8. യോഹന്നാൻ ശ്ലീഹാ
15. കന്യകമറിയാം (കതിരുകളെപ്രതി)
മിഥുനം 24. മാർ യോഹന്നാൻ മാംദാനയുടെ ജനനം
29. മാർ പത്രോസ് മാർ പൗലോസ്
30. പന്ത്രണ്ടു ശ്ലീഹന്മാർ
കർക്കിടകം 3. മാർ തോമ്മാശ്ലീഹാ
15. മാർ കുറിയാക്കോസ്
20. മാർ ഏലിയാ നിബി
25. മാർ യാക്കോബ് ശ്ലീഹാ
ചിങ്ങം 1. മർത്ത് ശ്മൂനിയും ഏഴു മക്കളും; ഏലിയാ ലാസർ മൽപ്പാൻ.
6. കൂടാരപ്പെരുന്നാൾ
15. കന്യകമറിയാം. വാങ്ങിപ്പ്.

(മകരത്തിൽ ആരംഭിച്ച് ചിങ്ങം 15–ൽ ഈ കലണ്ടർ അവസാനിക്കുന്നു. അടുത്ത മൂന്നു മാസത്തെ ഒരു പെരുന്നാളും ഉൾപ്പെടുത്തിയിട്ടില്ല???!!)

**കുന്നംകുളം പഴയപള്ളി:** 1789–ലെ ടിപ്പുസുൽത്താന്റെ പടയോട്ടത്തിൽ പാലൂർ-ചാട്ടുകുളങ്ങര-ചെമ്മണ്ണൂർ അങ്ങാടികൾ നശിപ്പിക്കപ്പെട്ടതോടെ അവിടങ്ങളിൽ നിന്ന് ആളുകൾ ചിതറി. കുറെപേർ തലപ്പള്ളി രാജാക്കന്മാരിലൊരാളായ മണക്കുളം തമ്പുരാനെ അഭയം പ്രാപിച്ചു. അദ്ദേഹം കുന്നംകുളം പടിഞ്ഞാറെ അങ്ങാടിയിൽ കൊട്ടാരത്തിനടുത്ത് അവരെ കുടിപാർപ്പിക്കുകയും അവരെ സ്വന്തം വ്യാപാരത്തിൽ നിയോഗിക്കുകയും അവിടെയുണ്ടായിരുന്ന അന്തിമാളൻകാവ് സുറിയാനി ക്രിസ്ത്യാനികളുടെ ആരാധനയ്ക്കായി വിട്ടുകൊടുക്കുകയും ചെയ്തു. മാർ കുറിയാക്കോസ് സഹദായുടെ നാമത്തിൽ അതൊരു പള്ളിയായി.

അതിന്റെ വികസിതരൂപമാണ് തൊട്ടടുത്ത് പണിത കലാസുന്ദരമായ പഴയപള്ളി. പള്ളിക്കുള്ളിൽ ചുമർചിത്രങ്ങളുണ്ട്. കുന്നംകുളം എം. ജെ. ഡി. ഹൈസ്ക്കൂളും ആർത്താറ്റ്-കുന്നംകുളം ട്രസ്റ്റ് പള്ളികളുടെ ഓഫീസും ഇവിടെയാണ്. കോട്ടയം പഴയസെമിനാരി സ്ഥാപകൻ ആണ് ഇന്ന് കാണുന്ന മാർ ലാസറസ് പഴയപള്ളിയുടെ സ്ഥാപകൻ. പെരുന്നാൾ ഡിസം. 26. ആത്മപോഷിണിയുടെ ഓഫീസ് കുറെക്കാലം ഈ പള്ളി യുടെ കെട്ടിടത്തിൽ പ്രവർത്തിച്ചിട്ടുണ്ട്. മാർ ജോസഫ് ദീവന്നാസ്യോസ് സ്മാരക ഹൈസ്കൂൾ (എം. ജെ. ഡി.) ഇവിടെ പ്രവർത്തിക്കുന്നു.

**കുന്നംകുളം പുത്തൻപള്ളി:** നവീകരണകലഹത്തെ തുടർന്ന് പഴയപള്ളിയും പൂട്ടിയതോടെ സുറിയാനിക്കാർക്ക് ആരാധനാലയമില്ലാ തെയായി. ഈ ഘട്ടത്തിൽ പഴഞ്ഞിപള്ളിയിൽ സേവനം അനുഷ്ഠി ച്ചിരുന്ന പുലിക്കോട്ടിൽ ജോസഫ് കത്തനാർ (പരുമല സെമിനാരി സ്ഥാപ കൻ) പൂർവിക വിശ്വാസപ്രകാരം ആരാധന നടത്തുവാൻ ഒരു പുതിയ പള്ളി വക്കുവാനുള്ള അനുവാദത്തിനായി കൊച്ചി സർക്കാരിൽ അപേക്ഷ സമർപ്പിക്കുകയും അനുവാദം ലഭിക്കുകയും ചെയ്തു. ക്ഷണത്തിൽ കുന്നംകുളം വലിയങ്ങാടിയുടെ കിഴക്കുഭാഗത്ത് മാർത്തോമ്മാശ്ലീഹാ യുടെ നാമത്തിൽ ഒരു പള്ളി ഉയർന്നു. രാജകീയ വിളംബരത്തിന്റെ പിൻബലത്തിൽ അതിപ്രതാപത്തോടെ ഭരണം നടത്തുന്ന പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാസ്യോസ് ദിവാനെ സ്വാധീനിച്ച് പുതിയ പള്ളി യിൽ ആരാധന നടത്തുന്നത് നിരോധിച്ചുകൊണ്ട് ഉത്തരവ് പുറപ്പെ ടുവിച്ചു. നിരോധന ഉത്തരവ് തൃണവൽഗണിച്ചുകൊണ്ട് 1852 വൃശ്ചികം 12-ന് കോട്ടയം പഴയ സെമിനാരി സ്ഥാപകന്റെ ഓർമ്മപ്പെരുന്നാളിൽ സ്മാരക കബറിലെ കുരിശ് പുതിയ ദേവാലയത്തിൽ പ്രതിഷ്ഠിച്ച് പുലിക്കോട്ടിൽ ജോസഫ് കത്തനാർ വി. കുർബ്വാന ചൊല്ലി. വിചാര ണകൾക്ക് ശേഷം ഈ നടപടിയെ അധികൃതർ ശരിവച്ചു; നിയമ നടപടികൾ പിൻവലിക്കുകയും ചെയ്തു. സിംഹപ്രതാപിയായ പാലക്കു ന്നത്ത് മെത്രാച്ചന്റെ സുഗ്രീവാജ്ഞ മലങ്കരസഭയിൽ ആദ്യം പരാജയ പ്പെട്ടത് ഈ കുന്നംകുളം സെന്റ് തോമസിന്റെ നാമത്തിലുള്ള കിഴക്കേ പുത്തൻപള്ളിയിൽ ആയിരുന്നു. ഈ വിജയമാണ് നവീകരണത്തിനെ തിരെ പോരാടുവാനായി സമരരംഗത്തെ നായകനായി അദ്ദേഹത്തെ മലങ്കരസഭ പ്രതിഷ്ഠിക്കുവാൻ മുഖ്യഹേതു. 1889-ലെ റോയൽ കോടതി വിധിയോടെ സഭ തന്നിലേല്പിച്ച ദൗത്യം അദ്ദേഹം വിശ്വസ്തയോടെ നിറവേറ്റി. പഴയസെമിനാരി സ്ഥാപകന്റെ ഓർമ്മ പ്രധാന പെരുന്നാൾ ആയി ഇവിടെ ആഘോഷിക്കുന്നു.

**കുന്നംകുളം പ്രഹസനം:** സന്ദർശകനായ ആർച്ച് ബിഷപ്പിന്റെ മുമ്പിൽ മൂന്ന് കഥാപാത്രങ്ങളുള്ള ഒരു നാടകം കുന്നംകുളത്തുകാർ അവതരിപ്പിച്ചു.

1. പത്രോസ്. ആഗോളസഭയുടെ തലവൻ എന്ന നിലയിൽ തനിയ്ക്കും തന്റെ പിൻഗാമിയായ റോമ്മിലെ പാപ്പായ്ക്കും ക്രൈസ്തവർ കീഴടങ്ങണമെന്ന ആർച്ച് ബിഷപ്പിന്റെ നിലപാട് ഈ കഥാപാത്രം വിശദീകരിച്ചു.

2. തോമസ്. ആഗോളസഭയുടെ തലവൻ കർത്താവാണെന്നും താൻ സ്ഥാപിച്ച സഭയിൽ പത്രോസിന്റെ പേരു പറഞ്ഞ് അജമോഷണം നടത്തുന്നത് അക്രൈസ്തവമാണെന്നും തോമസ് ഭാരതസഭയുടെ നിലപാട് വിശദീകരിച്ചു.

3. വി. കുറിയാക്കോസ്. തർക്കവിഷയത്തിൽ പത്രോസിന്റെ നിലപാട് ശരിയല്ലെന്നും അവകാശവാദങ്ങൾ ഉപേക്ഷിച്ച് പത്രോസ് എത്രയുംവേഗം അജമോഷണം അവസാനിപ്പിക്കണമെന്നും വി. കുറിയാക്കോസിന്റെ വേഷക്കാരൻ മധ്യസ്ഥന്റെ നിലയിൽ വാദം ഉപസംഹരിച്ചതോടെ പ്രഹസനം അവസാനിക്കുന്നു. ലജ്ജിച്ച ആർച്ച് ബിഷപ്പിനെ ഇതോടെ വിശ്വാസികൾ ആർത്ത് ആട്ടി പള്ളിയിൽ നിന്ന് ബഹിഷ്ക്കരിച്ചു.

**കുന്നംകുളവും പാന്റീനസും:** എ. ഡി. 190–ൽ ബുദ്ധമതക്കാരുമായുള്ള ഒരു മതസംവാദത്തിൽ പങ്കെടുക്കുവാൻ പ്രത്യേക ക്ഷണപ്രകാരം അലക്സാന്ത്രിയൻ വൈദിക കലാശാലയുടെ ഉപാധ്യക്ഷൻ പാന്റീനസ് പൊന്നാനി തുറമുഖം വഴി കേരളത്തിലെത്തി. സംവാദത്തിന്റെ വേദി തിരുമറ്റൈക്കാട് ആണെന്ന് പറയപ്പെടുന്നു. 2–ാം നൂറ്റാണ്ടിൽ കേരളത്തിലെ ക്രിസ്തുമത വികാസത്തിന് വിജയകരമായി നിർവഹിച്ച ഈ സംവാദം സഹായകമായി എന്ന് പറയപ്പെടുന്നു. ഇവിടെനിന്ന് ഒരു സുവിശേഷത്തിന്റെ പകർപ്പ് പാന്റീനസ് അലക്സാന്ത്രിയായിലേക്ക് കൊണ്ടുപോയതായി ചരിത്രത്തിൽ പരാമർശമുണ്ട്.

**കുന്നംകുളവും പിണ്ടിപ്പെരുന്നാളും:** ദീപാവലിക്കു സമാന്തരമായി ദനഹാപ്പെരുന്നാളിന്റെ സന്ധ്യയിൽ വീട്ടുമുറ്റത്ത് അലങ്കരിച്ച വാഴപ്പിണ്ടിയിൽ എണ്ണയൊഴിച്ച തവികൾ കലാപരമായ നിരകളായി കുത്തിവച്ച് തിരിയിട്ട് കത്തിക്കുന്ന ഒരു പതിവ് കുന്നംകുളത്തുള്ള സുറിയാനി ക്രിസ്ത്യാനികൾ ഇന്നും നിലനിർത്തുന്നു. പ്രകാശത്തിന്റെ പെരുന്നാൾ എന്ന ദനഹായുടെ അർത്ഥവും സന്ദേശവും ഈ ദീപ മഹോത്സവത്തിലൂടെ പ്രഖ്യാപിക്കുന്നു. മരണം നടന്ന വീടുകൾ ആ വർഷം ഈ പതിവിൽനിന്ന് വിട്ടു നിൽക്കും. പിണ്ടിപ്പെരുന്നാളും ദീപാവലി മഹോത്സവവും ക്ഷേത്രങ്ങളിൽ നടത്തുന്ന ചുറ്റുവിളക്കും ബുദ്ധ–ജൈന പാരമ്പര്യങ്ങളിൽ നിന്ന് പകർത്തിയ പൈതൃകമാവാം.

**കുന്നംകുളത്തിന്റെ പ്രിയപ്പെട്ട മെത്രാന്മാർ:** കുന്നംകുളത്തുകാരായ മേല്പട്ടക്കാരെപ്പോലെ കുന്നംകുളം പ്രദേശങ്ങൾക്ക് പ്രിയപ്പെട്ടവ

രാണ് പാമ്പാടിയിലെ കുറിയാക്കോസ് മാർ ഗ്രിഗോറിയോസ്, പുത്തൻ കാവിൽ ഗീവറുഗീസ് മാർ പീലക്സീനോസ്, പ. ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാ, യൂഹാനോൻ മാർ സേവേറിയോസ്, മൂക്കഞ്ചേരിൽ പത്രോസ് മാർ ഒസ്താത്തിയോസ്, സ്ലീബാ മാർ ഒസ്താത്തിയോസ് എന്നീ പിതാക്കന്മാർ.

**കുന്നംകുളം പേരുകൾ:** കുന്നംകുളം പ്രദേശങ്ങളിൽ മാത്രമായി കാണുന്ന ചില പേരുകൾ ഉണ്ട്. മതഭേദം കൂടാതെ ഉപയോഗിക്കുന്ന അതിപുരാതന പേരുകളും ദ്രാവിഡശൈലിയിൽ തൽഭവ രൂപം പ്രാപിച്ച പേരുകളുമുണ്ട്. കുഞ്ഞൻ, മാണി, ഇട്ടി (മതഭേദമില്ലാത്തവ), താത്തു, താത്തുണ്ണി, കാക്കു, കാക്കപ്പൻ, കാക്കുണ്ണി, മാത്തുണ്ണി, മാത്തപ്പൻ, ഇട്ടൂപ്പ്, ഇട്ടൂപ്പുണ്ണി, ഇട്ട്യേര, ഇട്ട്യേച്ചൻ, വറിയത്, വറതപ്പൻ, വാറു, വാറപ്പൻ, വറതുണ്ണി, ഉക്കുറു, ഉക്രപ്പൻ, പൈലപ്പൻ, ചേറു, ചേറപ്പൻ, ചെറിയാക്കു, ചെറിയാക്കുണ്ണി, ചിമ്മൻ, കാങ്ങു, പാവു, പാവുണ്ണി, പാവുപ്പൻ, അമ്മിണി, കുഞ്ഞാമ്മ, ചെർച്ചി, ഇളച്ചി, മാത്തിരി, നേത്തി, തേത്തു, ചിന്നമ്മ, അമ്മാളു, കുഞ്ഞീറ്റി, ഇറ്റ്യേനം, കുഞ്ഞായി, കുഞ്ഞാത്രി, തങ്കമണി, അച്ചാമ്മ എന്നിങ്ങനെ നിരവധി ഉദാഹരണങ്ങൾ ഉണ്ട്.

**കുന്നംകുളവും ബുക്കാനന്മാരും:** ടിപ്പു സുൽത്താന്റെ പടയോട്ടത്തിന് ശേഷം കൊച്ചി-മലബാർ പ്രദേശങ്ങളുടെ ഭൂപ്രകൃതിയും സാമൂഹ്യവ്യവസ്ഥിതികളും റിപ്പോർട്ടു ചെയ്യാൻ ബ്രിട്ടീഷ് സർക്കാർ നിയോഗിച്ച ഡോ. ഫ്രാൻസിസ് ബുക്കാനൻ 1800 (ഡിസംബർ 9) -ൽ കുന്നംകുളം സന്ദർശിച്ചു. കുന്നംകുളം നഗരത്തിന്റെ ശുചിത്വം, കൃഷി, സുറിയാനി ക്രിസ്ത്യാനികളുടെ പാപ്പായുമായി നടന്ന സന്ദർശനം, ടിപ്പുവിന്റെ പട തീ വച്ച് നശിപ്പിച്ച് മേൽക്കൂര നഷ്ടപ്പെട്ട നിലയിൽ കിടന്നിരുന്ന ആർത്താറ്റ് പള്ളി എന്നീ വിഷയങ്ങളെപ്പറ്റി സാമാന്യം നല്ല കുറിപ്പുകൾ തന്റെ ഡയറിക്കുറിപ്പിൽ അദ്ദേഹം എഴുതി വച്ചത് *ബുക്കാനന്റെ കേരളം* എന്ന പേരിൽ ഡോ. സി. കെ. കരീം വിവർത്തനം ചെയ്ത് പ്രസിദ്ധീകരിച്ചിട്ടുണ്ട്. ചാവക്കാട് പള്ളിയെപ്പറ്റിയും (പാലയൂർ എന്നല്ല, ചാവക്കാട് എന്ന് തന്നെയാണ് ബുക്കാനൻ രേഖപ്പെടുത്തിയിട്ടുള്ളത്) ആ പള്ളിയും കുന്നംകുളത്ത് അദ്ദേഹത്തെ സന്ദർശിച്ച പാപ്പായുടെ (പുലിക്കോട്ടിൽ മല്പാൻ-കോട്ടയം പഴയസെമിനാരി സ്ഥാപകൻ) മേലധികാരത്തിലുള്ള പള്ളിയും തിരുവിതാംകൂറിലെ ഒരു ബിഷപ്പിന്റെ ഭരണത്തിലാണെന്നത് ഗവേഷണ സാധ്യതയുള്ള സാക്ഷ്യങ്ങളാണ്.

1811-ലെ റമ്പാൻ ബൈബിൾ ബോംബെ കൊറിയർ പ്രസിൽ നിന്ന് പ്രസിദ്ധീകരിച്ച ഡോ. ക്ലോഡിയസ് ബുക്കാനനും കുന്നംകുളം സന്ദർ

ശിച്ചു. 1808 ജനുവരിയിലെ സന്ദർശനവേളയിലാണ് മലങ്കരയിലെ സകല പള്ളികൾക്കും വേണ്ടി തലപ്പള്ളിയായ പാലൂർ–ചാട്ടുകുളങ്ങര പള്ളിയുടെ ത്രോണോസിന്മേൽ ഒരു വലിയ സ്വർണ്ണമെഡലും സാധുജന സേവനത്തിനുള്ള ഒരു സംഖ്യയും കാണിയ്ക്കയായി സമർപ്പിച്ചത്. 1789–ൽ ടിപ്പു സുൽത്താൻ ഈ പള്ളി (ആർത്താറ്റ്) തീവച്ച് നശിപ്പിച്ചതായും മതപരിവർത്തനത്തിന് സന്നദ്ധരാകാതിരുന്ന സുറിയാനി ക്രിസ്ത്യാനി വീരന്മാരെ പള്ളിയ്ക്കു ചുറ്റുമുള്ള വൃക്ഷശിഖരങ്ങളിൽ തൂക്കിക്കൊന്നതായും ദൃക്സാക്ഷികളുടെ വിവരണത്തെ ആധാരമാക്കി തന്റെ 'സ്മരണക'ളിൽ ബുക്കാനൻ രേഖപ്പെടുത്തിയിട്ടുണ്ട്.

**കുന്നംകുളവും മലങ്കര മെത്രാപ്പോലീത്തന്മാരും:** ആധുനിക മലങ്കരസഭയുടെ ചരിത്രത്തിൽ നാല് പേർ മലങ്കര മെത്രാപ്പോലീത്താ സ്ഥാനം അലങ്കരിച്ചു.

1. കോട്ടയം പഴയസെമിനാരി സ്ഥാപകനും 1811–ലെ മലയാളം *റമ്പാൻ ബൈബിളിന്റെ* വിവർത്തകനും പകലോമറ്റം മെത്രാന്മാരുടെ കുടുംബ വാഴ്ച അവസാനിപ്പിച്ച ആളുമായ സഭാജ്യോതിസ് പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് പ്രഥമൻ.

2. മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസ്യേഷൻ, സഭാ മാനേജിംഗ് കമ്മറ്റി, അഖില മലങ്കര വൈദികസംഘം, മഹാജനസഭ, ജാത്യൈക്യസംഘം, വിജാതീയ മിഷൻ, സണ്ടേസ്കൂൾ പ്രസ്ഥാനം, വിദ്യാർത്ഥിപ്രസ്ഥാനം, 250–ലേറെ മലയാളം പ്രാഥമിക വിദ്യാലയങ്ങൾ, മലങ്കരയിലെ ദയറാ പ്രസ്ഥാനം, പരുമല സെമിനാരി, കോട്ടയം എം. ഡി. സെമിനാരി, വെട്ടിക്കൽ ദയറാ എന്നിങ്ങനെ ഒട്ടേറെ പ്രസ്ഥാനങ്ങൾക്ക് ജന്മം നൽകുകയും നവീകരണപ്രവണതയെ റോയൽ കോടതി വിധിയിൽ (1889) അവസാനിച്ച സെമിനാരിക്കേസിലൂടെ അസ്തമിപ്പിച്ച് കേരളസഭയെയും സമൂഹത്തെയും പുതിയ ഒരു നൂറ്റാണ്ടിലേക്ക് സംക്രമിപ്പിച്ച നവോത്ഥാന നായകൻ എന്ന് കീർത്തി നേടിയ മഹാത്മാവായ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് ദ്വിതീയൻ.

3. സഭാ ജ്യോതിസ് പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ്, പുന്നത്ര മാർ ദീവന്നാസ്യോസ്, ചേപ്പാട്ട് മാർ ദീവന്നാസ്യോസ് എന്നീ മൂന്ന് മലങ്കര മെത്രാപ്പോലീത്തന്മാരെ തൽസ്ഥാനത്ത് അവരോധിച്ച തൊഴിയൂരിന്റെ കിടങ്ങൻ ഗീവറുഗ്ഗീസ് മാർ പീലക്സീനോസ്.

4. നാലാമത്തെ മലങ്കര മെത്രാപ്പോലീത്താ ആയി കുന്നംകുളത്തിന്റെ പൗലൂസ് മാർ മിലിത്തിയോസ് മെത്രാപ്പോലീത്താ 2010–ൽ ചുമതലയേറ്റു.

**കുന്നംകുളവും, മാസികകളും:** മലയാള സാഹിത്യലോകത്ത്

പ്രബലശക്തിയായിരുന്ന 'ആത്മപോഷിണി' സാഹിത്യമാസിക, കുന്നംകുളം എ. ആർ. പി. (അക്ഷരരത്ന പ്രകാശിക) പ്രസിൽ നിന്ന് പ്രസിദ്ധീകരിച്ചു. ഇരുപതാം നൂറ്റാണ്ടിന്റെ പ്രഥമപാദത്തിൽ പുലിക്കോട്ടിൽ ജോസഫ് ശെമ്മാശൻ നടത്തിയ ആത്മപോഷിണി, കവികൾക്കും നിരൂപകർക്കും മറ്റ് എഴുത്തുകാർക്കും പരിശീലനക്കളരിയായിത്തീർന്നു. സ്വദേശാഭിമാനി രാമകൃഷ്ണപിള്ള, മഹാകവി വള്ളത്തോൾ നാരായണ മേനോൻ തുടങ്ങിയവർ അതിന്റെ വിവിധ കാലത്തെ പത്രാധിപന്മാർ ആയിരുന്നു. സഭാകാഹളം എന്ന മാസിക പുലിക്കോട്ടിൽ ജോസഫ് ശെമ്മാശൻ നടത്തിയിരുന്നു.

'കഥാകൗതുകം' എന്ന ഒരു കഥാമാസികയും ആത്മപോഷിണിയോടൊപ്പം പ്രസിദ്ധീകരിച്ചു. 'കുഞ്ഞാടുകളുടെ വെളിച്ചം' എന്ന പേരിൽ തൊഴിയൂർ സഭ ഒരു സഭാമാസിക പ്രസിദ്ധീകരിച്ചിരുന്നു. കുന്നംകുളം ക്രിസ്ത്യൻ സ്റ്റഡിസെന്ററിന്റെ ബാനറിൽ 'ഇടവകപത്രിക' എന്ന ഒരു ക്രിസ്തീയ കുടുംബമാസിക പ്രസിദ്ധീകരിച്ചിരുന്നു.

സർ സി. പി. മലയാള മനോരമ അടച്ചുപൂട്ടി മുദ്ര വയ്ക്കുകയും തിരുവിതാംകൂറിൽ പത്രം നിരോധിക്കുകയും പത്രാധിപരായ കെ. സി. മാമ്മൻ മാപ്പിളയെ അറസ്റ്റ് ചെയ്യുകയും ചെയ്തപ്പോൾ കുന്നംകുളം എ. ആർ. പി. (അക്ഷരരത്ന പ്രകാശിക) പ്രസിൽ നിന്ന് പുലിക്കോട്ടിൽ ജോസഫ് ശെമ്മാശനും സഹോദരൻ ഇട്ടൂപ്പ് ഇട്ടൂപ്പും ചേർന്ന് മനോരമ നാലു ദിവസത്തിനുള്ളിൽ അച്ചടിച്ച് തിരുവിതാംകൂറിൽ എത്തിച്ചു വിതരണം ചെയ്തു. ഈ കൊച്ചി രാജ്യത്തെ മനോരമയും സർ സി. പി. തിരുവിതാംകൂറിൽ നിരോധിച്ചുവെങ്കിലും ഒമ്പതു മാസത്തോളം ഈ മനോരമ കുന്നംകുളത്തു നിന്ന് പ്രസിദ്ധീകരിച്ച് കൊച്ചി രാജ്യത്ത് വിതരണം ചെയ്തിരുന്നു.

**കുന്നംകുളവും മെത്രാൻ വാഴ്ചകളും:** 1. 1815 മാർച്ച് 21-ന് കോട്ടയം പഴയസെമിനാരി സ്ഥാപകൻ സഭാജ്യോതിസ് പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസിനെ കുന്നംകുളം പ്രദേശത്തുള്ള പഴഞ്ഞി സെന്റ് മേരീസ് പള്ളിയിൽവച്ച് കിടങ്ങൻ മാർ പീലക്സീനോസ് അഭിഷേകം ചെയ്തു.

2. 1877 മെയ് 17-ന് ഒന്നാം കാതോലിക്കാ മുറിമറ്റത്തിൽ പൗലൂസ് മാർ ഈവാനിയോസിനെയും കൊച്ചിയുടെ പ്രഥമ സാരഥി കണ്ടനാട് കരോട്ടു വീട്ടിൽ ശെമവൂൻ മാർ ദീവന്നാസ്യോസിനെയും പത്രോസ് തൃതീയൻ ബാവാ കുന്നംകുളം ചിറളയം പള്ളിയിൽ വച്ച് അഭിഷേകം ചെയ്തു.

3. 1978 മെയ് 15-ന് യാക്കോബ് മാർ പോളിക്കാർപ്പോസ്, ഗീവറുഗ്ഗീസ്

മാർ ദീയസ്കോറോസ്, സഖറിയാ മാർ ദീവന്നാസ്യോസ്, മാത്യൂസ് മാർ ബർന്നബാസ്, യൂഹാനോൻ മാർ അത്താനാസ്യോസ് എന്നീ അഞ്ചു പേരെ കുന്നംകുളത്ത് പഴഞ്ഞി പള്ളിയിൽ വെച്ച് അഞ്ചാം കാതോലിക്കാ മാത്യൂസ് പ്രഥമൻ എപ്പിസ്ക്കോപ്പന്മാരായി അഭിഷേകം ചെയ്തു.

4. തൊഴിയൂരിലെ കാട്ടുമങ്ങാട്ട് കൂറിലോസ് ദ്വിതീയൻ, പനവേലിൽ ജോസഫ് ഈവാനിയോസ്, ചീരൻ സ്കറിയാ പീലക്സീനോസ്, കിടങ്ങൻ ഗീവറുഗീസ് പീലക്സീനോസ്, കൂത്തുരെ ഗീവറുഗീസ് കൂറിലോസ്, ആലത്തൂർ പനയ്ക്കൽ യൗസേഫ് കൂറിലോസ്, മാളിയേക്കൽ അത്താനാസ്യോസ്, കരുമാംകുഴി പുലിക്കോട്ടിൽ ഗീവറുഗീസ് മാർ കൂറിലോസ്, കൂത്തൂർ കുറിയാക്കോസ് മാർ കൂറിലോസ്, ചീരൻ ഗീവറുഗീസ് മാർ കൂറിലോസ്, അയ്യംകുളങ്ങര പൗലൂസ് മാർ പീലക്സീനോസ്, കൂത്തൂർ മാത്യൂസ് മാർ കൂറിലോസ്, ആലത്തൂർ പനയ്ക്കൽ യൗസേഫ് മാർ കൂറിലോസ്, കൂത്തൂർ സിറിൽ മാർ ബസ്സേലിയോസ് എന്നീ മെത്രാപ്പോലീത്തന്മാർ കുന്നംകുളം തൊഴിയൂരിൽ വച്ച് വിവിധ കാലങ്ങളിൽ വാഴിക്കപ്പെട്ടു.

മാർത്തോമ്മാ സുറിയാനിസഭയിലെ ചീരൻ യൂയാക്കീം മാർ കൂറിലോസ്, യാക്കോബായ സഭയിലെ ബെന്യാമിൻ മാർ ഒസ്താത്തിയോസ്, ഓർത്തഡോക്സ് സഭയിലെ ഗീവർഗീസ് മാർ യൂലിയോസ് എന്നിവരും കുന്നംകുളത്തുകാരാണ്.

**കുന്നംകുളം, രക്തസാക്ഷികളുടെ നഗരം:** ടിപ്പു സുൽത്താന്റെ പടനായകർ കുന്നംകുളം–പാലൂർ പള്ളിക്ക് തീവയ്ക്കുകയും സുറിയാനി ക്രിസ്ത്യാനികളെ മതംമാറ്റത്തിന് നിർബന്ധിക്കുകയും അതിന് തയ്യാറാകാത്ത വിശ്വാസവീരരെ പള്ളിക്കു ചുറ്റുമുള്ള ഉയർന്ന വൃക്ഷങ്ങളുടെ ശിഖരങ്ങളിൽ തൂക്കിക്കൊല്ലുകയും ചെയ്ത വിവരം *മെമ്മോയേർസ് ഓഫ് ഡോ. ബുക്കാനൻ* എന്ന ഗ്രന്ഥത്തിൽ ഡോ. ക്ലോഡിയസ് ബുക്കാനൻ രേഖപ്പെടുത്തിയിരിക്കുന്നു. ഉത്തരാഫ്രിക്കയിലെ കാർത്തേജിനെപ്പോലെ കുന്നംകുളവും രക്തസാക്ഷികളുടെ നഗരം എന്ന വിശേഷണം അർഹിക്കുന്നു.

**കുന്നംകുളവും വിദേശ വ്യാപാരവും:** പൊന്നാനി–അലക്സാന്ത്രിയ തുറമുഖങ്ങളെ കേന്ദ്രീകരിച്ച് ക്രിസ്തുവിന് മുമ്പ് നടന്നിരുന്ന വിദേശ വ്യാപാരത്തിന്റെ ഒരു പ്രധാനകേന്ദ്രം കുന്നംകുളമായിരുന്നു. അഞ്ച് പതിറ്റാണ്ടിന് മുമ്പ് കുന്നംകുളത്തിന് സമീപമുള്ള എയ്യാൽ ഗുഹയിൽ നിന്ന് കണ്ടെടുക്കപ്പെട്ട റോമ്മൻ സ്വർണ്ണനാണയങ്ങൾ ഇക്കാര്യത്തിൽ അനിഷേധ്യമായ തെളിവു നൽകുന്നു. ക്രിസ്തുവിന്റെ കാലത്ത് ഭരണം നടത്തിയ റോമ്മാ കൈസർമാരുടെ ശിരസ് ആലേഖനം ചെയ്ത

സ്വർണ്ണനാണയങ്ങൾ അക്കൂട്ടത്തിലുണ്ടായിരുന്നു. മുചിരിസമുച്ചയത്തിലെ കൊടുങ്ങല്ലൂരിന്റെ തുറമുഖപട്ടണമായ വടക്കൻപറവൂരിൽ നിന്നും സമാനമായ സ്വർണ്ണനാണയ ശേഖരം കണ്ടെടുക്കപ്പെട്ടിട്ടുണ്ട്. എയ്യാലിൽ നിന്ന് കിട്ടിയ റോമൻ സ്വർണ്ണനാണയങ്ങൾ തൃശ്ശൂർ മ്യൂസിയത്തിൽ സൂക്ഷിച്ചിട്ടുണ്ട്.

**കുന്നംകുളം വ്യാപാരമേഖല:** കുന്നംകുളത്തെ പ്രധാന കാർഷികോല്പന്നവും വ്യാപാര വിഭവവും അടയ്ക്കയും അതിന്റെ രൂപഭേദങ്ങളും പനങ്കുരുവും അതിന്റെ രൂപഭേദങ്ങളുമാണ്. ബുക്ക് ബൈണ്ടിംഗ്, അച്ചടി എന്നിവയും പ്രധാനം തന്നെ. കേരളത്തിലെ മിക്ക പട്ടണങ്ങളിലും സ്റ്റേഷണറിരംഗത്തെ മുഖ്യ വ്യാപാരികൾ കുന്നംകുളത്തുകാർ ആണ്. തൃശ്ശൂർ, പാലക്കാട്, കോയമ്പത്തൂർ എന്നിവിടങ്ങളിലെ എണ്ണവ്യാപാരത്തിലും ബാഗ്ലൂർ, മദ്രാസ് എന്നിവിടങ്ങളിലെ ബേക്കറി, പപ്പടം എന്നിവയുടെ ഉല്പാദനത്തിലും അവർക്ക് നിർണ്ണായക പങ്കാളിത്തമുണ്ട്. ഒരു കാലത്ത് ചെമ്പ്, ഓടുപാത്ര വ്യാപാരവും പ്രധാനമായിരുന്നു. പുസ്തക പ്രസാധനമാണ് മറ്റൊരു വ്യാപാരരംഗം.



**കുന്നംകുളവും ശക്തൻ തമ്പുരാനും:** 1804-ൽ കൊച്ചിരാജാവ് ശക്തൻ തമ്പുരാൻ കുന്നംകുളത്ത് എഴുന്നള്ളി. തമ്പുരാന്റെ ജീവചരിത്രകാരൻ പുത്തേഴത്ത് രാമമേനോൻ എഴുതുന്നു: "... പഴയപള്ളിയിൽ നിന്ന് ആർത്താറ്റേയ്ക്ക് പോകുമ്പോൾ വലിയങ്ങാടിയിൽ 'നടുപ്പന്തി' എന്ന സ്ഥലത്തെത്തി. ഹൈദരാലിഖാനെ കൊണ്ട് 'നസ്രാണിക്കമ്പോളം' എന്ന് പറയിപ്പിച്ച ആ അങ്ങാടിയെ നോക്കിക്കാണുകയും 'ഇവിടെ പണ്ടാരവക എന്തൊക്കെ?' എന്ന് കല്പിച്ച് ചോദിച്ചതിന് 'ഇവിടെ ഒക്കെ തലപ്പള്ളി രാജാക്കന്മാർക്കാണ്' എന്ന് ആരോ മറുപടി പറഞ്ഞതുകേട്ട് 'എന്നാൽ ഇന്ന് മുതൽക്ക് ഇവിടുന്നങ്ങോട്ട് നമ്മുടെ ജന്മം' എന്ന് കല്പിക്കുകയും ചെയ്തുവത്രേ." ഇതിൻപ്രകാരം കുന്നംകുളം തെക്കേ അങ്ങാടി കൊച്ചി പണ്ടാരം വക കാണഭൂമിയായി. അവിടുത്തെ പ്രജകൾ അതോടെ കൊച്ചിയുടെ കാണക്കുടിയാന്മാരായി. കാണവും ജന്മവും മാറിയതോടെ പ്രജകൾക്ക് പള്ളി ഇല്ലാതായപ്പോൾ തെക്കേ അങ്ങാടിയിലുള്ള 'അന്തിമാളൻകാവ്' ശക്തൻ തമ്പുരാൻ സുറിയാനിക്കാർക്ക് ആരാധനയ്ക്കായി നൽകി. ഇത് ഇന്നും അപ്രകാരം തുടരുന്നു.

തൃശൂരിന്റെ വ്യാപാരാഭിവൃദ്ധിക്കായി കുന്നംകുളത്തു നിന്ന് കുറെ സുറിയാനി ക്രിസ്ത്യാനികളെ തൃശൂരിലേക്ക് ശക്തൻ തമ്പുരാൻ ക്ഷണിച്ചു കൊണ്ടുപോയി 'പുത്തൻ പേട്ട'യിൽ അവരെ കുടിപാർപ്പിച്ചു. തൃശൂരിന്റെ വ്യാപാരാഭിവൃദ്ധിയായിരുന്നു ലക്ഷ്യം. അത് സഫലമായി. കൊള്ളന്നൂർ, പഴഞ്ഞിക്കാരൻ, ചാലശ്ശേരി തുടങ്ങിയ കുടുംബങ്ങൾ ഉദാഹരണം.

റോമ്മാ സുറിയാനിക്കാരുമായുള്ള തർക്കം മൂലം അര നൂറ്റാണ്ടിലേറെ ക്കാലം പൂട്ടിക്കിടന്ന പാലൂർ–ചാട്ടുകുളങ്ങരപള്ളിത്തർക്കത്തിൽ ശക്തൻ തമ്പുരാൻ ഇടപെടുകയും നറുക്കെടുപ്പിലൂടെ പ്രശ്നം പരിഹരിക്കുകയും ചെയ്തു. പള്ളി സുറിയാനിക്കാർക്കും, കുരിശും മറ്റും റോമൻ വിഭാഗ ത്തിനും ലഭിച്ചു. 1825–ൽ പനയ്ക്കൽ ഇക്കാക്കു കുരിയപ്പൻ രചിച്ച ആർ ത്താറ്റ് പള്ളിപ്പാട്ടിലും ശക്തൻതമ്പുരാന്റെ ജീവചരിത്രത്തിലും ഈ സംഭവം വിവരിക്കുന്നുണ്ട്.

**കുന്നംകുളത്തെ സഭാസ്ഥാപനങ്ങൾ:** അടുപ്പൂട്ടിയിൽ പ്രശസ്ത മായി പ്രവർത്തിക്കുന്ന മലങ്കര മെഡിക്കൽ മിഷൻ ആശുപത്രി, പഴഞ്ഞി യിലെ എം. ഡി. കോളജ്, ബഥനി ആശ്രമവും ഇംഗ്ലീഷ് മീഡിയം ഹൈസ് കൂളും കോൺവെന്റും, സെന്റ് മേരി മഗ്ദലൈൻ കോൺവെന്റും സ്കൂളും, എം.ജെ.ഡി. ഹൈസ്കൂളും കോട്ടപ്പടിയിലെ വൃദ്ധമന്ദിരവും ആർത്താറ്റ് ഐ.ടി.സി. യും പ്രധാനപ്പെട്ട പൊതു സ്ഥാപനങ്ങളാണ്. കുന്നംകുളം ഗവ. ഗേൾസ് ഹയർ സെക്കണ്ടറി സ്കൂളും പഴഞ്ഞി വൊക്കേഷണൽ ഹയർ സെക്കണ്ടറി സ്കൂളും സമുദായം നേരത്തെ സർക്കാരിന് വിട്ടുകൊടുത്തവയാണ്.

ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ് യുവജനപ്രസ്ഥാനം പ്രസി ഡണ്ടായിരുന്ന കാലഘട്ടത്തിൽ യുവജനപ്രസ്ഥാനത്തിന്റെ കേന്ദ്ര ആസ്ഥാനം കുന്നംകുളത്ത് പണിതെങ്കിലും ഇതുവരെ ആ കെട്ടിടം ആ ഉപയോഗത്തിലേക്ക് പ്രയോജനപ്പെടുത്തിയിട്ടില്ല. സി. വി. ഉക്രുകുട്ടി എന്ന കുന്നംകുളം സ്വദേശിയായ സഭാസ്നേഹി ദാനമായി നൽകിയ സ്ഥല ത്താണ് കെട്ടിടം പണിതത്. കുന്നംകുളത്തു നിന്നുമുള്ള രണ്ട് മലങ്കര മെത്രാപ്പോലീത്തന്മാർ സഭയ്ക്കു നൽകിയ സമഗ്ര സംഭാവനകളെ നന്ദി പൂർവ്വം അനുസ്മരിക്കാനായിരുന്നു ഈ ആസ്ഥാനം കേരളത്തിന്റെ മദ്ധ്യ ഭാഗമായ കുന്നംകുളത്ത് തുടങ്ങാൻ അന്നത്തെ നേതൃത്വം ആഗ്രഹിച്ചത്. ഇപ്പോൾ ഈ കെട്ടിടം വാടകയ്ക്കു കൊടുത്തിരിക്കുന്നു. യുവജനപ്ര സ്ഥാനം, കോട്ടയം പഴയസെമിനാരിക്കടുത്ത് ഏതാനും വർഷങ്ങൾക്കു മുമ്പ് ഒരു കെട്ടിടം വിലയ്ക്കു വാങ്ങി ആസ്ഥാനമാക്കിയിട്ടുണ്ട്.

**കുന്നംകുളം സാഹിത്യകാരന്മാർ:** അനുഗൃഹീതരായ ഏതാനും സാഹിത്യകാരന്മാരെ ഈ പ്രദേശം സംഭാവന ചെയ്തിട്ടുണ്ട്. സാമൂതിരി യുടെ പണ്ഡിതസദസ്സിലെ പ്രമുഖ അംഗങ്ങളായിരുന്ന പയ്യൂർ ഭട്ടതിരിമാ രാണ് അവരിൽ പ്രധാനികൾ. പയ്യൂർ മഹർഷിമാർ എന്ന പരമ്പരയിൽ അറിയപ്പെടുന്ന 3 കവികൾ നിരവധി സംസ്കൃത കൃതികളും വ്യാഖ്യാന ങ്ങളും രചിച്ചിട്ടുണ്ട്. അവരിലൊരാൾ വ്യാസപരമ്പരയിൽ പുരാണരചയി താവായിരുന്നുവോ എന്ന് അഭ്യൂഹമുണ്ട്. 'ആർത്താറ്റ് പള്ളിപ്പാട്ട്' രചിച്ച

പനക്കൽ ഇക്കാക്കു കുരിയപ്പൻ, യാക്കോബ് നാടകം രചിച്ച (1902) പാറമേൽ ഇട്ടൂപ്പ്, കവിതകളും വ്യാഖ്യാനങ്ങളുമായി ഒരു ഡസനിലേറെ കൃതികൾ രചിച്ച പനയ്ക്കൽ യാക്കോബ് കത്തനാർ, വിവർത്തനം, കാവ്യം, വ്യാഖ്യാനം തുടങ്ങിയ മേഖലകളിൽ രണ്ടു ഡസനിലേറെ കൃതികൾ രചിച്ച സംസ്കൃത പണ്ഡിതൻ കൈക്കുളങ്ങര രാമവാരിയർ, പണ്ഡിതരാജൻ കാണിപ്പയ്യൂർ സുബ്രഹ്മണ്യൻ നമ്പൂതിരിപ്പാട്, പുലിക്കോട്ടിൽ യൗസേഫ് ശെമ്മാശൻ, നോവലുകളും, കാവ്യങ്ങളും രചിച്ച ജോസഫ് ചെറുവത്തൂർ, ചെറുകഥാകൃത്തുക്കളായി പ്രസിദ്ധി നേടിയ സി. വി. ശ്രീരാമൻ, ഐപ്പ് പാറമേൽ, ഏകലവ്യൻ, കഥകളും മികച്ച ജീവചരിത്രങ്ങളും രചിച്ച അഡ്വ. പി. സി. മാത്യു പുലിക്കോട്ടിൽ, നാടകകൃത്തായ വി. ടി. ജോസഫ്, ജീവചരിത്രങ്ങളും സഭാചരിത്രഗ്രന്ഥങ്ങളുമായി മൂന്നു ഡസനിലധികം കൃതികൾ രചിച്ച, സീയോൻ സന്ദേശം, ഇടവകപത്രിക എന്നീ മാസികകളുടെ ചീഫ് എഡിറ്റർ ആയിരുന്ന ഫാ. ഡോ. ജോസഫ് ചീരൻ തുടങ്ങി ശ്രദ്ധേയരായ പല സാഹിത്യ പ്രണയികളും കുന്നംകുളം പ്രദേശത്തുകാരാണ്. തച്ചുശാസ്ത്ര വിശാരദൻ കാണിപ്പയ്യൂർ കൃഷ്ണൻ നമ്പൂതിരി, ചലച്ചിത്രനടൻ വി. കെ. ശ്രീരാമൻ തുടങ്ങിയ പ്രതിഭകളും ഇക്കൂട്ടത്തിൽപെടുന്നു.

**കുന്നംകുളം സെമിനാരി:** പ്രാചീനകാലം മുതലേ കുന്നംകുളം പ്രദേശങ്ങളിൽ വൈദിക വിദ്യാർത്ഥികളെ പഠിപ്പിക്കുവാൻ മല്പാൻ പാഠശാലകൾ പ്രവർത്തിച്ചിരുന്നു. പഴഞ്ഞി, കുന്നംകുളം ചിറളയം എന്നീ പള്ളികളിൽ പ്രശസ്ത മല്പാൻ പള്ളിക്കൂടങ്ങൾ പ്രവർത്തിച്ചു. കുന്നംകുളം പുത്തൻപള്ളിയിൽ പനക്കൽ യാക്കോബ് മല്പാൻ ഏറെക്കാലം വൈദിക പരിശീലനത്തിന് നേതൃത്വം നൽകിയിട്ടുണ്ട്. കോട്ടയം വൈദിക സെമിനാരി നവീകരണക്കാരുടെ കൈവശത്തിലായപ്പോൾ സഭയുടെ പല ഭാഗങ്ങളിലായി അഞ്ചു സെമിനാരികൾ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് ദ്വിതീയൻ സ്ഥാപിച്ചു. അതിലൊന്നായിരുന്നു പാലൂർ -ചാട്ടുകുളങ്ങര പള്ളിയിൽ സ്ഥാപിച്ച സെഹിയോൻ ബംഗ്ലാവ്. നവീകരണത്തെ ചെറുക്കുവാൻ ശീമയിൽ നിന്ന് അയക്കപ്പെട്ട സ്തേഫാനോസ് മാർ അത്താനാസ്യോസും ശെമവൂൻ റമ്പാനും (പിന്നീട് മാർ അത്താനാസ്യോസ്) സെഹിയോൻ ബംഗ്ലാവിൽ താമസിച്ച് മലങ്കരസഭയിലെ വിവിധ ഭാഗങ്ങളിൽ നിന്നെത്തിയിരുന്ന വൈദികവിദ്യാർത്ഥികൾക്കു പരിശീലനം നൽകി.

**കുന്നംകുളവും സ്വദേശിപ്രസ്ഥാനവും:** ആരാധന മാതൃഭാഷയിൽ എന്ന മുദ്രാവാക്യവുമായാണ് സ്വദേശിപ്രസ്ഥാനം മലങ്കരസഭയിൽ ആവിർഭവിച്ചത്. നവീകരണപ്രസ്ഥാനത്തിന്റെ സദ്ഫലങ്ങളിലൊന്നായിരുന്നു ആരാധന മാതൃഭാഷയിൽ എന്ന മുദ്രാവാക്യം. സഭയിലെങ്ങും

അതിന്റെ അലയടികൾ പ്രത്യക്ഷപ്പെട്ടുവെങ്കിലും ആദ്യത്തെ ഫലം പുറപ്പെട്ടത് കുന്നംകുളത്തു നിന്നായിരുന്നു. കുന്നംകുളം പുലിക്കോട്ടിൽ യൗസേഫ് ശെമ്മാശൻ ആയിരുന്നു അതിന്റെ നേതാവ്. അന്നത്തെ മലങ്കര മെത്രാപ്പോലീത്താ വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് അതിനെ പ്രോത്സാഹിപ്പിച്ചില്ല. മലങ്കരസഭയുടെ ഹൃദയാവർജ്ജകമായ ആരാധനകളിൽ പ്രധാനമായ ഹാശാ–കഷ്ടാനുഭവ ആഴ്ചയിലെ ആറു ദിവസങ്ങളിലെ എല്ലാ യാമങ്ങളിലെയും നമസ്ക്കാരങ്ങളിൽ ചൊല്ലുന്ന കാവ്യാത്മക ഗദ്യധ്യാന പ്രബോധനങ്ങളായ പ്രുമിയോൻ–സെദ്റാ മലയാളത്തിൽ വിവർത്തനം ചെയ്തു പ്രസിദ്ധപ്പെടുത്തിക്കൊണ്ടായിരുന്നു അരങ്ങേറ്റം. പുലിക്കോട്ടിൽ മെത്രാച്ചന്റെ സഹോദരീപുത്രനും ഡോ. ചീരൻ വറുഗീസിന്റെ സ്യാലനുമായ ചെറുവത്തൂർ കുറിയാക്കോസ് കത്തനാരുടെ പ്രധാന നേതൃത്വത്തിൽ പ്രുമിയോൻ–സെദ്റാകളുടെ മലയാള വിവർത്തനം തയ്യാറാക്കി. സമുദായ പരിഷ്ക്കരണതല്പരരും പുരോഗമനാശയക്കാരുമായ പുലിക്കോട്ടിൽ യൗസേഫ് ശെമ്മാശനും മൂക്കഞ്ചേരിൽ പത്രോസ് ശെമ്മാശനും (പിന്നീട് സ്ലീബാദാസ സമൂഹ സ്ഥാപകൻ മാർ ഒസ്താത്തിയോസ്) അത് പ്രസാധനം ചെയ്തു. ആത്മപോഷിണി പത്രാധിപർ ആയി കുന്നംകുളത്തു താമസിച്ചിരുന്ന മഹാകവി വള്ളത്തോൾ നാരായണമേനോൻ വിവർത്തനത്തിന്റെ ഭാഷ സുദൃഢമാക്കി. സുറിയാനിഭാഷയോടും സംസ്ക്കാരത്തോടും അതീവ ഭ്രമമുണ്ടായിരുന്ന വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് ആയിരുന്നു അന്നത്തെ മലങ്കര മെത്രാപ്പോലീത്താ. രണ്ടാം കാതോലിക്കായും മൂന്നാം കാതോലിക്കായും അന്ന് മെത്രാപ്പോലീത്തന്മാരായിരുന്നു. 12–ാം നൂറ്റാണ്ടിൽ മാർ ദീവന്നാസ്യോസ് ബർ സ്ളീബി സുറിയാനിയിൽ ചമച്ച ഒരു വിശിഷ്ട ഗ്രന്ഥം മലയാളത്തിൽ വിവർത്തനം ചെയ്യുന്ന 'വികൃതി'യെ – നികൃഷ്ടമായ സാഹസികതയെ – വി. പിതാക്കന്മാരാരും ആശീർവദിച്ചില്ല. ഒടുവിൽ സെറാമ്പൂർ പ്രൊഫസർ ആയിരുന്ന പി. റ്റി. ഗീവറുഗ്ഗീസ് കശ്ശീശായുടെ അവതാരികയും ആശംസയും ചേർത്ത് കുന്നംകുളം അക്ഷരരത്ന പ്രകാശിക (എ. ആർ. പി.) പ്രസ്സിൽ നിന്ന് 1918–ൽ വിജയകരമായി പുറത്തിറങ്ങി. അതൊരു ജൈത്രയാത്രയുടെ തുടക്കമായിരുന്നു. പിന്നീട് അതേ പ്രസ്സിൽ നിന്ന് അതേ പ്രസാധകർ വി. കുർബ്ബാന തക്സാ വിവർത്തനം ചെയ്തു മലയാളത്തിൽ പ്രസിദ്ധീകരിച്ചു. പരുമലപ്പെരുന്നാളിന് മലയാളം കുർബ്ബാനതക്സാ വില്പന നടത്തുവാൻ പോയ വില്പനക്കാരനെ നിരണം മെത്രാച്ചന്റെ (പിന്നീട് മൂന്നാം കാതോലിക്കാ) നിർദ്ദേശപ്രകാരം ഭക്തരായ വൈദികരും വിശ്വാസികളും ചേർന്ന് ഗളഹസ്തം ചെയ്യുകയും ആരെങ്കിലും ആ 'നികൃഷ്ട വിവർത്തനം' വാങ്ങിയിട്ടുണ്ടെങ്കിൽ തിരിച്ചേല്പിച്ച് വില തിരിച്ചുവാങ്ങാൻ വി. മദ്ബഹായിൽ നിന്ന് തിരുമേനിമാർ തിരുവായ് മൊഴിയുകയും ചെയ്തു. സുറിയാനിഭാഷയിലുള്ള തക്സാ

വച്ച് വീർപ്പുമുട്ടി മുക്കിയും മൂളിയും വിക്കിയും കുർബ്ബാന ചൊല്ലിയിരുന്ന വൈദികർ അവരുടെ ആഹ്ലാദം രഹസ്യമായി സൂക്ഷിച്ചു. തുടർന്ന് ആണ്ടു തക്സായും ആനീദാക്രമങ്ങളും പൂർണ്ണരൂപത്തിൽ വിവർത്തനത്തിന് തയാറാക്കി. കുളങ്ങര യൗസേഫ് കത്തനാർ, കോതമംഗലം മാറാശ്ശേരി ഇട്ടീര മല്പാൻ തുടങ്ങിയ വൈദിക പ്രമുഖർ ചെറുവത്തൂർ കുരിയാക്കോസ് കശ്ശീശയോട് സഹകരിക്കുവാൻ ധൈര്യപ്പെട്ടു. ആദ്യം കുന്നംകുളത്ത് മാത്രം നടന്ന മലയാള വിവർത്തനത്തിന്റെ അച്ചടി ക്രമേണ കോട്ടയത്തേക്കും പാമ്പാക്കുടയിലേക്കും വ്യാപിച്ചു. രാജപാതയായി ക്രമേണ വികസിച്ച ഈ ഇടുക്കുപാത ആദ്യം വെട്ടിത്തുറന്നത് കുന്നംകുളത്തു നിന്നാണ്. ഇന്ത്യൻ ദേശീയരംഗത്ത് അപ്പോഴും സ്വദേശി പ്രസ്ഥാനം ആരംഭിച്ചിരുന്നില്ല.

## ആർത്താറ്റ് പള്ളിയിലെ അന്നദാനം

ആർത്താറ്റ് കുന്നംകുളം ഇടവകയിൽ നിരവധി പള്ളികൾ ഉണ്ടെങ്കിലും എല്ലാ ഞായറാഴ്ചകളിലും പ്രത്യേക ദിവസങ്ങളിലും ആരാധനകൾ സുനശ്ചിതമായിരുന്നത് ആർത്താറ്റ് പള്ളിയിൽ മാത്രം. ആരാധനയുള്ള ദിവസങ്ങളിലെല്ലാം ഓരോരുത്തരുടെ വകയായി ഊട്ടുപുരയിൽ കഞ്ഞി വെച്ച് കുർബ്ബാനയിൽ സംബന്ധിക്കുന്ന ഏവർക്കും കൊടുക്കുമായിരുന്നു. അതിന്നും തുടർന്നു വരുന്നു. കോട്ടപ്പടി, ചിറമനേങ്ങാട്, കുന്നംകുളം തുടങ്ങിയ ദൂരദേശങ്ങളിൽ നിന്ന് കാൽനടയായി വന്നെത്തുന്നവരെ ഉദ്ദേശിച്ച് ഒമ്പതു മണിക്കു ശേഷമേ പരസ്യാരാധന തുടങ്ങൂ. അതു കഴിയുമ്പോൾ 11 1/2 മുതൽ 12 മണി വരെയാകും. വീണ്ടും വീട്ടിലേക്ക് നടന്നെത്തുമ്പോൾ ഒരു മണി കഴിയും. അതിനാൽ ഈ കഞ്ഞി എല്ലാവരും ഒരു അനുഗ്രഹമായി കരുതിവന്നു. ബസ്സുകൾ സുലഭമായതിനുശേഷവും ആളുകൾ കാൽനടയായിട്ടാണ് പള്ളിയിൽ പോയിരുന്നത്. രണ്ട് മൂന്ന് പതിറ്റാണ്ടായി കാൽനടക്കാരുടെ എണ്ണം ഗണ്യമായി കുറഞ്ഞു. മഹാ ഇടവകയിൽ മിക്ക പള്ളികളിലും എല്ലാ ഞായറാഴ്ചകളിലും വിശുദ്ധ കുർബ്ബാനയ്ക്ക് സംവിധാനമായി. ആളുകൾ മോട്ടോർവാഹനങ്ങളിൽ സ്ഥിരമായി സഞ്ചരിച്ചു തുടങ്ങി. അപ്പോഴും കഞ്ഞി വിതരണം മുടങ്ങാതെ നടക്കുന്നുണ്ട്. ആരംഭകാലത്ത് (കഞ്ഞി വിതരണത്തിന് നൂറ് കൊല്ലത്തിലേറെ പഴക്കമുണ്ട്) വലിയ ചെമ്പു പാത്രങ്ങളിൽ കഞ്ഞി വേവിച്ച് ഒന്നോ രണ്ടോ വഞ്ചികളിൽ പകർന്നുവച്ചും നീളത്തിലുള്ള മരത്തടിയിന്മേൽ കഞ്ഞിക്കും കറിക്കുമായി വലുതും ചെറുതുമായ ഓരോ കുഴികൾ സജ്ജീകരിച്ചിരിക്കും. ഒരേ സമയം പത്ത് മുന്നൂറു പേർക്കു കഞ്ഞി കുടിക്കാൻ ആവശ്യമായ മരത്തടികൾ തയ്യാറാക്കിയിരുന്നു. ആബാലവൃദ്ധം ജനങ്ങൾ ഊട്ടുപുരയിൽ ചെന്നിരുന്ന് കഞ്ഞി കുടിച്ചേ തിരിച്ചു പോകുമായിരുന്നുള്ളു. കൂടുതൽ ജനങ്ങളുള്ളപ്പോൾ നിലത്തു കുഴികൾ

ഉണ്ടാക്കി അതിൽ വാഴയില വച്ച് കഞ്ഞി വീഴ്ത്താറുണ്ട്. ചില സഹൃദയന്മാർ ഈ കാര്യത്തിനായി പള്ളിക്ക് വസ്തുവകകൾ എഴുതിക്കൊടുത്തിരുന്നതിനാൽ ഉദ്ദേശം 750 പറ അരി കൊല്ലത്തിൽ കഞ്ഞിക്കായി വഴിപാട് വന്നിരുന്നു. നോമ്പുകാലങ്ങളിൽ ആർത്താറ്റ് പള്ളിയുടെ കെട്ടിടങ്ങളിൽ ആബാലവൃദ്ധം ജനങ്ങൾ സ്ഥിരമായി താമസിച്ച് നോമ്പാചരിച്ചു വരുന്നു. സാധുക്കളായ നോമ്പുകാരെ അരിയും പണവും നൽകി ഉദാരമതികൾ സഹായിക്കാറുണ്ട്. പലപ്പോഴും നോമ്പുകാർ അവരുടെ റേഷനരിയോ അതിന്റെ വിലയോ പള്ളിയിലേല്പിക്കും. പലരും ഉച്ചകഴിഞ്ഞ് മൂന്നു മണിയുടെ ഭക്ഷണം സ്പോൺസർ ചെയ്യുക പതിവുണ്ട്. ചിലപ്പോൾ ഇത് വിഭവസമൃദ്ധമായ സദ്യയായി മാറാറുണ്ട്. ഒരു കൊല്ലം 1000 പറ അരി കഞ്ഞിവെപ്പിനായി ഉപയോഗിക്കുന്നു. നോമ്പുകാർ കാലത്തും ഉച്ചക്കും വൈകിട്ടും പള്ളിയിൽ ക്രമമായി നമസ്ക്കരിക്കും. മറ്റു സമയങ്ങളിൽ വേദവായനയും ധ്യാനവുമായി അവർ പള്ളിയിൽ ചെലവഴിക്കും. പരിമിതമായ സൗകര്യമേയുള്ളുവെങ്കിലും നേർച്ചയനുസരിച്ച് ദൂരദേശങ്ങളിൽ നിന്നു പോലും നോമ്പു നോറ്റ് താമസിക്കുവാൻ ആളുകൾ വന്നുചേരാറുണ്ട്. ആധുനിക രീതിയിൽ പുതിയ കെട്ടിടങ്ങൾ നോമ്പുകാർക്കായി പണിയുവാൻ ഇപ്പോൾ ശ്രമം തുടങ്ങിയിട്ടുണ്ട്. ആ കെട്ടിട സമുച്ചയത്തിന്റെ ആദ്യ ഘട്ടം 2011–ൽ പണി തീർന്നിട്ടുണ്ട്.

അനാഥരെ സംരക്ഷിക്കുവാൻ ഇടവകയിൽ ദീനപ്പുരകൾ പള്ളിവകയായി നടത്തിയിരുന്നു. പഴയപള്ളിയുടെ മുൻവശത്തായി വളരെ പൂർവ്വീകമായ ഒരു ദീനപ്പുരയുണ്ടായിരുന്നു. അശരണരെ അവിടെ താമസിപ്പിച്ച് വന്നിരുന്നു. 1012 കർക്കിടകം 10–ാം തീയതി (1837) അതിന്റെ പ്രവർത്തന ചിലവിലേക്കായി ചെമ്മണ്ണൂർ വില്ലേജിൽ സർവ്വേ 1331 ൽ 1, 3 നമ്പരുകളും കൂടി രണ്ട് ഏക്കർ നിലവും കുന്നംകുളം സർവ്വേ 628/1 ൽ 63 സെന്റ് ഉള്ള ഒരു പറമ്പും ചില സഹൃദയരായ പൂർവ്വികർ ദീനപ്പുര സൂക്ഷിപ്പ് ചെമ്മണ്ണൂർ ലാസർ വറീയതിന് ഒഴിഞ്ഞ് എഴുതിക്കൊടുത്തിട്ടുള്ളതായി പള്ളിറിക്കാർഡിൽ കാണുന്നു. അതിനുശേഷം 1117–ാം ആണ്ടിൽ അവിടെ വേറൊരു കെട്ടിടം കൂടി പണിയുകയും അഗതികളും മറ്റും അതിൽ താമസിക്കുകയും ചെയ്തിരുന്നു. 1109–ാം ആണ്ടിൽ (1924) പോലീസ് സൂപ്രണ്ട് എം. എ. ചാക്കോയുടെ പരിശ്രമത്താൽ ആരംഭിച്ച എറണാകുളം റാഫിളിന്റെ ആദായത്തിൽ നിന്ന് ദീനപ്പുര ആവശ്യത്തിനായി ആർത്താറ്റ് പള്ളിക്ക് 1000 രൂപ തരികയും അതുകൊണ്ട് ആർത്താറ്റ് ശവക്കോട്ടയുടെ തൊട്ട് വടക്കേഭാഗത്ത് 1116–ാം ആണ്ടിൽ സെന്റ് മേരീസ് ദീനപ്പുര എന്ന പേരിൽ ഒരു കെട്ടിടം പണിയുകയും പല അഗതികളെയും അവിടെ താമസിപ്പിക്കുകയും ചെയ്തു (ആർത്താറ്റ് പള്ളിചരിത്രത്തിൽ നിന്നും).

എന്നാൽ പില്ക്കാലത്ത് ഈ ദീനപ്പുരകളും അവയുമായി ബന്ധപ്പെട്ട

വസ്തുവകകളും അന്യാധീനപ്പെട്ടു പോയതായി കാണുന്നു. 1950-ന് ശേഷം ഇടവകയുടെ വീക്ഷണത്തിൽ സംഭവിച്ച സങ്കോചങ്ങളാവാം ഈ ദുഃസ്ഥിതിയ്ക്ക് കാരണം. ഇടവകയുടെ പരിഗണനകളും മുൻഗണനകളും പാടെ വ്യത്യാസപ്പെട്ട ഒരു ചിത്രമാണ് ആധുനികകാലം സമ്മാനിക്കുന്നത്.

ഓരോ കാലത്തും ഉണ്ടായ ഭരണവൈകല്യങ്ങളും അന്തഃചിദ്രങ്ങളും ഹേതുവായി പള്ളിവക ഏതാനും വസ്തുവകകൾ അന്യാധീനപ്പെട്ടു. 1118-ാം ആണ്ടിൽ (1943) കൈവശമുള്ള സ്ഥാവര വസ്തുക്കൾ സർവ്വെ ചെയ്തു ശരിയായ ഒരു വസ്തുവിവര പട്ടികയും (Land Register) എല്ലാറ്റിന്റെയും ഒരു പ്ലാൻ അടങ്ങിയ ഒരു പുസ്തകവും തയ്യാറാക്കി. അതിൻ പ്രകാരം 36 ഏക്കർ 68 സെന്റ് നെൽക്കൃഷിസ്ഥലവും (Wet Land) 27 ഏക്കർ 3 സെന്റ് പുരയിടവും (കരഭൂമി) ഉള്ളതായി കണക്കാക്കപ്പെട്ടിരുന്നു. സ്ഥാവര വസ്തുക്കളിൽനിന്ന് കൊല്ലത്തിൽ 3000 പറ നെല്ലും 2000 രൂപയും പിരിയുവാനുണ്ടായിരുന്നു. ഇതുകൂടാതെ വഴിപാടും ശവക്കാണം മുതലായവയും കൂട്ടി 1945-ൽ ഒരു കൊല്ലം ഉദ്ദേശം 4000 രൂപ വേറെയും പിരിവുള്ളതായി കണ്ടെത്തിയിരുന്നു. എന്നാൽ ഇവയെല്ലാം ഇന്ന് നഷ്ടമായിരിക്കുന്നു. പള്ളികൾ നില്ക്കുന്ന ഭൂമികൾ മാത്രമേ മിക്കവാറും പള്ളിയുടെ കൈവശമുള്ളു. കൃഷിസ്ഥലങ്ങൾ, ദീനപ്പുരകൾ, കരഭൂമികൾ, വിദ്യാലയങ്ങൾ ഇവയെല്ലാം കാലാകാലങ്ങളിലായി ഓരോരുത്തർ അനധികൃതമായി കൈവശപ്പെടുത്തി സ്വന്തമാക്കിയിരിക്കുന്നു. കഞ്ഞി വിതരണം, പെരുനാൾ നടത്തിപ്പ് തുടങ്ങിയ സൽക്കാര്യങ്ങൾക്കായി പലരേയും വിശ്വാസപൂർവ്വം ചുമതലപ്പെടുത്തിയ സ്വത്തുക്കൾ പോലും കൈവശക്കാർ ചുമതലകളിൽ വീഴ്ചവരുത്തി സ്വന്തമാക്കിയിരിക്കുന്നു. 'കാട്ടിലെ മരം, തേവരുടെ ആന, വലിയെടാ വലി' എന്ന പഴഞ്ചൊല്ല് അർത്ഥമാകുന്ന രീതിയാണ് കഴിഞ്ഞ നൂറ്റാണ്ട് നമുക്ക് സമ്മാനിക്കുന്ന ചിത്രം. ഇടവകയെ ഭരിക്കുന്ന സഭാകേന്ദ്രങ്ങൾ ഈ സ്വത്തുനഷ്ടം ഉദാസീനമായി വീക്ഷിച്ചു. 1876-ലെ മുളന്തുരുത്തി നിശ്ചയങ്ങൾ പ്രകാരം സഭയുടെ കേന്ദ്രാധികൃതർ ഇടവകകളുടെ ചുമതലകൾ യഥാവിധി നിറവേറ്റിയിരുന്നുവെങ്കിൽ കുന്നംകുളം പ്രദേശങ്ങളിൽ സഭ മുൻകൈ എടുത്ത് സ്ഥാപിച്ച വിദ്യാലയങ്ങളോ ദീനപ്പുരകളോ അവയുടെ അനുബന്ധ ഭൂമികളോ ഇടവകയ്ക്ക് നഷ്ടപ്പെടുമായിരുന്നില്ല. 1909-ന് ശേഷം സഭാകേന്ദ്രത്തിലുണ്ടായ സ്പഷ്ടവും ദൗർഭാഗ്യകരവുമായ നയവ്യതിയാനങ്ങൾ ഇപ്രകാരമുള്ള ദുഷ്ഫലങ്ങൾ ഉണ്ടാക്കുന്നതിന് സഹായകമായി.

മലങ്കരസഭയിൽ ഏറ്റവും പ്രബലമായ നാലു പള്ളികളിൽ മുമ്പൻ സ്ഥാനം ആർത്താറ്റ് പള്ളിയ്ക്കായിരുന്നു. ഈ സ്ഥാനം സർക്കാരും ജനങ്ങളും ഒരുപോലെ അംഗീകരിച്ചിരുന്നു. 1809 മുതൽ 1813 വരെ കുടിശ്ശിക

യായിരുന്ന വട്ടിപ്പണപ്പലിശ (8–ാം മാർത്തോമ്മായുടെ കാലം) 960 പൂവ രാഹൻ (3360 ബ്രിട്ടീഷ് രൂപ) ഇട്ടൂപ്പ് (പുലിക്കോട്ടിൽ) റമ്പാന് കോട്ടയം സെമിനാരി നിർമ്മാണത്തിനായി ബ്രിട്ടീഷ് സർക്കാർ നൽകിയത് നാല് പ്രബല ഇടവകകളിലെ കൈക്കാരന്മാരുടെ രശീതിൻപടി ആയിരുന്നു. ആർത്താറ്റും മുളന്തുരുത്തിയുമായിരുന്നു രണ്ട് ഇടവകകൾ. മറ്റ് രണ്ട് ഇടവകകൾ അങ്കമാലിയും നിരണവുമാണെന്ന് അഭ്യൂഹിക്കാം.

980 മുതൽ (1805) ആർത്താറ്റ് ഇടവക കൈക്കാരന്മാർ ആയിരുന്ന വടക്കൂട്ട് വാറു ഐപ്പ്, കാക്കശ്ശേരി അയ്യു, ചുങ്കത്തു ഇയ്യു, ചെറുവത്തൂർ ഇക്കുറു എന്നിവരുടെ ഭരണകാലത്താണ് മേൽപ്രകാരം വട്ടിപ്പണപ്പലിശ ഒപ്പിട്ടു വാങ്ങിയത്. ശക്തൻ തമ്പുരാന്റെ ശ്രമഫലമായി നറുക്കെടുപ്പിൽ ആർത്താറ്റ് പള്ളിപ്രശ്നം രമ്യമായി പരിഹരിച്ച് കത്തോലിക്കാ വിഭാഗ ത്തിന്റെ ഭാരവാഹികൾക്കായി ഒഴുമുറി എഴുതിക്കൊടുത്തതും ഇവരുടെ കാലത്താണ്.

1086 (1911) മാർ ഇഗ്നാത്തിയോസ് ഹൈസ്ക്കൂൾ സ്ഥലത്തെ ഗവൺ മെന്റ് ബോയ്സ് ഹൈസ്ക്കൂളുമായി സംയോജിക്കപ്പെട്ടു. സ്ക്കൂൾ കെട്ടിടം പ്രതിമാസം 35 രൂപാ വാടകയിൽ സർക്കാരിനെ ഏല്പിച്ചു (ആർത്താറ്റ് പള്ളിചരിത്രത്തിൽ നിന്നും).

## ആർത്താറ്റ് രക്തസാക്ഷികൾ

ക്രിസ്തുയേശുവിലുള്ള സാക്ഷ്യത്തെപ്രതി രക്തസാക്ഷിത്വം വരിച്ച വിശ്വാസവീരന്മാരെ പരിശുദ്ധന്മാരായി ആദരിച്ച് അവരുടെ ഓർമ്മപ്പെരു ന്നാൾ സഭയുടെ ഔദ്യോഗിക കലണ്ടറിൽ രേഖപ്പെടുത്തി അവ ആച രിച്ച് അനുഗ്രഹം പ്രാപിക്കുന്ന പാരമ്പര്യം ക്രൈസ്തവസഭയിലുണ്ട്. സുറിയാനിഭാഷയിൽ രക്തസാക്ഷികളെ സഹദേന്മാർ എന്ന് പറയും. സഭ യുടെ ഔദ്യോഗിക പ്രാർത്ഥനകളിൽ സഹദേന്മാരെ പ്രകീർത്തിക്കാതെ ഒരു ദിവസവും പ്രാർത്ഥന പൂർത്തിയാവുന്നില്ല. സഹദേന്മാരുടെ രക്തം സഭയ്ക്ക് വളമായതിനാൽ അവരെപ്പറ്റിയുള്ള ജീവചരിത്രക്കുറിപ്പുകൾ വരുംതലമുറകളിലേയ്ക്ക് പകരുവാൻ സൺഡേസ്ക്കൂൾ പാഠപുസ്ത കങ്ങൾ ശ്രമിക്കാറുണ്ട്. മാർ ഇഗ്നാത്തിയോസ്, മാർ പോളിക്കാർപ്പോസ് എന്നീ വിശുദ്ധ രക്തസാക്ഷികളെ നാം സൺഡേസ്ക്കൂൾ പ്രായം മുതലേ പരിചയപ്പെട്ടിട്ടുണ്ട്.

ലോകക്രൈസ്തവ ചരിത്രത്തിൽ രക്തസാക്ഷികളുടെ പട്ടണം എന്നു വിശേഷിപ്പിക്കപ്പെടുന്ന ഒരു പട്ടണമാണ് കാർത്തേജ്. ഉത്തരാഫ്രിക്കയിലെ ഈ പട്ടണത്തെ പരാമർശിക്കുമ്പോഴെല്ലാം പിതാക്കന്മാർ രക്തസാക്ഷി കളുടെ പട്ടണം (ദീത്തോദ്സൊഹദേ) എന്ന് വിശേഷിപ്പിക്കുക പതിവാണ്. മലങ്കരസഭയിൽ ഈ വിശേഷണം അർഹിക്കുന്ന ഏക പ്രദേശമാണ് പാലൂർ–ചാട്ടുകുളങ്ങര.

1789–ൽ മൈസൂർ പടത്തലവൻ ടിപ്പു സുൽത്താൻ തിരുവിതാംകൂർ ആക്രമിക്കുവാനുള്ള യാത്രയിൽ കുന്നംകുളത്തെത്തി. സുറിയാനിക്കാരുടെ പട്ടണം എന്ന് തന്റെ പിതാവ് – ഹൈദർ അലി – വിശേഷിപ്പിച്ച ആ പട്ടണത്തിന്റെ ശക്തിയുടെ രഹസ്യം മാർതോമ്മാശ്ലീഹാ സ്ഥാപിച്ച ദൈവമാതാവിന്റെ നാമത്തിലുള്ള ദേവാലയവും അവിടെയുള്ള കമ്പോളവുമാണെന്ന് അദ്ദേഹം അന്വേഷിച്ചറിഞ്ഞു. കത്തിച്ച പന്തങ്ങൾ എറിഞ്ഞ് ദേവാലയം അദ്ദേഹത്തിന്റെ സൈന്യം അഗ്നിക്കിരയാക്കി (പനയ്ക്കൽ ഇക്കാക്കു കുരിയപ്പൻ 1829–ൽ രചിച്ച ആർത്താറ്റ് പള്ളിപ്പാട്ടിൽ ഹൃദയഭേദകമായ ഈ തീവെപ്പ് കഥ ദാരുണമായി ചിത്രീകരിച്ചിട്ടുണ്ട്). പടയോട്ടത്തിൽ കമ്പോളം നാമാവശേഷമായി. അവിടെ തിങ്ങിപ്പാർത്തിരുന്ന സുറിയാനിക്രിസ്ത്യാനികളെ മതംമാറ്റത്തിന് അദ്ദേഹം പ്രേരിപ്പിച്ചു. മാർത്തോമ്മാ പൈതൃകമുള്ള പാലൂർ ക്രിസ്ത്യാനികൾ പ്രലോഭനങ്ങളെ അവഗണിച്ചു. വധഭീഷണിയുടെ മുമ്പിലും അവർ പതറിയില്ല. ഒടുവിൽ വിശ്വാസധീരരായ പാലൂർ സുറിയാനിക്കാരെ സമീപത്തുള്ള വൃക്ഷശിഖരങ്ങളിൽ മതഭ്രാന്തന്മാരായ പടനായകന്മാർ ജീവനോടെ കെട്ടിത്തൂക്കി. വൃക്ഷശിഖരങ്ങളിൽ തൂങ്ങിയാടുന്ന ചേതനയറ്റ ജഡങ്ങൾ ചൂണ്ടിക്കാട്ടി മതംമാറ്റത്തിന് വീണ്ടും ശക്തമായ സമ്മർദ്ദമുണ്ടായി. ആരും സമ്മർദ്ദത്തിന് വഴങ്ങിയില്ല. രായ്ക്കുരാമാനം അവർ കിട്ടിയതെല്ലാം വാരിയെടുത്ത് ചാട്ടുകുളങ്ങര കടവിൽ നിന്ന് അടുത്ത കേന്ദ്രത്തിലേക്ക് – ചെറായി കടവിലേക്ക് – കൂട്ടത്തോടെ രക്ഷപെട്ടു. പറവൂർ, അങ്കമാലി, കുറുപ്പംപടി, തൃപ്പൂണിത്തുറ, കുറവിലങ്ങാട്, കോട്ടയം എന്നീ തിരുവിതാംകൂർ രാജാവിന്റെ ഭരണസീമയിൽ അവർ അഭയംതേടി. അവരെ പിന്തുടർന്ന് വന്ന ടിപ്പു പറവൂരിലെത്തി ആ പള്ളി അഗ്നിക്കിരയാക്കി. എങ്കിലും ആർത്താറ്റ് രക്തസാക്ഷികളുടെ ശാപം അദ്ദേഹത്തെ വേട്ടയാടി. ആലുവായിൽ പെരിയാറിന്റെ തീരത്തു തമ്പടിച്ച ടിപ്പുവിന്റെ മുമ്പിൽ രണ്ടു വാർത്തകൾ കാട്ടുതീ പോലെ പതിച്ചു. പെരിയാറിലെ വെള്ളപ്പൊക്കമായിരുന്നു ഒരു വാർത്തയുടെ വിഷയം. തന്റെ തലസ്ഥാനമായ ശ്രീരംഗപട്ടണം ബ്രിട്ടീഷ് സൈന്യം ആക്രമിച്ചു കീഴ്പ്പെടുത്തിയതാണ് രണ്ടാമത്തെ വാർത്തയുടെ വിഷയം.

ഇതോടെ ടിപ്പുവിന്റെ ഗതി തടയപ്പെട്ടു. ശാരീരികമായും മാനസികമായും അദ്ദേഹം അവശനായി. സ്വദേശത്തേക്ക് നഷ്ടവീര്യനായി തിരിച്ചുപോയി. ചരിത്രത്തിൽ അദ്ദേഹം അതോടെ അസ്തമിച്ച് അപ്രത്യക്ഷനായി. ആർത്താറ്റ് രക്തസാക്ഷികളെ എല്ലാവരും വിസ്മരിച്ചു. സഭാചരിത്രകാരന്മാർ ആ വിശിഷ്ട സംഭവത്തെ ഒരു കുന്നംകുളം സംഭവമായതിനാലാവാം തമസ്ക്കരിച്ചു.

1808–ൽ കുന്നംകുളം നഗരവും പുതുക്കിപ്പണിത പാലൂർ–ചാട്ടുകുള

ങ്ങര പള്ളിയും സന്ദർശിച്ച ആംഗ്ലേയ മിഷനറി ഡോ. ക്ലോഡിയസ് ബുക്കാനനോട്, തങ്ങളുടെ പ്രിയപ്പെട്ട പൂർവ്വികർ തൂക്കിക്കൊല്ലപ്പെട്ട ദാരുണ സംഭവം വധം നടന്ന വൃക്ഷശിഖരങ്ങൾ ചൂണ്ടിക്കാട്ടി പിൻമുറക്കാർ വിതുമ്പുന്ന ഹൃദയത്തോടെ അറിയിച്ചു. തന്റെ സ്മരണകളിൽ ബുക്കാനൻ തന്നെ അഗാധമായി സ്പർശിച്ച ഈ സംഭവം വിശദമായി രേഖപ്പെടുത്തി. ആ പുസ്തകത്തിലൂടെ (മെമ്മോയേഴ്സ് ഓഫ് ഡോ. ക്ലോഡിയസ് ബുക്കാനൻ) ആർത്താറ്റ് രക്തസാക്ഷികളെപ്പറ്റിയുള്ള സമകാല വിവരണം ചരിത്രത്തിൽ അവശേഷിച്ചു. സഭയുടെ അഭിമാനമായ ആർത്താറ്റ് രക്തസാക്ഷികൾക്ക് ഇന്നും സഭയിൽ ഒരു സ്മാരകം ഇല്ല. രക്തസാക്ഷികളുടെ പട്ടണമേ നീ ലജ്ജിച്ച് തല കുനിക്കുക. മലങ്കരസഭയുടെ മുഖ്യധാരയിൽ എന്നാണ് നിനക്ക് ഇടം ലഭിക്കുക?

## ആർത്താറ്റ് പള്ളിയിലെ പത്താക്ക്

മാർതോമ്മാശ്ലീഹാ പാലൂർ–ചാട്ടുകുളങ്ങരയിൽ ജൂതന്മാരുടെ സിനഗോഗ് രൂപഭേദപ്പെടുത്തി ദൈവമാതാവിന്റെ നാമത്തിലുള്ള പള്ളി സ്ഥാപിച്ചതോടെ ആരംഭിക്കുന്ന കുന്നംകുളം ക്രിസ്ത്യാനികളുടെ പള്ളി ഓഫീസിൽ നിരവധി അമൂല്യനിധികൾ സൂക്ഷിച്ചിരിപ്പുണ്ട്. അതിലൊന്നാണ് 'പത്താക്ക്.' ഇന്ത്യൻ ഓർത്തഡോക്സ് സഭാചരിത്ര വിജ്ഞാനകോശത്തിൽ (ഗ്രന്ഥകർത്താവ്: ഫാ. ഡോ. ജോസഫ് ചീരൻ) ഈ പത്താക്കിനെപ്പറ്റി ഇപ്രകാരം രേഖപ്പെടുത്തിയിരിക്കുന്നു:

"19–ാം നൂറ്റാണ്ടിന്റെ ആദ്യപാദത്തിൽ, 1811–ലെ മലയാളം ബൈബിളിന്റെ വിവർത്തകരിലൊരാളായി പുലിക്കോട്ടിൽ ഇട്ടൂപ്പ് മല്പ്പാന്റെ നേതൃത്വത്തിൽ പുനർനിർമ്മാണം പൂർത്തിയായ പാലൂർ – ചാട്ടുകുളങ്ങര എന്നു പേരു കേട്ട ആർത്താറ്റ് തലപ്പള്ളി കൽക്കട്ട മിഷനറി റവ. ഡോ.





ക്ലോഡിയസ് ബുക്കാനൻ 1808 ജനുവരി 14-ന് സന്ദർശിച്ചു (ഇന്നേക്ക് കൃത്യം 204 വർഷം മുമ്പ്). അതിബൃഹത്തായ ആ ദേവാലയവും അതിന്റെ പാരമ്പര്യവും ആ മിഷനറിയെ അത്ഭുതപ്പെടുത്തി. ആ സന്ദർശനത്തെപ്പറ്റി സ്വഡയറിയിൽ രേഖപ്പെടുത്തിയ പ്രസക്ത വാക്യം ഇപ്രകാരം വിവർത്തനം ചെയ്തു ചേർക്കുന്നു: മലബാറിലുള്ള എല്ലാ പള്ളികളുടെയും പേരിൽ ഒരു വലിയ സ്വർണ്ണമെഡൽ ഈ പള്ളിക്ക് സമ്മാനിക്കുവാനുള്ള എന്റെ ഉദ്ദേശ്യം അറിഞ്ഞ് ഉത്സാഹഭരിതരായി ധാരാളം ആളുകൾ അവിടെയെത്തി. ... ഒരു കോളജ് മെഡലിന്റെ മൂന്നിരട്ടി വലുപ്പമുള്ള ആ മെഡലിന്റെ ഒരു പുറത്ത് യോർദ്ദാനിലെ ക്രിസ്തുവിന്റെ സ്നാനവും മറുപുറത്ത് മാമ്മൂദീസായ്ക്കായി ആനയിക്കപ്പെടുന്ന ഒരു ശിശുവിന്റെ ചിത്രവും കൊത്തിയിരുന്നു. എല്ലാവരുടേയും മുമ്പാകെ അത് ത്രോണോസിൽ ഞാൻ സമർപ്പിച്ചു. കൂടെ സാധുജനസഹായത്തിനുള്ള ഒരു നിധിയും.”

ഈ മെഡൽ ‘പത്താക്ക്’ എന്ന് അറിയപ്പെടുന്നു. ഈ പത്താക്ക് കണ്ട് ആകൃഷ്ടനായി 1909-ൽ അബ്ദുള്ളാ പാത്രിയർക്കീസ് അനധികൃതമായി അത് കൈവശപ്പെടുത്തുകയും നിയമനടപടികളിലൂടെ പള്ളിക്കാർ വീണ്ടെടുക്കുകയും ചെയ്തു. ആർത്താറ്റ് - കുന്നംകുളം പള്ളിയുടെ കേന്ദ്ര ഓഫീസ് സ്ഥിതിചെയ്യുന്ന കുന്നംകുളം പഴയ പള്ളി ഓഫീസിൽ വികാരിയുടേയും കൈക്കാരന്റെയും കൂട്ടുസൂക്ഷിപ്പിൽ ഇത് ഭദ്രമായി സൂക്ഷിച്ചിട്ടുള്ളതായി വിശ്വസിക്കപ്പെടുന്നു.

## ആർത്താറ്റ് പള്ളിപ്പാട്ട്

1789-ൽ ടിപ്പുവിന്റെ പടനായകർ, മാർത്തോമ്മാശ്ലീഹാ സ്ഥാപിച്ച, മലങ്കരയുടെ തലപ്പള്ളി കൂടിയായ പാലൂർ-ചാട്ടുകുളങ്ങരയിലുള്ള ആർത്താറ്റ് ദേവാലയം അഗ്നിക്കിരയാക്കിയത് ആ പുരാതന ഇടവകയുടെ മനസ്സിൽ അഗാധമായ പൊള്ളലുണ്ടാക്കി. ദശകങ്ങളോളം പൂട്ടിക്കിടന്ന പള്ളിയുടെ അനാഥത്വം അവരെ വേദനിപ്പിച്ചു. ഒടുവിൽ പുലിക്കോട്ടിൽ ഇട്ടൂപ്പ് മല്പാന്റെ നേതൃത്വത്തിൽ ശക്തൻ തമ്പുരാന്റെ സഹായത്തോടെ നറുക്കെടുപ്പിലൂടെ തർക്കമൊഴിഞ്ഞ പള്ളി കൈവശം കിട്ടിയപ്പോൾ ഇടവക ആനന്ദനൃത്തം ചെയ്തു. ഈ ഹൃദയസ്പൃക്കായ സംഭവങ്ങളെ വർണ്ണിച്ചുകൊണ്ട് പനയ്ക്കൽ ഇക്കാക്കു കുരിയപ്പൻ എന്ന അനുഗൃഹീത കവി 1829-ൽ രചിച്ച കൃതിയാണ് ആർത്താറ്റ് പള്ളിപ്പാട്ട്. ദൃക്സാക്ഷി വിവരണം എന്ന നിലയിൽ അതിന്റെ ചരിത്രമൂല്യം വലുതാണ്. വ്യാഖ്യാനസഹിതം അതിന്റെ പരിഷ്കരിച്ച പതിപ്പ് അഡ്വ. പി. സി. മാത്യു പ്രസിദ്ധീകരിച്ചിട്ടുണ്ട്. കുറെ വർഷങ്ങൾക്കു മുമ്പ് ശ്രീ. എം. വി. ചീരൻ ഒരു പതിപ്പ് പ്രസിദ്ധപ്പെടുത്തിയിരുന്നു (അനുബന്ധത്തിൽ ഈ പാട്ട് കാണുക).

## ആർത്താറ്റ് - കുന്നംകുളം പഠിത്ത വീടുകൾ

മലങ്കരസഭയിലെ ആദ്യത്തെ വൈദിക പരിശീലനകേന്ദ്രം പാലൂർ പ്രദേശത്തായിരുന്നുവെന്ന് കേൾവിയുണ്ട്. നവീകരണകാലത്ത് കോട്ടയം പഴയസെമിനാരി നവീകരണക്കാരുടെ കൈവശമായപ്പോൾ ആർത്താറ്റ് പഴയപള്ളിയിൽ സെഹിയോൻ ബംഗ്ലാവ് പണിത് അവിടെ സെമിനാരി പ്രവർത്തിച്ചു. സ്തേഫാനോസ് മാർ അത്താനാസ്യോസ്, ശെമവൂൻ റമ്പാൻ (പില്ക്കാലത്ത് മാർ അത്താനാസ്യോസ്) എന്നിവർ ഇവിടെ അദ്ധ്യാപകരായിരുന്നു. പുലിക്കോട്ടിൽ രണ്ടാമൻ തിരുമേനി വെട്ടിക്കലും പരുമലയിലും സെമിനാരികൾ ആരംഭിച്ചപ്പോൾ ഇത് നിന്നുപോയി.

കോട്ടയം പഴയസെമിനാരി സ്ഥാപകൻ കുന്നംകുളം ചിറളയം പള്ളിയിൽ വൈദികപരിശീലനം നടത്തിയിരുന്നു. അവിടെവെച്ച് അദ്ദേഹത്തിന്റെ വിദ്യാർത്ഥിയായിരുന്ന കൂത്തൂർ ഗീവറുഗീസ് ശെമ്മാശ്ശൻ (പില്ക്കാലത്ത് കൂത്തൂർ മല്പാൻ, തൊഴിയൂർ സഭയിൽ കൂത്തൂർ കൂറിലോസ്) കൽദായ സുറിയാനിയിൽ പകർത്തിയെഴുതിയ ബൈബിൾ കോട്ടയം 'സീറി'യിൽ ഇതെഴുതുന്ന ആൾ പരിശോധിച്ചിട്ടുണ്ട്.

## അദ്ധ്യായം 10

# പാലൂർ - ചാട്ടുകുളങ്ങര ചില സ്ഥാപനങ്ങൾ

### വിദ്യാഭ്യാസ സ്ഥാപനങ്ങൾ

വിദ്യാഭ്യാസ വിപ്ലവത്തിലൂടെ കേരള നവോത്ഥാനം എന്ന മുദ്രാവാക്യവുമായി മലങ്കരസഭയിൽ കൊച്ചിയിലും തിരുവിതാംകൂറിലുമായി 250-ലേറെ പ്രൈമറി വിദ്യാലയങ്ങൾ സ്ഥാപിച്ച പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് ദ്വിതീയൻ മലങ്കര മെത്രാപ്പോലീത്താ താൻ നേരത്തെ ആർത്താറ്റ് സ്ഥാപിച്ച സെഹിയോൻ ബംഗ്ലാവിൽ താമസിച്ചിരുന്ന കാലത്ത് പഴയ പള്ളിപ്പറമ്പിലുണ്ടായിരുന്ന ഊട്ടുപുര കെട്ടിടം പരിഷ്ക്കരിച്ച് അതിൽ ഒരു പ്രാഥമിക മലയാളം പള്ളിക്കൂടം സ്ഥാപിച്ചു. “പനക്കൽ കുഞ്ഞൻ മാത്തു ഇട്ടി മാത്തുവിനെ മാനേജരാക്കി. മെത്രാപ്പോലീത്താ നേരത്തെ സ്ഥാപിച്ച ‘യാക്കോബായ സഭാ അഭിവർദ്ധിനീ സംഘ’ത്തിന്റെ ചുമതലയിലാരംഭിച്ച സ്കൂൾ ‘സംഘം സ്കൂൾ’ എന്ന പേരിൽ അറിയപ്പെട്ടു. പനക്കൻ കുരിയത് താവു ആശാൻ അതിന്റെ ഹെഡ്മാസ്റ്റർ ആയിരുന്നു.

1070-ാം ആണ്ടിൽ (1895) ആ കെട്ടിടത്തിന്റെ പടിഞ്ഞാറെ ബ്ലോക്കിൽ സംഘം വകയായി ഒരു ആംഗ്ലോ വെർണാകുലർ പ്രാഥമിക പെൺ പള്ളിക്കൂടം ആരംഭിച്ചു. കാക്കശ്ശേരി ചാക്കോരു ഇയ്യാക്കു മാസ്റ്റർ ആയിരുന്നു അതിന്റെ ഹെഡ്മാസ്റ്റർ. പള്ളിയിൽ നിന്ന് കാര്യമായ ധനസഹായത്തിന് നിവൃത്തിയില്ലാഞ്ഞതിനാൽ പെൺപള്ളിക്കൂടത്തിലെ കുട്ടികളുടെ ‘അര ഫീസും’ സമുദായത്തിലെ എണ്ണക്കച്ചവടക്കാരിൽ നിന്ന് “പള്ളിക്കുഴിൽ” വകയ്ക്ക് മാസംതോറും കിട്ടിവന്നിരുന്ന പത്തു പന്ത്രണ്ടു രൂപായും മാത്രമായിരുന്നു വാധ്യന്മാരുടെ ശമ്പളത്തിനുള്ള വരുമാനം. തലപ്പള്ളി രാജാക്കന്മാർ അപ്പോഴേക്കും ക്ഷയിച്ചുപോയതിനാൽ അവരുടെ സഹായം ലഭ്യമായിരുന്നില്ല.

1897-ൽ പരുമല മാർ ഗ്രീഗോറിയോസ് സ്കൂൾ കാര്യം ആലോചിപ്പാൻ സെഹിയോൻ ബംഗ്ലാവിൽ വച്ച് ഒരു യോഗം ചേർന്ന് ‘കുന്നംകുളം യാക്കോബായ സുറിയാനി സ്കൂൾ’ എന്ന് സ്കൂളിന് പേരിട്ടു. അക്കൊല്ലം മുതൽ മാസംതോറും സർക്കാരിൽ നിന്ന് 30 രൂപാ വീതം ഗ്രാന്റ് അനുവദിച്ചു. സ്കൂളിന്റെ ഇൻസ്പെക്ടർ ആയും കറസ്പോണ്ടന്റ് ആയും ചീരൻ അയ്പു പാത്തു മാസ്റ്ററെ യോഗം നിശ്ചയിച്ചു. 4-4-1072 (1896) കുന്നംകുളം കക്കാട് കോവിലകത്തു എഴുന്നള്ളിയിരുന്ന കൊച്ചി വലിയ

തമ്പുരാൻ സർ ശ്രീ. രാമവർമ്മ ജി.സി.എസ്.ഐ., ജി.സി.ഐ.ഇ, എഫ്. എം.യു. പഴയപള്ളിയും അന്നത്തെ പള്ളിസ്കൂളുകളും സന്ദർശിച്ച് ആനന്ദപുളകിതനായി താഴെ കാണുംവിധം സന്ദർശകപുസ്തകത്തിൽ തൃക്കൈ വിളയാടിയ വിവരം ഇവിടെ ഉദ്ധരിക്കുന്നത് വായനക്കാർക്ക് രസാവഹം ആയിരിക്കുമെന്ന് വിചാരിക്കുന്നു:

“I had the great pleasures of visiting Syrian Church School in the Kunnamkulam old Church premises.

I went round in all classess in both the boys and girls section. All were neatly dressed.

I was pleasured to see that the ornaments worn by girls were not different from those worn by high cast Hindu girls.

The girls are taught English also. This is one of the very few schools in our state where girls are taught English.

I put down questions in English and Arithamatics which they correctly answered readily.

I was perfectly satisfied with the standard of education imparted. I hope this school deserves encouragement from the Sirkar.

I also congratulate the local Jacobite christian church yogakkars on running this very useful institution.

signed

Rama Varma

4 - 4 - 1072



**വിവർത്തനം**

കുന്നംകുളം പഴയ പള്ളിപ്പറമ്പിലുള്ള സുറിയാനി പള്ളി സ്കൂൾ സന്ദർശിക്കാൻ ഇടയായതിൽ നാം അതിയായി സന്തോഷിക്കുന്നു.

സ്കൂളിലെ ആൺകുട്ടികളും പെൺകുട്ടികളും പഠിക്കുന്ന എല്ലാ ക്ലാസ്സുകളും നാം സന്ദർശിക്കുകയുണ്ടായി. എല്ലാവരും വളരെ വൃത്തിയായി ഉടുത്തിരുന്നു.

പെൺകുട്ടികൾ അണിഞ്ഞിരിക്കുന്ന ആഭരണങ്ങൾ ഉയർന്ന ജാതി ഹിന്ദു കുട്ടികൾ ധരിക്കാറുള്ള ആഭരണങ്ങളേക്കാൾ വളരെ വ്യത്യസ്തമായിട്ടുള്ളതല്ല എന്നുള്ളതിൽ നമുക്ക് കൗതുകം തോന്നിച്ചു.

ഇവിടുത്തെ പെൺകുട്ടികളെ ഇംഗ്ലീഷ് ഭാഷ പഠിപ്പിച്ചു വരുന്നു.

നമ്മുടെ രാജ്യത്ത് പെൺകുട്ടികളെ ഇംഗ്ലീഷ് പഠിപ്പിക്കുന്ന ഏറ്റവും ചുരുക്കം പാഠശാലകളിൽ ഒന്നാണിത്.

നാം കുട്ടികളോട് ഇംഗ്ലീഷിലും കണക്കിലും ചില ചോദ്യങ്ങൾ ചോദിക്കുകയും കുട്ടികൾ ഉടനെ ശരിയായ മറുപടി പറയുകയും ചെയ്തു.

കുട്ടികൾക്കു കൊടുത്തിരുന്ന വിദ്യാഭ്യാസത്തിന്റെ നില നമുക്ക് വളരെ തൃപ്തികരമായിത്തോന്നി. സർക്കാരിൽ നിന്നുള്ള എല്ലാ പ്രോത്സാഹനങ്ങൾക്കും ഈ സ്കൂൾ അർഹമാണെന്ന് നാം ആശിയ്ക്കുന്നു.

ഈ പ്രയോജനകരമായ സ്ഥാപനം നടത്തുന്നതിൽ കുന്നംകുളം യാക്കോബായ സിറിയൻ ക്രിസ്ത്യൻ യോഗക്കാരെ നാം അഭിനന്ദിക്കുന്നു.

4–4–1072

തൃക്കൈ വിളയാട്ടം

വലിയതമ്പുരാൻ തൃപ്പൂണിത്തുറ കോവിലകത്തേക്ക് തിരിച്ചെഴുന്നള്ളിയശേഷം അന്നത്തെ കൊച്ചി ദിവാൻജി സുബ്രഹ്മണ്യൻപിള്ള അവർകൾക്ക് അയച്ച ഒരു കല്പനയുടെ പകർപ്പാണ് താഴെ ചേർക്കുന്നത്. അതിൽനിന്ന് തിരുമനസിലേക്ക് പള്ളി സ്കൂളിനെ സംബന്ധിച്ച അഭിപ്രായങ്ങൾ വെളിപ്പെടുന്നു (ഈ കല്പന തിരുമനസ്സിലെ ഏക വാത്സല്യമകനായ ഇന്നത്തെ കൊച്ചി വിദ്യാഭ്യാസ ഡയറക്ടർ അവർകളിൽ നിന്ന് ലഭിച്ചതാണ്).

തൃപ്പൂണിത്തുറ കോവിലകം
16–4–1072

നമ്മുടെ പ്രിയപ്പെട്ട ദിവാൻ,

അടുത്തുണ്ടായ നമ്മുടെ തൃശ്ശിവപേരൂർ യാത്രയിൽ സർക്കാർ വകയായും സ്വകാര്യ ഭരണത്തിലുള്ളതുമായ ചില സ്കൂളുകൾ നാം സന്ദർശിക്കുവാൻ ഇടയായി. പൊതുജനങ്ങൾ വിദ്യാഭ്യാസ വിഷയത്തിൽ പ്രദർശിപ്പിച്ചിരുന്ന അത്യുത്സാഹം നമ്മെ അത്ഭുതപ്പെടുത്തി. അതുകൊണ്ട് വിദ്യാഭ്യാസ വികസനത്തിനായി ഒരു പദ്ധതി രൂപവത്ക്കരിക്കേണ്ട കാര്യം നിങ്ങൾ ആലോചിക്കണമെന്നും ആ പദ്ധതി ഈ മലയാളം കൊല്ലം അവസാനിക്കുന്നതിനു മുമ്പുതന്നെ നമ്മുടെ മുമ്പാകെ സമർപ്പിക്കണമെന്നും ആവശ്യപ്പെട്ടുകൊള്ളുന്നു. തൃശ്ശിവപേരൂരിലുള്ള പെൺപള്ളിക്കൂടവും കുന്നംകുളത്തുള്ള യാക്കോബായ പള്ളി സ്കൂളും നമുക്ക് പ്രത്യേകം ബോധ്യമായി. ഈ രണ്ടു സ്ഥാപനങ്ങളും കാലക്രമത്തിൽ ഹൈസ്കൂളുകളായി ഉയരുമെന്നുള്ള കാര്യത്തിൽ നമുക്ക് സംശയമില്ല. യാക്കോബായ പെൺകുട്ടികൾ നായർ പെൺകുട്ടികളോട് വളരെ സാദൃശ്യമുള്ള

വരാണ്. അവർ ഇരു കൂട്ടർക്കും പുതിയ വിദ്യാഭ്യാസ സമ്പ്രദായത്തെ അനായാസേന സ്വീകരിപ്പാൻ സാധിക്കുമെന്നാണ് നമ്മുടെ അഭിപ്രായം. സ്വകാര്യ ക്ഷേത്രങ്ങളുടെ കാര്യത്തിൽ ഭരണാധികാരികൾ പൊതുജനങ്ങളോട് കടമ നിറവേറ്റുവാൻ വിഴ്ച വരുത്തുമ്പോൾ ഗവൺമെന്റ് പ്രവേശിക്കുന്നതുപോലെ ഈ പള്ളി സ്കൂളുകളുടെ കാര്യത്തിലും ഗവൺമെന്റ് നേരിട്ട് ഭരണം ഏറ്റെടുക്കുകയോ സ്കൂളുകൾ വേണ്ടതുപോലെ നടത്തുവാൻ പള്ളിഅധികൃതന്മാരെ നിർബന്ധിക്കുകയൊ ചെയ്യാം. എന്നാൽ ഇപ്രകാരം ചെയ്യേണ്ടതായ സന്ദർഭം നേരിടുകയില്ലെന്നാണ് നമ്മുടെ വിശ്വാസം. എന്തുകൊണ്ടെന്നാൽ യാക്കോബായ പള്ളിക്കാർ അവരുടെ സ്കൂൾ കാര്യത്തിൽ വലിയ ഉത്സാഹം പ്രദർശിപ്പിക്കുന്നുണ്ടെന്നു തോന്നുന്നു. അവർ അതിൽ അഭിമാനം കൊള്ളുന്നുമുണ്ട്. ഏതായാലും വിദ്യാഭ്യാസ വികസനത്തിനുള്ള ഒരു വ്യക്തമായ പദ്ധതി ഉണ്ടാവാൻ നാം ആഗ്രഹിക്കുന്നു.

രാമവർമ്മ (ഒപ്പ്)

കൊച്ചി വലിയതമ്പുരാൻ തിരുമനസിലെ ഡയറിയുടെ തർജ്ജിമ

4-4-1072. ഉച്ചതിരിഞ്ഞ് കുന്നംകുളത്തേക്ക് എഴുന്നള്ളി. അവിടെ കക്കാട് കാരണവപ്പാട് ഉൾപ്പെടെ ഒട്ടനേകം പൊതുജനപ്രതിനിധികൾ നമ്മെ സ്വീകരിച്ചു. സ്ഥലത്തെ യാക്കോബായ പള്ളിയും പള്ളി വക ഇംഗ്ലീഷ് പെൺപള്ളിക്കൂടവും മുതലായ കാണേണ്ടതായ ചില സ്ഥലങ്ങളിലേക്ക് നാം ആനയിക്കപ്പെടുകയുണ്ടായി.

അല്പം വൈകിയശേഷം തൃശ്ശിവപേരൂരിലേക്ക് മടങ്ങി എഴുന്നള്ളി.

(18-ാം നൂറ്റാണ്ടിന്റെ അന്ത്യദശകത്തിൽത്തന്നെ കുന്നംകുളം സുറിയാനി ക്രിസ്ത്യാനികൾ വിദ്യാഭ്യാസരംഗത്തേക്ക് പ്രവേശിച്ചു. ശേഷം സമുദായത്തിൽ ജാതി വർഗ്ഗ ലിംഗ പരിഗണനകൾ കൊടികുത്തി വാഴുന്ന അക്കാലത്ത് സുറിയാനി ക്രിസ്ത്യാനികൾ പെൺ പള്ളിക്കൂടം സ്ഥാപിച്ചു. ഈ സ്കൂൾ സന്ദർശിച്ചപ്പോൾ കൊച്ചി രാജ്യത്തെ വിദ്യാഭ്യാസ വീക്ഷണത്തെ സംബന്ധിച്ച് രാജാവിന് ഉൾക്കാഴ്ച ലഭിക്കുകയും ഒരു വിദ്യാഭ്യാസ വികസനരേഖ തയ്യാറാക്കുവാൻ ദിവാനോട് ആവശ്യപ്പെടുകയും ചെയ്തു. സർക്കാരിനു പോലും പുതിയ ഉൾക്കാഴ്ചകൾ നൽകുന്ന പുരോഗമന പദ്ധതികൾ നവോത്ഥാനശ്രമങ്ങളുടെ ഭാഗമായി ധീരമായി ആവിഷ്ക്കരിക്കുവാൻ പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് മലങ്കര മെത്രാപ്പോലീത്താ നേതൃത്വം നല്കിയ മലങ്കര സുറിയാനി ക്രിസ്ത്യാനികൾക്ക് കഴിഞ്ഞിരുന്നു. കൊച്ചി രാജാവിന്റെ തൽസംബന്ധമായ കല്പനകളും ഡയറികളും പില്ക്കാലത്തെ മലങ്കരസഭാ നേതൃത്വത്തിന് സംഭവിച്ച വ്യതിയാനത്തെയും അപചയത്തെയും ചൂണ്ടിക്കാട്ടു

വാൻ പര്യാപ്തമാണ്. കുന്നംകുളത്തിന്റെ നേതൃത്വശേഷിയും പില്ക്കാലത്ത് കൂമ്പടഞ്ഞുപോയി. 1985-ൽ അതൊരു ഭദ്രാസന കേന്ദ്രമായി പ്രഖ്യാപിച്ചതിനുശേഷം കാൽ നൂറ്റാണ്ടോളം പിന്നിട്ടുവെങ്കിലും സാംസ്കാരിക വന്ധ്യതാരോഗം തുടരുകയാണ്.)

കുറെ കഴിഞ്ഞപ്പോൾ ക്രമപ്രകാരം സ്കൂൾ കെട്ടിടങ്ങളുടെ പി. സി. ആർ. നടത്തായ്ക മൂലം കെട്ടിടം വളരെ ജീർണ്ണാവസ്ഥയെ പ്രാപിച്ചു.

1086-ൽ (1911-ൽ) പനക്കൽ ഇട്ടി മാത്തു മാനേജർ സ്ഥാനം ഒഴിയുകയും പുലിക്കോട്ടിൽ ഇട്ടൂപ്പ് ഇട്ടൂപ്പ് അവർകളെ മാനേജർ ആയി നിശ്ചയിക്കുകയും ചെയ്തു. 1088-ൽ (1913) കൊച്ചി വിദ്യാഭ്യാസ സൂപ്രണ്ട് (ഡയറക്ടർ) സ്കൂൾ സന്ദർശിച്ച അവസരത്തിൽ കെട്ടിടം അടിയന്തിരമായി നന്നാക്കാത്തപക്ഷം ഗ്രാന്റ് തരുന്നതല്ലെന്ന് ശഠിച്ചു. അന്നത്തെ പരിതഃസ്ഥിതിയ്ക്ക് പള്ളിക്ക് അതിന് നിവൃത്തി ഉണ്ടായിരുന്നില്ല (പുലിക്കോട്ടിൽ തിരുമേനിയുടെ കാലശേഷം സഭയുടെ വിദ്യാഭ്യാസ നയം മാറുന്നതിന്റെ ഭാഗമായി കേന്ദ്ര മാനേജിംഗ് കമ്മിറ്റിയിൽ നിന്നും മറ്റും സ്കൂളുകളെ അത്യാവശ്യഘട്ടത്തിൽ സഹായിക്കുന്ന സമീപനം ഇല്ലാതെയായി). അതിനാൽ 1089 ചിങ്ങത്തിൽ (1913) 200 കുട്ടികളുള്ള ടി പെൺപള്ളിക്കൂടം ഗവൺമെന്റിലേക്ക് വിട്ടുകൊടുക്കുവാൻ നിർബന്ധിതമായി. മാത്രമല്ല, ആൺകുട്ടികളുടെ മലയാളം സ്കൂൾ നിർത്തലാക്കുകയും ചെയ്തു (സഭാ മാനേജിംഗ് കമ്മിറ്റിയുടെ ധാർമ്മിക പിൻബലത്തോടെ അന്നത്തെ മലങ്കരമെത്രാപ്പോലീത്താ പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് ദ്വിതീയൻ സ്ഥാപിച്ച ഇരുന്നൂറ്റിഅമ്പതിലേറെ പ്രാഥമിക വിദ്യാലയങ്ങൾക്ക് 1909-ന് ശേഷം എന്തു സംഭവിച്ചു എന്ന അന്വേഷണത്തിന്റെ ഉത്തരം ഈ പ്രസ്താവനയിൽ അന്തർഭവിച്ചിരിക്കുന്നു).

ഗവൺമെന്റ് ഏറ്റെടുത്തതോടു കൂടി ടി സ്കൂൾ ലോവർ സെക്കണ്ടറിയായി ഉയർത്തപ്പെട്ടു. പള്ളി വക കെട്ടിടങ്ങൾ അത്യാവശ്യം കേടുപാടുകൾ തീർത്തു പള്ളിയുടെ അനുവാദത്തോടു കൂടി ഗവൺമെന്റിൽ നിന്ന് അവിടെത്തന്നെ വീണ്ടും സ്കൂൾ നടത്തുവാൻ തുടങ്ങി. എന്നാൽ പള്ളി പരിസരത്തുള്ള ഒരു വലിയ തെങ്ങ് 1090-ൽ (1915) സ്കൂൾ കെട്ടിടത്തിന്മേൽ വന്നുവീഴുകയാൽ കെട്ടിടത്തിന് സാരമായ നാശം സംഭവിച്ചതുകൊണ്ട് ടി സ്കൂൾ തെക്കേഅങ്ങാടിയിലെ മാർത്തോമ്മാ ഹാളിലേക്ക് മാറ്റുകയും ആ കെട്ടിടവും കാലവിളംബം കൂടാതെ വീണുപോയതിനാൽ കക്കാട് ഒരു സ്ഥലം വാടകയ്ക്കെടുത്ത് അവിടേക്ക് കൊണ്ടുപോകയും ചെയ്തു. ഈ ഘട്ടത്തിൽ പള്ളി വകയായി മാർ ഇഗ്നാത്തിയോസ് ഹൈസ്കൂൾ നടത്തിവന്നിരുന്ന കെട്ടിടം ഗവൺമെന്റിൽ നിന്ന് ഒരു ലഘുവായ സംഖ്യ വില നിശ്ചയിച്ച് സർക്കാരിലേക്ക് എടുക്കുകയും അവസാ

നമായി ടി സ്കൂൾ അതിലേക്ക് മാറ്റിസ്ഥാപിക്കുകയും ചെയ്തു. അനന്തരം 1097–ൽ (1922) ആ സ്ഥാപനം ഒരു ഗേൾസ് ഹൈസ്കൂൾ ആയി ഉയർത്തുകയുണ്ടായി. അങ്ങനെ പള്ളി വകയായി അനേക കാലത്തോളം നടത്തിവന്നിരുന്ന ഒരു പ്രാഥമിക പെൺപള്ളിക്കൂടം ഇന്ന് ഇവിടെ ഒരു ഉന്നത സ്ഥാപനമായി പരിലസിക്കുന്നു.

ഇങ്ങനെ വലിയതമ്പുരാൻ തിരുമനസ്സിലെ ദീർഘദർശനം നിവൃത്തിയായി.

(ശ്രീ. പി. സി. കുഞ്ഞാത്തുവിന്റെ ആർത്താറ്റ് പള്ളിചരിത്രം പുറം 16 –23. ഇടയിലുള്ള ബ്രാക്കറ്റുകൾ ഈ ഗ്രന്ഥകാരന്റെ 2008–ലെ നിരീക്ഷണമാണ്)

### 3. എം.ജെ.ഡി. ഹൈസ്കൂൾ (മാർ ഡയനേഷ്യസ് ഹൈസ്കൂൾ)

"നഷ്ടപ്പെട്ടുപോയ ഒരു ഹൈസ്കൂളിന്റെ അഭാവത്തെ പരിഹരിക്കാനെന്നവണ്ണം 14 കൊല്ലങ്ങൾക്കു ശേഷം അതായത് 1100 ഇടവം 5–ാം തീയതി ഒരു ശിശു ജനിച്ചു. സ്വന്തം നാട്ടിൽ ജനിച്ചു വളർന്നു വന്ന പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് തിരുമേനിയുടെ സ്മാരകമായി നമ്മുടെ നാട്ടിൽത്തന്നെ ഒരു സ്ഥാപനം വേണ്ടത് അത്യന്താപേക്ഷിതമാണെന്ന് പള്ളി ഇടവകക്കാർ നിശ്ചയിച്ചു. അദ്ദേഹത്തിന്റെ സ്വകുടുംബാംഗമായ ദിവ്യശ്രീ. പുലിക്കോട്ടിൽ ജോസഫ് ശെമ്മാശനെ (പിന്നീട് റമ്പാൻ) മാനേജർ ആയി നിയമിച്ചു. കൊച്ചി വിദ്യാഭ്യാസ ഡയറക്ടർ അവർകളുടെ 1925 ജൂലായ് 24–ാം തീയതിയിലെ സി. 1100–ൽ 9246–ാം നമ്പർ ഉത്തരവുപ്രകാരം കുന്നംകുളം പഴയ പള്ളിപ്പറമ്പിൽ ഒരു നല്ല കെട്ടിടം പണിയിച്ച് അതിൽ ഒരു പ്രാഥമിക ഇംഗ്ലീഷ് പള്ളിക്കൂടം ആരംഭിച്ചു. തുടങ്ങുന്ന ദിവസം തന്നെ ഒന്നും രണ്ടും മൂന്നും ക്ലാസ്സുകളിൽക്കൂടി 126 കുട്ടികൾ ഉണ്ടായിരുന്നു എന്നത് അതുവരെ ഉറങ്ങിക്കിടന്നിരുന്ന ദേശവാസികളുടെ സമുദായസ്നേഹത്തെ തട്ടിയുണർത്തിയതിന്റെ പരിണിതഫലമെന്ന് തന്നെ പറയാം. 1101 (1926) ഇടവത്തിൽ നാലാം ക്ലാസ്സ് തുറന്നു.

1102 ഇടവത്തിൽ (1927) മെയ് മാസം 28–ാം തീയതിയിലെ സി. 1102–ൽ 295–ാം നമ്പർ ഉത്തരവുപ്രകാരം ദിവ്യശ്രീ. യൗസേഫ് ശെമ്മാശന്റെ മാനേജ്മെന്റിൽ തന്നെ പ്രാഥമിക സ്കൂൾ ലോവർ സെക്കണ്ടറി ആയി ഉയർത്തുകയും അഞ്ചാം ക്ലാസ്സ് (I$^{st}$ Form) ആരംഭിക്കുകയും ചെയ്തു. മുറപ്രകാരം 1103–ൽ (1928) ആറാം ക്ലാസ് (2$^{nd}$Form) ആരംഭിച്ചു. പിന്നീട് പുതിയ കെട്ടിടങ്ങൾ പണിയിച്ചതിന്റെ ശേഷം 1111 ഇടവത്തിൽ (1936) ദിവ്യശ്രീ.

ചെറുവത്തൂർ യാക്കോബ് കത്തനാരവർകളുടെ മാനേജുമെന്റിലാണ് ഏഴാം ക്ലാസ് (3rdForm) ആരംഭിച്ചത്. അങ്ങനെ എം.ജെ.ഡി. സ്കൂൾ ഒരു പൂർണ്ണ ലോവർ സെക്കണ്ടറി സ്കൂൾ ആയിത്തീർന്നു. പതിനൊന്നു ക്ലാസ്സുകളിൽ കൂടി ഈ വിദ്യാലയത്തിൽ ഇപ്പോൾ 400 കുട്ടികൾ ഉണ്ട്. മുമ്പിലത്തെ പള്ളി സ്കൂൾ ഇൻസ്പെക്ടർ ആയിരുന്ന ചീരൻ പാത്തു മാസ്റ്റർ അവർകളുടെ മകൻ മി. ചേറുവാണ് ഇന്നത്തെ ലോവർ സെക്കണ്ടറി സ്കൂൾ ഹെഡ്മാസ്റ്റർ. 1115 മുതൽ മാനേജർ ആയിരുന്ന വന്ദ്യ ദിവ്യശ്രീ. കോലാടി ദാവീദ് കോർഎപ്പിസ്ക്കോപ്പാ അവർകൾ ദേഹാസ്വാസ്ഥ്യം മൂലം തൽസ്ഥാനം രാജി വയ്ക്കുകയാൽ 1121 ചിങ്ങം 10 മുതൽ ആർത്താറ്റ് കുന്നംകുളം ഇടവക മഹായോഗം അദ്ദേഹത്തിന്റെ രാജി സ്വീകരിക്കുകയും മി. പനയ്ക്കൻ ചാക്കു കുഞ്ഞാത്തുവിനെ മാനേജർ ആയി തെരഞ്ഞെടുക്കുകയും ചെയ്തു. ചിങ്ങം 15-ാം തീയതി പുതിയ മാനേജർ ചാർജ്ജെടുത്തു.

അടുത്ത കന്നി മാസത്തിൽ ഈ പള്ളിയിൽ എഴുന്നള്ളിയിരുന്ന നിരണം ഇടവകയുടെ നി.വ.ദി.ശ്രീ. മാർ തോമസ് ദീവന്നാസ്യോസ് മെത്രാപ്പോലീത്താ തിരുമേനിയുടെ നേതൃത്വത്തിൽ റാവുസാഹിബ് ഡോ. ചീരൻ വർഗ്ഗീസ്, മി. സി. വി. ഇയ്യു, സ്കൂൾ മാനേജർ എന്നിവർ കൊച്ചി വിദ്യാഭ്യാസ ഡയറക്ടർ റാവുസാഹിബ് ഐ. എൻ. മേനോൻ, എം. എ. ബി. ലിറ്റ്. (ഓക്ക്സൽ) അവർകളെ (സ്ഥാനത്യാഗം ചെയ്ത മഹാരാജാവിന്റെ ഏകപുത്രൻ) സമീപിച്ചു. നമ്മുടെ ലോവർ സെക്കണ്ടറി സ്കൂൾ ഒരു ഹൈസ്കൂൾ ആയി ഉയർത്തുന്നതിന് കന്നി 8-ാം തീയതി ഒരു നിവേദനം സമർപ്പിക്കുകയുണ്ടായി. അതനുസരിച്ച് 17-ാം തീയതി അദ്ദേഹം സ്കൂൾ സന്ദർശിക്കുകയും വളരെ ഇഷ്ടനായി മടങ്ങിപ്പോവുകയും താമസിയാതെ ഉത്തരവ് പാസാക്കുകയും ചെയ്തു. .....

അടുത്ത സ്കൂൾ വർഷത്തിൽ എട്ടാം ക്ലാസു തുടങ്ങുവാൻ അനുവദിച്ചിരിക്കുന്നു എന്നും മറ്റു ക്ലാസ്സുകൾ തുടങ്ങുന്നതിന് മുമ്പായി കെട്ടിടങ്ങളും ഉപകരണങ്ങളും ഉണ്ടാക്കണം എന്നുമാണ് മേൽപ്പറഞ്ഞ ഉത്തരവിന്റെ താല്പര്യം.

അതനുസരിച്ച് അടുത്ത ഇടവമാസത്തിൽ എട്ടാം ക്ലാസ് (Fourth Form) തുടങ്ങുന്നതിനും പിന്നത്തെ ആണ്ടിൽ ഒരു പരിപൂർണ്ണ ഹൈസ്കൂൾ ആക്കുന്നതിനും ദൈവംതമ്പുരാൻ തുണക്കട്ടെ.

കൊച്ചി രാജ്യത്തിൽ ആകെയുള്ള 80 ഹൈസ്കൂളിൽ യാക്കോബായ സുറിയാനി ക്രിസ്ത്യാനികളുടെ പള്ളി വക ഹൈസ്കൂൾ ഇതൊന്നു മാത്രമേ ഉള്ളൂ.

കൊച്ചിയിലെ രണ്ടു പ്രധാനപ്പെട്ട കോടതികളിലെ വിധികളാൽ

നഷ്ടപ്പെട്ടുപോയ നമ്മുടെ പള്ളികളും സ്വത്തുക്കളും ഏതൊരു പൊന്നു തമ്പുരാൻ തിരുമനസിലെ തൃക്കൈ വിളയാട്ടം മൂലം 1081 വൃശ്ചികത്തിൽ (1905) നമുക്ക് തിരിച്ചുലഭിക്കുവാൻ സംഗതി വന്നുവോ - ആ പൊന്നു തമ്പുരാൻ തിരുമനസിലെ ഏക പുത്രനായ വിദ്യാഭ്യാസ ഡയറക്ടർ അവർകളുടെ തൃക്കൈകളാൽ നഷ്ടപ്പെട്ടുപോയ നമ്മുടെ (മാർ ഇഗ്നാത്യോസ്) ഹൈസ്കൂൾ സ്ഥാപനവും പുനർജ്ജീവിക്കാൻ ഇടയായതും, അതുതന്നെ രാജകീയ അപ്പീൽ വാദിയായ (?) മാർ ജോസഫ് ഡയനേഷ്യസ് തിരുമേനിയുടെ സ്മാരകം നിലനിർത്തുന്നതിന് വേണ്ടി ആയതും ഏതോ ഒരു ദിവ്യശക്തി അല്ലയോ? (ആർത്താറ്റ് പള്ളി ചരിത്രം, പു. 25 –28).

### മാർ ഇഗ്നാത്തിയോസ് ഹൈസ്കൂൾ

പരുമല കാലം ചെയ്ത മാർ ഗ്രീഗോറിയോസ് തിരുമേനി, സെഹിയോൻ ബംഗ്ലാവിൽ മാർ ദീവന്നാസ്യോസ് തിരുമേനിയൊന്നിച്ച് താമസിച്ചിരുന്ന കാലത്ത് ബംഗ്ലാവിന്റെ പറമ്പിൽ ഏതാനും കെട്ടിടങ്ങൾ പണിയിച്ച് 1899-ന് 1075 ചിങ്ങം 1-ാം തീയതി ഒരു ലോവർ സെക്കണ്ടറി ആൺ പള്ളിക്കൂടം തുടങ്ങുകയും അതിന് അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ സ്ഥാനപ്പേരായ മാർ ഇഗ്നാത്തിയോസ് എന്ന് നാമകരണം ചെയ്യുകയും പനക്കൽ ഇയ്യാക്കു മാത്തു അവർകളെ മാനേജർ ആയി നിയമിക്കുകയും ചെയ്തു. മൂന്ന് കൊല്ലം കഴിഞ്ഞ് 1902-ൽ അതു പൂർണ്ണ ഹൈസ്കൂൾ ആയി ഉയർത്തി. പനക്കൽ ഐപ്പൂരു പാത്തപ്പൻ അവർകളെ മാനേജർ ആയി നിശ്ചയിച്ചു. ജാതിമതഭേദമെന്യേ അനവധി കുട്ടികളെ ഫീസ് ഒഴിവാക്കി പഠിപ്പിച്ചിരുന്ന ഒരു വിദ്യാലയമായിരുന്നു അത്. അങ്ങനെ അതിൽ പഠിച്ചിരുന്ന പല പൂർവ്വ വിദ്യാർത്ഥികളും വലിയ ഉദ്യോഗങ്ങൾ നേടി വന്നിരുന്നു.

1080 കർക്കിടകം 31-ാം തീയതി (1905) കൊച്ചി വലിയതമ്പുരാൻ തിരുമനസ്സിലെ (സ്ഥാനത്യാഗം ചെയ്ത രാജാവ്) കാരുണ്യാതിരേകത്താൻ കൊച്ചി റോയൽ കോർട്ട് വിധി നമുക്ക് പൂർണ്ണ അനുകൂലമായി (നവീകരണക്കാർക്കെതിരെ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് ദ്വീതീയൻ മലങ്കര മെത്രാപ്പോലീത്താ നടത്തിയ കേസിന്റെ അവസാന വിധി). തൃശ്ശിവപേരൂർ ജില്ലാ കോർട്ടിലേയും ചീഫ് കോർട്ടിലേയും വിധികളിൽ പള്ളികളും സ്വത്തുക്കളും മറ്റു സ്ഥാപനങ്ങളും നമുക്ക് നഷ്ടപ്പെട്ടു പോയിരുന്നുവെങ്കിലും രാജകീയ അപ്പീൽ വിധിയാൽ 1081 വൃശ്ചികത്തിൽ (1905) വിധി നടത്തി എടുക്കുകയുണ്ടായി.

1085 കന്നി 23-ാം തീയതി (1909) അന്ത്യോഖ്യാ പാത്രിയർക്കീസ് ബാവാ കുന്നംകുളത്ത് എഴുന്നള്ളുകയും 30-ാം തീയതി പഴയപള്ളിയിൽ

വച്ച് ഇടവകയോഗം കൂടുകയും അതിലെ 13-ാം നിശ്ചയപ്രകാരം പന ക്കൽ പാത്തപ്പൻ അവർകളെത്തന്നെ മാനേജർ ആയി തുടരുവാൻ തീരു മാനിക്കുകയും ചെയ്തു.

M.E. 1085 ന് ശരിയായ 1909 ഒക്ടോബർ 13-ാം തീയതി അന്ത്യോഖ്യാ യിലെ വിശുദ്ധ അബ്ദുള്ളാ പാത്രിയർക്കീസ് ബാവാ സ്കൂളിൽ എഴുന്ന ള്ളുകയും വാധ്യാന്മാരും വിദ്യാർത്ഥികളും കൂടി ഒരു മംഗളപത്രം സമർപ്പി ക്കുകയും ഉണ്ടായി.

1086 മിഥുനം 5-ാം തീയതി അന്നത്തെ ഗവൺമെന്റ് ഹൈസ്കൂളി നോടുകൂടി നമ്മുടെ സ്കൂൾ കൂട്ടി സംയോജിപ്പിച്ചതിനാൽ amalgamate കെട്ടിടം ഗവൺമെന്റിലേക്ക് തല്ക്കാലം വാടകയ്ക്ക് കൊടുത്തു. അങ്ങനെ നമ്മുടെ വക ഒരു ഹൈസ്ക്കൂൾ സ്ഥാപനം നഷ്ടപ്പെട്ടുപോയി. സ്കൂളിന്റെ അത്യാവശ്യഘട്ടങ്ങളിൽ സഭാകേന്ദ്രം സഹായിക്കുക എന്ന മുൻ സമ്പ്രദായം പുതിയ മലങ്കര മെത്രാപ്പോലീത്താ വിച്ഛേദിച്ചു. ആ പരിതഃസ്ഥിതിയിൽ സർക്കാരിന്റെ സഹായം തേടാതെ നിവൃത്തിയില്ലാതെ വന്നു. ആദ്യകാലങ്ങളിൽ കെട്ടിടങ്ങൾക്ക് വാടക സർക്കാരിൽ നിന്ന് ലഭി ച്ചിരുന്നു. പിന്നീട് എങ്ങനെയോ ആ പതിവ് നിലച്ചു പോയി. 'മെത്രാ ച്ചന്റെ സ്കൂൾ' എന്ന പേർ ഇന്നും നിലനില്ക്കുന്നു.

## പാറയിൽ സെന്റ് മേരീസ് സ്കൂൾ

കുന്നംകുളം പാറയിൽ അങ്ങാടിയിലും അതിന്റെ പരിസരങ്ങളിലും താമസിക്കുന്ന കുട്ടികളുടെ വിദ്യാഭ്യാസാഭിവൃദ്ധിക്ക് വേണ്ടി ഒരു പ്രാഥമിക മലയാളം സ്കൂൾ തുടങ്ങണമെന്നും ആർത്താറ്റ് പള്ളി പ്രതിഷ്ഠിക്കപ്പെട്ട വി. കന്യകമറിയാമ്മിന്റെ നാമം അതിന് കൊടുക്കണമെന്നും ജനങ്ങൾ തീർച്ചപ്പെടുത്തി. മലങ്കരസഭയിലെങ്ങും പള്ളിക്കൂടങ്ങൾ സ്ഥാപിച്ചു കൊണ്ട് വിദ്യാഭ്യാസ വിപ്ലവത്തിലൂടെ നാടിന്റെ നവോത്ഥാനം യാഥാർ ത്ഥ്യമാക്കുവാൻ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് രണ്ടാ മൻ മലങ്കരമെത്രാപ്പോലീത്താ ആഹ്വാനം നൽകിയ കാലമായിരുന്നു അത്. ആ ആഹ്വാനത്തോടുള്ള പ്രതികരണമായിട്ടാണ് പാറയിൽ സ്കൂളിന്റെ ഉദയവും സംഭവിച്ചത്. കിടങ്ങൻ മാത്തു എന്ന ഒരു സഹൃദ യൻ ആർത്താറ്റ് പള്ളിക്ക് കുന്നംകുളം പാറയിൽ സർവ്വെ 930/1-ാം നമ്പർ പറമ്പ് ദാനം കൊടുത്തിരുന്നു. ആ പറമ്പിൽ ഒരു കെട്ടിടമുണ്ടാക്കി സ്കൂൾ തുടങ്ങുന്നതിനായി തീരുമാനിച്ചതനുസരിച്ച് ജനങ്ങളിൽ നിന്ന് പിരിവെ ടത്ത് ഒരു കെട്ടിടം പണി കഴിച്ചു. എ. ഡി. 1900-ത്തിൽ 1075 കുംഭം 13-ലെ യോഗനിശ്ചയപ്രകാരം മേഞ്ചേരി സെന്റ് മേരീസ് സ്കൂൾ എന്ന പേരിൽ കൊള്ളന്നൂർ മാത്തപ്പൻ വറീയത് എന്ന ആളിനെ മാനേജർ ആക്കി നിശ്ച യിച്ച് ഒരു പ്രാഥമിക സ്കൂൾ ആരംഭിച്ചു. ജനങ്ങളുടെ ആത്മീയാഭിവൃ

ദ്ധിക്കായി ഒരു സുവിശേഷസംഘവും സ്കൂൾ നടത്തിപ്പിന് ഒരു കമ്മിറ്റിയും രൂപീകരിച്ചു. 1075 മിഥുനം 12–ാം തീയതി (1900 ജൂൺ 25 തിങ്കൾ) സെഹിയോൻ ബംഗ്ലാവിൽ വച്ച് പരുമല കാലം ചെയ്ത മാർ ഗ്രീഗോറിയോസ് തിരുമേനിയുടെ അധ്യക്ഷതയിൽ വീണ്ടും ഒരു യോഗം ചേർന്ന് താഴെ പറയുന്ന നിശ്ചയങ്ങൾ പാസ്സാക്കി.

ആദ്യമായി യോഗത്തിൽ വച്ച് സ്കൂൾ കമ്മിറ്റിയുടെയും സുവിശേഷ സംഘത്തിന്റെയും വൈസ് പ്രസിഡണ്ടായി അദ്ധ്യക്ഷൻ തിരുമേനി ആയിരിക്കണമെന്ന് (പ്രസിഡണ്ട് മലങ്കര മെത്രാപ്പോലീത്താ പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് രണ്ടാമൻ എന്നത് പറയാതെ തന്നെ വ്യക്തം) കൊള്ളന്നൂർ ചേറു വറീയത് അഭിപ്രായപ്പെടുകയും പനക്കൽ താരപ്പൻ ഇട്ട്യേര പിന്താങ്ങുകയും യോഗം സമ്മതിക്കുകയും ചെയ്തു.

1. 1075 കുംഭം 13–ാം തീയതിയിലെ (1900) പ്രൊസീഡിംഗ്സിലെ 9–ാം വകുപ്പിനെ മാറ്റി താഴെ പറയുംപ്രകാരം നിശ്ചയിച്ചിരിക്കുന്നു.

2. കമ്മിറ്റിക്കാരിൽ ആരെയെങ്കിലും നീക്കുകയോ പുതുതായി ചേർക്കുകയോ ചെയ്യണമെങ്കിൽ മാനേജിംഗ് കമ്മിറ്റി വിളിച്ചു കൂട്ടി ഭൂരിപക്ഷാഭിപ്രായം പ്രബലപ്പെടുത്തേണ്ടതാകുന്നു

3. ഏഴു മെമ്പർമാർ ഹാജരുണ്ടെങ്കിൽ യോഗം കൂടി കാര്യങ്ങൾ തീർച്ചപ്പെടുത്താവുന്നതാണ്.

4. സുവിശേഷ സംഘത്തിന്റെ രക്ഷാധികാരി ദിവ്യശ്രീ. ചെറുവത്തൂർ മാത്തു കത്തനാരച്ചൻ അവർകൾ ആയിരിക്കേണ്ടതാണെന്നും സംഘത്തിന്റെ വേലകൾ അദ്ദേഹത്തിന്റെ അഭിപ്രായപ്രകാരം നടത്തേണ്ടതാണെന്നും നിശ്ചയിച്ചിരിക്കുന്നു.

5. സുവിശേഷ സംഘത്തിന്റെയും സ്കൂളിന്റെയും ഖജാൻജിയായും സ്കൂളിന്റെ മാനേജർ ആയും ചെറുവത്തൂർ മാത്തു കുഞ്ഞാത്തു അവർകളെ നിശ്ചയിച്ചു. അഞ്ചു രൂപാ വരെ മാസത്തിൽ ചെലവിടുവാൻ മാനേജർക്കു തനിച്ച് അധികാരമുള്ളതാകുന്നു.

നി.വ.ദി.ശ്രീ. മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ തിരുമനസു കൊണ്ട് (ഒപ്പ്)

ചെറുവത്തൂർ മാത്തു കത്തനാരച്ചൻ അവർകൾ (രക്ഷാധികാരി) (ഒപ്പ്)
ചെറുവത്തൂർ മാത്തു കുഞ്ഞാത്തു, ഖജാൻജി, മാനേജർ (ഒപ്പ്)
കൊള്ളന്നൂർ മാത്തപ്പൻ വറീയത് (ഒപ്പ്)
പാറക്കൽ തോമ്മാ തോമ്മാ സിക്രട്ടറി (ഒപ്പ്)
പനയ്ക്കൽ താരപ്പൻ ഇട്ട്യേര (ഒപ്പ്)

കൊള്ളന്നൂർ ചേറു വറീയത് (ഒപ്പ്)
തെങ്ങുങ്ങൽ കുരിയാക്കു ഇട്ടൂപ്പ് (ഒപ്പ്)
ചെറുവത്തൂർ വറീയതു മാത്തു (ഒപ്പ്)
കൊള്ളന്നൂർ പൗലൂസ് ചെറിയാക്കു (ഒപ്പ്)
അന്തിക്കാട് കുരിയാക്കുണ്ണി കുഞ്ഞുക്കു (ഒപ്പ്)
ചെറുവത്തൂർ കുരിയത് മാത്തു (ഒപ്പ്)
ടി ഇട്ട്യേച്ചൻ ചിമ്മാർ (ഒപ്പ്)
കൊള്ളന്നൂർ ചാക്കു പാവുണ്ണി (ഒപ്പ്)
ടി ചെറിയാക്കു പൈലുണ്ണി (ഒപ്പ്)
പനക്കൽ ഇട്ടി മാത്തു പൗലൂസ് (ഒപ്പ്)
മുകലിശ്ശേരി ഔസേഫ് വറീയത് (ഒപ്പ്)
ചൊവ്വല്ലൂർ ഇട്ട്യേര ചാക്കുണ്ണി (ഒപ്പ്)
കൊള്ളന്നൂർ ചെറിയാക്കു പൗലൂസ് (ഒപ്പ്)
പനക്കൽ ചാക്കു വറിയത് (ഒപ്പ്)
എന്ന് കൊല്ലം 1075 മിഥുനം മാസം 12-ാം തീയതി

മെത്രാപ്പോലീത്താ വക മുദ്ര.

കാലക്രമത്തിൽ സ്കൂൾകുട്ടികൾ വർദ്ധിച്ചതോടെ കെട്ടിടത്തിൽ സ്ഥലംപോരാതെ വരികയാൽ അതിനടുത്ത് കക്കാട് റോഡിൽ മാനേജരുടെ ഒരു പറമ്പിൽ ഒരു പുതിയ കെട്ടിടം പണിയിച്ച് അതിലേക്ക് സ്കൂൾ മാറ്റുകയും മാനേജർ രോഗത്തിൽ കിടപ്പിലായപ്പോൾ അദ്ദേഹത്തിന്റെ മകൻ താരു മാനേജർ ആകുകയും പിന്നീട് സ്കൂൾ നിന്ന പറമ്പ് കൊള്ളന്നൂർ താരു ചേറു അവർകൾക്ക് വിറ്റുപോകുവാൻ ഇടവരികയും ചെയ്തതിനാൽ അവസാനം ടി ചേറു അവർകളുടെ പേരിൽ 1117 മേടം 1-ാം തീയതി (1942) മാനേജ്മെന്റ് കൈമാറുകയും ചെയ്തിരിക്കുന്നു. അങ്ങനെ വിശുദ്ധ കന്യകമറിയാമ്മിന്റെ നാമത്തിൽ മാർ ഗ്രീഗോറിയോസ് തിരുമേനിയുടെ പ്രത്യേക ശ്രമത്താലും തിരുമേനിയുടെ ഉപാധ്യക്ഷതയിലും നടത്തപ്പെട്ട സ്കൂൾ കുറേക്കാലം കൂടി നല്ല നിലയിൽ നടന്നു.

ടി ചേറു ക്ഷയിച്ചു സഹോദരനോടും മറ്റുമുള്ള കിടമത്സരത്തിൽ വിനോദം കണ്ടെത്തിയ അദ്ദേഹത്തിന്റെ പതനം സുനിശ്ചിതമായിരുന്നു. ഒടുവിൽ തന്റെ പേരിൽ ആയിരുന്ന സ്കൂളും സ്ഥലവും ഡോ. കുരുവിള എന്നയാൾക്കു വിറ്റു. ഡോ. കുരുവിള സ്കൂൾ പ്രവർത്തനത്തിൽ ശ്രദ്ധാലു ആയിരുന്നു. ആ സ്കൂളിൽത്തന്നെയായിരുന്നു സണ്ടേസ്കൂൾ വിപുലമായി നടത്തിവന്നിരുന്നത്.

എയ്ഡഡ് സ്കൂൾ ആയതുകൊണ്ട് അധ്യാപക നിയമനത്തിലുള്ള വരവും ഒരു വലിയ പ്രലോഭനമായിരുന്നു. ഇംഗ്ലീഷ് മീഡിയവും അൺ

എയ്ഡഡ് സ്കൂളുകളും അവയിൽ കുട്ടികളെ കൊണ്ടുപോകാനുള്ള വാഹന സൗകര്യവും കുന്നംകുളത്ത് പെരുകിയപ്പോൾ ബസ് റൂട്ടില്ലാതിരുന്ന സ്കൂളിന് അല്പം ക്ഷീണം നേരിട്ടു. കാലക്രമേണ വടക്കോട്ടുള്ള എല്ലാ ബസുകളും ബസ്സ്റ്റാന്റിൽ നിന്ന് കക്കാട് റോഡ് വഴി വൺവേ ആയി ഓടുവാൻ ക്രമീകരിച്ചപ്പോൾ സ്കൂൾ പരിസരത്തിന്റെ പ്രാധാന്യം വർദ്ധിച്ചു. മജിസ്ട്രേട്ട് കോടതി കക്കാട് പ്രദേശത്തേക്ക് മാറ്റിസ്ഥാപിച്ചതോടെ ആ പ്രദേശത്തിന് കുന്നംകുളം ഭൂപടത്തിൽ പ്രാധാന്യമേറി. ഭൂമിയുടെ വില പാറയിലങ്ങാടിയിൽ അനുനിമിഷം കുത്തനെ ഉയർന്നപ്പോൾ കക്കാട് പ്രദേശത്തിന്റെ സ്ഥലവില പ്രലോഭനീയമാംവിധം ഉയർന്നു. സ്കൂൾ നടത്തിപ്പിന്റെ ആദായം അവഗണിക്കാവുന്ന അവസ്ഥയിൽ എത്തിയപ്പോൾ മാനേജർ സ്കൂൾ നടത്തിപ്പ് സർക്കാരിലേക്ക് സറണ്ടർ ചെയ്തു. അധ്യാപകർ സർക്കാർ സർവീസിലേക്ക് ചേക്കേറി. പ്രവർത്തനം നിലച്ച കെട്ടിടങ്ങളും സ്ഥലവും സ്വതന്ത്രമായതോടെ അവിടെ ഒരു വിവാഹമണ്ഡപം പ്രവർത്തനം ആരംഭിച്ചു.

കക്കാട് പ്രദേശത്ത് മാനേജരുടെ വക സ്ഥലത്തു സ്കൂൾ പ്രവർത്തനം ആരംഭിച്ചപ്പോൾത്തന്നെ ആ സ്ഥലം വില കൊടുത്തു വാങ്ങുവാൻ പള്ളിയധികാരികൾ സഭാകേന്ദ്രത്തിന്റെ അനുമതിയും സഹായവും തേടിയിരുന്നു. 1873-ലും 1876-ലും ആയി രൂപീകരിക്കപ്പെട്ട വിദ്യാഭ്യാസനയത്തിന്റെ അടിസ്ഥാനത്തിൽ തുടങ്ങിയ സ്കൂളുകൾക്ക് കേന്ദ്രസഹായധനം ലഭിക്കുവാൻ മുളന്തുരുത്തി സുന്നഹദോസ് നിശ്ചയപ്രകാരം അർഹതയുണ്ടായിരുന്നു. എന്നാൽ 1909-ൽ സ്ഥാനം പ്രാപിച്ച പുതിയ മലങ്കര മെത്രാപ്പോലീത്തായുടെ വിദ്യാഭ്യാസനയം വിഭിന്നമായിരുന്നു. സ്കൂൾ സ്ഥാപനം, അക്കാര്യത്തിന് പണം ചെലവഴിക്കൽ തുടങ്ങിയ സാംസ്കാരിക നവോത്ഥാനപരമായ കാര്യങ്ങൾ സഭ ഏറ്റെടുക്കുന്നത് ധനദുർവിനിയോഗമാണെന്നും മുൻഗാമിയുടെ തെറ്റുകൾ താൻ തിരുത്തുകയാണ് എന്നും മറ്റുമുള്ള നിലപാടാണ് പുതിയ മലങ്കര മെത്രാപ്പോലീത്താ പുലർത്തിയത്.

### 5. എം.ജി.എം. സ്കൂൾ, മരത്തംകോട്

കുന്നംകുളത്തു നിന്ന് മൂന്നു നാഴിക കിഴക്ക് മരത്തംകോട് എന്ന സ്ഥലത്ത് മുടങ്ങിക്കിടന്നിരുന്ന ഒരു സ്കൂൾ 1097 ഇടവ മാസത്തിൽ (1922) മിസ്റ്റർ കെ. സി. ജോബ് ഏറ്റെടുത്ത് എം.ജി.എം. എന്ന സംഘത്തിലേക്ക് വിട്ടുകൊടുത്തു (മാർ ഗ്രീഗോറിയോസ് സ്മാരക സംഘം). ആർത്താറ്റ് പള്ളിയിൽ നിന്നും ഈ സംഘത്തിന്റെ നടത്തിപ്പിന് പലവിധ സഹായങ്ങൾ ഇന്നും ചെയ്തുകൊണ്ടിരിക്കുന്നതും അതിന്റെ ഇപ്പോഴത്തെ (1946) രക്ഷാധികാരി നി.വ.ദി.ശ്രീ. മാർ പീലക്സിനോസ് മെത്രാപ്പോലീത്താ

എം.എ., ബി.ഡി. തിരുമനസുകൊണ്ടും ആണ്. മേൽപ്പറഞ്ഞ മലയാളം പ്രാഥമിക മലയാളം സ്കൂളിൽ ഇപ്പോൾ എട്ട് ക്ലാസ്സുകൾ ഉള്ളതിനാലും ധാരാളം കുട്ടികൾ വന്നുചേരുന്നതിനാലും സ്ഥലചുരുക്കം നിമിത്തം അതിന്റെ അടുത്ത ചിറമനേങ്ങാട് വില്ലേജിൽ ഒരു ബ്രാഞ്ച് സ്കൂൾ ആരംഭിച്ചു. 3-ാം ക്ലാസ്സു വരെയുള്ള ആ സ്കൂളിൽ 4 ക്ലാസ്സുകൾ ഉണ്ട്. അങ്ങനെ ആകെ ഇപ്പോൾ 10 ക്ലാസ്സുകളും 450 കുട്ടികളും ഉണ്ട്. ആദ്യത്തേതിന്റെ മാനേജർ ആർത്താറ്റ് പള്ളി വികാരി ചെറുവത്തൂർ കുറിയാക്കോസ് കത്തനാരും ഇന്നത്തെ മാനേജർ ആർത്താറ്റ് പള്ളി വികാരി കോലാടി ദാവീദ് കോർഎപ്പിസ്കോപ്പാ അവർകളും ആകുന്നു.

ഇരുപതു കൊല്ലത്തോളം ടി സ്കൂൾ അഭിവൃദ്ധിയോടെ നടത്തിയതിന്റെ ഫലമായി അവിടെ ഒരു ഇംഗ്ലീഷ് സ്കൂൾ കൂടി നടത്തുന്നത് വളരെ പ്രയോജനകരമായിരിക്കും എന്ന് തീർച്ചപ്പെടുത്തി. ഗവൺമെന്റിന്റെ അനുവാദത്തോടുകൂടി 1119 ഇടവത്തിൽ (1944) പ്രിപ്പാറട്ടറി ക്ലാസ്സും 5-ാം (I[st] Form) ക്ലാസും 1120 ഇടവത്തിൽ 6-ാം ക്ലാസും (2[nd] Form) ആരംഭിച്ചു. കുന്നംകുളം കാതോലിക്കേറ്റ് എഡ്യുക്കേഷൻ ആൻഡ് മിഷൻ ബോർഡിൽ നിന്ന് ഒരു അഭ്യർത്ഥന പ്രസിദ്ധപ്പെടുത്തി. പൊതുജനങ്ങളിൽ നിന്ന് പണപ്പിരിവ് നടത്തി സ്കൂൾകെട്ടിടങ്ങൾ പണിയുകയുണ്ടായി. സ്കൂൾ നടത്തിപ്പിനായി താഴെ പറയുന്ന ഒരു കമ്മിറ്റിയെ രൂപീകരിച്ചു.

നി.വ.ദി.ശ്രീ. മാർ പീലക്സിനോസ് മെത്രാപ്പോലീത്താ എം.എ., ബി.ഡി. (രക്ഷാധികാരി), റവ. ഫാ. കെ. കെ. കുറിയാക്കോസ് (പ്രസിഡണ്ട്. ഇദ്ദേഹം ആ സ്കൂളിൽ പഠിപ്പിച്ചു വന്നിരുന്നു), കെ. സി. ജോബ് (സിക്രട്ടറി & മാനേജർ), പി. ഐ. ചെറിയാൻ (ആർത്താറ്റ് പള്ളി കൈക്കാരൻ), കെ. ടി വർഗ്ഗീസ്, പി. ഒ. ചെറിയാൻ, കെ. വി. കാക്കു, ടി. ഐ. വർഗ്ഗീസ്, വി. വി. വറതപ്പൻ, സി. പി. വർഗ്ഗീസ് (ഖജാൻജിയും ഹെഡ്മാസ്റ്ററും).

മരത്തങ്കോട്ടുള്ള സ്കൂൾ പ്രവർത്തനങ്ങളിൽ മിസ്റ്റർ കെ. സി. ജോബ് ചെയ്തിട്ടുള്ള നിസ്വാർത്ഥ സേവനങ്ങൾ പ്രശംസനീയമാകുന്നു.

അചിരേണ കാക്കശ്ശേരി ജോബ് മാസ്റ്റർ സാമ്പത്തികമായി ക്ഷീണാവസ്ഥയിലായി. കുടുംബാവശ്യങ്ങൾക്കായി സ്കൂളും സ്ഥലവും പണയപ്പെടുത്തി 250 രൂപ അക്കൊല്ലത്തെ പ്രശസ്ത പണമിടപാടുകാരനായ മൂലേപ്പാട് കെ. ടി. വർഗ്ഗീസിൽ നിന്ന് കടം വാങ്ങി. കടം വീട്ടാനാകാതെ വന്നപ്പോൾ ജോബ് മാസ്റ്റർ സഭാകേന്ദ്രത്തെ സമീപിച്ചു. കടം വീട്ടി ആ സ്കൂൾ സഭ ഏറ്റെടുക്കുവാനാണ് അപേക്ഷിച്ചത്. ബധിര കർണ്ണങ്ങളിലാണ് ആ അപേക്ഷ നിപതിച്ചത്. ഒടുവിൽ സ്കൂളും സ്ഥലവും കെ. ടി. വർഗ്ഗീസിന് തീറുവിറ്റ് ജോബ് മാസ്റ്റർ ഋണവിമുക്തനായി. മൂലേപ്പാട് കെ.

ടി. വർഗ്ഗീസിന് സ്കൂൾ നടത്തിപ്പിൽ വലിയ താല്പര്യമില്ലായിരുന്നു. ബഥനിക്കാർക്കു കുന്നംകുളത്തു സ്കൂൾ ആരംഭിക്കാൻ പരിപാടിയുണ്ടെന്ന് ഗ്രഹിച്ച പുതിയ മാനേജർ അലക്സിയോസ് മാർ തേവോദോസ്യോസ് മെത്രാപ്പോലീത്തായെ ബന്ധപ്പെട്ടു. സ്കൂളിന് ആവശ്യപ്പെട്ട പ്രതിഫലത്തിന്റെ പേരിൽ ബഥനി സമൂഹം ആ ചിന്ത ഉപേക്ഷിച്ചപ്പോൾ മാനേജർ പുത്തൻകാവിൽ പീലക്സിനോസ് തിരുമേനിയെ ബന്ധപ്പെട്ടു. അദ്ദേഹം സ്കൂൾ വാങ്ങാൻ നിർബന്ധിച്ചു. പക്ഷേ, സ്ഥലം സന്ദർശിക്കാനുള്ള വരവിൽ ദൗർഭാഗ്യവശാൽ അദ്ദേഹം ഹൃദ്രോഗബാധ മൂലം മരത്തംകോട്ടു വച്ച് കാലം ചെയ്തതിനാൽ ആ പദ്ധതി നടപ്പിലായില്ല. ഒടുവിൽ കെ. ടി. വർഗ്ഗീസ് മാനേജർ സ്ഥാനവും അവകാശവും സീമന്തപുത്രൻ അഡ്വ. കെ. വി. താരുവിനെ ഏല്പിച്ചു. അദ്ദേഹം മാർ പീലക്സിനോസ് മെമ്മോറിയൽ ട്രസ്റ്റ് രൂപീകരിച്ച് അതിന്റെ ബാനറിൽ സ്കൂൾ നടത്തിക്കൊണ്ടു പോകുന്നു. വാർദ്ധക്യസഹജമായ ക്ഷീണാവസ്ഥയിൽ തൃശൂർ നിന്ന് എറണാകുളത്തേക്ക് താമസം മാറിയതിനെ തുടർന്ന് സ്കൂളിന്റെ ഭാവി പ്രവർത്തനം എങ്ങനെയാകുമെന്ന് അനേകർക്ക് ഉത്കണ്ഠയുണ്ട്.

**6. ബഥനി സെന്റ് ജോൺസ് ഇംഗ്ലീഷ് മീഡിയം സ്കൂൾ** (ബഥനി ആശ്രമം എന്ന ശീർഷകത്തിൽ കാണുക).

**7. സെന്റ് മാഗ്ദലെൻ യു. പി. സ്കൂൾ** (മാഗ്ദലെൻ കോൺവെന്റ്' എന്ന ശീർഷകത്തിൽ കാണുക).

**8. ആർത്താറ്റ് ഐ.ടി.സി.**

**9. ചിറമനേങ്ങാട് സ്കൂൾ**

മരത്തംകോട് സ്കൂളിന്റെ ശാഖയായി പ്രവർത്തനമാരംഭിച്ച ചിറമനേങ്ങാട് പ്രൈമറി സ്കൂൾ ഇന്നൊരു സ്വതന്ത്ര എയ്ഡഡ് പ്രൈമറി വിദ്യാലയമാണ്. എം.ജി.എം. അസോസ്യേഷൻ ആണ് അതിന്റെ ചുമതല വഹിക്കുന്നത്.

(ആർത്താറ്റ് പള്ളിചരിത്രത്തോട് കടപ്പാട്)

**ബഥനി ആശ്രമം**

മലങ്കരസഭയിൽ നവോത്ഥാനം സൃഷ്ടിക്കുന്നതിന്റെ ഭാഗമായി, പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് ദ്വിതീയൻ മലങ്കര മെത്രാപ്പോലീത്താ ഭാവനാപൂർവ്വം 1872-ൽ സ്ഥാപിച്ച സന്യാസപ്രസ്ഥാനത്തിന്റെ കേന്ദ്രമാണ് മുളന്തുരുത്തിയിലെ വെട്ടിക്കൽ ദയറാ. അവിടത്തെ പ്രഥമ ദയറായക്കാരനായി ചാത്തുരുത്തിൽ ഗീവറുഗീസ് റമ്പാനെ നിയമിച്ച



**ബഥനിപ്പള്ളി**



തോടെ മലങ്കരസഭയിൽ ദയറാപ്രസ്ഥാനത്തിന് ആരംഭമായി. എന്നാൽ സ്ഥാപകന്റെ കാലശേഷം മലങ്കരസഭാനേതൃത്വത്തിന്റെ പരിഗണനക്രമങ്ങൾക്ക് തകിടംമറിയൽ അനുഭവപ്പെട്ടതോടെ മറ്റു പല പ്രസ്ഥാനങ്ങൾക്കുമെന്നപോലെ ദയറാ പ്രസ്ഥാനത്തിനും ക്ഷീണം സംഭവിച്ചു. മലങ്കര സഭയുടെ പൊതുമുതലായി മുളന്തുരുത്തി പള്ളിക്കാരോട് എഴുതി വാങ്ങിയ സ്ഥലത്ത് പണിതുയർത്തിയ ദയറായും അനുബന്ധ സ്ഥാപനങ്ങളും പൊതുസഭാനേതൃത്വം ശ്രദ്ധിക്കാതെ വന്നപ്പോൾ മുളന്തുരുത്തി ഇടവകയുടെ കൈകാര്യ കർത്തൃത്വത്തിൽ എത്തിച്ചേർന്നു.

20–ാം നൂറ്റാണ്ടിൽ, പുലിക്കോട്ടിൽ തിരുമേനിയുടെ പല പദ്ധതികളെയും പുനർജ്ജീവിപ്പിക്കാൻ ശ്രമിച്ച ആളായിരുന്നു മാവേലിക്കര പണിക്കർവീട്ടിൽ ഫാ. പി. റ്റി. ഗീവറുഗീസ്. ഉന്നത വിദ്യാഭ്യാസം നേടിയ അദ്ദേഹം സംഘടിതമായ സന്യാസിനീ – സന്യാസ സമൂഹങ്ങൾ സഭയിലുണ്ടാകുവാൻ അക്ഷീണം യത്നിച്ചു. വെട്ടിക്കൽ ദയറായുടെ വളർച്ചയും തളർച്ചയും പാഠമാക്കിയ അദ്ദേഹം സഭയിലെങ്ങും അനുകൂലമായ ഒരഭിപ്രായം വളർത്തിയെടുത്തു. കക്ഷിവഴക്കുകൾ ശക്തിപ്പെട്ടുവന്ന അക്കാലത്ത് ക്രിയാത്മകമായ ഈ സംരംഭത്തെ പിന്തുണയ്ക്കാൻ പലരും തയ്യാറായി. പുലിക്കോട്ടിൽ തിരുമേനിയുടെ കാലത്ത് സഭയുടെ പൊതുരംഗത്തേക്ക് ആവേശപൂർവ്വം ആനയിക്കപ്പെട്ട ഇലഞ്ഞിക്കൽ ജോൺ വക്കീലും കെ. സി. മാമ്മൻമാപ്പിളയും ആയിരുന്നു അവരിൽ പ്രധാനികൾ. സഭയെയും സമൂഹത്തേയും നവോത്ഥാനത്തിലേക്കു നയിക്കുവാൻ സോദ്ദേശ്യമായി പ്രോദ്ഘാടനം ചെയ്യപ്പെട്ട പല പരിപാടി

കളിലും പുലിക്കോട്ടിൽ തിരുമേനിയുടെ കൈകളായി പ്രവർത്തിച്ച ആ മഹാശയർ പില്ക്കാലത്ത് വ്യവഹാരൈക പരിപാടിയുമായി മലങ്കരസഭ സങ്കോചിക്കുന്നതിൽ ദുഃഖിതരും നിരാശരും ആയിരുന്നു. അപ്പോഴാണ് പുതിയ ചിന്തകളുമായി ഒരു യുവ വൈദികൻ വെട്ടിക്കൽ ദയറായെ അനുസ്മരിപ്പിക്കുന്ന ഒരു സന്യാസപ്രസ്ഥാനമെന്ന ആശയം സഭയുടെ മുമ്പാകെ സമർപ്പിച്ചത്. റാന്നി – പെരുനാട് പ്രദേശത്ത് മുണ്ടൻമലയിൽ നൂറ് ഏക്കർ ഭൂമിയാണ് ജോൺ വക്കീൽ ആ പ്രസ്ഥാനത്തിനായി നൽകിയത്. അത്രതന്നെ സ്ഥലം വനഭൂമിയിൽ നിന്ന് ആശ്രമസ്ഥാപനത്തിനായി പതിച്ചുകിട്ടുവാൻ തിരുവനന്തപുരം ലോ കോളജ് പ്രിൻസിപ്പൽ ആയിരുന്ന അദ്ദേഹം സഫലമായി യത്നിക്കുകയും ചെയ്തു. ദീർഘവീക്ഷണ ചതുരനായ പി. ടി. ഗീവറുഗീസ് കശ്ശീശാ, മട്ടക്കൽ അലക്സിയോസ് ശെമ്മാശനെ മുഖ്യ സഹായിയായി തെരഞ്ഞെടുത്തു. അങ്ങനെ 1918–ൽ ബഥനി ആശ്രമം സ്ഥാപിച്ചു (Order of Imitation of Christ - OIC).

കർമ്മകുശലതയുടെ അരങ്ങേറ്റത്തെ നെഞ്ചേറ്റി ലാളിച്ച പാരമ്പര്യമുള്ള കുന്നംകുളം, ബഥനി ആശ്രമത്തിനും അതിന്റെ ബഹുമുഖ കർമ്മപദ്ധതികൾക്കും സ്വാഗതമേകി. സർവ്വശ്രീ സി. വി. ഇയ്യു (Ex. M.L.C.), കാക്കശ്ശേരി ഇയ്യു മാസ്റ്റർ, പുലിക്കോട്ടിൽ ഇട്ടൂപ്പ് എന്നിവരുടെ നേതൃത്വത്തിൽ ഇടവകയും ജനങ്ങളും പുലിക്കോട്ടിൽ തിരുമേനി ആരംഭിച്ച ആശ്രമപ്രസ്ഥാനത്തിന്റെ പുനരവതാരത്തെ ശംഖ് വിളിച്ച് ആർപ്പോടെ സ്വീകരിച്ചു. കുന്നംകുളം – തൃശൂർ റോഡരികിൽ പാറയിൽ ബസ്റ്റാന്റിൽ നിന്ന് ഇരുനൂറ് മീറ്റർ അകലെ മനോഹരമായ ഒരു കുന്നിൻപുറത്ത് – നഗരത്തിന്റെ ഹൃദയഭാഗത്ത് – ബഥനി ആശ്രമം 1920–ൽ സ്ഥാപിതമായത് അങ്ങനെയാണ്. പുലിക്കോട്ടിൽ തിരുമേനിയുടെ സന്യാസപ്രസ്ഥാനാരംഭവും വിദ്യാഭ്യാസ വിപ്ലവവും അനുസ്മരിപ്പിച്ചുകൊണ്ട് ഒരാശ്രമവും ചാപ്പലും ഒരു സ്കൂളും അവിടെ പ്രത്യക്ഷപ്പെട്ടത്. A.R.P. പ്രസ് ഉടമയായിരുന്ന പുലിക്കോട്ടിൽ ഇട്ടൂപ്പിനെ ആശ്രമത്തിന്റെ പ്രഥമ മാനേജർ ആയി നിയമിച്ചു. അദ്ദേഹത്തിന്റെ സഹോദരനും സുപ്രസിദ്ധ സാഹിത്യ രസികനുമായ പുലിക്കോട്ടിൽ യൗസേഫ് ശെമ്മാശൻ കുറേനാൾ ഇവിടെ താമസിക്കുകയും പഴയ ആശ്രമക്കെട്ടിടവും ചാപ്പലും ഉത്സാഹിച്ച് പണിയിക്കുകയും ചെയ്തു.

പുലിക്കോട്ടിൽ തിരുമേനി വിപുലമായി ആരംഭിക്കുകയും മാർ ഗ്രീഗോറിയോസ് തിരുമേനി മലങ്കരയിൽ ആസകലം വ്യാപിപ്പിക്കുകയും ചെയ്തുപോന്ന വിജാതീയമിഷന്റെ പ്രവർത്തനങ്ങൾ ബഥനി ആശ്രമമാണ് ആദ്യം ഏറ്റെടുത്തു നടത്തിയത് (പിന്നീടാണ് ആ ചുമതല സ്ലീബാദാസ സമൂഹം ഏറ്റെടുത്തത്). ചെങ്ങന്നൂർ സ്വദേശിയായ യൗസേഫ് ഉപദേശി കുന്നംകുളം ബഥനി ആശ്രമത്തിൽ താമസമാക്കുകയും കുന്നംകുളത്തും

പരിസരങ്ങളിലുമുള്ള ധാരാളം വിജാതീയരെ ക്രിസ്തുമതാനുസാരികളാക്കുകയും ചെയ്തു. കോളറ, വസൂരി, പ്ലേഗ് തുടങ്ങിയ മഹാമാരികളുടെ സമയത്ത് – ഈ രോഗങ്ങൾ കുന്നംകുളത്ത് അക്കാലത്ത് പതിവായി പ്രത്യക്ഷപ്പെട്ടുകൊണ്ടിരുന്നു – ധീരനും ഭക്തനും സ്ഥിരോത്സാഹിയുമായ യൗസേഫ് ഉപദേശി ജാതിമതഭേദമെന്യേ എല്ലാ ഭവനങ്ങളിലുമുള്ള രോഗികൾക്കായി പ്രാർത്ഥനകൾ നടത്തിയിരുന്നതും ഔഷധ വിതരണം, കഞ്ഞി വിതരണം, ശവസംസ്ക്കാരം എന്നീ വിഷയങ്ങളിൽ മുന്നിട്ട് നിന്ന് പ്രവർത്തിച്ചിരുന്നതും ഒരു കാലത്തും മറക്കാനാവില്ല.

പ്രാരംഭകാലത്ത് ബഥനിയിലെ ആശ്രമസ്ഥർ ആരും ഇവിടെ സ്ഥിരമായി താമസിച്ചിരുന്നില്ല. പുതുക്രിസ്ത്യാനികളുടേയും പ്രാന്തപ്രദേശങ്ങളിൽ താമസിക്കുന്നവരുടേയും ആത്മീയാവശ്യങ്ങൾ നിർവഹിക്കുവാൻ ഉപദേശിയുടെ ചാർച്ചയിൽപ്പെട്ട ഒരു വൈദികനെ ഇവിടെ താമസിപ്പിച്ചിരുന്നു. തുമ്പമൺ സ്വദേശി വാഴമേൽ അബ്രഹാം കത്തനാർ ഇവിടെ താമസിച്ചെങ്കിലും അകാലചരമം പ്രാപിച്ചു. അന്നേരം ആർത്താറ്റ് വൈദികരും ബഥനി സുപ്പീരിയറും അസി. സുപ്പീരിയറും സന്ദർശകരായ മേലദ്ധ്യക്ഷന്മാരും ഇവിടെ ആരാധന അർപ്പിച്ചുവന്നു.

മാർ ഈവാനിയോസ് കത്തോലിക്കാസഭയെ ആശ്ലേഷിച്ചതോടെ ചില്ലറ അസ്വസ്ഥതകൾ കുന്നംകുളം ബഥനി ശാഖയിലും ഉണ്ടായി. കൽദായ റീത്തുകാരുടെ പിൻബലത്തോടെ ഇവിടെയുള്ള ആശ്രമം വക വസ്തുവകകൾ കയ്യേറുവാൻ വിഫലശ്രമം ഉണ്ടായി. ശ്രീ. സി. വി. ഇയ്യുവിന്റെ രാഷ്ട്രീയ സ്വാധീനവും കെ. വി. ചാക്കോ മാസ്റ്ററുടേയും മറ്റു സമുദായ നേതാക്കളുടെയും ഇടപെടലും മൂലം ആ പ്രബലമായ കൈയേറ്റ ശ്രമങ്ങൾ പരാജയപ്പെട്ടു.

ആശ്രമത്തിലെ അസ്വസ്ഥതകൾ ബഥനിയുടെ പ്രവർത്തനത്തെ അനിശ്ചിതത്വത്തിലാക്കി എങ്കിലും യൗസേഫ് ഉപദേശിയുടെ സാന്നിധ്യവും ജീവകാരുണ്യ പ്രവർത്തനവും രോഗീപരിചരണവും മൂലം ഒരു പരിധിവരെ കുന്നംകുളത്തെ ആശ്രമം സജീവത നിലനിർത്തി. ഉപദേശിയുടെ ജീവിത സായാഹ്നത്തിൽ ആശ്രമാംഗമായ ഫാ. ഗീവറുഗീസ് OIC യെ മാർ തേവോദോസ്യോസ് മെത്രാപ്പോലീത്താ കുന്നംകുളം ആശ്രമത്തിന്റെ ചുമതലയിൽ നിയമിച്ചു. 1948 മുതൽ ആശ്രമസ്ഥർ ഇവിടെ സ്ഥിരതാമസം ആരംഭിച്ചു എന്ന് പറയാം.

പുലിക്കോട്ടിൽ തിരുമേനി ആരംഭിച്ച വിദ്യാഭ്യാസ വിപ്ലവത്തോടുള്ള ആദരവും ആഭിമുഖ്യവും നിമിത്തം ബഥനികുന്നിൽ ഒരു ഇംഗ്ലീഷ് മീഡിയം ഹൈസ്ക്കൂൾ സ്ഥാപിക്കണമെന്നത് മാർ തേവോദോസ്യോസ് തിരുമേനിയുടെ സ്വപ്നമായിരുന്നു. ഫാ. ഗീവർഗീസ് ഒ.ഐ.സി. ഈ

സ്വപ്നം സാക്ഷാത്ക്കരിച്ചു. 1965–ൽ ബഥനി സെന്റ് ജോൺസ് ഇംഗ്ലീഷ് സ്കൂൾ ഒരു യാഥാർത്ഥ്യമായി. അദ്ദേഹം സ്ഥലംമാറ്റപ്പെട്ടതിന് ശേഷം ഫാ. കുറിയാക്കോസ് ഒ.ഐ.സി. ആശ്രമം സുപ്പീരിയറായും ഫാ. ലാസറസ് OIC സ്കൂൾ പ്രിൻസിപ്പലായും സേവനം നടത്തി. എസ്.എസ്.എൽ.സി. പരീക്ഷയ്ക്ക് നൂറ് ശതമാനം വിജയം തുടർച്ചയായി നേടുന്നതിന്റെ ബഹുമതി സ്കൂൾ നേടിയത് ഇക്കാലത്താണ്. വിദേശങ്ങളിൽ പോയി പണം സ്വരൂപിച്ചും മറ്റും ഫാ. കുറിയാക്കോസ് ഒ.ഐ.സി. ശേഖരിച്ച ഫണ്ടുപയോഗിച്ച് ആധുനികരീതിയിൽ സ്കൂൾ കെട്ടിടവും കോമ്പൗണ്ടും നവീകരിച്ചു. ഫാ. കുറിയാക്കോസ് റാന്നി – പെരുന്നാട്ടിൽ സുപ്പീരിയർ ആയി സ്ഥലംമാറിയപ്പോൾ ഫാ. സ്റ്റീഫൻ ചുമതലയേറ്റു. ഫാ. ലാസറസ് ബോംബെ ഭദ്രാസനത്തിലും അമേരിക്കൻ ഭദ്രാസനത്തിലും ഇടവക ചുമതലയേറ്റപ്പോൾ ഫാ. സ്റ്റീഫനും പിന്നീട് ഫാ. മത്തായി ഒ.ഐ.സി. യും സ്കൂളിന്റെ ചുമതല സ്തുത്യർഹമായി വഹിച്ചു. സ്കൂളിലും ഹോസ്റ്റലിലും കർശനമായ അച്ചടക്കം പാലിക്കുന്നതിൽ അധികൃതർ ശ്രദ്ധാലുക്കളാണ്. യുവജനോത്സവമേളകളിൽ മികവ് തെളിയിച്ച ഈ വിദ്യാലയം കുന്നംകുളം ഇടവകയ്ക്കും ചാവക്കാട് വിദ്യാഭ്യാസജില്ലയ്ക്കു തന്നെയും അഭിമാനവിഷയം ആണ്. ഏതാനും വർഷങ്ങളായി ഇതിന്റെ ഒരു ശാഖാ വിദ്യാലയം പന്നിത്തടത്തിനടുത്ത് പ്രശസ്തമായ പ്രവർത്തനം നടത്തുന്നുണ്ട് (ബ്ലൂമിങ്ങ് ബഡ്സ്).

മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് വിദ്യാർത്ഥി പ്രസ്ഥാനം, മർത്തമറിയം വനിതാസമാജം തുടങ്ങിയ ആത്മീയസംഘടനകളുടെ അഖിലേന്ത്യാ ത്രിദിന കോൺഫ്രൻസുകൾക്ക് ഈ മഹൽസ്ഥാപനം ഒന്നിലേറെ തവണ വേദിയായിട്ടുണ്ട്. ഫാ. സോളമൻ ഒ.ഐ.സി. യാണ് അന്ന് സുപ്പീരിയർ ആയിരുന്നത്.

റോഡ് സൈഡിലുള്ള കെട്ടിട സമുച്ചയത്തിന്റെ വാടക ബഥനിയുടെ സാമ്പത്തികസ്ഥിതിയെ കൂടുതൽ മെച്ചപ്പെടുത്തുന്നുണ്ട്.

1980–കളിൽ ഫാ. കുറിയാക്കോസ് ഒ.ഐ.സി. യുടെ ശ്രമഫലമായി ആർത്താറ്റ് പ്രദേശത്ത് ഒരു പുരയിടവും വീടും ബഥനിക്കായി വില കൊടുത്തുവാങ്ങുകയും അവിടെ ബഥനി സന്യാസിനിമാരുടെ ഒരു മഠം സ്ഥാപിക്കുകയും ചെയ്തത് ഭംഗിയായി പ്രവർത്തിക്കുന്നുണ്ട്. ഫാ. ഗീവറുഗീസ് ഒ.ഐ.സി. ആണ് ഇപ്പോഴത്തെ സുപ്പീരിയർ.

## മേരി മഗ്ദലേൻ കോൺവെന്റ്, അടുപ്പൂട്ടി

മലങ്കരസഭയിൽ കന്യാസ്ത്രീകളോ കന്യാസ്ത്രീമഠങ്ങളോ ഉള്ളതായി കുന്നംകുളത്തുകാർക്ക് അറിവുണ്ടായിരുന്നില്ല. കുന്നംകുളം ഇടവകയിൽ പ്രവർത്തിക്കുന്ന എം.ജി.എം. സംഘത്തിന്റെ സ്ത്രീസമാജ ശാഖ പ്രവർ

ത്തനം ഊർജ്ജ്വസ്വലമാക്കുന്നതിന്റെ ഭാഗമായി തങ്ങൾക്ക് നേതൃത്വം വഹിക്കുവാൻ ഏതാനും കന്യാസ്ത്രീകളുടെ സേവനം ആഗ്രഹിച്ചു. പത്തനാപുരം താബോർ സന്യാസിനീ മഠത്തിൽ നിന്നും ഏതാനും പേരെ കുന്നംകുളത്തേക്കയക്കുവാൻ അവർ എം.ജി.എം. സംഘത്തിന്റെ രക്ഷാധികാരിയായും താബോർ മഠാധിപനും നിരണം ഭദ്രാസനാധിപനുമായ തോമസ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായോട് അപേക്ഷിച്ചു. കൊച്ചിയുടെ ചുമതല വഹിച്ചിരുന്ന പ. ബാവായുടെ നിർദ്ദേശപ്രകാരം 1946 നവംബർ 22-ാം തീയതി താബോർ മഠത്തിൽ നിന്നും മദർ സൂസൻ, സിസ്റ്റർ സാറ, സിസ്റ്റർ യോഹന്ന എന്നീ മൂന്ന് കന്യാസ്ത്രീകളെ മെത്രാപ്പോലീത്താ കുന്നംകുളത്തേക്ക് നിയോഗിച്ചു. ഇവർ ആർത്താറ്റ് കത്തീഡ്രൽപറമ്പിലെ പുത്തൻമുറിയിൽ താമസം തുടങ്ങി. രോഗികളെ സന്ദർശിക്കുക, ഭവനങ്ങൾ സന്ദർശിക്കുക, സൺഡേസ്ക്കൂളുകളിൽ ക്ലാസ്സുകൾ എടുക്കുക, ബൈബിൾ ക്ലാസ്സുകൾ നടത്തുക, ആരാധനാഗീതങ്ങളും സഭയുടെ വിശ്വാസസത്യങ്ങളും പഠിപ്പിക്കുക എന്നീ പ്രവർത്തനങ്ങൾ നടത്തുവാൻ അവർ ഉത്സാഹം കാണിച്ചു. മലങ്കരസഭയിലെ കന്യാസ്ത്രീകളെ അവരിലൂടെ കുന്നംകുളത്തുകാർ ആദ്യമായി പരിചയപ്പെട്ടു.

രോഗബാധയെ തുടർന്ന് കന്യാസ്ത്രീകൾ പത്തനാപുരത്തേക്ക് തിരിച്ചുപോയി. സിസ്റ്റർ സാറ അവിടെവെച്ച് അന്തരിച്ചു. ആരോഗ്യം വീണ്ടെടുത്ത് തിരിച്ചുവന്ന അവർ ചിറളയത്തുള്ള എം.ജി.എം. സംഘം വക സ്ഥലത്തു താമസിച്ച് സുവിശേഷപ്രവർത്തനങ്ങൾ തുടർന്നു. കുന്നംകുളം തെക്കേ അങ്ങാടിപ്പള്ളിയിൽ നിന്നും മരത്തംകോട് പള്ളിയിൽ നിന്നും ഓരോ സ്ത്രീകൾ മഠത്തിൽ ചേർന്നു. സിസ്റ്റർ ബർബാറയും സിസ്റ്റർ ജൂലിയാനയും. രണ്ടുപേരും കുന്നംകുളം എം.ജെ.ഡി. ഹൈസ്ക്കൂളിലും സിസ്റ്റർ യോഹന്ന ചിറളയം താഴത്തങ്ങാടി തുന്നൽ സ്ക്കൂളിലും അധ്യാപകവൃത്തി ഏറ്റെടുത്തു.

1961-ൽ പ. ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാ ഈ സ്ഥാപനത്തിന് സെന്റ് മേരി മാഗ്ദലൈൻ കോൺവെന്റ് എന്ന് നാമകരണം ചെയ്തു. 1966-ൽ കാക്കശ്ശേരി ജോസഫ് കോറെപ്പിസ്ക്കോപ്പാ അടുപ്പൂട്ടിപ്പള്ളിയുടെ തൊട്ടടുത്ത് തന്റെ വസതിക്ക് സമീപം കുറെ സ്ഥലം കോൺവെന്റിനായി വിട്ടുകൊടുത്തു. പ. ഔഗേൻ ബാവാ ചാപ്പലിനും കോൺവെന്റ് കെട്ടിടത്തിനും ശിലാസ്ഥാപനം നടത്തി. 1967 ഡിസംബർ 28-ന് യൂഹാനോൻ മാർ സേവേറിയോസ് മെത്രാപ്പോലീത്താ ചാപ്പലിന്റെയും കോൺവെന്റിന്റെയും കൂദാശ നിർവഹിച്ചു. പ. പരുമല പിതാവിന്റെ നാമത്തിലാണ് ചാപ്പൽ പ്രതിഷ്ഠിച്ചത്.

പള്ളിയാവശ്യങ്ങൾക്ക് കാപ്പാസെറ്റ്, വിരിക്കൂട്ടം, തിരശ്ശീല തുടങ്ങിയവ ഇവിടെനിന്ന് തയ്ച്ച് നൽകിയിരുന്നു. 1975-ൽ ഒരു യു.പി. സ്ക്കൂൾ

കോൺവെന്റിന് അനുവദിച്ചു കിട്ടി. അത് ഭംഗിയായി നടത്തിപ്പോരുന്നു. പൗലൂസ് മാർ സേവേറിയോസ് സ്മാരകമായി ഒരു നേഴ്സറി സ്ക്കൂളും നടത്തുന്നുണ്ട്. കാഞ്ഞിരമുക്ക് എന്ന സ്ഥലത്ത് മറ്റൊരു സ്കൂൾ ആരംഭിച്ചിട്ടുണ്ട്. കുന്നംകുളം ഭദ്രാസനാധിപൻ പൗലൂസ് മാർ മിലിത്തിയോസ് വിസിറ്റർ ബിഷപ്പായി നിയമിക്കപ്പെട്ടു. ഏതാനും വർഷങ്ങൾക്കു ശേഷം കൊച്ചി ഭദ്രാസനാധിപൻ വിസിറ്റർ ബിഷപ്പായി. ഇപ്പോൾ ഡോ. മാത്യൂസ് മാർ സേവേറിയോസ് ആണ് ആ ചുമതല വഹിക്കുന്നത്. ബുദ്ധിമാന്ദ്യമുള്ള ഏതാനുംപേരെ കോൺവെന്റ് സംരക്ഷിക്കുന്നു. 2012–ൽ കരുണാലയത്തിന്റെ ഭാഗമായി സ്ത്രീകളെ ഉദ്ദേശിച്ച് ഒരു വൃദ്ധ ഭവനം ആരംഭിച്ചിട്ടുണ്ട്.

കാക്കശ്ശേരി ജോസഫ് കോറെപ്പിസ്ക്കോപ്പാ അന്തരിച്ചതിനുശേഷം അദ്ദേഹത്തിന്റെ വസതിയും കോൺവെന്റുകാർ ഉപയോഗിക്കുന്നു. ഫാ. ഏലിയാസ് കൊള്ളന്നൂർ ആണ് ഇപ്പോഴത്തെ ചാപ്ലെൻ.

### മലങ്കര മെഡിക്കൽ മിഷൻ ആശുപത്രി, കുന്നംകുളം

1975–ൽ കുന്നംകുളത്തെ ബഥനി സെന്റ് ജോൺസ് ഇംഗ്ലീഷ് സ്ക്കൂളിൽ വെച്ച് നടന്ന മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് ക്രിസ്ത്യൻ സ്റ്റുഡന്റ് മൂവ്മെന്റിന്റെ അഖിലേന്ത്യാ സമ്മേളനത്തിൽ പങ്കെടുക്കാൻ എത്തിച്ചേർന്ന അഭിവന്ദ്യ ഫീലിപ്പോസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്താ ഇവിടുത്തെ സഭാമക്കളിൽ പ്രമുഖരായ ചിലരെ പ്രത്യേകമായി വിളിച്ച് സൗഹൃദ സംഭാഷണം നടത്തിയതിൽ നിന്നാണ് ഒരു ആശുപത്രി തുടങ്ങാനുള്ള ആശയം ഉരുത്തിരിഞ്ഞത്. സർവ്വശ്രീ. കെ. ടി. പാവുണ്ണി, സി. ഐ. തോമാച്ചൻ, പി. കെ. ജോർജ്ജ്, ഡോ. കെ. ജെ. സൈമൺ, ഡോ. പി. കെ. താരു തുടങ്ങി പല പ്രമുഖ വ്യക്തികളും അഭിവന്ദ്യ തിരുമേനിയുമായുള്ള സംഭാഷണത്തിൽ പങ്കെടുത്തിരുന്നു. ആശുപത്രി തുടങ്ങുക എന്ന ആശയം പ്രബലമായതോടെ പരിശുദ്ധ കാതോലിക്കാബാവ മുഖ്യ രക്ഷാധികാരിയും സ്ഥിരാദ്ധ്യക്ഷനുമായി പതിനെട്ടുപേരടങ്ങുന്ന താൽക്കാലിക കമ്മിറ്റി പ്രവർത്തനമാരംഭിച്ചു. ഫണ്ടു ശേഖരണം, അനുയോജ്യമായ സ്ഥലം കണ്ടെത്തൽ, ചാരിറ്റബിൾ ആക്ടനുസരിച്ച് രജിസ്ട്രേഷൻ നടത്താൻ കഴിയുന്ന തരത്തിലുള്ള ഭരണഘടന തയ്യാറാക്കൽ തുടങ്ങിയ ഭാരിച്ച ഉത്തരവാദിത്വങ്ങളെല്ലാം ഈ താൽക്കാലിക കമ്മിറ്റിയാണ് ചെയ്തിരുന്നത്.

സാധാരണ അംഗങ്ങൾ, സ്ഥിരം ഗവേണിങ്ങ് ബോഡി അംഗങ്ങൾ, സ്ഥിരം എക്സിക്യൂട്ടീവ് അംഗങ്ങൾ എന്നിങ്ങനെ മൂന്നു തലങ്ങളിലായി അംഗങ്ങളെ ചേർത്ത് ആശുപത്രിയുടെപ്രവർത്തനം മുന്നോട്ടു കൊണ്ടുപോകത്തക്കവിധത്തിലുള്ള ഭരണഘടന തയ്യാറാക്കി (മെമ്മറാണ്ടം ആന്റ്

ആർട്ടിക്കിൾസ് ഓഫ് അസോസിയേഷൻ) അധികാരികൾക്ക് സമർപ്പിച്ചു. സർവ്വശ്രീ. പി. ഐ. ബേബി, വി. ഐ. ചേറു, കെ. ടി. ജോർജ്ജ്, ടി. സി. ഗീവർ, വി. കെ ജോർജ്ജ്, ജെ. ജേക്കബ്, പി. സി. മാത്യു, കെ. ടി. പാവുണ്ണി, രാജാ ചെറിയാൻ, സി. ഐ. തോമസ്, വി. കെ. താരു, ഇ. വി. കെ. തമ്പി, സി. ഐ. വർഗ്ഗീസ്, പി. ജെ. വർഗ്ഗീസ്, ഡോ. ചാക്കോ ജോർജ്ജ്, ഡോ. കെ. ജെ. സൈമൺ, ഡോ. പി. കെ. താരു എന്നീ പതിനേഴു പേരാണ് മെമ്മോറാണ്ടം ആന്റ് ആർട്ടിക്കിൾസ് ഓഫ് അസോസിയേഷനിൽ ഒപ്പു വച്ചിരിക്കുന്നത്. 23-11-1977 ന് ചാരിറ്റബിൾ ആക്ടനുസരിച്ച് ഈ ആശുപത്രിക്ക് രജിസ്ട്രേഷൻ ലഭിച്ചു. രജിസ്ട്രേഷൻ നടപടികൾ തുടരുമ്പോൾ തന്നെ ആശുപത്രിക്കനുയോജ്യമായ സ്ഥലം കണ്ടെത്തുക, ആവശ്യമായ പണം സ്വരൂപിക്കുക തുടങ്ങിയ പ്രവർത്തനങ്ങളും തീവ്രമായി നടന്നു. ദൈവനിയോഗമനുസരിച്ച് കുന്നംകുളം അടുപ്പൂട്ടിക്കുന്നിലെ സെന്റ് ഗീവർഗ്ഗീസ് പള്ളിയുടേയും മേരി മാഗ്ദലിൻ കോൺവെന്റിന്റേയും താഴ്വരയിൽ ഏഴര ഏക്കർ തരിശുഭൂമി ആശുപത്രിക്കുവേണ്ടി കിഴക്കിന്റെ കാതോലിക്കോസും മലങ്കര മെത്രാപ്പോലീത്തായുമായ പരിശുദ്ധ മോറാൻ മാർ ബസേലിയോസ് മാർത്തോമാ മാത്യൂസ് പ്രഥമൻ ബാവാതിരുമേനിയുടെ പേരിൽ തീറു വാങ്ങി. 21-12-1977, 23-12-1977, 8-2-1978 എന്നീ തീയതികളിൽ കുന്നംകുളം രജിസ്ട്രാഫീസിൽ മൂന്നു തീറാധാരങ്ങളിലായാണ് ഏഴര ഏക്കർ സ്ഥലം ആശുപത്രിക്കായി രജിസ്റ്റർ ചെയ്തിട്ടുള്ളത്.

14-5-1978 ന് പരിശുദ്ധ മാത്യൂസ് പ്രഥമൻ കാതോലിക്കാബാവാ തിരുമേനി ആശുപത്രിയുടെ ശിലാസ്ഥാപനകർമ്മം നിർവ്വഹിച്ചു. കെട്ടിടം പണി ത്വരിതഗതിയിൽ നടത്തി. വളരെ പരിമിതമായ സൗകര്യങ്ങളോടെ ആശുപത്രിയുടെ പ്രവർത്തനം 1981 ഒക്ടോബർ 4-നു ആരംഭിച്ചു. ആശുപത്രിയുടെ ഉദ്ഘാടനത്തോടനുബന്ധിച്ച് നടന്ന വർണ്ണാഭമായ പൊതുസമ്മേളനത്തിൽ പരിശുദ്ധ ബാവാ തിരുമേനിയെ കൂടാതെ മാർ പോളിക്കാർപ്പോസ് തിരുമേനി, കൽദായ സുറിയാനി സഭയിലെ പൗലോസ് മാർ പൗലോസ് തിരുമേനി, കേരള മന്ത്രിസഭാംഗമായ ശ്രീ. ലോനപ്പൻ നമ്പാടൻ തുടങ്ങിയ പ്രമുഖർ പങ്കെടുത്തു.

രോഗികളെ പരിശോധിച്ച് ചികിത്സ നിശ്ചയിക്കൽ ഉദ്ഘാടന ദിവസം തന്നെ ആരംഭിച്ചു. ആദ്യമായി ഈ ആശുപത്രിയിൽ നിന്നും ചികിത്സ നേടിയത് ബിഷപ്പ് പൗലൂസ് മാർ പൗലൂസ് ആണെന്ന വസ്തുത പ്രത്യേകം അനുസ്മരിക്കേണ്ടതാണ്.

ശ്രീ. സി. ഐ. തോമാച്ചൻ സെക്രട്ടറിയും ശ്രീ. കെ. ടി. പാവുണ്ണി ട്രഷററുമായി ആശുപത്രി കമ്മിറ്റി പ്രവർത്തനം തുടർന്നു. സാമ്പത്തിക പരാധീനതകൾ ഈ സ്ഥാപനത്തെ പല വിഷമസന്ധികളിലും കൊണ്ടു

ചെന്നെത്തിച്ചു. ആശുപത്രി നടത്തിക്കൊണ്ടുപോകാൻ കഴിയുമോ എന്ന ശങ്ക പോലും പലപ്പോഴുമുണ്ടായിട്ടുണ്ട്. 8–12–1985–ൽ കൂടിയ പൊതുയോഗത്തിൽ ഡോ. കെ. ജെ. സൈമൺ സെക്രട്ടറിയായി. സാമ്പത്തിക പ്രയാസങ്ങൾ തുടർന്നുകൊണ്ടേയിരുന്നു. 3–7–1988–ൽ ശ്രീ. കെ. ടി. പാവുണ്ണി സെക്രട്ടറിയായി. ആശുപത്രിയുടെ പ്രവർത്തനങ്ങളിൽ നവോന്മേഷം പ്രകടമാകാൻ തുടങ്ങി. നവീനരീതിയിൽ പുതിയ കെട്ടിടങ്ങൾ പണിയാൻ തുടങ്ങി. ഇതിനിടെ ഡോ. താരു ആന്റ് സാറാമ്മ താരു മെമ്മോറിയൽ ട്രസ്റ്റിൽ നിന്നും ലഭിച്ച പണംകൊണ്ട് അവരുടെ പേരിൽ തന്നെ ഒരു വാർഡ് പണികഴിപ്പിച്ചു. വിദഗ്ധ ഡോക്ടർമാരുടേയും ടെക്നീഷ്യൻമാരുടേയും നിയമനം, സൗകര്യപ്രദമായ പുതിയ ബ്ലോക്കുകൾ, ആധുനിക ഉപകരണങ്ങൾ എന്നിവ ലഭ്യമായതോടെ ചികിത്സ തേടിയെത്തുന്നവരുടെ എണ്ണം വളരെ വർദ്ധിച്ചു. ഹൃദ്രോഗ ചികിത്സക്കുവേണ്ടിയുള്ള ആധുനിക ഉപകരണങ്ങളും, ഐ.സി.സി.യു. സംവിധാനവും പ്രത്യേക വാർഡും നിലവിൽ വന്നു. അത്യാധുനിക രീതിയിൽ രൂപകൽപന ചെയ്തിട്ടുള്ള അഞ്ച് ഓപ്പറേഷൻ തീയേറ്ററുകളുള്ള തീയേറ്റർ കോംപ്ലക്സ് സജ്ജമാക്കി. ഡയാലിസിസ് യൂണിറ്റുകൾ പ്രവർത്തിക്കാൻ തുടങ്ങിയതോടെ വൃക്ക ചികിത്സ പുരോഗതി നേടി. വാട്ടർ ട്രീറ്റ്മെന്റ് പ്ലാന്റ്, ശബ്ദമലിനീകരണമുണ്ടാക്കാത്ത രീതിയിലുള്ള ജനറേറ്ററുകൾ, ജൈവമാലിന്യസംസ്ക്കരണത്തിനുള്ള ഇൻസിലേറ്റർ എന്നിവയെല്ലാം ഇതിനെ ഒരു സൂപ്പർ സ്പെഷ്യാലിറ്റി ആശുപത്രിയാക്കി മാറ്റി. ഇതെല്ലാം നേടിയെടുക്കാൻ തന്റെ കഴിവും സ്വാധീനവും സദാ ജാഗ്രതയോടെ വിനിയോഗിക്കുന്ന സെക്രട്ടറി ശ്രീ. കെ. ടി. പാവുണ്ണി പ്രത്യേകം പ്രശംസ അർഹിക്കുന്നു.

ചെറിയതോതിൽ പ്രവർത്തനം തുടങ്ങിയ ഈ ആശുപത്രി ദൈവാനുഗ്രഹത്താൽ 250 കിടക്കകളുള്ള സൂപ്പർ സ്പെഷ്യാലിറ്റി ആശുപത്രിയായി. ഡോക്ടർമാർക്കും നേഴ്സുമാർക്കും സാങ്കേതിക വിദഗ്ധർക്കും താമസിക്കാനുള്ള കെട്ടിടസമുച്ചയങ്ങളുയർന്നു. ആശുപത്രി കെട്ടിടങ്ങളുടെ മദ്ധ്യഭാഗത്തായി തന്നെ മലങ്കരസഭയുടെ പ്രഖ്യാപിത പരിശുദ്ധനായ, വിശിഷ്യ കുന്നംകുളത്തുകാരുടെ ആത്മീയ അഭയകേന്ദ്രമായ, പരിശുദ്ധ പരുമല ഗ്രീഗോറിയോസ് തിരുമേനിയുടെ നാമധേയത്തിൽ ഒരു ചാപ്പൽ പണിതീർത്തു. ചാപ്പലിന്റെ വിശുദ്ധ കൂദാശാകർമ്മം 26–8–1990–ന് നിയുക്ത കാതോലിക്കാ മാത്യൂസ് മാർ കൂറിലോസ് തിരുമേനി നിർവഹിച്ചു. തുടർന്ന് എല്ലാ ദിവസവും ചാപ്പലിൽ പ്രാർത്ഥന നടത്തുന്നതിനും ഞായറാഴ്ച ദിവസങ്ങളിൽ വിശുദ്ധ കുർബ്ബാന അർപ്പിക്കുവാനും ആരംഭിച്ചത് ഡോക്ടർമാരിലും മറ്റു ജീവനക്കാരിലും, രോഗികളിലും, ആശുപത്രി പ്രവർത്തകസമിതി അംഗങ്ങളിലും ആത്മീയ ധൈര്യം നിറയുവാൻ

ഇടയാക്കി എന്നത് പ്രത്യേകം രേഖപ്പെടുത്തുന്നു. കേരളത്തിലെ പ്രമുഖ ഗൈനക്കോളജിസ്റ്റും 25 വർഷമായി ഈ ആശുപത്രിയിലെ ഗൈനി വിഭാഗമേധാവിയുമായ ഡോ. ആർ. ജാനകി ഈ ചാപ്പലിനു മുന്നിൽ വെച്ചു പറഞ്ഞ ഒരു വാക്യം ഉദ്ധരിക്കട്ടെ. "ഈ പുണ്യവാന്റെ അനുഗ്രഹം കമ്മിറ്റിക്കാർക്കല്ല എനിക്കാണ് ലഭിക്കുന്നത്."

വൈദ്യശാസ്ത്രരംഗത്ത് ശ്രദ്ധ ചെലുത്തേണ്ടത് കാലഘട്ടത്തിന്റെ ആവശ്യമായി മാറിയ സാഹചര്യത്തിൽ ആശുപത്രിയോടനുബന്ധിച്ച് ഒരു നേഴ്സിംഗ് സ്ക്കൂൾ തുടങ്ങുവാൻ കമ്മിറ്റി തീരുമാനമെടുത്തു. നേഴ്സിംഗ് ഡിപ്ലോമാകോഴ്സ് തുടങ്ങുവാൻ ബന്ധപ്പെട്ട അധികാരികൾക്ക് അപേക്ഷ കൊടുക്കുകയും ഗവൺമെന്റിന്റെ എല്ലാ നിബന്ധനകളും അനുസരിച്ചുള്ള മൂന്നുനില കെട്ടിടം പണികഴിപ്പിക്കുകയും ചെയ്തു. ലക്ചർ ഹോളുകൾ, കോൺഫ്രൻസ് ഹോൾ, ലാബോറട്ടറി, ലൈബ്രറി, ഓഡിറ്റോറിയം, ഹോസ്റ്റൽ, ഡൈനിംഗ് ഹാൾ എന്നിവയെല്ലാം ഉൾക്കൊള്ളുന്ന പ്രസ്തുത കെട്ടിടത്തിൽ 2003 ജൂൺ 21-ാം തീയതി പരിശുദ്ധ കാതോലിക്കാബാവാ മോറാൻ മാർ ബസേലിയോസ് മാത്യൂസ് ദ്വിതീയൻ തിരുമേനി നേഴ്സിംഗ് കോളജിന്റെ ഉദ്ഘാടനം നിർവഹിച്ചു. ഡോ. തോമസ് മാർ അത്താനാസിയോസ് തിരുമേനിയാണ് ഉദ്ഘാടനസമ്മേളനത്തിൽ ആദ്ധ്യക്ഷം വഹിച്ചത്.

ഈ ആശുപത്രിയുടെ വൈസ് പ്രസിഡണ്ടും കുന്നംകുളം ഭദ്രാസന മെത്രാപ്പോലീത്തായുമായ പൗലൂസ് മാർ മിലിത്തിയോസ് തിരുമേനിയുടെ മാർഗ്ഗനിർദ്ദേശങ്ങളും സാന്നിദ്ധ്യവും ഇതിന്റെ പ്രവർത്തനങ്ങൾക്ക് എപ്പോഴും പ്രചോദനമേകിക്കൊണ്ടിരുന്നു.

നേഴ്സിംഗ് സ്ക്കൂളിന് സ്ഥിരാംഗീകാരം ലഭിച്ചതോടെ നേഴ്സിംഗ് കോളജ് തുടങ്ങുവാനുള്ള നടപടികൾ ആരംഭിച്ചു. കീഴ്മേലായിക്കിടന്നിരുന്ന അഞ്ചേക്കറോളം വരുന്ന സ്ഥലം നിരപ്പാക്കി മതിൽകെട്ടി സുരക്ഷിതമാക്കി. സർക്കാരിന്റെ നിർദ്ദേശമനുസരിച്ച് കോളജ് കെട്ടിടവും, ഹോസ്റ്റൽ കെട്ടിടവും പണി കഴിപ്പിച്ചു. രണ്ട് കെട്ടിടങ്ങൾക്കുമിടയിലായി റോഡിനഭിമുഖമായി ഒരു കുരിശുപള്ളി പണിതീർത്തു. പ്രസ്തുത കുരിശുപള്ളിയിൽ കാലം ചെയ്ത പാമ്പാടി കുറിയാക്കോസ് മാർ ഗ്രീഗോറിയോസ് തിരുമേനിയുടെ തിരുശേഷിപ്പ് സ്ഥാപിക്കണമെന്ന അതിയായ ആഗ്രഹം എക്സിക്യൂട്ടീവ് കമ്മിറ്റിക്ക് ഉണ്ടാകുകയും പരിശുദ്ധ കാതോലിക്കാബാവാ തിരുമേനിയുടേയും കുന്നംകുളം ഭദ്രാസനാധിപൻ പൗലൂസ് മാർ മിലിത്തിയോസ് തിരുമേനിയുടേയും പാമ്പാടി ദയറായിലെ വെരി. റവ. യോഹന്നാൻ റമ്പാന്റേയും കാരുണ്യത്താൽ തിരുവസ്ത്രശേഷിപ്പിൽ ഒരു ഭാഗം ലഭിക്കുവാൻ ഇടയാകുകയും ചെയ്തു. 2006 മാർച്ചു മാസം

നാലാം തീയതി ആശുപത്രി എക്സിക്യൂട്ടീവ് കമ്മിറ്റിയും കുന്നംകുളം പഴഞ്ഞി എന്നിവിടങ്ങളിലെ പാമ്പാടി തീർത്ഥാടകസംഘങ്ങളിലേയും അംഗങ്ങൾ നിരവധി വാഹനങ്ങളുടെ അകമ്പടിയോടെ പാമ്പാടി ദയറായെ ലക്ഷ്യമാക്കി യാത്ര തിരിച്ചു. ആശുപത്രി ചാപ്പലിൽ വിശുദ്ധ കുർബ്ബാന അർപ്പിക്കുന്ന റവ. ഫാ ബാബു അബ്രഹാം, സെക്രട്ടറി ശ്രീ. കെ. ടി. പാവുണ്ണി, ശ്രീ. പി. കെ. കൊച്ചുമാത്യു എന്നിവരുടെ നേതൃത്വത്തിൽ ദയറായിലെത്തിയ യാത്രാസംഘത്തെ വെരി. റവ. പി. സി. യോഹന്നാൻ റമ്പാൻ സന്തോഷപൂർവ്വം സ്വീകരിക്കുകയും കബറിടത്തിൽ നടത്തിയ പ്രത്യേക പ്രാർത്ഥനകൾക്കുശേഷം പരിശുദ്ധനായ പാമ്പാടി കുറിയാക്കോസ് തിരുമേനിയുടെ തിരുവസ്ത്ര ഭാഗങ്ങൾ പുതുതായി പണി തീർത്ത കുരിശുപള്ളിയിൽ സ്ഥാപിക്കാനായി റവ. ഫാ. ബാബു അബ്രഹാമിന് കൈമാറുകയും ചെയ്തു. 5-3-2006 ന് പ്രസ്തുത തിരുശേഷിപ്പ്, പരിശുദ്ധ പരുമല തിരുമേനിയുടെ നാമത്തിൽ കൂദാശ ചെയ്ത ആശുപത്രി ചാപ്പലിൽ പരിശുദ്ധ കാതോലിക്കാബാവാ ദിദിമോസ് തിരുമേനി യഥാവിധി പ്രതിഷ്ഠിച്ചു. ഭക്തിനിർഭരമായ ഈ കർമ്മങ്ങളിൽ പരിശുദ്ധ ബാവാതിരുമേനിയോടൊപ്പം ആശുപത്രിയുടെ വൈസ് പ്രസിഡന്റും കുന്നംകുളം ഭദ്രാസനാധിപനുമായ പൗലോസ് മാർ മിലിത്തിയോസ് തിരുമേനി, പാമ്പാടി ദയറായിലെ വെരി. റവ. യോഹന്നാൻ റമ്പാൻ എന്നിവരും പങ്കുചേർന്നു. തുടർന്ന് പരിശുദ്ധ ബാവാ ദിദിമോസ് തിരുമേനിക്കുള്ള സ്വീകരണസമ്മേളനം ഡോ. തോമസ് മാർ അത്താനാസിയോസ് തിരുമേനിയുടെ അദ്ധ്യക്ഷതയിൽ നടന്നു. കുന്നംകുളം ഭദ്രാസന മെത്രാപ്പോലീത്താ അഭിവന്ദ്യ പൗലൂസ് മാർ മിലിത്തിയോസ് തിരുമേനിയാണ് സ്വീകരണ സമ്മേളനം ഉദ്ഘാടനം ചെയ്തത്.

കുന്നംകുളം ഭദ്രാസന മെത്രാപ്പോലീത്തായും ആശുപത്രിയുടെ വൈസ് പ്രസിഡണ്ടുമായ പൗലോസ് മാർ മിലിത്തിയോസ് തിരുമേനിയെ നിയുക്ത ശ്രേഷ്ഠ കാതോലിക്കായായി തെരഞ്ഞെടുത്തതോടെ ആശുപത്രി പ്രവർത്തനങ്ങൾക്ക് ഒരു പുതിയ ഉണർവ്വുണ്ടായി. തിരുമേനി, പരിശുദ്ധ കാതോലിക്കാബാവായായി തീർന്നതോടെ ഈ ആശുപത്രിയുടെ പരമാധികാരിയും ആയിത്തീർന്നു. സഭാതലത്തിൽ നിന്ന് എല്ലാ സഹായങ്ങളും ഈ സ്ഥാപനത്തിന് ലഭിക്കുകയും ചെയ്യുന്നു. ശ്രേഷ്ഠ നിയുക്ത കാതോലിക്കാബാവാ പൗലൂസ് മാർ മിലിത്തിയോസ് തിരുമേനിക്ക് ആശുപത്രിയിൽ വച്ച് നൽകിയ സ്വീകരണയോഗത്തിൽ ഡോ. യൂഹാനോൻ മാർ മിലിത്തിയോസ്, ഡോ. തോമസ് മാർ അത്താനാസിയോസ് എന്നീ തിരുമേനിമാർ പങ്കെടുത്തു.

രോഗബാധിതർക്ക് ആശ്വാസമേകുക എന്നത് വിലമതിക്കാൻ കഴിയാത്ത മഹത്തായ ശുശ്രൂഷയാണെന്ന ഉൾക്കാഴ്ചയോടെ പ്രവർത്തനം

തുടരുന്ന സ്ഥാപനത്തിൽ ഏറ്റവും കുറഞ്ഞ ചിലവിൽ നല്ല ചികിത്സ ലഭിക്കും എന്ന് അനുഭവസ്ഥർ സാക്ഷ്യപ്പെടുത്തും. പല സന്ദർഭങ്ങളിലും ഇവിടെ ഡയാലിസിസ് നടത്തുന്നത് തികച്ചും സൗജന്യമായാണ്. 2008 ജനുവരി മുതൽ മാർച്ച് അടക്കമുള്ള മൂന്നു മാസങ്ങളിൽ ഇവിടെ നടത്തിയ എല്ലാ ഡയാലിസിസും സൗജന്യമായിരുന്നു. മറ്റ് പ്രബല സംഘടനകളായി സഹകരിച്ചും സ്വന്തനിലയിലും സൗജന്യ രോഗനിർണ്ണയ ക്യാമ്പുകളും ശസ്ത്രക്രിയകളും ഓരോ വർഷവും പല തവണകളിലായി നടത്തിവരുന്നുണ്ട്. 2008-ൽ നടന്ന സൗജന്യ പ്ലാസ്റ്റിക് സർജറി ക്യാമ്പിൽ നമ്മുടെ സംസ്ഥാനത്തിന്റെ പലഭാഗങ്ങളിലുമുള്ള ധാരാളംപേർ പങ്കെടുക്കയും വൈകല്യങ്ങൾ നീക്കി സന്തോഷത്തോടെ മടങ്ങിപോവുകയും ചെയ്തു. ജർമ്മനിയിലെ പ്രശസ്തരായ പ്ലാസ്റ്റിക് സർജ്ജന്മാരാണ് ശസ്ത്രക്രിയകൾ നടത്തിയത്. കുന്നംകുളത്തിനു തൊട്ടുകിടക്കുന്ന ചൊവ്വന്നൂർ പഞ്ചായത്തിൽ അയ്യപ്പത്ത് റോഡിലുള്ള കെട്ടിടത്തിലും മാന്തോപ്പിലും ഈ സ്ഥാപനത്തിന്റെ കമ്മ്യൂണിറ്റി മെഡിക്കൽ സെന്ററുകൾ പ്രവർത്തിക്കുന്നുണ്ട്. രോഗികളെ പരിശോധിക്കൽ, ലാബോറട്ടറി ടെസ്റ്റുകൾ എന്നിവ സൗജന്യമാണെന്നു മാത്രമല്ല അത്യാവശ്യം മരുന്നുകളും വിലവാങ്ങാതെതന്നെ കൊടുത്തു വരുന്നുണ്ട്. ഈ ഗ്രാമപ്രദേശത്തെ നിർദ്ധനരായ രോഗികൾക്ക് കമ്മ്യൂണിറ്റി മെഡിക്കൽ സെന്ററുകൾ ആശ്വാസകേന്ദ്രമായി മാറിക്കഴിഞ്ഞു. ഈ മേഖലയിൽ സർപ്പവിഷബാധയേറ്റവർക്ക് ചികിത്സ നൽകുന്ന ഏക ആശുപത്രിയാണിത്. ചെലവേറിയ ഈ ചികിത്സ വേണ്ടിവരുന്നവരിൽ ഭൂരിഭാഗവും പാവപ്പെട്ടവരാണ്. അവരിൽ നിന്ന് മരുന്ന് വില ലഭിക്കാൻ പോലും പ്രയാസമാണ്. അതുകൊണ്ടു തന്നെയായിരിക്കും ഈ പ്രദേശത്തെ മറ്റ് ആശുപത്രികൾ സർപ്പവിഷ ചികിത്സ തുടങ്ങാത്തത്. എന്നാൽ മലങ്കര ആശുപത്രിയിൽ വർഷങ്ങളായി തുടർന്നുവരുന്ന സർപ്പവിഷ ചികിത്സയിലൂടെ ദൈവകൃപകൊണ്ട് അനേകരെ ജീവിതത്തിലേക്ക് തിരിച്ചുകൊണ്ടുവരാൻ കഴിഞ്ഞിട്ടുണ്ട്.

28 സ്ഥിര ഡോക്ടർമാരും 4 വിസിറ്റിങ്ങ് ഡോക്ടർമാരുമടക്കം 32 ഡോക്ടർമാർ ഇപ്പോൾ ഇവിടെ സേവനമനുഷ്ഠിക്കുന്നു. ഇവരിൽ 15 പേർ ആശുപത്രി ക്വാർട്ടേഴ്സിൽ തന്നെ താമസിക്കുന്നവരാണ്.

ജനറൽ മെഡിസിൻ, പീഡിയാട്രിക്സ്, പീഡിയാട്രിക്ക് സർജറി, ഓർത്തോപീഡിക്സ്, ഗൈനക്കോളജി, സോണാളജി, സർജറി, എൻഡോസ്ക്കോപ്പി, യൂറോളജി, ഗ്യാസ്ട്രോ എന്റോളജി, ഫിസിയോതെറാപ്പി, ദന്തവിഭാഗം, ഡയാലിസിസ്, ഇ.സി.ജി., മൈക്രോ ബയോളജി എന്നിങ്ങനെ 20 ഡിപ്പാർട്ടുമെന്റുകൾ ഇവിടെ പ്രവർത്തിക്കുന്നുണ്ട്. സർജറി വിഭാഗത്തിൽ താക്കോൽദ്വാര ശസ്ത്രക്രിയ നടത്തിവരുന്നു. 24 മണിക്കൂറും പ്രവർത്തിക്കുന്ന ലാബോറട്ടറി, ഫാർമസി, ബ്ലഡ്ബാങ്ക് എന്നിവയിൽ

നിന്നും ഏതുസമയത്തും രോഗികൾക്ക് സഹായം ലഭിക്കുന്നു. ഇവിടെ പ്രവർത്തിക്കുന്ന എല്ലാ വിഭാഗങ്ങൾക്കും ആവശ്യമായ ഏറ്റവും നൂതന ഉപകരണങ്ങളും സാങ്കേതികവിദഗ്ദരും ഇവിടെയുണ്ട്. വെന്റിലേറ്റർ, ആംബുലൻസ് എന്നിവ സദാ പ്രവർത്തനക്ഷമമായിരിക്കുന്നതിനാൽ അത്യാസന്ന നിലയിലെത്തിയ രോഗികളുടെ ജീവൻ നിലനിർത്തുവാനും വിദൂരദേശങ്ങളിലെ ആശുപത്രികളിലെത്തിക്കാനും കഴിയുന്നു. നേഴ്സിംഗ് സ്കൂളിൽ നിന്ന് 4 ബാച്ചുകൾ പഠനം പൂർത്തിയാക്കി സേവ നരംഗത്തിറങ്ങി കഴിഞ്ഞു. എട്ടാമത്തെ ബാച്ചിന്റെ പഠനം ആരംഭിച്ചു.

ഇവിടെനിന്നും പുറത്തിറങ്ങിയ നഴ്സുമാർ ലോകത്തിന്റെ വിവിധഭാഗ ങ്ങളിൽ സേവനമനുഷ്ഠിക്കുന്നു.

ബി.എസ്.സി. നേഴ്സിംഗ് കോഴ്സ് തുടങ്ങാനുള്ള കെട്ടിടങ്ങളുടെ പണി പൂർത്തീകരിച്ച് 2 വർഷമായെങ്കിലും ഗവൺമെന്റിന്റെ നയപരമായ ചില കാരണങ്ങളാൽ പഠനം തുടങ്ങാൻ കഴിഞ്ഞിട്ടില്ല. ഈ വിദ്യാഭ്യാസ വർഷം കോളജാരംഭിക്കാൻ കഴിയും.

MSW, M.B.A. എന്നീ കോഴ്സുകൾ ആരംഭിക്കുവാനും ആസന്നഭാവി യിൽ തന്നെ മെഡിക്കൽ, ഡെന്റൽ കോളജുകൾ തുടങ്ങാനുള്ള പ്രാരംഭ നടപടികൾ ചെയ്തിട്ടുണ്ട്.

ഈ ആശുപത്രിയുടെ വളർച്ചയിൽ വിലയേറിയ സംഭാവനകൾ നൽകി യവർ വളരെയേറെയാണ്. ട്രഷറർമാരായിരുന്ന ശ്രീ. പി. ടി. ഉതുപ്പൂരു, ശ്രീ. സി. വി. സൈമൺ, ശ്രീ. വി. ഐ ചേറു, ശ്രീ. ഐസക് പാപ്പച്ചൻ, ശ്രീ. സി. വി. താവു, ശ്രീ. കെ. റ്റി. ജോർജ്ജ് എന്നിവരുടേയും ഓർഗ നൈസിംഗ് സെക്രട്ടറിമാരായിരുന്ന ശ്രീ. വി. ഐ ജോർജ്ജ്, ശ്രീ. ജേക്കബ്, പി. ജേക്കബ്, ശ്രീ. കെ. എം. പാവുണ്ണി എന്നിവരുടേയും സേവ നങ്ങൾ വിലമതിക്കാനാവാത്തതാണ്. ഫാ. സി. ടി. ജോസ് ആശുപത്രി ചാപ്ലെയിൻ ആയി പ്രവർത്തിക്കുന്നു.

പരിശുദ്ധ കാതോലിക്കാബാവാ പൗലൂസ് ദ്വിതീയൻ തിരുമേനിയുടെ ആജ്ഞാനുസരണം ശ്രീ. മാത്യു മാസ്റ്റർ സെക്രട്ടറിയായുള്ള ഭരണസ മിതി വലിയ പ്രതീക്ഷകളോടെ പരിശുദ്ധ പരുമല തിരുമേനിയുടെ മദ്ധ്യ സ്ഥതയിൽ ആശ്രയിച്ച് പ്രവർത്തനം തുടരുന്നു. അഹമ്മദാബാദ് മെത്രാ സനത്തിന്റെ ഡോ. ഗീവർഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്തായ്ക്ക് ആശുപത്രിയുടെ ചുമതലയിൽ സ്വീകരണം നൽകി. ഫാ. ഡോ. ജോസഫ് ചീരൻ ഉദ്ഘാടകനും മുഖ്യ പ്രഭാഷകനുമായിരുന്നു.

### കുന്നംകുളവും ചേലക്കരപള്ളിയും

ചേലക്കരഗ്രാമം തമിഴ് ബ്രാഹ്മണരും വസ്ത്രവ്യാപാരികളായ ചെട്ടി

കളും പാർത്തുവന്ന ആവാസകേന്ദ്രമായിരുന്നു. പഴയന്നൂർ കേന്ദ്രമായി ചേരരാജാക്കന്മാർ കേരളം ഭരിക്കുകയും പൊന്നാനി തുറമുഖം കേന്ദ്ര മായി നടന്നിരുന്ന വിദേശവ്യാപാരത്തെ നിയന്ത്രിക്കുകയും ചെയ്ത കാലത്ത് ചേലക്കര പ്രശസ്തിയുടെ കൊടുമുടിയിലായിരുന്നു. പാണ്ടിപ്പ ടയുടെ മുന്നേറ്റത്തിൽ ചേരസാമ്രാജ്യം തകർന്നതോടെയും കൊങ്ങുനാട് ചേരനാടിന്റെ ഭാഗമല്ലാതാവുകയും ചെയ്തതോടെ ചേലക്കര - പഴയ ന്നൂർ പ്രശസ്തി ഒരു ഭൂതകാല കഥയായി.

മൈസൂർപ്പട തിരുവിതാംകൂറിനെ ആക്രമിക്കാൻ നടത്തിയ പടയോട്ട ത്തിൽ പാലൂർപള്ളി അഗ്നിക്കിരയാവുകയും ചാട്ടുകുളങ്ങര - ചെമ്മണ്ണൂർ - ആലത്തൂർ അങ്ങാടിക്കമ്പോളങ്ങൾ നശിപ്പിക്കപ്പെടുകയും ചെയ്ത തോടെ കുറെ ആളുകൾ ചേലക്കരയിൽ കുടിയേറിപ്പാർത്തു. മതജീവിതം അവിടെ അപ്രായോഗികമാകയാൽ അനവധി സുറിയാനിക്രിസ്ത്യാനി കൾ അവിടെ മതത്യാഗികളായി മാറി.

പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് ദ്വിതീയൻ മലങ്കര മെത്രാപ്പോലീത്തായുടെ കാലത്ത് കുറെപ്പേർ വ്യാപാരാർത്ഥം ചേലക്ക രയിൽ സകുടുംബം കുടിയേറിപ്പാർത്തു. അവരിലൂടെ പൂർവ്വചരിത്രങ്ങൾ മനസ്സിലാക്കിയ മെത്രാപ്പോലീത്താ ചേലക്കരയിൽ ഒരു പള്ളിയുണ്ടാകു വാൻ ആഗ്രഹിച്ചു. പള്ളികളും സ്ക്കൂളുകളും സ്ഥാപിച്ച് കേരളത്തിന്റെ മത - സാമൂഹിക - വിദ്യാഭ്യാസ മേഖലകളിൽ വിപ്ലവാത്മക പരിഷ്ക്കാര രങ്ങൾക്ക് നേതൃത്വം നൽകിയ അദ്ദേഹം ആർത്താറ്റ് ഇടവകക്കാരിൽ ചെലുത്തിയ പ്രേരണ സഫലമായി.

1036 മേടം 1-ാം തീയതി (എ.ഡി. 1861) ആർത്താറ്റ്പള്ളി കൈക്കാര ന്മാരായിരുന്ന കോലാടി വടക്കൂട്ട് ഇട്ടൂപ്പ് താവുവിന്റെയും ചെറുവത്തൂർ പാത്തു മാത്തുവിന്റെയും പേരിൽ ചേലക്കരയിൽ പള്ളിക്കാവശ്യമായ സ്ഥലം തീറുവാങ്ങി. ഗീവറുഗീസ് സഹദായുടെ നാമത്തിലാണ് പള്ളി സ്ഥാപിച്ചത്. സ്ഥലം വാങ്ങുന്നതിന് താന്നിക്കൽ കുഞ്ഞുവറീയത് ചാക്ക പ്പനും കുന്നംകുളം പനയ്ക്കൽ ഇയ്യപ്പനും വളരെ സഹായിച്ചു. 1865 ഡിസം ബർ 4-ാം തീയതി പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് മെത്രാ പ്പോലീത്താ പള്ളിയുടെ താല്ക്കാലിക കൂദാശ നടത്തി പുതുക്കിയ പള്ളി യിൽ വി. കുർബ്ബാന അർപ്പിച്ചു. പടിഞ്ഞാറേ ഭാഗത്തുള്ള കുരിശിൻതൊ ട്ടിയിൽ തിരുമേനി മർദ്ദീൻയാത്രയിൽ ശേഖരിച്ചുകൊണ്ടുവന്ന മാർ കുറി യാക്കോസ് സഹദായുടെ തിരുശേഷിപ്പ് സ്ഥാപിക്കുകയും ചെയ്തു.

(വനമദ്ധ്യേയുള്ള അങ്ങാടിയിൽ 1804-ൽ കോട്ടയം പഴയസെമിനാരി സ്ഥാപകൻ പുലിക്കോട്ടിൽ ഇട്ടൂപ്പ് മല്പാൻ (1811-ലെ ആദ്യത്തെ മല യാളം ബൈബിളിന്റെ വിവർത്തകൻ) ഉത്സാഹിച്ച് കൊച്ചി രാജാവായ

ശക്തൻ തമ്പുരാന്റെ അനുവാദത്തോടെ ഒരു കൊച്ചു ദേവാലയം സ്ഥാപിച്ചിരുന്നു. ക്ഷേത്രഭരണാധികാരികൾ ആയത് അഗ്നിക്കിരയാക്കി. വെള്ളറ താന്നിക്കൽ വറീയതു കുഞ്ഞുവറീയത് മുതലായവർ ശക്തൻ തമ്പുരാന്റെ അടുക്കൽ സങ്കടം ബോധിപ്പിച്ചപ്പോൾ 1805–ൽ ഇപ്പോൾ പള്ളി നില്ക്കുന്ന സ്ഥലം കരമൊഴിവായി ലഭിച്ചു. അവിടെ ഒരു ചെറിയ ദേവാലയം സ്ഥാപിച്ചു. ഈ ദേവാലയ നിർമ്മാണം നടന്നതും കുന്നംകുളം ഇടവകയുടെ മേൽനോട്ടത്തിലായിരുന്നു. 1961–ൽ കൂടുതൽ സ്ഥലം വാങ്ങി ദേവാലയത്തിന്റെ പുനർ നിർമ്മാണം കുന്നംകുളം – പഴഞ്ഞി ഇടവകകളുടെ സഹായത്തോടെ പൂർത്തിയാക്കി.).

1876–ലെ മുളന്തുരുത്തി സുന്നഹദോസിൽ ഈ പള്ളിയെ പ്രതിനിധീകരിച്ച് കുന്നംകുളം കോലാടി മാത്തു കത്തനാർ പങ്കെടുത്തു. ആർത്താറ്റ് കുന്നംകുളം പട്ടക്കാരാണ് ഇവിടെ കർമ്മാദികൾ നടത്തിയിരുന്നത്. പട്ടക്കാരിൽ പലരും വാർദ്ധക്യത്തിലായി. യാത്രാസൗകര്യം തീരെ കുറവായിരുന്നു. തന്മൂലം ആഴ്ചതോറും വൈദികർ മാറിമാറി വരുന്ന പതിവ് നിർത്തലാക്കി. പഴഞ്ഞി ചീരൻ ഗീവർഗീസ് കത്തനാർ 1880–കളിൽ ഇവിടെ വികാരിയായിരുന്നു. 1915 മുതൽ പനക്കൽ യാക്കോബ് കത്തനാർ അവിടെ സ്ഥിരമായി താമസിച്ചുവന്നു. അദ്ദേഹം 1920–ൽ അവിടെ നിന്ന് വിടർത്തപ്പെട്ടശേഷം ചെറുവത്തൂർ ഗീവറുഗീസ് കത്തനാർ (ഞാലിയിലച്ചൻ) അവിടെ വികാരിയായി. സമുദായ മേലദ്ധ്യക്ഷതയെപ്പറ്റി അദ്ദേഹത്തിനുളവായ ചില അഭിപ്രായവ്യത്യാസങ്ങൾ മൂലം ക്രമേണ ആ പള്ളിയും ഇടവകയും ആലുവാ തൃക്കുന്നത്തു സെമിനാരിയിൽ താമസിക്കുന്ന കുറ്റിക്കാട്ടിൽ പൗലോസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്തായുടെ ആജ്ഞയിൻകീഴിൽ ആയിത്തീർന്നു (അച്ചൻ മരണമടുത്തപ്പോൾ തെറ്റ് മനസ്സിലാക്കി അപേക്ഷിച്ചതനുസരിച്ച് അച്ചനെ മേലധികാരത്തിലെ അനുവാദപ്രകാരം കുന്നംകുളം ഇടവക സ്വീകരിക്കുകയും അന്തരിച്ചപ്പോൾ ആർത്താറ്റ് പള്ളിയിൽ സംസ്ക്കരിക്കുകയും ചെയ്തു.).

കുന്നംകുളത്തു ഗീവറുഗീസ് സഹദായുടെ നാമത്തിൽ പള്ളികൾ സ്ഥാപിതമാകുന്നതുവരെയും ആഴ്ചയിൽ ഒരു ദിവസം 'ചേലക്കര പള്ളിക്ക് വഴിപാടുണ്ടോ' എന്ന് വിളിച്ചുചോദിച്ച് പള്ളിയുടെ നിയോഗപ്രകാരം ഒരാൾ ഒരു വഴിപാടുപെട്ടി കുന്നംകുളം അങ്ങാടിയിൽ കൊണ്ടുനടക്കുക പതിവായിരുന്നു.

## ആർത്താറ്റ് പള്ളിയും തൃശൂർ പള്ളിയും

കുന്നംകുളത്തു നിന്നും മറ്റു പല സ്ഥലങ്ങളിൽ നിന്നും കച്ചവടം, ഉദ്യോഗം, വിദ്യാഭ്യാസം മുതലായ ആവശ്യങ്ങൾക്കായി നമ്മുടെ സമുദായാംഗങ്ങൾ തൃശൂരിൽ ധാരാളം താമസം തുടങ്ങി. അവരുടെ ആത്മീ



യാവശ്യങ്ങളുടെ കാര്യം പ്രശ്നമായി. കുന്നംകുളത്തും ചേലക്കരയിലും മാത്രമേ അന്ന് സുറിയാനിസഭയുടെ ദേവാലയങ്ങൾ ഉണ്ടായിരുന്നുള്ളു (ചാക്കോ സൂപ്രണ്ട് അക്കാലങ്ങളിൽ തൃശൂരിൽ നിന്ന് സൈക്കിൾ ചവിട്ടി ഞായറാഴ്ച തോറും കുന്നംകുളത്തും ചേലക്കരയിലും ഉണ്ടായിരുന്ന പള്ളികളിൽ ആരാധനകളിൽ പതിവായി സംബന്ധിച്ചിരുന്നുവെന്നും അദ്ദേഹത്തിന്റെ പുത്രൻ ഡോ. ചാക്കോ ജോർജ്ജ് ഈ ലേഖകനോട് പ്രസ്താവിച്ചിട്ടുണ്ട്.). മലങ്കര സുറിയാനിസഭയിലെ പ്രത്യേകിച്ച് വടക്കൻ ഇടവകകളുടെ 'കെടാദീപ'മായി പ്രകാശിച്ചുകൊണ്ടിരുന്ന പരേതനായ എം. എ. ചാക്കോ അവർകൾ പേഷ്ക്കാർ ഉദ്യോഗത്തിൽ അന്ന് തൃശൂരിൽ സ്ഥിരതാമസം ആയിരുന്നു.

തൃശൂരിൽ ഒരു പള്ളി സ്ഥാപിക്കുന്ന കാര്യം പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് രണ്ടാമൻ മെത്രാപ്പോലീത്താ ആർത്താറ്റ് പള്ളിക്കാരുമായും ചാക്കോ സൂപ്രണ്ടുമായും പലവട്ടം സംസാരിച്ചിരുന്നതനുസരിച്ച് ഏതാനും സ്ഥലം വാങ്ങുവാൻ തീരുമാനമായി. ത്യാഗബുദ്ധിയോടെ സമുദായസേവനം ചെയ്തിരുന്ന കുന്നംകുളം സ്വദേശി പനയ്ക്കൽ കുഞ്ഞൻ മാത്തു ചുമ്മാർ എന്ന ആളിന്റെ പേരിൽ തൃശൂർ പള്ളിക്കുവേണ്ടി തൃശൂർ പടിഞ്ഞാറേകോട്ടവാതില്ക്കൽ 1070-ൽ (എ.ഡി. 1895) ഒരു സ്ഥലം തീറു വാങ്ങി. 1078-ൽ (1903) പള്ളി പണിയുവാൻ സർക്കാരിൽ നിന്ന് അനുമതി ലഭിച്ചു.

ആർത്താറ്റ് പള്ളി ഉദാരമായി സഹായിക്കുന്നപക്ഷം പള്ളി പണിയുടെ ചുമതല താൻ വഹിച്ചുകൊള്ളാമെന്ന് ചാക്കോ സൂപ്രണ്ട് പുലിക്കോട്ടിൽ തിരുമേനിയെ അറിയിച്ചു. പുലിക്കോട്ടിൽ തിരുമേനി ഇക്കാര്യത്തിനായി 1082-ാം ആണ്ടിൽ (1907) ഒരു പ്രത്യേക പൊതുക്കല്പന മലങ്കരയിലെ എല്ലാ പള്ളികൾക്കും അയച്ചു. കുന്നംകുളം ഇടവകയിലെ കോലാടി താവു ശെമ്മാശ്ശൻ മലങ്കരയിലെ പള്ളികളിലെങ്ങും സഞ്ചരിച്ച് പള്ളിപണിക്കായി വലിയൊരു സംഖ്യ ശേഖരിച്ചു. ആർത്താറ്റ് ഇടവകക്കാരിൽ നിന്ന് ഗണ്യമായ ഒരു സംഖ്യ സമാഹരിച്ചു. 1083 വൃശ്ചികം 23-ന് (എ.ഡി. 1907) പള്ളിപണിക്കു വേണ്ടി എം. എ. ചാക്കോ പേഷ്ക്കാർക്ക് ആർത്താറ്റ് പള്ളി

യിൽ നിന്ന് 400 രൂപ കൊടുത്തു. 1085 തുലാം 1–ാം തീയതി (1909) അന്ത്യോഖ്യായുടെ അബ്ദുള്ളാ പാത്രിയർക്കീസ്, വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ സഹകരണത്തോടെ ഇഗ്നാത്തിയോസിന്റെ നാമത്തിൽ പള്ളിയുടെ ശിലാസ്ഥാപനം നിർവഹിച്ചു (മാർ ഗീവർഗീസ് സഹദായുടെ നാമത്തിൽ പള്ളി വയ്ക്കുവാനാണ് ഇടവകക്കാരും കുന്നംകുളത്തുകാരും ആഗ്രഹിച്ചിരുന്നത്. താൻ മലങ്കരയിൽ വന്ന് സ്ഥാപിക്കുന്ന ആദ്യത്തെ പള്ളി അന്ത്യോഖ്യായുടെ തീയ്ക്കടുത്ത മാർ ഇഗ്നാത്തിയോസിന്റെ നാമത്തിൽ ആയിരിക്കണമെന്ന് പാത്രിയർക്കീസ്ബാവാ ശഠിക്കുകയാലാണ് ആ വിശുദ്ധന്റെ നാമം അദ്ദേഹം ഏകപക്ഷീയമായി പ്രഖ്യാപിച്ചത്.

1087 മിഥുനം 4–ാം തീയതി (എ.ഡി. 1912) ആർത്താറ്റ് കുന്നംകുളം പള്ളി വികാരി ചെറുവത്തൂർ കുറിയാക്കോസ് കത്തനാർ (കുരിയപ്പച്ചൻ – പുലിക്കോട്ടിൽ തിരുമേനിയുടെ സഹോദരീപുത്രൻ) ആ പള്ളിയുടെ താല്ക്കാലിക കൂദാശ നിർവഹിച്ചശേഷം പ്രഥമ ദിവ്യബലി അർപ്പിച്ചു. അതിനുശേഷം 1119–ാം ആണ്ടിൽ (1934) അവിടെയൊരു സ്ഥിരവികാരിയെ നിയമിച്ചതുവരെ 32 വർഷക്കാലം ഇടവകയുടെ ആത്മീയ ആവശ്യങ്ങൾ നിർവഹിച്ചത് ആർത്താറ്റ് – കുന്നംകുളം പള്ളിയിലെ വൈദികർ ആയിരുന്നു. പള്ളിക്കുവേണ്ടി ജാഗ്രതയോടെ രാവുംപകലും പ്രവർത്തിച്ചവരിൽ കോലാടി ശ്രീ. ഇയ്യാക്കുവിന്റെ നാമം അവിസ്മരണീയമാകുന്നു. അദ്ദേഹമാണ് വിസ്തൃതമായ പള്ളിപ്പറമ്പിൽ തേക്കിൻതൈ നട്ടു വളർത്തിയത് (വളർന്നു പുഷ്ടി പ്രാപിച്ച് വലുതായ ആ തേക്കുമരങ്ങൾ ഒമ്പത് പതിറ്റാണ്ടിന് ശേഷം പള്ളി പുതുക്കിപ്പണിയാനുള്ള മൂലധനം സമാഹരിക്കുവാൻ മുഖ്യപങ്കു വഹിച്ചു.!)

## അദ്ധ്യായം 11

# പാലൂർ-ചാട്ടുകുളങ്ങര പള്ളിയും കാട്ടുമങ്ങാട്ട് കൂറിലോസും

1653 മുതൽ (കൂനൻകുരിശു സത്യം) മലങ്കരസഭയിൽ അർക്കദിയാക്കോന്മാർക്കു പകരം മെത്രാൻസ്ഥാനികൾ ഭരണച്ചുമതല നിർവഹിച്ചു പോന്നു. പാലൂർ-മറ്റം ഇടവകകളിലെ അംഗങ്ങളായിരുന്നു ആദ്യകാല അർക്കദിയാക്കോന്മാർ. കുറവിലങ്ങാട് പ്രദേശത്ത് കുടിയേറിപ്പാർത്ത പാലൂർ-മറ്റക്കാർ കാലക്രമേണ പകലോമറ്റം എന്ന കുടുംബപ്പേരിൽ അറിയപ്പെട്ടുപോന്നു. തീരപ്രദേശക്കാരായിരുന്ന പാലൂർ-മറ്റക്കാർ കേരള ക്രൈസ്തവരുടെ ആദ്യതലമുറയിലെ തലപ്പള്ളിക്കാർ എന്ന നിലയിലാണ് സഭാ ഭരണച്ചുമതല നിർവഹിച്ചു പോന്നതെങ്കിലും പൊന്നാനി തുറമുഖത്തിന്റെ പ്രാധാന്യം കൊടുങ്ങല്ലൂരിനും കൊച്ചിക്കും സിദ്ധിച്ച മുറയ്ക്ക് അങ്കമാലിയിലും ക്രമേണ കുറവിലങ്ങാട്ടും കുടിയേറിപ്പാർത്ത പാലൂർ-മറ്റം പരമ്പര അവരുടെ ദേശപൈതൃകം കുടുംബപൈതൃകമായി മാറ്റുകയായിരുന്നു (ദേശനാമം കുടുംബപ്പേരായി മാറുന്ന പ്രവണത പില്ക്കാല നമ്പൂതിരി പാരമ്പര്യത്തിൽ സർവസാധാരണമായി. ദേശമംഗലം, കോതച്ചിറ, പയ്യൂർ തുടങ്ങിയവ ഒരേസമയം ദേശനാമവും ഗൃഹനാമവും ആണെന്നോർക്കുക). ആർത്താറ്റ് പള്ളിപ്പാട്ടിൽ തദ്ദേശീയരെ ആദിത്യവംശക്കാർ എന്ന് ആവർത്തിച്ച് വിശേഷിപ്പിച്ചിട്ടുണ്ട്. പകലൂർ എന്ന പദത്തിന്റെ സംസ്കൃതീകരണമാവാം ഇത്. അപ്രകാരമെങ്കിൽ പകലൂരിന്റെ ലുപ്തരൂപം പാലൂർ ആവാൻ സാധ്യതയുണ്ട്. പകലൂർ-മറ്റം പ്രദേശങ്ങൾ പാലോമറ്റം എന്നോ പകലോമറ്റം എന്നോ അറിയപ്പെടാനിടയായത് തികച്ചും സ്വാഭാവികം. പകലോമറ്റം എന്ന കുടുംബപ്പേർ അങ്കമാലിയിലും കുറവിലങ്ങാട്ടും കണ്ടനാട്ടും നിരണത്തും കാണുന്നത് അത് ദേശനാമ സൂചകം എന്ന നിലയിലാണ്.

പകലോമറ്റം കുടുംബക്കാരെ മാത്രം മെത്രാൻ സ്ഥാനത്തേക്ക് അവകാശമുറയിൽ നിശ്ചയിച്ചതോടെ ആ പദവിക്ക് മറ്റു യോഗ്യതകൾ പരിഗണിക്കേണ്ടതില്ലെന്ന് വന്നു. കുടുംബ പാരമ്പര്യം ഏകയോഗ്യത എന്ന് വന്നപ്പോൾ മെത്രാൻ സ്ഥാനാർത്ഥികൾ പലപ്പോഴും അയോഗ്യരും അസ്വീകാര്യരും ആകുന്നുവെന്ന് സഭ തിരിച്ചറിഞ്ഞു. ഈ സമ്പ്രദായത്തെ ആദ്യം എതിർത്തത് പാലൂർ ഇടവകയാണ്. കുടുംബപ്പേരും ദേശനാമവുമല്ല, മറ്റു യോഗ്യതകളാണ് മെത്രാൻ സ്ഥാനത്തിന് അത്യന്താപേക്ഷിതമെന്ന് പാലൂർ ഇടവക അഭിപ്രായപ്പെട്ടു. തന്മൂലം പകലോമറ്റം മെത്രാന്മാർ പാലൂർ ഇടവകയെയും അതിന്റെ നേതാക്കളെയും ഭയപ്പെട്ടു

തുടങ്ങി. ഈ ഉരസൽ 6–ാം മാർത്തോമ്മായുടെ കാലത്ത് ഉച്ചാവസ്ഥയി ലെത്തി.

ആ കാലഘട്ടത്തിലാണ് കാട്ടുമങ്ങാട്ട് കുടുംബക്കാരനായ ഒരു മുള ന്തുരുത്തിക്കാരൻ 1751–ൽ മലങ്കരയിൽ വന്ന മാർ ഗ്രീഗോറിയോസിൽ നിന്ന് മെത്രാൻസ്ഥാനമേറ്റതായും 6–ാം മാർത്തോമ്മാ ആ വാർത്ത നിഷേ ധിച്ചതായും വാർത്തകൾ പരന്നത്. കൂറിലോസ് മെത്രാൻസ്ഥാന വേഷ മണിഞ്ഞ് കർമ്മാനുഷ്ഠാനങ്ങൾ നടത്തിയപ്പോൾ ആറാം മാർത്തോമ്മാ അധികാരികളുടെ മുമ്പിൽ പരാതി നൽകി. സ്ഥാനസാധുതയെ തെളി യിക്കുന്ന സാക്ഷികളോ രേഖകളോ ഹാജരാക്കുവാൻ വിസ്താര സമ യത്ത് കാട്ടുമങ്ങാട്ട് കൂറിലോസിന് കഴിയാതെ പോയതിനാൽ അദ്ദേഹ ത്തിന്റെ മെത്രാൻസ്ഥാനം വ്യാജമെന്ന് വിധിയുണ്ടാകുകയും തിരുവിതാം കൂർ – കൊച്ചി പ്രദേശത്തുനിന്ന് നാടുകടത്തപ്പെടുകയും ചെയ്തു (ഈ കാട്ടുമങ്ങാട്ട് കൂറിലോസ് മുളന്തുരുത്തി ഇടവകയിലെ കപ്യാർ കുടും ബത്തിലെ കുരിയൻ എന്ന ആൾ ആയിരുന്നു. പള്ളിശുശ്രൂഷയിൽ അദ്ദേ ഹവും സഹോദരങ്ങളും അത്യുത്സാഹികൾ ആയിരുന്നു. മുളന്തുരുത്തി യിൽ പ്രവർത്തിച്ചിരുന്ന മല്പാൻ പാഠശാലയിലെ വൈദിക വിദ്യാർത്ഥി കളെപ്പോലും അവർ അതിശയിച്ചിരുന്നു. അവർ വൈദികർ ആകുവാൻ ആഗ്രഹിച്ചുവെങ്കിലും പട്ടത്വത്തിന് കുലീന കുടുംബക്കാരെ മാത്രം പരി ഗണിച്ചിരുന്ന അക്കാലത്ത് കപ്യാർ കുടുംബാംഗങ്ങളെ ആരും പരിഗണി ച്ചില്ല. എന്നാൽ ശാക്രള്ളാ ബാവാ ഈ ബാലന്മാരുടെ ന്യായമായ ആഗ്രഹം സാധിച്ചു കൊടുത്തു. ആ കുടുംബത്തിലെ കുരിയൻ, ജോർജ്ജ്, ബെന്നി, ചാക്കോ എന്നിവർക്ക് യഥാക്രമം കൂറിലോസ്, ഗീവറുഗീസ്, ബെന്യാമിൻ, യാക്കോബ് എന്നീ പേരുകളിൽ കശ്ശീശാസ്ഥാനം നൽകി. ഇതിൽ പ്രക്ഷുബ്ധരായ മുളന്തുരുത്തി ഇടവക ഇവരെ കപ്യാർവൃത്തി യിൽ നിന്ന് പിരിച്ചുവിടുകയും പള്ളിയിൽ പ്രവേശനം നിഷേധിക്കുകയും ചെയ്തു. ദുഃഖിതരായ ആ സന്യാസവൈദികർ മുളന്തുരുത്തിക്കടുത്ത് കാട്ടുപ്രദേശമായ തേവനാൽ മലയിൽ മാർ ബഹനാമിന്റെ നാമത്തിൽ ഒരു ദയറ സ്ഥാപിക്കുകയും അവിടെ ആരാധനകൾ നടത്തുകയും ചെയ്തു. അചിരേണ അവർക്ക് സ്ഥാനം നൽകിയ ശാക്രള്ളാ ബാവാ കാലം ചെയ്തു. തേവനാൽ വനത്തിലെ ആദിവാസി വൈദ്യന്മാരിൽ നിന്ന് ഈ സന്യാസവൈദികർ പല ചികിത്സാവിധികളും അഭ്യസിച്ചു. പല ഒറ്റ മൂലികളും ശേഖരിച്ചു. ഔഷധരഹസ്യങ്ങളും തൈലവിധികളും പരിശീ ലിച്ചു. അങ്ങനെയിരിക്കെ കാഴ്ച തീരെ മങ്ങിയ മാർ ഗ്രീഗോറിയോസിനെ ചികിത്സിക്കുവാൻ എന്ന ഭാവത്തിൽ ഇവരിൽ മുമ്പനായ കൂറിലോസ് കശ്ശീശാ മട്ടാഞ്ചേരിയിൽ കൊണ്ടുവന്നു. അദ്ദേഹത്തിന്റെ സാന്നിധ്യത്തിൽ കാറ്റാടി കുരുവിള കത്തനാർ കൂറിലോസിന് റമ്പാൻ സ്ഥാനം നൽകി.

മാർ ഗ്രീഗോറിയോസിന്റെ സാന്നിധ്യത്തിൽ അതീവ രഹസ്യമായി നടന്ന ഈ സ്ഥാനദാനത്തെ മെത്രാൻ സ്ഥാനദാനമെന്ന് തല്പരകക്ഷികൾ പ്രചാരവേല ചെയ്തു. ഈ പശ്ചാത്തലത്തിലാണ് വേണ്ടത്ര അന്വേഷണത്തിന് ശേഷം ആറാം മാർത്തോമ്മാ പരാതി നൽകിയതും കൂറിലോസിനെതിരെ വിധി സമ്പാദിച്ചതും.).

മെത്രാൻസ്ഥാനദാനം ഒരു പരമാർത്ഥമെന്ന് അക്കാലത്ത് അനേകർ വിശ്വസിച്ചു. പാലൂർ ഇടവകയും ആ വിശ്വാസക്കാരായിരുന്നു. പകലോമറ്റം കുടുംബത്തിന് വെളിയിൽ മെത്രാൻസ്ഥാനം സ്ഥിരപ്പെട്ടുപോകുമോ എന്ന ഭയമാണ് 6–ാം മാർത്തോമ്മായുടെ പരാതിക്കവലംബമെന്ന് അവർ ന്യായമായും വിശ്വസിച്ചു. പകലോമറ്റം കുടുംബവാഴ്ചയെ എതിർത്തുപോന്ന പാലൂർ ഇടവക സ്ഥാനഭ്രഷ്ടനായ കൂറിലോസിനെ സഹായിക്കുവാൻ നിശ്ചയിച്ചു. പാലൂരിന്റെ നേതാവായ യുവ വൈദികൻ പുലിക്കോട്ടിൽ ഇട്ടൂപ്പ് കത്തനാർ, കൂറിലോസിനെയും സംഘത്തെയും അതീവ രഹസ്യമായും സാഹസികമായും ജലമാർഗ്ഗം കൊണ്ടുവന്ന് കുന്നംകുളത്ത് രഹസ്യമായി അഭയം നൽകി പാർപ്പിച്ചു. കുന്നംകുളം തെക്കേ അങ്ങാടിയിൽ ചെറുവത്തൂർ പീറ്റർ കോർഎപ്പിസ്ക്കോപ്പാ താമസിച്ചിരുന്ന ഇരുനില മാളികയാണ് ഈ സംഘത്തെ പാർപ്പിക്കുവാൻ ഏർപ്പാടാക്കിയത്. കുന്നംകുളം, കൊച്ചിയുടെ അതിർത്തിയിലായതിനാൽ നാടുകടത്തൽ ഉത്തരവ് കുന്നംകുളത്തിനും ബാധകമായിരുന്നു. തന്മൂലം കുന്നംകുളത്തിനടുത്ത് അഞ്ഞൂരിൽ പുന്നത്തൂർ രാജാവിന്റെ ആശ്രിതൻ ഹൈദ്രോസ്കുട്ടി മൂപ്പന്റെ വക കുറെ സ്ഥലം പനക്കൽ താരു എന്ന ആൾ വില കൊടുത്ത് തീറ് വാങ്ങി. പനക്കൽപറമ്പ് എന്ന പേരിൽ ആ സ്ഥലം ഇപ്പോഴും അറിയപ്പെടുന്നു. ആ പറമ്പിൽ ഒരു മെത്രാന് താമസിക്കാനുള്ള സർവസൗകര്യങ്ങളും പള്ളിയും ഒരു നാലുകെട്ടിന്റെ മാതൃകയിൽ പുലിക്കോട്ടിൽ ഇട്ടൂപ്പ് കത്തനാർ പണിതീർത്തു. ചാട്ടുകുളങ്ങര ഇടവക ഇതിന് പൂർണ്ണ സഹകരണവും സഹായവും നൽകി.

അന്നു മുതൽ കൂറിലോസിനും പ്രഭൃതികൾക്കും ചാട്ടുകുളങ്ങര പള്ളിയോടും ഇടവകയോടും അമിത ഭക്തിയുണ്ടായിരുന്നു. അഞ്ഞൂരിൽ അവർ വിവിധ ചികിത്സകൾ ആരംഭിച്ചു. പേപ്പട്ടി വിഷത്തിനുള്ള ഒറ്റമൂലികൾ അവരുടെ കൈവശം ഉണ്ടായിരുന്നു. മാനസികരോഗ ചികിത്സയിൽ അവർ വൈദഗ്ധ്യം നേടിയിരുന്നു. ഈ ചികിത്സാവിധികൾ അവരെ പ്രസിദ്ധരാക്കി. കുന്നംകുളത്തുകാർ അവിടെ നിത്യസന്ദർശകരായിരുന്നു. അഞ്ഞൂർ പള്ളിയിൽ തയാറാക്കുന്ന 'നെയ്യ്' ഔഷധമെന്ന നിലയിൽ കുന്നംകുളം പ്രദേശത്ത് എല്ലാ ഭവനങ്ങളിലും സൂക്ഷിച്ചിരുന്നു. ഇതു കൂടാതെ ആ പള്ളിയെ സംരക്ഷിക്കുവാൻ കുന്നംകുളത്തുകാർ വിപുലമായ രക്ഷാപദ്ധതികൾ ഏർപ്പാടാക്കിയിരുന്നു. മാർ ദീവന്നാസ്യോസ്

എന്ന ജീവചരിത്ര ഗ്രന്ഥത്തിൽ എം. പി. വർക്കി ഈ സംഗതികളെയെല്ലാം താഴെ പറയുംപ്രകാരം വിവരിച്ചിരിക്കുന്നു:

"കുന്നംകുളങ്ങര, കൊച്ചി ശീമയായതുകൊണ്ട് അവിടെയും ഇദ്ദേഹത്തിന് അധികകാലം ഗൂഢമായി താമസിക്കാൻ തരമില്ലാത്തതിനാൽ ഭരിക്കപ്പെടുന്നതിന് ജനങ്ങളില്ലാത്ത ഈ മെത്രാന് നിരുപദ്രവമായി ഇരിക്കാൻ ബ്രിട്ടീഷ് മലബാറിൽ ഒരു പള്ളി പണിയണമെന്ന് തീർച്ചയാക്കി. ഇതിലേക്ക്, അക്കാലത്ത് ഒരു പ്രഭുവിനെപ്പോലെ അഞ്ഞൂരിന് സമീപം പാർത്തിരുന്ന ഔസർകുട്ടി മൂപ്പൻ എന്ന (ഹൈദ്രോസുകുട്ടി) മുസൽമാനെ ചെന്ന് കണ്ട് സ്വാധീനപ്പെടുത്തി ചാവക്കാട് താലൂക്കിൽ ചേർന്നു തൊഴിയൂരിൽ ഒരു പള്ളിക്ക് സ്ഥലം വാങ്ങി 949-ൽ (1774) ഒരു ചെറിയ പള്ളിയും മുറിയും പണിയിക്കുകയും മാർ കൂറിലോസ് അവിടെ സ്ഥിര താമസം ആരംഭിക്കുകയും ചെയ്തു" (പുറം 13). പുന്നത്തൂർ രാജാവിൽ നിന്ന് പനയ്ക്കൽ താരുവിന്റെ പേരിൽ വില കൊടുത്തു വാങ്ങിയ ഈ ഭൂമിയുടെ ആധാരം പില്ക്കാലത്ത് യൂയാക്കീം മാർ കൂറിലോസുമായി നടന്ന വ്യവഹാരത്തിൽ ആലത്തൂർ പനക്കൽ യൗസേഫ് മാർ കൂറിലോസ് മെത്രാപ്പോലീത്താ ഹാജരാക്കിയതായി മദ്രാസ് ഹൈക്കോടതിയുടെ വിധിയിൽ കാണുന്നുണ്ട് (ആധാരത്തിലെ വർഷം 1774 എന്ന് തന്നെ. ഈ കോടതിവിധിയുടെ പകർപ്പ് ഈ ഗ്രന്ഥകാരൻ സൂക്ഷിച്ചിട്ടുണ്ട്.). ശ്രീ. വർക്കി തുടർന്നെഴുതുന്നു: "ഈ പള്ളിയുടെ രക്ഷയും അഭിവൃദ്ധിയും മിക്കവാറും ആർത്താറ്റ് യോഗത്തിൽ ചേർന്നവരായ കുന്നംകുളങ്ങര മുതലായ സ്ഥലങ്ങളിലെ ജനങ്ങളിൽ നിന്നുണ്ടായിട്ടുള്ളതാണ്. തൊഴിയൂർ പള്ളി സ്ഥാപിച്ച നാൾ മുതൽക്ക് ആ പള്ളിയിൽ നിന്ന് ധർമ്മശേഖരത്തിനായി ഒരു ചെപ്പ് കുന്നംകുളങ്ങര അങ്ങാടിയിലേക്ക് ശനിയാഴ്ചതോറും അയക്കുക പതിവുണ്ടായിരുന്നു. ഈ വിധത്തിലും നാലും അഞ്ചും രൂപ ആഴ്ചതോറും തൊഴിയൂർ പള്ളിക്ക് കിട്ടിക്കൊണ്ടിരുന്നു (പു. 14-18).

തൊഴിയൂരിൽ മെത്രാനും പള്ളിയും ഉണ്ടായെങ്കിലും ഇടവകക്കാർ ആരും ഉണ്ടായിരുന്നില്ല. ക്രമേണ പള്ളിപ്പറമ്പിൽ തെങ്ങുകൾ ഉയർന്നു. അതിന്റെ പരിചരണത്തിനായി ഏതാനും കുടികിടപ്പുകാരെ ഏല്പിച്ചു. അവർ ആയിരുന്നു അഞ്ഞൂർ പള്ളിയുടെ ആദ്യത്തെ ഇടവകക്കാർ. ഇതിനിടയിൽ ചാട്ടുകുളങ്ങര ഇടവകക്കാരെ തന്റെ കീഴിലാക്കിക്കിട്ടുവാൻ കൂറിലോസ് മെത്രാൻ, കൊച്ചി രാജാവിന്റെ പക്കൽ അപേക്ഷ സമർപ്പിച്ചതായി ശക്തൻ തമ്പുരാന്റെ ജീവചരിത്രത്തിൽ പുത്തേഴത്തു രാമൻ മേനോൻ രേഖപ്പെടുത്തുന്നത് കാണുക:

"..... കോട്ടയ്ക്ക് പുറത്ത് ഇരുപതിൽ ചില്വാനം പള്ളികൾ ഉണ്ടല്ലോ. ആയത് ഒക്കെയും പഴയത് അത്രേ ആകുന്നു. വടക്കേ അറ്റത്ത് തലപ്പ

ള്ളിയിൽ അരപ്പള്ളിക്കാരേ പുത്തൻകൂറായിട്ടുള്ളു. അതിന് ചാട്ടുകുളങ്ങരെ പള്ളി എന്ന് പേരാകുന്നു. അതിന് വടക്ക് പള്ളികളും മാപ്പിളമാരും ഇല്ല. മൂന്ന് കുരിശ്പള്ളിയും ഉണ്ട്. തിരുമനസ്സുണ്ടായിട്ട് വടക്കേ അറ്റത്തെ ചാട്ടു കുളങ്ങര പള്ളിക്കാരെ നമുക്ക് ആക്കിവച്ചു തരണം. ...... ആയതുകൊണ്ട് മുളന്തുരുത്തിയും കരിങ്ങാച്ചിറയും നടമേലും കൂടെ കൂറിലോസ് മെത്രാൻ വിചാരിപ്പാൻ കല്പന ഉണ്ടായാൽ, അയാൾ (6-ാം മാർത്തോമ്മാ) ആവ ലാതിക്ക് വരുമ്പോൾ അയാൾക്കും ഏതാനും പള്ളികൾ തിരുമനസു ണ്ടായാൽ കൊടുക്കണമല്ലോ. അക്കാര്യം തിരുമനസ്സിൽ ബോധിച്ചതു പോലെ, നമുക്ക് വടക്കേ അറ്റത്തുള്ള ചാട്ടുകുളത്തെ പള്ളി ഇടവകക്കാരെ കല്പിച്ചു തന്നാൽ മതി..." (പുറം 289, മൂന്നാം പതിപ്പ്).

ഈ അപേക്ഷ അനുവദിച്ചതായോ നിരസിച്ചതായോ ചരിത്രത്തിൽ രേഖയില്ല. ഈ അപേക്ഷയ്ക്ക് ശേഷവും 6-ാം മാർത്തോമ്മാ ഈ പള്ളി സന്ദർശിച്ചതും ഏഴാം മാർത്തോമ്മായുടെ കാലത്ത് അനൗപചാരികമായും 8-ാം മാർത്തോമ്മായുടെ കാലത്ത് ഔപചാരികമായും ഈ ഇടവകയിലെ പുലിക്കോട്ടിൽ ഇട്ടൂപ്പ് കത്തനാർ മലങ്കര മെത്രാന്റെ ഉപദേഷ്ടാവ്, കണ്ട നാട് പടിയോലയുടെ ശില്പി, കോട്ടയം പഴയസെമിനാരിയുടെ സ്ഥാപ കൻ എന്നിങ്ങനെ മലങ്കരസഭയുടെ പൊതുസഭയിൽ മുഖ്യ നേതൃത്വം വഹിച്ചതിനാൽ കാട്ടുമങ്ങാട്ട് മെത്രാന്റെ അപേക്ഷ അംഗീകരിക്കപ്പെട്ടില്ല എന്ന് വിചാരിക്കാനാണ് കൂടുതൽ സാധ്യത. എന്നിരുന്നാലും അഞ്ഞൂ രിലെ മെത്രാന്റെയും പള്ളിയുടെയും സഹകരണത്തിന് ചാട്ടുകുളങ്ങര ഇടവക ഉയർന്ന പരിഗണന നൽകിയിരുന്നു. ഒരുപക്ഷേ പകലോമറ്റം മെത്രാൻവാഴ്ച അസ്തമിച്ചാൽ കാട്ടുമങ്ങാട്ട് മെത്രാനെ ആ പദവിയിൽ സ്വീകരിക്കുവാൻ കഴിയുമെന്ന് ഇടവക ചിന്തിച്ചിരിക്കാം. മെത്രാൻ വാഴ്ച യിലെ വ്യാജമൊന്നും ഇടവകക്കാർ അറിഞ്ഞിരുന്നില്ല (നിരണം ഗ്രന്ഥ വരിയും കണ്ടനാട് ഗ്രന്ഥവരിയും വെളിച്ചം കണ്ടതോടെയാണ് ആ പട്ടം കൊട വ്യാജമെന്ന് ചരിത്രവിദ്യാർത്ഥികൾ ആദ്യമായി അറിഞ്ഞത്). കാട്ടു മങ്ങാട്ട് കുടുംബത്തിലെ ആദ്യത്തെ രണ്ട് മെത്രാന്മാർക്കു ശേഷം മെത്രാൻ സ്ഥാനത്ത് പ്രവേശിച്ചത് ചാട്ടുകുളങ്ങര ഇടവകയിലെ വൈദി കർ ആയിരുന്നു. ഓരോ മെത്രാനും അന്ത്യകാലമാവുമ്പോൾ പിൻഗാ മിയെ നിയമിക്കുവാനുള്ള ആഗ്രഹം ചാട്ടുകുളങ്ങര യോഗക്കാരെ അറി യിക്കും. അവർ ഇടവകയിലെ യോഗ്യനായ ഒരു വൈദികനെ മെത്രാൻ സ്ഥാനത്തേക്ക് നിർദ്ദേശിക്കും. അദ്ദേഹം വാഴിക്കപ്പെടുകയും ചെയ്യും. അഭിഷേകകർമ്മത്തിൽ ഇടവകയിലെ എല്ലാ വൈദികരും പങ്കെടുക്കു മായിരുന്നു. അപ്രകാരം തൊഴിയൂർ ആസ്ഥാനത്ത് കാട്ടുമങ്ങാട്ട് രണ്ടു മെത്രാന്മാർക്കുശേഷം ചീരൻ സ്കറിയാ മാർ പീലക്സിനോസ്, കിട ങ്ങൻ ഗീവറുഗീസ് മാർ പീലക്സിനോസ് തുടങ്ങിയവർ മേല്പട്ടക്കാ

രായിത്തീർന്നു. 8-ാം മാർത്തോമ്മായുടെ കാലത്ത് പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാൻ പഴഞ്ഞി പള്ളിയിൽവച്ച് 1815-ൽ യൗസേപ്പ് മാർ ദീവന്നാസ്യോസ് എന്ന സ്ഥാനനാമത്തിൽ മലങ്കരമെത്രാൻ സ്ഥാനം സ്വീകരിക്കുകയും ആ പദവിയെ രാജകീയ വിളംബരം മൂലം തിരുവിതാംകൂർ-കൊച്ചി രാജാക്കന്മാർ അംഗീകരിക്കുകയും ചെയ്തു. തൊഴിയൂരിന്റെ കിടങ്ങൻ മെത്രാച്ചൻ മുഖ്യ കാർമ്മികൻ ആയിരുന്നു. ഇതോടെ മലങ്കരസഭയും അഞ്ഞൂരിലെ മെത്രാന്മാരും തമ്മിലുള്ള ബന്ധം സുദൃഢമായി. പഴയസെമിനാരിയിൽ നടത്തിയ വൈദിക പരിശീലനത്തിന് തൊഴിയൂരിലെ മെത്രാൻ മേൽനോട്ടം വഹിച്ചിരുന്നതായി സമകാല ചരിത്രരേഖകൾ ഉണ്ട്. പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് പ്രഥമൻ 1816-ൽ കാലം ചെയ്തു കോട്ടയം പഴയസെമിനാരിയിൽ കബറടക്കപ്പെട്ടതോടെ തൊഴിയൂർ മെത്രാൻ കിടങ്ങൻ മാർ പീലക്സിനോസിനെ വൈദികരുടെ ആലോചനയോടും ബ്രിട്ടീഷ് റസിഡണ്ടിന്റെ ശുപാർശയോടും കൂടി 1818-ൽ രാജാക്കന്മാർ വിളംബരം പുറപ്പെടുവിച്ച് മലങ്കര മെത്രാപ്പോലീത്തായുടെ ബഹുമതി നൽകി. പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസിന് പുന്നത്ര മാർ ദീവന്നാസ്യോസ്, ചേപ്പാട്ട് മാർ ദീവന്നാസ്യോസ് എന്നിങ്ങനെ പിൻഗാമികൾ ഉണ്ടായപ്പോഴും മലങ്കര മെത്രാപ്പോലീത്തായുടെ സ്ഥാനം ഔപചാരികമായി കിടങ്ങൻ മെത്രാപ്പോലീത്താ വഹിച്ചുപോന്നു. അദ്ദേഹം നിര്യാതനായപ്പോൾ 1829-ൽ മാത്രമാണ് ചേപ്പാട്ട് പീലിപ്പോസ് മാർ ദീവന്നാസ്യോസിന് അനുകൂലമായി രാജകീയ വിളംബരം പ്രഖ്യാപിക്കപ്പെട്ടത്. തുടർന്ന് ചാട്ടുകുളങ്ങര ഇടവകയിലെ കുത്തൂർ ഗീവറുഗ്ഗീസ് കശ്ശീശായെ തൊഴിയൂരിലെ മെത്രാനായി ചേപ്പാട്ട് മെത്രാപ്പോലീത്താ വാഴിച്ചു. മലങ്കരസഭയുടെ ഭരണവിഷയങ്ങളിൽ ഇരുവരും ജൂണിയർ-സീനിയർ ഭാവത്തിൽ കാലം കഴിച്ചു. ചേപ്പാട്ട് മെത്രാപ്പോലീത്താ അധ്യക്ഷം വഹിച്ച മാവേലിക്കര സുന്നഹദോസിൽ (1836) ജൂനിയർ മെത്രാനായി കുത്തൂർ മാർ കൂറിലോസും പങ്കെടുത്തു. ശീമക്കാരൻ മാർ അത്താനാസ്യോസിനെതിരെ നടപടിയെടുക്കുവാനും ഇരുവരും ഏകാത്മാവിൽ സഹകരിച്ചു. ചാട്ടുകുളങ്ങര-തൊഴിയൂർ ബന്ധത്തിന്റെ സുവർണ്ണ അദ്ധ്യായമായിരുന്നു ഈ കാലഘട്ടം. ഈ സുവർണ്ണ അധ്യായത്തിലെ അവസാനകണ്ണി കുത്തൂർ ഗീവറുഗീസ് മാർ കൂറിലോസ് മെത്രാപ്പോലീത്താ ആയിരുന്നു (1800-ൽ കുന്നംകുളം സന്ദർശിച്ച ഡോ. ഫ്രാൻസിസ് ബുക്കാനനെ സന്ദർശിച്ച പുലിക്കോട്ടിൽ ഇട്ടൂപ്പ് മല്പാനോടൊന്നിച്ചുണ്ടായിരുന്ന വിനീത ശിഷ്യനാണ് ഈ മെത്രാപ്പോലീത്താ).

ചേപ്പാട്ട് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ അന്ത്യകാലം മലങ്കരസഭയിൽ നവീകരണത്തിന്റെ കോളിളക്കംകൊണ്ട് സംഭവബഹുലമായിരുന്നു. മെത്രാൻ സ്ഥാനമേറ്റതായി അവകാശപ്പെട്ട് അന്ത്യോഖ്യൻ

പാത്രിയർക്കീസിന്റെ മേൽവിലാസത്തിൽ 1843-ൽ പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാസ്യോസ് പ്രത്യക്ഷപ്പെട്ടതോടെയാണ് പ്രശ്നങ്ങൾ ആരംഭിച്ചത്. അദ്ദേഹത്തെ നേരിടുവാനായി അന്ത്യോഖ്യാ പാത്രിയർക്കീസ് ആദ്യം നിയോഗിച്ച യൂയാക്കീം മാർ കൂറിലോസും പിന്നീട് സ്തേപ്പാനോസ് മാർ അത്താനാസ്യോസും എത്തിയതോടെ പ്രശ്നങ്ങൾ ഗുരുതരമായി. ചേപ്പാട്ട് മെത്രാപ്പോലീത്താ തന്റെ സ്ഥാനം രാജിവച്ചതോടെ പ്രതിസന്ധിയായി. മലങ്കര മെത്രാപ്പോലീത്താ സ്ഥാനത്തേക്ക് പാലക്കുന്നത്ത് വലിയ മാർ അത്താനാസ്യോസ് മെത്രാപ്പോലീത്തായെ അംഗീകരിച്ചുകൊണ്ട് 1852-ൽ രാജകീയ വിളംബരം പുറപ്പെട്ടു. ഔദ്യോഗിക അംഗീകാരമുള്ള പാലക്കുന്നത്തു മെത്രാച്ചനെ സ്വീകരിക്കുന്നവരും രാജകീയ വിളംബരത്തിന്റെ പിൻബലമില്ലാതിരുന്ന യൂയാക്കീം കൂറിലോസിനെ അംഗീകരിക്കുന്നവരുമായി ഇടവകകൾ ധ്രുവീകരിക്കപ്പെട്ടു. വടക്കൻ ഇടവകകളിൽ യൂയാക്കീം കൂറിലോസിനായിരുന്നു കൂടുതൽ സ്വാധീനം.

ആർത്താറ്റ് ഇടവകയിൽ പ്രബല കുടുംബങ്ങൾ ആയിരുന്ന പനക്കൽ വീട്ടുകാരും പാറേമ്മേൽ വീട്ടുകാരും തമ്മിൽ കടുത്ത കിടമത്സരം അന്ന് നിലവിലിരുന്നു. പള്ളിയിലെ മേൽക്കൈക്കാരന്മാർ പനയ്ക്കൽ ഇയ്യാക്കു ഇയ്യപ്പനും പാറേമ്മേൽ ചാക്കുണ്ണി വറീയതും (1030 മുതൽ അനുജൻ കുരിയപ്പൻ) ആയിരുന്നു. തൊഴിയൂരിലെ മെത്രാന്റെ പിൻഗാമിയായി കോലാടി ചാക്കുണ്ണി കത്തനാരെ വാഴിക്കണമെന്ന് യൂയാക്കീം കൂറിലോസിന്റെ പക്ഷക്കാരനായ പനക്കൽ ഇയ്യപ്പനും ആലത്തൂർ പനക്കൽ യൗസേഫ് കത്തനാരെ പാലക്കുന്നത്ത് മാർ അത്താനാസ്യോസിനെ കൊണ്ടു വാഴിപ്പിക്കണമെന്ന് പാറേമ്മേൽ വറീയതും ആഗ്രഹിച്ചു. ആർത്താറ്റ് ഇടവകയിൽ നവീകരണകക്ഷി ആവിർഭവിച്ചത് ഇപ്രകാരം കുടുംബകലഹത്തിന്റെ പശ്ചാത്തലത്തിൽ ആയിരുന്നു.

1031-ൽ കണ്ണു മെത്രാൻ എന്ന് വിളിച്ചുവന്നിരുന്ന കുത്തൂർ ഗീവറുഗീസ് മാർ കൂറിലോസ് മെത്രാപ്പോലീത്താ കാലം ചെയ്തു. ആർത്താറ്റ് പള്ളിയോഗക്കാർ ഉടൻതന്നെ മുൻപതിവുപോലെ അവിടെ ചെന്ന് പള്ളിയിലെ വിലപിടിച്ച സാമാനങ്ങളെല്ലാം മേമ്പൂട്ട് മാളികയിൽ വച്ച് പൂട്ടി മുദ്രവച്ച് താക്കോൽ അന്നത്തെ ആർത്താറ്റ് പള്ളി വികാരി എന്ന നിലയിൽ അവിടെ താമസിച്ചിരുന്ന ആലത്തൂർ പനയ്ക്കൽ യൗസേഫ് കശ്ശീശായെ ഏല്പിച്ചു (അദ്ദേഹമായിരുന്നു ആർത്താറ്റ് പടിപ്പുര മാളികയുടെ വടക്കേ ഭാഗത്ത് സ്ത്രീകൾ നോമ്പ് ആചരിച്ച് താമസിക്കുന്നതിന് 1025-ൽ മാളികകെട്ടിടം പണിയിച്ചത്). കോലാടി ചാക്കുണ്ണി കത്തനാർ പട്ടം ഏല്ക്കുവാൻ വിസമ്മതിച്ചു എങ്കിലും ഇടവകയിലെ ഭൂരിഭാഗം പേരുടെ നിർബന്ധത്തിന് വഴങ്ങി പട്ടമേൽക്കാൻ സമ്മതിച്ചു. പനയ്ക്കൽ

കുടുംബക്കാർ വിവരം യൂയാക്കീം മാർ കൂറിലോസിനെ അറിയിച്ചു. പാറേമ്മേൽക്കാർ പാലക്കുന്നത്തു മെത്രാച്ചനെയും വിവരം അറിയിച്ചു. എന്നാൽ സഹോദരൻ മക്കുദിശാ ഗബ്രിയേലിന്റെ വിവാഹാലോചനമൂലം മാർ കൂറിലോസ് തിരുവല്ലയിൽ താമസിക്കുകയാൽ പനയ്ക്കൽ കുടുംബത്തിന് ഇച്ഛാഭംഗമായി. വിവരമറിഞ്ഞ ഉടൻ പാലക്കുന്നത്തു മാർ അത്താനാസ്യോസ് തൊഴിയൂരിൽ പാഞ്ഞെത്തി. വികാരി യൗസേഫ് കത്തനാർ പള്ളിക്കാർ വിശ്വാസപൂർവ്വം ഏല്പിച്ച താക്കോലുകൾ പാലക്കുന്നത്തു മെത്രാച്ചന് കൈമാറി. അദ്ദേഹം വാതിലുകളുടെ മുദ്ര തകർത്ത് അകത്തുകയറി തൊഴിയൂർ ആസ്ഥാനത്തിന്റെ കൈവശാവകാശം ഉറപ്പിച്ചു.

'മലബാർ സ്വതന്ത്രസഭ' എന്ന ചരിത്രത്തിൽ ഫാ. കെ. സി. വർഗ്ഗീസ് എഴുതുന്നു: "മാർ അത്താനാസ്യോസ് തൊഴിയൂരിലെത്തിയപ്പോൾ അവിടത്തെ ഭണ്ഡാരം, മുറി മുതലായവ മുദ്രവച്ച് ബന്ധിച്ചിരിക്കുന്നതായി കണ്ടു. മാർ അത്താനാസ്യോസ് മുദ്ര പൊട്ടിച്ച് കതക് തുറന്ന് അകത്ത് പ്രവേശിച്ചു" (പു. 14). ആർത്താറ്റ് പള്ളിയുടെ മേലദ്ധ്യക്ഷതയെ പ്രത്യക്ഷമായി കയ്യേറ്റം ചെയ്ത പാലക്കുന്നത്ത് മെത്രാച്ചനെയും ആർത്താറ്റ് വികാരി എന്ന നിലയിൽ ട്രസ്റ്റ് ലംഘനം നടത്തിയ ആലത്തൂർ പനയ്ക്കൽ യോസേഫ് കത്തനാരെയും തൊഴിയൂരിൽ നിന്ന് പുറത്തിറങ്ങുവാൻ ഇടവകക്കാർ സംഘം ചേർന്ന് തൊഴിയൂരിലേക്ക് പുറപ്പെട്ടു.

(രണ്ടര നൂറ്റാണ്ടിന് മുമ്പ് തങ്ങളുടെ പള്ളികൾ കൈവശപ്പെടുത്താൻ വന്ന ആർച്ച് ബിഷപ്പ് മെനേസിസിനെ തങ്ങളുടെ പൂർവ്വികർ തുരത്തി ഓടിച്ച വീരസ്മരണകൾ അവരുടെ മനസ്സിൽ ഉയർന്നു കാണും.)

മെത്രാനും സംഘവും ഭയചകിതരായി പള്ളിമാളികയിൽ അടച്ചിരുന്നു. മെത്രാപ്പോലീത്തായുടെ കൂടെ ഉണ്ടായിരുന്ന അടങ്ങപ്പുറത്ത് യൗസേഫ് കശ്ശീശാ വാതിൽ അടച്ചുകളഞ്ഞതിനാൽ മെത്രാപ്പോലീത്താ ഇരുന്ന മാളികമുറിയിൽ കയറുന്നതിന് അവർക്ക് സാധിച്ചില്ല. കൂടെ ഉണ്ടായിരുന്ന ധീരനായ വേങ്കടത്ത് ശെമ്മാശൻ മെത്രാപ്പോലീത്തായുടെ ഒരെഴുത്തുവാങ്ങിക്കൊണ്ട് രാത്രിയിൽ കയറുവഴി താഴത്തിറങ്ങി ചാവക്കാട്ടെത്തി. മെത്രാച്ചന്റെ മച്ചുനനായിരുന്ന, പുത്തൻകാവ് സ്വദേശിയും ആലുംമൂട്ടിൽ കുടുംബക്കാരനുമായ ജോർജ്ജ് മുൻസിപ്പ് മജിസ്ട്രേട്ടിന് ആ കത്തു കൊടുത്തു. തൽഫലമായി പ്രഭാതമായപ്പോഴേക്കും പോലീസുകാരും പിന്നാലെ മജിസ്ട്രേട്ടും എത്തി (മേൽപുസ്തകം, പു. 75). സ്വന്തക്കാരനായ മുൻസിപ്പിന്റെ ഒത്താശയോടെ പാലക്കുന്നത്ത് മെത്രാച്ചൻ തൊഴിയൂരിൽ വിജയശ്രീലാളിതനായി. മുൻ വാഗ്ദാനപ്രകാരമാവാം യൗസേഫ് കശ്ശീശാ, കൂറിലോസ് എന്ന സ്ഥാനനാമത്തിൽ തൊഴിയൂരിൽ മെത്രാനുമായി. ഈ പട്ടംകൊടയ്ക്കെതിരെ യൂയാക്കീം മാർ കൂറിലോസ് 1857

ചിങ്ങം 17-ന് കോഴിക്കോട്ട് സിവിൽ കോടതിയിൽ വ്യവഹാരപ്പെട്ടു (1032-ൽ O.S. 1-18-57) വ്യവഹാരത്തിൽ തൊഴിയൂർ പള്ളിയുടെ അവകാശം സംബന്ധിച്ച് ആർത്താറ്റ് പള്ളിയ്ക്കുണ്ടായിരുന്ന അവകാശത്തെപ്പറ്റിയുള്ള കീഴ് വഴക്കങ്ങളോ മുദ്ര അനധികൃതമായി തകർത്ത് അകത്തു പ്രവേശിച്ചതിലെ കൈയേറ്റമോ വികാരിയുടെ ട്രസ്റ്റ് ലംഘനമോ വ്യവഹാരത്തിൽ വാദിഭാഗത്തുനിന്ന് ഉന്നയിച്ചിരുന്നില്ല എന്ന വസ്തുത നമ്മെ അത്ഭുതപ്പെടുത്തുന്നു. കേസിൽ അന്യായക്കാരൻ വാദിച്ചത് അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ മേലധികാരം സംബന്ധിച്ച കാര്യങ്ങൾ മാത്രമായിരുന്നു. യൂയാക്കീം കൂറിലോസിന്റെ വാദഗതികൾ ചെലവ് സഹിതം തള്ളിക്കൊണ്ട് വിധിയായി. ഇതിനെതിരെ 1862-ൽ മദ്രാസ് ഹൈക്കോടതിയിൽ (R.A. 22/1862) അപ്പീൽ നൽകി. അവിടെയും ചെലവു സഹിതം അപ്പീൽ തള്ളിയാണ് വിധി പ്രസ്താവിച്ചത് (ഈ കേസിൽ ആലത്തുക്കാരൻ മാർ കൂറിലോസ് ഹാജരാക്കിയ 4-ാം നമ്പർ രേഖ, തൊഴിയൂർ പള്ളി നിൽക്കുന്ന സ്ഥലം പനക്കൽ താരു 1774 ഇടവത്തിൽ പുന്നത്തൂർ രാജാവിൽ നിന്ന് വില കൊടുത്തു വാങ്ങിയ തീറാധാരമാണ്. 1772-ൽ തൊഴിയൂർ പള്ളി സ്ഥാപിച്ചു എന്ന് കാണുന്ന കുറിപ്പുകൾ ചരിത്രപരമായി ശരിയായിട്ടുള്ളതല്ല.).

യൂയാക്കീം മാർ കൂറിലോസിനുവേണ്ടി ഈ കേസ് നടത്തിയത് പുലിക്കോട്ടിൽ ജോസഫ് കത്തനാർ ആയിരുന്നു. വാദിഭാഗത്തു നിന്ന് യൂയാക്കീം മാർ കൂറിലോസ് മെത്രാപ്പോലീത്താ, മാത്യു ജോർജ്ജ്, ചെമ്പോളി പോത്തൻ, അലക്സാണ്ടർ കത്തനാർ, കോലാടി വടക്കൂട്ട് താവു, അബ്രഹാം കത്തനാർ, കൈക്കവീട്ടിൽ ചാപ്പു പണിക്കർ, ആചരിയത്ത് പങ്കജാക്ഷമേനോൻ എന്നിങ്ങനെ എട്ടുപേരും പ്രതിഭാഗത്തു നിന്ന് ജോസഫ് മാർ കൂറിലോസ് മെത്രാപ്പോലീത്താ, ഫിലിപ്പോസ് കത്തനാർ, ഗീവറുഗ്ഗീസ് കത്തനാർ, സൈമൺ കത്തനാർ, ജേക്കബ് കത്തനാർ എന്നിങ്ങനെ അഞ്ചു പേരെയും വിസ്തരിച്ചു. വാദി ഭാഗത്തുനിന്ന് നാല് രേഖകളും പ്രതിഭാഗത്തു നിന്ന് 6 രേഖകളും ഹാജരാക്കപ്പെട്ടിരുന്നു.

മലങ്കര സുറിയാനി സഭയുടെ ആത്മിക മേലദ്ധ്യക്ഷനായ അന്ത്യോഖ്യാ പാത്രിയർക്കീസ് ബാവാ, മാത്യൂസ് മാർ അത്താനാസ്യോസിനെ മുടക്കിയിട്ടുണ്ടെന്നും അന്യായക്കാരനായ മാർ കൂറിലോസ് ബാവായാണ് ന്യായമായ മലങ്കര മെത്രാപ്പോലീത്താ എന്നും അതിനാൽ അഞ്ഞൂർ പള്ളിയും സ്വത്തുക്കളും അന്യായക്കാരന് ഒഴിഞ്ഞുകിട്ടണമെന്നുമായിരുന്നു അന്യായത്തിന്റെ രത്നച്ചുരുക്കം. ടി പള്ളിയും സ്വത്തുക്കളും അഞ്ഞൂർ മെത്രാന്റെയും യോഗക്കാരുടെയും ആണെന്നും ആ ഇടവക സ്വതന്ത്രമായി നിൽക്കുന്ന ഒരു സഭയാണെന്നും അന്ത്യോഖ്യാ പാത്രിയർക്കീസിനോ അദ്ദേഹത്തിന്റെ സ്ഥാനികൾക്കോ അതിന്മേൽ

യാതൊരു അധികാര കർത്തൃത്വവും ഇല്ലെന്നുമായിരുന്നു പത്രിക. ജില്ലാ കോടതിയിലും മദ്രാസിലെ ഹൈക്കോടതിയും അന്യായം ചെലവ് സഹിതം തള്ളി വിധി പ്രസ്താവിച്ചതിനെ തുടർന്ന് യൂയാക്കീം മാർ കൂറിലോസ് സ്വന്തം പേരിൽ സ്ഥാപിച്ച പോർക്കളം, ചാലിശ്ശേരി പള്ളികൾ കോർട്ട് ചെലവിലേക്ക് മാർ ജോസഫ് കൂറിലോസിന് ലഭിച്ചു. ഈ പരിതഃസ്ഥിതിയിൽ കോടതിവിധിയിൽ പ്രസ്താവിച്ചപ്രകാരം ഒരു സ്വതന്ത്ര സഭ എന്ന നിലയിൽ തൊഴിയൂർ ഇടവക ചാട്ടുകുളങ്ങര ഇടവകയുമായി എല്ലാ ബന്ധങ്ങളും വിടർത്തി.

തൊഴിയൂർ വ്യവഹാരം സംബന്ധിച്ച് *കണ്ടനാട് ഗ്രന്ഥവരി*യിൽ ശെമവൂൻ മാർ ദീവന്നാസ്യോസ് നൽകുന്ന സമകാല വിവരണം ഇപ്രകാരമാണ് (പു. 85, എഡിറ്റിംഗ്, വ്യാഖ്യാനം: ഫാ. ഡോ. ജോസഫ് ചീരൻ).

"... 1031–ാമാണ്ട് അഞ്ഞൂര് പള്ളിയിൽ ഉണ്ടായ വ്യവഹാരം കോഴിക്കോട്ട് സിവിൽ കോർട്ടിൽ വിസ്തരിച്ച് സാക്ഷിയായി കോട്ടയത്ത് വലിയ പള്ളിയിൽ എടവഴിക്കൽ ഫീലിപ്പോസ് കത്തനാരച്ചനെയും കുറുപ്പംപടിക്കൽ എടവകയിൽ വെളിയത്ത് കോരത് കത്തനാരച്ചനെയും മണ്ണത്തൂർ പള്ളിയിൽ തോലാനിക്കുന്നിൽ ആദായി കത്തനാരച്ചനെയും കണ്ടനാട് പള്ളിയിൽ തുകലൻ മത്തായി കത്തനാരച്ചനെയും ടി പള്ളിയിൽ കരവട്ട് ശീമോൻ കത്തനാരച്ചനെയും ശ്രായിപള്ളിയിൽ കുറ്റിക്കാട്ടിൽ ഗീവറുഗീസ് കത്തനാരെയും തെക്കേ ദിക്കിൽ ബാവാ സാക്ഷിബോധിപ്പിച്ചവരെയും കൂനപ്പള്ളി അബ്രഹാം കത്തനാരെയും കൊണ്ടുപോകുവാൻ കുന്നംകുളങ്ങര പനയ്ക്കൽ ഇയ്യപ്പന്റെ എഴുത്തോടുകൂടി പുലിക്കോട്ടിൽ യോസേപ്പ് കത്തനാർ വന്നു. 37–ാമാണ്ട് ധനുമാസം 15–ന് കൊച്ചിയിൽ നിന്ന് കുറ്റിക്കാട്ടിൽ ഗീവറുഗീസ് കത്തനാർ ഒഴികെ ശേഷംപേരും പോകയും ചെയ്തു. 16–ന് കുന്നംകുളങ്ങര എത്തി 22–ന് അവിടെനിന്നും കോഴിക്കോടിന് പോയി. ബാവാ കൂടെ ഇല്ലായ്കയാലും മറ്റ് ചില കാരണത്താലും താമസം ഉണ്ടെന്ന് അറികയാൽ ആദായി കത്തനാരച്ചൻ കോഴിക്കോട് നിന്ന് തിരിച്ചു പോരികയും ശേഷം പേർ അവിടെ ബാവാ വരുന്നതുവരെയും താമസിച്ചു. ബാവാ മകര മാസം 18–ന് അവിടെ എത്തി. 20–ന് തെക്കു നിന്നും സാക്ഷിയായി പോയവരും കുന്നംകുളങ്ങരെ നിന്ന് സാക്ഷിക്കായി വന്ന പനയ്ക്കൽ യാക്കോബ് കത്തനാർ മുതലായി നാലു പേരും കോടതിയിൽ ഹാജരായാറെ എടവഴിക്കൽ പീലിപ്പോസ് കത്തനാരച്ചനും വെളിയത്ത് കോരത് കത്തനാരച്ചനും കരവട്ട് ശീമോൻ കത്തനാരച്ചനും പനയ്ക്കൽ യാക്കോബ് കത്തനാരച്ചനും സാക്ഷി എഴുതുകയും അവർ എഴുതിയതിൽ അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ അധികാരത്തിൻകീഴ് സകല സുറിയാനിപ്പള്ളികളും ആകുന്നു എന്നും അഞ്ഞൂർ പള്ളി ഗ്രിഗോറിയോസ് ബാവായുടെ മുതല്

കൊണ്ട് കാട്ടുമങ്ങാടന്മാർ പണിയിച്ചിരിക്കുന്നു എന്നും മേൽപറഞ്ഞ അഞ്ഞൂർപള്ളി മുതലായ പള്ളികൾ പാത്രിയർക്കീസിന്റെ കല്പനയോടു കൂടെ വന്നിരിക്കുന്ന കൂറിലോസ് ബാവായുടെ കൈവശത്തിൽ ഏല്പി ക്കേണ്ടതാകുന്നു എന്നും ആയതിന് മനസ് അതത് സഭക്കാർക്ക് ഇല്ല എങ്കിൽ പള്ളിയും പള്ളിവക വസ്തുക്കളും പാത്രിയർക്കീസിനോ അദ്ദേഹം നിയമിച്ച ആൾക്കോ ഒഴിഞ്ഞുകൊടുത്ത് മറ്റ് സഭയിൽ അവർ ചേരേണ്ടതാകുന്നു എന്നും ആയതല്ലാതെ അഞ്ഞൂർ പള്ളിയുടെ മേലും മുതൽമേലും സഭക്കാർക്കാകട്ടെ പാലക്കുന്നത്തു മെത്രാച്ചനാകട്ടെ ഇപ്പോൾ ആ പള്ളിയിൽ മെത്രാനെന്ന് പറഞ്ഞിരിക്കുന്ന ആലത്തൂക്കാര നാകട്ടെ യാതൊരു അധികാരവും ഇല്ലെന്നും മറ്റും എഴുതി. ശേഷം പേരെ ഴുതാത്തത് നാല് സാക്ഷി മതി എന്ന് കോർട്ടിൽ നിന്ന് കല്പിക്കയാലത്രേ എഴുതാഞ്ഞത്. ഇപ്രകാരം തന്നെ ബാവായും പാത്രിയർക്കീസ് മലയാ ളത്തിൽ മെത്രാനായി നമ്മെ അയച്ചിരിക്കുന്നു എന്നും അതിനാൽ സുറി യാനി പള്ളികളും മുതലുകളും നമ്മുടെ കീഴ് ആകേണ്ടതാകുന്നു എന്നും മറ്റും എഴുതി അവിടെനിന്ന് എല്ലാവരും 21-ന് പോരികയും ചെയ്തു. അവിടെനിന്നും ബാവാ കൊച്ചിയിൽ എത്തി താമസിച്ചു. ഇതിന്മണ്ണം പാല ക്കുന്നത്ത് മെത്രാച്ചന്റെ ഭാഗത്തിൽ നിന്ന് തെക്കു നിന്നും മാരാമണ്ണുകാ രൻ ചെമ്പപൊളി .... അമീനദാരയും കോട്ടയത്ത് ചെറിയപള്ളിയിൽ വേങ്കടത്ത് കൊച്ചുകത്തനാരച്ചനെയും കണ്ടനാട്ടുപള്ളിയിൽ പാടത്തു കാരൻ അബ്രഹാം കത്തനാരച്ചനെയും മെത്രാച്ചന്റെ അനന്തരവൻ അയിരൂർ ചെറുകര പീലിപ്പോസ് കത്തനാരച്ചൻ കൂട്ടിക്കൊണ്ട് അഞ്ഞൂര് ചെന്ന് അവിടെനിന്നും ആലത്തൂക്കാരനും മണ്ടുമ്പാല കത്തനാരച്ചനും കോലാടി താവുവും കോട്ടയത്തുകാരൻ കുരിയൻ റൈട്ടരും പുത്തൻ കാവ്കാരൻ വറീയത് എന്ന് പറയുന്ന ചാവക്കാട് മുൻസിപ്പും കൂടെ കോഴിക്കോട്ട് ചെന്ന് കുംഭം 18-ന് കോർട്ടിൽ സാക്ഷിയ്ക്കായി ഇവർ ഹാജരായി. സാക്ഷി ബോധിപ്പിച്ചതിൽ സുറിയാനി പള്ളികൾ മുതലായ അഞ്ഞൂർ പള്ളിമേലും വസ്തുക്കൾമേലും പാത്രിയർക്കീസിനും ബാവാ യ്ക്കും യാതൊരു അധികാരവും ഇല്ലെന്നും പള്ളികളും വസ്തുക്കളും ജനങ്ങളിൽ നിന്ന് ഉണ്ടായിരിക്കയാൽ സഭക്കാരുടെ മനസുപോലെ നട ക്കേണ്ടതാകുന്നു എന്നും അഞ്ഞൂർ പള്ളിയിൽ പാത്രിയർക്കീസിന് യാതൊരു അധികാരവും ഇല്ലെന്നും അഞ്ച് സാക്ഷിക്കാരും മെത്രാനെന്ന് പറയുന്ന ആലത്തൂക്കാരൻ സഭക്കാരുടെ സമ്മതത്താലും കഴിഞ്ഞു പോയ കൂറിലോസ് മെത്രാന്റെ നിയമത്താലും നമ്മെ മെത്രാനായി പാല ക്കുന്നത്ത് അത്താനാസ്യോസ് മെത്രാൻ പട്ടംകെട്ടിയിരിക്കയാൽ നമുക്ക ല്ലാതെ പാത്രിയർക്കീസിനും കൂറിലോസ് ബാവായ്ക്കും ഈ അഞ്ഞൂർ പള്ളിമേൽ യാതൊരു അധികാരവും ഇല്ലെന്നും അയാളും എഴുതി 21-ന് അവരും കോഴിക്കോട്ടു നിന്ന് പോരികയും ചെയ്തു.

ഇപ്രകാരം വിസ്താരങ്ങളും പല പ്രകാരത്തിലും ഉള്ള ആധാരലക്ഷ്യങ്ങളും ബാവായുടെ ഭാഗത്തിൽനിന്ന് കാണിച്ചാറെ ആയതൊക്കെയും ജഡ്ജി സായിപ്പ് അവർകൾ നോക്കാതെ മീനമാസം 14-ന് പാത്രിയർക്കീസിനാകട്ടെ കൂറിലോസ് ബാവായ്ക്കാകട്ടെ അഞ്ഞൂർ പള്ളിമേലും പള്ളിവക വസ്തുക്കൾ മേലും യാതൊരു അധികാരവും ഇല്ലെന്നും ആ പള്ളിയിൽ ഉള്ള സഭക്കാരുടെ മനസ്സുപോലെ നടക്കേണ്ടതാകുന്നു എന്നും ചാവക്കാട് മുൻസിഫ് ആയിരിക്കുന്ന പുത്തൻകാവുകാരൻ വറീയതിന്റെ ശുപാർശപ്രകാരവും അയ്മനത്തുകാരൻ ജോൺ മുൻഷിയുടെ ശുപാർശപ്രകാരവും സായിപ്പ് അവർകൾ അവരുടെ പക്ഷത്തിൽ നിന്ന് മേൽപ്രകാരം വിധിക്കുകയും ചെയ്തു. ..."

"അഞ്ഞൂർ വ്യവഹാരം കോഴിക്കോട് വിധി ആയ ശേഷം ആ വിധി സമ്മതമല്ലെന്നും മറ്റും ബാവാ പിന്നെയും മദിരാസിൽ ഹൈക്കോർട്ടിൽ രണ്ടാമത് അപ്പീൽ ചെയ്താറെ കോഴിക്കോട് വിധിപ്രകാരം അന്യായക്കാരൻ നടക്കേണ്ടതാകുന്നു എന്നും നേരല്ലാതെ പ്രതിക്കാരെ ബുദ്ധിമുട്ടിച്ചതിന് പ്രതിക്കാർക്ക് 1900 രൂപ ചിലവുണ്ടെന്നും അതിനാൽ ചെലവുള്ള രൂപാ ഒരായിരത്തിതൊള്ളായിരവും അന്യായക്കാരനായ കൂറിലോസ് ബാവാ കെട്ടികൊടുക്കത്തക്കവണ്ണം കൊല്ലം 138-ാമാണ്ട് മിഥുനമാസം 16-ന് മദിരാസിൽ നിന്ന് വിധിച്ചു. മേൽപറഞ്ഞ വിധി പ്രകാരം അവധിയ്ക്ക് രൂപാ കെട്ടി കൊടുക്കായ്കയാൽ 139-ാമാണ്ട് കന്നി മാസത്തിൽ ചാലിശ്ശേരി പള്ളിയും പോർക്കുളത്തു പള്ളിയും കൊച്ചികോട്ടയിൽ പള്ളിയും ഈ പള്ളി മൂന്നും സർക്കാരിൽ നിന്നും കണ്ടുകെട്ടി" (പുറം 95).

ഈ സംഭവം ആർത്താറ്റ് ഇടവകയുടെ ചരിത്രത്തിൽ മർമ്മഭേദകമായ മുറിവുണ്ടാക്കി. നവീകരണ മെത്രാന്റെ കടന്നുകയറ്റം പ്രതിരോധിച്ചേ മതിയാവൂ എന്ന് ഇടവക നിശ്ചയിച്ചു. പുലിക്കോട്ടിൽ ജോസഫ് കത്തനാർ 1038 ചിങ്ങം 1 മുതൽ (1862) ആർത്താറ്റ് പള്ളിയിൽ താമസിച്ച് 40 ദിവസം പ്രത്യേക നോമ്പാചരിച്ചു. ഈ നോമ്പു മൂലം ലഭിച്ച ദർശനവും ഊർജ്ജവും മൂലമാണ് അക്കൊല്ലം കുംഭ മാസം 27-ന് ജോസഫ് കത്തനാർ മേല്പട്ടസ്ഥാനം ഏൽക്കുവാൻ പരദേശയാത്ര നടത്തിയത്. കുന്നംകുളം കുത്തൂർ താരപ്പനും കണ്ടനാട് മട്ടുമ്മേൽ ഗീവറുഗീസ് കത്തനാരും ഈ മർദ്ദീൻ യാത്രയിൽ അദ്ദേഹത്തെ അനുഗമിച്ചു (ഈ യാത്രയിലെ അവിസ്മരണീയവും രസകരവും ആയ അനുഭവങ്ങൾ 'ഒരു പരദേശയാത്രയുടെ കഥ' എന്ന പേരിൽ അദ്ദേഹം എഴുതിയത് പുസ്തകരൂപത്തിൽ ഈ ഗ്രന്ഥകാരൻ പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്.).

സ്വതന്ത്ര സഭാവാദം ഉയർത്തുന്നതുവരെയും തൊഴിയൂരിലെ മേല്പ

ട്ടക്കാർ ചാട്ടുകുളങ്ങര–ചാവക്കാട്, പഴഞ്ഞി പള്ളികളിൽ ആരാധനകൾ അർപ്പിച്ചിരുന്നു. ആർത്താറ്റ് പല വൈദികരും തൊഴിയൂർ മെത്രാന്മാരിൽ നിന്ന് അക്കാലം വരെയും പട്ടമേറ്റിരുന്നു. എന്നാൽ സ്വതന്ത്ര സഭാവാദം കാര്യങ്ങൾക്ക് വിരാമമിടുവാൻ കാരണമായി.

മേല്പട്ടമേൽക്കാനുള്ള ആഗ്രഹം മൂലം പാലക്കുന്നത്ത് മെത്രാച്ചനെ സ്വീകരിക്കുകയും തന്മൂലം ആവിർഭവിച്ച വ്യവഹാരത്തിൽ നിന്ന് തല യൂരുവാൻ സ്വതന്ത്ര സഭാവാദം ഉയർത്തുകയും ചെയ്തെങ്കിലും ചാട്ടു കുളങ്ങരപള്ളിയെ തള്ളിപ്പറയുവാൻ ആലത്തൂർ മെത്രാപ്പോലീത്താ ആഗ്ര ഹിച്ചു എന്ന് തോന്നുന്നില്ല. 1875–ൽ പത്രോസ് തൃതീയൻ പാത്രിയർക്കീസ് മലങ്കരയിലെത്തിയപ്പോൾ അദ്ദേഹത്തോട് അനുരഞ്ജനപ്പെടുവാൻ അദ്ദേഹം ആത്മാർത്ഥമായും ആഗ്രഹിച്ചു. എന്നാൽ പാലക്കുന്നത്തു മെത്രാച്ചന്റെ സ്ഥാനം വ്യാജമായിട്ടുള്ളതാണെന്നും അദ്ദേഹത്തിൽ നിന്നും ഏറ്റ സ്ഥാനം അസാധുവാണെന്നും സമ്മതിക്കുവാൻ ആത്മാഭി മാനം അദ്ദേഹത്തെ അനുവദിച്ചില്ല. എന്നിരുന്നാലും പാത്രിയർക്കീസ് ബാവാ കൂദാശ ചെയ്ത മൂറോൻ സ്വീകരിച്ച് ശേഖരിച്ച് വക്കുവാൻ അദ്ദേഹം മറന്നില്ല. അന്ന് വാങ്ങിവച്ച മൂറോൻ ആവശ്യാനുസരണം വർദ്ധി പ്പിച്ച് ഉപയോഗിക്കുകയല്ലാതെ സ്വന്തമായി മൂറോൻ കൂദാശ ചെയ്യുവാൻ തൊഴിയൂരിലെ മെത്രാന്മാർ ഇതുവരെയും സന്നദ്ധരായിട്ടില്ല. ആലത്തൂർ മെത്രാച്ചൻ തൊട്ട് ഇന്നുവരെ തൊഴിയൂർ മെത്രാന്മാർ പട്ടംകൊടയിൽ നവീകരണസഭയുമായി സഹകരിച്ചു വരികയാണെങ്കിലും അവരുടെ ആത്മാവ് ഇപ്പോഴും ചാട്ടുകുളങ്ങര പള്ളിയോടൊപ്പമാണ്. ഇതറിയാവുന്ന തദ്ദേശീയർ തൊഴിയൂർ മെത്രാന്മാരെയും അവരുടെ പള്ളികളെയും അന്യ രെന്ന് കരുതാറില്ല. ചിലപ്പോഴൊക്കെ തൊഴിയൂരിലെ മെത്രാന്മാർ ആർ ത്താറ്റ് പള്ളിയിൽ നോമ്പുകാലത്ത് നമസ്ക്കാരങ്ങളിൽ പങ്കെടുക്കാറുണ്ട്. മുൻകാലത്ത് വിച്ഛേദിക്കപ്പെട്ടു പോയിരുന്ന സഭാബന്ധം പുനഃസ്ഥാപി ക്കപ്പെട്ടാലേ തൊഴിയൂർ സഭ രക്ഷപെടുകയുള്ളൂ എന്ന് അവിടത്തെ എല്ലാ മെത്രാന്മാരും വിശ്വസിച്ചു പോന്നിട്ടുണ്ട്. ചിലപ്പോഴെല്ലാം അവിടത്തെ വൈദിക വിദ്യാർത്ഥികൾ ഓർത്തഡോക്സ് സെമിനാരിയിൽ പ്രവേശി ക്കപ്പെട്ടിട്ടുണ്ട്. ആ സഭയിലെ പൗലൂസ് മാർ പീലക്സിനോസ് മെത്രാ ച്ചൻ മലങ്കരസഭയുമായി പുനരൈക്യപ്പെടുവാൻ ആത്മാർത്ഥമായി അഭി ലഷിച്ചിരുന്നു. അത് സാധിക്കാതെ വന്നപ്പോഴാണ് അദ്ദേഹം മലങ്കര റീത്തിൽ ചേർന്നത്. അദ്ദേഹത്തിന്റെ പിൻഗാമിയായ കോട്ടപ്പടി കുത്തൂർ മാത്യൂസ് മാർ കൂറിലോസ് മെത്രാപ്പോലീത്തായും ഓർത്തഡോക്സ് സഭാ നേതൃത്വവുമായി ചില അനുരഞ്ജന ചർച്ചകൾ നടത്തിയെങ്കിലും വിജ യിച്ചില്ല. അദ്ദേഹത്തിന്റെ അപേക്ഷയനുസരിച്ച് കൊച്ചി ഭദ്രാസനത്തിന്റെ മെത്രാപ്പോലീത്താ കൂടെയായ യൂഹാനോൻ മാർ സേവേറിയോസ്

മെത്രാപ്പോലീത്താ ഇതെഴുതുന്ന ആളെ, കഹനൈത്താ, കന്തീല എന്നീ സുറിയാനിക്രമങ്ങൾ തൊഴിയൂരിൽ അഭ്യസിപ്പിക്കുവാൻ നിയോഗിച്ചതും മെത്രാപ്പോലീത്താ (തൊഴിയൂർ) പാരിതോഷികമായി ഏതാനും സുറിയാനി ഗ്രന്ഥങ്ങൾ സമ്മാനിച്ചതും വിലപ്പെട്ട ഓർമ്മകളായി സൂക്ഷിക്കുന്നു. അദ്ദേഹത്തിന്റെ പിൻഗാമിയും ഇപ്പോൾ റിട്ടയർ ചെയ്ത ആളുമായ ആലത്തൂർ പനയ്ക്കൽ യൗസേഫ് മാർ കൂറിലോസ് മെത്രാപ്പോലീത്താ പള്ളി കൂദാശയുടെയും പട്ടംകൊടയുടെയും ക്രമങ്ങൾ പരിശീലിക്കുവാൻ മാർ സേവേറിയോസ് മെത്രാപ്പോലീത്തായുടെ സഹായം അഭ്യർത്ഥിച്ചതും രോഗാവസ്ഥയിലായിരുന്ന അദ്ദേഹം അക്കാര്യങ്ങൾക്കായി ഇതെഴുതുന്ന ആളെ നിയോഗിച്ചതും അഭിമാനപൂർവ്വം സ്മരിക്കുന്നു. ആ ബന്ധത്തിലാണ് തൊഴിയൂരിലെ ആർക്കൈവ്സ് പരിശോധിക്കുവാനും വിലപ്പെട്ട രേഖകൾ കണ്ടെടുക്കുവാനും അവസരം ഉണ്ടായത്. തൊഴിയൂർ സഭയുടെ ആത്മാവ് ഇപ്പോഴും ഓർത്തഡോക്സ് സഭയുമായി പുനരൈക്യപ്പെടുവാൻ അഭിലഷിക്കുന്നു എന്ന സത്യം ഇതെഴുതുന്ന ആൾ പലവിധേനയും മനസ്സിലാക്കിയിട്ടുണ്ട്. ദൈവം അചിരേണ അതിന് സംഗതിയാക്കട്ടെ.

19–ാം നൂറ്റാണ്ടിൽ ആലത്തൂർ പനക്കൽ ജോസഫ് മാർ കൂറിലോസ് മെത്രാപ്പോലീത്താ മുഖേന മുറിഞ്ഞുപോയ ആ ബന്ധം 21–ാം നൂറ്റാണ്ടിൽ ജീവിക്കുന്ന ആലത്തൂർ പനക്കൽ ജോസഫ് മാർ കൂറിലോസ് മെത്രാപ്പോലീത്താ മുഖേന പുനഃസ്ഥാപിക്കപ്പെട്ടാൽ അതിൽ ആരും അത്ഭുതപ്പെടേണ്ടതില്ല. അന്നും കുന്നംകുളത്തുകാരനായിരുന്നു മലങ്കര മെത്രാപ്പോലീത്താ എന്നോർത്തുപോകുന്നു!!

അദ്ധ്യായം 12

# പാലൂർ ചാട്ടുകുളങ്ങരപള്ളിയും ഡോ. ഫ്രാൻസിസ് ബുക്കാനനും

1800–ൽ കുന്നംകുളം ചാട്ടുകുളങ്ങര പ്രദേശങ്ങൾ സന്ദർശിച്ച ഫ്രാൻസിസ് ബുക്കാനന്റെ വിവരണം. 9th December: ... opposite to our encampment was Nazaren or Christian village, named Cunnung Colungcurray Angady, which looks very well being seated on a rising ground amidst fine groves of the Betel - nut palm. The Papa or preist waited on us. He was attended by a pupil, Who behaved to his superior with utmost reverence.

The Papa was very well dressed in a blue robe; and, though his ancestors have been settled in this country for many generations, he was very fair, with high Jewish features. The greater part of the sect, however entirely resemble the aborigines of the country, from whom indeed they are descended.

The Papa informed me that his sect are dependant on the Jacobite Patriarch of Antioch, but that they have a metropolitan, who resides in the dominions of Travancore, and who is sent by the Patriarch on the death of his predecessor. None of the Papas, or inferior clergy, go to Antioch for their education, and all of them have been born in this country. My visitor understood no languages but the Syriac, and that of Malayalam. He preaches in the latter; but all the ceremonies of the church are performed in the Syriac. In their churches they have neither images nor pictures but the Nazarens worship the cross. Their clergy are allowed to marry; my visitor however, seemed to be not a little proud of his observing celibacy, and a total abstinence from animal food. He said, that, so far as he remembers, the number of the sect seems neither to be increasing nor diminishing. Converts, however are occasionally made of both Nairs and shanars; but no instance occurs of a Moplay having been converted, nor of a Namburi, unless he had previously lost cast.

The Papa says, that the Nazerens were introduced 1740 years ago, by a certain saint named Thomas, who, landing at Meila-pura, took up his residence on a hill near Madras, and which is now called after his name. He afterwards made a voyage to Cochin, and in that neighbourhood settled, a church, which is now the metropolitan, as the portuguese drove all the Nazarens from the eastern coast. St. Thomas afterwards returned to Mailapura, where he died. At that time Malayala belonged to the Brahmans, who were governed by a Raja sent by Shola Permal, the sovereign king of the

south. The Papa then related the history of Cheraman Permal nearly as I have given it (p. 348, 9). ....

In the afternoon we went to the Nazareny village, which contains many houses regularly disposed, and full of people. For an Indian town it is well built and comparatively clean. It has a new church of considerable size. An old church is situated at some distance on a beautiful rising ground. It is now unroofed; but the walls, although built of indurated clay only, continue very fresh and strong. The altar is arched over with the same materials and possesses some degree of elegance. The burying ground is at the west end of the church, when the principal door is placed from its being very small, the graves must be opened long before the bones are consumed. As the graves are opened for the new bodies, the old bones are collected, and thrown into an open pit near the corner of the church. where they are exposed to the view of all passengers."

**വിവർത്തനം:** "ഡിസം. 9. എന്റെ താമസസ്ഥലത്തിന് അഭിമുഖമായി കവുങ്ങുംതോട്ടങ്ങൾക്കിടയിൽ ഒരു ഉയർന്ന സ്ഥലത്ത് കുന്നംകുളങ്ങര അങ്ങാടി എന്ന് വിളിച്ചുവരുന്ന ക്രിസ്ത്യാനികളുടെ ഭംഗിയുള്ള ഒരു ഗ്രാമമുണ്ട്. അവിടത്തെ പാപ്പ (പുരോഹിതൻ) എന്നെ സന്ദർശിച്ചു. അദ്ദേഹത്തിന്റെ കൂടെ വളരെ ആദരവോടുകൂടി പെരുമാറുന്ന ഒരു ശിഷ്യനും ഉണ്ടായിരുന്നു. പാപ്പാ വൃത്തിയുള്ള ഒരു നീലനിറത്തിലുള്ള അങ്കി ധരിച്ചിരുന്നു. ഇദ്ദേഹത്തിന്റെ പൂർവികന്മാർ ഈ രാജ്യത്ത് അനേകം തലമുറകൾക്ക് മുമ്പ് താമസിച്ചു വന്നിരുന്നതാണെങ്കിലും ഇദ്ദേഹത്തിന് ഇപ്പോഴും യഹൂദന്റെ ആകൃതിയും രൂപലാവണ്യവുമുണ്ട്. സമുദായത്തിലെ ഭൂരിപക്ഷം ജനങ്ങളും ഈ രാജ്യത്തിലെ ആദിമ ജാതിയുടെ സന്തതികൾ ആകകൊണ്ട് ആ ലക്ഷണങ്ങൾ തികച്ചും ഇവരിൽ പ്രത്യക്ഷപ്പെടുന്നുണ്ട്.

ഈ സമുദായം അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ കീഴിലാണെന്നും ഒരു മെത്രാപ്പോലീത്തായുടെ മരണശേഷം വേറൊരു മെത്രാപ്പോലീത്തായെ അന്ത്യോഖ്യായിൽ നിന്ന് പാത്രിയർക്കീസ് ഇവിടേക്ക് അയക്കുന്നുണ്ടെന്നും പാപ്പാ എന്നോട് പറഞ്ഞു. പാപ്പാമാരോ അവരുടെ കീഴിലുള്ള പട്ടക്കാരോ അവരുടെ പഠനത്തിനുവേണ്ടി അന്ത്യോഖ്യായിലേക്ക് പോവുക പതിവില്ല. ഇവരൊക്കെ ഈ നാട്ടിൽ ജനിച്ചവരാണ്. ഈ പാപ്പായ്ക്ക് സുറിയാനിയും മലയാളവും ഒഴികെ വേറൊരു ഭാഷയും അറിഞ്ഞുകൂടാ. ഇദ്ദേഹം പ്രസംഗിക്കുന്നത് മലയാളത്തിലും പള്ളിശുശ്രൂഷാദികൾ കഴിക്കുന്നത് സുറിയാനിയിലുമാണ്. ഇവരുടെ പള്ളികളിൽ രൂപങ്ങളോ ചിത്രങ്ങളോ ഇല്ല. നസ്രാണികൾക്ക് സ്ലീബാ വന്ദനവുണ്ട്. ഇവരുടെ പട്ടക്കാർക്ക് വിവാഹം കഴിക്കുന്നതിന് അനുവാദം ഉണ്ട്. എന്നാൽ

ഈ പാപ്പാ താൻ വിവാഹം കഴിക്കുകയില്ലെന്ന് സത്യപ്രതിജ്ഞ എടുത്തവൻ ആണെന്നും മാംസം ഭക്ഷിക്കുന്നവനല്ലെന്നും അഭിമാനിക്കുന്നു. ഈ സമുദായം വർദ്ധിക്കുകയോ കുറയുകയോ ചെയ്യുന്നില്ലെന്നും നായന്മാരിൽ നിന്നും ചാന്നാന്മാരിൽ നിന്നും ദുർല്ലഭമായി ചില മതപരിവർത്തനങ്ങൾ ഉണ്ടാകുന്നുണ്ടെന്നും എന്നാൽ ഇക്കാലങ്ങളിൽ മുഹമ്മദീയരിൽ നിന്നോ നമ്പൂതിരിമാരിൽ നിന്നോ സമുദായഭ്രഷ്ട് മൂലമല്ലാതെ ആരേയും ലഭിക്കുന്നില്ലെന്നും പറയുകയുണ്ടായി.

1740 വർഷങ്ങൾക്കു മുമ്പ് മൈലാപ്പൂരിലെത്തി മദ്രാസിനടുത്ത് ഒരു കുന്നിന്മേൽ താമസമുറപ്പിച്ച തോമസ് എന്ന് പേരായ ഒരു വിശുദ്ധൻ പിന്നീട് കടൽ വഴി കൊച്ചിയിൽ വരികയും സമീപപ്രദേശത്ത് ഒരു പള്ളി സ്ഥാപിക്കുകയും ചെയ്തു. കിഴക്കേ സമുദ്രതീരപ്രദേശത്തു നിന്ന് പോർച്ചുഗീസുകാരാൽ ഓടിക്കപ്പെട്ട നസ്രാണികളുടെ സങ്കേതമാണ് ഇപ്പോൾ ഇവിടം (എ.ഡി. 50–കളിൽ ഇന്ത്യയിൽ വന്ന് സഭ സ്ഥാപിച്ച തോമസ് എന്ന വിശുദ്ധൻ, ക്രിസ്തുശിഷ്യനായ മാർ തോമ്മാശ്ലീഹായാണെന്ന് രേഖപ്പെടുത്താതിരിക്കാൻ ബുക്കാനൻ വളരെ ശ്രമിച്ചിട്ടുണ്ട്. ഇന്ത്യൻ സഭ അപ്പോസ്തോലിക സഭയാണെന്ന് സമ്മതിക്കാൻ പാശ്ചാത്യന്റെ അഹന്ത വൈമനസ്യം കാണിക്കുന്നു. തങ്ങളുടെ കോളനിയിൽ തങ്ങളേക്കാൾ പൂർവ്വികമായതും അപ്പോസ്തോല സ്ഥാപിതവുമായ ഒരു സഭ ഉണ്ടെന്ന് സമ്മതിക്കാൻ കോളനി യജമാനന്മാർ വിമുഖത കാട്ടുന്നത് ശ്രദ്ധേയം – ഗ്രന്ഥകാരൻ). സെന്റ് തോമസ് പിന്നീട് മൈലാപ്പൂരിലേക്ക് മടങ്ങുകയും അവിടെവെച്ച് അന്തരിക്കുകയും ചെയ്തു. അക്കാലത്ത് മലയാളം ബ്രാഹ്മണരുടേതായിരുന്നു. തുളുനാട്ടിലെ പെരുമാൾ അയച്ച ഒരു രാജാവ് അവരെ ഭരിച്ചുവന്നു. ഈ പെരുമാൾ തമിഴകത്തിന്റെ അനിഷേധ്യ നേതാവായിരുന്നു. സമീപത്തുള്ള ചേരമാൻ പെരുമാളേപ്പറ്റി പാപ്പാ എന്നോട് പിന്നീട് വിശദീകരിച്ചു. അക്കാര്യം ഞാൻ നേരത്തെ പ്രതിപാദിച്ചിട്ടുണ്ട് (പു. 328, 329).

സായാഹ്നത്തിൽ നിരനിരയായി നിരവധി ഭവനങ്ങൾ അണിനിരന്ന് നില്ക്കുന്നതും നിറയെ ആൾതാമസമുള്ളതുമായ നസ്രാണികളുടെ ഗ്രാമത്തിലേക്ക് ഞങ്ങൾ പോയി. ഇന്ത്യൻ നില വെച്ച് നോക്കുമ്പോൾ ഗ്രാമസംവിധാനം കുറ്റമറ്റതും വൃത്തിയുള്ളതുമാകുന്നു. അവിടെ ശ്രദ്ധേയമാംവിധം വലുപ്പമുള്ള ഒരു പുതിയ പള്ളിയുണ്ട്. അല്പം അകലെ ഉയർന്നു ഭംഗിയുള്ള സ്ഥലത്തു പ്രാചീനതമമായ ഒരു പള്ളി സ്ഥിതിചെയ്യുന്നു. അതിന്റെ മേൽക്കൂര ഇപ്പോൾ ഇല്ല. ചുട്ടെടുത്ത മൺകട്ടകൊണ്ട് നിർമ്മിച്ചതെങ്കിലും അതിന്റെ ഭിത്തികൾ ബലമുള്ളതും പുതുമ നശിക്കാത്തതുമാകുന്നു. അതിന്റെ മദ്ബഹാ മേല്പ്പറഞ്ഞ ചുടുകട്ടകൊണ്ട് വളച്ച് പണിതിരിക്കുന്നു. പ്രൗഢഗംഭീരമായിരിക്കുന്നു അതിന്റെ നിർമ്മിതി. പ്രധാന

വാതിൽ ക്രമീകരിച്ച പടിഞ്ഞാറുഭാഗത്താണ് ശവസംസ്ക്കാരഭൂമിക. ചെറിയ പ്രദേശമായതിനാൽ അസ്ഥികൾ ദ്രവിക്കുന്നതിന് മുമ്പായി (കുഴികൾ പുതിയ മൃതദേഹങ്ങൾ സംസ്ക്കരിക്കുവാനായി) തുറക്കേണ്ടി വരുന്നു. പുതിയ ശവശരീരങ്ങൾ എത്തുമ്പോൾ ശ്മശാനത്തിലെ പഴയ കല്ലറകൾ തുറന്ന് അവയിലുള്ള എല്ലുകൾ എല്ലാം ശേഖരിച്ച് പള്ളിയുടെ അരികിലായുള്ള ഒരു തുറന്ന കുഴിയിൽ (അസ്ഥിക്കുഴി) അവ ഇടുകയാണ് പതിവ്. ആ വഴിയേ പോകുന്ന ആർക്കും ഇവ കാണാവുന്നവിധമാണ് ഈ കുഴി ഉണ്ടാക്കിയിരിക്കുന്നത്.

ഫ്രാൻസിസ് ബുക്കാനന്റെ സന്ദർശനകാലത്ത് പാലയൂർ എന്ന പേരിൽ ഒരു സ്ഥലമില്ല ചാട്ടുകുളങ്ങരയിൽ നിന്ന് "ഞങ്ങൾ ചാവക്കാട്ടേക്കുപോയി. അവിടത്തെ കളക്ടർ ആയ മി. ഡ്രമ്മണ്ടിന്റെ വസതിയിലാണ് ഞങ്ങൾക്കു താമസിക്കുവാനുള്ള സൗകര്യങ്ങൾ ചെയ്തിരുന്നത്. ഒരു വഞ്ചിയിൽ കയറി ഇറങ്ങിയാണ് ഞങ്ങൾ ഈ പ്രദേശത്ത് എത്തിയത്" പുറം 48, വിവർത്തനം).

ഇന്ന് കാണുംപോലെ ചാട്ടുകുളങ്ങരയിൽ നിന്ന് ചാവക്കാട്ടേക്ക് കരമാർഗ്ഗം സഞ്ചരിക്കാനുള്ള റോഡ് അന്നുണ്ടായിരുന്നില്ല. ചാട്ടുകുളത്തെയും ചാവക്കാടിനെയും ബന്ധിപ്പിക്കുന്ന ഒരു തോടായിരുന്നു അന്നത്തെ സഞ്ചാരവഴി. കരവഴിയായുള്ള ഗതാഗതം സാദ്ധ്യമാകുവാൻ ചാട്ടുകുളത്തോട് ചേർന്നുള്ള തോട് മണ്ണിട്ടു മൂടി. ക്രമേണ ചാവക്കാട്ടേക്കുള്ള ജലഗതാഗതം അവസാനിക്കയും തോട് കൃഷിസ്ഥലമായി മാറുകയും ചെയ്തു. എന്നാൽ ഇന്നത്തെ പാലയൂർ പള്ളിയുടെ സമീപത്തുള്ള ജലാശയം ഇന്നും ചാവക്കാട് തോട് എന്ന പേരിലാണ് അറിയപ്പെടുന്നത്. പഴയ ചാട്ടുകുളം - ചാവക്കാട് ജലപാതയുടെ സ്മരണ ആ പേരിൽ ജീവിക്കുന്നു. ഈ പ്രദേശത്തിന് കുന്നംകുളവുമായുള്ള ബന്ധത്തെ ശ്രീ. ബുക്കാനന്റെ വാക്കുകളിൽത്തന്നെ പകർത്താം.

1800 ഡിസം. 12, ചാവക്കാട്: ഞാൻ മി. ഡ്രമണ്ടുമൊന്നിച്ച് ചാവക്കാട്ടുള്ള അദ്ദേഹത്തിന്റെ വസതിയിലേക്ക് പോയി. ഈ ദേശക്കാർ ചാവക്കാട് അഥവാ 'മരണക്കാട്' എന്നാണ് ഈ സ്ഥലത്തിന് പേരിട്ടിട്ടുള്ളത്. എന്തിനാണ് ഈ പേരിട്ടതെന്ന് എനിക്ക് മനസ്സിലാകുന്നില്ല. പട്ടണം വളരെ ചെറുതാണ്. താമസിക്കുന്നവർ പ്രധാനമായും മാപ്പിളമാരും നസ്രാണികളുമാണ്. കണ്ണൻകുളങ്ങര (കുന്നംകുളങ്ങര) എന്ന നസ്രാണികളുടെ പട്ടണത്തിന്റെ കീഴിലുള്ളതാണ് ഇവിടുത്തെ തുറമുഖം. .....

### ചാവക്കാട്ടെ പാപ്പ

ചാവക്കാട്ടുള്ള നസ്രാണികളുടെ പാപ്പ എന്നെ വന്ന് കാണുകയുണ്ടായി. ഇന്ത്യയിലെ ഈ ജാതിക്കാരുടെ വംശചരിത്രം അടങ്ങുന്ന വിവ

രണം ലഭിക്കണമെന്ന എന്റെ ആഗ്രഹം തിരുവിതാംകൂറിലുള്ള അവരുടെ പ്രധാനിയെ അറിയിച്ചെന്നും മി. ഡ്രമണ്ട് വഴി ആ പുസ്തകം എനിക്ക് എത്തിച്ചു തരാമെന്ന് എന്നോടു പറയാൻ പാപ്പായോട് ആവശ്യപ്പെട്ടെന്നും പാപ്പ എന്നോട് പറഞ്ഞു" (പുറം 64).

ഈ ചരിത്രഗ്രന്ഥത്തിന്റെ കാര്യം കുന്നംകുളം പാപ്പായുടെ വിവരണത്തിലും കാണുന്നു. "പാപ്പാ പറയുന്നത് തന്റെ മേലധികാരിയുടെ പക്കൽ സെന്റ് തോമസിന്റെ കാലം മുതൽ അതുവരെയുള്ള തന്റെ എല്ലാ മുൻഗാമികളുടെയും സുദീർഘമായ ഒരു പട്ടിക ഉണ്ടെന്നാണ്. അവർക്ക് പല ഭരണാധികാരികളിൽ നിന്നും അനുഭവിക്കേണ്ടി വന്ന പീഡനങ്ങളെക്കുറിച്ചുള്ള സകല വിവരങ്ങളും അടങ്ങിയ ചരിത്രവും കൈവശമുണ്ടത്രേ. ... ഇതിന്റെ ഒരു പകർപ്പ് എനിക്കയച്ചുതരാമെന്ന് അദ്ദേഹം ഉറപ്പ് തന്നിരുന്നുവെങ്കിലും ഇതുവരേയും അത് എത്തിക്കുവാനുള്ള സന്മനസ്സ് അദ്ദേഹത്തിനുണ്ടായിട്ടില്ല" (പു. 47, 48).

പകലോമറ്റം മെത്രാന്മാർ മാർതോമ്മാശ്ലീഹായുടെ കാലം മുതൽ തങ്ങളുടെ പൂർവ്വികർ മലങ്കരസഭയെ ഭരിച്ചുവന്നുവെന്ന് സ്ഥാപിക്കുവാനായി മേല്പ്പട്ടക്കാരുടെ പട്ടികയും അതത് കാലത്തെഴുതിവെച്ച ചരിത്രവും തങ്ങളുടെ കൈവശം ഉള്ളതായി അവകാശപ്പെട്ടിരുന്നു. അങ്ങനെ ഒന്നില്ലാത്തതുകൊണ്ട് ആരും അത് ഇതേവരെ കണ്ടിട്ടില്ല. 18-ാം നൂറ്റാണ്ടിന്റെ ഒടുവിൽ എഴുതിത്തുടങ്ങിയ "നിരണം ഗ്രന്ഥവരി"യെ ആയിരിക്കാം അക്കാലത്തെ സഭാദ്ധ്യക്ഷൻ 6-ാം മാർത്തോമ്മാ വിവക്ഷിച്ചിരുന്നത്.

പില്ക്കാലത്ത് സെമിനാരിക്കേസിൽ ഇങ്ങനെ ഒരു ചരിത്രപുസ്തകത്തെപ്പറ്റി പാലക്കുന്നത്ത് മെത്രാപ്പോലീത്താ അവകാശവാദം ഉന്നയിച്ചതിനെപ്പറ്റി റോയൽക്കോടതിവിധിയിൽ വിശദമായി പ്രസ്താവിച്ചിട്ടുണ്ട്. ആ ചരിത്രം ഹാജരാക്കുവാൻ കോടതി ആവശ്യപ്പെട്ടപ്പോൾ ആ ചരിത്രം തന്റെ മുൻഗാമിയുടെ കാലത്ത് അപഹരിക്കപ്പെട്ടുപോയി എന്നാണ് തോമസ് മാർ അത്താനാസ്യോസ് മെത്രാച്ചൻ ഒഴികഴിവു പറഞ്ഞത്. കേസ് കേട്ട മൂന്ന് ജഡ്ജിമാരും ആ അപഹരണകഥ വിശ്വസിക്കുന്നില്ല എന്ന് രേഖപ്പെടുത്തിയിട്ടുണ്ട്.

ഈ ചരിത്രഗ്രന്ഥത്തെപ്പറ്റി കുന്നംകുളം പാപ്പായെപ്പോലെ ചാവക്കാട് പാപ്പായും പ്രസ്താവിക്കുന്നു. രണ്ടു പാപ്പാമാരും അക്കാലത്ത് ഒരേസഭയിൽപ്പെട്ടവരാണെന്ന് ഈ പ്രസ്താവന വ്യക്തമാക്കുന്നു. ചാവക്കാട് പ്രദേശത്തിലൊരുഭാഗം പാലയൂർ എന്ന് പേരിട്ട് വിളിച്ചതും അത് കത്തോലിക്കരുടെ കൈവശത്തിലായതും 1800-ന് ശേഷമാണ് എന്ന് ഈ സമകാലപരാമർശം വ്യക്തമാക്കുന്നു.

### അദ്ധ്യായം 13

# നറുക്കെടുപ്പ്, പുനർ നിർമ്മാണം, പടിയോല ആർത്താറ്റ് പള്ളി സുറിയാനിക്കാർക്ക്

ചാവക്കാടും കോട്ടപ്പടി പ്രദേശത്തും ഉള്ള കത്തോലിക്കാ മതാനുയായികൾ അവകാശവാദം ഉന്നയിച്ചതിനെത്തുടർന്നുണ്ടായ വിവാദങ്ങളിൽ പൂട്ടിയിടുകയും 1789-ലെ ടിപ്പു സുൽത്താന്റെ പടയോട്ടത്തെത്തുടർന്ന് മേൽക്കൂര നശിക്കുകയും തുടർന്ന് രണ്ട് പതിറ്റാണ്ടോളം കാലം മഴ നനഞ്ഞു കിടക്കുകയും ചെയ്ത പാലൂരിലെ മാർതോമ്മാശ്ലീഹാ സ്ഥാപിച്ച ദേവാലയം അനേകരുടെ മനോവേദനയ്ക്ക് വിഷയമായി. ദേവാലയത്തിലെ ആരാധന മുടങ്ങിയതോടെ ദേശത്തിന്റെ ഐശ്വര്യവും പ്രതാപവും അസ്തമിക്കാൻ തുടങ്ങി. ടിപ്പുവിന്റെ ആക്രമണത്തെത്തുടർന്നുണ്ടായ നാശനഷ്ടങ്ങളും കമ്പോളത്തിന്റെ തകർച്ചയും ദേവാലയത്തിന്റെ ശാപം മൂലം ഉണ്ടായതാണെന്ന് അനേകർ കാര്യങ്ങളെ നിരീക്ഷിച്ചു. തിരുവിതാംകൂറിനെ ആക്രമിക്കുവാനുള്ള സജ്ജീകരണങ്ങളുമായി വന്ന സുൽത്താൻപട പെരിയാറിലെ വെള്ളപ്പൊക്കം മൂലം മുന്നേറ്റം നടത്താനാവാതെ പിന്തിരിയേണ്ടിവന്നതും മൈസൂരിലെ ശ്രീരംഗപട്ടണത്തെ ആസ്ഥാനം ഇംഗ്ലീഷുകാർ പിടിച്ചടക്കിയതിനെത്തുടർന്ന് ടിപ്പുസുൽത്താനും വംശവും ചരിത്രത്തിൽ പൊടുന്നനവേ അസ്തമിച്ചതും പാലൂരിലെ പള്ളിയോട് ചെയ്ത കടുംകൈയ്ക്ക് ലഭിച്ച ദൈവശിക്ഷയായി വ്യാഖ്യാനിക്കപ്പെട്ടു. പാലൂരിലെ രക്തസാക്ഷികളുടെ ശാപത്തിൽ നിന്ന് വിമോചനം ലഭിക്കണമെങ്കിൽ ദേവാലയം പുനഃസജ്ജീകരിച്ചെങ്കിലേ സാധ്യമാവൂ എന്ന് തീർച്ചയായി.

ആ തലമുറയിൽ മൂപ്പച്ചനായി സേവനം അനുഷ്ഠിച്ചിരുന്നത് തെക്കേക്കര കുരിയൻ കത്തനാർ ആയിരുന്നു. അദ്ദേഹത്തിന്റെ നേതൃത്വത്തിൽ സമുദായ പ്രമാണിമാർ ചിറളയം പള്ളിയിൽ സമ്മേളിച്ചു. അനന്തരകരണീയം ആലോചിച്ചു. തലപ്പള്ളി രാജാക്കന്മാർക്ക് ഇരുവിഭാഗങ്ങളേയും മുഷിപ്പിക്കുവാൻ പ്രാപ്തി പോരായിരുന്നു. തന്മൂലം കൊച്ചി രാജാവായ ശക്തൻ തമ്പുരാന്റെ മുമ്പിൽ സങ്കടം ഉണർത്തിക്കുവാൻ സമുദായ പ്രമാണിമാരുടെ ആലോചനായോഗം നിശ്ചയിച്ചു. ചിറളയം പള്ളിയിൽ പ്രവർത്തിച്ചിരുന്ന മല്പാൻ പാഠശാലയിലെ മല്പാൻ ആയ പുലിക്കോട്ടിൽ യൗസേഫ് (ഇട്ടൂപ്പ്) കത്തനാരെ ഇക്കാര്യത്തിൽ നിയോഗിച്ചു. കോമളകളേബരനും, ദീർഘവീക്ഷണചതുരനും സംഭാഷണ വിദഗ്ദ്ധനുമായ അദ്ദേഹം സമുദായകാര്യങ്ങളിൽ ജാതിക്കുകർത്തവ്യനായി മുന്നിട്ട് പ്രവർത്തിച്ചുപോന്ന ആളായിരുന്നു. 1800-ൽ ഫ്രാൻസിസ് ബുക്കാനൻ

അദ്ദേഹത്തെ കുന്നംകുളത്തെ പാപ്പാ എന്ന് ഡയറിക്കുറിപ്പുകളിൽ വിശേഷിപ്പിച്ചിട്ടുണ്ട് (ഫ്രാൻസിസ് ബുക്കാനന്റെ കേരളം, പുറം 46, 47).

സംഭവങ്ങൾ 1825-ൽ വിരചിതമായ ആർത്താറ്റ് പള്ളിപ്പാട്ടിൽ ഇപ്രകാരം വർണ്ണിച്ചിട്ടുണ്ട്:

"മുക്തി ദൈവ തിരുമുമ്പിൽ ഭക്തിയോടെ കുമ്പിടുന്ന
ഭക്തനാം സോമരൂപൻ കഹന യൌസേപ്പുമായി ലോകരുമൊരുമിച്ചിട്ട്

ഭാസ്കരനെയെടുത്താശു ചന്ദ്രനെ പാദവും ചേർത്ത്
പുഷ്കരനുഡുക്കളെപ്പതിച്ച മുടിവെച്ചു വാഴുന്ന ദൈവമാതാവേ

ഇന്നു ഞങ്ങൾക്കുതകുന്ന തവതിരുനാമമായ
കുന്നെഴും പള്ളിയാർത്താറ്റെന്നതു കേണു കേണു - കരഞ്ഞുമപേക്ഷിച്ചിട്ട്

ഒട്ടുകാലം കഴിഞ്ഞപ്പോൾ കൊച്ചിനാമം പുകൾ പൊങ്ങും
ശ്രേഷ്ഠനായ് വാണ രാജൻ ക്ഷത്രിയൻ മഹാധീരൻ- ശക്തനാം പെരുമ്പടപ്പ്

ശൌര്യതേജോൽക്കരൻ ചാരു ചരിത്ര പൂർവ്വകൻ ധീരൻ
കാര്യനാം കാര്യാർത്ഥകനാകിയ ധരശ്രേഷ്ഠൻ തന്നുടെ - യെഴുന്നള്ളത്ത്

സിംഹമന്ദ്ര സ്വരം കേട്ട മൃഗങ്ങൾക്കു സമമായി
ഹാ ഹാ ഭൂപതി വരനെത്തുന്നു ധ്യുതിയാത്ര ബഹുത്വ - മതു കൊണ്ടിട്ട്

വിക്രമ വിസ്ഫുടൻ വീരൻ തത്രപല്ലക്കതിലേറി
മുഷ്കര കാന്തി വന്നണ്ങെത്തുന്നു മനോഹരം ധിക്കരി - ച്ചതിഘോഷമായി

വങ്കരമാം പടതുല്യം വന്നു കുന്നംകുളം തന്നിൽ
തൊങ്കാര ഭൂപനതി കോമളരൂപൻ തന്റെ മന്ത്രിയു - മരികേയുണ്ട്

ലോകരൌഘം നിറഞ്ഞാശു മഹാരാജൻ കണ്ടനേരം
ചേവകപ്പരിഷയും മറ്റുള്ള ജനങ്ങളും നീങ്ങിനാ - രവിടെ നിന്നു

മംഗല ഭൂതലമായ ചിറളയമതിലെത്തി
പുംഗവനൊരു വൃദ്ധകഹന തന്നെ ക്കണ്ടിട്ടരുളിച്ചെയ്ത നേരത്ത്

ആർത്താറ്റു പള്ളി ഞങ്ങൾക്കുതകിക്ക മഹാരാജ
ആർത്തിയായ് പലകാലമതിനു വേലചെയ്തു രക്ഷിക്കയെന്നു മൂപ്പച്ചൻ

ഭക്തിയോടെ വൃദ്ധവാക്യം കേട്ടു രാജനരുൾ ചെയ്തു
മുക്തീശൻ ദൈവാലയം നടത്തി തന്നീടുവാൻ ഭേദമില്ല - തിനൊട്ടുമേ."

ഏറെത്താമസിയാതെ ചാട്ടുകുളങ്ങരപ്പള്ളിയുടെ മുമ്പിൽ അകമ്പടിയോടെ വന്നെത്തി. ജാതിക്ക് കർത്തവ്യൻ എവിടെയെന്നന്വേഷിച്ചു. പുലിക്കോട്ടിൽ ഇട്ടൂപ്പ് കത്തനാർ ഭവ്യതയോടെ തിരുമുമ്പിലെത്തി. രാജാവിന്റെ

ആഗ്രഹപ്രകാരം കേരളത്തിലെ ക്രിസ്തുമത സ്ഥാപനത്തെപ്പറ്റി വിവരിച്ചു. തോമ്മാശ്ലീഹായുടെ വരവും ചോളപ്പെരുമാളിന്റെ ആലയനിർമ്മാണവും അനന്തര സംഭവങ്ങളും ഇട്ടൂപ്പ് കത്തനാർ പാലൂർ പള്ളിയുടെ പശ്ചാത്തലമായി വർണ്ണിച്ചു. ഹൃദയസ്പർശകമായ ആ പുരാവൃത്തം രാജാവിനെ അഗാധമായി സ്പർശിച്ചു. ആ വിവരണം ഉപസംഹരിച്ചതിങ്ങനെ:

"പണ്ടു മുന്നോർ പണിചെയ്ത ആണ്ടവന്റെ തിരുശാല
രണ്ടു പൂജകളതു നിമിത്തമാകകൊണ്ടു മുടങ്ങീട്ടതിനു ശേഷവും

ദുഷ്ടരായ ചതി പട്ടാണികൾ വന്നു ചുട്ടു പള്ളി
ഇഷ്ടനാം നീയങ്ങിതു നിവൃത്തിയാക്കീടേണം സംഖ്യയില്ലതി ഖേദമാം

എങ്കിലുമുണ്ടതിശയം രണ്ടു നാടുമതിൽ തന്നെ
ശങ്കകൂടാതെ രണ്ടും രണ്ടായിത്തിരിക്കേണം രണ്ടു ക്ഷേത്രവുമുണ്ടെന്നു

പുംഗവന്റെ കൃപയാലേ കുന്നെഴുമാർത്താറ്റു പള്ളി
അങ്ങത്തെക്കരുണയാൽ തെളിഞ്ഞു നടപ്പതിനരുളി ചെയ്ക വേണമേ."

ചരിത്രപരമായ ഒരു തെറ്റിദ്ധാരണ ഇവിടെ നീക്കേണ്ടതുണ്ട്. വിസ്തൃതമായ പള്ളിപ്പറമ്പിൽ ഇന്ന് കത്തോലിക്കർ കൈവശം വെച്ചുപോരുന്ന ഭാഗത്ത് ഒരു കൽക്കുരിശ് കാണുന്നുണ്ട്. പള്ളി നില്ക്കുന്ന ഭാഗവും ഈ കൽക്കുരിശ് നിൽക്കുന്ന ഭാഗവും രണ്ട് വിഭാഗങ്ങൾക്കുമെന്ന് സങ്കൽപിച്ച് നറുക്കിട്ടു എന്നാണ് ഏവരും വിശ്വസിച്ചുപോരുന്നത്. എന്നാൽ സമകാല പരാമർശമായ ആർത്താറ്റ് പള്ളിപ്പാട്ടിൽ രണ്ടു ക്ഷേത്രമുണ്ടെന്നും അത് രണ്ടായിത്തിരിക്കണമെന്നും അതിൽ കുന്നംകുളം ആർത്താറ്റ് പള്ളി ഞങ്ങൾക്ക് തരണമെന്നുമാണ് ശക്തൻ തമ്പുരാനോട് കർത്തവ്യനായ കഹനാ യൗസേപ്പ് അപേക്ഷിച്ചത്. രണ്ടു ക്ഷേത്രം രണ്ട് ആരാധനാലയങ്ങളാണ്. അതിലൊന്ന് വെളിമ്പറമ്പിൽ നില്ക്കുന്ന കൽക്കുരിശാകാൻ തരമില്ല. പള്ളി വിഭജനചരിത്രത്തിൽ കുരിശെന്ന് പ്രതിപാദിച്ചിട്ടുള്ളത് ഈ കൽക്കുരിശല്ല. പ്രത്യുത ചാട്ടുകുളങ്ങര പ്രാചീന ദേവാലയത്തിന്റെ കുരിശുപള്ളിയായി ചാവക്കാട് സ്ഥിതിചെയ്യുന്ന സെന്റ് കുറിയാക്കോസ് ചാപ്പലിനെയാണ്. രണ്ടും ആരാധനാസൗകര്യമുള്ള ദേവാലയങ്ങളാണ് – ക്ഷേത്രങ്ങൾ ആണ്. നറുക്കിട്ടത് ചാട്ടുകുളങ്ങരയിലെ ദൈവമാതാവിന്റെ പള്ളിയും പള്ളിയോട് ചേർന്ന പറമ്പും ഒരു ഭാഗം; ചാട്ടുകുളങ്ങര പള്ളിയുടെ ശേഷം പറമ്പും ചാവക്കാട് കുരിശുപള്ളിയും ഒരു ഭാഗം. ആരാധനാസൗകര്യമില്ലാത്ത ഒരു കൽക്കുരിശ് ഒരു വിഭാഗത്തിന് ലഭിക്കട്ടെ എന്നു കരുതുവാൻ മാത്രം ബുദ്ധിശൂന്യനല്ലല്ലോ പ്രജാവത്സലനായ ശക്തൻ തമ്പുരാൻ. തന്നെയുമല്ല; നറുക്കിട്ട് അവകാശിയേ നിശ്ചയിക്കുന്നത് ഏതാണ്ട് തുല്യതയുള്ള രണ്ട് ഭാഗങ്ങളെ മുൻനിർത്തിയാണ്.

ഒരുഭാഗത്ത് പള്ളി, മറുഭാഗത്ത് വെറും ഒരു കൽക്കുരിശ് – ഇതിൽ താരതമ്യം ചെയ്യാവുന്ന യാതൊരു തുല്യതയും തന്മൂലം ഔചിത്യവുമില്ല. ആർത്താറ്റ് പടിയോലയിൽ (അതും സമകാലരേഖയാണ്) കാണുന്നത് പള്ളിയും പറമ്പും പങ്കിട്ടു എന്നാണ്. അക്കാലത്ത് കൽക്കുരിശില്ലായിരുന്നു എന്നു വ്യക്തം. അത് പില്ക്കാലത്തു സ്ഥാപിക്കപ്പെട്ടതാണ്. ചാവക്കാട് മാർ കുറിയാക്കോസ് പള്ളി (ഇന്നത്തെ പാലയൂർ സെന്റ് തോമസ് പള്ളി) മാർ തോമ്മാശ്ലീഹാ സ്ഥാപിച്ചതാണെന്നും ആ പള്ളി തർക്കഭൂമി ആയിട്ടേ ഇല്ലെന്നും തർക്കം ചാട്ടുകുളങ്ങരപള്ളിപ്പറമ്പിനെ ആസ്പദമാക്കിയാണെന്നും ചരിത്രം ചമയ്ക്കാൻ വേണ്ടിയാണ് തങ്ങൾക്ക് കിട്ടിയ പറമ്പിൽ പില്ക്കാലത്ത് പണിത പള്ളിയുടെ പടിഞ്ഞാറുഭാഗത്തായി കൽക്കുരിശ് സ്ഥാപിച്ചതെന്നും നിർമ്മത്സര ബുദ്ധികൾക്ക് കാണാൻ പ്രയാസമില്ല. കുരിശ് – കുരിശുപള്ളി എന്ന അർത്ഥത്തിൽ ഉപയോഗിക്കാറുണ്ട്. തൊഴിയൂർ പള്ളി സ്ഥാപകൻ കാട്ടുമങ്ങാട്ട് കൂറിലോസ് ശക്തൻ തമ്പുരാന് എഴുതിയ കത്തിൽ മൂന്ന് കുരിശുപള്ളികളെപ്പറ്റി പരാമർശിച്ചിട്ടുണ്ട് (ശക്തൻ തമ്പുരാൻ, പുത്തേഴത്ത്, പു. 289. അവ 1. പഴഞ്ഞി 2. ചിറളയം. 3. ചാവക്കാട് എന്നിവയാകുന്നു).

*ശക്തൻ തമ്പുരാൻ* എന്ന ഗ്രന്ഥത്തിൽ ആർത്താറ്റ് പള്ളിക്കേസിന്റെ ചരിത്രം പ്രതിപാദിക്കുമ്പോഴും നറുക്കിട്ട സംഭവത്തെപ്പറ്റി പറയുന്നത് ഇപ്രകാരമാണ്. "... പിന്നീട് ഇരു ഭാഗക്കാരെയും വരുത്തി വിചാരിക്കയും വലിയപള്ളിയും കുരിശുപള്ളിയും ഓരോന്ന് ഓരോരുത്തർക്കായി – കത്തോലിക്കർക്കും യാക്കോബായക്കാർക്കും – കൊടുക്കുവാനും ആർക്ക് ഏത്വേണമെന്ന് നറുക്കിട്ടെടുത്ത് തീരുമാനിക്കുവാനും കല്പിച്ചു" (പു. 292).

നറുക്കെടുപ്പിന് ശേഷം ഒരു ഒഴുമുറി വെപ്പിക്കുകയും യാക്കോബായക്കാർക്ക് ഒരു തീട്ടൂരം കല്പിച്ചു കൊടുക്കുകയും കൂടി ചെയ്തു. അതിലെ ഒരു പ്രസക്ത വാക്യം ഇപ്രകാരമാണ്: "... നമ്മൾ രണ്ട് വകയിലും ഉള്ളവർ എല്ലാവരും തമ്മിൽ വിവദിച്ച് ഏറിയകാലം ആർത്താറ്റ് പള്ളിയിലും കുരിശിങ്കലും കർമ്മവും ക്രിയയും കൂടാതെ മുടങ്ങിക്കിടന്നതിന്റെ ശേഷം ..." ഇവിടെ ശ്രദ്ധ ആവശ്യമായ ഒരു കാര്യം ചരിത്രകാരന്മാർ വിസ്മരിച്ചുപോയിരിക്കുന്നു. പള്ളിയിലും 'കുരിശിങ്കലും കർമ്മവും ക്രിയയും' മുടങ്ങി എന്നതാണ് ശ്രദ്ധിക്കപ്പെടാതെ പോയ സംഗതി. കൽക്കുരിശിൽ ഒരു കാലത്തും കർമ്മവും ക്രിയയും നടന്നിട്ടില്ലാത്തതിനാൽ അക്കാലത്തെ കുരിശ് പ്രയോഗം കൽക്കുരിശിനെ ഉദ്ദേശിച്ചല്ല വലിയപള്ളിയുടെ പടിഞ്ഞാറു ഭാഗത്തുള്ള ചാവക്കാട് മാർ കുറിയാക്കോസ് സഹദായുടെ നാമത്തിലുള്ള കുരിശുപള്ളിയെ ഉദ്ദേശിച്ചാണെന്നത് അനുക്തസിദ്ധമാണ്. ചാവക്കാട് പള്ളിയുടെ സ്ഥലപ്പേർ, പ്രതിഷ്ഠാ മദ്ധ്യസ്ഥന്റെ നാമം,

ചരിത്രം എന്നിവ മാർതോമ്മാശ്ലീഹായുമായി ബന്ധിപ്പിക്കുവാൻ ബോധ പൂർവ്വം ചരിത്രത്തിൽ നടത്തിയ പിൽക്കാല കൃത്രിമങ്ങളാണ് ഇവിടെ കാണുന്നത്.

ശക്തൻ തമ്പുരാന്റെ കൽപനപ്രകാരം മന്ത്രി പള്ളിയിലെത്തി. ഇരു വിഭാഗക്കാരെയും വിളിച്ചുവരുത്തി പള്ളി സ്വത്തുക്കളെ രണ്ടായി പകുത്തു. ചാട്ടുകുളം പള്ളി ഒരു ഭാഗവും ചാവക്കാട് പള്ളി മറ്റൊരു ഭാഗവും എന്നാ യിരുന്നു ആദ്യത്തെ നിർദ്ദേശം. എന്നാൽ മാർതോമ്മാശ്ലീഹാ സ്ഥാപിച്ച പള്ളിയിൽ ഇരുഭാഗത്തിനും അവകാശം വേണമെന്ന് വാദമുയർന്നതി നെപ്രതി വലിയപള്ളിയുടെ ഒരു ഭാഗം കൂടി ചാവക്കാട് കുരിശുപള്ളി യുടെ ഭാഗത്തേക്ക് ചേർത്തു. അങ്ങനെ പങ്കുവയ്ക്കലിലെ തർക്കം പരി ഹരിച്ചു. ഒരു ഭാഗക്കാർക്ക് വലിയപള്ളിയും ചുറ്റുമുള്ള കുറെ സ്ഥലവും മറുവിഭാഗക്കാർക്ക് പള്ളിയൊഴിയുള്ള ശേഷം പറമ്പും ചാവക്കാട് കുരി ശുപള്ളിയും. ഈ പങ്കുകൾ ആർക്കൊക്കെ, ഏതെന്ന് നിശ്ചയിക്കാനാണ് നറുക്കിട്ടത്.

നറുക്കെടുപ്പിൽ പൂർവ്വികപള്ളി സുറിയാനിക്കാർക്ക് കിട്ടി. പറമ്പിൽ ഒരു ഭാഗവും ചാവക്കാട് പള്ളിയും ഫ്രങ്കായക്കാർക്ക് കിട്ടി. ആർത്താറ്റ് പള്ളിപ്പാട്ടിൽ ഈ സംഭവങ്ങൾ വിശദമായി വർണ്ണിച്ചിരിക്കുന്നു (ആർത്താറ്റ് പള്ളിപ്പാട്ട് പൂർണ്ണരൂപത്തിൽ അനുബന്ധമായി ചേർത്തിട്ടു ണ്ട്).

തർക്കമൊഴിഞ്ഞ വിഷയത്തിൽ ഇരുവിഭാഗക്കാരും തമ്മിൽ കൈമാ റിയ ഒഴുമുറിക്കരാർപ്രകാരം വസ്തുക്കൾ പിന്നീട് തർക്കമില്ലാതെ കൈവശം വച്ച് അനുഭവിച്ചു.

"981 തുലാം 7–ാം തീയതി (1805) നമ്മുടെ ഭാഗത്ത് നിന്ന് എഴുതിയ ഒഴുമുറി ഇപ്രകാരമാകുന്നു. ആർത്താറ്റ് പള്ളി ഇടവകയിൽ പുത്തൻ കൂറുകാർ വകയിൽ പള്ളി കൈക്കാർ വടക്കൂട്ട് അയ്പുവും കാക്കശ്ശേരി അയ്പുവും ചുങ്കത്ത് ഇയ്യുവും ചെറുവത്തൂർ ഇക്കുറുവും കൂടി എഴുത്ത്.

പഴയകൂറ്റുകാർ പള്ളി കൈക്കാർ കിഴക്കൂട്ട് ചുമ്മാരും തെക്കേക്കര ഇയ്യപ്പനും ചിറ്റിലപ്പിള്ളി മാതുവും മാറോക്കി ചുമ്മാരും കൂടി അറിയേണ്ടും അവസ്ഥ. എന്നാൽ നമ്മൾ രണ്ടു വകയിലും ഉള്ളവർ എല്ലാവരും തമ്മിൽ വിവദിച്ച് ഏറിയകാലം ആർത്താറ്റ് പള്ളിയിലും കുരിശിങ്കലും കർമ്മവും ക്രിയയും കൂടാതെ മുടങ്ങിക്കിടന്നതിന്റെ ശേഷം രണ്ടു വകക്കാരുടേയും ആവലാതി എഴുന്നള്ളി ഇരുന്നരുളുന്നേടത്ത് ഉണ്ടാകകൊണ്ട് പള്ളിക്കൽ വച്ച് ശീട്ട് എഴുതി എടുക്കത്തക്കവണ്ണം വെച്ചാറെ നമ്മൾ രണ്ടു വക ക്കാരും അനുസരിച്ചപ്രകാരം തിരുമുമ്പാകെ കച്ചീട്ട് എഴുതിവെച്ചതിന്റെ ശേഷം കൽപിച്ച് ആളെ അയച്ച് ആർത്താറ്റ് പള്ളിക്കൽ വച്ച് ആയത്

വേണ്ടത്തക്ക ആളുകൾ എല്ലാവരുംകൂടി ശീട്ട് എഴുതി ഇട്ടെടുത്താറെ പള്ളി ഞങ്ങൾക്കും കുരിശ് നിങ്ങൾക്കും ആയിട്ട് തിരിച്ച് വച്ച് അതിരും ഇട്ടുതന്നു. അപ്രകാരം കല്പിച്ച് തീട്ടൂരം തന്നിരിക്കകൊണ്ട് അതിൻവണ്ണം തന്നെ ഞങ്ങൾ എല്ലാവരും സമ്മതിച്ചു. ഇനി മേലിൽ കുരിശിങ്കൽ ഞങ്ങൾക്ക് ഒരു സംബന്ധവും ഇല്ലാത്തതിൻവണ്ണം അനുവദിച്ചെഴുതിത്തരികയും ചെയ്തു. എന്നാൽ കൊല്ലം 981–മാണ്ട് (1805) തുലാമാസം 7–ാം തീയതി എഴുത്ത്." ഇപ്രകാരം പഴയകൂറ്റുകാർ നമുക്കും ഒരു ഒഴുമുറി എഴുതിത്തന്നു.

## ആർത്താറ്റ് പള്ളിയുടെ തീട്ടൂരം

### (ഹജൂർ സെൻട്രൽ റിക്കാർഡ് ഓഫീസിൽ നിന്നും)

പള്ളിയും കുരിശും നറുക്കിട്ടതിനെപ്പറ്റി 981 തുലാ മാസത്തിൽ വെള്ളാരപ്പിള്ളി കോവിലകത്ത് തീപ്പെട്ട കൊച്ചി രാജാവ് തിരുമനസുകൊണ്ട് ആർത്താറ്റ് പള്ളിക്ക് ഒരു തീട്ടൂരവും കൽപിച്ച് നൽകി. അത് ഇപ്രകാരമാകുന്നു:

അരുളിച്ചെയ്ത നമ്മുടെ ആർത്താറ്റ് പള്ളി ഇടവകക്കാരിൽ പുത്തൻകൂറ്റുപള്ളി കൈക്കാർക്ക്. എന്നാൽ – ആർത്താറ്റ് പള്ളിക്കാര്യം കൊണ്ട് പുത്തൻകൂറ്റുകാരും പഴയകൂറ്റുകാരും തമ്മിൽ വിവദിച്ച് പള്ളി മുടങ്ങിക്കിടന്നതിന്റെ ശേഷം രണ്ടു വകക്കാരുടേയും ആവലാതി ഉണ്ടാക കൊണ്ട് പള്ളിക്കൽ വച്ച് എഴുതിയിട്ട് എടുക്കത്തക്കവണ്ണം വച്ച് കൽപിച്ച് ആളെ കൂടെ അയച്ച് എല്ലാവരേയും വരുത്തി ശീട്ട് എഴുതി ഇട്ട് അടുപ്പിച്ചാറെ പള്ളി പുത്തൻകൂറ്റുകാർക്കും കുരിശ് പഴയകൂറ്റുകാർക്കും ആയിട്ട് തിരിച്ചുവച്ച് അതിരും ഇടുവിച്ച് തരുവിച്ചിരിക്കകൊണ്ട് പള്ളി നന്നാക്കി പണിയിക്കേണ്ടതും നന്നായി കുരിശും പണിയിപ്പിച്ച് അവിടെ ജാതിമര്യാദ പോലെ ഉള്ള കർമ്മവും ക്രിയയും മുടക്കം വരാതെ നടന്നുകൊള്ളത്തക്കവണ്ണം ഇനിമേലിൽ പഴയകൂറ്റുകാർക്ക് ഈ പള്ളിയിൽ ഒരു സംബന്ധവും ഇല്ലാത്തതിൻവണ്ണം ഇതിന് ആണ്ട് കാഴ്ച കല്പിച്ച് പുത്തൻ 120 (ഒരു പുത്തൻ = 10 പൈ) കാലംതോറും കുന്നംകുളങ്ങര പ്രവൃത്തിയിൽ കൊടുത്ത് നടന്നുകൊള്ളുമാറത്തക്കവണ്ണവും കൽപിച്ച് നാം ശീട്ടും തന്നു. എന്നാൽ ഇന്ന് കൊല്ലം 981–ാമത് തുലാം ഞായറിൽ കൽപിച്ച് അരുളിയ മേക്ക തൃശിവപേരൂർ കോവിലകത്ത് ഇരുന്നരുളുന്ന പവ്വത്തിൽ കുഞ്ചു കയ്യെഴുത്തു."

അതിനുശേഷം മേൽപ്പറഞ്ഞ ഇട്ടൂപ്പ് കശ്ശീശ (പഴയസെമിനാരി സ്ഥാപകൻ) ആർത്താറ്റ് പള്ളി പുതുതായി പണിയിക്കുകയുണ്ടായി. കൊച്ചി രാജാവ് തൃക്കൺ പാർത്ത പള്ളിയാകയാൽ ആയതിന്റെ പണി പൂർത്തീകരണത്തിനായി കുറെ അധികം മരവും ദ്രവ്യവും കല്പിച്ച് അനുവദിച്ചു.

## കൊച്ചി കോവിലകത്തുനിന്നും കിട്ടിയ രശീതി

മേൽ വിവരിച്ച തീട്ടൂരത്തിന്റെ താല്പര്യം അനുസരിച്ച് ആർത്താറ്റ് പള്ളിയിൽ നിന്ന് കൊച്ചി കോവിലകത്തേക്ക് കൊടുത്തിരുന്ന പണത്തിന് കിട്ടിയിരുന്ന പറ്റുശീട്ടിൽ (രസീതി) ഒരെണ്ണം വായനക്കാരുടെ അറിവിനായി ഇവിടെ ചേർക്കുന്നു (പള്ളി റിക്കാർഡിലെ ഓലഗ്രന്ഥത്തിൽ നിന്ന് പകർത്തിയത്).

"984–ാം ആണ്ട് ധനു മാസം 3–ാം തീയതി (1808) എഴുതിയ പറ്റുശീട്ടാവിത്. കുന്നംകുളങ്ങര പ്രവൃത്തിയിൽ ആർത്താറ്റ് പള്ളിയിൽ ആർത്താറ്റ് ഇടവകയിൽ പുത്തൻകൂറ്റുകാർ വക പള്ളി കൈക്കാർ വടക്കൂട്ട് അയ്പുവും കാക്കശ്ശേരി അയ്പുവും ചുങ്കത്തു ഇയ്യുവും ചെറുവത്തൂർ ഇക്കുറുവും കൂടി പേരാൽ ടിയാന്മാരും പഴയകൂറ്റുകാരും തമ്മിൽ തമ്മിൽ വിവദിച്ച് ടി പള്ളി മുടങ്ങിക്കിടക്കുന്നതു മുടക്കം തീർത്ത് കല്പിച്ച് തീട്ടൂരം കൊടുത്തതിൽ തലപ്പള്ളി കാര്യക്കാർ തരുവിപ്പിച്ചതാകെ പറ്റിയ പഴയ പണം 436 (പഴയപണം = 4...........) ഈ പണം നാനൂറ്റിമുപ്പത്തിയാറും പറ്റിക്കൊണ്ട് അതിനു ശീട്ട് കൊടുത്തു. എഴുന്നള്ളി ഇരുന്ന് നിത്യച്ചിലവ് മുതൽ പീടികാമ്പുറത്ത് രാമമേനോൻ.

### 1809–ലെ ഒരു കത്ത്

നറുക്കിട്ട് പിരിഞ്ഞതിന്റെശേഷം പഴയകൂറ്റു കൈക്കാരന്മാരും പുത്തൻകൂറ്റ് കൈക്കാരന്മാരും തമ്മിൽ നടന്ന പല രസകരമായ എഴുത്തുകുത്തുകളിൽ ഒന്ന് ഇവിടെ പ്രസ്താവിക്കാം.

1. ആർത്താറ്റ് പള്ളി ഇടവകയിൽ പഴയകൂറ്റുകാർ പള്ളിക്കായി കിഴക്കൂട്ട് ചുമ്മാരും തെക്കേക്കര ഇയ്യപ്പനും ചിറ്റിലപ്പള്ളി മാത്തുവും മാറോക്കി ചുമ്മാരും കൂടി എഴുത്ത്. പുത്തൻകൂറ്റുകാർ പള്ളികൈക്കാർ വടക്കൂട്ട് അയ്പുവും കാക്കശ്ശേരി അയ്പുവും ചുങ്കത്ത് ഇയ്യുവും ചെറുവത്തൂർ ഇക്കുറുവും കൂടി അറിയേണ്ടും അവസ്ഥ എന്നാൽ നമ്മൾ രണ്ടു വകയിലും ഉള്ള വന്നയിൻ (?) വിവദിച്ച് പള്ളിമുടങ്ങിക്കിടന്നതിന്റെശേഷം പള്ളിയിൽ വെച്ച് ശീട്ടെഴുതി ഇട്ട് എടുത്ത് നിങ്ങൾക്കും ഞങ്ങൾക്കും ആയിട്ട് തിരിച്ചുവച്ചു, അപ്രകാരം കല്പിച്ച് ശീട്ടു തന്നു. പള്ളിക്കലും കുരിശിങ്കലും കർമ്മവും ക്രിയയും മുടക്കം കൂടാതെ നടക്കത്തക്കവണ്ണം ചെയ്കകൊണ്ട് കുരിശിങ്കൽ വക്കേണ്ടതിന് ആനായ്ക്കൽ അച്ചിമ്മ കുന്നംകുളങ്ങര നിങ്ങളുടെ കമ്പോളത്തിൽ കൂടെ കൊടിയും കുരിശും എടുത്തുംകൊണ്ട് പോകേണ്ടതിന് തടസ്സം കൂടാത്തവണ്ണം എഴുതിത്തന്നിട്ടുണ്ടല്ലോ. അപ്രകാരം അച്ചിമ്മ നിങ്ങളുടെ അങ്ങാടിയിൽ കൂടെ കൊണ്ടുപോകുന്നതല്ലാതെ പിന്നെ നിങ്ങളുടെ കമ്പോളത്തിൽക്കൂടി കല്യാണം

കൊണ്ടുപോകുന്നതും കൊണ്ടുപോകുമ്പോൾ ഒരു കൂട്ടത്തിനും കീഴ്മര്യാദ നിങ്ങളുടെ കമ്പോളത്തിൽ ഞങ്ങൾ നടന്നുവന്നിരിക്കുന്നതുപോലെ അല്ലാതെ വിശേഷാൽ ഒരു കൂട്ടവും ഞങ്ങൾ അവിടെ ചെയ്കയുമില്ല. അപ്രകാരം അനുവദിച്ചു എഴുതിത്തരുകയും ചെയ്തു. എന്നാൽ കൊല്ലം 985-ാം ആണ്ട് തുലാ മാസം 1-ാം തീയതി എഴുത്ത് (1809).

ശക്തൻ തമ്പുരാൻ ആജ്ഞാപിച്ചതനുസരിച്ച് രണ്ടു ദേവാലയവും കർമ്മവും ക്രിയകളും പുനഃസ്ഥാപിക്കത്തക്കവിധം സജ്ജമാക്കാൻ പരിശ്രമം ആരംഭിച്ചു. കുരിശുപള്ളി പൂട്ടിയിട്ടിരുന്നതൊഴിച്ചാൽ മറ്റു ന്യൂനതകളൊന്നും സംഭവിക്കാതിരുന്നതിനാൽ അവിടെ ആരാധനകൾ പുനഃക്രമീകരിക്കുവാൻ പ്രയാസമില്ലായിരുന്നു. തന്നെയുമല്ല അമ്പതോളം വീട്ടുകാർ മാത്രമുള്ള ഒരു ദേവാലയമെന്ന നിലയിൽ കുരിശുപള്ളിയുടെ സ്ഥലപരിമിതി ഒരു പ്രശ്നമേ ആയിരുന്നില്ല. എന്നാൽ മേല്പുരയില്ലാതെ ഒരു വ്യാഴവട്ടക്കാലത്തിലധികം മഴ നനഞ്ഞു കിടന്ന തലപ്പള്ളി പുതുക്കിപ്പണിയൽ ക്ലേശപൂർണ്ണമായിരുന്നു. എങ്കിലും മാർതോമ്മാശ്ലീഹാ സ്ഥാപിച്ച ദൈവമാതാവിന്റെ പള്ളി ലഭിച്ചതിലുള്ള ആഹ്ലാദം ക്ലേശപൂർണ്ണമായ അദ്ധ്വാനം ഏറ്റെടുക്കുവാൻ ഏവരേയും ധൈര്യപ്പെടുത്തി. 1805 തുലാ മാസത്തിൽ ലഭിച്ച തീട്ടൂരത്തിന്റെ ബലത്തിൽ പുലിക്കോട്ടിൽ ഇട്ടൂപ്പ് കത്തനാർ അതിബൃഹത്തായ ഒരു ദേവാലയം നിർമ്മിക്കാൻ ഒരുക്കം കൂട്ടി.

മലങ്കരസഭ ചൂടേറിയ പല സംഭവങ്ങൾക്കും അക്കാലത്ത് സാക്ഷ്യം വഹിച്ചു. സഭാതാല്പര്യത്തേക്കാൾ കുടുംബമഹിമയുടെ പാരമ്പര്യം നിലനിർത്തുവാൻ തത്വദീക്ഷയില്ലാതെ നിലപാടുകളെടുത്തുകൊണ്ടേയിരുന്ന പകലോമറ്റം മെത്രാന്മാർക്കെതിരെ അഭിപ്രായങ്ങൾ ഉയർന്നുവന്ന കാലമായിരുന്നു അത്. അഞ്ചാം മാർതോമ്മായും ആറാം മാർതോമ്മായും തങ്ങളുടെ പൂർവികർ 1653-ൽ കൂനൻകുരിശ് പ്രതിജ്ഞയിൽ പ്രഖ്യാപിച്ച നിലപാടുകളെ നിസ്സാരമാക്കി കാണുന്നതിനെ അനേകർ ദുഃഖത്തോടെ വീക്ഷിച്ചു. കാട്ടുമങ്ങാട്ട് കൂറിലോസിന്റെ അനധികൃതമായ രംഗപ്രവേശത്തിൽപ്പോലും രണ്ടഭിപ്രായമുയർന്നത് ഈ പ്രതിഷേധത്തിന്റെ ഫലമായിട്ടായിരുന്നു. 1799-ൽ ആറാം മാർത്തോമ്മാ ആലപ്പുഴ തത്തമ്പിള്ളി പള്ളിയിൽ വെച്ച് കത്തോലിക്കാമുറയിൽ വി. കുർബ്ബാന അർപ്പിച്ചതോടെ സഭയുടെ പൗരുഷം ഉണർന്നു. അദ്ദേഹത്തോടൊപ്പം തത്തമ്പിള്ളി പള്ളിയിൽ പോയവർപോലും അദ്ദേഹത്തിന്റെ തീരുമാനം അറിഞ്ഞപ്പോൾ അദ്ദേഹത്തെ കൈവിട്ടു. കത്തോലിക്കാസഭയിൽ ചേർന്ന് മാസങ്ങളോളം കഴിഞ്ഞിട്ടും തന്റെ സഭ തന്നെ പിന്തുണയ്ക്കുന്നില്ല എന്ന സത്യം തിരിച്ചറിഞ്ഞതോടെ ആറാം മാർത്തോമ്മാ ഖേദം പ്രകടിപ്പിച്ച് മലങ്കരസഭയിലേക്ക് തിരിച്ചുവരുവാൻ സന്നദ്ധനായി. പ്രായശ്ചിത്തമായി അദ്ദേഹ

ത്തിന്റെ ചിലവിൽ മലങ്കരസഭയിലെ എല്ലാ പള്ളികളിലും പ്രത്യേകം കുർബ്ബാനാർപ്പണം നടത്തിയശേഷം അദ്ദേഹം മലങ്കരസഭയിൽ സ്വീകരിക്കപ്പെട്ടു. 6-ാം മാർത്തോമ്മായുടെ സഭാഭ്രംശത്തിനെതിരേ സഭാവികാരത്തെ സംഘടിപ്പിക്കുവാൻ നേതൃത്വം നൽകിയത് കായംകുളം ഫീലിപ്പോസ് റമ്പാനും പുലിക്കോട്ടിൽ ഇട്ടൂപ്പു മൽപാനും ആയിരുന്നു. ഇവർ രണ്ടുപേരും ആ തലമുറയിലെ പ്രഗത്ഭ സുറിയാനി പണ്ഡിതരായ സന്യാസ വൈദികരെന്ന നിലയിൽ മൽപാൻ പള്ളിക്കൂടങ്ങളിൽ വൈദിക വിദ്യാർഥികളെ പരിശീലിപ്പിച്ചു വന്നിരുന്നു. മുളന്തുരുത്തിയിലും കുറുപ്പുംപടിയിലും കുന്നംകുളത്തും അവർ പഠിപ്പിച്ചിരുന്നതായി അറിയാം. അവർ രണ്ടുപേരും സഭാനേതൃത്വത്തിൽ വരണമെന്ന് ഭൂരിഭാഗം സഭാംഗങ്ങളും ആഗ്രഹിച്ചിരുന്നു. പകലോമറ്റം മെത്രാൻ പാരമ്പര്യത്തിന് രണ്ടു പേരും ഭീഷണിയായിരുന്നെങ്കിലും അവരുടെ ജനപിന്തുണ മൂലം അവരെ അവഗണിക്കുവാൻ 6-ാം മാർതോമ്മായ്ക്ക് കഴിയുമായിരുന്നില്ല.

1806-ൽ തന്നെ സന്ദർശിച്ച ക്ലോഡിയസ് ബുക്കാനനോട് സഭാലയനത്തെക്കുറിച്ചും വേദപുസ്തക വിവർത്തനത്തെക്കുറിച്ചും നടപടി സ്വീകരിക്കുവാൻ ഈ രണ്ടു മൽപാന്മാരെ 6-ാം മാർതോമ്മാ നിയോഗിച്ചത് ഈ പശ്ചാത്തലത്തിലായിരുന്നു. ക്ലോഡിയസ് ബുക്കാനനുമായുള്ള സമ്പർക്കം ക്രമേണ ബൈബിൾ വിവർത്തനത്തിലുള്ള പങ്കാളിത്തമായി വളർന്നു. 1793 നവംബർ 29-ന് തുടങ്ങിയ പുത്തൻകാവ് പള്ളിയുടെ നിർമ്മാണം പൂർത്തിയാക്കി 1795 ഫെബ്രുവരി 13-ന് കൂദാശ ചെയ്തതു മുതൽ ആറാം മാർതോമ്മാ സഭാചരിത്രത്തിൽ അസ്തമിക്കാൻ തുടങ്ങി. തന്റെ സന്ദർശകൻ ഡോ. ക്ലോഡിയസ് ബുക്കാനനോട് അദ്ദേഹം പറഞ്ഞത് 'ക്ഷയോന്മുഖമായ ഒരു സഭയെയാണ് നിങ്ങൾ സന്ദർശിച്ചിരിക്കുന്നത്' എന്നാണ്. 1799-ലെ സഭാഭ്രംശത്തോടെ അദ്ദേഹം മലങ്കരസഭയിൽ അപ്രസക്തനായി. 1796-ൽ വാഴിക്കപ്പെട്ട 7-ാം മാർതോമ്മായും ഉപദേഷ്ടാക്കളായി വർത്തിച്ച രണ്ടു മല്പാന്മാരും ചേർന്നാണ് സഭാ ഭരണം നിർവഹിച്ചത്. സഭാതലത്തിൽ സംഭവിച്ച ഈ വ്യതിയാനങ്ങൾ പുലിക്കോട്ടിൽ മല്പാനെ മലങ്കരസഭയിലെങ്ങും പരിചിതനാക്കി. ബുക്കാനനുമായുള്ള സമ്പർക്കം കേണൽ മെക്കാളെയുമായും പിന്നീട് കേണൽ മൺറോയുമായുള്ള ബന്ധത്തിന് വഴി തെളിയിച്ചു.

ഈ ബന്ധങ്ങളൊക്കെയും ആർത്താറ്റ് പള്ളിയുടെ നിർമ്മാണം വിജയകരമായി പൂർത്തിയാക്കുവാൻ ഇട്ടൂപ്പ് മല്പാന് സഹായകമായി. തച്ചുശാസ്ത്രവിദഗ്ദ്ധനായ മല്പാൻ വിസ്തൃതമായ ഒരു പ്ലാൻ തയ്യാറാക്കി. തലപ്പള്ളിയുടെ പ്രൗഢിക്ക് ചേർന്നവിധം അതിബൃഹത്തായ ഒരു ദേവാലയമായിരുന്നു മനസ്സിൽ. അക്കാലത്ത് അത്രയും വിസ്തൃതമായ ഒരു ദേവാലയം മലങ്കരസഭയിലുണ്ടായിരുന്നില്ല.

മലങ്കര മെത്രാൻ ആറാം മാർതോമ്മായുടെ നേതൃത്വത്തിൽ പള്ളിയുടെ ശിലാസ്ഥാപനവും നിർമ്മാണോദ്ഘാടനവും നടന്നു. ആർത്താറ്റ് പള്ളി അഗ്നിക്കിരയായപ്പോഴോ കുന്നംകുളം വീരനസ്രാണികൾ രക്തസാക്ഷികളായപ്പോഴോ അവിടം സന്ദർശിക്കുവാൻ ശ്രമിക്കാതിരുന്ന മലങ്കര മെത്രാപ്പോലീത്താ പുതിയ പള്ളിയുടെ ശിലാസ്ഥാപനം എന്ന പ്രോഗ്രാമിൽ പങ്കെടുക്കുവാൻ എത്തിയ സംഭവം ശാശ്വതീകരിക്കുവാൻ ഇടവകക്കാർ ഒന്നടങ്കം നിശ്ചയിച്ചു. സഭാഭ്രംശം നടത്തി തിരിച്ചുവന്ന മലങ്കര മെത്രാനോട് മലങ്കരസഭയുടെ തലപ്പള്ളി ഇടവകക്കാർ പ്രതികരിച്ചത് ഒരു പടിയോല പ്രഖ്യാപിച്ചുകൊണ്ടാണ്. ചാവക്കാട് പള്ളിയിൽ അവതരിപ്പിച്ച പ്രഹസനം മൂലം ആർച്ച് ബിഷപ്പ് മെനേസ്സിസിനെ ഞെട്ടിച്ചതുപോലെ  ഈ പടിയോലയുടെ പ്രഖ്യാപനം മൂലം 6-ാം മാർത്തോമ്മായെ ഞെട്ടലേല്പിക്കുവാൻ ഇടവകയ്ക്ക് കഴിഞ്ഞു. മലങ്കരയുടെ സ്വാതന്ത്ര്യ പ്രഖ്യാപനം എന്ന് സഭാചരിത്രകാരന്മാർ ഇതിനോടകം വിലയിരുത്തിയ ആർത്താറ്റ് പടിയോല വിദേശഭരണത്തിലായിരുന്ന ഭാരതത്തിൽ സ്വാതന്ത്ര്യത്തിന്റെ ദാഹം പ്രകടമാക്കിയ ആദ്യത്തെ വിപ്ലവ സന്ദേശം എന്ന നിലയിൽ ആദരിക്കപ്പെടുന്നു. പകലോമറ്റം മെത്രാന്മാരുടെ അനുഗ്രഹാശിസുകളോടെ രേഖപ്പെടുത്തിയ *നിരണം ഗ്രന്ഥവരി*യോ അതിനെ അനുകരിച്ചും ഉപജീവിച്ചും ഉണ്ടായ പില്ക്കാല ചരിത്രഗ്രന്ഥങ്ങളോ ഈ പടിയോലയെ കണ്ടതായി ഭാവിച്ചിട്ടില്ല. ഈ ഗ്രന്ഥകാരൻ ചെപ്പേടിലെഴുതിയ പടിയോല കണ്ടെടുക്കുകയും വട്ടെഴുത്തിൽ നിന്ന് വിവർത്തനം ചെയ്യുകയും ചെയ്തതിനു ശേഷമാണ് അതിന്റെ ശരിയായ പാഠം അച്ചടിയിലെത്തിയത്. ഇപ്പോൾ അതിന്റെ പകർപ്പ് ആർത്താറ്റ് ദേവാലയഭിത്തിയിൽ വട്ടെഴുത്തുരൂപത്തിലും മലയാളം ലിപിയിലും പ്രദർശിപ്പിച്ചിട്ടുണ്ട്.

## ആർത്താറ്റ് പടിയോല

“കൊല്ലം 981-ാം മത് മകരം ഞായറ്റിൽ പുത്തൻകൂർ സുറിയാനിക്കാരായ ആർത്താറ്റ് എടവകക്കാർ എല്ലാവരുംകൂടി നമ്മുടെ ബാവാ ദീവന്നാസ്യോസ് തിരുമുമ്പിൽ എഴുതിവച്ച പടിയോലയാവിത്.

നമ്മുടെ ജനങ്ങളിൽ ചിലർ പരദേശക്കാരുടെ ഇടത്തൂട്ട് ഉപദേശം കേൾക്കയാൽ റോമ്മാവിശ്വാസത്തിലേക്ക് തിരിഞ്ഞുപോയി വഴക്കുപിടിച്ച് പള്ളിയും പറമ്പും പകുത്ത് നറുക്കിട്ട് എടുപ്പാൻ ഇടവന്നു. അബദ്ധംകൊണ്ട് വളരെ വ്യാകുലത്തിന് ഇടവന്നതിനാൽ മേലാൽ അങ്ങനെ വരാതിരിപ്പാൻവേണ്ടി റോമ്മായിൽ നിന്നോ ബാബേലിൽ നിന്നോ അന്ത്യോഖ്യയിൽ നിന്നോ മറ്റു വല്ല പരദേശത്തുനിന്നോ യാതൊരു മെത്രാന്മാരുടെയും ഉപദേശങ്ങളും നടപ്പുകളും ഒരു നാളും കേട്ട് വഴങ്ങി നടക്കാതെ

നമ്മുടെ മാർത്തോമ്മാശ്ലീഹായുടെ പൂർവീകവിശ്വാസവും ചട്ടങ്ങളും അനുസരിച്ച് നടന്നുകൊള്ളുമാറ് സമ്മതിച്ച് തമ്പുരാനെപ്പെറ്റ അമ്മയുടെ ആർത്താറ്റ് പള്ളിനടയിൽ വച്ച് എഴുതിയ (ത്).

| | |
|---|---|
| തെക്കേക്കര കുരിയത് കത്തനാർ മേക്ക് വികാരി | ഒപ്പ് |
| 1. ചെറുവത്തൂർ കുഞ്ഞാത്തു | ഒപ്പ് |
| 2. പനക്കൽ താരു | ഒപ്പ് |
| 3. കുത്തൂർ ചുമ്മാർ | ഒപ്പ് |
| 4. കോലാടി ഇട്ടൂപ്പ് | ഒപ്പ് |
| 5. കാക്കശ്ശേരി മാത്തു | ഒപ്പ് |
| 6. ചുങ്കത്ത് ഇയ്യാവു | ഒപ്പ് |
| 7. തോലത്ത് പാത്തു | ഒപ്പ് |
| 8. ചീരൻ പാത്തു | ഒപ്പ് |
| 9. പുലിക്കോട്ടിൽ താരു | ഒപ്പ് |
| 10. കിടങ്ങൻ ചേറുണ്ണി | ഒപ്പ് |
| 11. മണ്ടുമ്പാൽ കുഞ്ഞാത്തു | ഒപ്പ് |
| 12. തെങ്ങുങ്ങൽ കുരിയാക്കു | ഒപ്പ് |

(പടിയോലയിലെ രേഖയിൽ സംവൃത 'ഉ' കാരം ഇല്ല. ദീർഘ 'എ' കാരം ഇല്ല. ദീവന്നാത്യോസ്, വാവ, വിച്ചാതം തുടങ്ങിയ രൂപങ്ങളാണ് എഴുതിയിട്ടുള്ളത്. ഇവിടെ ഉദ്ധരിച്ചപ്പോൾ അത് ആധുനികലിപിയും ഭാഷ യുമായി ഈ ഗ്രന്ഥകാരൻ വ്യത്യാസപ്പെടുത്തിയിട്ടുണ്ട്. *ഇന്ത്യൻ ഓർത്ത ഡോക്സ് സഭാചരിത്രം*, പു. 177).

സമകാലചരിത്രം എന്ന് അവകാശപ്പെടുന്ന *നിരണം ഗ്രന്ഥവരി* തേജോമയമായ ഈ പടിയോലയെ അവഗണിച്ച് തമസ്ക്കരിച്ചിരിക്കുന്നു. 6-ാം മാർത്തോമ്മായുടെ സഭാഭ്രംശവും അതിനോടുള്ള പ്രതികരണവും സ്വന്തം പള്ളിചരിത്രത്തിന്റെ പശ്ചാത്തലത്തിൽ ഗംഭീരമായി ധ്വനി പ്പിക്കുന്ന ഈ പടിയോല പകലോമറ്റം കുടുംബഡയറി അവഗണിച്ചത് സ്വാഭാവികം. കത്തോലിക്കാസഭയിൽ ചേർന്ന് അവിടെ ആറു മാസ ത്തോളം കഴിഞ്ഞുകൂടിയ സംഭവം പോലും വേണ്ടത്ര വ്യക്തതയോടെ പറയാതിരിക്കുവാൻ ഗ്രന്ഥവരി സമർത്ഥമായി ഉദ്യമിച്ചിട്ടുണ്ട്. ഇട്ടൂപ്പ് റൈട്ടർ ആ സംഭവത്തെ വരച്ചുകാട്ടുന്നതിപ്രകാരമാണ്:

"... എന്നാൽ മെത്രാപ്പോലീത്തായ്ക്ക് തന്നെയും മാത്തുതരകന്റെ ഉപ ദ്രവങ്ങളെയും മറ്റു ചില അന്തരങ്ങളെപ്പറ്റിയും റോമ്മായ്ക്ക് കീഴ്വഴ ങ്ങിക്കൊള്ളാമെന്ന് ഒരു ചെറു മനസ്സുണ്ടായിരുന്നു. സമ്മതം വരായ്ക യാൽ ഖണ്ഡിതമായി ഒന്നും പ്രവർത്തിക്കാൻ പാടില്ലായിരുന്നു. തരകന്റെ നിർബന്ധത്താൽ എന്ന ഭാവം നടിച്ചുകൊണ്ട് 'അമ്മീറാ വച്ച് പത്തീറ

എടുത്തു കുർബ്ബാന ചൊല്ലട്ടേ' എന്ന് പള്ളിയുടെ മദ്ബഹായിൽ നിന്നു കൊണ്ട് ദുഃഖത്തോടെ കൂട്ടരോട് വിടചോദിച്ചുകൊണ്ട് തുടങ്ങുമ്പോഴേക്ക് അന്നത്തെ പ്രമാണക്കാരൻ കോട്ടയത്ത് താടിക്കാരൻ എടവഴിക്കൽ കുഞ്ചെറിയാൻ, കിഴക്കേതിൽ കൊച്ചുപോത്തൻ, വെട്ടിക്കുന്നേൽ വേങ്കടത്തു അലക്സന്ത്രയോസ് കത്തനാർ മുതൽപേരുടെ ഭാഗം സുറിയാനിക്കാരിൽ മിക്ക കത്തങ്ങളും മൂപ്പന്മാരും ജനങ്ങളും ഒത്തുനില്ക്കയാൽ, 'അങ്ങു തന്നെ കഴിച്ചു കൊണ്ടാട്ടെ, ഞങ്ങൾ ഇതാ പോകുന്നു' എന്ന് പറഞ്ഞുംവച്ച് ചിലർ ഉടൻ വള്ളം കയറി അതുവഴി നിരണത്തു ചെന്ന് ഈ വസ്തുത അറിയിച്ച് നമുക്കിനി വേറെ ഒരു മെത്രാനെ നിശ്ചയിക്കണമെന്ന് അവിടെ കൂട്ടരുമായി ആലോചിച്ചു" (*ഇട്ടൂപ്പ് റൈട്ടർ*, പു. 143 –45).

മെത്രാപ്പോലീത്തായെ പ്രായശ്ചിത്തം ചെയ്യിച്ച് സഭയിൽ തിരിച്ചെടുത്ത വിവരവും *ഗ്രന്ഥവരി* തമസ്ക്കരിച്ചപ്പോൾ ഇട്ടൂപ്പ് റൈട്ടർ കാര്യങ്ങൾ തുറന്നെഴുതി:

"ഈ ഉണ്ടായ വിവരങ്ങൾ ഒക്കെയും നിരണത്ത് കൂട്ടംകൂടിയിരിക്കുന്നേടത്ത് കേൾക്കപ്പെടുകയാൽ ഉടനെ മെത്രാപ്പോലീത്തായെ അവിടെ വരുത്തി പത്തീറ എടുത്ത് മെത്രാപ്പോലീത്താ തത്തമ്പള്ളിയിൽ കുർബ്ബാന ചൊല്ലിയതിന് തനിക്ക് പ്രായശ്ചിത്തമായി അന്നത്തെ എഴുപത്തിരണ്ടു പള്ളികൾക്കും ഇരുപത് മൂന്നിന്മേൽ കുർബ്ബാന വീതം മെത്രാപ്പോലീത്താ ചെലവ് ചെയ്ത് കഴിപ്പിക്കത്തക്കവണ്ണം യോഗം നിശ്ചയിക്കയാൽ അതിൻവണ്ണം പള്ളികൾക്ക് സാധനം അയച്ച് തിരികെ മെത്രാപ്പോലീത്തായെ സ്വീകരിക്കുകയും ചെയ്തു" (ഇട്ടൂപ്പ് റൈട്ടർ, പു. 245).

മലങ്കരസഭ മെത്രാപ്പോലീത്തായുടെ പ്രതിജ്ഞാ ലംഘനം ഔപചാരികമായി ക്ഷമിച്ചു എങ്കിലും ഒരിക്കലും മറന്നില്ല എന്ന് ആർത്താറ്റ് പടിയോലയുടെ സിംഹഗർജ്ജനം നമ്മെ ബോധ്യപ്പെടുത്തുന്നു.

ആർത്താറ്റ് പള്ളിയുടെ പുനർ നിർമ്മാണത്തെ സുഗമമാക്കിയ ചില വസ്തുതകൾ സ്മരിക്കേണ്ടതുണ്ട്. 1. മലങ്കരസഭയുടെ തലപ്പള്ളിയായ പാലൂർ പള്ളിയുടെ ശാപത്തിൽ നിന്ന് വിമുക്തി നേടുവാനുള്ള ആഗ്രഹം. 2. ശക്തൻ തമ്പുരാന്റെ പിന്തുണയും സഹായവും. 3. പല കാലങ്ങളിലായി പാലൂരിൽനിന്ന് പല തെക്കൻ പ്രദേശങ്ങളിലേക്കായി ചിതറിപ്പോയവർ തങ്ങളുടെ പൂർവിക തലപ്പള്ളിയുടെ നിർമ്മാണത്തിനു നൽകിയ ഉദാരമായ സഹായങ്ങൾ. 4. മലങ്കരസഭയിലെങ്ങും മല്പാൻ എന്ന നിലയിൽ പ്രശസ്തി നേടിയ ഇട്ടൂപ്പ് മല്പാന്റെ നേതൃത്വം. 5. തലപ്പള്ളി രാജാക്കന്മാരായ ചിറളയം, കക്കാട്, മണക്കുളം തമ്പുരാക്കന്മാർ നൽകിയ ഉദാരമായ സഹായങ്ങൾ. 6. കുന്നംകുളം പഴയപള്ളി നിർമ്മാണത്തിൽ നിന്ന് നേടിയ അനുഭവജ്ഞാനം.

പള്ളിയുടെ നിർമ്മാണ കാലഘട്ടം കുന്നംകുളത്തിന്റെയും ഇട്ടൂപ്പു മല്പാന്റെയും ജീവിതത്തിൽ അവിസ്മരണീയമായ ഒന്നായി മാറി. കുന്നംകുളം ഫീലിപ്പോസ് റമ്പാനുമൊന്നിച്ച് കുന്നംകുളം പഴയപള്ളിയിൽ താമസിച്ച് മല്പാൻ പള്ളിക്കൂടം നടത്തിയതിന്റെ ചുമതലകൾ, 6–ാം മാർത്തോമ്മായുടേയും ക്ലോഡിയസ് ബുക്കാനന്റെയും ആഗ്രഹപ്രകാരം നടത്തിയ ബൈബിൾ വിവർത്തനത്തിന്റെ നിർവ്വഹണം, പള്ളിപണിക്കുവേണ്ടി നടത്തിയ വിഭവസമാഹരണം എന്നിങ്ങനെ വൈവിധ്യമാർന്ന കർമ്മപദ്ധതികളാണ് മല്പാന്റെ നേതൃത്വത്തിൽ നടന്നത്. *നിരണം ഗ്രന്ഥവരി* ഈ സാഹസിക നേതൃത്വപാടവത്തെക്കുറിച്ച് അർത്ഥഗർഭമായ മൗനം പാലിച്ചുവെങ്കിലും ഈ സംഭവങ്ങളെക്കുറിച്ചുള്ള പരാമർശങ്ങൾ കുന്നംകുളം പ്രദേശത്ത് ഐതിഹ്യരൂപത്തിൽ പ്രചരിച്ചത് തലമുറകളിലൂടെ ജീവിച്ചു.

പുതുക്കിപ്പണിത പാലൂർ ചാട്ടുകുളങ്ങര പള്ളിയുടെ ഗാംഭീര്യം വ്യക്തമാക്കുവാൻ അതിന്റെ ചില അളവുകൾ താഴെ ചേർക്കുന്നു. നീളം 168 അടി, വീതി 53 അടി, ഭിത്തിക്കനം 5 അടി, പടിഞ്ഞാറുഭാഗത്ത് 25 അടി നീളത്തിലും 15 അടി വീതിയിലും മരം മാത്രമുപയോഗിച്ച് നിർമ്മിച്ച ബാൽക്കണി. മൈക്ക് പ്രയോഗത്തിൽ വരുന്നതിനു മുമ്പ് പള്ളിയുടെ ഏകദേശം മധ്യഭാഗത്ത് വടക്കേ ഭിത്തിയോടു ചേർന്ന് ക്രമീകരിച്ച 'ബീമാ' യിൽ കയറി നിന്നാണ് പ്രസംഗങ്ങളും അനൗൺസുമെന്റുകളും നടത്തിയിരുന്നത്. മദ്ബഹായിൽ നിന്നു പറഞ്ഞാൽ പടിഞ്ഞാറേ അറ്റത്തു സുഗമമായി കേൾക്കാൻ പ്രയാസമായതിനാലാണ് ഈ ക്രമീകരണം പ്രയോഗത്തിൽ വരുത്തിയത്. ആറ് പതിറ്റാണ്ടു മുമ്പ് ഈ ക്രമീകരണം പ്രയോഗത്തിലിരുന്നത് ഇതെഴുതുന്ന ആൾ അത്ഭുതത്തോടെ വീക്ഷിച്ചിട്ടുണ്ട്.

ദേവാലയ നിർമ്മാണത്തിന് ശക്തൻ തമ്പുരാൻ ധാരാളം മരം സൗജന്യമായി നൽകിയ വിവരം പുത്തേഴത്തു രാമമേനോൻ രേഖപ്പെടുത്തിയിട്ടുണ്ട് (ശക്തൻ തമ്പുരാൻ, പു. 394).

## അദ്ധ്യായം 14

# ഡോ. ക്ലോഡിയസ് ബുക്കാനനും പാലൂർ ചാട്ടുകുളങ്ങരപള്ളിയും

ദീർഘകാലം മേൽപ്പട്ടക്കാരനായി ജീവിച്ചതിന്റെ ബഹുമതിയായി വലിയ മാർ ദീവന്നാസ്യോസ് എന്ന് സഭാചരിത്രത്തിൽ വിശേഷിപ്പിച്ചു പോരുന്ന 6-ാം മാർത്തോമ്മാ, മലങ്കരസഭയിലെ ഏറ്റവും ബൃഹത്തായ പാലൂരിലെ (ആർത്താറ്റ്) ദൈവമാതാവിന്റെ പുനർ നിർമ്മിത ദേവാലയം കാണാതെ 1808 മീനം 25-ന് (ഏപ്രിൽ 6) കാലം ചെയ്തു. പുത്തൻകാവ് പള്ളിയിൽ കബറടങ്ങി. 1807 ഡിസംബറിൽ ഭീമാകാരമായ പള്ളിയുടെ നിർമ്മാണം പൂർത്തിയായതായി വിശ്വസിക്കപ്പെടുന്നു. വിസ്മയാവഹമായ ഈ ദേവാലയം വിദേശികളെപ്പോലും ആകർഷിച്ചിരുന്നു. ബ്രിട്ടീഷ് റസിഡണ്ട് മെക്കാളെ 1808-ൽ പുതുക്കിപ്പണിത ആർത്താറ്റ് പള്ളി സന്ദർശിച്ചു. അദ്ദേഹത്തോടൊപ്പം കൽക്കട്ടാ മിഷനറിയും നേരത്തെ മലങ്കരസഭയിലെ മിക്ക ദേവാലയങ്ങളും സന്ദർശിച്ച ഡോ. ക്ലോഡിയസ് ബുക്കാനനും ഉണ്ടായിരുന്നു. ബൈബിൾ വിവർത്തനവുമായി ബന്ധപ്പെട്ട് ആ ആംഗലേയ മിഷനറി കുന്നംകുളത്തെ സുറിയാനിക്കാർക്ക് പരിചിതനായിരുന്നു. 1599-ൽ ആർച്ച് ബിഷപ്പ് മേനേസിസിനെ ഒരു പ്രഹസനം അവതരിപ്പിച്ച് ലജ്ജിപ്പിക്കുകയും 1806-ൽ ആർത്താറ്റ് പടിയോല സമ്മാനിച്ച് ആറാം മാർത്തോമ്മായെ ഞെട്ടിക്കുകയും ചെയ്ത പാലൂർ ചാട്ടുകുളങ്ങര ഇടവക ബുക്കാനന്റെ ഹൃദയത്തിൽ അന്യാദൃശമായ ആദരവ് ജനിപ്പിച്ചിരുന്നു. ഇപ്പോൾ മലങ്കരയിലെ ഏറ്റവും ബൃഹത്തായ ദേവാലയമായി മലങ്കരസഭയുടെ തലപ്പള്ളി പുനർനിർമ്മാണം ചെയ്യപ്പെട്ടപ്പോൾ ആ പള്ളി സന്ദർശിക്കുവാനും ഒരു സമ്മാനം കൊണ്ട് സന്ദർശനത്തിന്റെ സ്മരണയെ ശാശ്വതീകരിക്കുവാനും ബുക്കാനൻ നിശ്ചയിച്ചു. 1819-ൽ മൂന്നാം പതിപ്പായി റവ. ഹഫ് പിയേഴ്സൺ ലണ്ടനിൽ നിന്ന് പ്രസിദ്ധീകരിച്ച *ദി മെമ്മോയേഴ്സ് ഓഫ് ദി ലൈഫ് ആൻഡ് റൈറ്റിംഗ്സ് ഓഫ് ദി റവ. ക്ലോഡിയസ് ബുക്കാനൻ* എന്ന പുസ്തകത്തിൽ (വാല്യം 1) ആ സന്ദർശനത്തെപ്പറ്റി താഴെ പറയുംപ്രകാരം വിവരിച്ചിരിക്കുന്നു. തലശ്ശേരി, ജനുവരി 14, 1808 എന്ന് സ്ഥലവും തീയതിയും ചേർത്താണ് ആ കുറിപ്പ് രേഖപ്പെടുത്തിയിട്ടുള്ളത്. "...... കേണൽ മെക്കാളെ ഇരുവരെയും എന്നോടുകൂടെ അനുയാത്ര ചെയ്തു. കൊച്ചിയിൽ നിന്ന് ആദ്യം ഞങ്ങൾ സഞ്ചരിച്ചത് തൃശൂരിലുള്ള സുപ്രസിദ്ധ സംസ്കൃത കോളജിലേക്കാണ്. അതിനുശേഷം സുറിയാനി ക്രിസ്ത്യാനികളുടെ ജില്ലയിലേക്ക് നീങ്ങി. അവിടം ഞാൻ നേരത്തെ സന്ദർശിച്ചിരുന്നില്ല. ഹൈദർ (അലി) ആ

സ്ഥലത്തെ നസ്രാണി ഗൂർ – നസ്രാണികളുടെ പട്ടണം – എന്ന് നാമകരണം ചെയ്തിരുന്നു. അത് ഫലഭൂയിഷ്ടവും ജനസാന്ദ്രവും മനോഹരവും ആയിരുന്നു. നാല് ഗെയ്റ്റുകളുള്ള നാല് ചത്വരങ്ങളായാണ് (four square) നഗരം സംവിധാനം ചെയ്തിട്ടുള്ളത്. അങ്ങാടികൾതോറും പാറയിൽ വെട്ടിയ പടവുകൾ ഉണ്ടായിരുന്നു. ഒരു കുന്നിൻ താഴ്വാരത്തിൽ ആണ് അത് പണിയപ്പെട്ടിരുന്നത്. ചെറു ശിഖരങ്ങളുള്ള വൃക്ഷങ്ങൾ ചുറ്റിലും ഉണ്ടായിരുന്നു. കുന്നിന്റെ താഴ്വാരത്തെ പുൽമൈതാനങ്ങൾ അലങ്കരിച്ചിരുന്നു. ആ പ്രദേശം മുഴുവൻ കുന്നുകളും താഴ്വരകളും ആയിരുന്നു. അവിടുത്തെ പുരോഹിതന്മാർക്കും ജനങ്ങൾക്കും ഞാൻ പരിചിതൻ ആയിരുന്നു. അവർ വാത്സല്യപൂർവ്വം ഞങ്ങളെ സ്വീകരിച്ചു. കേണൽ മെക്കാളെ പ്രധാന ദേവാലയത്തിലേക്ക് എന്നോടൊപ്പം വന്നു. മലങ്കരയിലെ എല്ലാ പള്ളികളുടെയും പേരിൽ ഒരു വലിയ സ്വർണ്ണപതക്കം ഈ പള്ളിക്കു സമ്മാനിക്കുവാനുള്ള എന്റെ ഉദ്ദേശ്യം ഗ്രഹിച്ച് ഒരു വലിയ ജനാവലി അവിടെ സമ്മേളിച്ചിരുന്നു. ക്രിസ്ത്യാനിയല്ലാത്ത ഒരാളും ആ പട്ടണത്തിൽ ഉണ്ടായിരുന്നില്ല. കൽക്കട്ടാ വിടുന്നതിനു മുമ്പ് മിസ്സിസ് ജെ. എനിക്ക് സമ്മാനിച്ച മെഡൽ ആണ് ഞാൻ അവർക്ക് നൽകിയത്. സാധാരണ ഒരു കോളജ് മെഡലിന്റെ മൂന്നിരട്ടി വലുപ്പം ഉണ്ടായിരുന്ന ആ പത്താക്കിന്റെ ഒരു വശത്ത് യോർദ്ദാനിലെ യേശുവിന്റെ മാമ്മൂദീസാ പ്രൗഢഗംഭീരമായി ആലേഖനം ചെയ്തിരുന്നു. മറുഭാഗത്ത് മാമൂദീസായ്ക്കായി ഉപനയിക്കപ്പെടുന്ന ഒരു ശിശുവിന്റെ രൂപവും. ജനങ്ങളെ സാക്ഷ്യം നിർത്തി ഞാൻ ആ മെഡൽ ഭക്തിപൂർവ്വം ത്രോണോസിൽ സമർപ്പിച്ചു. ഒപ്പം ദരിദ്രർക്കായി ഒരു സഹായനിധിയും. രണ്ട് ആഴ്ചകൾക്കു മുമ്പ് ഞാൻ സന്ദർശിച്ച കൊച്ചി രാജാവിന്റെ ഭരണസീമയിൽപ്പെട്ട പ്രദേശമായിരുന്നു ഈ പട്ടണം. ടിപ്പു (സുൽത്താൻ) 1789-ൽ ഈ സുറിയാനിക്കാരുടെ ആവാസകേന്ദ്രത്തെ ആക്രമിച്ചു. ക്രിസ്ത്യാനികളെ തൂക്കിക്കൊന്ന വൃക്ഷശിഖരങ്ങളെ ജനങ്ങൾ എനിക്ക് ചൂണ്ടിക്കാണിച്ചുതന്നു. സംഖ്യാബലത്തിലും ഐശ്വര്യത്തിലും അവർ ബഹുമാനത്തോടെ പരിഗണിക്കപ്പെട്ടിരുന്നു. കൊച്ചി രാജാവ് അവർക്ക് പ്രത്യേക പരിഗണനകളും മുൻഗണനകളും നൽകി. മലബാറിലെ ഇംഗ്ലീഷ് ഭരണപ്രദേശത്തു നിന്ന് പൊന്നാനിയിൽ നിന്ന്, കിഴക്ക് നാലു മൈൽ ദൂരമേ (ആറര കിലോമീറ്റർ) ഈ ക്രൈസ്തവ അങ്ങാടിക്കുണ്ടായിരുന്നുള്ളു. പാലക്കാടും സമീപത്തായിരുന്നു. സുറിയാനിപ്പള്ളികളിലേക്കുള്ള ഈ രണ്ടാം പര്യടനം ഏറെ പ്രയോജനപ്രദമായിരുന്നു (പു. 134-136).

ഈ സമകാല പ്രസ്താവനകൾ കുറെയേറെ കാര്യങ്ങൾ സൂചിപ്പിക്കുന്നു. 1. ക്ലോഡിയസ് ബുക്കാനൻ കുന്നംകുളത്തെ പട്ടക്കാർക്കും ജനങ്ങൾക്കും പരിചിതൻ ആയിരുന്നു. ഈ പരിചയത്തിന് രണ്ടു സാഹച



ര്യങ്ങളാണുള്ളത്. ആംഗ്ലിക്കൻ സഭയുമായുള്ള സഹകരണത്തെപ്പറ്റി ആലോചിക്കുവാൻ 6-ാം മാർത്തോമ്മാ നിയോഗിച്ച രണ്ടു മല്പാന്മാരിൽ ഒരാൾ കുന്നംകുളത്തെ പുലിക്കോട്ടിൽ ഇട്ടൂപ്പ് മല്പാൻ (ജോസഫ്) ആയിരുന്നു. ബുക്കാനനുമായുള്ള കൂടിക്കാഴ്ചയിലും ചർച്ചയിലും പങ്കെടുക്കുവാൻ അദ്ദേഹത്തോടൊപ്പം അദ്ദേഹത്തിന്റെ സഹപ്രവർത്തകരും ശിഷ്യരുമായ വൈദികരും വൈദിക വിദ്യാർത്ഥികളും അനുഗമിച്ചിരുന്നു. അടുത്ത തലമുറയിലെ കുത്തൂർ ഗീവർഗീസ് മല്പാൻ (തൊഴിയൂരിന്റെ കുത്തൂർ മാർ കൂറിലോസ്) അവരിൽ ഒരാളായിരുന്നു.

2. 6-ാം മാർത്തോമ്മായുടെ നിയോഗമനുസരിച്ച് സുറിയാനി ഭാഷയിൽ നിന്ന് വേദപുസ്തകം മലയാളത്തിലേക്ക് വിവർത്തനം ചെയ്യുവാൻ നേതൃത്വം നൽകിയ സുറിയാനി പണ്ഡിതൻ പുലിക്കോട്ടിൽ ഇട്ടൂപ്പ് മല്പാൻ ആയിരുന്നു. ഈ വിവർത്തനം നടത്തുവാനും അച്ചടിക്കുവാനും മുൻകൈ എടുത്ത ബുക്കാനനെ അവർക്ക് പരിചയമുണ്ടായിരുന്നു. കായംകുളം ഫീലിപ്പോസ് റമ്പാൻ മാത്രമേ ഈ വിവർത്തന യത്നത്തിലുണ്ടായിരുന്നുള്ളു എന്ന് കേരള സാഹിത്യചരിത്രത്തിൽ മഹാകവി ഉള്ളൂരും അതിനെ അനുകരിച്ച് ചില ഗ്രന്ഥകർത്താക്കളും വേണ്ടത്ര അന്വേഷണം കൂടാതെ എഴുതിയിട്ടുണ്ട്. 1807 ജനുവരി 29-ന് എഴുതിയ കത്തിൽ (മെമ്മോയേഴ്സ് ഓഫ് ബുക്കാനൻ, പു. 97) അക്കാര്യം അദ്ദേഹം ഇപ്രകാരം വ്യക്തമാക്കിയിട്ടുണ്ട്: "വേദപുസ്തകത്തിന്റെ തമിഴ് വിവർത്തനം കർണ്ണാടകത്തിൽ നിന്ന് ഇന്നാണ് എത്തിച്ചേർന്നത്. അതുമായി നാളെ ഞാൻ സുറിയാനി മെത്രാനെ കാണുവാൻ പോകുന്നുണ്ട്. സുറിയാനിയിലും മലയാളത്തിലും പാണ്ഡിത്യമുള്ള മൂന്ന് വിദഗ്ദ്ധരെ കൊണ്ട് മലബാറിലെ ഭാഷയിലേക്ക് ബൈബിൾ വിവർത്തനം ചെയ്യുന്നതിൽ അദ്ദേഹം വ്യാപൃതനായിരിക്കുന്നു. മലയാളം പണ്ഡിതനായ ഈ മെത്രാൻ തമിഴ് വിവർത്തനം കാണുവാൻ കാത്തിരിക്കുകയാണ്. മൂന്ന് വിവർത്തകരെയും പ്രതിമാസ ശമ്പളം നൽകി ഞാൻ ഏർപ്പാടാക്കി. എന്റെ അഭാവത്തിൽ കേണൽ മെക്കാളെ കാര്യങ്ങളുടെ മേൽനോട്ടം വഹിക്കുന്നു."

(കോട്ടയം പഴയസെമിനാരി സ്ഥാപകന്റെ 175-ാം ചരമ വാർഷികം സഭാതലത്തിൽ ആഘോഷിക്കുകയും സഭാജ്യോതിസ് എന്ന ബിരുദം

ഔദ്യോഗികമായി പ്രഖ്യാപിക്കുകയും ചെയ്തതിനോടനുബന്ധിച്ച് പഴയസെമിനാരി ചാപ്പലിൽ അദ്ദേഹത്തിന്റെ കബറിനോടടുത്ത് ചുമരിൽ സ്ഥാപിക്കുവാൻ തയ്യാറാക്കിയ ഫലകത്തിൽ ഈ ലേഖകൻ നിർദ്ദേശിച്ചതിൻപ്രകാരം ബൈബിൾ വിവർത്തനത്തിന്റെ സംരംഭകൻ എന്ന് അദ്ദേഹത്തെ വിശേഷിപ്പിക്കുന്ന പദങ്ങൾ ഡോ. പൗലൂസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ ഉൾപ്പെടുത്തി.)

ഈ വിവർത്തനം കുന്നംകുളം മാർ ലാസറസ് പള്ളിയിൽ (ഇത് ചിറളയം പള്ളിയോ പഴയപള്ളിയോ എന്ന് തീർച്ചപ്പെടുത്തുവാൻ കഴിഞ്ഞിട്ടില്ല) പ്രവർത്തിച്ചിരുന്ന മല്പാൻ പള്ളിക്കൂടത്തിൽ വച്ചായിരുന്നു എന്നാണ് കുന്നംകുളത്തെ ഐതിഹ്യം. കായംകുളം ഫീലിപ്പോസ് റമ്പാനും പുലിക്കോട്ടിൽ ഇട്ടൂപ്പ് മല്പാനും അക്കാലത്ത് അവിടെ അധ്യാപകർ ആയിരുന്നു. ഈ വിവർത്തന പരിപാടി മൂലം ബുക്കാനൻ കുന്നംകുളത്തുകാർക്ക് പരിചിതനായി.

ആർത്താറ്റ് പള്ളിക്ക് മെഡൽ സമ്മാനിക്കുന്നു. മലങ്കര മെത്രാപ്പോലീത്തായുടെ ആസ്ഥാനമായിരുന്ന കണ്ടനാട്, നിരണം തുടങ്ങിയ പ്രശസ്ത ദേവാലയങ്ങളും തനിക്ക് സമ്മാനമായി ലഭിച്ച പ്രാചീന സുറിയാനി കൈയെഴുത്തു ബൈബിൾ സൂക്ഷിച്ച അങ്കമാലിപ്പള്ളിയും സന്ദർശിച്ച ബുക്കാനൻ അവിടങ്ങളിലൊന്നും ഒരു മെഡൽ സമ്മാനിക്കാതെ പുനർനിർമ്മാണം ചെയ്ത പാലൂർ–ചാട്ടുകുളങ്ങര പള്ളിക്ക് ഒരു സ്വർണ്ണ മെഡൽ നല്കുന്നതിലെ യുക്തി എന്താണ്? മലങ്കരയിലെ എല്ലാ പള്ളികളുടെയും നാമത്തിലാണ് ആ പുരസ്കാരദാനം എന്ന് ബുക്കാനൻ രേഖപ്പെടുത്തിയതിന്റെ സാരം എന്താണ്? ഈ ലേഖകന്റെ നിരീക്ഷണം ഇപ്രകാരമാണ്:

1. മലങ്കരയിലെ എല്ലാ ദേവാലയങ്ങളുടെയും തലപ്പള്ളിയാണ് പാലൂർ – ചാട്ടുകുളങ്ങരപ്പള്ളിയെന്ന് അക്കാലത്തു മലങ്കരയിൽ പ്രസിദ്ധമായിരുന്നു. ആ തലപ്പള്ളി മാർത്തോമ്മാശ്ലീഹായാൽ സ്ഥാപിതമായിരുന്നു. ആ അനന്യതയെ മെഡൽ സമർപ്പണംകൊണ്ട് ബുക്കാനൻ ശാശ്വതീകരിച്ചു.

2. ആർത്താറ്റ് പടിയോലയിലൂടെ മലങ്കരസഭയുടെ മാർത്തോമ്മാ പൈതൃകത്തെയും സ്വത്വത്തെയും അഭിമാനപൂർവ്വം വിളംബരം ചെയ്ത് മറ്റ് ഇടവകകൾക്ക് പ്രചോദനം നൽകിയ ഇടവകയെയും അതിന്റെ പ്രാദേശിക നേതാവിനെയും അനുമോദിക്കുവാൻ ആംഗ്ലേയ മിഷനറി ശ്രദ്ധിച്ചു.

3. അങ്കമാലി, സഭയുടെ തലസ്ഥാനമാകുന്ന എ.ഡി. 11–ാം നൂറ്റാണ്ടുവരെ സഭയുടെ തലസ്ഥാനവും പിള്ളത്തൊട്ടിലുമായ പാലൂർ ഇടവകയെ മെഡൽ സമർപ്പണംകൊണ്ട് ആദരിക്കുവാൻ ആ വിദേശ മിഷനറി തയ്യാറായി.

4. ടിപ്പുവിന്റെ ആക്രമണം മൂലം മനോവീര്യം തകർന്ന അസ്തപ്രജ്ഞരായ ഒരു ക്രൈസ്തവജനത പുലിക്കോട്ടിൽ ഇട്ടൂപ്പ് മല്പാന്റെ നേതൃത്വത്തിൽ വിജൃംഭിതവീര്യരായി ഉയിർത്തെഴുന്നേല്ക്കുന്നതിന്റെ പ്രതീകമായി അതീവ ബൃഹദാകാരമായി പണി പൂർത്തിയാക്കിയ പാലൂർ ചാട്ടുകുളങ്ങര പള്ളിയെ മെഡൽ സമർപ്പണം മൂലം നഷ്ടപ്രതാപം വീണ്ടെടുക്കുവാൻ ബുക്കാനൻ പ്രചോദിപ്പിച്ചു.

5. സത്യവിശ്വാസത്തിനുവേണ്ടി ജീവൻ വെടിഞ്ഞ രക്തസാക്ഷികളുടെ സാന്നിദ്ധ്യം മലങ്കരസഭയിൽ ഈ ഇടവകയിൽ ബുക്കാനൻ ഗ്രഹിച്ചു. ആഗോള സഭാചരിത്രത്തിൽ 'രക്തസാക്ഷികളുടെ നഗരം' എന്ന് വിശേഷിപ്പിക്കപ്പെടുന്ന കാർത്തേജിന്റെ ചരിത്രം ബുക്കാനൻ സ്മരിച്ചു കാണണം. ഒരു മെഡൽ സമർപ്പണം കൊണ്ട് മലങ്കരസഭയിലെ രക്തസാക്ഷികളുടെ നഗരമായ പാലൂരിലെ ചാട്ടുകുളങ്ങര പള്ളിയെ ആദരിക്കുവാൻ ആ വിദേശ മിഷനറി തയ്യാറായതാകാം.

ഏതായാലും പുനർ നിർമ്മാണം നടത്തി നഷ്ടപ്രതാപം വീണ്ടെടുക്കുവാൻ പുലിക്കോട്ടിൽ ഇട്ടൂപ്പ് മല്പാന്റെ നേതൃത്വത്തിൽ ചാട്ടുകുളങ്ങര ഇടവക യത്നിക്കുമ്പോൾ മാർത്തോമ്മാശ്ലീഹാ സ്ഥാപിച്ച പള്ളിയുടെ പൈതൃകം നഷ്ടപ്പെട്ട വ്യഥയിൽ റോമ്മൻ വിഭാഗം അകം നീറിക്കഴിയുകയായിരുന്നു. ചാട്ടുകുളങ്ങര പള്ളിപ്പറമ്പിൽ തങ്ങൾക്കു ലഭിച്ച ഭൂമിയിൽ ഒരു പള്ളി സ്ഥാപിച്ച് ആ പൈതൃകം വീണ്ടെടുക്കുവാൻ അവർ ശ്രമിച്ചു. എന്നാൽ പ്രാചീന ദേവാലയത്തോട് കിടപിടിക്കാനോ മത്സരിക്കാനോ തങ്ങൾക്കാവുകയില്ലെന്ന് അവർ വേഗം തിരിച്ചറിഞ്ഞു. താമസിയാതെ നറുക്കെടുപ്പിലൂടെ തങ്ങൾക്കു ലഭിച്ച ചാവക്കാട് മാർ കുറിയാക്കോസ് കുരിശുപള്ളിയാണ് മാർത്തോമ്മാശ്ലീഹാ സ്ഥാപിച്ച പുരാതന ദേവാലയം എന്ന് പുതിയ ചരിത്രഭാഷ്യം അവർ തയ്യാറാക്കി. അതിനനുയോജ്യമായ പ്രചാരവേലയ്ക്കുള്ള കരുക്കൾ അവർ തയ്യാറാക്കി. 1. ചാവക്കാട് എന്ന സ്ഥലനാമം പാലൂരിനോട് കൂടുതൽ സാദൃശ്യമുള്ള പാലയൂർ എന്ന് സംഘടിതമായി വ്യത്യാസപ്പെടുത്തി. പില്ക്കാലത്ത് സർക്കാർ രേഖകളിൽപ്പോലും ചാവക്കാട് പ്രദേശത്തെ പാലയൂർ എന്ന സ്ഥലനാമം അംഗീകൃതമായി.

2. പള്ളിയുടെ പേരിൽ നിന്ന് മാർ കുറിയാക്കോസിനെ ഒഴിവാക്കി. പകരം സെന്റ് തോമസ് പള്ളിയെന്നു പുനർ നാമകരണം ചെയ്തു.

3. മാർത്തോമ്മാശ്ലീഹായുടെ വരവുമായി ബന്ധപ്പെട്ട ഐതിഹ്യങ്ങളെ പാലയൂരുമായി ബന്ധപ്പെടുത്തി കഥകൾ പ്രചരിപ്പിച്ചു. പ്രബലമായ കത്തോലിക്കാസഭയുടെ പിൻബലത്തോടെ നടത്തിയ ഈ പ്രചാരണം സഫലമായി.

4. നറുക്കെടുപ്പ് നടത്തിയത് പള്ളിക്കും കുരിശിനും വേണ്ടിയാണ് എന്ന് തെറ്റിദ്ധരിക്കുവാൻ തങ്ങൾക്കു ലഭിച്ച സ്ഥലത്ത് ഒരു കൽക്കുരിശു സ്ഥാപിച്ചു (നിലവിലുള്ള രണ്ടു ക്ഷേത്രങ്ങളെ രണ്ടു വിഭാഗക്കാർക്കായി നറുക്കിടാൻ നിശ്ചയിച്ചു എന്ന ആർത്താറ്റ് പള്ളിപ്പാട്ടിലെ പ്രസ്താവന വെളിച്ചം കാണുമെന്ന് അവർ വിചാരിച്ചിരിക്കുകയില്ല.)

5. ബ്രാഹ്മണന്മാരെ മാമൂദീസാ മുക്കിയ മാർത്തോമ്മാശ്ലീഹാ അമ്പലം നിന്ന സ്ഥാനത്താണ് പള്ളി നിർമ്മിച്ചതെന്ന് വരുത്തുവാൻ ഒരു കിണർ, കുറെ വിഗ്രഹങ്ങളുടെ അവശിഷ്ടം എന്നിവ തെളിവുകളായി ചൂണ്ടിക്കാട്ടി (കേരളത്തിൽ 7-ാം നൂറ്റാണ്ടിനോട് ശേഷമേ വിഗ്രഹ പ്രതിഷ്ഠകളും ക്ഷേത്രങ്ങളും ആവിർഭവിച്ചിട്ടുള്ളു എന്ന എ. ശ്രീധരമേനോന്റെ *കേരള സംസ്കാരം* എന്ന ഗ്രന്ഥത്തിലെ കണ്ടെത്തലുകൾ ഈ കഥയെ ചോദ്യം ചെയ്യുന്നു. 9-ാം നൂറ്റാണ്ടിൽ കേരളത്തിലെത്തിയ ക്നായി ത്തോമ്മാ എന്ന സിറിയൻ വ്യാപാരിയാണ് ചാവക്കാട്ടുള്ള മാർ കുറിയാക്കോസ് പള്ളി സ്ഥാപിച്ചതെന്ന നിരീക്ഷണത്തെ ഇത് ബലപ്പെടുത്തുന്നു.

6. ഇന്നും പാലയൂർ മ്യൂസിയം, സെന്റ് തോമസ് തീർത്ഥാടനം എന്നിവ സംഘടിപ്പിച്ച് 1808-ന് ശേഷം ആവിർഭവിച്ച ചാവക്കാട്-പാലയൂർ പുരാണത്തെ സുസ്ഥിരമാക്കുവാൻ യത്നിക്കുന്നു.

മാർത്തോമ്മാ പൈതൃകമുള്ള പാലൂർപള്ളി സ്വന്തമായി ലഭിച്ചതോടെ സുറിയാനിക്കാരുടെ ആവേശം തണുത്തു. അവരുടെ നേതാവ് സഭാതലസ്ഥാനം സെമിനാരി സ്ഥാപനത്തിലൂടെ കോട്ടയത്തു ക്രമപ്പെടുത്തിയതോടെ പാലൂരിനെ വിസ്മരിച്ചു. കോട്ടയം സെമിനാരിയിലെ മിഷനറി സമ്പർക്കം സി.എം.എസ്. വിഭജനം, നവീകരണം, അന്ത്യോഖ്യാ ബന്ധം എന്നീ സംഭവബഹുലമായ അധ്യായങ്ങൾ സഭാചരിത്രത്തിലുയർത്തിയ കോലാഹലങ്ങളുടെ മധ്യേ പാലൂർ ചാട്ടുകുളങ്ങര പള്ളിയുടെ അഭിമാനാവഹമായ ചരിത്രം ഘോഷിക്കുവാൻ പ്രാദേശിക നേതൃത്വത്തിന് പോലും ശേഷിയില്ലാതായി. പാലയൂരിന്റെ അതിശക്തമായ പ്രചാരണം സത്യങ്ങളെ വിഴുങ്ങുവാൻ വാ പിളർന്നു. പഴയ സുറിയാനിക്കാർ പുത്തൻകൂറ്റുകാരും പുത്തൻ വിദേശികൾ പഴയകൂറ്റുകാരും ആയതുപോലെ ഒന്നാം നൂറ്റാണ്ടിലെ പാലൂർ ചാട്ടുകുളങ്ങര പള്ളി പില്ക്കാല നിർമ്മിതിയെന്നും 9-ാം നൂറ്റാണ്ടിലുണ്ടായ ചാവക്കാട് മാർ കുറിയാക്കോസ് കുരിശുപള്ളി 1-ാം നൂറ്റാണ്ടിൽ മാർത്തോമ്മാശ്ലീഹാ സ്ഥാപിച്ച പള്ളിയാണെന്നും ചരിത്ര കഥകൾ സത്യത്തെ വിഴുങ്ങി.

## അദ്ധ്യായം 15

# ആർത്താറ്റ് പള്ളിയും നവീകരണവും

പാലക്കുന്നത്ത് തോമസ് മാർ അത്താനാസ്യോസിനെതിരെ ആർത്താറ്റ് വികാരിമാർ പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസിന് അയച്ച ഹർജി.

1059 കന്നി 5-ാം തീയതി (1883)

“പെരികെ പെരികെ ബഹുമാനപ്പെട്ടിരിക്കുന്ന മലയാളത്തിനുടെ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ അവർകളുടെ തിരുമനസ്സറിയിക്കുന്നതിന്.

ആർത്താറ്റ്-കുന്നംകുളം മുതലായ പള്ളികളിലെ വികാരിമാരായ ചെറുവത്തൂർ മാത്തു കത്തനാർ മുതലായി താഴെ പേരെഴുതി ഒപ്പിടുന്നവർ എല്ലാവരും കൂടി ബോധിപ്പിക്കുന്നത്.

തിരുമനസ്സിലെ കല്പനപ്രകാരം ഈ പള്ളികളിൽ ഞങ്ങൾ നടന്ന് വരുന്നതിന് വിരോധമായി നീക്കപ്പെട്ടിരിക്കുന്ന തോമസ് അത്താനാസ്യോസ് മെത്രാൻ ഈ പള്ളികളിൽ ബലമായി കയറി മതവിരോധമായ കർമ്മാദികളും നടത്തി പള്ളിവക മുതൽ അപഹരിക്കുന്നതിന് ശ്രമിച്ചിരിക്കുന്നപ്രകാരം കേട്ടിരിക്കുന്നതും ആ സംഗതി എടപെട്ട് ബഹുമാനപ്പെട്ട ഹജൂർ സമക്ഷത്തിങ്കലേക്ക് ഞങ്ങൾ ഹർജി ബോധിപ്പിച്ചിരിക്കുന്നതും ആകകൊണ്ട് ഈ സംഗതി തിരുമനസ് അറിയിക്കുന്നതിനായി എഴുതിയിരിക്കുന്നു.

അതുകൊണ്ട് തിരുമനസ്സിലെ കൃപയുണ്ടായി നൂതനമായി മേൽപ്പറഞ്ഞ തോമസ് അത്താനാസ്യോസ് മെത്രാനെ ഈ പള്ളികളിൽ കേറ്റി ശല്യങ്ങൾക്കും പോലീസിനും എടവരുത്താതെയിരിപ്പാൻ വേണ്ടുന്ന നിദാനം വരുത്തിത്തരുന്നതിന് അപേക്ഷിക്കുന്നു എന്ന് 1059 കന്നി 5-ാം തീയതി.

1. ആർത്താറ്റ് പള്ളി വികാരി ചെറുവത്തൂർ മാത്തു കത്തനാർ (ഒപ്പ്)
2. കുന്നംകുളം പള്ളി വികാരി ചീരൻ മാത്തു കത്തനാർ (ഒപ്പ്)
3. ചിറളയം പള്ളി വികാരി ചെറുവത്തൂർ വറീയത് കത്തനാർ (ഒപ്പ്)
4. കിഴക്കേ പുത്തൻപള്ളി വികാരി ചെമ്മണ്ണൂർ ഉക്രു കത്തനാർ (ഒപ്പ്)
5. തെക്കേ കുരിശുപള്ളി വികാരി പുലിക്കോട്ടിൽ യൗസേഫ് കത്തനാർ (ഒപ്പ്)

6. പനക്കൽ യാക്കോബ് കത്തനാർ (ഒപ്പ്)

7. പുലിക്കോട്ടിൽ പൗലൂസ് കത്തനാർ (ഒപ്പ്)

ഈ കാലങ്ങളിൽ തോമസ് അത്താനാസ്യോസിന്റെ കക്ഷിക്കാർ പുലിക്കോട്ടിൽ തിരുമേനിക്കെതിരായി പല വിപ്ലവങ്ങളും ഉണ്ടാക്കിക്കൊണ്ടിരുന്നു.

1059 കുംഭം 18–ാം തീയതിയിലെ (1884) തൃശൂർ ജില്ലാ മജിസ്ട്രേട്ട് അവർകളുടെ ഒരു ഉത്തരവുപ്രകാരം തിരുമേനിയെ ഈ ഇടവകയിലെ പള്ളികളിൽ പ്രവേശിക്കുന്നതിനെ നിരോധിച്ചിരുന്നു. അതിനെ തുടർന്ന് 1060 കുംഭം 30–ാം തീയതി (1885) കൊച്ചി ഗവൺമെന്റിൽ നിന്നും ഒരു കല്പന പുറപ്പെട്ടു. 1054–ൽ അസ്സൽ 439–ാം നമ്പർ ആയി പുലിക്കോട്ടിൽ തിരുമേനി ആലപ്പുഴ ജില്ലാകോർട്ടിൽ ഫയലാക്കിയിരുന്ന സമുദായ ക്കേസ് 1059 മിഥുനം 16–ാം തീയതി (1884) നമുക്ക് ഗുണമായി വിധിച്ചു. പ്രതികൾ അതിന്മേൽ കർക്കിടകം 25–ാം തീയതി 137–ാം നമ്പർ ആയി അപ്പീൽ ബോധിപ്പിച്ചു. 1061 തുലാം 29–ാം തീയതി (1885) അപ്പീൽ തള്ളി വിധിച്ചു. അതിനാൽ കുംഭം 19–ാം തീയതി 3–ാം നമ്പർ ആയി പ്രതികൾ റോയൽക്കോടതിയിൽ അപ്പീൽ ഫയലാക്കി. 1064 മിഥുനം 30–ാം തീയതി (1889) ആ അപ്പീൽകേസും നമുക്ക് പൂർണ്ണാനുകൂലമായി പരിണമിച്ചു.

അതെല്ലാം കഴിഞ്ഞപ്പോൾ പുലിക്കോട്ടിൽ തിരുമേനിയുടെ കുന്നംകുളത്തെ കക്ഷികൾ ദിനംപ്രതി പ്രബലപ്പെട്ടു തുടങ്ങി.

## നവീകരണക്കാരുടെ ആദ്യത്തെ വേർതിരിവ്, പള്ളിസ്ഥാപനം

1063 കർക്കിടകം 16–ാം തീയതി (1888) കുത്തൂർ പാറമേൽ ഇയ്യു ഇട്ടൂപ്പ് അവർകൾ അദ്ദേഹത്തിന്റെ വീട്ടുകാർക്ക് കർമ്മം കാണുന്നതിന് ഒരു പ്രത്യേക പള്ളി അനുവദിച്ച് കിട്ടാൻ ഗവൺമെന്റിലേക്ക് ഒരു ഹർജി അച്ചടിച്ച് സമർപ്പിക്കുകയുണ്ടായി. അന്നത്തെ കൊച്ചി ദിവാൻ ഗോവിന്ദ മേനോൻ അവർകൾ ആയിരുന്നു. അതിന്റെ പകർപ്പ്:

“മഹാരാജ മാന്യരാജ ശ്രീ ബഹുമാനപ്പെട്ട ദിവാൻജി യജമാനൻ അവർകളുടെ സന്നിധാനത്തിങ്കലേക്ക് കുന്നംകുളങ്ങര പ്രവൃത്തി കുന്നംകുളങ്ങര അങ്ങാടിയിൽ കുത്തൂർ പാറമേൽ ഇയ്യു ഇട്ടൂപ്പ് ബോധിപ്പിക്കുന്ന സങ്കട ഹർജി. സുറിയാനി ക്രിസ്ത്യാനികളിൽ പലവിധമായ എടത്തൂട്ടുകൾ ബഹുമാനപ്പെട്ട അന്ത്യോഖ്യാ പാത്രിയർക്കീസ് മുഖേന നടത്തി വരിക നിമിത്തം മാർ തോമസ് അപ്പോസ്തോലനാൽ സ്ഥാപിക്കപ്പെട്ട് ഏറിയകാലമായി സ്വാതന്ത്ര്യത്തിൽ ഇരുന്നിരുന്ന ഈ മലയാളസഭ വിശ്വാസകാര്യത്തിൽ വാദം മൂത്ത് രണ്ടായി ഭിന്നിച്ച് ആരംഭിച്ചിരിക്കുന്ന വ്യവഹാരത്തിന് കൊച്ചി, തിരുവിതാംകൂർ എന്നീ രാജ്യങ്ങളിൽ യാതൊരു

കുറവും ഇതുവരെ വന്നിട്ടില്ലെന്ന് യജമാനൻ അവർകൾക്കും കൂടെ നിശ്ച യമുള്ള കാര്യമാണല്ലോ. എന്നാൽ വിശ്വാസ സംബന്ധമായ കാര്യത്തിൽ വ്യവഹാരപ്പെട്ട് ജയം പ്രാപിപ്പാൻ യത്നിക്കുന്നതിനേക്കാൾ ഏകനായി രുന്ന് ദൈവകൃപയാൽ വളരുന്നത് നല്ലതെന്ന് കരുതി ഇന്നേവരെയും സത്യകർമ്മം മുതലായത് യാതൊന്നും അനുഭവിപ്പാൻ സംഗതി വരാതെ ക്ഷമയോടു കൂടെ ഇരുന്ന് വരുമളവിൽ എന്റെ ജ്യേഷ്ഠൻ രോഗത്തിൽ പെട്ട് മരിപ്പാറായ സമയം ക്രിസ്ത്യാനിക്കടുത്ത കർമ്മം കഴിക്കണമെ ന്നുള്ള ആശ നിവർത്തിപ്പാൻ വളരെ പ്രയാസപ്പെട്ട് ബുദ്ധിമുട്ടി എങ്കിലും അന്യ ഇടവകയായ അഞ്ഞൂർ നിന്നും ശരിയായ വിശ്വാസത്തിന് ഇണ ങ്ങാത്ത കർമ്മികളെ വരുത്തി കർമ്മം അനുഭവിപ്പാൻ സംഗതിയായി എന്നേ പറവാനുള്ളു. ഇത് എത്ര വേദനയാകുന്നുവെന്ന് ബോധിപ്പാനി ല്ലല്ലോ.

ഇരുകക്ഷികളുടെയും വ്യവഹാരത്തിൽ ഞാനും എന്റെ ജ്യേഷ്ഠനും ചേർന്നിട്ടില്ലെങ്കിലും പരിശുദ്ധന്മാരോട് പ്രാർത്ഥിക്കണമെന്നും മരിച്ചവർക്ക് വേണ്ടി അപേക്ഷിക്കണമെന്നും മറ്റുമുള്ള പാത്രിയർക്കീസ് അവർകളുടെ നിർബന്ധമായ നിഷ്ഫല ക്രിയകളിൽ നിന്ന് ഞങ്ങൾ ഒഴിഞ്ഞവരാകുന്നു. ഇതിനാലത്രേ ബുദ്ധിമുട്ടിന് ഇടവരുവാൻ സംഗതിയായത്. എത്ര കഷ്ടത സഹിച്ചാലും രക്ഷാമാർഗ്ഗത്തിലേക്ക് 'ക്രിസ്തവർ' മാത്രം മതിയാകുമെ ന്നുള്ള ശരിയായ എന്റെ ഏകവിശ്വാസത്തെ ക്ഷയിപ്പിക്കുന്നതിന് ഇട യായി വരുന്നത് എനിക്ക് വളരെ സങ്കടമാകുന്നു.

അതിനാൽ യജമാനൻ അവർകളുടെ കൃപയുണ്ടായി തലപ്പള്ളി കോവി ലകത്തുംവാതുക്കൽ ചെന്ന് കുന്നംകുളങ്ങര മുറിയിൽ 237-ാം നമ്പർ ആയി എന്റെ മുത്തച്ഛന്റെ അനുജൻ ചുമ്മാർ ചാക്കുണ്ണി പേരിൽ നെട്ടം പതിഞ്ഞിരിക്കുന്നതും ഞാൻ നടന്നുവരുന്നതുമായ കണ്ടാണത്തെ എറ ഞ്ഞാൽപറമ്പിൽ എന്റെ സ്വന്തം ചിലവിന്മേൽ ഒരു ദേവാലയവും പണി യിപ്പിച്ച് എന്റെയും എന്റെ കുടുംബങ്ങളുടെയും ഈ ശരിയായ വിശ്വാ സത്തിൽ നടപ്പാൻ മനസ്സുള്ള എല്ലാവരുടെയും സങ്കടം തീർത്തു രക്ഷി പ്പാൻ കല്പനയുണ്ടാകുന്നതിന് ദൈവത്തിൽ ശരണപ്പെട്ട് എത്രയും താഴ്മ യോടുകൂടി അപേക്ഷിക്കുന്നു.

ഈ സംഗതിയെപ്പറ്റി ബഹുമാനപ്പെട്ട റസിഡണ്ട് സായിപ്പ് അവർക ൾക്കും ഞാൻ ബോധിപ്പിച്ചിട്ടുണ്ട്. ആയതിന്റെ ഒരു പകർപ്പ് ഇതോടൊ ന്നിച്ച് ഹാജരാക്കിക്കൊള്ളുന്നു.

താഴെ പറയുംപ്രകാരമുള്ള മേൽവിലാസത്തോടുകൂടി ബ്രിട്ടീഷ് തപാ ലിൽ മറുപടി കല്പന അയച്ച് തന്നാൽ വേഗത്തിൽ കിട്ടുന്നതാകയാൽ ആ വകക്കായി അര അണയുടെ സ്റ്റാമ്പും ഇതൊന്നിച്ച് ഹാജരാക്കിക്കൊ

ള്ളുന്നു. എന്ന് കൊല്ലം 1063 കർക്കിടകം 16–ാം തീയതി (1888) ചാവക്കാട്ടിനടുത്ത് കുന്നംകുളങ്ങര വിദ്യാരത്നപ്രഭ അച്ചുകൂടം മാനേജിംഗ് പ്രൊപ്രൈറ്റർ കുത്തൂർ പാറമേൽ ഇയ്യു ഇട്ടൂപ്പ്. (ഒപ്പ്)."

അതനുസരിച്ച് നവീകരണ (മാർത്തോമ്മാ) വിശ്വാസത്തിൽ ഒരു പള്ളി പണിയുന്നതിന് ബഹുമാനപ്പെട്ട ഗവൺമെന്റിൽ നിന്ന് അനുമതി നൽകുകയും ക്രിസ്തോസ് പള്ളി എന്ന നാമത്തിൽ മേൽപ്പറഞ്ഞ പറമ്പിൽ ഒരു പള്ളി പണിയിച്ച് 1063 മീനം 25–ാം തീയതി മാർ തോമസ് അത്താനാസ്യോസ് തൊഴിയൂർ മാളിയേക്കൽ മാർ അത്താനാസ്യോസ് മെത്രാപ്പോലീത്തായുടെ സഹകരണത്തോടുകൂടി ആദ്യം വി. കുർബാന ചൊല്ലുകയും ചെയ്തു.

1064–ൽ ക്രിമിനൽ പലവക 37–ാം നമ്പർ ആയി ആർത്താറ്റ് മുതലായ അഞ്ച് പള്ളികളിൽ തോമസ് മാർ അത്താനാസ്യോസ് കക്ഷികൾക്ക് കർമ്മം കഴിക്കുന്നതിന് അനുവദിപ്പാൻ പനക്കൽ ഇയ്യാക്കു മാത്തു അവർകൾ മുഖാന്തിരം തലപ്പള്ളി രണ്ടാം ക്ലാസ് മജിസ്ട്രേട്ട് കോടതിയിൽ ഒരു ഹർജി ബോധിപ്പിക്കുകയും ഒന്നിടവിട്ട ആഴ്ചകളിൽ കർമ്മം നടത്താൻ അനുവദിച്ച് 1064 ചിങ്ങം 21–ാം തീയതി (1888) കല്പനയാവുകയും ചെയ്തു. ആയതിന് പഴഞ്ഞിയിൽ നിന്ന് മൂന്ന് പട്ടക്കാരെയും വരുത്തി. 1068–ൽ പലവക 4–ാം നമ്പർ ആയി ഡിസ്ട്രിക്ട് മജിസ്ട്രേട്ട് കോടതിയിൽ വീണ്ടും വേറൊരു ആക്ഷേപം ബോധിപ്പിക്കുകയുണ്ടായി. എങ്കിലും മറ്റ് അധികാരമുള്ള സിവിൽ കോടതി മറ്റു തരത്തിൽ വിധിക്കുന്നതുവരെ മേൽപ്രകാരം നടന്നുകൊള്ളുവാൻ കല്പനയുണ്ടാവുകയാണ് ചെയ്തത്.

ഇവിടത്തെ അപ്പോസ്തോലിക വിശ്വാസാചാരോപചാര നടപടികളുടെ നൈർമ്മല്യത്തിൽ നവീകരണ രീതികൾ കുറേശ്ശെയായി ഇഴഞ്ഞു കയറി വരുന്നതും മാത്യൂസ് മാർ അത്താനാസ്യോസിന്റെ 'നന്മ നിറഞ്ഞ മറിയം' എന്ന അപേക്ഷ കൂടാതെയുള്ള അച്ചടിച്ച നമസ്ക്കാര പുസ്തകം പ്രചാരത്തിൽ വരുന്നതും മറ്റും കണ്ടതിനാൽ പനയ്ക്കൽ മാത്തു അവർകൾ നവീകരണ വിശ്വാസികളിൽ നിന്നും തെറ്റി പഴയ വിശ്വാസരീതികളോട് ബന്ധപ്പെട്ടു.

1069–ൽ 56–ാം നമ്പർ ആർത്താറ്റ് പള്ളിക്കേസിൽ അദ്ദേഹം പ്രതിഭാഗം 9–ാം സക്ഷിയായിരുന്നു. ഇപ്രകാരമാണ് സാക്ഷിമൊഴി:

"1068 വരെ ഞാൻ അത്താനാസ്യോസിന്റെ ഭാഗക്കാരനായിരുന്നു. നമ്മുടെ ദേവാലയ സംബന്ധമായ പഴയ ആചാരങ്ങളിൽ ചില ഭേദഗതികൾ വരുത്തണമെന്ന് അദ്ദേഹം എന്നെ നിർബന്ധിച്ചതിനാൽ ഞാൻ അദ്ദേഹത്തെ ഉപേക്ഷിച്ചു. ദൈവമാതാവിനോടുള്ള പ്രാർത്ഥനകൾക്ക്

അദ്ദേഹം എന്നെ അനുവദിച്ചില്ല. മരിച്ചവർക്കുവേണ്ടി ചില അടിയന്തിരങ്ങൾ നടത്തിപ്പോന്നിരുന്നത് മേലാൽ പാടില്ലെന്ന് അദ്ദേഹം ആജ്ഞാപിച്ചു. വിശുദ്ധ കുർബാന വെവ്വേറെ കൊടുക്കണമെന്ന് പള്ളികളിലെ കർമ്മികളെ നിർബന്ധിച്ചു. ഇങ്ങനെ ക്രിയാസംസ്ക്കാരങ്ങൾക്കും ഭേദഗതികൾ വരുത്തി തുടങ്ങി. ...”

1068 കർക്കിടകം 27–ന് മാർ തോമസ് അത്താനാസ്യോസ് കാലം ചെയ്തു (1893). പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് തിരുമേനി ശീമയിൽ നിന്ന് മെത്രാൻ സ്ഥാനമേറ്റ് വന്ന് ആർത്താറ്റ് പള്ളിയിൽ ആദ്യം വി. കുർബാന ചൊല്ലിയിരുന്നു എങ്കിലും ടി പള്ളികളിന്മേൽ അധികാര കർത്തൃത്വം നടത്തുന്നതിന് അശക്തനായി ഭവിക്കയാൽ 1069 വൃശ്ചികം 3–ന് (1893) കുന്നംകുളം സർവ്വേ 1591–ാം നമ്പർ പറമ്പ് തീറ് മേടിച്ച് അവിടെ ഒരു ബംഗ്ലാവ് പണിയിച്ച് ‘സെഹിയോൻ ബംഗ്ലാവ്’ എന്ന് പേരിട്ട് അതിൽ വളരെക്കാലം താമസിച്ചിരുന്നു. വി. കുർബ്ബാന ചൊല്ലുന്നതിനും അവിടെ ഒരു പ്രത്യേക സ്ഥലം പണിയിക്കയുണ്ടായി. തന്നിമിത്തം തിരുമേനിയെ അനുസരിച്ച് നിൽക്കുന്നവരുടെ സംഖ്യ വർദ്ധിക്കുകയും തിരുമേനിക്ക് വേണ്ടി എന്തും പ്രവർത്തിക്കാനുള്ള സന്നദ്ധത ജനങ്ങളിൽ പ്രത്യക്ഷമാവുകയും ചെയ്തു. അതിനാൽ ഇവിടത്തെ പട്ടക്കാരുടെയും കൈക്കാരന്മാരുടെയും ജനങ്ങളുടെയും ആലോചനയോടും സഹകരണത്തോടും കൂടി ആർത്താറ്റ് കുന്നംകുളം മുതലായ അഞ്ചു പള്ളികളും സ്വത്തുക്കളും കൈവശം കിട്ടാൻ വ്യവഹാരം ഫയലാക്കി.

## പ്രമാദമായ ആർത്താറ്റ് പള്ളിക്കേസ്

1069–ൽ ആദ്യം (1893) 56–ാം നമ്പർ ആയി തൃശൂർ ജില്ലാകോർട്ടിൽ ഒരു വ്യവഹാരം ഫയലാക്കി (അന്യായ പകർപ്പിൽ നിന്നും ഏതാനും ഭാഗം)

**വാദികൾ.** 1. കോട്ടയം സുറിയാനി സിമ്മനാരിയിൽ ഇരിക്കും മലങ്കര യാക്കോബായ സുറിയാനി അസോസ്യേഷൻ കമ്മിറ്റി പ്രസിഡണ്ട് ആയ മലങ്കര ഇടവകയുടെ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ.

2. കുന്നംകുളങ്ങര പ്രവൃത്തി മേഞ്ചേരി കുന്നത്തങ്ങാടിയിൽ ചെമ്മണ്ണൂർ മത്തായി ഉക്രു കത്തനാർ.

3. മേൽപ്പടി പ്രവൃത്തി ചിറളയത്തങ്ങാടിയിൽ ചെറുവത്തൂർ വറീയത് കത്തനാർ മാത്തു കത്തനാർ.

4. മേൽപ്പടി അങ്ങാടിയിൽ കോലാടി വറീയതു പൗലോസ് കത്തനാർ.

5. തെക്കേ അങ്ങാടിയിൽ തെക്കേക്കര ചാക്കുണ്ണി കുരിയപ്പൻ കത്തനാർ.

ശേഷം 116 അയ്മേനികൾ.

**പ്രതികൾ.** 1. തിരുവിതാംകൂർ സംസ്ഥാനത്തു കൊട്ടാരത്തിൽ വർക്കി മകൻ തോമ്മാ കത്തനാർ.

2. പഴഞ്ഞി അങ്ങാടിയിൽ പുലിക്കോട്ടിൽ അബ്രഹാം കത്തനാർ മകൻ സ്കറിയാ കത്തനാർ.

3. ടി അങ്ങാടിയിൽ ചീരൻ കാക്കു മകൻ യാക്കോബ് കത്തനാർ.

4. ടി അങ്ങാടിയിൽ പുലിക്കോട്ടിൽ ചേറു മകൻ ശീമോൻ കത്തനാർ.

ശേഷം 37 അയ്മേനികൾ.

ഒന്നാം അധ്യായക്കാരൻ അന്ത്യോഖ്യായുടെ വി. പാത്രിയർക്കീസ് അവർകളോട് മലങ്കര സുറിയാനിസഭയുടെ മെത്രാപ്പോലീത്താ ആയിട്ട് മുറപ്രകാരം വാഴ്ചയേറ്റ് ടി സഭയിലേക്ക് നിയമിക്കപ്പെടുകയും മലങ്കര യുള്ള സുറിയാനി ക്രിസ്ത്യാനികളാൽ ക്രമപ്രകാരം അംഗീകരിക്കപ്പെ ടുകയും ചെയ്തു. അപ്രകാരമുള്ള മെത്രാപ്പോലീത്തായുടെ നിലയിൽ ഈ കോടതിയുടെ അധികാരാതിർത്തിക്കകത്തുള്ള ആർത്താറ്റ്, കുന്നം കുളങ്ങര, തെക്കേ കുരിശുപള്ളി, കിഴക്കേ പുത്തൻപള്ളി, ചിറളയം എന്നീ പള്ളികൾ അടങ്ങിയതായ ആർത്താറ്റ് ഇടവക ഉൾപ്പെട്ടിരിക്കുന്ന മലയാള സുറിയാനി സഭയുടെ ന്യായമായ തലവൻ ആകുന്നു.

ആർത്താറ്റ് പള്ളി മുതലായത് യാക്കോബായ സുറിയാനി സഭയുടെ വിശ്വാസോപദേശം, ആചാരം, ഭരണം ഇതുകൾക്ക് അനുസരിച്ചുള്ള ദൈവാരാധനയ്ക്കായി വളരെ പുരാതനകാലത്ത് സ്ഥാപിക്കപ്പെട്ടതാ കുന്നു.

സുറിയാനിസഭയുടെ വിശ്വാസോപദേശങ്ങളിൽ താഴെ വിവരം പറ യുന്ന സംഗതികൾ ഉൾപ്പെട്ടിരിക്കുന്നു.

1. ദൈവമാതാവായ പരിശുദ്ധ കന്യാസ്ത്രീ മറിയത്തിനോടും പരിശു ദ്ധന്മാരോടും അപേക്ഷിച്ച് മധ്യസ്ഥത യാചിക്കുന്നത് വിശ്വാസികൾക്ക് ന്യായവും പ്രത്യേക മുറയും ആകുന്നു.

2. ശുദ്ധമാന കുർബ്ബാന കൊടുക്കുന്നത് രണ്ടു തരത്തിലും കൂടി ഒന്നാ യിട്ടല്ലാതെ വെവ്വേറെ അല്ലാത്തതാകുന്നു.

3. മരിച്ചവർക്കുവേണ്ടി അപേക്ഷിക്കുന്നത് വിശ്വാസികളുടെ മുറയും അത് ആവശ്യവും ന്യായവും പ്രയോജനമുള്ളതുമാകുന്നു.

പ്രതികളിൽ പട്ടക്കാർ കുന്നംകുളങ്ങര പള്ളികളിൽ ഊഴപ്രകാരം കർമ്മം നടത്തുന്നവരും എല്ലാ പ്രതികളും ട്രസ്റ്റ് ലംഘനക്കാരുമാകുന്നു.

അതിനാൽ മേൽപ്പറഞ്ഞ പള്ളികളും സ്വത്തുക്കളും 1–ാം അന്യായക്കാരന്റെ ആത്മികവും ലൗകികവും സഭയ്ക്കടുത്തതുമായ അധികാരത്തിന് കീഴ്പ്പെട്ടതാണെന്ന് സ്ഥാപിച്ച് ഒഴിഞ്ഞുകിട്ടുവാനാണ് അന്യായം.

പത്രിക: മാർത്തോമ്മാശ്ലീഹായാൽ മലയാളത്ത് സ്ഥാപിക്കപ്പെട്ട പള്ളികൾ ഏതുനിലയിലും വിവാദപള്ളികൾ ഒരിക്കലും അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ കീഴിലായിരുന്നിട്ടില്ലെന്നും ടി പള്ളികളുടെ ആവശ്യത്തിനായി ടി പാത്രിയർക്കീസിന് ഒരു മെത്രാനെ പ്രതിഷ്ഠിപ്പാനായിട്ട് ന്യായമായ അവകാശമില്ലെന്നും വിവാദപള്ളികളുടെ ഇടവകക്കാരും കത്തനാരന്മാരും മെത്രാനും മേൽപ്പടി പാത്രിയർക്കീസിന് ഒരു വിധത്തിലും കീഴ് വഴങ്ങിയതായി കാണുന്നില്ലെന്നും അതിനാൽ 1–ാം അന്യായക്കാരനോ ശേഷം പേർക്കോ വിവാദ പള്ളിയിന്മേൽ അധികാര കർത്തൃത്വത്തിന് അവകാശപ്പെടാൻ അർഹതയില്ലെന്നും പത്രിക ബോധിപ്പിച്ചു.

ഇരു ഭാഗം തെളിവിന് ശേഷം ജില്ലാക്കോടതിയിൽ അന്യായം തള്ളി വിധിച്ചു.

1072 വൃശ്ചികം 4–ാം തീയതി കൊച്ചി വലിയതമ്പുരാൻ (സ്ഥാനത്യാഗം ചെയ്ത മഹാരാജാവ്) കുന്നംകുളം പഴയപള്ളിയും പള്ളിയങ്കണത്തിലെ പ്രാഥമിക സ്കൂളുകളും സന്ദർശിക്കാനെഴുന്നള്ളി.

1073–ൽ 83–ാം നമ്പർ ആയി ആർത്താറ്റ് പള്ളിക്കേസിന്റെ അപ്പീൽ ചീഫ് കോർട്ടിൽ ഫയലാക്കി.

1074–ൽ, പരുമല കബറടങ്ങിയ മാർ ഗ്രീഗോറിയോസ് തിരുമേനി ഇവിടെ എഴുന്നള്ളി. പുലിക്കോട്ടിൽ തിരുമേനിയൊന്നിച്ച് സെഹിയോൻ ബംഗ്ലാവിൽ കുറെ മാസങ്ങൾ താമസിക്കുകയുണ്ടായി.

1075–ൽ ചിങ്ങം 10–ാം തീയതി (1899) ആർത്താറ്റ് പള്ളിയോട് തൊട്ട് വടക്കേ ഭാഗത്ത് ആർത്താറ്റ് സർവ്വേ 313–ാം നമ്പർ നാലര ഏക്കർ വിസ്തീർണ്ണമുള്ള പറമ്പിൽ ഒരു ശവക്കോട്ട സ്ഥാപിക്കുവാൻ അതിന്റെ മതിൽക്കെട്ടിന് ശിലാസ്ഥാപനകർമ്മം നടത്തി. ചെമ്മണ്ണൂർ ചേറുകുട്ടി അയ്പു മുതലായ ചിലരുടെ അക്ഷീണ പരിശ്രമത്താൽ ജനങ്ങളിൽ നിന്നും പിരിച്ചെടുത്ത് മതിൽക്കെട്ടിന്റെ പണി പൂർത്തീകരിച്ചു.

ആർത്താറ്റ് പള്ളിക്കേസിന്റെ അപ്പീലും ചീഫ് കോർട്ടിൽ നമുക്ക് ദോഷമാകയാൽ 1076–ൽ 7–ാം നമ്പർ ആയി കൊച്ചി വലിയതമ്പുരാൻ തിരുമനസിലെ സന്നിധിയിൽ റോയൽ അപ്പീൽ ഫയലാക്കി (അപ്പീൽ ഹർജി അനുബന്ധത്തിൽ കാണുക).

1078 തുലാം 20–ാം തീയതി മാർ ഗ്രീഗോറിയോസ് തിരുമേനി പരുമല

സെമിനാരിയിൽ വച്ച് കാലം ചെയ്കയും അവിടെ കബറടങ്ങുകയും ചെയ്തു. വന്ദ്യ പിതാവിന്റെ സ്മാരകമായി തിരുമേനിയുടെ പ്രത്യേക ഉത്സാഹത്താൽ സ്ഥാപിതമായ മാർ ഇഗ്നാത്തിയോസ് ഹൈസ്ക്കൂളിന്റെ (ഇന്നത്തെ സർക്കാർ ഗേൾസ് ഹൈസ്കൂൾ) മുൻവശത്തായി ഒരു കുരിശു സ്ഥാപിക്കുകയും പിന്നീട് അത് ഒരു ചാപ്പൽ ആയി പണി കഴിക്കുകയും ചെയ്തു (ചാപ്പൽ നിലനിർത്തിക്കൊണ്ട് കിഴക്ക് മേൽവശത്ത് വിസ്തൃതമായ ഒരു പള്ളി പില്ക്കാലത്ത് പണിതു).

## ആർത്താറ്റ് കേസ് റോയൽക്കോടതിവിധി

മഹാമഹിമ ശ്രീ കൊച്ചി വലിയതമ്പുരാൻ തിരുമനസ്സിലെ സന്നിധിയിൽ റോയൽ അപ്പീൽ കോർട്ട് 1080 കർക്കിടകം 31-ാം തീയതി ചൊവ്വാഴ്ചയ്ക്ക് ശരിയായ 1905 ആഗസ്റ്റ് 15-ാം തീയതി.

ഹാജർ: എൻ. പട്ടാഭി രാമറാവു അവർകൾ (കൊച്ചി ദിവാൻ).

എസ്. ലോക്ക് സായിപ്പ് അവർകൾ (ചീഫ് കോർട്ട് ചീഫ് ജസ്റ്റീസ്).

റ്റി. സി. കൃഷ്ണമേനോൻ അവർകൾ (സീനിയർ പൂണി ജഡ്ജ്).

1076-ൽ 7-ാം നമ്പർ പ്രത്യേക അപ്പീൽ നി. വ. ദി. ശ്രീ. മാർ ദീവന്നാസ്യോസ് മുതൽപേർ അന്യായക്കാർ (പ്രത്യേക അപ്പീൽ വാദികൾ).

തോമ്മാ കത്തനാർ മുതൽപേർ പ്രതികൾ (പ്രത്യേക വാദികൾ)

തൃശൂർ ജില്ലാകോർട്ടിൽ 1069-ൽ ആദ്യം 56-ാം നമ്പർ വിധിയെ സ്ഥിരപ്പെടുത്തിയതായി ചീഫ് കോർട്ട് 1073-ൽ അപ്പീൽ 83-ാം നമ്പർ വിധിയിന്മേലുള്ള പ്രത്യേക അപ്പീൽ വിധി ന്യായത്തിന്റെ അവസാനഭാഗം.

എല്ലാ വാദമുഖങ്ങളെയും പരിഗണിച്ച് ഞങ്ങളുടെ അഭിപ്രായം ഇപ്രകാരമാണ്.

1. മലങ്കര യാക്കോബായ സഭയുടെ ആത്മിക മേലധ്യക്ഷൻ അന്ത്യോഖ്യാ പാത്രിയർക്കീസ് ആകുന്നു.

2. അന്യായപ്പെട്ട പള്ളികൾ (ആർത്താറ്റ് പള്ളി, ചിറളയം പള്ളി, പഴയപള്ളി, കിഴക്കേ പുത്തൻപള്ളി, തെക്കേ കുരിശുപള്ളി) ആർത്താറ്റ് ഇടവകയിൽ ഉൾപ്പെട്ടവയാകുന്നു.

3. അന്യായ-വിവരപ്പത്രികകളിൽ കാണിച്ച പള്ളികളും സ്വത്തുക്കളും അന്ത്യോഖ്യായുടെ വിശുദ്ധ പാത്രിയർക്കീസിന്റെ ആത്മിക സംസർഗ്ഗത്തിലുള്ള യാക്കോബായ സുറിയാനി സഭയുടെ വിശ്വാസത്തിലും തത്വോപദേശത്തിലും അച്ചടക്കത്തിലും ദൈവാരാധന ചെയ്യുന്നവർക്ക് അനുകൂലമായ ഒരു ട്രസ്റ്റിൻ കീഴിൽ ബന്ധിക്കപ്പെട്ടിരിക്കുന്നതാകുന്നു.

4. അതിനാൽ അന്യായപ്പെട്ട പള്ളികളും സ്വത്തുക്കളും ഇപ്പോഴത്തെ മലങ്കര മെത്രാപ്പോലീത്താ ആയ ഒന്നാം അന്യായക്കാരന്റെ ആത്മിക ലൗകിക പൗരോഹിത്യാധികാരങ്ങൾക്ക് കീഴടങ്ങിയിരിക്കുന്നു. കൈമുത്ത് സംഖ്യയെ സംബന്ധിച്ച വാദം അന്യായഭാഗത്തു നിന്ന് നിർബന്ധമായി ആവശ്യപ്പെട്ടിട്ടില്ലാത്തതിനാൽ ആയതൊഴിച്ച് കീഴ്ക്കോടതിയുടെ വിധി ദുർബലപ്പെടുത്തി വലിയതമ്പുരാൻ തിരുമനസ്സിലെ അംഗീകരണത്തിന് വിധേയമായി ഒരു വിധി നൽകുന്നതിന് ഞങ്ങൾ ഇതിനാൽ അഭിപ്രായപ്പെടുന്നു.

അന്യായപ്പെട്ട പള്ളികൾ ഇരുഭാഗക്കാരും പൊതുവെ വളരെക്കാലമായി ഉപയോഗിച്ച് വന്നിരുന്നതുകൊണ്ട് ഇവിടെയും താഴെ കോടതികളിലേയും ചെലവുകൾ അതത് ഭാഗക്കാർ വഹിക്കേണ്ടതാകുന്നു.

ജഡ്ജി (ഒപ്പ്) ജഡ്ജി (ഒപ്പ്) ജഡ്ജി (ഒപ്പ്)

റോയൽ കോടതി വിധി എന്നത് ഇക്കാലത്ത് നടപ്പില്ലാത്തതിനാൽ വായനക്കാരുടെ അറിവിനായി അതിനെപ്പറ്റി അല്പം വിവരിക്കുന്നതു നന്നായിരിക്കുമെന്ന് വിചാരിക്കുന്നു. 1057-ലെ ഒന്നാം റഗുലേഷൻപ്രകാരം ചീഫ് കോർട്ടിലെ വിധിയുടെ അപ്പീൽ കൊച്ചി വലിയതമ്പുരാൻ തിരുമനസ്സിലെ സന്നിധാനത്തിങ്കൽ പ്രജകൾക്ക് ബോധിപ്പിക്കുന്നതിന് സൗകര്യമുണ്ടായിരുന്നു (ബ്രിട്ടീഷ് പ്രിവി കൗൺസിലിന്റെ ഒരു മാതൃകയാണിത്) അങ്ങനെയുള്ള തീരുമാനം അവസാന തീരുമാനം ആയിരിക്കുന്നതുമാണ്. ജില്ലാകോർട്ടിലെയും ചീഫ് കോർട്ടിലെയും വിധികൾ നമുക്ക് പ്രതികൂലമായിരിക്കയാൽ 1-ാം അന്യായക്കാരൻ ആയിരുന്ന പുലിക്കോട്ടിൽ മാർ ജോസഫ് ദീവന്നാസ്യോസ് തിരുമേനിക്ക് അപാരമായ സങ്കടത്തിന് ഇടയായി. അന്നത്തെ നാട് വാണരുളുന്ന കൊച്ചി വലിയതമ്പുരാൻ സർ പി. രാമവർമ്മ ജി.എസ്.എസ്.ഐ; ജി.സി.ഐ.ഇ., എഫ്.എം.യു. (സ്ഥാനത്യാഗം ചെയ്ത മഹാരാജാവ്) തിരുമനസ്സിലെ സന്നിധിയിൽ സങ്കടം ബോധിപ്പിക്കുകയും രാജകീയ അപ്പീൽ മെമ്മോറാണ്ടം സമർപ്പിക്കുകയും ചെയ്തു. അതനുസരിച്ചാണ് മേൽ പ്രസ്താവിച്ച വിധി.

തിരുവിതാംകൂറിലും അക്കാലത്ത് റോയൽ കോർട്ട് വിധി സമ്പ്രദായം നടപ്പിലുണ്ടായിരുന്നുവെന്ന് മുമ്പ് പ്രസ്താവിച്ചിട്ടുണ്ടല്ലോ.

കൊച്ചി റോയൽ കോർട്ട് വിധിയനുസരിച്ച് 1081 വൃശ്ചികം 8-ാം തീയതി (1905) അന്യായപ്പെട്ട അഞ്ചു പള്ളികളും സ്വത്തുക്കളും വിധി നടത്തി എടുത്തു.

1069 മുതൽക്ക് പൂട്ടി മുദ്ര വെക്കപ്പെട്ടിരുന്ന (1893-1894) ആർത്താറ്റ്-കുന്നംകുളം പള്ളി വക മേമ്പൂട്ടുകൾ വിധി നടത്തോടു കൂടി മുദ്ര പൊട്ടിച്ച്

തുറന്ന് കൈവശം കിട്ടി. ഇത്രകാലം പൂട്ടിയിടപ്പെട്ടതിനാൽ ഏതാനും പല റിക്കാർട്ടുകളും ഓലകളും നശിച്ചു പോവാനിടയായി. അതിനകത്ത് അറകളിലിട്ട് പൂട്ടിക്കിടന്നിരുന്ന നെല്ല് പുറത്തെടുത്തപ്പോൾ കുമ്മായത്തിന് തുല്യമായിരുന്നുവെന്നും അന്നത്തെ ദൃക്സാക്ഷികൾ പറഞ്ഞു കേട്ടിട്ടുണ്ട്. ആഭ്യന്തര കലഹം മൂലം ഏതാനും വസ്തുക്കൾ അന്യാധീനപ്പെട്ടുപോയി. പള്ളിവക വസ്തുക്കൾ ജന്മികളിൽ നിന്ന് പൊളിച്ച് ചാർത്തി പിടിക്കാൻ ആരും ഇല്ലാത്തതിനാൽ ചില വസ്തുക്കൾ ജന്മികൾ പള്ളിക്കുടിയാന്മാരുടെ പേരിൽ ചാർത്തിക്കൊടുക്കുകയും ചില വെറുമ്പാട്ടക്കുടിയാന്മാർ ഉടമസ്ഥാവകാശികളെപ്പോലെ ഭൂമികൾ അന്യോന്യം തീറു വിറ്റ് വസ്തുവകകൾ കൈമറിഞ്ഞ് പോകയും ചെയ്തിട്ടുണ്ട്. വിധി നടന്ന് കഴിഞ്ഞ് മെത്രാപ്പോലീത്താ ഇവിടെ എഴുന്നള്ളി ഇരുന്ന അവസരത്തിൽ സമുദായ ഭക്തന്മാരായ അപൂർവ്വം ചില നല്ല മനസ്സുള്ളവർ വസ്തുക്കളുടെ അവകാശം പള്ളിക്ക് ഒഴിഞ്ഞു എഴുതി കൊടുക്കുകയുണ്ടായി. ഏതാനും വസ്തുക്കൾ ഇപ്പോഴും അന്യ കൈവശത്തിൽ തന്നെയിരിക്കുന്നു. മെത്രാപ്പോലീത്താ തിരുമേനി കുന്നംകുളത്തും പഴഞ്ഞിയിലും ആയി പതിനാല് മാസങ്ങളോളം താമസിക്കുകയും ഒരു കൊല്ലത്തോളം പള്ളിഭരണം നേരിട്ട് നടത്തുകയും പിന്നീട് യോഗം വിളിച്ചുകൂട്ടി കൈക്കാരന്മാരെ തെരഞ്ഞെടുത്തു നിശ്ചയിച്ച് ഭരണകാര്യങ്ങൾ ക്രമപ്പെടുത്തുകയും ചെയ്തു.

## നവീകരണക്കാരുടെ അവസാനത്തെ വേർതിരിവ്

1081–ൽ വൃശ്ചികത്തിൽ (1905) പള്ളികളും സ്വത്തുക്കളും വിധി നടത്തിയെടുത്തതോടുകൂടി നവീകരണ വിശ്വാസികൾക്ക് കർമ്മം നടത്തുന്നതിന് പുതിയ ദേവാലയങ്ങൾ നിർമ്മിക്കാതെ നിർവാഹമില്ല എന്നായി. ആർത്താറ്റ് വില്ലേജിൽ സർവ്വേ 314–ൽ ഒഴക് കണക്കിൽ 'അങ്ങാടിപറമ്പ്' എന്ന് വിളിച്ചുവരുന്ന സ്ഥലത്ത് ഒരു പള്ളിയും ശവക്കോട്ടയും കുന്നംകുളം തെക്കേ അങ്ങാടിയിൽ ഒരു കുരിശുപള്ളിയും സ്ഥാപിച്ചു കിട്ടുന്നതിന് ബഹുമാനപ്പെട്ട ഗവൺമെന്റിനെ സമീപിക്കുകയും കൊച്ചി ദിവാൻ പട്ടാഭി രാമറാവു അവർകൾ സ്ഥലം ഇറങ്ങിവന്ന് കണ്ട് ആയതുകൾക്ക് അനുമതി നൽകുകയും ചെയ്തു. അവിടെയെല്ലാം അധികം താമസിയാതെ അവർ പള്ളികൾ പണിയിക്കുകയും വേർപിരിഞ്ഞു പോകയും ചെയ്തു. നവീകരണ വിശ്വാസികളെ മാർത്തോമ്മാക്കാർ എന്ന പേരിനാലാണ് ഇപ്പോൾ അറിയുന്നത്.

അവർക്ക് സാധുവായ പൗരോഹിത്യമില്ല എന്നതും പ്രൊട്ടസ്റ്റന്റ് വിശ്വാസങ്ങൾ പിന്തുടരുന്നു എന്നതും അവരോടുള്ള സഭാപരമായ സമ്പർക്കങ്ങൾക്ക് പ്രതിബന്ധം സൃഷ്ടിക്കുന്നു. പട്ടക്കാരെ പുതുതായി പട്ടം നൽ

കിയും മാമ്മൂദീസാ ഏറ്റവരെ മൂറോൻ അഭിഷേകം നടത്തിയുമാണ് നമ്മുടെ സഭയിലേക്ക് സ്വീകരിക്കാറുള്ളത്. പൗരോഹിത്യത്തിൽ അവരോട് പങ്കാളിത്തം പുലർത്തുന്ന തൊഴിയൂർ സഭയോടും ഓർത്തഡോക്സ് സഭയുടെ ഔദ്യോഗിക നിലപാട് ഇതു തന്നെയാണ്. രൂപത്തിൽ, വേഷത്തിൽ, കാർമ്മിക വസ്ത്രങ്ങളിൽ, കാർമ്മിക ക്രിയകളിൽ സാദൃശ്യം പുലർത്തുന്നുവെങ്കിലും ഭാവത്തിൽ ഇതൊരു തികഞ്ഞ പ്രൊട്ടസ്റ്റന്റ് സഭയാണ്. കേരളത്തിലെ ഇതര പ്രൊട്ടസ്റ്റന്റ് സഭകളോട് അവർ കുർബ്ബാന സംസർഗ്ഗം പുലർത്തുന്നത് തന്മൂലമാണ്. അവർ നമ്മുടെ ആരാധനകളിലും നാം അവരുടെ ആരാധനകളിലും ഔദ്യോഗികമായി സംബന്ധിക്കുവാൻ പാടുള്ളതല്ല.

## ആർത്താറ്റു പള്ളിക്കേസ് (ഇടവകപത്രിക മുഖപ്രസംഗം)

സുറിയാനി സമുദായത്തിൽ മാത്രമല്ല കൊച്ചി, തിരുവിതാംകൂർ രണ്ടു സംസ്ഥാനങ്ങളിലും പ്രസിദ്ധി സമ്പാദിച്ചിരിക്കുന്ന ഈ പള്ളിക്കേസിൽ കൊച്ചി രാജകീയ അപ്പീൽ കോടതിയിൽ നിന്നു പ്രസ്താവിച്ച വിധിയെക്കുറിച്ചു കഴിഞ്ഞ പത്രികയിൽ ചുരുക്കത്തിൽ വിവരിച്ചിരുന്നെങ്കിലും വിസ്താരമായി കേൾപ്പാൻ ഞങ്ങളുടെ വായനക്കാർക്കു വാഞ്ഛയുള്ളതായി അറിയുന്നു.

ആർത്താറ്റുപള്ളി മലങ്കര ഇടവകയിലുള്ള പ്രധാന പള്ളികളിൽ ഒന്നാകുന്നു. ഇതിന്റെ സ്ഥാപനം ആയിരം വർഷങ്ങൾക്കു മുമ്പാണെന്നു ഊഹിക്കപ്പെട്ടിരിക്കുന്നു. ടിപ്പുസുൽത്താന്റെ കാലംവരെ, ആർത്താറ്റു പള്ളിക്കു സമീപം വലിയ കമ്പോളവും കച്ചവടവും ഉണ്ടായിരുന്നു. “ചെത്തിപ്പോടു, കുത്തിപ്പോടു, മനസ്സില്ലാത്തവരെ വെട്ടിപ്പോടു” എന്നുള്ള തത്വത്തോടുകൂടി ടിപ്പു വന്നു കമ്പോളവും പള്ളിയും ചുട്ടുദഹിപ്പിച്ചു കളഞ്ഞതിനാൽ കുടികൾ മിക്കവാറും കുന്ദംകുളങ്ങരയ്ക്കു സ്ഥലംമാറുകയും അവിടെ കമ്പോളം ഉണ്ടാകയും ചെയ്തു. ആർത്താറ്റു പള്ളിയുടെ കീഴായി കുന്ദംകുളങ്ങരെ പഴയപള്ളി, ചിറളയത്തുപള്ളി, തെക്കെ കുരിശു, കിഴക്കെ പുത്തൻപള്ളി ഇങ്ങനെ നാലു കുരിശുപള്ളികൾ പല കാലങ്ങളിലായി ഉണ്ടായിട്ടുണ്ടു. എന്നാലും ഇന്നും തലപ്പള്ളിയും രണ്ടായിരം വീട്ടുകാരുടെ ഇടവകപള്ളിയുമായിരിക്കുന്നതു ആർത്താറ്റു തന്നെയാണു.

പറങ്കിയുടെ കാലത്തു റോമ്മാമതത്തിലേക്കു സുറിയാനിക്കാരിൽ ഒരു വലിയ ഭാഗം ചേർന്നുനിന്ന കൂട്ടത്തിൽ ആർത്താറ്റു ഇടവകയിലും ആ കക്ഷികൾ ഉണ്ടാകാതിരുന്നില്ല. റോമ്മാക്കാരുടെ ബലവും സ്വാധീനവും മൂലം അവരെ പള്ളിയിൽനിന്നിറക്കാൻ കഴിഞ്ഞില്ല. എങ്കിലും റോമ്മാക്കാരും സുറിയാനിക്കാരും തമ്മിൽ ഉണ്ടായിരുന്ന വിരുദ്ധം മൂത്തു പള്ളി വളരെ കാലത്തോളം ശുശ്രൂഷ കൂടാതെ പൂട്ടി കിടക്കേണ്ടി വന്നു. ഇങ്ങ

നെയിരിക്കുമ്പോൾ പുലിക്കോട്ടിൽ ഇട്ടൂപ്പു റമ്പാൻ (നമ്മുടെ ഇപ്പോഴത്തെ വലിയതിരുമേനിയുടെ പിതാമഹനും കോട്ടയത്തു സിമ്മനാരി സ്ഥാപകനുമായിരുന്ന പുലിക്കോട്ടു മാർ ദീവന്നാസ്യോസു മെത്രാപ്പോലീത്താ) ആർത്താറ്റുപള്ളിയുടെ ഈ ശോചനീയാവസ്ഥ പ്രസിദ്ധനായ കൊച്ചിയിലെ ശക്തൻ തമ്പുരാനെ അറിയിക്കയും സങ്കടങ്ങൾ ബോധിപ്പിക്കയും ചെയ്കയാൽ തമ്പുരാൻ തന്നെ കൊല്ലം 981–ാമാണ്ടിൽ ആർത്താറ്റു എഴുന്നെള്ളുകയും സുറിയാനിക്കാരുടെയും റോമാക്കാരുടെയും വാദങ്ങൾ കേൾക്കയും ചെയ്തശേഷം പള്ളിയും പള്ളിമതിലിനു പുറത്തുണ്ടായിരുന്ന കുരിശുംതൊട്ടിയും രണ്ടു പള്ളികളാണെന്നു ഗണിച്ചുംകൊണ്ടു നറുക്കിട്ടു ഭാഗ്യംപോലെ വരട്ടെ എന്നു തീരുമാനിച്ചു. അതിൻപ്രകാരം ഇരുകക്ഷികളുടെയും പ്രതിനിധികൾ കോവിലകത്തു കൂടി നറുക്കെടുത്തപ്പോൾ പള്ളി സുറിയാനിക്കാർക്കും പുറത്തെ കുരിശുംതൊട്ടി റോമ്മാക്കാർക്കുമായി കുറി വന്നതനുസരിച്ചു ആർത്താറ്റു പള്ളി എന്നാളും പുത്തൻകൂറ്റുകാരുടെ മര്യാദപ്രകാരമുള്ള ആരാധനയ്ക്കായി ഏല്പിച്ചിരിക്കുന്നു എന്ന തീട്ടൂരം എഴുതി അന്നുമുതൽ സുറിയാനിവിശ്വാസത്തിൽ മാത്രമായി നടന്നുവരുന്നു. നറുക്കിട്ട സംഗതിയെക്കുറിച്ചു പൂർവന്മാർ പറഞ്ഞുകേട്ടിട്ടുള്ള ഒരു കഥ വളരെ രസകരമാണു. നറുക്കിടുവാൻ നിശ്ചയിച്ച സമയം ഇട്ടൂപ്പു റമ്പാൻ പോകാതെ അതിലേക്കായി പ്രതിപുരുഷന്മാരെ നിശ്ചയിച്ചയച്ചേച്ചു അദ്ദേഹം കുന്ദംകുളം പള്ളിയിൽ വിശുദ്ധ കുർബ്ബാനയിൽ ദൈവത്തോടു കണ്ണുനീരോടുകൂടെ പ്രാർത്ഥിച്ചുകൊണ്ടിരിക്കയായിരുന്നു. വിശുദ്ധ കുർബ്ബാനയിൽ പരിശുദ്ധാത്മാവു ഇറങ്ങി ദിവ്യദ്രവ്യങ്ങളെ കർത്താവിന്റെ വിശുദ്ധ ശരീരരക്തങ്ങളാക്കിത്തീർക്കുന്ന ദിവ്യപ്രാർത്ഥനയുടെ ഉച്ചാരണവും നറുക്കെടുക്കലും ഒരു മിനിട്ടിൽ ആയിരുന്നു എന്നു പൂർവന്മാർ പറഞ്ഞു കേട്ടിട്ടുണ്ടു.

ദൈവത്തിന്റെ പ്രത്യേക കടാക്ഷംമൂലം സ്വാതന്ത്ര്യപ്പെട്ടു കിട്ടിയ ഈ പള്ളി പിന്നീടു ടിപ്പുവിന്റെ പീഡയിൽ അകപ്പെടുവാൻ ഇടയായി എങ്കിലും ഇട്ടൂപ്പു റമ്പാൻ തന്നെ പള്ളിയുടെ നശിച്ചുപോയ മേല്ക്കൂട്ടു പൂർവാധികം ഭംഗിയും ഉറപ്പുമായി പണിയിച്ചു. അന്നുമുതൽ വലിപ്പത്തിലും ദ്രവ്യപുഷ്ടിയിലും ഇടവകപുഷ്ടിയിലും മലങ്കരെയുള്ള പള്ളികളിൽ ആർത്താറ്റുപള്ളി അദ്വിതീയമായിരിക്കുന്നു. പനയ്ക്കൽ ഈയപ്പൻ എന്ന മഹാന്റെ അന്വെഷണത്തിൽ പള്ളിക്കു വളരെ അഭിവൃദ്ധിയും ഐശ്വര്യവും ഉണ്ടായി എങ്കിലും പിൻകാലത്തു "കൈസ്ഥാന പിശാചുക്കളുടെ" ശല്യത്തിനു ഈ പള്ളിയും പാത്രീഭവിച്ചതിനാൽ വളരെ തർക്കങ്ങളും കുഴപ്പങ്ങളും ഉണ്ടാകുവാൻ ഇടയായിട്ടുണ്ടു. എങ്കിലും ആ പൂർവന്മാർ തങ്ങളുടെ മതവിശ്വാസങ്ങളിൽനിന്നൊ സഭാനടപടികളിൽ നിന്നൊ തെറ്റിപ്പോകയൊ ദുരുപദേശങ്ങളെ പള്ളിയിൽ പ്രവേശിപ്പിക്കയൊ ചെയ്തില്ല.

കുടുംബ മത്സരങ്ങളും കൈസ്ഥാന വഴക്കുകളും നിമിത്തം കക്ഷിവഴക്കു ഉത്ഭവിച്ചു എങ്കിലും നവീകരണ ഉപദേശം തുലൊം അടുത്തകാലത്തു മാത്രമെ അവിടെ പ്രവേശിച്ചിട്ടുള്ളു. ഇപ്പോഴത്തെ വ്യവഹാരത്തിനു ഹേതു എന്തെന്നുവെച്ചാൽ, കൊല്ലം 1058–ാമാണ്ടിടയ്ക്കു അന്നത്തെ നവീകരണത്തലവനായിരുന്ന തോമ്മാസ അത്താനാസ്യോസു അവർകൾ അഞ്ഞൂരു പള്ളിയിൽ ഒരു മെത്രാനെ വേഷം കെട്ടിക്കുന്നതിനായി പോയിരുന്ന സമയം ആർത്താറ്റു പള്ളിയിൽ നൂതനമായി പ്രവേശിക്കുന്നതിനു ശ്രമം ചെയ്കയും അതിനെ ആയിരത്തിൽ അധികം വീട്ടുകാർ ഉൾപ്പെട്ട ഇടവകജനങ്ങൾ തടുക്കയും ചെയ്തു. ഇതിൽവച്ചു രണ്ടു കക്ഷികളും ഗവർമ്മെണ്ടിൽ ഹർജ്ജികൾ ബോധിപ്പിക്കയാൽ നവീകരണത്തലവന്റെ ഉദ്ദേശ്യം തെറ്റിപ്പോകകൊണ്ടു നമ്മുടെ വലിയ തിരുമേനിയുടെ സ്വാതന്ത്ര്യത്തെയും പ്രവേശനത്തെയും ഈ ഗഡുവിൽ തടുക്കണമെന്നു എതൃകക്ഷിക്കുണ്ടായിരുന്ന ആഗ്രഹത്തെ അന്നു ആക്ടിങ്ങ് റെസിഡെണ്ടായിരുന്ന ലൊഗൻ സായ്പ് പിൻതാങ്ങുകയും അദ്ദേഹത്തിന്റെ പ്രേരണയും നിർബന്ധവും മൂലം സമാധാന പരിപാലനത്തിനെന്നു പഴിപറഞ്ഞും കൊണ്ടു ഒരു മെത്രാനും ആ പള്ളിയിൽ പ്രവേശിച്ചു പോകരുതെന്നു കൊച്ചി ഗവർമ്മെണ്ടിൽ നിന്നു ഒരു നോട്ടീസു പ്രസിദ്ധപ്പെടുത്തുകയും ചെയ്തു. അതിനെ തുടർന്നുണ്ടായ വ്യവഹാരങ്ങളിൽ മജിസ്ട്രേട്ടു കോടതി മുഖാന്തരം പള്ളികൾ രണ്ടു കക്ഷികളുടെയും തവണ വച്ചുള്ള കർമ്മത്തിനു സ്വാതന്ത്ര്യപ്പെടുത്തിക്കൊടുക്കയാൽ തെക്കെ ദിക്കിൽനിന്നു നവീകരണ കത്തനാരന്മാരെ പ്രവേശിപ്പിക്കുന്നതിനും സത്യ സുറിയാനി പട്ടക്കാരുടെയും മെത്രാപ്പോലീത്തായുടെയും സ്വാതന്ത്ര്യത്തെ തടുക്കുന്നതിനും ഇടയായി. ഇതാണ് ഇപ്പോഴത്തെ വ്യവഹാരത്തിനു ഹേതു. തന്റെ മുന്തിരിത്തോട്ടത്തെ ആഗ്രഹിച്ച ആഹാബിനെ സമ്മതിക്കാതിരുന്ന നാബോത്തിന്റെ വൈരാഗ്യം സാക്ഷാൽ ഉടമസ്ഥനുണ്ടായിരുന്നതുകൊണ്ടു നമ്മുടെ വലിയ തിരുമേനിയും ഇടവകപട്ടക്കാരും യോഗപ്രതിനിധികളും വാദികളായി 1069–ൽ 56–ാം നമ്പ്രായി ത്രിശ്ശിവപേരൂർ ജില്ലാ കോർട്ടിൽ അന്യായം ഫയൽ ചെയ്തു.

### അന്യായ സാരം

ആർത്താറ്റു പള്ളിയും അതിനു കീഴുള്ള കുരിശുപള്ളികളും സ്വത്തുക്കളും യാക്കോബായ വിശ്വാസാചാരപ്രകാരമുള്ള ആരാധനയ്ക്കായി സ്ഥാപിക്കപ്പെട്ടവയും അതിലേക്കായി നിരന്തരം ഉപയോഗപ്പെടുത്തി വന്നവയും ആകുന്നു. ആ പ്രത്യേക ട്രസ്റ്റിൽ ഉൾപ്പെട്ട ഉപദേശാചാരങ്ങളിൽ നിന്നു പ്രതികൾ തെറ്റിപ്പോകയും ട്രസ്റ്റിന്റെ ഉദ്ദേശ്യങ്ങൾക്കു വിപരീതങ്ങളായ ഉപദേശാചാരങ്ങളെ പള്ളികളിൽ നടത്തുകയും ചെയ്യുന്നു. ട്രസ്റ്റിൽ ഉൾപ്പെട്ടവയും പ്രതികൾ ലംഘിച്ചിരിക്കുന്നവയുമായ ഉദ്ദേശ്യങ്ങൾ ഏതെല്ലാമെന്നാൽ:–

1. അന്ത്യോഖ്യാ പാത്രിയർക്കീസിനാലൊ അദ്ദേഹത്തിന്റെ കല്പന പ്രകാരമൊ വാഴിയ്ക്കപ്പെടുകയും മലങ്കര ഇടവകയുടെ ഭൂരിപക്ഷത്താൽ അംഗീകരിയ്ക്കപ്പെടുകയും ചെയ്ത മലങ്കര ഇടവകയുടെ അതതു കാലത്തെ മെത്രാപ്പോലീത്തായുടെ ആത്മിയ ലൌകിയ അധികാരങ്ങൾക്കു ഈ പള്ളികൾ കീഴ്പ്പെട്ടിരിക്കണം.

2. മെത്രാപ്പോലീത്തായും പട്ടക്കാരും ഇടവകക്കാരും മേല്പ്പറഞ്ഞ പാത്രിയർക്കീസിന്റെ ആത്മിയ ആജ്ഞയിൽ ഇരിക്കണം.

3. ഈ പള്ളികളിൽ വികാരിമാരെയും കർമ്മികളായ പട്ടക്കാരെയും നിയമിക്കുന്നതിനും നീക്കുന്നതിനും മേൽപ്രകാരമുള്ള മെത്രാപ്പോലീത്തായ്ക്കു മാത്രമെ അധികാരമുള്ളു. 1-ാം വാദി ഇപ്രകാരമുള്ള ഈ കാലത്തെ മെത്രാപ്പോലീത്തായാണു.

4. ഈ പള്ളികളിലെ കൈക്കാരന്മാരെ യോഗം തിരഞ്ഞെടുക്കേണ്ടതാകുന്നു എങ്കിലും മേൽപ്രകാരമുള്ള മെത്രാപ്പോലീത്തായാൽ സ്ഥിരപ്പെടുത്തിയാൽ മാത്രമെ അവർക്കു അധികാരം സിദ്ധിക്കുകയുള്ളു. ഇങ്ങനെ നിശ്ചയിക്കപ്പെടുന്ന കൈക്കാരന്മാർ പള്ളികണക്കുകൾ യോഗത്തെ കേൾപ്പിക്കയും മെത്രാപ്പോലീത്തായ്ക്കു അയച്ചു സമ്മതം പ്രാപിക്കയും ചെയ്യണം.

5. ഈ പള്ളികളിൽ വച്ചു നടത്തുന്ന വിവാഹങ്ങൾക്കു കൈമുത്തു കിട്ടുവാൻ മെത്രാപ്പോലീത്തായ്ക്കു അവകാശം ഉണ്ടു.

6. പരിശുദ്ധന്മാരോടും വിശുദ്ധ കന്യാസ്ത്രീ മറിയാമ്മിനോടും മരിച്ചവർക്കു വേണ്ടിയും പ്രാർത്ഥിക്കണമെന്നുള്ളതും വിശുദ്ധ കുർബ്ബാന ശരീരരക്തങ്ങളെ യോജിപ്പിച്ചു ഒന്നായി കൊടുക്കണമെന്നുള്ളതും ഈ പള്ളികളിലെ ഉപദേശാചാരങ്ങളിൽ ഉൾപ്പെട്ടിരിക്കുന്നവയാണു.

7. പ്രതികൾ ഇവയിൽനിന്നു തെറ്റിയിരിക്കുന്നതിനാൽ മേല്പറഞ്ഞ ട്രസ്റ്റിനെ സ്ഥാപിച്ചും പ്രതികളുടെ കൈവശമുള്ള പള്ളിസ്വത്തുക്കളെ ഒഴിപ്പിച്ചും പ്രതികൾ 1-ാം വാദിയുടെ ആജ്ഞയെയും ട്രസ്റ്റിനെയും സമ്മതിക്കാതിരിക്കുന്ന കാലമെല്ലാം പള്ളിയിലൊ പള്ളികാര്യങ്ങളിലൊ പ്രവേശിക്കാതിരിപ്പാൻ ഇഞ്ചക്ഷ്യൻ കൊടുത്തും വിധി ഉണ്ടാകണമെന്നപേക്ഷ.

പ്രതികൾ അന്യായത്തിലെ ട്രസ്റ്റിനെ നിഷേധിക്കയും പള്ളികൾ അവരുടെ നവീകരണ ഉപദേശങ്ങൾക്കായി മുമ്പിനാലെ ഉപയോഗിച്ചു വരുന്നവയാണെന്നും വ്യവഹാരത്തിനു കാലഹരണം, മിസ്ജായിണ്ടർ, റെസ്ജൂഡിക്കെറ്റാ എന്നീ തടസ്സങ്ങൾ ഉണ്ടെന്നും വാദിച്ചു.

വ്യവഹാരത്തിനു മിസ്ജായിണ്ടർ, റെസ്ജൂഡിക്കെറ്റാ ഈ ദോഷങ്ങൾ ഉണ്ടെന്നും പാത്രിയർക്കീസിന്റെ മേലധികാരത്തെ തെളിയിച്ചിട്ടില്ലെന്നും

പറഞ്ഞു മറ്റുള്ള സംഗതികളിൽ പ്രവേശിക്കാതെ ആദ്യകോടതി അന്യായം തള്ളി. അപ്പീൽ കോടതി ലാ പായണ്ടിൽ പ്രവേശിക്കാതെ പാത്രിയർക്കീസിന്റെ അധികാരത്തിനു തെളിവു മതിയായില്ലെന്നു മാത്രം പറഞ്ഞു കിഴുക്കോർട്ടു വിധിയെ സ്ഥിരപ്പെടുത്തി. ഈ വിധിയിന്മേൽ കൊണ്ടുവന്ന റോയൽ അപ്പീൽ വ്യവഹാരമാണു ഈയിടെ തീരുമാനിച്ചിരിക്കുന്നതു.

കൊച്ചിയിലെ റോയൽകോർട്ടു റിഗുലേഷ്യൻപ്രകാരം ദിവാനിജിയും ഹൈക്കോടതിയിലെ രണ്ടു ജഡ്ജിമാരും കൂടുന്നതാണു റോയൽകോർട്ടിലെ ഫുൾബെഞ്ചു. ദിവാന്റെ സമ്മതത്തോടുകൂടി രണ്ടു ജഡ്ജിമാർക്കു തനിച്ചു റോയൽകേസു വിധിയ്ക്കാൻ നിയമം അനുവദിച്ചിട്ടുണ്ടെങ്കിലും ഇതു ഒരു പ്രധാന കേസാകകൊണ്ടു ഫുൾബെഞ്ചിൽ കേൾക്കണമെന്നു നിശ്ചയിച്ചതനുസരിച്ചു ദിവാനിജിയും ചീഫ് ജഡ്ജി മിസ്റ്റർ ലോക്കസായ്പും 2-ാം ജഡ്ജി കൃഷ്ണമേനോനും കൂടിയാണു റോയൽ അപ്പീൽ എടുത്തതു. അപ്പീൽ വാദിയായ നമ്മുടെ വലിയ തിരുമേനിയുടെ ഭാഗത്തേക്കു പ്രസിദ്ധനായ ആണറബിൾ സർ ഭാഷമയ്യങ്കാർ സി.ഏസ്.ഐ. ദിവാൻ ബഹദൂർ ഏഫ്.എം.യു. നൈറ്റ്, അവർകളും പ്രതിഭാഗം വക്കീലായി ബാരിസ്റ്റർ നരസു അയ്യാ അവർകളും പ്രസംഗിച്ചു. മിസ്റ്റർ നരസു അയ്യാ അവർകൾ ഒരു നല്ല സമർത്ഥനും വാഗ്മിയും ആണെന്നു മാത്രമല്ല കീഴുകോടതികളിൽ വ്യവഹാരം നടത്തിയ ആളായിരുന്നതിനാൽ കേസു ഭേഷായി പഠിച്ചിട്ടുണ്ടായിരുന്നു എന്നു പറവാൻ സംശയമില്ല. താഴത്തെ കോടതികളിൽ വച്ചു പത്തമ്പതു ലാ പുസ്തകങ്ങൾ മേശമേൽ അടുക്കിവച്ചുംകൊണ്ടു മിസ്ജായിണ്ടർ, റെസ്ജൂഡിക്കെറ്റാ മുതലായ ലാ പായണ്ടുകളെക്കുറിച്ചു ഈരണ്ടു ദിവസം പ്രസംഗിച്ച ഈ മഹാൻ സാർ ഭാഷമയ്യങ്കാരുടെ മുമ്പിൽ വന്നപ്പോൾ ഒരു ലാ പുസ്തകം പോലും കോടതിയിൽ കൊണ്ടുവരാതെ സൂര്യോദയത്തുങ്കൽ താരകാസ്തമാനംപോലെ ലാ പായണ്ടിൽ വാദിക്കാതെ പിൻമാറിക്കളഞ്ഞതുകൊണ്ടു നിയമപരിജ്ഞാനത്തിൽ അദ്വിതിയനായ അയ്യങ്കാർക്കു തന്റെ സാമർത്ഥ്യം പ്രകടിപ്പിക്കുവാൻ തരം കിട്ടിയില്ലെങ്കിലും ഒന്നുരണ്ടു പൊട്ടു ലാ കീഴുക്കൊർട്ടുവിധികളിൽ പറഞ്ഞിരുന്നവയെ അദ്ദേഹം തകർത്തു പൊടിച്ചപൊടി വിസ്മയനീയമായിരുന്നു.

## സാർ ഭാഷ്യമയ്യങ്കാരുടെ വാദച്ചുരുക്കം

വിവാദു പള്ളികൾ മലങ്കര ഇടവകയിൽ ഉൾപ്പെട്ടവയും മലങ്കരയുടെ അതതു കാലത്തെ മെത്രാന്മാരാൽ ഭരിയ്ക്കപ്പെട്ടവയും പൂർവമെത്രാന്മാരുടെ വിശ്വാസാചാരങ്ങൾക്കു അനുരൂപമായ കർമ്മങ്ങൾക്കായി ഉപയോഗപ്പെടുത്തി വന്നവയും ആണന്നു പ്രതിഭാഗത്തെ മെത്രാൻ ഈ കേസിൽ

മൊഴി കൊടുത്തിരിക്കുന്നതിനാൽ തർക്കപ്പെട്ട പള്ളികളുടെ ട്രസ്റ്റ് ഇന്ന തെന്നു അറിവാൻ മലങ്കര ഇടവകയുടെ ഭരണവും ഉപദേശാചാരങ്ങളും എന്താണെന്നു നോക്കിയാൽ മതി. ഒരു പള്ളിയുടെ അടിസ്ഥാനം എങ്ങി നെയിരുന്നാലും പത്തിരുനൂറു വർഷമായി ഏതു സഭയുടെ ഉപദേശാചാ രങ്ങളെ അവയിൽ സ്വീകരിച്ചിട്ടുണ്ടോ അതാണു ആ പള്ളിയുടെ ട്രസ്റ്റെന്നു ബ്രിട്ടീഷ് കോടതികൾ വിധിച്ചിട്ടുണ്ടു. അതിനാൽ മലങ്കരസഭ യുടെ പൂർവചരിത്രം എങ്ങനെയിരുന്നാലും 1663 മുതൽ ഈ സഭ അന്ത്യോക്കിന്റെ കീഴു ഒരു യാക്കോബായ സഭ ആയിരുന്നു എന്നു പ്രത്യ ക്ഷമായി കാണാം. ഇരുനൂറ്റിൽചില്വാനം വർഷങ്ങൾക്കിടയിൽ ഈ സഭയെ ഭരിച്ച മെത്രാന്മാരെല്ലാവരും യാക്കോബായക്കാർ ആയിരുന്നു എന്നു മരിച്ചുപോയ തോമ്മാസ് അത്താനാസ്യോസും, ഇവർ എല്ലാവരും അന്ത്യോഖ്യായ്ക്കു കീഴായിരുന്നു എന്നു ചരിത്രങ്ങളും സമ്മതിക്കുന്നു. ദൃഷ്ടാന്തമായിട്ടു, 1–ഠ 2–ഠ മാർത്തോമ്മാ മെത്രാന്മാർ അന്ത്യോഖ്യായുടെ കല്പനപ്രകാരം ഊർശ്ലേമിന്റെ മാർ ഗ്രീഗോറിയോസിനാലും 3–ഠ 4–ഠ മാർത്തോമ്മാമാർ മാർ ഈവാനിയോസിനാലും വാഴിക്കപ്പെട്ടു. 4–ഠ 5–ഠ മാർതോമ്മാമാർ പാത്രിയർക്കീസിന്റെ മേലധികാരത്തെയും യാക്കോ ബായ വിശ്വാസത്തെയും സമ്മതിച്ചവർ ആയിരുന്നു എന്നു അവർ ഡച്ചു കാർക്കു എഴുതിയിട്ടുള്ള എഴുത്തുകളാലും ഇവർ പാത്രിയർക്കീസിന യച്ച ചില എഴുത്തുകൾ യൂറോപ്പിൽ കിട്ടിയിട്ടു അസെമ്മാൻ എന്ന ചരി ത്രകർത്താവു പ്രസിദ്ധപ്പെടുത്തിയിട്ടുള്ള പകർപ്പുകൾകൊണ്ടും കാണാം. 6–ാം മാർതൊമ്മാ പാത്രിയർക്കീസിനാൽ അയക്കപ്പെട്ട പ്രത്യേക സ്ഥാത്തിക്കൊനും വടി മുടിയും സ്ലീബായും കൊണ്ടുവന്ന പരദേശ ബാവാന്മാരാൽ വാഴിക്കപ്പെട്ടയാളും ഒരു യാക്കോബായക്കാരനും പാത്രി യർക്കീസിന്റെ കീഴുള്ളവനുമെന്നു മക്കൊളി സായ്പിന്റെ പേർക്കു എഴു തിയയച്ച ആളും ആണു. 7–ാം മാർതൊമ്മാ 6–ാം മാർതൊമ്മായുടെ കാല ത്തുള്ളവനാകയാൽ അന്യഥാ വരാൻ പാടില്ല. 8–ാം മാർതോമ്മാ പാത്രി യർക്കീസിനെയും യാക്കോബായ നടപടികളേയും സ്ഥാപിച്ചു മദ്രാസ ഗവർമ്മെണ്ടിലേക്കു എഴുതിയയച്ച രേഖയുണ്ടു. പുലിക്കോട്ടു ദീവന്നാ സ്യോസ അന്ത്യോഖ്യാ നടപടികളെ സമ്മതിച്ചു എഴുത്തുകൾ അയച്ച തായി കാണുന്നു. പുന്നത്ര ദീവന്നാസ്യോസ ചർച്ച് മിഷ്യൻ സമൂഹ ത്തിനു അയച്ച എഴുത്തിൽ താൻ അന്ത്യോഖ്യാ കീഴുള്ള ഒരു പച്ച യാക്കോബായക്കാരനാണെന്നു സ്പഷ്ടമായി സമ്മതിക്കുന്നു. ചേപ്പാട്ടു ദീവന്നാസ്യൊസിന്റെ കാര്യത്തിൽ അനേകം രേഖകൾ ഉണ്ടു. കടശി മാത്യൂസ് അത്താനാസ്യോസ അന്ത്യോഖിൽനിന്നു സ്ഥാനം ഏറ്റു എന്നു മാത്രമല്ലാ തന്റെ അധികാരവും അവകാശവും അന്ത്യോഖ്യായെ ആശ്ര യിച്ചാണെന്നു എഴുതിയിട്ടുള്ള രേഖകൾക്കു കണക്കില്ല. ഇങ്ങനെ 1663

മുതൽ ഇതെ വരെയുണ്ടായ മെത്രാന്മാർ എല്ലാം അന്ത്യോഖിനു കീഴുള്ള യാക്കോബായക്കാരായിരുന്നു എന്നു കാണുന്നതിനാൽ അവരാൽ ഭരിക്കപ്പെട്ടവയും അവരുടെ വിശ്വാസത്തിനു അനുരൂപമായ ആരാധനയ്ക്കു ഉപയോഗപ്പെടുത്തി വന്നവയുമെന്നു പ്രതികളും അവരുടെ മെത്രാനും സമ്മതിക്കുന്ന വിവാദു പള്ളികൾ അന്യഥാ വരുവാൻ പാടില്ല.

സുറിയാനിക്കാരുടെ പള്ളിക്രമപുസ്തകങ്ങൾ ഇതിനെ സാക്ഷിക്കുന്നു. കുർബ്ബാന, പട്ടംകൊട, മുതലായ പ്രധാന പള്ളിക്രമങ്ങൾ ഒക്കയും തർക്കകാലത്തിനു വളരെ മുമ്പു മിഷ്യനരിമാർ തന്നെ തർജ്ജിമ ചെയ്യിച്ചു അന്നത്തെ മെത്രാന്റെ സമ്മതത്തൊടു കൂടെ ഇംഗ്ലീഷിൽ ഹൌ എന്നൊരു സായ്പ പ്രസിദ്ധപ്പെടുത്തിയിട്ടുണ്ടു. പട്ടം ഏല്ക്കുന്നവർ പാത്രിയർക്കീസിന്റെ ആജ്ഞയേയും യാക്കോബായ ഉപദേശങ്ങളെയും സമ്മതിച്ചു സത്യം ചെയ്തുവരുന്നതായി കാണുന്നു.

ഒരുവേള പാത്രിയർക്കീസിന്റെ അധികാരം കീഴുക്കൊടതികൾ പറയുന്നതുപോലെ തെളിഞ്ഞിട്ടില്ലന്നു വിചാരിച്ചാലും പ്രതികളുടെ വിശ്വാസവിപരീതം അവരുടെ അവകാശത്തെ നശിപ്പിക്കത്തെക്കവയാണു. മരിച്ചവർക്കുവേണ്ടിയുള്ള പ്രാർത്ഥന, പരിശുദ്ധന്മാരൊടുള്ള പ്രാർത്ഥന, കുർബ്ബാന ഒന്നായി കൊടുക്ക മുതലായവ ഗൌരവമേറിയ വ്യത്യാസങ്ങളാണെന്നു പ്രതികൾ സമ്മതിക്കുന്നു. ഇവ സുറിയാനിസഭയുടെ ഉപദേശങ്ങളാണെന്നു തർക്കകാലങ്ങൾക്കു മുമ്പെതന്നെ മിഷ്യനരിമാർ മുഖാന്തരം പ്രസിദ്ധപ്പെടുത്തിയിട്ടുള്ള പള്ളിക്രമ പുസ്തകങ്ങളിൽ കാണാം. 4-ം 5-ം 6-ം 8-ം മാർ തൊമ്മാമാരും, പുന്നത്ര, ചേപ്പാട്ട് ഈ ദീവന്നാസ്യോസന്മാരും ഈ ഉപദേശങ്ങളെ ആചരിച്ചു വന്നു എന്ന് അവരുടെ എഴുത്തുകളിലും ചരിത്രങ്ങളിലും കാണുന്നു. വിവാദു പള്ളികളിൽ ഈ ഉപദേശങ്ങൾ 1062 വരെ നടപ്പുണ്ടായിരുന്നു എന്നു അന്നത്തെ മേക്കകൈക്കാരന്മാർ സമ്മതിച്ചു മുൻ ചില കേസുകളിൽ മൊഴി കൊടുത്തിട്ടുണ്ടു. തങ്ങൾക്കു മരിച്ചവർക്കുവേണ്ടിയും പരിശുദ്ധന്മാരോടു പ്രാർത്ഥനയുണ്ടന്നും തങ്ങളുടെ മെത്രാൻ തോമ്മാസ് അത്താനാസ്യോസ് ഇവ വിരോധിച്ചാൽ സമ്മതിക്കയില്ലന്നും ഇന്നത്തെ പ്രധാന പ്രതിയായ പാറെമ്മെൽ ചാക്കുണ്ണിയുടെ അപ്പൻ 1062-ൽ മൊഴി കൊടുത്തിരിക്കുന്നു. ഈ കാരണങ്ങളാൽ വിവാദു പള്ളികളിൽ അടുത്തകാലംവരെ നവീകരണം പ്രവേശിച്ചിട്ടില്ലന്നു പ്രത്യക്ഷപ്പെടുന്നു. തോമ്മാസ് അത്താനാസ്യൊസു സിമ്മനാരികേസിൽ ഹാജരാക്കിയ പുസ്തകങ്ങളിൽ ഇവയെല്ലാം ഉണ്ടു. ഇപ്പൊഴത്തെ പ്രതിഭാഗം മെത്രാൻ ആ പുസ്തകങ്ങളെ മറച്ചുവയ്ക്കയും അവയ്ക്കു പകരമായി ആ കക്ഷികൾ കള്ളപുസ്തകങ്ങളെ ഉണ്ടാക്കി ഹാജരാക്കയും ചെയ്തിരിക്കുന്നു. ഇപ്രകാരമായിരുന്നു അപ്പീൽ വാദി വക്കീലിന്റെ വാദം.

ഇതിനു സമാധാനമായി പ്രതിവക്കീൽ പറഞ്ഞതു:- മലങ്കരസഭ നെസ്തൊർ വിശ്വാസത്തിൽ സ്ഥാപിക്കപ്പെട്ടവയാണെന്നായിരുന്നു. അദ്ദെഹത്തിന്റെ മൂന്നു ദിവസത്തെ പ്രസംഗവും നെസ്തൊർ സ്ഥാപനയെ സ്ഥാപിക്കാനുള്ള ശ്രമമായിരുന്നു. എങ്കിലും അദ്ദെഹം കൊണ്ടുവന്ന തെളിവുകളും ദൃഷ്ടാന്തങ്ങളും 1600 ആണ്ടെക്കു മുമ്പുള്ളവയായിരുന്നതിനാൽ, തർക്കകാലത്തൊടടുത്തു പത്തിരുനൂറു വർഷത്തെ നടപ്പു ട്രസ്റ്റായി വിചാരിക്കണമെന്നുള്ള നിയമപ്രകാരം ഈ വാദങ്ങൾക്കു യാതൊരു വിലയുമില്ലന്നു അസ്പഷ്ടമായിട്ടു കോടതി അപ്പൊൾതന്നെ റിമാർക്കു ചെയ്യാതിരുന്നില്ല.

### വിധിയുടെ ചുരുക്കം

വിവാദു പള്ളികൾ അന്യായത്തിൽ പറയുന്ന ട്രസ്റ്റിനു ചുരുങ്ങിയ പക്ഷം ഇരുനൂറ്റമ്പതു വർഷത്തോളം നടത്തിവരുന്നവയാണന്നു കാണുന്നതിനാൽ പാത്രിയർക്കീസിന്റെ മേലദ്ധ്യക്ഷതയേയും മെത്രാപ്പൊലീത്തായുടെ അധികാരങ്ങളെയും വിശ്വാസാചാരങ്ങളെയും സംബന്ധിച്ചു അന്യായത്തിൽ പറയുന്ന ട്രസ്റ്റ് മുഴുവൻ സ്ഥാപിച്ചിരിക്കുന്നു. പ്രതികൾ ആ ട്രസ്റ്റിൽ നിന്നു തെറ്റിയിരിക്കുന്നതിനാൽ അവർക്കു പള്ളിമേലൊ സ്വത്തുക്കൾമേലൊ അവകാശമില്ല. അവരുടെ കൈവശമുള്ള സ്വത്തുക്കൾ വാദികൾക്കു വിട്ടുകൊടുക്കണം. പ്രതികൾ കള്ളപ്രമാണങ്ങൾ ഉണ്ടാക്കാൻ ശ്രമിച്ചതായിട്ടും കാണുന്നു. കോടതി ചിലവു ഇരുകക്ഷികളും സഹിക്കണം. ഇതാണു വിധിയുടെ ചുരുക്കം.

നാബോത്തിന്റെ മുന്തിരിതോട്ടത്തെ സന്തതിപര്യന്തം അനുഭവിച്ചുകൊള്ളാമെന്നു വിചാരിച്ച ആഹാബന്മാരുടെമേലും ഇസബേലന്മാരുടെമേലും ഏലിയാ നിബിയായുടെ ദീർഘദർശ്ശനം ഇതാ നിവർത്തിച്ചിരിക്കുന്നു. പാവപ്പെട്ട സുറിയാനിസഭയിൽ നിന്നു തന്റെ കൃപയെ എടുത്തുകളയാത്ത കർത്താവിനു എന്നുമെന്നേക്കും മഹത്വമുണ്ടാകട്ടെ ആമ്മീൻ. തന്റെ ദാസനും ഞങ്ങളുടെ പിതാവുമായ മാർ ദീവന്നാസ്യോസു മെത്രാപ്പൊലീത്താ മനസ്സിന്റെയും ശരീരത്തിന്റെയും പൂർണ്ണസമാധാനത്തോടും സുഖത്തോടുംകൂടി ദീർഘകാലം ആയുഷ്മാനായിരുന്നു ഈ സഭയെ ചെന്നായ്ക്കളുടെ വായിൽനിന്നു രക്ഷിച്ചു ജീവന്റെ വഴിയിൽ നടത്തുവാൻ താൻ കൃപ ചെയ്യുമാറാകട്ടെ. ആമ്മീൻ.

(ഇടവകപത്രിക, 1905 ചിങ്ങം)

## 1. നവീകരണത്തിന്റെ തുടക്കം (മറുഭാഗത്തിന്റെ ഭാഷ്യം)

മലങ്കരസഭയിൽ നിലനിന്നിരുന്ന മൂഢവിശ്വാസങ്ങളും ദുരാചാരങ്ങളും നീക്കം ചെയ്തു സഭയെ നവീകരണപാതയിൽ കൊണ്ടുവരാൻ ശ്രമിച്ചവരിൽ മുന്നണിയിൽ ഉണ്ടായിരുന്നവരാണ് പാലക്കുന്നത്ത് അബ്രഹാം

മല്പാനും കൈതയിൽ ഗീവർഗീസ് മല്പാനും. ശുചീകരണപ്രസ്ഥാന ത്തോട് അനുഭാവമുള്ള ഒരാളിനെ മെത്രാനായി ലഭിക്കണമെന്നുള്ള ഉദ്ദേ ശ്യത്തോടുകൂടി അബ്രഹാം മല്പാൻ തന്റെ സഹോദരപുത്രനായ മാത്യൂസ് ശെമ്മാശനെ മർദീനിലേക്കയച്ചു.

1842 കൊല്ലം (1017 കുംഭ മാസം 2-ന്) കാഴ്ചവെച്ച പെരുനാൾ ദിവസം അനേകം മെത്രാന്മാരുടെ സഹായത്തോടുകൂടെ മോറാൻ മോർ ഏലി യാസ് പാത്രിയർക്കീസ് ബാവാ തിരുമനസ്സുകൊണ്ട് അത്താനാസ്യോസ് എന്ന സ്ഥാനപ്പേരോടുകൂടി മാത്യൂസ് റമ്പാനെ മലങ്കര മെത്രാപ്പോലീത്താ യായി സ്ഥാനാഭിഷേകം ചെയ്തു. 1018 കന്നി 2-ന് അദ്ദേഹം മലങ്കര യിൽ എത്തിച്ചേർന്നു. 1017 കർക്കിടകം 15-ാം തീയതി മലങ്കരയുടെ മെത്രാ പ്പോലീത്തായായി തിരുവിതാംകൂർ ഗവണ്മെന്റിൽ നിന്നും വിളംബരം ലഭിച്ചു. അന്ത്യോഖ്യയിൽ നിന്നു മെത്രാൻപട്ടസ്ഥാനം ലഭിച്ച് മലങ്കര യിൽ എത്തിയ മാത്യൂസ് മാർ അത്താനാസ്യോസിനെ മലങ്കര സുറി യാനി ക്രിസ്ത്യാനികൾ എല്ലാവരും അംഗീകരിച്ച് അനുസരിച്ച് നടന്നു കൊള്ളണമെന്നായിരുന്നു വിളംബരത്തിൽ പറഞ്ഞിരുന്നത്.

1029 മിഥുന മാസത്തിൽ മാത്യൂസ് മാർ അത്താനാസ്യോസ് കുന്നം കുളം പള്ളിയിൽ എഴുന്നള്ളി ഒരു മാസത്തോളം താമസിച്ച് ആർത്താറ്റ് കുന്നംകുളം പള്ളിക്ക് ഒരു ഭരണവ്യവസ്ഥയുണ്ടാക്കി.

1. "1029 മിഥുനം 18-ന് കുന്നംകുളത്തെ പട്ടക്കാരെല്ലാവരും അദ്ദേഹത്തെ അനുസരിച്ച് നടന്നുകൊള്ളണമെന്ന് കച്ചീട്ട് വെച്ച് കൊടുക്കുകയുണ്ടായി. പള്ളി ഭരണരീതി ഒന്നു ക്രമപ്പെടുത്തണമെന്ന് ഗവണ്മെന്റിൽ നിന്നും ആജ്ഞാപിക്കുകയാൽ താഴെപറയുന്നപ്രകാരം ഒരു നടപടിക്രമം രൂപീ കരിച്ചു.

1. പനക്കൽ കുടുംബത്തിൽ നിന്നും പാറമെൽ കുടുംബത്തിൽ നിന്നും ഓരോ മേൽകൈക്കാരന്മാരുണ്ടാകേണ്ടതും അവർ തഹസീൽദാരുടെ മുമ്പാകെ കച്ചീട്ട് വെച്ച് ഭരണം കയ്യേൽക്കേണ്ടതുമാണ്.

2. ഇടവകയിലുള്ള അഞ്ച് പള്ളികൾക്കും ഓരോന്നിനും രണ്ട് കൈക്കാ രന്മാർ വീതം വേണ്ടതാകുന്നു.

3. വികാരി ഇടവകയോഗം വിളിച്ചുകൂട്ടണം.

4. വികാരിയും മേൽകൈക്കാരന്മാരും മേമ്പൂട്ടിന്റെ ഓരോ താക്കോൽ വീതം സൂക്ഷിക്കണം.

5. യോഗത്തിൽ സംബന്ധിക്കാത്ത യോഗ മെമ്പർമാർ ഓരോ ഉറു പ്പിക വീതം പിഴ കൊടുക്കണം.

6. ഗവണ്മെന്റിൽ നിന്നു നിശ്ചയിക്കുന്ന മേൽകൈക്കാരന്മാരെയും കൈക്കാരന്മാരെയും മെത്രാപ്പോലീത്താ ഒരു കൽപ്പന മൂലം അംഗീകരിക്കണം (മേൽകൈക്കാരന്മാരെ അക്കാലത്ത് മേൽപൂട്ടുകാർ എന്നും മേൽ പ്രമാണികൾ എന്നും വിളിക്കാറുണ്ട്).

**മേൽകൈക്കാരന്മാർ**

**1. പനക്കൽ ഇയ്യാക്ക് ഇയ്യപ്പൻ**

മേൽകൈക്കാരൻ പനക്കൽ ഇയ്യപ്പൻ 1042 മീനത്തിൽ മരിച്ചപ്പോൾ 1044 ചിങ്ങം 20-ന് പനക്കൽ ഇയ്യാക്കു മാത്തു ടി സ്ഥാനമേറ്റു. 1055-ൽ ആദ്യം 76-ാം നമ്പറായി തൃശ്ശൂർ ജില്ലാ കോർട്ടിൽ അന്യായം ഫയലായി. 1056-ൽ മാത്തു അല്ല ശരിയായ മേൽകൈക്കാരൻ പനക്കൽ അയ്പൂരു അവർകളാണെന്ന് വിധിയുണ്ടായി.

**2. പാറമേൽ ചാക്കുണ്ണി വറിയത്**

ടിയാൻ 1030-ൽ മരിക്കയാൽ പിന്നെ അനുജൻ പാറമേൽ ചാക്കുണ്ണി കുരിയപ്പനെ ഗവണ്മെന്റിൽ നിന്ന് മേൽകൈക്കാരനാക്കി നിയമിച്ചു. പാറമേൽ കുരിയപ്പൻ 1050-ൽ മരിക്കുകയാൽ ടിയാന്റെ ജ്യേഷ്ഠൻ ചിമ്മാരു ആ പദവിയിൽ നിയമിതനായി. അദ്ദേഹത്തിന്റെ കാലശേഷം അദ്ദേഹത്തിന്റെ മകൻ കുത്തൂരു പാറമേൽ ചുമ്മാരു മകൻ ചാക്കുണ്ണി ടി സ്ഥാനമേറ്റു. വ്യവഹാരം നടത്തിയതും പള്ളികൾ പണിയിപ്പിച്ചതും ചുമ്മാരു ചാക്കുണ്ണിയായിരുന്നു.

മാത്യൂസ് മാർ അത്താനാസ്യോസും മാർ കൂറിലോസും തമ്മിൽ മത്സരം ആരംഭിച്ചു. തൽഫലമായി ബ്രിട്ടീഷ് റസിഡന്റിന്റെ നിർദ്ദേശാനുസരണം 1023 മിഥുനം 9-ന് (1848 ജൂൺ മാസത്തിൽ) കൊല്ലത്തു വച്ച് തിരുവിതാംകൂർ ഗവണ്മെന്റിൽ നിന്നും നിയമിക്കപ്പെട്ട ശരിയായ ഒരു എൻക്വയറി കമ്മിറ്റി കൂടി. ചുരുക്കിപ്പറഞ്ഞാൽ ഇരുഭാഗം തെളിവുകൾ എടുത്തു മാത്യൂസ് മാർ അത്താനാസ്യോസ് ശരിയായ മെത്രാൻ എന്ന് വിധി കല്പിച്ചു (പള്ളി റിക്കാർഡിൽ നിന്നും, പേജ് 67, പി. സി. കുഞ്ഞാത്തു). മേൽപറഞ്ഞ വിധിയിൽ പരദേശ മെത്രാന്മാർക്ക് കൊച്ചി തിരുവിതാംകൂറിൽ പ്രവേശിച്ചു കൂടെന്ന് റസിഡന്റ് സായ്പ് കല്പിച്ചപ്പോൾ മാർ കൂറിലോസ് ബ്രിട്ടീഷ് കൊച്ചിയിൽ ഒരു പള്ളിയും മുറിയും പണിയിച്ച് താമസിച്ചു. പിന്നീട് കുന്നംകുളം അടുത്തു ബ്രിട്ടീഷ് സ്ഥലമായ ചാലിശ്ശേരിയിലും അന്നത്തെ ബ്രിട്ടീഷ് സ്ഥലമായ പോർക്കുളത്തും ഓരോ പള്ളിയും മുറിയും പണിയിച്ച് അവിടെയും താമസമാക്കി.

1027 വൃശ്ചികം 5-ന് കിഴക്കെ പുത്തൻപള്ളി നിൽക്കുന്ന സ്ഥലം ചെറുവത്തൂര് ചാക്കു ഇട്ടിക്കുരുവിന്റെയും നമ്പിമാരുടെയും അടുക്കൽ നിന്നു

കുത്തൂർ പാറമേൽ ചുമ്മാരു ഇയ്യു തീറു വാങ്ങി. 1852 വൃശ്ചികം 12-ന് കിഴക്കെ പുത്തൻപള്ളി പ്രതിഷ്ഠിക്കുകയും അന്നുമുതൽ അവിടെ വിശുദ്ധ കുർബാന ചൊല്ലുവാനും തുടങ്ങി. ഈ തീയതി കോട്ടയം പഴയസെമിനാരി സ്ഥാപകന്റെ ഓർമ്മദിവസവും കൂടിയാണല്ലോ.

പുലിക്കോട്ടിൽ യോസേഫ് കത്തനാരുടെ പരിശ്രമത്താൽ പുത്തൻ പള്ളി സ്ഥാപിച്ച വിവരം മാത്യൂസ് മാർ അത്താനാസ്യോസ് അറിഞ്ഞപ്പോൾ അദ്ദേഹത്തിന് കലശലായ കോപമാണുണ്ടായത്. തുടർന്ന് പള്ളിയിൽ കർമ്മങ്ങളെ നിരോധിച്ചു. ദിവാൻജി ഇടപെട്ട് മേലാൽ പള്ളിയിൽ കർമ്മാദികൾ നടത്തുന്നതിന് വിരോധമില്ലെന്ന് ന്യായാനുരൂപമായി തീരുമാനിച്ചു.

1030-ൽ വീണ്ടും പട്ടക്കാരിൽ അഭിപ്രായവ്യത്യാസം ഉത്ഭവിക്കുകയും തന്നിമിത്തം ഇടവകജനങ്ങളിലും അന്തഃഛിദ്രം തുടങ്ങുകയും ചെയ്തു. തൽഫലമായി പള്ളികളിൽ ഊഴമിട്ട് കർമ്മങ്ങൾ നടത്തുവാൻ തുടങ്ങി.

മാത്യൂസ് മാർ അത്താനാസ്യോസിനോട് ഒരു വിഭാഗം ജനങ്ങൾക്കും പട്ടക്കാർക്കും വൈരാഗ്യം വർദ്ധിച്ചു. മാർ കൂറിലോസ് ബാവായോട് ആലോചിച്ച് ഒരാളെ തിരഞ്ഞെടുത്ത് അന്ത്യോഖ്യയിലേക്ക് അയയ്ക്കുവാൻ തീരുമാനിച്ചു. അതിനു പറ്റിയ ആൾ പുലിക്കോട്ടിൽ ജോസഫ് കത്തനാർ ആയിരുന്നു. ആയതിനാൽ അദ്ദേഹത്തെ തന്നെ മേല്പട്ട സ്ഥാനാഭിഷേകത്തിന് ശീമയ്ക്കയക്കാൻ തീരുമാനിച്ചു. 1863 കുംഭ മാസം 27-ന് യോസേഫ് കത്തനാർ പരദേശത്തേക്ക് യാത്രയായി. മേടം 14-ന് കൊച്ചിയിൽ നിന്നും കപ്പൽ കയറി.

ഇക്കാലത്ത് ഇവിടെ പനയ്ക്കൽ-പാറമേൽ കക്ഷി മത്സരം കൊടുമ്പിരിക്കൊള്ളുകയും പള്ളി ഭരണകാര്യങ്ങളിൽ തഹസിൽദാർ ഇടപെട്ടു കൊണ്ടിരിക്കുകയും പള്ളികളിലെ കർമ്മാദികളിൽ ഊഴം തുടങ്ങുകയും ചെയ്തിരുന്നു.

1864 കന്നി 4-ന് പുലിക്കോട്ടിൽ മാർ ജോസഫ് ദീവന്നാസ്യോസ് ശീമയിൽ നിന്നും മെത്രാൻ സ്ഥാനാഭിഷേകം കഴിഞ്ഞ് കുന്നംകുളത്ത് തിരിച്ചെത്തി.

1038 മിഥുനം 21-ന് ആർത്താറ്റ് ഇടവകപട്ടക്കാരും ചില കൈക്കാരന്മാരും ജനങ്ങളും കൂടി പള്ളിഭരണ കുഴപ്പങ്ങളെപ്പറ്റി കൊച്ചി ഗവണ്മെന്റിലേക്ക് വീണ്ടും സങ്കടം ബോധിപ്പിക്കുകയും കാര്യങ്ങളെപ്പറ്റി അന്വേഷിക്കാൻ തലപ്പള്ളി തഹസിൽദാരെ ഇവിടേക്ക് അയയ്ക്കുകയും അന്വേഷണത്തിനുശേഷം പുതിയ ഒരു ഭരണരീതി എല്ലാവരുംകൂടി ദിവാൻജി അവർകളെ അറിയിക്കുകയും ആയതിന് ദിവാൻജി 1039 കന്നി 18-ന് സമ്മ

തിച്ചശേഷം സഹസിൽദാരുടെ സാന്നിദ്ധ്യത്തിൽ 1039 വൃശ്ചികം 25-ന് പന്ത്രണ്ട് കൈക്കാരന്മാർ കൂടി മേൽകൈക്കാരന്മാർക്ക് ഒരു മുദ്രോലയിൽ താഴെ പറയുംപ്രകാരം ഒരു കരാറ് എഴുതി കൊടുത്തു പള്ളി ഭരണം അന്നത്തെ പഴയ കൈക്കാരന്മാരിൽ നിന്നും ചാർജ് ഏറ്റുവാങ്ങുകയും ചെയ്തു.

1042 മുതൽ വീണ്ടും ഇടവക ഭരണകാര്യങ്ങളെപ്പറ്റി ഗവണ്മെന്റിലേക്ക് ആക്ഷേപങ്ങൾ ബോധിപ്പിക്കുകയും തഹസിൽദാരുടെ റിപ്പോർട്ട് അനുസരിച്ച് വീണ്ടും മുൻരീതിയിലുള്ള ഭരണം നടത്താൻ കല്പനയാകുകയും അതല്ലാത്തപക്ഷം ഇരുകക്ഷികളും യോജിച്ചു പ്രത്യേക പദ്ധതിയൊന്നും അറിയിക്കാത്തതിനാൽ പഴയ മേൽകൈക്കാരന്മാരുടെയും 12 കൈക്കാരന്മാരുടെയും കച്ചീട്ടുകൾ വാങ്ങി മിഥുനം 28-ന് തഹസിൽദാർ വിവരത്തിന് ദിവാന് റിപ്പോർട്ട് ചെയ്യുകയും ചെയ്തു.

1052 കർക്കിടകം 3-ന് മാത്യൂസ് മാർ അത്താനാസ്യോസ് കാലം ചെയ്തു.

മുമ്പിനാലെയുള്ള പനക്കൽ-പാറമേൽ കക്ഷി മത്സരം നാൾക്കുനാൾ പ്രബലപ്പെട്ടുകൊണ്ടിരുന്നു. അതു സംബന്ധിച്ച് കൊച്ചി ദിവാൻ അവർകൾ 1054-ൽ 3-6-1879-ാം തീയതി റസിഡന്റ് സായ്പിന് താഴെ പറയും പ്രകാരം റിപ്പോർട്ടയച്ചു.

2. വളരെക്കാലമായി പനക്കൽ-പാറമേൽ എന്നീ വീട്ടുകാരുടെ നേതൃത്വത്തിൽ കുന്നംകുളത്തും പരിസരങ്ങളിലും ഉള്ള സുറിയാനി ക്രിസ്ത്യാനികൾ രണ്ട് കക്ഷികളായി പിരിഞ്ഞു നിൽക്കുന്നു. ആ രണ്ടു വീട്ടുകാരും അവിടത്തെ ധനാഢ്യന്മാരും വളരെ സ്വാധീനശക്തിയുള്ളവരും അവർ തമ്മിൽ എന്നും മത്സരകക്ഷികളായി വർത്തിച്ചു വരുന്നവരും ആകുന്നു. നിർഭാഗ്യവശാൽ ആ കാലത്തുണ്ടായിരുന്ന മാത്യൂസ് മാർ അത്താനാസ്യോസും, അന്ത്യോഖ്യാ പ്രതിനിധി മാർ കൂറിലോസും തമ്മിൽ അഭിപ്രായ വ്യത്യാസങ്ങളുണ്ടായിരുന്നു. ആയതിനാൽ ഓരോ ബിഷപ്പും ഓരോ കക്ഷിയിൽ ചേർന്നു പ്രവർത്തിച്ചു. തന്നിമിത്തം കുടുംബമത്സരവും കക്ഷി മത്സരവും ആർത്താറ്റ് കുന്നംകുളം പള്ളി ഭരണകാര്യത്തിൽ ആവിർഭവിച്ചു.

1054 കുംഭം 22-ന് അസ്സൽ 439-ാം നമ്പറായി പുലിക്കോട്ടിൽ മാർ ജോസഫ് ദീവന്നാസ്യോസ് ആലപ്പുഴ ജില്ലാ കോർട്ടിൽ ഒരു സമുദായ കേസ്സ് ഫയലാക്കി.

**മലയാള വിവർത്തനം**

3. ഹാജർ - സി. തിരുവെങ്കിടാചാര്യർ - ഒന്നാം ജഡ്ജ്

15-8-1056 (25-3-1881)

വാദപ്പെട്ട പള്ളിയുടെ ലൗകികകാര്യങ്ങളിൽ മെത്രാപ്പോലീത്താ തിരുമേനിക്ക് ഉൾക്കടന്ന് പ്രവേശിക്കുന്നതിന് അധികാരാവകാശമില്ല. മെത്രാപ്പോലീത്തായുടെ ബഹുമാനത്തിനുവേണ്ടി കൈക്കാരന്മാർ ആണ്ടിനാലുള്ള വരവുചെലവ് നീട്ട് സമർപ്പിക്കുന്നുണ്ടായിരിക്കാം. അതുകൊണ്ട് അദ്ദേഹത്തിന് ലൗകികകാര്യങ്ങളിൽ ഇടപെടുവാൻ അധികാരം ലഭിക്കുന്നില്ല. പള്ളിയും സ്വത്തുക്കളും ഇടവകക്കാരുടെയാകുന്നു. അതിന്റെ ഭരണം ഇടവകക്കാരാൽ നിശ്ചയിക്കപ്പെടുന്നു. അയ്മേനികൾ മുഖാന്തിരം നടത്തപ്പെടുന്നതാണ്. ഒരുപക്ഷേ കൈക്കാരന്മാരുടെ നിയമനം മെത്രാപ്പോലീത്തന്മാരുടെ ബഹുമാനത്തിനുവേണ്ടി അപ്രകാരമുള്ള ചടങ്ങുകൾ നിവർത്തിക്കുന്നതാണ്. ഇതുകൊണ്ടൊന്നും മെത്രാപ്പോലീത്തന്മാർക്ക് ഇടവകയിലെ ഉൾഭരണകാര്യത്തിൽ പ്രവേശിക്കുന്നതിന് കേവലം അധികാരം സിദ്ധിക്കുന്നില്ലെന്നാണ് എന്റെ അഭിപ്രായം. ഇതനുസരിച്ച് പനക്കൽ അയ്പ്പൂരു അവർകളുടെ വാദം സ്ഥാപിച്ചു വിധിച്ചു.

അങ്ങനെ മാത്തുവിൽ നിന്നും മേൽകൈക്കാരാവകാശം പനയ്ക്കൽ അയ്പ്പൂരുവിന് ലഭിച്ചു.

## 2. ആർത്താറ്റുപള്ളി വ്യവഹാരങ്ങൾ

പല ആക്ഷേപങ്ങളും ബഹുമാനപ്പെട്ട ഗവണ്മെന്റിന്റെ മുമ്പാകെ എത്തുകയും ഗവണ്മെന്റ് ആയതിൽ ഇടപെട്ട് ആർത്താറ്റ് - ചിററളയം പള്ളികൾ ഒരു ഊഴമായും ശേഷം മൂന്നു പള്ളികൾ വേറൊരു ഊഴമായും നിശ്ചയിക്കുകയും ചെയ്തു. മേൽ കൈക്കാരന്മാരായ പനക്കൽ മാത്തുവും പാറമേൽ ചാക്കുണ്ണിയും അഭിപ്രായത്തിൽ യോജിച്ചു. അവരുടെ ഊഴത്തിൽ കർമ്മം നടത്തുന്നതിന് പഴഞ്ഞിയിൽ നിന്ന് വടക്കൂട്ട് സ്കറിയ കത്തനാർ, ചീരൻ യാക്കോബ് കത്തനാർ, പുലിക്കോട്ടിൽ ശീമോൻ കത്തനാർ, തെക്കുനിന്ന് ചെങ്ങന്നൂർ കൊട്ടാരത്തിൽ തോമാ കത്തനാർ എന്നിവരെ വരുത്തി. അങ്ങനെ ഊഴത്തിൽ കുർബ്ബാന നടത്തി തുടങ്ങി.

മാത്യൂസ് മാർ അത്താനാസ്യോസിന്റെ കാലശേഷം അദ്ദേഹത്തിന്റെ പിൻഗാമിയായിരുന്ന തോമസ് മാർ അത്താനാസ്യോസിന്റെ പ്രവർത്തനത്തിൽ അതൃപ്തരായ വികാരിമാർ പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസിന് ഒരു ഹർജി അയച്ചു.

തുടർന്ന് 1059 കുംഭം 18-ന് തൃശ്ശിവപേരൂർ ഡിസ്ട്രിക്ട് മജിസ്ട്രേറ്റ് അവർകളുടെ ഒരു ഉത്തരവുപ്രകാരം തോമസ് മാർ അത്താനാസ്യോസ് തിരുമേനിയെ ഈ ഇടവകയിലെ പള്ളികളിൽ പ്രവേശിക്കുന്നതിന് നിരോ

ധിച്ചിരുന്നു. 1060 കുംഭം 30–ന് കൊച്ചി ഗവണ്മെന്റിൽ നിന്നും ഒരു കല്പന പുറപ്പെട്ടു നിരോധനം പിൻവലിച്ചു.

ഈ കാലത്താണ് 1063 കർക്കിടകം 16–ന് കുത്തൂരു പാറമേൽ ഇയ്യു ഉട്ടൂപ്പ് ഒരു പള്ളി പണിയുവാൻ ഗവണ്മെന്റിലേക്ക് ഹർജി കൊടുത്തത്. 1063 മീനം 25–ന് ക്രിസ്തോസ് പള്ളിയും സെമിത്തേരിയും പണിത് കൂദാശ നടത്തി.

1064–ൽ ക്രിമിനൽ പലവക 37–ാം നമ്പറായി ആർത്താറ്റ് മുതലായ അഞ്ച് പള്ളികളിൽ അത്താനാസ്യോസ് കക്ഷികൾക്ക് കർമ്മം കഴിക്കുന്നതിന് അനുവദിപ്പാൻ തലപ്പള്ളി രണ്ടാം ക്ലാസ്സ് മജിസ്ട്രേറ്റ് കോടതിയിൽ ഒരു ഹർജി ബോധിപ്പിക്കുകയും ഒന്നരാടൻ ആഴ്ചകളിൽ കർമ്മം നടത്താൻ അനുവദിച്ച് 1064 ചിങ്ങം 21–ന് കല്പനയാവുകയും ചെയ്തു (A III). 1068–ൽ പലവക 4–ാം നമ്പറായി ഡിസ്ട്രിക്ട് കോടതിയിൽ വീണ്ടും വേറൊരു ആക്ഷേപം ബോധിപ്പിക്കുകയുണ്ടായി. എങ്കിലും ഒരു അധികാരമുള്ള സിവിൽ കോടതി മറ്റു തരത്തിൽ വിധിക്കുന്നതുവരെ മേൽപ്രകാരം നടന്നുകൊള്ളുവാൻ കല്പനയുണ്ടായി. 1068 കർക്കിടകം 27–ന് തോമസ് മാർ അത്താനാസ്യോസ് കാലം ചെയ്തു (*ആർത്താറ്റ് ചരിത്രം*, പേജ് 103).

പനക്കൽ മാത്തു മുതൽ രണ്ടാൾ 1064 മേടം 9–ന് അപ്പീൽ കോടതിയിൽ ബോധിപ്പിച്ച ഹർജിയുടെ ഒപ്പിട്ട പകർപ്പ്:

– ഡി – തൃശ്ശിവപേരൂർ ഡിസ്ട്രിക്ട് മജിസ്ട്രേറ്റ് കോർട്ടിൽ നിന്ന് 64 ചിങ്ങം 30–ന് സ്കറിയാ കത്തനാർ മുതൽപേർക്കയച്ചിട്ടുള്ള നോട്ടീസ്.

4. – ഇ – മാർ തോമസ് അത്താനാസ്യോസ് മെത്രാൻ വാദ പള്ളികളിലെ മേൽകൈക്കാരന്മാർക്കും മറ്റും അയച്ചിട്ടുള്ള ഒപ്പും മുദ്രയുമുള്ളത്.

എതൃഭാഗ (കക്ഷികൾ) ലക്ഷ്യങ്ങൾ.

1 – അപ്പീൽ കോർട്ടിൽ 62–ൽ 62–ാം നമ്പർ അപ്പീൽ തീർപ്പിന്റെ പകർപ്പ് അച്ചടിച്ചത് – ഒപ്പിടാത്തത് –

2 – തൃശ്ശിവപേരൂർ ഡിസ്ട്രിക്ട് മജിസ്ട്രേറ്റ് കോർട്ടിൽ നിന്നും 1060 കുംഭം 16–ന് വാദ പള്ളികളിലെ യോഗക്കാർക്കും മറ്റും അയച്ച കല്പന.

3 – വടക്കാഞ്ചേരി മുൻസിഫ് കോർട്ടിൽ 1060 299–ാം നമ്പറിൽ അന്യായം ഒന്നാം സാക്ഷിയുടെ കയ്പീത്തിന്റെ ഒപ്പിട്ട പകർപ്പ്.

4 – തൃശ്ശിവപേരൂർ ജില്ലാ കോർട്ടിൽ 61–ാം ആദ്യം 30 നമ്പറിൽ പ്രതിഭാഗം 10–ാം സാക്ഷിയുടെ കയ്പീത്തിന്റെ ഒപ്പിട്ട പകർപ്പ്.

റിക്കാർഡുകൾ പരിശോധിക്കുകയും പ്രസംഗങ്ങൾ കേൾക്കുകയും ചെയ്തു. ആർത്താറ്റു - കുന്നംകുളം, ചിറളയം, കിഴക്കെ പുത്തൻപള്ളികളിൽ കർമ്മം നടത്തേണ്ടുന്ന സംഗതിയെ പറ്റി അപ്പീൽ കോർട്ടിൽ (A XVIII). 1062-ൽ അപ്പീൽ 62-ാം നമ്പർ വിധി അനുസരിച്ച് തലപ്പള്ളി 2-ാം ക്ലാസ്സ് മജിസ്ട്രേട്ട് കോർട്ടിൽ 1064-ൽ പലവക 37-ാം നമ്പരായി ഉണ്ടായ പ്രൊസീഡിംഗ്സ്പ്രകാരം അഥനെഷ്യസ് ഭാഗക്കാരും ഡയനേഷ്യസ് ഭാഗക്കാരും ഈ കഴിഞ്ഞ മകരം വരെ ഊഴമിട്ടു കർമ്മം നടത്തിവന്നിരുന്നു.

റോയൽ കോർട്ട് വിധി അത്താനാസ്യോസ് വിഭാഗക്കാർക്ക് എതിരായിരുന്നു. റോയൽ കോർട്ട് വിധിക്കു മുമ്പ് എല്ലാ വ്യവഹാരങ്ങളിലും വിജയം കൈവരിച്ച അത്താനാസ്യോസ് വിഭാഗം തോൽവി സമ്മതിക്കേണ്ടി വന്നു. അങ്ങനെ വ്യവഹാരങ്ങൾക്ക് സമാപ്തിയായി. ആർത്താറ്റ് മുതലായ പള്ളികളും സ്വത്തുക്കളും ദീവന്നാസ്യോസ് വിഭാഗത്തിന്റെ കയ്യിലായി. അങ്ങനെ അത്താനാസ്യോസ് വിഭാഗം ഒന്നുമില്ലാത്തവരായി. എല്ലാം നഷ്ടപ്പെട്ട അവർക്ക് പുതിയ പള്ളികളും സ്ഥാപനങ്ങളും അത്യാവശ്യമായി വന്നു.

കുന്നംകുളത്തു കുത്തൂരു പാറമേൽ ഉട്ടൂപ്പു അവരുടെ കുടുംബത്തിനും നവീകരണ ക്രിസ്ത്യാനികൾക്കും വേണ്ടി പണികഴിപ്പിച്ചിരുന്ന ക്രിസ്തോസ് പള്ളിയും ശവക്കോട്ടയും തെക്കെ അങ്ങാടി ഹോളും ഈ കാലഘട്ടത്തിൽ നവീകരണ ക്രിസ്ത്യാനികൾക്ക് ഉപയോഗത്തിനായി ലഭിച്ചത് വലിയ ആശ്വാസം തന്നെയായിരുന്നു. തുടർന്ന് പാറമേൽ ചാക്കുണ്ണി അവർകൾ പള്ളികൾ പണിത് സഭയ്ക്ക് വിട്ടുകൊടുത്തു. അവിടെ കുന്നംകുളം മാർതോമ്മാക്കാർ മാർതോമാ സഭാപ്രവർത്തനം ആരംഭിച്ചു.

## 1. നവീകരണ ക്രിസ്ത്യാനികളുടെ വേർപിരിവ്

മാത്യൂസ് മാർ അത്താനാസ്യോസിന്റെ തീരുമാനപ്രകാരം പാറമേൽ വീട്ടുകാരിൽ നിന്നും പാറമേൽ ചാക്കുണ്ണി വറിയത് ആദ്യത്തെ മേൽകൈക്കാരനായി. ഒന്നാം മേൽകൈക്കാരൻ പാറമേൽ ചാക്കുണ്ണി വറിയത് 1030-ൽ (1855) അന്തരിച്ചു. അദ്ദേഹത്തിന്റെ അനുജൻ പാറമേൽ ചാക്കുണ്ണി കുരിയപ്പൻ രണ്ടാമത്തെ മേൽകൈക്കാരനാവുകയും അദ്ദേഹത്തെ ഗവണ്മെന്റ് അനുമതിയോടെ മേൽകൈക്കാരനാക്കുകയും ചെയ്തു. അദ്ദേഹം (1050-ൽ 1875) അന്തരിച്ചപ്പോൾ ജ്യേഷ്ഠൻ പാറമേൽ ചാക്കുണ്ണി ചുമ്മാരു മേൽകൈക്കാരനായി തീർന്നു. പാറമേൽ ചാക്കുണ്ണി ചുമ്മാർ അന്തരിച്ചപ്പോൾ അദ്ദേഹത്തിന്റെ മകൻ പാറമേൽ ചുമ്മാരു ചാക്കുണ്ണി മേൽകൈക്കാരനായി. ആർത്താറ്റുപള്ളി വ്യവഹാരത്തിന്

ചുക്കാൻ പിടിച്ചത് അദ്ദേഹമായിരുന്നു. എല്ലാ വ്യവഹാരങ്ങളിലും ജയിച്ചു എങ്കിലും റോയൽ കോടതി വിധിയിൽ തളർന്നുപോയി. എല്ലാ പഴയ കോടതിവിധികളെയും തകിടംമറിച്ചാണ് റോയൽ കോടതി വിധിയുണ്ടായത്. അദ്ദേഹം മാർതോമ്മാ സഭയെ രക്ഷിക്കുവാൻ പള്ളികൾ നവീകരണ ക്രിസ്ത്യാനികൾക്കു വെച്ചുകൊടുത്തു. അങ്ങനെ മാർതോമ്മാസഭയുടെ ആർത്താറ്റ് കുന്നംകുളം പള്ളിയിലും ആ മേൽകൈക്കാരാവകാശം തുടർന്നു. ആദ്യത്തെ നവീകരണ ക്രിസ്ത്യാനികളുടെ കുന്നംകുളം മാർതോമ്മാ പള്ളിയുടെ മേൽകൈക്കാരൻ അദ്ദേഹം തന്നെയായിരുന്നു.

പാറമേൽ ചുമ്മാരു ചാക്കുണ്ണി പുതിയ രണ്ടു പള്ളികൾ പണിതു എങ്കിലും അതിനു മുമ്പ് കുത്തൂരു പാറമേൽ ഇയ്യു ഉട്ടൂപ്പ് 1888-ൽ ഒരു പള്ളിയും ശവക്കോട്ടയും നിർമ്മിക്കുകയുണ്ടായി. അത് സഭയ്ക്ക് കൊടുക്കാതെ കുടുംബപള്ളിയായി തുടർന്നു.

1080 കർക്കിടകം 31-ന് 1905 ആഗസ്റ്റ് 15-ന് ചൊവ്വാഴ്ച റോയൽ കോർട്ട് വിധിയുണ്ടായി. അത്രയും നാൾ വിജയം മാത്രം കണ്ട അത്താനാസ്യോസ് വിഭാഗം പരാജയപ്പെട്ടു.

റോയൽ കോർട്ട് വിധിയോടെ എല്ലാ പള്ളികളും മറ്റു സ്വത്തുക്കളും നഷ്ടമായി. 1081 (1906) വൃശ്ചികത്തിൽ വിധി നടത്തി എല്ലാം ദീവന്നാസ്യോസ് ഭാഗം പിടിച്ചെടുത്തു. അങ്ങനെ നവീകരണ വിശ്വാസികൾക്ക് കർമ്മം നടത്തുന്നതിന് ദൈവാലയങ്ങൾ ഇല്ലാതായി.

1063-ൽ (1888) പാറമേൽ ഇയ്യു ഉട്ടൂപ്പു പണിയിച്ച ക്രിസ്തോസു പള്ളിയും ശവക്കോട്ടയും ഹോളും നവീകരണക്കാരുടെ ഉപയോഗത്തിനായി ഉപകരിച്ചു. പള്ളികളെല്ലാം നഷ്ടപ്പെട്ട നവീകരണക്കാർക്ക് ഇത് ഒരു ആശ്വാസമായിരുന്നു. ഒരു ഘട്ടത്തിൽ തൃശ്ശൂർ നവീകരണ ക്രിസ്ത്യാനികൾ വരെ ഇത് ഉപയോഗിച്ചതായി പറയപ്പെടുന്നു.

പള്ളികളും ഭൗതികസ്വത്തുക്കളും നഷ്ടപ്പെട്ട നവീകരണ മാർതോമാ വിശ്വാസികൾക്ക് കർമ്മം നടത്തുന്നതിന് ദൈവാലയങ്ങൾ നിർമ്മിക്കാതെ നിവൃത്തിയില്ലാതായി. മേൽ കൈക്കാരനായിരുന്ന കുത്തൂരു പാറമേൽ ചുമ്മാരു ചാക്കുണ്ണി ആർത്താറ്റു വില്ലേജിൽ സർവ്വെ നമ്പർ 314-ൽ ഒഴുക്ക് കണക്കിൽ അങ്ങാടിപറമ്പ് എന്നു വിളിച്ചുവന്നിരുന്ന സ്ഥലത്ത് ഒരു പള്ളിയും ശവക്കോട്ടയും പണിയുന്നതിന് ബഹുമാനപ്പെട്ട ഗവണ്മെന്റിൽ സമ്മർദ്ദം ചെലുത്തുകയും കൊച്ചി ദിവാൻ പട്ടാഭിരാമറാവു അവർകൾ സ്ഥലം ഇറങ്ങി കണ്ട് ആയതുകൾക്ക് അനുമതി നൽകുകയും ചെയ്തു.

അങ്ങനെ അങ്ങാടി പറമ്പിൽ - ഒരു ഏക്കർ നാൽപത്തേഴേകാൽ സെന്റിൽ - ആർത്താറ്റ് ഒരു പള്ളിയും അതിനോട് ചേർന്ന് മാർത്തോമ്മാ

സഭാംഗങ്ങൾക്ക് ഒരു ശ്മശാനവും ഉണ്ടാക്കി. അവ സഭയ്ക്ക് വിട്ടുകൊടുക്കുകയും ചെയ്തു. ആ പള്ളിയിൽ മാർത്തോമാ സഭയുടെ വിശ്വാസത്തിലുള്ള വിശുദ്ധ കുർബാന മാത്രമേ നടത്താവൂ എന്നും പാറമേൽ വീട്ടുകാർ തിരഞ്ഞെടുക്കുന്ന ഒരു വ്യക്തി മേൽകൈക്കാരനായിരിക്കണം എന്നും വ്യവസ്ഥയുണ്ടായിരുന്നു (A VIII).

തെക്കെ അങ്ങാടിയിലുള്ള കുത്തൂരു പാറമേൽ ചുമ്മാരു ചാക്കുണ്ണി സ്വന്തം സ്ഥലത്ത് സർവ്വെ നമ്പർ 1187/283 ആർ. എസ്. നമ്പർ 59/83- പതിനെട്ടര സെന്റ് സ്ഥലത്ത് ഒരു കുരിശുപള്ളി പണിത് കൂദാശ നടത്തി അതും സഭയ്ക്ക് വിട്ടുകൊടുത്തു (A IX).

1079-ൽ (1903) കുത്തൂരു പാറമേൽ ചുമ്മാരു ചാക്കുണ്ണി സർവ്വെ നമ്പർ 1440/1, ആർ.എസ്. 26/26 - 1 ഏക്കർ 50 സെന്റ് സ്ഥലത്ത് അവിടെ ഒരു പുവർ ഹോമും പണിയിച്ചു. ഇവ അന്നത്തെ മലങ്കര മാർത്തോമ്മാ സുവിശേഷ സംഘം ജനറൽ സെക്രട്ടറിയായ റവ. ഫിലിപ്പോസിന്റെ (റവ. ഫിലിപ്പോസ് മല്പാന്റെ മകൻ) പേരിൽ എഴുതിക്കൊടുത്തു (A VII).

ഇവയല്ലാതെ തന്റെ പേരിൽ വന്ന സ്ഥലം മേൽപറഞ്ഞ പള്ളികളുടെ സന്ധാരണത്തിനായി പള്ളിക്ക് വിട്ടുകൊടുത്തു. എന്നാൽ അത് കൈമാറ്റം ചെയ്യപ്പെട്ടു എന്നാണ് അറിവ്.

കുത്തൂരു പാറമേൽ ചുമ്മാരു ചാക്കുണ്ണിയായിരുന്നു വ്യവഹാരം നടക്കുമ്പോൾ ആ പള്ളിയുടെ മേൽകൈക്കാരൻ. പള്ളികളുടെ ആധാര കൈമാറ്റ സമയത്ത് മാർത്തോമാ കുന്നംകുളം പള്ളിയുടെ മേൽകൈക്കാരാവകാശം പാറമേൽ വീട്ടുകാർ നിയമിക്കുന്ന ഒരാളുടേതായിരിക്കും എന്നതാണ് വ്യവസ്ഥ. അങ്ങനെ ആ സമ്പ്രദായം നടപ്പിൽ വന്നു. അവസാനത്തെ മേൽകൈക്കാരൻ കുത്തൂരു പാറമേൽ അയ്പു ചുമ്മാരായിരുന്നു. അദ്ദേഹം തന്നെയാണ് ക്രിസ്തോസ് പള്ളി 1963-ൽ സഭയ്ക്ക് വിട്ടുകൊടുത്തത്.

ക്രിസ്തോസ് പള്ളി വിട്ടുകൊടുത്തതോടെയാണ് മേൽകൈക്കാരാവകാശവും വേണ്ടെന്ന് വെച്ചത്.

(പാലൂർ-ചാട്ടുകുളങ്ങര പള്ളിയിലെ നവീകരണത്തെപ്പറ്റിയും വ്യവഹാരങ്ങളെപ്പറ്റിയും നവീകരണ വിഭാഗത്തിന്റെ കാഴ്ചപ്പാടുകൾ ശ്രീ. പി. സി. ജെയിംസ് എഴുതിയ 'നവീകരണം വടക്കൻ കേരളത്തിൽ' എന്ന പുസ്തകത്തിൽ നിന്ന്.)

കൊച്ചി സംസ്ഥാനത്തെ തൃശ്ശിവപേരൂർ ഡിസ്ട്രിക്ട് മജിസ്ട്രേട്ട് കോർട്ട് 1068-ൽ പലവക കേസ് നമ്പർ 4 ഹാജർ - ആ - ഡിസ്ട്രിക്ട് മജിസ്ട്രേറ്റ് ശങ്കുണ്ണിമേനോൻ.

ഹരിജിക്കാർ

ആർത്താറ്റു കുന്നംകുളം മുതലായ പള്ളിയോഗക്കാരിൽ മാർ തോമസ് അഥനേഷ്യസ് ഭാഗക്കാരായി 1. ചെറുവത്തൂർ നസ്രാണി താവു 2. തെക്കെക്കരെ ഉതുപ്പു 3. മണ്ടുമ്പാൽ ചാക്കുണ്ണി 4. പനക്കൽ ഇട്ടിക്കുരു 5. തെക്കെക്കരെ ഇട്ടിക്കുരു 6. മണ്ടുമ്പാൽ പൗലോസ് 7. ചെമ്മണ്ണൂർ ചേറു 8. പനക്കൽ പാവു 9. ചെറുവത്തൂർ പാത്തു 10. ചെറുവത്തൂർ കാക്കുണ്ണി.

വക്കീൽ കെ. കൃഷ്ണമേനോൻ മുതൽ രണ്ടാൾ

എതിർകക്ഷി

പനക്കൽ മാത്തു വക്കീൽ, പി. ഗോപാലമേനോൻ മുതൽ രണ്ടാൾ. ഹരിജിക്കാരുടെ ഭാഗം വിസ്തരിക്കപ്പെട്ടവർ (1) മൂന്നാം ഹരിജിക്കാരൻ ചാക്കുണ്ണി (2) പാറേമ്മൽ ചുമ്മാരു മകൻ ചാക്കുണ്ണി.

1. പാറേമ്മൽ ഇയ്യു മകൻ ഉട്ടൂപ്പ്.

2. ചെമ്മണ്ണൂർ പാത്തപ്പൻ മകൻ വറിയത്.

3. ചെറുവത്തൂർ വറിയതു മകൻ വറിയത്.

എതിർകക്ഷിയുടെ ഭാഗം വിസ്തരിക്കപ്പെട്ടവർ

ഹരിജിക്കാരുടെ ഭാഗം ലക്ഷ്യങ്ങൾ

എ. തലപ്പുള്ളി 2-ാം ക്ലാസ്സ് മജിസ്ട്രേട്ടു കോർട്ടിൽ നിന്നു 64 ചിങ്ങം 21-നു 37-ാം നമ്പർ 64 കല്പിച്ച കല്പനയുടെ ഒപ്പിട്ട പകർപ്പ്.

ബി. തൃശ്ശിവപേരൂർ ഡിസ്ട്രിക്ട് മജിസ്ട്രേട്ടു കോർട്ടിൽ നിന്നു 64 ചിങ്ങം 30-ന് ചീരൻ യാക്കോബ് കത്തനാർ മുതൽപേർക്കയച്ചിട്ടുള്ള നോട്ടീസ്.

സി. വാദപള്ളികളിൽ മേൽകൈക്കാരനായ എന്നും അഥനേഷ്യസ് ഭാഗത്തെ ഒരു പ്രമാണിയായിരുന്നതും ആ പള്ളികളിലെ രണ്ടു മേൽകൈക്കാരന്മാരിൽ ഒരുവനും ആയ എതിർകക്ഷി മാത്തു ഇപ്പോൾ ഡയനേഷ്യസ് ഭാഗത്തു ചേർന്നു അഥനേഷ്യസ് ഭാഗം കത്തനാർമാരെ അവരുടെ ഊഴത്തിൽ കർമ്മം കഴിപ്പാൻ അയയ്ക്കാതെ തടസ്സം ചെയ്യാൻ ഒരുങ്ങുന്നു എന്നാണ് ഹരിജിക്കാരുടെ വാദം.

താൻ അഥനേഷ്യസ് ഭാഗത്തു തന്നെയാണെന്നും ഹരിജിക്കാരൻ പറയുന്ന ചീരൻ യാക്കോബ് കത്തനാരും കൊട്ടാരത്തിൽ തോമാസ് കത്തനാരും അഥനേഷ്യസ് ഭാഗത്ത് ഇതുവരെ കർമ്മം കഴിച്ചുവന്നിരുന്നവരല്ലെന്നും ഇവരുടെ കർമ്മം ആ ഭാഗത്തിൽ നിന്നു ഭേദപ്പെട്ടതാണെന്നും

ഇവരെക്കൊണ്ടു മേൽകൈക്കാരനായ തന്റെ അനുവാദം കൂടാതെ കർമ്മം കഴിപ്പാൻ പാടില്ലെന്നും മറ്റുമാകുന്നു എതൃകക്ഷി മാത്തുവിന്റെ വാദം.

ഇരുകക്ഷികളും ഈ കോടതിയിൽ ബോധിപ്പിച്ച ഹർജികളിലും പോലീസു സൂപ്രണ്ട് അവർകൾ സ്ഥലത്തുപോയി അന്വേഷിച്ചു മുഖദാവിൽ അറിയിച്ച സംഗതികളാലും വാദപള്ളികളിൽ കർമ്മം നടത്തിക്കൊണ്ട് സംഗതിയിൽ സമാധാന ലംഘനം നേരിടത്തക്ക ഒരു തർക്കം ഈ കക്ഷികൾ തമ്മിൽ ഉണ്ടെന്ന് നമുക്ക് നല്ലവണ്ണം ബോധ്യം വരികയാൽ ക്രിമിനൽ നടപടി 12-ാം അദ്ധ്യായപ്രകാരം നടപടി നടത്തി തീർച്ചപ്പെടുത്തുവാൻവേണ്ടി ഇരുകക്ഷികളോടും പത്രിക ബോധിപ്പിക്കാൻ കല്പിച്ചു. അപ്രകാരം പത്രികകൾ ബോധിപ്പിച്ചു. ഇരുഭാഗത്തു നിന്നും ആവശ്യപ്പെട്ടവരെയെല്ലാം സത്യത്തിന്മേൽ വിസ്തരിക്കുകയും അവർ ഹാജരാക്കിയ രേഖകൾ ഫയലാക്കുകയും ചെയ്തു.

അപ്പീൽ കോർട്ട് 62-ൽ അപ്പീൽ 62-ാം നമ്പർ വിധികൊണ്ട് വിവാദപള്ളികളിൽ അഥനേഷ്യസു ഭാഗക്കാരും ഡയനേഷ്യസ് ഭാഗക്കാരും ഒരുപോലെ അവകാശമുള്ളതായി എ. എന്ന തലപ്പള്ളി മജിസ്ട്രേട്ടിന്റെ പ്രൊസീഡിംഗ്സ് പ്രകാരം രണ്ടു ഭാഗക്കാരും ഊഴമിട്ടു കർമ്മം നടത്തേണ്ടതായും കാണപ്പെടുന്ന പ്രൊസീഡിംഗ്സ് ദുർബലപ്പെട്ടുപോയി എങ്കിലും അതിലെ താല്പര്യപ്രകാരം ഇരുഭാഗക്കാരും ഈ കഴിഞ്ഞ മകര മാസം വരെ നടന്നുവന്നിരുന്നു എന്നും തെളിവായിരിക്കുന്നു.

അഥനേഷ്യസ് ഭാഗത്തെ പ്രമാണിയായിരുന്ന മാത്തുവും അതോടുകൂടി വേറെ പലരും ആ ഭാഗം വിട്ടു ഇയ്യിടയിൽ ഡയനേഷ്യസ് ഭാഗത്തു ചേർന്നു. ബാക്കിയുള്ള അഥനേഷ്യസ് ഭാഗക്കാർ വിവാദപള്ളികളിൽ തങ്ങളുടെ ഭാഗത്തെ കത്തനാർമാരുടെ കർമ്മം കാണ്മാൻ പാടില്ലാതെ പള്ളികൾ ഡയനേഷ്യസ്സ് ഭാഗത്തേക്കു മാത്രമാക്കി തീർപ്പാനുള്ള ശ്രമമാണ് ഈ വിചാരണയ്ക്കു ഹേതുവായി തർക്കത്തിനു കാരണം എന്നുള്ളതിലേക്കു യാതൊരു സംശയവുമില്ല.

ഹർജിക്കാർ പറയുന്ന യാക്കോബു കത്തനാരും തോമസ് കത്തനാരും പുതിയവരല്ലെന്നും ഇതുവരെ അഥനേഷ്യസ്സ് ഭാഗത്തെ വിവാദപള്ളികളിൽ കർമ്മം നടത്തിവന്നിരുന്നവരാണെന്നും ഹർജിക്കാർ മൂന്നാം തർക്ക വിവാദപള്ളികളിൽ കർമ്മം നടത്തിവന്നിരുന്നവരാണെന്നും ഹർജിക്കാർ വിസ്തരിക്കപ്പെട്ടവരുടെ മൊഴികളാലും അവർ ഫയലാക്കിയിരിക്കുന്ന രേഖകളാലും എതൃഭാഗം ഒന്നാം സാക്ഷിയാലും പൂർത്തിയായി തെളിവായിട്ടുണ്ട്.

എതൃകക്ഷി മാത്തു ഡയനേഷ്യസ്സ് ഭാഗത്തു ചേർന്നിട്ടില്ലെന്ന് ആ ഭാഗം വക്കീൽ ബോധിപ്പിക്കുന്നു. മാത്തു ഹാജരാക്കിയ സത്യത്തിന്മേൽ കയ്പീത്ത കൊടുത്തിട്ടില്ല.

മാത്തു രണ്ടു ഭാഗത്തും കർമ്മം കാണുന്നു. ചീരൻ വറിയതു കത്തനാരും തെക്കൻ ഏബ്രഹാം കത്തനാരും ആണു അഥനേഷ്യസ്സ് ഭാഗത്തു കർമ്മം കഴിച്ചിരുന്നതെന്നും എതൃഭാഗം രണ്ടും മൂന്നും സാക്ഷികൾ ബോധിപ്പിച്ചിരിക്കുന്നു.

ഈ സാക്ഷികൾ മച്ചാനക്കാരും പ്രശസ്തന്മാരും ആണെന്നു കാണപ്പെടുന്നില്ല. ഇവർ വില സാക്ഷികൾ എന്നല്ലാതെ ഇവരുടെ തെളിവിൽ ലേശംപോലും വിശ്വാസയോഗ്യമാണെന്നു ഈ കോടതിക്കു തോന്നീട്ടില്ല. മാത്തു ഡയനേഷ്യസ് ഭാഗത്ത് ചേർന്നിരിക്കുന്നു എന്ന ഹർജിക്കാർ ഭാഗത്തുനിന്നു പൂർത്തിയായി തെളിയിച്ചിട്ടുണ്ട്.

മേപ്പടി പള്ളികളിൽ രണ്ടു മേൽകൈക്കാരന്മാരുള്ളതിൽ ഒരുവൻ ഇപ്പോഴും ഹർജിക്കാരുടെ ഭാഗത്തുണ്ട്. ഈ ആൾ മേൽകൈക്കാരനാണെന്നു (സി) എന്ന രേഖയാൽ എതൃകക്ഷി സമ്മതിച്ചിരിക്കുന്നതായും കാണുന്നു.

ഹർജിക്കാരു പറയുന്ന ചീരൻ യാക്കോബു കത്തനാരെയും കൊട്ടാരത്തിൽ തോമസ് കത്തനാരെയും കൊണ്ടു അഥനേഷ്യസ് ഭാഗക്കാർ വിവാദപള്ളികളിൽ എ. എന്ന പ്രൊസീഡിംഗ്സ് അനുവദിച്ചു വളരെ കാലമായി ഊഴമിട്ട് കർമ്മം നടത്തിച്ചുവരുന്നതായി തെളിവായിരിക്കുന്നതിനാൽ ക്രമമായി ഒരു സിവിൽ വ്യവഹാരത്താൽ വേറെ വിധം തീർച്ചപ്പെടുത്തുന്നതു വരെ അവരെ കൊണ്ടു അഥനേഷ്യസ്സ് ഭാഗക്കാരുടെ ഊഴത്തിൽ കർമ്മം നടത്തിക്കുന്നതിനു ഹർജിക്കാർ മുതൽപേർക്കു അവകാശമുണ്ടെന്നും അതിനെ എതിർകക്ഷി മാത്തുവോ മറ്റോ തടസ്ഥപ്പെടുവാൻ പാടില്ലെന്നും ക്രിമിനൽ നടപടി 122–ാം വകുപ്പുപ്രകാരം ഈ കോർട്ടു കൽപ്പിച്ചിരിക്കുന്നു.

1068 മകരം 3–നു 1893 ഫെബ്രുവരി 13–നു ഡിസ്ട്രിക്ട് മജിസ്ട്രേട്ട് പി. ശങ്കുണ്ണി മേനോൻ

ആ – ഡി. മജിസ്ട്രേട്ട്.

N.B. ഈ വ്യവഹാരത്തിൽ അഥനേഷ്യസ് ഭാഗക്കാർക്കായിരുന്നു വിജയം. അഥനേഷ്യസ് ഭാഗക്കാർ എന്നാൽ മാത്യൂസ് മാർ അത്താനാസ്യോസ് ഭാഗക്കാർ. ഡയനേഷ്യസ് ഭാഗക്കാർ എന്നാൽ പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് ഭാഗക്കാർ.

## കാര്യവിചാര പത്രിക കോപ്പി

ഈ കോടതിയിൽ ഫയൽ 1069–ൽ ആദ്യം 56 നമ്പറിൽ 7–ാം പ്രതി പനക്കൽ ഉട്ടൂപ്പു ചാക്കുവും 8 ചെറുവത്തൂർ ചിമ്മാരു താവുവും 9.

കുത്തൂരു പാറേമ്മൽ ചുമ്മാരു ചാക്കുണ്ണിയും 10. കുത്തൂരു പാറെമ്മൽ ചുമ്മാരു ഈപ്പൻ 11. കുത്തൂരു പാറേമ്മൽ ഇയ്യു ഉട്ടൂപ്പ് 12. കുത്തൂരു പാറേമ്മൽ ചുമ്മാരു ഇയ്യു മകൻ 39 പേർ കൂടി സിവിൽ നിയമം 114-ാം വകുപ്പുപ്രകാരം ബോധിപ്പിക്കുന്ന കാര്യവിചാര പത്രിക.

1. ഇതിനാൽ പ്രത്യേകമായി സമ്മതിക്കപ്പെട്ടവർ ഒഴികെയുള്ള അന്യായത്തിന് പ്രസ്താവനകൾ, പ്രതികൾ ഇതൊന്നും സമ്മതിക്കുന്നില്ല. അതുകളെ അന്യായക്കാർ തെളിയിച്ചുകൊള്ളേണ്ടതാണ്.

2. കക്ഷികളേയും വ്യവഹാരഹേതുക്കളേയും സംബന്ധിച്ച് ഈ കേസ്സിന് മിസ്ജോയിണ്ടർ എന്നതോ ആകേണ്ട.

3. അന്യായത്തിലെ 5-ാം വകുപ്പിന്റെ 5-ാം ഖണ്ഡത്തിൽ പ്രസ്താവിച്ച കൈമുത്തു കാര്യത്തിൽ 2 മുതൽ 23 വരെ അന്യായക്കാർക്കു യാതൊരു സംബന്ധവുമില്ല. അന്യായത്തിലെ വകകളും സ്വത്തുക്കളും അന്യായത്തിൽ 5-ാം വകുപ്പിൽ പറയുന്ന ട്രസ്റ്റികളാരെന്നതാണെന്നു സ്ഥാപിച്ചു കിട്ടുവാനുള്ള ഒരു വ്യവഹാരത്തിനും അവർ ശരിയായ പ്രതികളുമല്ല. അന്യായ പട്ടികകളിൽ പറയുന്ന അന്യായപ്പെട്ട പള്ളികൾ വകകളുടെ കൈവശത്തിന് വ്യവഹാരപ്പെടുവാൻ അന്യായത്തിൽ പറയുന്ന സ. ല. അനുസരിച്ച് ഒന്നാം അന്യായക്കാരന് അവകാശമില്ല. ടി സ്വത്തുക്കളുടെ അവകാശം കിട്ടുവാൻ സഹായകമായി പറയപ്പെടുന്ന നിവൃത്തികൾക്കു വ്യവഹാരപ്പെട്ട അദ്ദേഹം ശരിയായ ഒരു കക്ഷിയുമല്ല. അന്യായക്കാരൻ അപേക്ഷിച്ചിരിക്കുന്ന നിവൃത്തികളെ സംബന്ധിച്ച് എല്ലാ പ്രതികളും ശരിയായ കക്ഷികളും അല്ല.

4. അധികാരത്തിലുള്ളതായ വ്യവഹാര സ. ല. അന്യായത്തിൽ ചേർത്തിട്ടില്ലാത്തതും ശരിയല്ല.

5. കോർട്ടു പറഞ്ഞ അന്യായത്തിൽ കാണിച്ച വ്യവഹാര സലയും അതിനടച്ച കോർട്ടു ഫീസും ഒട്ടും പര്യാപ്തമല്ല. ഒന്നാമത്തെ അപേക്ഷയെ സംബന്ധിച്ച് പല സ്ഥാപനങ്ങളും അപേക്ഷിച്ചിരിക്കുമ്പോൾ ഒരു സ്ഥാപനത്തിനു മാത്രം മേൽ കോർട്ടു ഫീസ് അടച്ചിട്ടുള്ള കക്ഷിയിൽപെട്ട വസ്തുക്കൾക്ക് വളരെ കുറവായി വില ചേർത്തിരിക്കുന്നു. അവകൾക്കു ഏകദേശം രണ്ടു ലക്ഷം ഉറുപ്പികയോളം വിലയുണ്ട്. രണ്ടാമത്തെ അപേക്ഷയ്ക്ക് സമമാണെന്നു പറയപ്പെട്ടിരിക്കുന്ന നിവൃത്തികൾ സാക്ഷാൽ ഒരു സഹായിക സ്വഭാവത്തിൽ പെട്ടവയിലല്ല. അവയ്ക്ക് വെവ്വേറെ സല ചേർക്കേണ്ടതും വെവ്വേറെ കോർട്ടു ഫീസ് അടയ്ക്കേണ്ടതുമാണ്.

6. പട്ടികകളിൽ പെട്ടിട്ടുള്ളവ ഒഴികെ അന്യായപ്പെട്ട പള്ളികൾ വകയായുള്ള സകല സ്ഥാവര ജംഗമവസ്തുക്കളും അശേഷം കൈവശം

അന്യായക്കാർക്കാണെന്ന അന്യായത്തിന്റെ എ. പട്ടികകളിൽ പറഞ്ഞിട്ടുള്ളതിനെ പ്രതികൾ നിഷേധിക്കുന്നു. അവകൾ ഇടവക്കാർക്കുവേണ്ടി കൈക്കാരന്മാരുടെയും കൂട്ടുകൈവശത്തിൽ ഇരിക്കേണ്ടതാണ്.

7. അന്യായത്തിൽ പറഞ്ഞിരിക്കുന്ന സകല സ്വത്തുക്കളും ഒഴിഞ്ഞു കിട്ടുവാൻ അന്യായക്കാർ വ്യവഹാരപ്പെടുത്തിയിരിക്കുന്ന എ, ബി, പട്ടികകളിൽ പെടാത്തതായ വസ്തുക്കളെ സംബന്ധിച്ച ഒരു സ്ഥാപനത്തിനു മാത്രമായി കൊണ്ടുവരപ്പെട്ട ഈ വ്യവഹാരം നിലനിൽക്കത്തക്കതല്ല.

8. വിവാദപള്ളികൾ അന്ത്യോഖ്യാ പാത്രിയർക്കീസ് അവർകളുടെ ആത്മീയ സംബന്ധമായും മതസംബന്ധമായും ഉള്ള അധികാരത്തിൽ സ്ഥാപിച്ചു കിട്ടുവാനും (അന്യായപ്പെട്ടവയാണെന്നു സ്ഥാപിച്ചു കിട്ടുവാനും) അന്യായപ്പെട്ട പള്ളികളുടെ ചില വിശ്വാസോപദേശങ്ങളെ സംബന്ധിച്ച് ഒരു സ്ഥാപനം കിട്ടുവാനും അന്യായത്താൽ ആവശ്യപ്പെടുന്നിടത്തോളം ഈ വ്യവഹാരത്തെ ഒരു സിവിൽ കോടതിക്കു എടുത്ത് തീർച്ചപ്പെടുത്തുവാൻ അധികാരമില്ല.

9. ഇടവകയുടെ പ്രതിനിധികളുടെ നിലയിൽ ഈ വ്യവഹാരത്തെ കൊണ്ടുവരുവാൻ 14 മുതൽ 29 വരെ അന്യായക്കാർക്ക് അവകാശമില്ല.

10. ബഹുമാനപ്പെട്ട അപ്പീൽ കോടതി 1061–ൽ ആദ്യം 30–ാം നമ്പറായി വിധിമേൽ ബഹുമാനപ്പെട്ട അപ്പീൽ കോർട്ടിൽ ബോധിപ്പിച്ച 1062–ൽ അപ്പീൽ 62–ാം നമ്പർ വ്യവഹാരത്തിലെ തീർച്ച കൊണ്ടതു വ്യവഹാരത്തിലെ വിവാദ സംഗതികൾക്ക് റസ്സ്ജൂഡിക്കേറ്റ എന്ന തടസ്സം നേരിട്ടിരിക്കുന്നു. ഇതിലെ 2, 3, 7, 8, 10, 14, 15, 16–ഉം 17–ഉം അന്യായക്കാരുടെ കാരണവന്മാരുടെ ജ്യേഷ്ഠൻ വറിയതും 11, 12, 18 അന്യായക്കാരുടെ കാരണവന്മാരും അന്യായക്കാരുടെ ഭാഗത്തുള്ള ഇടവകയുടെ പ്രതിനിധികളായി മേൽപറഞ്ഞ വ്യവഹാരം നടത്തിയിരിക്കുന്നു. ആ വ്യവഹാരത്തിലെ പ്ലീഡിംഗ്സും വിധിന്യായങ്ങളും ഇതൊന്നിച്ചു ചേർപ്പാൻ അനുവദിക്കുന്നതിന് അപേക്ഷിക്കുന്നു.

11. ഈ വ്യവഹാരം കാലഹരണത്താൽ തടസ്ഥപ്പെട്ടുപോയിരിക്കുന്നു. വ്യവഹാര കാരണം തുടർച്ചയായി ഉത്ഭവിച്ചുകൊണ്ടിരിക്കുന്നതാണെന്നു പറയുന്നത് ഈ പ്രതികൾ നിഷേധിക്കുന്നു.

12. അന്ത്യോഖ്യാ പാത്രിയർക്കീസ് അവർകളുടെ സഖ്യത്വമുള്ള യാക്കോബായ സുറിയാനിസഭയുടെ വിശ്വാസോപദേശം, ഭരണം ഇതുകൾക്ക് അനുസരിച്ചുള്ള ദൈവാരാധനയ്ക്കായി ആർത്താറ്റുപള്ളി സമ്മതിക്കപ്പെട്ടു എന്നു പറയുന്നതിനെയും കുന്നംകുളം, ചിറളയം, തെക്കെ കുരിശ്, കിഴക്ക് പുത്തൻപള്ളി ഇതുകളും മേൽപറഞ്ഞ വിശ്വാസോപ

ദേശം, ആചാരം, ഭരണം ഇവയനുസരിച്ച് ആരാധനയ്ക്കായി സ്ഥാപിക്കപ്പെട്ടതാണെന്നു പറയുന്നതിനെയും നിഷേധിക്കുന്നു.

13. അന്യായത്തിന്റെ 4–5 ഭാഗങ്ങളിൽ പറയുന്ന പ്രസ്താവനകൾ ശരിയല്ല.

14. ഒന്നാം അന്യായക്കാരൻ മലങ്കരസഭയുടെ ക്രമപ്രകാരം പട്ടം കൊടുക്കപ്പെട്ട ന്യായമായ മെത്രാനല്ല. അദ്ദേഹത്തെ സുറിയാനി ക്രിസ്ത്യാനികളുടെ ക്രമപ്രകാരം അംഗീകരിച്ചിട്ടില്ല. ഒന്നാം നമ്പറുകാരനെ അന്യായപ്പെട്ട പള്ളികളിലെ മെത്രാനായിട്ട് നിയമിക്കപ്പെട്ടിരിക്കുന്ന പ്രതികളുടെ കുടുംബങ്ങൾ ഒഴികെ അന്യായപ്പെട്ട പള്ളികളിലെ സകല ഇടവകകളും അദ്ദേഹം അംഗീകരിക്കപ്പെട്ടിരിക്കുന്നു എന്നും ഉള്ള പ്രസ്താവനകളും ശരിയല്ല. അദ്ദേഹത്തെ ഇടവകയിൽ പലരും സ്വീകരിച്ചിട്ടില്ല.

15. വിശുദ്ധ തോമാശ്ലീഹായാൽ സ്ഥാപിതമായ സുറിയാനിസഭ ഏതുവിധത്തിലും അന്യായപ്പെട്ട പള്ളികൾ പാത്രിയർക്കീസ് അവർകൾക്ക് എന്നും കീഴ്പെടാത്തതും മേപ്പടി പള്ളികൾക്ക് മെത്രാനെ നിശ്ചയിപ്പാൻ പാത്രിയർക്കീസ് അവർകളാലോ അദ്ദേഹത്തിന്റെ പ്രതിപുരുഷനാലോ മെത്രാപ്പോലീത്താ വാഴിക്കപ്പെടണമെന്ന് ഒരിക്കലും ആവശ്യമില്ലാത്തതും മേപ്പടി പട്ടക്കാരോ ഇടവകക്കാരോ കത്തനാരന്മാരോ മെത്രാപ്പോലീത്തായോ മേപ്പടി പാത്രിയർക്കീസ് ബാവാകളെ യാതൊരു പ്രകാരേണയും അനുസരിപ്പാൻ ബാദ്ധ്യത ഇല്ലാത്തതുമാകുന്നു.

അന്യായത്തിലെ പള്ളികൾ വല്ലപ്പോഴും അന്ത്യോഖ്യാ പാത്രിയർക്കീസ് അവർകൾക്ക് കീഴ്പ്പെട്ടിട്ടുണ്ടെങ്കിൽ തന്നെയും ആ സ്വാധീനം തുടർച്ചയായി നിന്നിട്ടില്ലാത്തതുകൊണ്ടു വളരെ ദീർഘകാലമായിട്ടു തന്നെ നിർമ്മൂലമായിട്ടുള്ളതും പാത്രിയർക്കീസവർകൾ ഉണ്ടെന്നു പറയുന്നതായ ഈ വക കാര്യങ്ങൾ കാലഹരണനിയമത്താൽ നശിച്ചുപോയിട്ടുള്ളതും ആകുന്നു. മേൽപറഞ്ഞിരിക്കുന്ന അവർകളുടെയും അദ്ദേഹത്തിന്റെ പ്രതിനിധികളുടെയും അവകാശങ്ങൾ നിഷേധിക്കപ്പെടുകയും പള്ളികളുടെമേൽ അവർക്ക് ഉണ്ടായിട്ടുള്ള അവകാശത്തെ ഒരു ക്രമമായ വ്യവഹാരം കൊണ്ടു സ്ഥാപിക്കപ്പെടേണ്ടതുമാകുന്നു.

52 വൃശ്ചികം.

*(നവീകരണക്കാരുടെ ചരിത്രത്തിൽ നിന്ന്)*

# കൊച്ചി റോയൽകോടതി: അപ്പീൽ പെറ്റീഷൻ

### SYRIAN CHURCH OF THE MALABAR

### An Appeal Petition filed before the Royal Court of Cochin by Pulikkottil Mar Dionysius Joseph II

THE Syrian Christians being the oldest Christian community in this ancient and historic Kingdom of Cochin, it is very important, that your Highness, who is universally acknowledged as one of the most enlightened rulers in India, should be well informed of the history and the present condition of this section of your Highness's royal subjects. I beg, there fore, to be excused in venturing to intrude upon your Highness's valuable time and patience with these few lines.

(1) Christianity was first planted in India in A.D. 52 by St. Thomas, one of the twelve Apostles of Jesus Christ, and first town that received the Gospel was Cranganore within the borders of the present state of Cochin. For many years, the infant church was ruled by priests appointed by the Apostle from the converted Brahmin families Pakalomattam & Sankarapuri. But on the death of these priests, the church began to have retrograde movement, due to absence of bishops holding power to ordain priests. In that second century, there is a reliable record of a visit paid to this Indian church of St. Thomas by a celebrated Christian Missionary from Alexandria.

The next record proving the early existence of a Christian Church in this country is the list of bishops that were present at the Great General Council - infact the first Ecumenical Synod of the Christian church held at Nicea in A.D. 325 there, the Emperor Constantine the Great convened a meeting of Christian Bishops to discuss and decide certain dogmatic questions on which controversy had arisen among the theologians of the age. In the list of subscribers to the resolutions of the synod, we meet with the name of "John Bishop of Persia and India Magna."

Among the resolutions passed in this Synod was included one Regulating the goverment of the universal church including that of India. The Christendom was divided into four Patriarchal estates presided over by prelates designated patriarch with supremacy over other bishops within their respective Patriarchates. These were the Patriarchs of Rome, Constantinople, Alexandria and Antioch. They had their own sphere of jurisdiction assigned to them in the Synod. The patriarch of Anitoch's authority extended "all over the east" including India and China. Thus the Church of Malabar ac-

cepted, through her bishop John the supremacy of the sea of Antioch as early in A.D. 325. The Patriarchate of Antioch being very extensive, arrangement was also made in the Synod for the appointment at Seleucia in Persia, of a deputy having power to superintend the eastern part of the patriarchate, subject to the authority of Patriarch.

In A.D 345 the infant church of Malabar was strengthened by the settlement of a Syrian colony deputed by the ‘‘Catholicos of the East’’ under the orders of the patriarch. The colony consisted of four hundred Christians including men, women and children, with the bishop named Joseph and ecclesiastics they were conducted to Malabar by a famous Syrian Merchant Thomas of Cana. The Party landed at Cranganore and was welcomed and honoured by Cheraman Perumal with lands to reside at the Cranganore and seventy two special Privileges peculiar to high cast Hindus. The grants were made on copper plates still preserved by me in the Kottayam Syrian seminary. The Christian quarter in the port of Cranganore was thenceforth called Mahodevar Pattanam.

The native Christians welcomed the Syrian Colony and acknowledged the authority of the bishop sent by the Catholica of the East. They resided with foreigners at Cranganore and adopted their Syrian liturgy and rites and from this circumstance the whole community was called Syrians. Ever since this period Cranganore is regarded as the home of the Syrian community. Until as lately as the introduction of the registration of deeds was the custom of all Syrian Chriatians residing in the Churches of Cochin and the northern division of Travancore, to designate themselves in all tittles - deeds as descendants of the Syrians of Mahadevars Pattanam.

I have already referred to the appointment of a Catholicos as a deputy of the See of Antioch in the East. In the fifth century, a schism was raised in Constantinople by its Patriarch Nestorius, and he was condemend by general Synod held at Ephesus. But in the next century, heretic teachings spread to a certain extent in Persia, supported by the Catholicos of the East. The Patriarch deposed him and appointed another to supersede him. But the heretic rebelled and maintained succession in opposition to the Orthodox Catholicos. This led to the subsequent succession of two lines of Catholicos, one holding the Nestorian heresy and the other owing allegiance to the See of Antioch. Bishops from both lines used to visit Malabar occasionally, as a consequence, Nestorianism also had its supporters now and then in Malabar.

The rise of Nestorians was followed in Syria by another schism originated by one Eutychus. The Patriarch of Antioch had to contend against both. In the course of the contest, a Zealous bishop Jacob Baradeus worked strenuously to redeem the Christians of syria from the snares of these schis-

matic, and those who adhered to him were called Jacobites by their adversaries. The Patriarch of Antioch headed the Jacobite Party and the Christians under his jurisdiction came to be known by that name. The Syrians of Malabar also received this special name by their allegiance to the See of Antioch.

The next important point in the history of the Syrian Church of Malabar is their social advancement. It is believed that they attained the Zenith of their prosperity in the tenth century. Thy set up a Kingdom at Diamper (Udiamperoor) under a King of their own, whose dynasty was known by the title Villiarvattam Surupam. The Christian kings of this dynasty were allies of the sovereigns of Cochin, both for offensive and defensive purposes, so much so that when the last king of that dynasty died extinct his territories were quietly added to the kingdom of Cochin and his Syrian subject cordially accepted the sovereignty of your Highness' predecessors:

The next event worth mention in the annals of our Community and Church was the advent of the Portuguese. They were Christians owing spiritual allegiance to the Pope of Rome. As already remarked, Rome was one of the four independent Patriarchates created in the first council of Nicea. The authority of that See didn't extend beyond the western Portion of the Roman Empire. But being the prelate of the capital of the Empire or rather of the then known world he was the most influential bishop in the Christendom. This unique position induced him to claim a sort of supremacy over the other Patriarchs. He assumed the title of pope and declared himself the Vicar of Jesus and Ruler of the Christendom. The other patriarchs refused to acknowledge his ambitions but the vast influence and the unlimited resources he had helped him to carry out his desings to a geat extent, while the rise of the Mahomedan power and the consequent persecutions of the Christians in the East disabled the other Patriarchs to successfully contend with the Pope.

The Portuguese Government and clergy pledged themselves to vindicate the Pope's supremacy and extend his authority in every part of their colonies. Finding that the Syrian Church had no strong secular protection, they tried at first to impose Roman Catholicism upon the Syrian Church by friendly means. This failing, they set watch in all foreign ports to prevent the arrival of bishops from Syria. Those prelates, who happend to fall into their hands were arrested and finally destroyed in their inquisitions. Having thus reduced the Syrian Church to the position of a widow, Menezes, Arch Bishop of Goa visited Malabar and assumed charge of this bishopric Securing the support of the Portuguese authorities and their native allies. Menezis convened a meeting of the Syrian Christians at Diamper in 1599 and forcibly converted the whole diocese in to the Church of Rome. For half a century,

The Syrians is remained in subjection to the Roman Church. But in 1653 Mar Ignatius Patriarch of Antioch received in India in person to rescue his Indian flock. However the Portuguese succeeded in arresting him and sent him to Mylapore, where he was accidentally met by two deacons from Malabar who had gone on pilgrimage to the sacred tomb of St. Thomas. Mar Ignatius who was informed of the condition of his people, secretly issued a bull authorizing the temporary elevation of the Syrian Archdeacon Thoma as bishop, subject to certain conditions. Not long after, the Patriarch was brought in chains to Cochin on his way to the inquisition of Goa. The Syrians some how got secret of this and applied to the Rajah of Cochin to mediate for them with the Portuguese Governer for the release of their prelate. The Rajah kindly remonstrated with the Governer but he sent the partriarch at once to Goa, and it was reported abroad that the prelate was drowned in the harbour. The enraged Syrians to the nuber of 25,000, met Mattanchery on the 3rd of Makaram 1653 and holding a large rope tied to the Coonen Cross (still existing there) they took solemn oath binding themselves not to remain in allegiance to the church of Rome. They returned to their creed and independence and consecrated their Arch-deacon as bishop under the title Mar Thomas, on the strength of the authority conferred on them by the patriarch's bull. He was the first native bishop the church having been governed, till the Portuguese period by bishops sent by patriarch of Antioch either directly or through his deputy, the Catholicos. From this Period the Syrian community was split into two sections, one holding their primitive faith and acknowledging the spiritual supremacy of the jacobite partriarch of Antioch and the other following Roman catholic rites under bishop appointed by the Pope. The Roman party called themselves Pazhaykoottookar and other Puthencoottookar. These names continue to this day as applied to the sect owing allegiance to the sees of Rome and Antioch Respectively. In 1665 the patriarch of Antioch set a delegate in the name of Mar Gregorius and he confirmed by Mar Thomas by proper imposition of hands. Between 1665 and 1815 they remanded as themselves a sect, generally designated Jacobite Syrians or shortly the Syrians. Churh was raised was succession by eight bishops all known by name Mar Thoma. They were for the most part concerted and appointed by delegates sent by the patriarch of Antioch time to time. Two of these delegates lie buried in churches situated within the Cochin state of the eight Bishops MARTHOMA the sixth, who was also called Dionysius I or Dionysius the Great was an illustrioues person. It was in his time that Dr. Buchanan and Dr. Kerr who were deputed by Goverment of Bengal and Madras respectively visited the Syrian Churches in Malabar on Mission of investigation into the state of Christianity in south India. Their reports show that Syrian Church was then Jacobite in her teachings. It was this Metran that invested 3000 star pagodas in Goverment security for the

education of the Syrian Community. This endowment was the subject of a recent inter-pleader suit filed by the British Resident in the Travancore Court. My right to the Administration for the fund for the benefit of the Jacobite the Syrian was recognized by the Court, in preference to the claims set up by a schismatic bishop.

Between 1816 and 1842 the Syrian church was governed by three bishops in succession viz Mar Dionysius II, Mar Dionysius III and Mar Dionysius IV. The first named was my paternal grand uncle; and a native of Kunnamkulam and a subject of the Cochin state. His appointment was the result of the a historic fought struggle for leadership, between the Syrians of Travancore, and Cochin. Till then, all the bishops of the Syrians Church were natives of Travancore, and majority of churches being situated in Travancore. The Cochinites had no chance to get sufficient votes for the appointment of one of their members to be the bishop. They insisted in getting a native of Cochin elevated to the Episcopal dignity, but could't succed. At last my grand uncle secured the support of Col. Munro and through his influence succeeded, though after a hard struggle, in ousting all Travencorean competitors. He was accordingly consecrated under the title Dionysius II. With view to check all rebellious prelates and establish his authority throughout the diocese, the governments of Travancore and Cochin issued Royal proclamation for the first time enjoining that all Syrian Christian should submit to his rule. Thus native of Cochin recognized as the spiritual leader of the Syrian community, against the good will and support of the Travancore Syrians, however he proved himself a worthy Bishop, so much so that beneficiant rule helped in a great measure to the gradual removal of the prejudice of the Travancore Syrians against the claim of their Cochin Co-religionist. In 1815, he established a college at Kottayam, still known as the Kottayam Syrian seminary. It soon became the seat of higher education English, Syriac, Greek, Latin and Sanskrit were taught here many years. In fact the Bishop was pioneer of higher education on the Malabar Coast, and the college founded by him was first public educational institution of kind in Travancore and Cochin.

There is another incident in which this Cochinite was protected by the special interference of the Maharaja of Cochin. The Roman Catholics of Kunnamkulam had ousted the Syrian party by force from the Church of Arthat. The dispute about the ownership of the church remainded indisposed of for many year. My grand uncle Mar Dionysius II brought the question to the notice of the celebrated Maharajah of Cochin who deceased at Trichur. His Highness kindly condescended to pay the disputed spot and decided to settle the question by lot. The lot was drawn in favour of the Jocobite Syrian and a Royal Theetooram was issued placing the church in

the sole possession of our party to the exclusion of the Roman sect.

Another important point worth mension in this connection is the entertainment of many Syrians to hold responsible posts in the Government of their countries. Syrian Christian Judges, Magistrates and Tahsildars of the age have left behind a monument on honesty, capability and faithfulness of the race represented by them in administration of Justice.

A review of the above epitome of the history of the Syrian Church brings to our notice many important incidents with the little Kingdom of Cochin and her illustrious Rajahs played memorable parts. In the first place the Apostle of Christ planted his church with in the boarders of the present state of Cochin, so that it can be asserted without fear of contradiction that Cochin is the mother of the Christian Church in India.

(2) The Syrian Colony of 345 found shelter in this State and in the Ruler of this country and the Syrian Community indebted to him for the social privileges they enjoy.

(3) The syrian Royal Dynasty of Diamper was an ally of Cochin and that Kingdom eventually became part and parcel of this state.

(4) In their attempt to throw off the Roman. Yoke and establish their ancient faith and independence, our community received substantial help and encouragement from the Rulers of this picturesque kingdom.

(5) When the Roman party attempted to oust the Syrian Christians from Arthat, one of their most ancient and important churches, a predecessor of your highness thought it his personal duty to interfere in the question and to decide it and equitably favour of the Syrian Church.

(6) In my grand uncle, this state furnished the pioneer of higher education in Malabar.

(7) The Syrian community likewise furnished Judges, Magistrates to administer justice, and soldiers and armed men to defend their country and sovereign.

(8) Religious toleration was always a fundamental policy of this illustrious, Government. When our co-religionists in parts of the world were laying down their lives and forfeit.

(9) Their properties for the sake of their Christian persuasion of forefathers in this country were enjoying full freedom not only to maintain their faith and religion but also propagate them. On every occasion of oppression from ignorant and be rotted neighbors, we found shelter under the protecting wings of the Rulers of this country. Hence, the Syrian Community have also been loyal, law-abiding, and fondly attached to their beloved sovereigns in every age and on every occasion of emergency.

This paper will not be complete without a short description of the present condition of the Syrian Church. To enable me to grasp the true nature of the present state, it is necessary that he should go through the incidents of an earlier period. About the year 1818, the Missionaries of the C.M.S arrived in Travancore promising to help the Syrian Church in her attempt to extend the spread of education. They were cordially welcomed and allowed to co-operate with the Metran in the administration of the Kottayam Seminary. Their work was at first satisfactory and this state of things continued till about 1836, when the Anglican Bishop of Calcutta ... paid a visit to Kottayam and proposed to the Syrian Metran that doctrines and rituals of this ancient church should be so changed as to co-inside with those of the church of England. This the Syrians refused to do, and as a result of the misunderstanding, the missionaries and the Syrians separated from each other. Since then it has been the policy of the missionaries to make proselytes from the Syrians Church and to encourage the rising up of Schism with in it. They themselves made a revision of the Syrian liturgy and tried to introduce it into our churches, but they failed at that time. In 1842, one Mathew, a Syrian deacon of Travancore who was dismissed by the then Metran and who had been studying in the C.M.S. School in Madras, was notwithstanding his attachment to the missionaries dismissed from his school for grave misconduct. It was a time when the Syrians of Malabar had sent repeated applications to the Patriarch of Antioch for the immediate deputation for bishop to Malabar. Deacon Mathew was fully aware of this state of things, went direct to the patriarch and presented him a forged letter in the name of Syrian Community praying that the bearer of the letter might be consecrated and appointed bishop. The aged patriarch believed him and conferred on him the dignity of Metropolitan under the title Mar Athanasius. On his arrival in the country in 1843 the people reported the patriarch representing the previous history of the new Metran and the manner in which he got himself consecrated. The partriarch in puzzle delegated Mar Coorilos with power to investigate the charge and to pronounce excommunication upon Mar Mathew Athanasius, if he found him guilty. Mar Athanasius questioned the genuineness of the credentials produced by the delegate. The Travencore Government, at the instant of the British Resident appointed a committee to decide the question. They met at Quilon and declared that the papers produced by Mar Coorilose were not genuine. They recommended that Mar Athanasius should be recognized by the state as the lawful Bishop of Malabar. Accordingly in 1852 the Governments of Travencore And Cochin issued Royal Proclamation recognizing his status on the strength of his appointment by the Patriarch. Mar Athanasius was in wardly a friend of the C.M.S Missionaries and partly inclined to the reforms of doctrines and practices which they had proposed some years ago. However he could not openly introduce any

change from fear of open rebellion. He therefore privately encouraged schisms. In consequences of his hostile and suspicious attitude, the Syrian community elected me to supercede him. I visited the patriarch in Mesopotamia and received consecration at his hands. On my return to this country in 1866, I was recognized by the people at large, but the Royal proclamation of 1852 by which Mar Athanasius was formally recognized by the State prevented me from executing the functions of my dignity. My application to the local and the Madras Governments against the proclamation didn't produce any favorable result. The patriarch then came to my help. He visited England in 1875 and moved to Indian Office to interfere in the matter to her Majesty's the late Queen Victoria. Her Majesty's Ministers and the public of England supported my case and the case was referred to the Government of Madras for favorable disposal. The patriarch himself visited this country, with the result and issued fresh ones, withdrawing themselves from interference in the appointment and dismissal of bishops in the Syrian church, and directing all parties to settle their disputes by legal means. No sooner was the previous proclamation cancelled than almost all the Syrian churches in both the states recognized me as their lawful metropolitan. At this critical time Mar Mathew Athanasius died bequeathing his rebellious spirit to his cousin whom he had appointed as his successor, under the title Mar Thomas Athanasius. The new dignitary was bold enough to openly repudiate the ancient supremacy of the Patriarch of Anitoch and to introduce novelties and changes in the teaching of the church. Some Syrians in a few churches in Travancore and Cochin joined him. To secure the churches being abused for the propagation of heretical teachings, I had to resort to legal procedures of courts in Travancore. It is gratifying to observe that all the grades of courts in Travancore, including the Royal court of final Appeal unanimously established the Patriarch's supremacy and my right to be the sole Metropolitan of the Syrian Churches in the country. They also found that Mar Thomas Athanasius, was a pretender and heretic not entitled to hold possession of Syrian Churches and their properties. So far as the churches in Travancore are concerned. I am the Metropolitan recognized by the State and Courts.

In the State of Cochin there are 21 Syrian Churches, all of which with one exception Viz the parish of Arthat which also includes four chapels attached to it, recognize me as their metropolitan even in the Arthat Parish and its Chapels out of a total congregation numbering nearly 1500 families all but fifty families are my adherents. These few dissenters have lately begun to introduce heretical worship in the church. It became, therfore. Extremely necessary to undertake a civil action in the Court of Cochin also to establish my lawful right as Metropolitan and redeem the church and Chapels from

being abused for heretical worship. Unfortunately the case was disposed of in the District and Appeal Courts against me. In the case of my late grand uncle in 1816, the Syrians of Cochin had to fight hard battle to secure the predominance of Cochin in directing the destinies of the Syrian Church and the state of Cochin recognized his appointment. In my own case though I am a native of Kunnamkulam and a subject of your Highness Government the Travancore Syrians had no reluctance to acknowledge me as their metropolitan and the Travancore courts had no scruple to recognize a foreigner as the head of a large and influential section of her subjects in reference to the claims set up by a Travancorean pretender. But in my own State and the country of my birth in spite of the fact that all Syrian churches and all Syrian Christians within it, with the exception of but fifty families strenuously adhere to me my just and lawful rights are disrespected. In fact I am precluded from even visiting the church which apart from being under my Episcopal authority was my parish church in which laws born brought, up and for many yers I had exercised function of a priest, and in which, if it be the will of God, I should like to be buried after my death all these because some fifty families of schismatic Syrian refuse to recognize my just and lawful rights. I have therefore appealed to the highest Court of this state and await its decision in the earnest hope that justice will prevail under the eye of so illustrious. So just so impartial, and so sympathizing a Ruler as Your Highness is.

In this connection it is also worth while to note what the real disputes between the two parties consist of from time immemorial nay from the Apostolic age itself the Transubstantiation of the elements consecrated in the Holy Mass, the belief in the efficiency of prayers and Chatham for the dead, the need of invocation of the Virgin Mary and Saints, the necessity of proper ordination by duly constituted authorities to entitle one to administer the power of a priest or a bishop was communed placidly recognized by the Church of Christ. Difference of opinion on these points have since separated one church from another in Europe. In the Syrian Church of Malabar also these were doctrines recognized by all person alike. But in recent years a heretical party have removed these vital doctrines from the liturgy and have introduced their novelties in the church of Arthat and its chapels. They have set up as their bishop on who has not been regularly and apostolically ordained according to the ancient usage of the church. In short, the points of dogma in which they have departed from the ancient usage of the church. In short, the points of dogma in which they have departed from the ancient and accepted teachings of the Church are more vital than those which separated the church of England from the church of Rome. It is an undisputed fact that all Syrian churches were founded and continued for worship ac-

cording to the teachings and rituals of the Jacobite church. In other words, they were set up and continued for a special religious trust. But the schismatic who have departed from the ancient teachings and practices desire to make use of them for worship according to the novel teachings which their vagaries dictate from time to time. Thus they have converted a special trust in to hostile purpose so that we cannot worship together in the same church. My desire in instituting a civil suit is that every church should be set apart for purposes for which it was originally founded.

The above statements represent a dark and melancholy side of the present condition of the Syrian Community. There is however, another side - a pleasant, one to describe. In spite off litigations and internal struggles stated above, my people are improving socially and intellectually. The facilities afforded by the Goverment to the diffusion of education among the all classes of Your Highness subjects are availed of by them. In the State of Cochin I have an English High School at Kunnamkulam and a middlle school at Mulamthuruthy, besides vernacular schools in every place, both of these schools are receiving grants in aid from Your Highness Government. There are graduates and undergraduates in my community some of whom hold positions of rank in the public service discharging their duties to the satisfaction of their superiors. Though the common people are ignorant and antedated then are signs, of improvements in every direction. The people as a body appreciate the value of education, no doubt due to the encouragement accorded by your Highness Government. Though I may not live to see the effect of it, I have no doubt that in the course of some years the state of Cochin will fully eclipse to the highest standard of western civilization, and that the Syrians Community also will enjoy their proper share in it. That God Almighty may bless your Gracious Highness with the long life, health and prosperity to direct the destiny of your Highness loyal sujects, with the humble, earnest and constant prayer of

Your Gracious Highness most obedient servant
and loyal but unfortunate Subject

MAR DIONYSIUS
Syrian Metropolitan of Malabar.

(ഫാ. ഡോ. ജോസഫ് ചീരൻ കണ്ടെടുത്ത് 1999-ൽ മാർ ദീവന്നാസ്യോസ് ചരമ നവതി സുവനീറിൽ - പ്രസാധകർ: യൂഹാനോൻ മാർ സേവേറിയോസ് ഫൗണ്ടേഷൻ - പ്രസിദ്ധീകരിച്ചത്.)

# വിധി

SIRE PAPER

**IN HIS HIGHNESS THE RAJA'S COURT OF APPEAL**

Tuesday the 31st Karkidagam 1080.
Corresponding to 15th August 1905.

PRESENT

N. Pattabhirama Rao Esq. Dewan of Cochin
S. Locke Esq. Chief Judge, Chief Court of Cochin
T. C. Krishna Menon Esq. Senior Pusine Judge

Special Appeal No. 7 of 1076.

The Most Rev. Mar Dionysius and other Plaintiffs (Special Appellants)

Thomas Kathanar and other defendants (Special Respondents) special Appeal against the declare of the Appeal Court in A.S. No. 83 of 1073 confirming the degree of the Zillah Court of Trichur in O.S. No. 56 of 1069.

Concluding Para of the Judgement.

On the whole we are of opinion

1. That the Patriarch of Antioch is the spiritual head of the Malankara See.

2. That the plaint Churches are included in that See.

3. That the Churches and properties hours in the plaint schedules are bound by a trust in favour of those who worship God according to the faith doctrine and discipline of Jacobite Syrian Church in the communion of His Holiness, the Patriarch of Antioch and.

4. That the plaint churches and properties are therefore subject to the spiritual, temporal and ecclesiastical jurisdiction of the first plaintiff of the Metropolitan of Malankara for the time being we therefore direct that, subject to the approval of His Highness the Raja, the degree of the lower court be reversed and one be drawn of as sued for, except with regard to the kymuthu amount, the claim to which has not been pressed.

Considering that both parties have been using the plaint churches in common for a long time, we make no order as to costs to both here and in the two lower courts."

Dewan (Signature)
Chief Judge (Signature)
Pusine Judge (Signature)

## അദ്ധ്യായം 16

# പാലൂർ ചാട്ടുകുളങ്ങര ഇടവകയും പത്രോസ് പാത്രിയർക്കീസും

## (1050 ഇടവം – 1875)

ഒരു ജനതയുടെ സംസ്ക്കാരത്തിന് മുഖ്യ നിദാനമായി കാണേണ്ടത് അതിന്റെ വിശ്വാസപ്രമാണങ്ങളെയാണ്. 'വിശ്വാസമാകുന്ന പാറമേൽ യേശു സഭ പണിതു' എന്ന് ഈ പാറമേൽ ഞാൻ എന്റെ സഭയെ പണിയും എന്ന കർത്തൃവാക്യത്തെ മാർ യാക്കോബ് (പ്രഥമ കുർബാന തക്സാ തയ്യാറാക്കിയ ഊർശ്ലേമിന്റെ ഒന്നാമത്തെ പ്രധാനാചാര്യനും പുണ്യവാനും ശ്ലീഹായും സഹദായും കർത്തൃസഹോദരനുമായ യാക്കോബ്) നിർവചിച്ചത് അവഗണിക്കാവുന്നതല്ല. എ.ഡി. ഒന്നാം നൂറ്റാണ്ടു മുതൽ പിതാക്കന്മാർ പോരാടിയതും രക്തസാക്ഷിത്വം വരിച്ചതും അംഗഭംഗങ്ങൾ ഉൾപ്പെടെ അഗ്നിപരീക്ഷണങ്ങളെ സ്വാഗതം ചെയ്തതും വിശ്വാസത്തിന്റെ പരിപാവനതയെ മാലിന്യം കൂടാതെ സംരക്ഷിക്കുവാനായിരുന്നു. വിശ്വാസപരമായ വിട്ടുവീഴ്ചകൾക്ക് തയാറായിരുന്നെങ്കിൽ ആദിമസഭയുടെ ചരിത്രം മറ്റൊന്നായേനേ. ക്രിസ്തുവിന്റെ ദൈവത്വം, ത്രിത്വത്തിലെ ആളത്വങ്ങളുടെ സ്ഥാനങ്ങൾ; മറിയാമിന്റെ നിർവചനം (ക്രിസ്തുവിന്റെ അമ്മ - ദൈവപ്രസവിത്രി) തുടങ്ങിയ വിഷയങ്ങളിൽ പിതാക്കന്മാർ അവലംബിച്ച കർക്കശമായ നിലപാടുകൾ വിശ്വാസവിഷയങ്ങളെ ലാഘവത്തോടെ കാണുന്നവർക്ക് പരിഹാസ്യമായി ത്തോന്നാം. എന്നാൽ സഭയുടെ പാതിവ്രത്യം പിതാക്കന്മാർ കളങ്കപ്പെടാതെ സൂക്ഷിച്ചത് അത്തരം ദൃഢമായ വിശ്വാസാചാരങ്ങളിലൂടെയാണ്.

മലങ്കരസഭയിലും അപ്രകാരം ചില വിശ്വാസ പോരാട്ടങ്ങൾ നടന്നിട്ടുള്ളതായി ചരിത്രം ഘോഷിക്കുന്നു. ചരിത്രാതീത കാലങ്ങളിലെ കാര്യം നമുക്ക് കൃത്യമായി ലഭ്യമല്ല. എന്നാൽ 16-ാം നൂറ്റാണ്ടു മുതലുള്ള കാര്യങ്ങൾ ചരിത്രം രേഖപ്പെടുത്തിയിട്ടുണ്ട്. പോർച്ചുഗീസ് ഭരണത്തിന്റെ കുളിർമ്മയിൽ കത്തോലിക്കാവിശ്വാസം നടത്തിയ കടന്നാക്രമണമാണ് ചരിത്രം രേഖപ്പെടുത്തിയ ആദ്യ സംഘർഷം. രാജാക്കന്മാരുടെ പിന്തുണയോടെ മാർത്തോമ്മാ പൈതൃകം ഉദയംപേരൂർ സുന്നഹദോസിൽ വച്ച് അട്ടിമറിക്കപ്പെട്ടു. അതിനെതിരെ യാതൊരു മേലദ്ധ്യക്ഷന്റെയും നേതൃത്വമില്ലാതെ ആഞ്ഞടിക്കുവാനുള്ള ശൗര്യം പ്രദർശിപ്പിച്ചത് മലങ്കരസഭയുടെ തലപ്പള്ളിയായ പാലൂർ ചാട്ടുകുളങ്ങര ഇടവകയാണെന്ന് നാം കണ്ടു. സുന്നഹദോസിനെ ധീരമായി ബഹിഷ്ക്കരിക്കുവാനും സുന്നഹദോസിന്റെ നായ



കനായ ആർച്ച്ബിഷപ്പ് അലക്സിസ് ഡി. മെനേസിസിനെ ആട്ടിപ്പുറത്താക്കുവാനും ഈ ഇടവക കാണിച്ച സാഹസികത ആദിമ നൂറ്റാണ്ടിലെ പിതാക്കന്മാരുടെ വിശ്വാസധീരതയുടെ യഥാർത്ഥ പിൻഗാമികൾ ആരെന്ന് വ്യക്തമാക്കുന്നുണ്ട്. മറ്റെവിടെയും സംഭവിച്ചിട്ടില്ലാത്ത പ്രതികരണം വിശ്വാസവിഷയങ്ങളിൽ പ്രകടമാക്കുന്നത് ഈ ഇടവകയുടെ പൈതൃക സംസ്കാരമാണ്.

18–ാം നൂറ്റാണ്ടിൽ ടിപ്പു സുൽത്താന്റെ ആക്രമണത്തിന്റെ ഭാഗമായി മതപരിവർത്തനത്തിന് ആയുധത്തിന്റെ പിൻബലത്തോടെ സമ്മർദ്ദമുണ്ടായപ്പോഴും ഈ ഇടവക സാഹസികമായി ആ സാഹചര്യത്തെ അഭിമുഖീകരിച്ചു. അന്ന് പാലൂർ–ചാട്ടുകുളങ്ങര പള്ളിയുടെ പരിസരങ്ങളിലുള്ള വൃക്ഷശിഖരങ്ങളിൽ എത്ര സുറിയാനിക്കാരാണ് തൂക്കിക്കൊല്ലപ്പെട്ടത്!! ആ ദാരുണ സംഭവമാണ് മലങ്കര സഭാചരിത്രത്തിൽ കുന്നംകുളത്തിന് 'രക്തസാക്ഷികളുടെ നഗരം' എന്ന വിശേഷണം സമ്മാനിക്കുന്നത്. (ആഗോള സഭാചരിത്രത്തിൽ കാർത്തേജിന് ആ വിശേഷണം – ദീത്തോദൂ സൊഹദേ – നല്കപ്പെട്ടിട്ടുണ്ട്). മാർത്തോമ്മാശ്ലീഹായിലുള്ള വിശ്വാസ പൈതൃകമാണ് ആ മതംമാറ്റ ശ്രമങ്ങളെ വീരമരണം കൊണ്ടു പോലും ചെറുക്കുവാൻ കുന്നംകുളം നസ്രാണികളെ പ്രേരിപ്പിച്ചത്. അത് വിഫലമായില്ല. ടിപ്പു നയം തിരുത്തി. പിന്നീടുള്ള മുന്നേറ്റത്തിൽ കാര്യമായ സമ്മർദ്ദത്തിലൂടെ മതപരിവർത്തന ശ്രമങ്ങൾ നടന്നില്ല. മാർ ഇഗ്നാത്യോസ് പിതാവിന്റെ രക്തസാക്ഷിത്വത്തിന് ശേഷമുണ്ടായ മതപരിവർത്തനം മൂലം റോമ്മൻ ചക്രവർത്തി ക്രിസ്ത്യാനികളെ വേട്ടയാടുന്നത് താത്ക്കാലികമായെങ്കിലും നിർത്തിയതായി നാം വായിക്കുന്നത് ഇവിടെ സ്മരണയിലെത്തുന്നു.

പുറത്തുനിന്നുള്ള പീഡകളെപ്പോലെ അകത്തുനിന്നുണ്ടായിട്ടുള്ള ദ്രോഹങ്ങളെയും നിഷ്ക്രിയത്വങ്ങളെയും അലസമായി വീക്ഷിക്കുന്ന സ്വഭാവം ഈ ഇടവകയ്ക്കില്ല. നാലാം മാർത്തോമായുടെ കാലം മുതൽ പകലോമറ്റം കുടുംബത്തിന്റെ മാത്രം മേൽവിലാസം കൈമുതലാക്കി മെത്രാൻസ്ഥാനത്തു വരികയും സഭാപരമായ ദൗത്യങ്ങളിൽ അലസമായിരിക്കുകയും റോമ്മൻ ആധിപത്യത്തിലേക്കു സഭയെ നിർബന്ധപൂർവം നയിക്കുന്നത് മുഖ്യ സഭാപ്രവർത്തനമായി കരുതുകയും ചെയ്ത മേലധ്യക്ഷന്മാരോട് പ്രതിഷേധിക്കുകയും അവരെ തിരുത്തുകയും ചെയ്യാൻ

ശ്രമിച്ച ഏക ഇടവക ഇതാണ്. 1653-ലെ കൂനൻകുരിശിലെ വികാരത്തോട് കുറ്റകരമായി പുറംതിരിഞ്ഞ് ഭരണം നടത്തുന്ന പകലോമറ്റം മെത്രാന്മാരെ തിരുത്തുന്നത് നിഷ്പ്രയോജനമെന്ന് വന്നപ്പോൾ കുടുംബ മേൽവിലാസത്തിൽ മെത്രാൻസ്ഥാനം നൽകുന്ന കീഴ്വഴക്കത്തെത്തന്നെ ഇല്ലായ്മ ചെയ്തു ശ്ലൈഹിക കാലത്തെപ്പോലെ തെരഞ്ഞെടുപ്പിലൂടെ മെത്രാൻ സ്ഥാനികളെ കണ്ടെത്തണമെന്ന ആഹ്വാനം നൽകുവാൻ ഈ ഇടവക യത്നിച്ചു. ഏതാനും പതിറ്റാണ്ടുകളിലെ കഠിനമായ യത്നത്തിലൂടെ പാലൂർ-ചാട്ടുകുളങ്ങര ഇടവക ആ സ്വപ്നം യാഥാർത്ഥ്യമാക്കി. തെരഞ്ഞെടുക്കപ്പെട്ട മെത്രാന്മാർ എന്ന വിപ്ലവകരമായ ആശയത്തിലൂടെ മലങ്കരസഭയുടെ ചരിത്രത്തിൽ ഒരു പുതിയ അധ്യായം രചിക്കുന്നതിന് ഈ ഇടവക സഫലമായ നേതൃത്വം നൽകി. മെത്രാന്മാരുടെ എതിർപ്പിനെ അതിജീവിച്ച് കാലോചിതമായ ഈ വിപ്ലവത്തെ വിജയത്തിലെത്തിച്ചത് ഈ ഇടവകയുടെ വീരപുത്രൻ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് പ്രഥമൻ ആണ്. 19-ാം നൂറ്റാണ്ടിലേക്ക് മലങ്കരസഭയെ ഉപനയിച്ച സംക്രമണനായകൻ എന്ന് അദ്ദേഹം വാഴ്ത്തപ്പെടുന്നു. പുതിയ നൂറ്റാണ്ടിൽ നിരവധി കർമ്മപഥങ്ങൾ അദ്ദേഹം ആസൂത്രണം ചെയ്തു. അവയിൽ ഏറ്റവും മുഖ്യം കോട്ടയം പഴയസെമിനാരിയുടെ സ്ഥാപനവും അവിടെ വൈദിക പരിശീലനത്തോടൊപ്പം ആരംഭിച്ച ഇംഗ്ലീഷ് ഭാഷാധ്യാപനവും ആണ്. സഭയുടെ സെക്രട്ടേറിയേറ്റും മെത്രാപ്പോലീത്തായുടെ പൊതു ആസ്ഥാനവും ആയി പഴയസെമിനാരിയെ അദ്ദേഹം സജ്ജീകരിച്ചതിലൂടെ സഭാചരിത്രത്തിൽ ഒരു നവീനഘട്ടം ആരംഭിക്കുകയായി. വേദപുസ്തക വിവർത്തനവും ആർത്താറ്റ് പടിയോലയും കണ്ടനാട് പടിയോലയും ഈ ഇടവകയുടെ പിൻബലത്തോടെ അദ്ദേഹം സാധിച്ച മഹാത്ഭുതങ്ങളുടെ പട്ടികയിൽപ്പെടുന്നു.

ക്രാന്തദർശിയായ ആ പിതാവ് ആരംഭിച്ച മിഷനറിബന്ധം ആരോഗ്യകരമായി തുടർന്നുപോരുന്നതിൽ പിൻഗാമികൾക്ക് പറ്റിയ പാളിച്ചകൾ മലങ്കരസഭയ്ക്ക് വൻ വിപത്തായി മാറി. സി.എം.എസ്. സഭയുടെ ഉത്ഭവം ആ അലസ നേതൃത്വത്തിന്റെ ഉല്പന്നമാണ്; നവീകരണ വിവാദങ്ങൾ അതിന്റെ ഉപോല്പന്നവും. നവീകരണം ശക്തിപ്പെടുന്നതിന്റെ ആദ്യഘട്ടത്തിൽ മലങ്കരസഭ മിക്കവാറും മുഴുവനും നവീകരണ നേതാവായ പാലക്കുന്നത്ത് മാർ അത്താനാസ്യോസിനെ പിന്തുണച്ചു. മൂന്ന് പ്രലോഭനങ്ങൾ നവീകരണ സംരംഭങ്ങൾക്ക് സഹായകമായി.

1. ആരാധനക്രമങ്ങളുടെ മലയാള വിവർത്തനം. ഇത് സുറിയാനി ക്രിസ്ത്യാനികളുടെ ചിരകാലാഭിലാഷമായിരുന്നു. സുറിയാനിഭാഷയോട് അമിത ഭക്തി പുലർത്തിയിരുന്ന സഭാധികൃതർ പ്രാർത്ഥനകളെ വിവർത്തനം ചെയ്യാൻ കൂട്ടാക്കിയിരുന്നില്ല. ഇത് അനേകരെ പ്രത്യേകിച്ചും യുവ

ജനങ്ങളെ നിരാശരാക്കി. സുറിയാനി ഭാഷയിൽ നടത്തുന്ന ആരാധനകൾ യാന്ത്രികമായി അനുഭവപ്പെട്ടിരുന്നു. വീടുകളിൽ നടത്തുന്ന പ്രാർത്ഥനക്രമവും വികൃത പരിഭാഷയായി തുടരുന്നതിൽ അനേകംപേർ അസംതൃപ്തരായിരുന്നു. ഈ രംഗത്തേക്കാണ് നവീകരണ മെത്രാൻ ആരാധനക്രമങ്ങളുടെ അച്ചടിച്ച വിവർത്തനങ്ങളുമായി പ്രവേശിച്ചത്. കടവിൽ പാലൂസ് മല്പാൻ നടത്തിയ വിവർത്തനങ്ങൾ ആളുകൾ ആർത്തിയോടെ സ്വീകരിക്കുകയും സഭാജീവിതത്തെ അർത്ഥപൂർണ്ണമാക്കുവാൻ അവയെ പ്രയോജനപ്പെടുത്തുകയും ചെയ്തു. തെക്കും വടക്കുമുള്ള സുറിയാനി ക്രിസ്ത്യാനികൾ ഈ കാലോചിത പരിഷ്ക്കാരത്തെ നന്ദിയോടെ ഹൃദയപൂർവ്വം സ്വാഗതം ചെയ്തു. നവീകരണ മെത്രാന് ജനഹൃദയത്തിൽ വേരോട്ടമുണ്ടാക്കിയ സംഭവമായിരുന്നു ഇത്.

എന്നാൽ ഈ വിവർത്തനങ്ങളിലൂടെ നവീകരണത്തിന്റെ വിത്തുകൾ ഒളിപ്പിച്ചുവച്ചത് ശ്രദ്ധിക്കപ്പെട്ടില്ല. രണ്ട് മൂന്ന് ഉദാഹരണങ്ങൾ കാണുക. 1. കൗമ്മായിൽ 'കൃപ നിറഞ്ഞ മറിയമേ' എന്ന ഖണ്ഡിക ഒഴിവാക്കപ്പെട്ടിരുന്നു. 2. സന്ധ്യാനമസ്ക്കാരത്തിൽ ചൊല്ലിയിരുന്ന 'അനുഗ്രഹങ്ങൾ നിറഞ്ഞിരിക്കുന്നവനെ" എന്നാരംഭിക്കുന്ന മാർ ബാലായിയുടെ അപേക്ഷ നീക്കം ചെയ്തിരുന്നു. 3. സൂത്താറ നമസ്കാരത്തിൽ മാർ അപ്രേമിന്റെ ശയനനമസ്കാരത്തിൽ

"നിന്നെപ്പെറ്റന്നമ്മയുടെ നിന്നോടുള്ള അപേക്ഷയാലെ

എനിക്കുള്ള ശയനത്തിന്മേൽ തിന്മപ്പെട്ടവനണയരുതേ" എന്ന മദ്ധ്യസ്ഥതയുടെ ഭാഗം

"കാരണ്യ ഉടയവനോട് നിനക്കുള്ള അപേക്ഷയാലെ

എനിക്കുള്ള ശയനത്തിന്മേൽ തിന്മപ്പെട്ടവനണയരുതേ' എന്ന് ഭേദപ്പെടുത്തിയിരുന്നു. മലയാളത്തിൽ പ്രാർത്ഥനക്രമവും കുർബാനക്രമവും മറ്റും കിട്ടിയ അമിതാഹ്ലാദത്തിൽ നവീകരണാനുസരണമായി നടത്തിയ കൃത്രിമങ്ങൾ അനേകരുടെയും ശ്രദ്ധയിൽപ്പെട്ടില്ല. അതിനെതിരെ പ്രതികരണമൊന്നും ഉണ്ടായതുമില്ല.

2. പള്ളികൾ സന്ദർശിക്കുമ്പോൾ വൈദികരുടെ സുരക്ഷിതത്വം ഉറപ്പിക്കുവാനും അവരുടെ വേതനവ്യവസ്ഥകൾ പരിഷ്ക്കരിക്കുവാനും ശ്രദ്ധ ചെലുത്തിയ മെത്രാപ്പോലീത്തായെ വൈദികർ അനുകൂലിക്കുക സ്വാഭാവികമായിരുന്നു. ചിട്ടപ്പെടുത്തിയ ഭരണപരിഷ്കാരങ്ങളിൽ വൈദികരുടെ അധികാരങ്ങൾക്ക് വലിയ പരിഗണനകൾ നൽകിയതും അവരെ അനുകൂലികളാക്കി.

3. ആംഗ്ലിക്കൻ സഭാംഗങ്ങളായിരുന്ന ബ്രിട്ടീഷ് ഭരണാധികാരികൾക്ക് പ്രോട്ടസ്റ്റണ്ട് ആശയങ്ങൾക്കുവേണ്ടി നിലകൊള്ളുന്ന മെത്രാപ്പോലീത്താ

പ്രിയങ്കരനായിരുന്നു. ആ സൗഹൃദം ഉപയോഗപ്പെടുത്തി സുറിയാനി സഭാംഗങ്ങൾക്ക് ഉദ്യോഗങ്ങളും സർക്കാർ ആനുകൂല്യങ്ങളും സമ്പാദിക്കുവാൻ മെത്രാപ്പോലീത്താ ഫലപ്രദമായ സഹായങ്ങൾ നല്കി. ഈ നടപടി സാമൂഹ്യ അംഗീകാരവും അന്തസും വർദ്ധിപ്പിക്കുവാൻ സഹായിച്ചതിനാൽ മെത്രാപ്പോലീത്താ അനേകംപേർക്ക് സ്വീകാര്യനായി.

ഈ അനുകൂല കാലാവസ്ഥയിൽ അദ്ദേഹത്തിന്റെ പാശ്ചാത്യാഭിമുഖ്യമുള്ള നവീകരണശ്രമങ്ങൾ വേണ്ടത്ര ഗൗരവപൂർവ്വം വിലയിരുത്തപ്പെട്ടില്ല. തന്നെയുമല്ല, രാജകീയാംഗീകാരമുള്ള മെത്രാപ്പോലീത്തായോട് അനുസരണവും വിധേയത്വവും പുലർത്തുവാൻ രാജകീയ ഭരണം ഇടവകകളോട് ഔദ്യോഗികമായിപ്പോലും ആജ്ഞാപിച്ചിരുന്നു. കുന്നംകുളത്തും രാജകീയ വിളംബരത്തിന്റെ സമ്മർദ്ദവും മെത്രാപ്പോലീത്താ പ്രയോഗിച്ച പ്രലോഭനങ്ങളും വലിയ ഫലമുണ്ടാക്കി. രാജകീയ വിളംബരം ലഭിച്ച് ഏറെ താമസിയാതെ ഒരു കഷ്ടാനുഭവ ആഴ്ച ഉൾപ്പെടെ രണ്ടു മാസത്തോളം നവീകരണ മെത്രാപ്പോലീത്താ പഴഞ്ഞി പള്ളിയിൽ താമസിച്ചു. വൈദിക ട്രസ്റ്റിയും കോട്ടയം ചെറിയപള്ളി വികാരിയുമായ പുന്നത്ര താഴത്തു ചാണ്ടപ്പിള്ള കത്തനാർ ആദ്യ പട്ടമേറ്റതു ഈ താമസത്തിനിടയിൽ ഒരു പെന്തിക്കോസ്തി ഞായറാഴ്ചയായിരുന്നു. അതിനുശേഷം ഒരു മാസത്തിലേറെക്കാലം ആർത്താറ്റ് പള്ളിയിലും താമസിച്ചു. ഒട്ടുമിക്ക വൈദികരും ഒട്ടേറെ ജനങ്ങളും അദ്ദേഹത്തിന്റെ സ്വാധീനത്തിലായി. ഈ സ്വാധീനമാണ് തൊഴിയൂരിൽ വിജയം നേടുവാൻ അദ്ദേഹത്തെ പിന്തുണച്ചത്.

ആളുകളുടെ കണ്ണിൽ പൊടിയിട്ടുകൊണ്ട് നവീകരണ മെത്രാൻ ജൈത്രയാത്ര തുടരവേ പതിവുപോലെ കുന്നംകുളം മാർത്തോമ്മാ ശ്ലീഹായുടെ പൈതൃകം പ്രകടമാക്കി. സഭയെ പാശ്ചാത്യവല്ക്കരിക്കാനുള്ള നവീകരണ ഉദ്യമങ്ങൾക്ക് തടയിടുവാൻ ഒരു ദാവീദ് കുന്നംകുളം പ്രദേശത്ത് ആവിർഭവിച്ചു. നവീകരണമെത്രാൻ പ്രസിദ്ധീകരിച്ച പ്രാർത്ഥനാക്രമങ്ങൾ പഴഞ്ഞി-കുന്നംകുളം പ്രദേശങ്ങളിൽ പ്രചരിക്കുവാൻ തുടങ്ങിയതോടെ കുന്നംകുളം സ്വദേശിയും പഴഞ്ഞിപള്ളി വികാരിമാരിലൊരാളുമായ പുലിക്കോട്ടിൽ ജോസഫ് കത്തനാർ അതിലെ നിഗൂഢമായ നവീകരണശ്രമങ്ങളെ പ്രതിരോധിക്കുവാൻ നിശ്ചയിച്ചു. നവീകരണ മെത്രാൻ വിട്ടുകളഞ്ഞ പ്രാർത്ഥനകളെ ഉൾപ്പെടുത്തിയും ഭേദഗതികളെ ഉപേക്ഷിച്ചും സംശുദ്ധമായ വിവർത്തന പ്രാർത്ഥനക്രമം പുലിക്കോട്ടിൽ യൗസേപ്പ് കത്തനാർ കോഴിക്കോട്ട് കാളഹസ്തിയപ്പാ ചെട്ടിയാരുടെ അച്ചുകൂടത്തിൽ നിന്ന് പ്രസിദ്ധീകരിച്ചു. മുൻ വിവർത്തനത്തിലെ ചതിപ്രയോഗങ്ങൾ ഏവരുടെയും ശ്രദ്ധയിൽപ്പെടുത്തി പുതിയ വിവർത്തനം അദ്ദേഹം പ്രചരിപ്പിച്ചു.

രാജകീയ വിളംബരത്തിന്റെ പിൻബലത്തോടെ ഭരണം നടത്തുന്ന പാലക്കുന്നത്തു മെത്രാച്ചനെതിരെ നില്ക്കുന്നവർ തിരുവിതാംകൂറിലും കൊച്ചിയിലും പ്രവേശിക്കരുതെന്ന് സർക്കുലർ വിളംബരം ഇറക്കിയതോടെ യൂയാക്കീം മാർ കൂറിലോസ്, സ്തേപ്പാനോസ് മാർ അത്താനാസ്യോസ് എന്നീ മേല്പ്പട്ടക്കാർക്ക് കാലു കുത്തുവാൻ പോലുമുള്ള ഇടം നഷ്ടമായി. ഈ അപകട പ്രതിസന്ധിയിൽ കുന്നംകുളം ഉണർന്നു. ബ്രിട്ടീഷ് കൊച്ചിയിൽ മട്ടാഞ്ചേരി ഭാഗത്തു ഒരു മുറി പണിത് താമസിച്ച മാർ കൂറിലോസിനെ ചുറ്റുമുള്ള സുറിയാനി ഇടവകകൾ ഒന്നാകെ ഉപേക്ഷിച്ചു. സർക്കുലർ വിളംബരത്തോടുള്ള ഭയമായിരുന്നു കാരണം. ഇതു ഗ്രഹിച്ച കുന്നംകുളം – പഴഞ്ഞി പ്രദേശത്തുകാർ അക്കാലത്ത് മലബാറിൽ സാമൂതിരിയുടെ കീഴിലായിരുന്ന പഴഞ്ഞിക്കു സമീപം പോർക്കളം, ചാലശ്ശേരി എന്നിവിടങ്ങളിൽ ഓരോ പള്ളികൾ പണിത് വിദേശ മെത്രാന്മാർക്ക് അഭയസ്ഥാനമൊരുക്കി.

നവീകരണക്കാരുടെ കൈവശമായിരുന്ന കോട്ടയം പഴയസെമിനാരിയിൽ നടത്തിവന്ന പ്രോട്ടസ്റ്റണ്ട് വൈദികപരിശീലനം ബഹിഷ്ക്കരിച്ച വൈദിക വിദ്യാർത്ഥികൾക്ക് ചാട്ടുകുളങ്ങരപള്ളിയുടെ വടക്കുകിഴക്കു ഭാഗത്തു സെഹിയോൻ ബംഗ്ലാവ് എന്ന പേരിൽ ഒരു ഇരുനില കെട്ടിടം പണിയുകയും വൈദികസെമിനാരി അവിടെ ക്രമീകരിക്കുകയും ചെയ്തു. യൂയാക്കീം മാർ കൂറിലോസ്, സ്തേഫാനോസ് മാർ അത്താനാസ്യോസ് എന്നീ മെത്രാന്മാരും ശെമവൂൻ റമ്പാനും അവിടെ മല്പാന്മാരായി പ്രവർത്തിച്ചു. അങ്കമാലി, കുറുപ്പംപടി, വടക്കൻപറവൂർ, കണ്ടനാട്, മുളന്തുരുത്തി, വടകര തുടങ്ങിയ ഇടവകകളിലെ വൈദിക വിദ്യാർത്ഥികൾക്ക് സെഹിയോൻ ബംഗ്ലാവ് ഒരനുഗ്രഹമായി. സാങ്കേതികമായി ആർത്താറ്റ് ഇടവക കൊച്ചിയുടെ അതിർത്തിയിലായതുകൊണ്ട് യൂയാക്കീം മാർ കൂറിലോസ് പഴഞ്ഞി ഇടവകയുടെ ചാപ്പലുകളായി നിർമ്മിക്കപ്പെട്ട ചാലിശ്ശേരിയിലും പോർക്കളത്തുമായി താമസം ക്രമീകരിക്കേണ്ടി വന്നുവെങ്കിലും കുന്നംകുളം പഴഞ്ഞി ഇടവകകൾ അദ്ദേഹത്തിന് എല്ലാ ഒത്താശകളും നല്കി. മലങ്കരസഭയിലെ മറ്റെല്ലാ ഇടവകകളും രാജകീയ സർക്കുലർ വിളംബരത്തെ ഭയന്ന് മാളത്തിലൊളിച്ചപ്പോഴാണ് കുന്നംകുളം – പഴഞ്ഞി ഇടവകകൾ ഭവിഷ്യത്തുകളെ ഭയപ്പെടാതെ മാർത്തോമ്മായുടെ പൈതൃകമുള്ള വീരനസ്രാണികൾ എന്ന നിലയിൽ അവസരോചിതമായി രംഗത്തെത്തിയതും സഭയുടെ പാരമ്പര്യ സ്വഭാവം നിലനിർത്തുവാൻ സാധ്യമായ എല്ലാ നേതൃത്വവും സാഹസികമായി നൽകിയതും.

കുന്നംകുളം ഇടവകയുടെ മാർത്തോമ്മാ പൈതൃകം ഉടലാർന്നുവോ എന്ന് തോന്നുമാറ് പുലിക്കോട്ടിൽ യൗസേപ്പ് കത്തനാർ പ്രവർത്തനനിര

തനായി. കുന്നംകുളത്ത് പുലിക്കോട്ടിൽ ജോസഫ് കത്തനാഴ്സ് പ്രസ് എന്ന പേരിൽ ഒരു കല്ലച്ചു പ്രസ് അദ്ദേഹം ആരംഭിച്ചു. മലയാളം, സുറിയാനി, ഇംഗ്ലീഷ് ഭാഷകളിൽ പുസ്തക പ്രസിദ്ധീകരണം ആരംഭിച്ചു. കുന്നംകുളത്തെ ആദ്യത്തെ - ഒരു പക്ഷേ കൊച്ചി സംസ്ഥാനത്തെ തന്നെയും - അച്ചടിശാലയാണിത്. പ്രാർത്ഥനാപുസ്തകങ്ങളുടെ നിരവധി പതിപ്പുകൾ ഈ പ്രസിൽ നിന്ന് പ്രസിദ്ധീകരിച്ചു. ഇവിടെ നിന്ന് കല്ലച്ചു പ്രസിൽ അച്ചടിച്ച് പ്രസിദ്ധീകരിച്ച മാമോദീസാക്രമവും വിവാഹക്രമവും അടങ്ങിയ കുർബാന തക്സാ ഈ ഗ്രന്ഥകാരന്റെ പുസ്തകശേഖരത്തിലുണ്ട്. നവീകരണ മെത്രാന്റെ വിവർത്തനത്തിലെ കൃത്രിമങ്ങൾ മലങ്കരസഭ ശ്രദ്ധിക്കാൻ തുടങ്ങിയത് കുന്നംകുളങ്ങര വിവർത്തനവുമായി താരതമ്യം ചെയ്തു പരിശോധിച്ചപ്പോഴാണ്. മലങ്കരയിലെങ്ങും നവീകരണമെത്രാന്റെ വഞ്ചനയ്ക്കെതിരെ ആളുകളെ പ്രബുദ്ധരാക്കാനും സംഘടിപ്പിക്കാനും ഈ കുന്നംകുളം പ്രാർത്ഥനാക്രമത്തിന് സാധിച്ചു.

തൊഴിയൂർ മെത്രാസനാസ്ഥാനം കൈവശപ്പെടുത്തിയ നവീകരണ മെത്രാനെ പ്രതിയാക്കി ആദ്യം കോഴിക്കോടും പിന്നീട് മദ്രാസ് ഹൈക്കോർട്ടിലും വ്യവഹാരപ്പെടുവാൻ ധൈര്യം കാണിച്ചതും മലങ്കരയുടെ ഈ തലപ്പള്ളി തന്നെ. അപ്പോഴേക്കും യുയാക്കീം മാർ കൂറിലോസിന് ക്ഷണിക്കപ്പെടുന്ന ഇടവകകളിൽ പ്രവേശന സ്വാതന്ത്ര്യം ലഭിച്ചു. അതോടെ അദ്ദേഹത്തിന്റെ ശ്രദ്ധ നവീകരണത്തെ ചെറുക്കുന്നതിൽ നിന്ന് പിന്തിരിഞ്ഞു. നവീകരണ മെത്രാനുമായി അദ്ദേഹം സന്ധി ചെയ്തുവോ എന്ന് പോലും സംശയിക്കുന്നവരുണ്ട്. മാർ കൂറിലോസിന്റെ സഹോദരൻ മക്കുദിശാ ഗബ്രിയേൽ നിരന്തരം നവീകരണ മെത്രാന്റെ സമ്പർക്കത്തിലായിരുന്നു. നവീകരണത്തെ ഒരു ചെറുവിരൽ കൊണ്ടുപോലും എതിർക്കാൻ മാർ കൂറിലോസ് തയാറാകാതെ വന്നപ്പോൾ ഒരു പുതിയ മെത്രാൻ ഉണ്ടാകേണ്ടതിന്റെ ആവശ്യകത മലങ്കരസഭയ്ക്കു ബോദ്ധ്യപ്പെട്ടു.

ആയിടെ ആർത്താറ്റ് പള്ളി നവീകരണക്കാരുടെ കൈവശത്തിലായി. അവിടെ അരങ്ങേറിയ തർക്കവിതർക്കങ്ങൾ മൂലം ദീർഘനാളത്തേക്ക് പള്ളി പൂട്ടിയിടുവാൻ സംഗതി വന്നു. പുലിക്കോട്ടിൽ ജോസഫ് കത്തനാർ അധികൃതരുടെ അനുവാദത്തോടെ വലിയങ്ങാടിയിൽ കിഴക്കേ പുത്തൻ പള്ളി സ്ഥാപിച്ച് അവിടെ ആരാധന ആരംഭിച്ചു. ഉടനെ നവീകരണ മെത്രാൻ പുതിയ പള്ളിയിലെ ആരാധന നിരോധിക്കാനും ജോസഫ് കത്തനാരെ തടവിലാക്കാനുമായി വ്യവഹാരത്തിന് തയാറായി. ഈ വ്യവഹാരത്തിൽ ജോസഫ് കത്തനാർ വിജയിച്ചത് മലങ്കരസഭ ആവേശത്തോടെ ശ്രദ്ധിച്ചു.

കടൽ കടന്ന് മർദ്ദീനിലെത്തി മേല്പട്ടസ്ഥാനം സ്വീകരിച്ചു വരുവാൻ നടത്തിയ ആഹ്വാനത്തിന് മാർ കൂറിലോസ് വിളിച്ചുകൂട്ടിയ പള്ളി പ്രതി

പുരുഷയോഗത്തിൽ പ്രതികരണമുണ്ടാകാതെ വന്നപ്പോൾ വീണ്ടും കുന്നംകുളം അവസരത്തിനൊത്തുയർന്നു. സാഹസികമായ മർദ്ദീൻ യാത്രയ്ക്ക് പുലിക്കോട്ടിൽ യൗസേഫ് കത്തനാരെ കുന്നംകുളം ഇടവക പ്രോത്സാഹിപ്പിച്ചു. യാത്രയ്ക്കാവശ്യമായ ധനം ഇടവകക്കാർ സന്തോഷത്തോടെ നൽകി. സഭയുടെ പൊതു ആവശ്യമായതിനാൽ എല്ലാ ഇടവകകളും സന്ദർശിച്ച് യാത്രാനുമതി തേടുകയും അവരുടെ സംഭാവനകൾ സ്വീകരിക്കുകയും ചെയ്തു. നവീകരണത്തെ ഫലപ്രദമായി ചെറുക്കുവാൻ കുന്നംകുളത്തിന്റെ മുൻപന്തിയിൽ നിന്ന് മുഖ്യമായും പ്രവർത്തിച്ചത് പനക്കൻ ഇയ്യപ്പനും അദ്ദേഹത്തിന്റെ സഹോദരപുത്രനായ ഐപ്പൂരുവും ആയിരുന്നു. അവർ രണ്ടു പേരും കൊച്ചിയിൽ അടയ്ക്കാ, വെളിച്ചെണ്ണ തുടങ്ങിയ വിഭവങ്ങൾ കൊച്ചി തുറമുഖത്തു നിന്ന് വിദേശങ്ങളിലേക്ക് തലമുറകളായി കയറ്റിഅയക്കുന്ന വ്യാപാരത്തിൽ ഏർപ്പെട്ടിരുന്നു. വ്യാപാരം മൂലം പനക്കൽ കുടുംബം കൊച്ചിയിലെങ്ങും പ്രശസ്തി നേടിയിരുന്നു. കൊച്ചി രാജാവിന്റെ ഡർബാറിൽ അവർക്ക് സ്ഥാനം ഉണ്ടായിരുന്നു. പനക്കൽ മുതലാളിമാരുടെ പ്രതാപവും ഐശ്വര്യവും അക്കാലങ്ങളിൽ ആരെയും അത്ഭുതപ്പെടുത്തിയിരുന്നു. കോട്ടയം പഴയസെമിനാരി അക്കാലങ്ങളിൽ നവീകരണക്കാരുടെ കൈവശത്തിലും ആധിപത്യത്തിലും ആയിരുന്നതിനാൽ പനക്കൽ മുതലാളിമാരുടെ കൊച്ചിയിലെ പാണ്ടികശാല സുറിയാനിക്കാരുടെ ഒത്തുചേരൽ കേന്ദ്രം ആയിരുന്നു. കൊച്ചിയിൽ വരുന്നവരും കൊച്ചീ വഴി പോകുന്നവരുമായ മേലദ്ധ്യക്ഷന്മാർക്ക് ഈ പാണ്ടികശാല താവളം ആയിരുന്നു. കുറേക്കാലം യൂയാക്കീം മാർ കൂറിലോസ് ഇവിടെ താമസിച്ചിട്ടുണ്ട്. മേൽപ്പട്ടസ്ഥാനം മേറ്റു വന്ന് നവീകരണക്കാർക്കെതിരെ പ്രവർത്തന പദ്ധതികൾ ആസൂത്രണം ചെയ്ത പുലിക്കോട്ടിൽ യൗസേഫ് മാർ ദീവന്നാസ്യോസ് പരുമലയിൽ ഒരു പൊതു ആസ്ഥാനം സജ്ജീകരിക്കുന്നതു വരെയും കുന്നംകുളത്തുകാരായ പനക്കൽ മുതലാളിമാരുടെ പാണ്ടികശാലയെ കേന്ദ്രീകരിച്ചാണ് നവീകരണക്കാർക്കെതിരായ തന്ത്രങ്ങൾ ആവിഷ്ക്കരിച്ചതും നിയമയുദ്ധങ്ങൾ നടത്തിയതും. മെത്രാനായതോടെ കുന്നംകുളത്ത് പ്രവർത്തിച്ചുപോന്ന പുലിക്കോട്ടിൽ ജോസഫ് കത്തനാഴ്സ് പ്രസ് അദ്ദേഹം സെന്റ് തോമസ് പ്രസ് എന്ന പേരിൽ മാറ്റിസ്ഥാപിച്ചതും ഈ പാണ്ടികശാലയിലേക്കാണ്. അദ്ദേഹം ആരംഭിച്ച 'കേരളപതാക' എന്ന ദ്വൈവാരിക അച്ചടിച്ച് പ്രസിദ്ധീകരിച്ചതും ഈ പാണ്ടികശാലയിൽ നിന്നാണ്. പുലിക്കോട്ടിൽ മെത്രാച്ചൻ പത്തു കൊല്ലത്തോളം ഇവിടം കേന്ദ്രമാക്കി നടത്തിയ നിയമയുദ്ധം വിഫലമായതു കണ്ടപ്പോൾ കൂടുതൽ ക്രിയാത്മകമായ സമരമുഖങ്ങൾ ആരംഭിക്കുവാൻ അദ്ദേഹം തയാറായി. നവീകരണക്കാരോടുള്ള യുദ്ധം ശക്തിപ്പെടുത്തുവാനും കേരളത്തിന്റെ നവോത്ഥാനത്തിനും വിദ്യാഭ്യാസ വിപ്ലവത്തിനും ശക്തമായ അടിത്തറ ആവ

ശ്യമെന്ന് അദ്ദേഹം കണ്ടു. ആ ദർശനത്തിന്റെ സാക്ഷാത്ക്കാരമാണ് 1873–ൽ ചേർന്ന പരുമല യോഗം. മലങ്കരയിലെ എല്ലാ ഇടവകകളെയും പ്രതിനിധാനം ചെയ്യുന്ന കേരളത്തിലെ ആദ്യത്തെ സാമുദായിക സംഘടന 'മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസ്യേഷൻ' എന്ന പേരിൽ അദ്ദേഹം അന്ന് രൂപംകൊടുത്തു. മലങ്കരസഭയുടെ ശാക്തീകരണത്തോടൊപ്പം കേരളത്തിന്റെ സമൂലമായ നവോത്ഥാനത്തിന് നേതൃത്വം നൽകാൻ മലങ്കരസഭയെ സജ്ജീകരിക്കാനും ആ സമ്മേളനം ലക്ഷ്യം വച്ചിരുന്നു എന്ന് യോഗതീരുമാനങ്ങൾ പരിശോധിച്ചാൽ അറിയാം. ആഭ്യന്തരകലഹങ്ങളെ സാന്ത്വനിപ്പിച്ച് പരിഹരിക്കുവാനും സാധ്യമായില്ലെങ്കിൽ അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ സഹായം തേടുവാനും ആ യോഗം തീരുമാനിച്ചു. കേരളത്തിലെ ഒരു പക്ഷേ ഭാരതത്തിലെ അറിയപ്പെടുന്ന ആദ്യത്തെ സാമുദായിക സംഘടനയായ 'സുറിയാനി ക്രിസ്ത്യാനി അസോസ്യേഷൻ' സ്വന്തം കർമ്മസമിതിയായി പ്രാതിനിധ്യ സ്വഭാവമുള്ള ഒരു മാനേജിംഗ് കമ്മിറ്റിയെ നിയമിച്ചതും ഒരു പ്രവർത്തന പൊതുനിധി സംഭരണം പ്രഖ്യാപിച്ചതും ആ യോഗത്തിലാണ്. ആദ്യത്തെ സഭാ മാനേജിംഗ് കമ്മിറ്റിയിൽ ആകെ 13 കമ്മിറ്റിക്കാർ ഉണ്ടായിരുന്നതിൽ പ്രസിഡണ്ട് തിരുമേനി, പനക്കൽ യാക്കോബ് കത്തനാർ, പനക്കൽ ഐപ്പൂരു എന്നിങ്ങനെ മൂന്ന് പേർ ആർത്താറ്റ് ഇടവകക്കാർ ആയിരുന്നു എന്നതു പ്രസ്താവ്യമാണ്.

പരുമല യോഗത്തിലെ തീരുമാനപ്രകാരം മലങ്കരയിലേക്ക് ക്ഷണിക്കപ്പെട്ട പത്രോസ് പാത്രിയർക്കീസ് യാത്രാച്ചിലവിലേക്കായി 500 പവൻ അയക്കുവാൻ ആവശ്യപ്പെട്ടപ്പോൾ ആ ആവശ്യത്തിലേക്ക് ഗണ്യമായ ആലോചനയും സഹായവും ചെയ്യുവാൻ പനക്കൽ ഐപ്പൂരു തയാറായി. തൊഴിയൂർ കേസിൽ ചെലവായ മുഴുവൻ സംഖ്യയും (15000 രൂപ) പനക്കൽ ഇയ്യപ്പൻ ചെലവ് ചെയ്ത കാര്യം ഈ അവസരത്തിൽ പ്രത്യേകം പ്രസ്താവ്യമാകുന്നു (കണ്ടനാട് ഗ്രന്ഥവരി).

1875 ഇടവം 29 വ്യാഴാഴ്ച പത്രോസ് തൃതീയൻ പാത്രിയർക്കീസ് പട്ടാമ്പി തീവണ്ടിയാപ്പീസിൽ വന്നിറങ്ങി. കുന്നംകുളം – പഴഞ്ഞി പ്രദേശത്തെ ജനങ്ങളും വൈദികരും മലങ്കരയിൽ ആദ്യമായി കാലുകുത്തുന്ന അന്ത്യോഖ്യാ പാത്രിയർക്കീസിനെ രാജോചിതമായി എതിരേറ്റു. പുലിക്കോട്ടിൽ തിരുമേനിയുടെ കല്പനപ്രകാരം ചാത്തുരുത്തി റമ്പാച്ചനും കോനാട്ട് ഗീവറുഗീസ് മല്പാനും അങ്കമാലി, കുറുപ്പംപടി, കോതമംഗലം, കുന്നക്കുരുടി, റാക്കാട്, കോട്ടയം, തെക്കൻ പറവൂർ പള്ളി തുടങ്ങിയ ഇടവകകളും സ്വീകരണത്തിൽ പങ്കെടുത്തു. ആർത്താറ്റ് പള്ളിയിൽ പ്രവേശനം ഇല്ലാതിരുന്നതിനാൽ കുന്നംകുളങ്ങരപള്ളിയിൽ (പഴയപള്ളി ആവാം) എത്തി. ബാവായ്ക്കു ജലദോഷവും പനിയും ബാധിച്ചതിനാൽ

ഏതാനും ദിവസം അവിടെ വിശ്രമിച്ചു. മിഥുനം 5-ന് ചിറളയം പള്ളിയിൽ വച്ച് കോനാട്ട് മല്പാനെ (പിന്നീട് മാർ യൂലിയോസ്) റമ്പാനാക്കി. കുന്നംകുളത്ത് സുറിയാനിയും മലയാളവും ഇംഗ്ലീഷും പഠിപ്പാനായി സ്കൂൾ സ്ഥാപിക്കത്തക്കവണ്ണം ചട്ടംകെട്ടി. മിഥുനം 8–ാം തീയതി പെന്തിക്കോസ്തി ഞായറാഴ്ച ബാവാ കുന്നംകുളം പള്ളിയിൽ വി. കുർബാന അനുഷ്ഠിച്ചു. പെന്തിക്കോസ്തിയിലെ പ്രദക്ഷിണങ്ങൾക്ക് വെള്ളം തളിക്കുന്ന പതിവ് ബാവാ ഇവിടെ നടപ്പിലാക്കി. അന്നേദിവസം വൈകിട്ട് ചാവക്കാട് കടവിൽ നിന്ന് കൊച്ചിയിലേക്ക് യാത്രയായി.

ചിറളയം പള്ളിയിൽ ചാത്തുരുത്തി റമ്പാനോടൊന്നിച്ച് താമസിക്കുമ്പോൾ ഉണ്ടായ രസകരമായ ഒരു സംഭവം *ആർത്താറ്റ് പള്ളിചരിത്രത്തിൽ* ഇപ്രകാരം രേഖപ്പെടുത്തിയിരിക്കുന്നു.

"...... രാത്രിനമസ്ക്കാരവും മേശയും കഴിഞ്ഞ് ബാവാതിരുമനസ്സുകൊണ്ട് പള്ളിമാളികയുടെ വരാന്തയിൽ നിന്ന് പള്ളിയകത്തേക്കുള്ള ജനാലയിൽക്കൂടി നോക്കിയ സമയം പള്ളിക്കകത്തുനിന്ന് വെളിച്ചം കണ്ടു. അടുത്ത് താമസിച്ചിരുന്ന പള്ളിക്കൈക്കാരൻ അന്തിക്കാട്ട് താരുവിനെ വരുത്തി എന്താണ് ഈ അസമയത്ത് പള്ളിക്കകത്തുനിന്ന് വെളിച്ചം കാണുന്നത് എന്ന് ചോദ്യം ചെയ്യുകയുണ്ടായി. രാത്രിനേരം വെളുക്കുന്നതുവരെ അങ്ങനെ പള്ളിക്കകത്ത് വിളക്ക് കത്തിച്ചു വക്കാറുണ്ട് എന്ന് കൈക്കാരൻ മറുപടി പറഞ്ഞു. അപ്പോൾ ബാവാ തിരുമനസ്സുകൊണ്ട് കുപിതനായി. ഉടനെ പള്ളിവാതിൽ തുറന്ന് വിളക്ക് കെടുത്തുവാൻ കല്പിക്കുകയും കെടാവിളക്ക് കത്തിക്കുന്ന സമ്പ്രദായം പള്ളികളിലല്ല, അമ്പലങ്ങളിലാണ് പതിവ് എന്ന് പറഞ്ഞ് കൈക്കാരനെ ശാസിക്കുകയും ചെയ്തു. കൈക്കാരൻ 'കല്പനപോലെ' എന്ന് മറുപടി പറഞ്ഞ് താഴത്തേക്ക് ഇറങ്ങി പള്ളിവാതിൽ തുറന്ന് തന്നെത്താൻ ഇപ്രകാരം പറഞ്ഞു. 'ലാസർ പുണ്യവാളാ, ബാവാ കല്പിച്ചിട്ടു വിളക്കു കെടുത്തുന്നതാണേ, എന്റെ കുറ്റമല്ലേ! എന്നെ അടിക്കരുതേ!' എന്ന് വളരെ ആവലാതിയോടുകൂടി നെഞ്ചത്ത് കൈവച്ച് കിഴക്കോട്ട് തിരിഞ്ഞു നിന്ന് സങ്കടപ്പെട്ടു. നാട്ടാചാരം വിട്ട് പ്രവർത്തിക്കാനുള്ള വൈമനസ്യത്തോടു കൂടി ബാവായുടെ കല്പനയെ അനുസരിക്കാൻവേണ്ടി അന്നു വിളക്കു കെടുത്തിപ്പോയി. എങ്കിലും കൈക്കാരന്റെ മനസ്സിന് അന്ന് രാത്രി ഒരു സ്വസ്ഥതയും സമാധാനവും ഉണ്ടായില്ല. പിറ്റേദിവസം രാത്രി നമസ്കാരം കഴിഞ്ഞ് പള്ളിവാതിൽ അടയ്ക്കുന്നതിനു മുമ്പായി, കത്തിച്ചിരുന്ന വിളക്കെടുത്ത് മാമൂദീസാക്കല്ലിന്റെ പിന്നിലായി വച്ച് ഒരു പുല്പായ കൊണ്ട് നല്ലവണ്ണം ചുറ്റും മറച്ചുവച്ചു. പിന്നെ ബാവായ്ക്ക് മുകളിലെ വരാന്തയിലേക്ക് വെളിച്ചം കാണാനും സാധിച്ചില്ല. അങ്ങനെ ബാവായുടെ കല്പനയെ അനുസരിക്കുകയും കൈക്കാരന്റെ മനസ്സിന് സമാധാനക്കേട് ഇല്ലാതാവുകയും ചെയ്തു.

ബാവാ തിരുമനസ്സിലെ മലങ്കര ഇടവക സന്ദർശനത്തിൽ പല നാട്ടാചാരങ്ങളും കണ്ട് അസംതൃപ്തനായി ഒരു നടപടിക്രമം അച്ചടിച്ച് പ്രസിദ്ധീകരിക്കുകയും ഉണ്ടായി." അതിലെ അസഹിഷ്ണതയും സ്വാർത്ഥതയും സങ്കുചിതത്വവും അറബിദേശപ്രേമവും ആഴത്തിൽ പഠിക്കേണ്ടതാണ്.

പിന്നീട് ബാവാ തിരിയെ പോകുന്നതുവരെ മെത്രാപ്പോലീത്തായും പനക്കൽ ഐപ്പൂരുവും ആതിഥേയരെപ്പോലെ ബാവായെ അനുഗമിച്ചു. മലങ്കരസഭയുടെ ഔദ്യോഗിക വക്താവെന്ന നിലയിൽ ബാവായോട് സംഭാഷണം ചെയ്യാൻ പലപ്പോഴും സംഭാഷണത്തിന് മുതിരുന്ന അത്മായ പ്രമുഖൻ പനക്കൽ ഐപ്പൂരു ആയിരുന്നു. കോപ സ്വഭാവക്കാരനായിരുന്ന പാത്രിയർക്കീസിനെ അനുനയിപ്പിക്കാൻ ആദ്യമെത്തിയിരുന്നത് ഐപ്പൂരു തന്നെ.

1873-ൽ പരുമലയിൽ വച്ച് രൂപംകൊടുത്ത അസോസ്യേഷനും മാനേജിംഗ് കമ്മിറ്റിയും കൂടുതൽ പള്ളിക്കാരുടെ പിന്തുണയോടെ പുനഃസംഘടിപ്പിക്കുവാൻ പുലിക്കോട്ടിൽ തിരുമേനി നിശ്ചയിച്ചു. അതിൻപ്രകാരം 1876 മിഥുനം 15 മുതൽ 18-ാം തീയതി വരെ മുളന്തുരുത്തിയിൽ സുന്നഹദോസു കൂടി. പാത്രിയർക്കീസ് ആധ്യക്ഷം വഹിച്ചു. 1873-ലെ പരുമല നിശ്ചയങ്ങൾ എല്ലാം പുതുതായി എഴുതിയുണ്ടാക്കി യോഗത്തിൽ വായിച്ച് അംഗീകരിച്ചു. അതോടെ മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസ്യേഷന്റെ മലങ്കര മാനേജിംഗ് കമ്മിറ്റിയുടെ അടിത്തറ കൂടുതൽ വിപുലവും അംഗീകൃതവും ആയി. മെത്രാൻ സ്ഥാനാർത്ഥികളായി നാലു പേരെ നിശ്ചയിക്കുക, അവരിൽ നിന്ന് രജിസ്റ്റേർഡ് ഉടമ്പടി വാങ്ങിക്കുക തുടങ്ങിയ കാര്യങ്ങൾ പാത്രിയർക്കീസ് ഏകപക്ഷീയമായി ചെയ്തപ്പോൾ രേഖാമൂലം അതിനെ പ്രതിഷേധിക്കുവാൻ മാനേജിംഗ് കമ്മിറ്റി അംഗങ്ങൾക്ക് നേതൃത്വം നൽകിയത് പനക്കൽ ഐപ്പൂരുവാണ്. നവീകരണക്കാരുമായുള്ള വ്യവഹാരം നടത്തിപ്പിന് മദ്രാസിൽ പോയി വക്കീലിനെ ഏർപ്പാടു ചെയ്യുക എന്ന ദൗത്യം മാനേജിംഗ് കമ്മിറ്റിക്കുവേണ്ടി ഏറ്റെടുത്തതും പനക്കൽ ഐപ്പൂരു തന്നെ.

ആ യോഗത്തിൽ നിന്ന് മലങ്കരസഭയുടെ ഒരു ഭരണഘടന രൂപീകരിക്കുകയും (കാനോനാകൾ) ഭാവികാര്യങ്ങൾക്കായി സംവിധാനങ്ങൾ ഏർപ്പെടുത്തുകയും ചെയ്തു. മാനേജിംഗ് കമ്മിറ്റിയിലേക്ക് കുന്നംകുളത്ത് നിന്ന് പനയ്ക്കൽ ഐപ്പൂരുവിനെയും, സമൂഹം മെമ്പറന്മാരായി ദിവ്യശ്രീ പനക്കൽ യാക്കോബ് കത്തനാർ, പനക്കൽ ചാക്കു ചേറു, കാക്കശ്ശേരി ഇയ്യപ്പൻ, ചെറുവത്തൂർ (കൊട്ടിലിൽ) മാത്തുക്കുട്ടി എന്നിവരേയും ആർത്താറ്റ് നിന്ന് പനക്കൽ ഇയ്യാക്കു താരുവിനെയും തെരഞ്ഞെടുത്തു നിശ്ചയിച്ചു.

പാത്രിയർക്കീസ് ബാവായെ കണ്ണടച്ചു വിശ്വസിക്കുന്നത് അബദ്ധമാവുമെന്ന് ആദ്യം തിരിച്ചറിഞ്ഞത് പുലിക്കോട്ടിൽ തിരുമേനിയും പനക്കൽ ഐപ്പൂരുവും ആണ്. പാത്രിയർക്കീസ് രഹസ്യദൂതന്മാർ മുഖേന പാലക്കുന്നത്തു മാത്യൂസ് മാർ അത്താനാസ്യോസുമായി ബന്ധപ്പെടുന്നതു അവരെ സംശയാധീനരാക്കി. പാത്രിയർക്കീസും കൂടെ വന്ന അബ്ദുള്ളാ ഗ്രീഗോറിയോസും ദ്രവ്യാഗ്രഹത്തെപ്രതി കാട്ടിക്കൂട്ടുന്ന കോപ്രായങ്ങൾ അവരെ ചിന്തിപ്പിച്ചു. മലങ്കരയെ കോളനിയാക്കുവാൻ പാത്രിയർക്കീസ് കാണിക്കുന്ന വ്യഗ്രത അവരെ അസ്വസ്ഥരാക്കി. പാത്രിയർക്കീസ് വിഭാവന ചെയ്യുംപ്രകാരം രജിസ്റ്റർ ചെയ്ത ഉടമ്പടി വാങ്ങി മേല്പ്പട്ടക്കാർക്ക് സ്ഥാനം കൊടുത്തതോടെ പാത്രിയർക്കീസുമായുള്ള ബന്ധം ഉലയുമെന്ന് തീർച്ചയായി. മലങ്കര മെത്രാൻ സ്ഥാനം റദ്ദാക്കുവാനും മലങ്കരയെ ഏഴു മെത്രാസനങ്ങളാക്കി അവയിൽ സ്വതന്ത്ര ചുമതലയുള്ള ഏഴ് മെത്രാപ്പോലീത്തന്മാരെ നിയമിക്കുന്നതോടെ മലങ്കരസഭയ്ക്കു പൊതു ചുമതലക്കാരൻ ഇല്ലാതാവുമെന്നും ഈ അനാഥാവസ്ഥ നവീകരണക്കാരുമായുള്ള വ്യവഹാരത്തെ അസാധ്യമാക്കുമെന്നും ദീർഘദൃഷ്ടിയോടെ അവർ ഗ്രഹിച്ചു. ശേഷം മെത്രാന്മാരെപ്പോലെ രജിസ്റ്റേർഡ് ഉടമ്പടി നല്കുവാൻ ആവശ്യപ്പെട്ടപ്പോൾ പുലിക്കോട്ടിൽ തിരുമേനി അത് നിരാകരിച്ചതും മൂന്ന് വട്ടമായി നടന്ന മെത്രാൻ വാഴ്ചയിൽ പങ്കുകൊള്ളാതിരുന്നതും അതുകൊണ്ടു തന്നെയായിരുന്നു.

1877 മേടം 26–ാം തീയതി പാത്രിയർക്കീസ് ആർത്താറ്റ് പള്ളിയിലെത്തി. "കുന്നംകുളങ്ങരക്കാർ വഴിയിൽ വന്ന് എതിരേറ്റ് കുന്നംകുളം അലങ്കരിച്ചിരിക്കുന്നു എന്നും അവിടെ എഴുന്നള്ളി താമസിക്കാമെന്നും ബോധിപ്പിച്ചാറെ അവിടെ സുഖമില്ലെന്നും ചിറളയത്തു പള്ളിയിൽ വേണമെന്നും കല്പിച്ചു. അന്നുതന്നെ അവിടെ എഴുന്നള്ളി ഇടവ മാസം 7–ാം തീയതി വരെ അവിടെ താമസിച്ചു" (*കണ്ടനാട് ഗ്രന്ഥവരി*, പു. 387 എഡി. ഫാ. ജോസഫ് ചീരൻ).

മലങ്കരസഭയിലേക്കുള്ള ആഗമനത്തിന്റെ ഉദ്ഘാടനമെന്ന നിലയിൽ 1875–ൽ കുന്നംകുളങ്ങര വന്ന പാത്രിയർക്കീസല്ല 1877–ൽ ഇവിടെ എത്തിയ പാത്രിയർക്കീസ്. ദൈവംതമ്പുരാൻ എഴുന്നള്ളുന്ന ഘോഷമായിരുന്നു അന്ന് എങ്കിൽ എങ്ങനെ എങ്കിലും ഈ മാരണം ഒന്ന് പോയിക്കിട്ടിയെങ്കിൽ എന്ന ചിന്തയിൽ മലങ്കരസഭ എത്തിയിരുന്നു. ആതിഥേയനോട് നീരസത്തിലായ അതിഥി ആതിഥേയനെ വെല്ലുവിളിച്ചുകൊണ്ടാണ് 1877–ൽ കുന്നംകുളത്തെത്തിയത്. കൂടെവന്ന അബ്ദുള്ളാ ഗ്രീഗോറിയോസിനെയും മലങ്കര മെത്രാനെയും മുടക്കി. മലങ്കര മെത്രാപ്പോലീത്താ അധ്യക്ഷനായി രൂപീകരിക്കപ്പെട്ട മലങ്കര അസോസ്യേഷനും മാനേജിംഗ് കമ്മിറ്റിയും പിരിച്ചുവിട്ട് അദ്ദേഹം സഭയുടെ പരിഹാസത്തിന്

പാത്രമായി. ആഘോഷമായി മഹാരാജാവിന്റെ അതിഥിയായി സ്വീകരിക്കപ്പെട്ട പാത്രിയർക്കീസ് രണ്ടാം സന്ദർശനത്തിനായി നടത്തിയ അപേക്ഷ നിഷ്കരുണം നിരസിക്കപ്പെട്ടു. താൻ മലങ്കരസഭയിൽ ജനങ്ങളാലും അധികാരികളാലും അവഗണിക്കപ്പെടുന്നു എന്ന തിരിച്ചറിവു മൂലമാണ് മടക്കയാത്ര ദ്രുതഗതിയിലാക്കിയത്. പാത്രിയർക്കീസിന്റെ പദ്ധതിപ്രകാരം രണ്ടു പേരെ കൂടി മെത്രാന്മാരാക്കുവാൻ ബാക്കിയുണ്ടായിരുന്നു. പുലിക്കോട്ടിൽ മെത്രാച്ചന്റെ ഉടമ്പടി ഭീഷണിപ്പെടുത്തി വാങ്ങുകയും രണ്ടു മെത്രാന്മാരെ വാഴിച്ച് ഏഴു മെത്രാന്മാർക്കുമായി സുസ്താത്തിക്കോൻ നൽകുകയും ചെയ്യാൻ അദ്ദേഹം അന്തിമമായി ആഗ്രഹിച്ചു.

മേടം 30-ന് അഞ്ഞൂരിൽ നിന്ന് ആലത്തൂക്കാരൻ യൗസേഫ് മാർ കൂറിലോസ് പാത്രിയർക്കീസിനെ കാണുവാൻ ചിറളയം പള്ളിയിലെത്തി. അതൊരു ശനിയാഴ്ച രാത്രിയായിരുന്നു. ശേഷം മെത്രാന്മാരിൽ നിന്ന് പാത്രിയർക്കീസിന്റെ വ്യവസ്ഥകൾ ആലത്തൂർക്കാരൻ മെത്രാച്ചൻ ഇപ്രകാരം ഗ്രഹിച്ചു. 1. നാളെ ഞായറാഴ്ച കശ്ശീശായുടെയോ റമ്പാന്റെയോ സ്ഥാനവേഷത്തിൽ വി. കുർബാനയിൽ സംബന്ധിക്കണം. 2. ശേഷം മെത്രാന്മാരെപ്പോലെ രജിസ്റ്റേർഡ് ഉടമ്പടി നൽകണം. 3. അതിനുശേഷം പാത്രിയർക്കീസിൽ നിന്ന് മെത്രാൻസ്ഥാനം സാധുവായി സ്വീകരിക്കണം. "ഉടനെ ആ ഭാഗക്കാരാകുന്ന പനക്കൽ മാത്തു മുതൽപേരുമായി ആലോചിച്ചു. തൽക്കാലത്തെ അപമാനത്തെ ഓർത്തു ആ രാത്രി തന്നെ അഞ്ഞൂരേക്ക് തിരികെപ്പോയി" (*കണ്ടനാട് ഗ്രന്ഥവരി,* പു. 387-388). ശേഷം കാര്യങ്ങൾ *കണ്ടനാട് ഗ്രന്ഥവരി*യുടെ കർത്താവ് ദൃക്സാക്ഷി വിവരണമായി ചേർത്തത് ഉദ്ധരിക്കട്ടെ:

"…. ഇടവ മാസം 1-ന് ഞായറാഴ്ച ഏകദേശം പത്തു നാഴിക പുലർന്ന സമയം 82-ാമത് ലക്കത്തിൽ പറഞ്ഞിരിക്കുംവണ്ണം എഴുത്ത് കിട്ടിയതിന്റെ ശേഷം പുലിക്കോട്ടിൽ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ തെക്കുനിന്നും തിരുമുമ്പാകെ വന്നു. ഇതുവരെ തിരുമുമ്പാകെ വരാതിരുന്നതിനെക്കുറിച്ചും ഇനിമേലിൽ നിന്നെ കാണുന്നതിന് എനിക്ക് മനസ്സില്ലെന്നും മറ്റും അതികോപമായി കല്പിച്ചു. എങ്കിലും ശേഷം മെത്രാന്മാർ റജിസ്റ്റർ ചെയ്തപോലെ റജിസ്റ്റർ ചെയ്യണമെന്നും അപ്രകാരം ചെയ്തുതരുന്നപക്ഷം ഇനി കണ്ടനാട്, കൊല്ലം, കൊച്ചി ഇങ്ങനെ മൂന്ന് ഇടവകഉണ്ടെന്നും ഇതിൽ ഏതെങ്കിലും അദ്ദേഹത്തിന് ഉറപ്പിച്ച് കൊടുക്കാമെന്നും ആയത് അല്ലാത്തപക്ഷം ഇടവകയൊന്നും കൊടുക്കുന്നതല്ലെന്നും മറ്റും ഉറപ്പായി കല്പിച്ചു. ... അല്പം വ്യസനത്തിനും ദുഃഖത്തിനും ഇടയായി എന്ന് തന്നെയല്ലാ തൽക്കാലം കല്പനപ്രകാരം റജിസ്റ്റർ ചെയ്യാൻ സമ്മതിച്ചില്ല. ഒന്നുരണ്ടു ദിവസം അവിടെ താമസിച്ചാറെ പിതാവിന് നല്ല ഇഷ്ടവും സന്തോഷവും ഇല്ലാഞ്ഞതിനാൽ അവിടെനിന്നും കുന്നംകുളങ്ങര (പഴയ) പള്ളിയിൽ പോയി താമസിച്ചു.

.... 65–ാമത് ലക്കത്തിൽ പറഞ്ഞിരിക്കുന്നപ്രകാരം റജിസ്റ്റർ ചെയ്തിരിക്കുന്നവരായ കോലഞ്ചേരി പള്ളി ഇടവകയിൽ മുറിമറ്റത്തിൽ പൗലോസ് റമ്പാച്ചനും കണ്ടനാട്ട് പള്ളി ഇടവകയിൽ കരവട്ട് ശെമവൂൻ റമ്പാച്ചനും ഇടവമാസം 5–ാം തീയതി വ്യാഴാഴ്ച നാല്പതാം പെരുന്നാൾ ദിവസം മെത്രാന്റെ സ്ഥാനം കൊടുത്തു. പൗലോസ് റമ്പാച്ചന് കണ്ടനാട് മുതലായ ഇടവകകളിലേക്ക് ഈവാനിയോസ് എന്ന് പേരും ശെമവൂൻ റമ്പാച്ചനു ദീവന്നാസ്യോസ് എന്ന പേരും കൊച്ചി ഇടവകകളിലേക്കും ആയി അത്രേ സ്ഥാനം കൊടുത്തത്. മേൽപ്രകാരം അവർ രണ്ടു പേർക്കും സ്താത്തിക്കോനും എഴുതിക്കൊടുത്തു.

..... ഇതിന്നിടയിൽ 29–ന് വെട്ടിക്കൽ ദയറായിൽ നിന്ന് ചാലപ്പുറത്ത് യാക്കോബ് റമ്പാച്ചനും കൊച്ചുപറമ്പിൽ പൗലോസ് റമ്പാച്ചനും കൂടി തിരുമുമ്പാകെ വന്ന് കരവട്ട് ശെമവൂൻ റമ്പാച്ചനെ ദയറായിൽ റീശ് ദയറായോ ആക്കിയിരുന്നതും ഇപ്പോൾ അദ്ദേഹം തിരുമുമ്പാകെ ആകുന്നതിനാൽ കാര്യാദികൾക്ക് നടപ്പില്ലാതെ വീഴ്ച ആയിത്തീർന്നിരിക്കുന്നു എന്നും അതിനാൽ വേറെ ഒരാളിനെ ആക്കിത്തരണമെന്നും മറ്റും അറിയിച്ചു. ഉടനെ ശെമവൂൻ റമ്പാൻ ഇതുവരെയുള്ള കണക്കു തീർത്തു കൊള്ളത്തക്കവണ്ണവും മറ്റും കല്പിച്ചത് കൂടാതെ ഇന്നു മുതൽ ഇനി ഒരാണ്ടത്തേക്ക് മേൽപ്പറഞ്ഞ പൗലോസ് റമ്പാച്ചനെ റീശ് റമ്പാനായി നിയമിച്ചിരിക്കുന്നു എന്നു മറ്റും വടക്കേ ദിക്കുകളിലേക്കുള്ള പള്ളികളിലേക്ക് 2–ന് തിങ്കളാഴ്ച കല്പന കൊടുത്തു. അവരിരുവരും ദയറായിലേക്ക് തിരികെ പോരികയും ചെയ്തു.

..... 7–ാം തീയതി ശനിയാഴ്ച ഏകദേശം പത്തു നാഴിക പുലർന്ന സമയം വി. പിതാവ് ചിറളയത്ത് പള്ളിയിൽ നിന്നും ചാലിശ്ശേരി പള്ളിയിലേക്ക് എഴുന്നള്ളി. ചാലിശ്ശേരി പടിഞ്ഞാറെപള്ളിയിൽ അത്രേ കയറി താമസിച്ചത്.

...... 8–ാം തീയതി ഞായറാഴ്ച ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ കുർബാന ചൊല്ലി. പിതാവും കൂടെ ഉണ്ടായിരുന്നു. അന്നേദിവസം കല്പനപ്രകാരം ആർത്താറ്റ് പള്ളി ഇടവകയിൽ മൂന്നു പേർക്ക് ശെമ്ശോനൂസോ പട്ടവും .... മസമ്റോനൂസോ എന്ന പട്ടവും കൊടുത്തു. വിശുദ്ധ പിതാവ് ഇരുന്ന് പറഞ്ഞും കാണിച്ചും പഠിപ്പിച്ചും ആദ്യം ഈ മെത്രാന്മാരെ കൊണ്ട് പട്ടം കൊടുപ്പിക്കയത്രേ ചെയ്തത്.

..... ഞായറാഴ്ച ഉച്ചകഴിഞ്ഞ സമയം കുന്നംകുളങ്ങര നിന്നും പുലിക്കോട്ടിൽ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായും പനക്കൽ ഐപ്പൂരു മുതൽപേരും വന്നു. ദീവന്നാസ്യോസ് മെത്രാപ്പോലീത്താ തോമ്പ്ര പത്രോസിന്റെ വീട്ടിൽ താമസിച്ചതല്ലാതെ പിതാവിന്റെ തിരുമുമ്പാകെ വന്നില്ല.

9–ാം തീയതി തിങ്കളാഴ്ച ഏകദേശം പത്തു നാഴിക വെളുപ്പുള്ള സമയം വിശുദ്ധ പിതാവും ശേഷം മെത്രാന്മാരും രണ്ട് നാല് പട്ടക്കാരും പനയ്ക്കൽ ഐപ്പൂരു മുതലായി കുന്നംകുളങ്ങര നിന്നും 100–ൽ അധികം ജനങ്ങളുമായി പുറപ്പെട്ട് ആറ് നാഴിക പുലരുന്ന സമയം പട്ടാമ്പിയിൽ (തീവണ്ടി) ആപ്പീസിലെത്തി. ...'' പനയ്ക്കൽ ഇട്ടി മാത്തുവിനെ ബോംബെ വരെ ബാവായെ അനുയാത്ര ചെയ്യുവാൻ മെത്രാപ്പോലീത്താ ചട്ടംകെട്ടിയിരുന്നു.

"... വിശുദ്ധ പിതാവ് എഴുന്നള്ളുന്നതിന് മുന്നം ഇടവം 6–ാം തീയതി വെള്ളിയാഴ്ച ഏകദേശം പത്ത് നാഴിക പുലരുന്ന സമയം ചിറളയത്ത് പള്ളിയിൽ വച്ച് മെത്രാന്മാർ ആറ് പേരേയും വരുത്തി നിങ്ങൾ എല്ലാവരും തമ്മിൽ തമ്മിൽ സ്നേഹത്തോടും ഉപവിയോടും കൂടെ നടക്കണമെന്നും ഒരുത്തൻ മറ്റൊരുത്തന്റെ ഇടവകയിൽ കയറി യാതൊരു അധികാരവും പ്രവർത്തിച്ചു പോകരുതെന്നും മജലീസ്സായി നാം നിശ്ചയിച്ചിരിക്കുന്നത് നീക്കം ചെയ്തിരിക്കകൊണ്ട് ഇനിമേലാൽ അതുപ്രകാരം കൂടുകയും കൂട്ടുകയും നടക്കുകയും നടത്തിക്കുകയും ചെയ്തുപോകരുതെന്നും മറ്റും നടക്കേണ്ട കാര്യങ്ങൾക്ക് ഏറിയ ഗുണദോഷങ്ങൾ ബുദ്ധിയോടും മറ്റും കല്പിച്ചതു കൂടാതെ നിങ്ങൾക്ക് ഏതെങ്കിലും ചോദിച്ചറിവാനുണ്ടെങ്കിൽ ചോദിക്കണമെന്നും മറ്റും കല്പിക്കയാൽ, ഓരോരുത്തർ അവരുടെ ഇടവകകളിൽ പിതാവ് മുടക്കിയിരിക്കുന്നവരുടെ കൊണ്ടും മറ്റും വിവരമായി ചോദിച്ചാറെ, മുടക്കുകാർ പൂർണ്ണ മനസ്താപത്തോടെ തിരിഞ്ഞു എന്ന് നിങ്ങൾക്ക് ബോദ്ധ്യം വരുന്നപക്ഷം യുക്തംപോലെ ചെയ്തുകൊള്ളണമെന്നും ശേഷം കാര്യാദികളും നിങ്ങളുടെ യുക്തംപോലെ കാനോന് തെറ്റ് കൂടാതെ നടത്തിക്കൊള്ളണമെന്നും കല്പിച്ചു.

ഇപ്രകാരം തന്നെ പട്ടാമ്പിയിൽ വച്ച് വണ്ടി കയറുന്നതിന് മുന്നവും ഇതുപോലെയുള്ള ഗുണദോഷ വർത്തമാനങ്ങൾ പലതും പറഞ്ഞ് തന്ന് അനുഗ്രഹിച്ചതു കൂടാതെ പുലിക്കോട്ടിൽ ദീവന്നാസ്യോസും ഗ്രീഗോറിയോസ് അബ്ദുള്ളായും നമ്മുടെ കല്പനയ്ക്ക് വിരോധികൾ ആകയാൽ[3] അവരോടു കൂടെ നിങ്ങൾ യാതൊരു സംബന്ധവും ചെയ്തുപോകരുതെന്നും അബ്ദുള്ളായെ കണ്ടനാട്ടു നിന്നും ഉടനെ ഇറക്കി അയച്ചുകൊള്ളണമെന്നും അവൻ വേറെ പള്ളികളിൽ സഞ്ചരിച്ച് പണം ശേഖരിക്കുന്നതിന് നിങ്ങൾ സമ്മതിക്കരുതെന്നും മറ്റും കല്പിച്ചു. ഇതിനിടയിൽ ചിറളയത്ത് പള്ളിയിൽ വച്ച് ഇളയ ബാവായുടെ പേർക്ക് കല്പനപ്പടി ഉടനെ പരദേശത്തിന് പോകണമെന്നും ഈ മലയാളത്തിൽ താമസിച്ച് പോകരുതെന്നും മറ്റും എഴുതി അയച്ചിട്ടുണ്ടായിരുന്നു.

... വിശുദ്ധ പിതാവിന്റെ എഴുന്നള്ളത്തിന്റെ ശേഷം .... മെത്രാച്ചന്മാർ എല്ലാവരും പൊതുസ്ഥലമാകുന്ന വെട്ടിക്കൽ ദയറായിൽ വന്ന് മിഥുനം

29-ന് പത്രോസ് പൗലോസിന്റെ പെരുന്നാൾ വരെ ഉപവസിച്ച് പാർക്കണമെന്ന് നിശ്ചയിച്ച് അപ്പോൾത്തന്നെ പട്ടാമ്പിയിൽ നിന്നും പുറപ്പെട്ട് ഏകദേശം നാലു നാഴിക രാത്രി ചെന്ന സമയം കുന്നംകുളങ്ങര പള്ളിയിലെത്തി ഭക്ഷണം കഴിഞ്ഞ ഉടനെ അവിടെനിന്നും പുറപ്പെട്ട് 11-ാം തീയതി ചൊവ്വാഴ്ച ഉഷസ്സിന് ചാവക്കാട് എത്തി. പിറ്റേദിവസം അവിടെനിന്ന് പുറപ്പെട്ട് 11-ാം തീയതി ബുധനാഴ്ച കൊച്ചികോട്ടയിൽ എത്തി. ഐപ്പൂരുവിന്റെ ബങ്ക്ളാവിൽ 17-ാം തീയതി ചൊവ്വാഴ്ചവരെ അവിടെ താമസിച്ചു."

അപ്രകാരം പാത്രിയർക്കീസിന്റെ രണ്ടു കൊല്ലത്തോളം ദീർഘിച്ച മലങ്കര സഭസന്ദർശനം കുന്നംകുളത്തു നിന്ന് ആരംഭിച്ചു; കുന്നംകുളത്തു സമാപിക്കുകയും ചെയ്തു. മംഗളകരമായി ആരംഭിച്ചു; അമംഗളകരമായി പര്യവസാനിച്ചു; പ്രശ്നപരിഹാരത്തിനായി വന്നു; പുതിയ കുറെ പ്രശ്നങ്ങൾ അവശേഷിപ്പിച്ചുകൊണ്ട് അദ്ദേഹം യാത്രയായി.

## അദ്ധ്യായം 17

# 1082-ലെ പുതിയ ഭരണ നടപടിക്രമം (1906)

സമുദായക്കേസിന്റെ ശേഷം പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് തിരുമേനി ഇടവക മഹായോഗം വിളിച്ചുകൂട്ടി. ആർത്താറ്റ് പള്ളിഭരണത്തിന് നാലു കൈക്കാരന്മാരെ തെരഞ്ഞെടുക്കുകയും ശേഷം ഓരോ പള്ളികൾക്കും ഓരോ കൈക്കാരന്മാരെ വീതം നിശ്ചയിക്കുകയും ചെയ്തു.

1082 മകരം 1 മുതൽ 1085 തുലാം 13 വരെ ആർത്താറ്റ് - കുന്നംകുളം പള്ളി കൈക്കാരന്മാർ:

1. സർവ്വശ്രീ. പുലിക്കോട്ടിൽ വറീയത് കാക്കുണ്ണി.
2. ചെറുവത്തൂർ മാത്തു താരു.
3. ചുങ്കത്ത് കാക്കുണ്ണി ഇട്ട്യേര.
4. കോട്ടപ്പടി കുത്തൂർ ഇട്ടൂപ്പ് ഇയ്യാക്കു (ടി ഇയ്യാക്കു 1083 ധനു 28-ന് മരിച്ചു. മകൻ ഇട്ടൂപ്പിനെ തെരഞ്ഞെടുത്തു).

ടി കൈക്കാരന്മാരുടെ കാലത്തെ പ്രധാന സംഭവങ്ങൾ:

വ്യവഹാരകാലത്തെ പള്ളിഭരണ നടപടികൾ 'കയ്യൂക്കുള്ളവൻ കാര്യക്കാരൻ' എന്ന പഴമൊഴി പോലെയായിരുന്നതിനാൽ പള്ളിക്കുടിയാന്മാരെയെല്ലാം വഴിപ്പെടുത്തി കാര്യങ്ങൾ യഥാസ്ഥാനത്താക്കിക്കിട്ടുന്നതിന് അനിതരസാധാരണമായ പ്രാഗൽഭ്യം അത്യന്താപേക്ഷിതമായിരുന്നു. കക്ഷിമൽസരത്തിൽ നേതാക്കളും ഭരണചക്രം തിരിച്ചിരുന്നവരും പനയ്ക്കൽ - പാറേമ്മൽ കുടുംബക്കാർ തന്നെ. അവരുടെ കൈവശമായിരുന്നു ഏതാനും ആധാരലക്ഷ്യങ്ങൾ. ചില പള്ളിക്കുടിയാന്മാർ ഈ ഇടവകക്കാരായിരുന്നതിനാലും പുലിക്കോട്ടിൽ തിരുമേനിയോടുള്ള വ്യക്തിപരമായ ഭക്ത്യാദരവു നിമിത്തവും ആ സന്ദർഭങ്ങളിൽ തിരുമേനി പഴയ പള്ളിയിൽ എഴുന്നള്ളി താമസിച്ചിരുന്നതു മൂലവും വളരെ കാര്യങ്ങൾ വ്യവഹാരം കൂടാതെയും ദുർച്ചിലവുകൾക്കിടവരാതെയും പര്യവസാനിച്ചിട്ടുണ്ട്. സാമ, ദാന, ഭേദ, ദണ്ഡങ്ങൾ പള്ളിക്കുടിയാന്മാരോട് കൈക്കാരന്മാർ പ്രവർത്തിച്ചിരുന്നതായി റിക്കാർഡുകൾ സാക്ഷിക്കുന്നു. കുടിയാന്മാരിൽ നിന്ന് ലഭിക്കേണ്ട കുടിശ്ശിക, ജന്മികൾക്ക് നൽകാനുള്ള മിച്ചവാരം, കരം എന്നിവകളിലെ കുടിശ്ശികകൾ ഇവയൊക്കെ രണ്ടുമൂന്നു കൊല്ലം കൊണ്ട് മിക്കവാറും ക്രമപ്പെടുത്തി. ക്രമപ്രകാരം പി. സി. ആർ.

കഴിക്കാതെ ജീർണ്ണാവസ്ഥയിലായ പള്ളികെട്ടിടങ്ങൾക്ക് അത്യാവശ്യമായ കേടുപാടുകൾ തീർത്തു. പഴയപള്ളിയുടെ തെക്കേ വരാന്ത പൊളിച്ച് പരിഷ്ക്കരിച്ച് പണിതു. ആർത്താറ്റ് മദ്ബഹായിൽ ഗ്ലെയിസ്ഡ് ഇഷ്ടിക വിരിച്ചു. 1083 വൃശ്ചികം 23-ന് (1907) തൃശൂർ പള്ളിപ്പണിക്ക് ആർത്താറ്റ് പള്ളിക്കാര്യത്തിൽ നിന്ന് 400 രൂപാ കൊടുത്തു. 1084 മിഥുനം 29-ന് പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് തിരുമേനി കോട്ടയം പഴയ സെമിനാരിയിൽ വെച്ച് കാലം ചെയ്തു. വടക്കേ മുറിയിൽ കബറടക്കി.

1084 കർക്കിടകം 3-ാം തീയതി മുതൽ 4 ദിവസം മലങ്കര സുറിയാനി സമുദായത്തിന്റെ ഒരു മഹാസമ്മേളനം ഇദംപ്രഥമമായി കുന്നംകുളത്തു വെച്ച് നടത്തുകയും ആ മഹൽ സദസ്സിൽ വച്ച് സെമിനാരി വ്യവഹാരം നടത്തിയ ഇടവഴിക്കൽ പീലിപ്പോസിന് (ഇ. എം. ഫിലിപ്പ്) ഒരു വീരശൃംഖല സമ്മാനിക്കുകയും ചെയ്തു.

## പ. അബ്ദുള്ളാ പാത്രിയർക്കീസ്

1085 (1909) കന്നി 23-ന് വെള്ളിയാഴ്ച അബ്ദുള്ളാ ബാവാ കുന്നംകുളം പള്ളിയിൽ സാഘോഷം എഴുന്നെള്ളി. കന്നി 30-ാം തീയതി തിരുമനസ്സിലെ അദ്ധ്യക്ഷതയിൽ ഒരു ഇടവകയോഗം കൂടുകയും മേലാലുള്ള ഭരണകാര്യങ്ങൾക്ക് ഒരു ഘടന രൂപീകരിക്കുകയും ഒരു പ്രസിഡണ്ടിനെയും 12 കമ്മിറ്റിക്കാരേയും തെരഞ്ഞെടുക്കുകയും ചെയ്തു.

(അന്ത്യോഖ്യാ പാത്രിയർക്കീസായ മാർ അബ്ദുള്ളായുടെ മലങ്കര സഭാ സന്ദർശനം ആരംഭിക്കുന്നത് മുൻ പാത്രിയർക്കീസിനെപ്പോലെ കുന്നംകുളത്തു നിന്നാണ്. മലങ്കരസഭയിൽ അന്ത്യോഖ്യാ പാത്രിയർക്കീസിന് ലൗകികാധികാരം ഇല്ലെന്ന് 1889-ൽ റോയൽക്കോടതി അസന്നിഗ്ദ്ധമായി പ്രഖ്യാപിച്ചതാണ്. ആ വിധിയോട് പരസ്യമായ നീരസം പ്രദർശിപ്പിച്ച് പത്രോസ് ദ്വിതീയൻ ബാവാ അന്നത്തെ മലങ്കര മെത്രാപ്പോലീത്താ പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസിന് പരുഷ സ്വരത്തിൽ ഒരു കല്പന അയച്ചത് ഏവർക്കും അറിവുള്ള കാര്യമായിരിക്കേ, ഒരു ഇടവകയുടെ ആഭ്യന്തരകാര്യത്തിൽ - ലൗകിക കാര്യത്തിൽ - പുതിയ പാത്രിയർക്കീസ് ഇടപെട്ടതിനെ ആരും എതിർക്കാഞ്ഞത് എന്തുകൊണ്ട് എന്ന് ഇവിടെ ചിന്തിക്കാവുന്നതാണ്. പത്രോസ് തൃതീയൻ ബാവാ പല പള്ളികളിലും പൊതുയോഗം കൂടി ഭരണക്രമീകരണം നടത്തിയിരുന്നുവെങ്കിലും റോയൽക്കോടതി വിധിക്ക് ശേഷം ആ അധികാരം പാത്രിയർക്കീസ് പ്രകടിപ്പിക്കുവാൻ ഒരുമ്പെട്ടത് മുളയിൽത്തന്നെ നുള്ളിക്കളയേണ്ടതായിരുന്നു. അതിനുപകരം ആ ദുഷ്പ്രവണതയോട് ചില സ്ഥാപിതതാല്പര്യക്കാർ സഹകരിച്ചതു മൂലം കൂടുതൽ ആഴവും വ്യാപ്തിയുമുള്ള അധികാര ദുർവിനിയോഗത്തിന് പാത്രിയർക്കീസിന് പ്രചോദനവും ധൈര്യവും ലഭിച്ചു.)

**ഭരണഘടന**

1. മാനേജ്മെന്റ് 12 പേർ അടങ്ങിയ ഒരു കമ്മിറ്റിയും പ്രസിഡണ്ടും മുഖേന ആയിരിക്കേണ്ടതാണ്.

2. മിസ്റ്റർ പനക്കൽ പാത്തപ്പൻ പ്രസിഡണ്ടും താഴെപ്പറയുന്നവർ കമ്മിറ്റിക്കാരും ആയിരിക്കേണ്ടതാണ്.

3. കമ്മിറ്റിക്കാരെ ഈരണ്ട് കൊല്ലം കൂടുമ്പോൾ തെരഞ്ഞെടുക്കേണ്ടതാണ്.

4. പ്രസിഡണ്ടിനാൽ നിയമിക്കപ്പെടുന്ന ഒരു മാനേജരും (വേണം) ആ മാനേജർ കമ്മിറ്റിയുടെ സെക്രട്ടറിയായിരിക്കും (അന്ന് മാനേജർ ദിവ്യശ്രീ. കോലാടി പൗലൂസ് കത്തനാർ ആയിരുന്നു).

5. ക്രമപ്രകാരം നോട്ടീസ് കൊടുത്ത് കമ്മിറ്റിയെ വിളിച്ചു കൂട്ടേണ്ടതും ഭൂരിപക്ഷാഭിപ്രായപ്രകാരം കാര്യങ്ങൾ നടത്തേണ്ടതും (ആണ്) പ്രസിഡണ്ടിന് കാസ്റ്റിംഗ് വോട്ട് ഉണ്ടായിരിക്കുന്നതാണ്.

6. കണക്കുകൾ ശരിയായും സത്യമായും എഴുതി സൂക്ഷിക്കേണ്ടതാകുന്നു.

7. പ്രസിഡണ്ടും ആറ് മെമ്പർമാരും കമ്മിറ്റിയുടെ കോറം ആയിരിക്കും.

8. കാര്യനടത്തിപ്പുകൾക്കായി കമ്മറ്റിക്കാർ ഉപചട്ടങ്ങൾ (റൂളുകൾ) ഉണ്ടാക്കണം.

9. ആർത്താറ്റ് പള്ളിയുടെ കീഴ്പള്ളികൾ കമ്മിറ്റിയുടെ നിർദ്ദേശമനുസരിച്ച് നടത്തേണ്ടതാകുന്നു.

10. പള്ളിവക റിക്കാർഡുകൾ ശരിയായി സൂക്ഷിക്കേണ്ടതും പ്രസിഡണ്ടും ഓരോ കമ്മിറ്റിക്കാരനും അതു സൂക്ഷിക്കുന്ന മേമ്പൂട്ടിന്റെ ഓരോ താക്കോൽ കൈവശം വക്കേണ്ടതുമാകുന്നു.

11. മി. പാത്തപ്പന്റെ അടുക്കലുള്ള പള്ളിവക സാധനങ്ങൾ പള്ളിക്ക് ഏൽപിച്ചു കൊടുക്കുവാൻ സമ്മതിച്ചിരിക്കുന്നു.

12. മാർ ഇഗ്നാത്തിയോസ് ഹൈസ്ക്കൂളിന്റെ നടത്തിപ്പിന് മി. പാത്തപ്പൻ ചെലവ് ചെയ്ത് വന്നിരുന്ന സംഗതിയെ ഈ യോഗം അഭിനന്ദിക്കുന്നു.

13. മേലാലും മി. പാത്തപ്പൻ ഹൈസ്ക്കൂളിന്റെ മാനേജർ ആയിരിക്കേണ്ടതാകുന്നു.

14. കുന്നംകുളം പള്ളിയുടെ കണക്കുകൾ ഈ കമ്മിറ്റിക്ക് സമർപ്പിക്കേണ്ടതാകുന്നു.

15. പള്ളിക്കമ്മിറ്റിക്കാർ ഹൈസ്ക്കൂളിന്റെ നടത്തിപ്പിൽ പ്രത്യേകം ദൃഷ്ടി വെക്കേണ്ടതാകുന്നു.

16. രണ്ടു കൊല്ലത്തിനുള്ളിൽ കമ്മിറ്റിയിൽ വരുന്ന ഒഴിവുകളിൽ കമ്മിറ്റിക്കാർക്ക് ആളുകളെ പകരം നിയമിക്കാവുന്നതാണ്.

17. കമ്മിറ്റിയുടെ നിർദ്ദേശമനുസരിച്ച് പള്ളിക്കുവേണ്ടി അന്യായപ്പെടുന്നതിനും മറ്റു പ്രവൃത്തികൾ ചെയ്യുന്നതിനും പ്രസിഡണ്ടിന് അധികാരാവകാശമുള്ളതാകുന്നു.

മേൽ നിശ്ചയങ്ങൾ അനുസരിച്ച് പള്ളിക്കാര്യങ്ങൾ നടത്തുന്നതിന് താഴെ പറയുന്ന പ്രസിഡണ്ടിനെയും കമ്മിറ്റിക്കാരെയും തെരഞ്ഞെടുത്തു.

പ്രസിഡണ്ട്: മി. പനയ്ക്കൽ അയ്പൂരു പാത്തപ്പൻ.

കമ്മിറ്റിക്കാർ:

1. പുലിക്കോട്ടിൽ വറീയതു കാക്കുണ്ണി
2. ചെറുവത്തൂർ മാത്തു താരു
3. ചുങ്കത്ത് കാക്കുണ്ണി ഇട്ട്യേര
4. കുത്തൂർ ഇയ്യാക്കു ഇട്ടൂപ്പ്
5. കാക്കശ്ശേരി ഇട്ടി മാണി മാത്തു
6. തെക്കേക്കര വറീയതു ചാക്കുണ്ണി
7. തോലത്തു പാത്തു അയ്പു
8. കൊള്ളന്നൂർ ചേറു താരു
9. പുലിക്കോട്ടിൽ പൗലൂസ് ഇട്ടൂപ്പ്
10. പനയ്ക്കൽ ഇയ്യാക്കു ഇട്ടൂപ്പ്
11. തോലത്ത് പൗലൂസ് മാത്തു
12. ചീരൻ ചേറപ്പായി ചേറുണ്ണി.

ഇതിൽ ആറു പേർ കമ്മിറ്റിയിൽ ആദ്യം മുതൽത്തന്നെ മെമ്പർ സ്ഥാനം സ്വീകരിച്ചില്ല. അവർക്ക് പകരം ആരേയും തെരഞ്ഞെടുക്കുകയുണ്ടായില്ല.

പൊതുയോഗ നിശ്ചയപ്രകാരം 1085 തുലാം 13–ാം തീയതി (1909) പഴയ കൈക്കാരന്മാരിൽ നിന്ന് മി. പാത്തപ്പൻ മുതൽപേർ ചാർജ്ജെടുത്തു.

(ഈ തീരുമാനങ്ങളിൽ പ്രകടമായ രണ്ടു പ്രവണതകൾ കാണുന്നു. 1. ഭരണസമിതിയുടെ അദ്ധ്യക്ഷസ്ഥാനം ഒരു വൈദികനെ ഏൽപിക്കുന്നില്ല. 2. മുൻ തലമുറയിൽ പ്രഗൽഭനായ നേതാവായ പനയ്ക്കൽ അയ്പൂരുവിന്റെ മകൻ പാത്തപ്പനെ ആർത്താറ്റ് കുന്നംകുളം പള്ളികളുടെ പരമാധികാരിയായി നിശ്ചയിച്ചു.

സഭയിലെ കാനോനുകൾക്കും മുളന്തുരുത്തി സുന്നഹദോസിന്റെ തീരു

മാനങ്ങൾക്കും വിരുദ്ധമായ ഈ പ്രവണതകൾ സ്വീകരിക്കുവാൻ പാത്രിയർക്കീസിനെ പ്രേരിപ്പിച്ചത് പാത്രിയർക്കീസിന്റെ അധികാരക്കൊതിയെ പൊരുതി തോൽപിച്ച പുലിക്കോട്ടിൽ മെത്രാച്ചനെ അനുകൂലിക്കുന്ന വൈദികരെ പള്ളിയുടെ ഭരണരംഗത്ത് നിന്ന് ഒഴിവാക്കാനാകാം. 1909-ൽ കല്ലിട്ട് പ്രവർത്തനം ആരംഭിച്ച തൃശൂർ മാർ ഇഗ്നാത്തിയോസ് പള്ളി ഇടവകയിലും അയ്മേനികൾ പ്രസിഡണ്ടായ കമ്മിറ്റിയിലാണ് മലങ്കര മെത്രാപ്പോലീത്താ ഭരണം ഏൽപിച്ചിരുന്നത്.

നവീകരണക്കാരുമായി ഒരു ജീവിതകാലം മുഴുവൻ സാഹസികമായി യുദ്ധം ചെയ്ത് നേടിയ വിജയത്തെ പിൻഗാമി ലാഘവത്തോടെ ചിത്രീകരിക്കുന്നത് കാണുക:

“കഴിഞ്ഞ കാലത്ത് മാർത്തോമ്മാക്കാരും നമ്മളും തമ്മിൽ ഉണ്ടായിട്ടുള്ള വാശികളും വഴക്കുകളും ഇപ്പോൾ ഓർത്തുനോക്കിയിട്ട് എത്രയോ അപ്രധാനങ്ങളായ കാര്യങ്ങൾക്കു വേണ്ടിയായിരുന്നെന്ന് ഞാൻ കാണുന്നു. ദൈവത്തിന്റെ ത്രിത്വം, മശിഹാതമ്പുരാന്റെ മനുഷ്യാവതാരം എന്നിങ്ങനെ ക്രിസ്തുമതത്തിന്റെ മൗലിക തത്വങ്ങളെപ്പറ്റി നമ്മളും മാർത്തോമ്മാക്കാരും തമ്മിൽ വിശ്വാസവ്യത്യാസമില്ല. വിശ്വാസ യോജ്യതയാണുള്ളത്. അഭിപ്രായ വ്യത്യാസം കൂദാശകളെ സംബന്ധിച്ച് മാത്രമേയുള്ളൂ. അതേപ്പറ്റി മാർത്തോമ്മാക്കാരുടെ ഇടയിൽത്തന്നെ അഭിപ്രായവ്യത്യാസമുള്ളവരുണ്ട്. മാർത്തോമ്മാക്കാരെ ഒരിക്കലും മുടക്കേണ്ട ആവശ്യമില്ലായിരുന്നു. ഒരിക്കൽ നൽകപ്പെട്ട പട്ടം മുടക്കു കൊണ്ട് നഷ്ടപ്പെടുന്നതല്ല” (കെ. സി. മാമ്മൻ മാപ്പിള, ജീവിത സ്മരണകൾ, പു. 32, 33). മുടക്കപ്പെട്ടാൽ പട്ടം പോവുകയില്ല എന്ന സത്യം പത്രോസ് തൃതീയൻ ബാവായും യൂയാക്കീം മാർ കൂറിലോസ്, പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് എന്നീ മേൽപ്പട്ടക്കാർക്കും അറിയാമെന്നിരിക്കെ നവീകരണ മെത്രാന്മാരിൽ നിന്ന് പട്ടമേറ്റവർക്ക് അവർ വീണ്ടും പട്ടം നൽകിയത് എന്തുകൊണ്ട് എന്ന ചോദ്യത്തെ വട്ടശ്ശേരിൽ മെത്രാപ്പോലീത്താ ഗൗരവപൂർവ്വം അഭിമുഖീകരിച്ചില്ല. നവീകരണക്കാരുമായി 1850 മുതൽ 1900 വരെ നടന്ന നിരന്തരമായ ആശയസമരത്തിന്റെ പല അന്തർനാടകങ്ങളും അന്ന് സഭയുടെ പൊതുരംഗത്ത് പ്രത്യക്ഷപ്പെടാതിരുന്ന വട്ടശ്ശേരിൽ തിരുമേനിക്ക് അജ്ഞാതമായിരുന്നുവെന്നു വേണം അനുമാനിക്കുവാൻ. സമകാലത്തെഴുതിയ കരോട്ടു ശെമവൂൻ മാർ ദീവന്നാസ്യോസിന്റെ സഭാചരിത്രം - *കണ്ടനാട് ഗ്രന്ഥവരി* - വായിച്ചിരുന്നെങ്കിൽ അദ്ദേഹം മുൻഗാമി നയിച്ച യുദ്ധത്തെ നിസ്സാരമെന്ന് ചിത്രീകരിക്കുകയില്ലായിരുന്നു.

1876-ലെ മുളന്തുരുത്തി നിശ്ചയപ്രകാരം കൊച്ചി - തിരുവിതാംകൂർ പ്രദേശങ്ങളിൽ പുലിക്കോട്ടിൽ തിരുമേനി ആരംഭിച്ച 250-ലേറെ വിദ്യാല

യങ്ങൾക്ക് കൈത്താങ്ങൽ നൽകുവാൻ 1909–ന് ശേഷം പുതിയ മലങ്കര മെത്രാപ്പോലീത്തായ്ക്കു കേസുകളും സഭാ വഴക്കും നിമിത്തം കഴിയാതെ പോയതും അദ്ദേഹത്തോടുള്ള ആദരവ് കുറയാൻ കാരണമായി. സഭയുടെ വിദ്യാഭ്യാസനയം പുതിയ മെത്രാപ്പോലീത്തായുടെ കാലത്ത് വ്യത്യാസപ്പെടുന്നത് മാമ്മൻ മാപ്പിള ഭംഗിയായി ചിത്രീകരിച്ചിട്ടുള്ളത് കാണുക:

"(കോട്ടയം) എം. ഡി. ഹൈസ്ക്കൂൾ ഒരു കോളജായി ഉയർത്താൻ വേണ്ടി ഗവൺമെന്റിന്റെ അനുവാദത്തോടുകൂടി വർഗ്ഗീസ് മാപ്പിളയും മാമ്മൻ മാപ്പിളയും പ്രധാനമായി പ്രവർത്തിച്ചുകൊണ്ട് ഒരു ഷോടതി നടത്തി. 70000 രൂപ പിരിച്ചു. അന്ന് എം.ഡി. സെമിനാരിയിലെ പ്രിൻസിപ്പൽ സ്ഥാനം വഹിച്ചിരുന്നത് വട്ടശ്ശേരിൽ മൽപാനായിരുന്നു. പുലിക്കോട്ടിൽ മെത്രാച്ചന്റെ അനുമതിയോടുകൂടിയാണ് അദ്ദേഹം എം.ഡി. യിൽ വന്ന് പേരിന് മാത്രം പ്രിൻസിപ്പൽ സ്ഥാനം വഹിച്ചുപോന്നത്. സമുദായം വക സ്ക്കൂൾ ആയാൽ ഒരു വൈദികൻ കൂടി വേണമല്ലോ എന്നു കരുതിയാണ് അദ്ദേഹത്തെ വരുത്തിയത്. കോളജ് പരിശ്രമത്തിൽ വട്ടശ്ശേരിൽ മല്പാനച്ചന്റെ പിന്തുണയും ആദ്യഘട്ടത്തിൽ ഞങ്ങൾക്കുണ്ടായിരുന്നു എന്നാണ് ഞങ്ങൾ ധരിച്ചിരുന്നത്. ഷോടതി നടത്തിപ്പും കോളജ് പരിശ്രമവും സംബന്ധിച്ചുള്ള ഓഫീസ് ജോലികൾ മുഴുവനും ചെയ്തുവന്നത് പുലിക്കോട്ടിൽ മെത്രാപ്പോലീത്തായുടെ റൈട്ടർ ആയിരുന്ന ഇടവഴിക്കൽ മി. ഇ. എം. ഫിലിപ്പ് ആയിരുന്നു. തുടർന്ന് എന്റെ സർവ്വശ്രദ്ധയും കോളജ് സ്ഥാപന വിഷയത്തിലേക്ക് തിരിഞ്ഞു.

മദ്രാസ് ക്രിസ്ത്യൻ കോളജിന്റെ ഭരണഘടനയുടെ മാതൃകയിൽ ഈ പുതിയ കോളജിനും ഒരു ഭരണഘടന എഴുതിയുണ്ടാക്കി രജിസ്റ്റർ ചെയ്തു. സർക്കാരിന്റെ ആനുകൂല്യത്തോടുകൂടി 'ലിമിറ്റഡ്' എന്ന് ചേർക്കാതെതന്നെ ഒരു കമ്പനി രജിസ്റ്റർ ചെയ്യാൻ സാധിച്ചു. മാർ ഡയനീഷ്യസ് സെമിനാരി എന്നായിരുന്നു രജിസ്റ്റർ ചെയ്യപ്പെട്ട പുതിയ പ്രസ്ഥാനത്തിന്റെ നാമധേയം. പുതിയ കോളജിനുള്ള ധനശേഖരമാർഗ്ഗങ്ങളായിരുന്നു എന്റെ പ്രധാന ജോലി. അതു സംബന്ധിച്ച് ഞാൻ ധാരാളം ചിന്തിക്കുകയും വെളിയിലേക്കു പലരുമായി എഴുത്തുകുത്തുകൾ നടത്തുകയും ചെയ്തു. ആ കൂട്ടത്തിൽ ഞാൻ ചില അമേരിക്കൻ മിഷനറിമാരുമായി സമ്പർക്കത്തിൽ ഏർപ്പെടുകയും പണപ്പിരിവിനായി അമേരിക്കയിൽ ഒരു പര്യടനം നടത്തുവാൻ പോലും ഉദ്ദേശിക്കുകയും ചെയ്തിരുന്നു.

രജിസ്റ്റർ ചെയ്യപ്പെട്ട സംഘടനയുടെ ഒന്നാമത്തെ നിയമപ്രകാരമുള്ള യോഗം കോട്ടയത്തു എം.ഡി. സെമിനാരിയിൽ വച്ച് കൂടുവാൻ നിശ്ച

യിച്ചു. ജോൺ വക്കീൽ തിരുവനന്തപുരത്തു നിന്നു വന്നുചേർന്നു. വൈകുന്നേരമാണ് യോഗം ചേരാൻ നിശ്ചയിച്ചിരിക്കുന്നത്. അന്നു കാലത്ത് ജോൺ വക്കീലും ഞാനും കൂടി വട്ടശ്ശേരിൽ മൽപാന്റെ മുറിയിലിരുന്ന് ദീർഘനേരം സംഭാഷണം നടത്തി. അപ്പോഴാണ് ആശ്ചര്യകരമായ ഒരു സംഗതി വെളിപ്പെട്ടത്. അന്നേവരെ കോളജ് സ്ഥാപനത്തിൽ ഉത്സാഹി എന്ന നിലയിൽ ഞങ്ങളുടെ കൂടെയുണ്ടെന്ന് ഞങ്ങൾ ധരിച്ചിരുന്ന മൽപാനച്ചൻ കോളജ് സ്ഥാപന പദ്ധതിക്ക് വിരുദ്ധമായ നിലയാണ് സ്വീകരിക്കുന്നതെന്ന് ആ സംഭാഷണവേളയിൽ വെളിപ്പെട്ടു. നമുക്കിപ്പോൾ ഒരു കോളജ് ആവശ്യമില്ലെന്ന് മൽപാനച്ചൻ ആവർത്തിച്ചാവർത്തിച്ച് ഉറപ്പായി പ്രസ്താവിച്ചു. എം.ഡി. ഹൈസ്ക്കൂളിന്റെ ഭരണകർത്തൃത്വം വഹിച്ചിരുന്ന അദ്ദേഹത്തിന്റെ മഹത്വവും പ്രതാപവും കോളജിന്റെ ആവിർഭാവത്തിൽ നഷ്ടപ്പെടാൻ ഇടയുണ്ടെന്ന ആശങ്കയായിരിക്കാം ഇതിനുള്ള പ്രേരണ എന്നു വിചാരിക്കുന്നവരുണ്ട്. ഏതായാലും കോളജ് പദ്ധതി അതോടെ തകർന്നു. ജോൺ വക്കീൽ മീറ്റിംഗിൽ സംബന്ധിക്കാതെ അപ്പോഴെ തിരുവനന്തപുരത്തേക്ക് പോയി. ഞാനും കോളജ് ശ്രമം അതോടെ കൈവിട്ടു" (പു. 55).

(മുൻഗാമി ആരംഭിച്ച പല വിദ്യാലയങ്ങളും നിലച്ചുപോയി. ചിലത് അന്യാധീനപ്പെട്ടു. ചിലത് സർക്കാരിലേക്ക് കൈമാറി. അങ്ങനെ പുലിക്കോട്ടിൽ തിരുമേനി പ്രതീക്ഷാപൂർവ്വം കേരള നവോത്ഥാനത്തിനുവേണ്ടി ആരംഭിച്ച ഒരു ബൃഹത് പദ്ധതി പരാജയപ്പെട്ടു. കുന്നംകുളം പ്രദേശങ്ങളിലും അപ്രകാരം രണ്ടു സ്കൂളുകൾ സർക്കാരിലേക്ക് കൈമാറി. ചില സ്കൂളുകളുടെ പ്രവർത്തനം നിലച്ചുപോയി. ചിലതിന്റെ നിയന്ത്രണം സമർത്ഥരായ ചില സ്വകാര്യ വ്യക്തികളുടെ കൈകളിൽ അമർന്നു.

ഈ നിലപാടും പിൻഗാമിയോടുള്ള ആദരവ് നഷ്ടപ്പെടുവാൻ ഇടയാക്കിയെന്ന് തോന്നുന്നു. പിൽക്കാലത്ത് ഒരു പൊതു ശത്രുവിനെ നേരിടുവാൻ ഇത്തരം പിണക്കങ്ങൾ മറന്ന് ഒന്നിക്കണമെന്ന ചിന്ത ചാക്കോ സൂപ്രണ്ട് അവലംബിച്ചതുകൊണ്ടാണ് കുന്നംകുളം - പഴഞ്ഞി ഇടവകകൾ തങ്ങളുടെ നീരസം മാറ്റിവച്ച് വട്ടശ്ശേരിൽ മെത്രാപ്പോലീത്തായുടെ കൈകൾക്ക് ശക്തി പകർന്നത്.)

ക്ലോഡിയസ് ബുക്കാനൻ സായിപ്പ് പള്ളിക്ക് സമ്മാനിച്ച സ്വർണ്ണ മെഡൽ, അബ്ദുള്ളാ പാത്രിയർക്കീസ് ബാവാ ഇവിടെ വന്നപ്പോൾ, പനക്കൽ പാത്തപ്പൻ അദ്ദേഹത്തിന് കാണിച്ചുകൊടുത്തു. ബാവാ അത് പെട്ടിയിൽ വച്ച് കൊണ്ടുപോയി. 1086 കർക്കിടകം 30-ാം തീയതി കണ്ടനാട് പള്ളിയിൽ ബാവാ വന്നപ്പോൾ, സ്വർണ്ണമെഡൽ തിരിച്ച് തരാനും അതല്ലാത്തപക്ഷം സിവിൽ - ക്രിമിനൽ നടപടികൾക്ക് വിധേയമാകുമെന്നും

കാണിച്ച് അദ്ദേഹത്തിനും 1087 ചിങ്ങം 10–ാം തീയതി ആ മെഡൽ ബാവായിൽ നിന്ന് തിരികെ വാങ്ങിച്ച് പള്ളി മേമ്പൂട്ടിൽ സൂക്ഷിക്കാൻ മി. പാത്തപ്പനും ഓരോ വക്കീൽ നോട്ടീസ് കൊടുക്കുകയും അധികം താമസിയാതെ മി. പാത്തപ്പൻ മുഖാന്തിരം പള്ളിയിലേക്ക് തിരിച്ചേൽപിക്കുകയും ചെയ്തതിനാൽ മേൽ നടപടികൾക്ക് ഒന്നും ഇടവന്നില്ല. അതിന്നും പള്ളിക്കാര്യത്തിൽ സുരക്ഷിതമായിരിക്കുന്നതായി ചുമതലക്കാർ സാക്ഷിക്കുന്നു.

1087 കന്നി 29–ാം തീയതി അബ്ദുള്ളാ ബാവാ ഇന്ത്യ വിട്ടു. ക്രമേണ ഇവിടെ പട്ടക്കാരിൽ അഭിപ്രായവ്യത്യാസമുണ്ടായി. കക്ഷി വഴക്കുകൾ ആരംഭിച്ചു. തെക്കേ കുരിശുപള്ളിയിൽ കുർബ്ബാനമദ്ധ്യേ തുബ്ദേൻ സമയത്ത് ഒരു കക്ഷി മാർ ദീവന്നാസ്യോസ് എന്നും മറ്റേ കക്ഷി കൂറിലോസ് എന്നും ശബ്ദകോലാഹലം ഉണ്ടാക്കി (അബ്ദുള്ളാ ബാവാ, മാർ ദീവന്നാസ്യോസിനെ മുടക്കി തൽസ്ഥാനത്തു മാർ കൂറിലോസിനെ നിയമിച്ചതിനാലാണ് ഈ കക്ഷിവഴക്കുകൾ പുറത്തുവന്നത്.). ഇക്കാര്യത്തിൽ വി. കുർബ്ബാനയെ അലക്ഷ്യമാക്കിയതിനെതിരെ തലപ്പള്ളി ഒന്നാം ക്ലാസ്സ് മജിസ്ട്രേറ്റ് കോടതിയിൽ 1087–ൽ സി.സി. 143–ാം നമ്പർ ആയി ചെറുവത്തൂർ മാത്തു കത്തനാർ, ഇട്ടി മാത്തു തുടങ്ങിയവരുടെ പേരിൽ ഒരു ക്രിമിനൽ വ്യവഹാരം കൊടുത്തതിൽ പ്രതികൾക്ക് 15 രൂപ വീതം കോടതി പിഴയിട്ടു. 1087–ൽ 255–ാം നമ്പർ ഡിസ്ട്രിക്ട് മജിസ്ട്രേട്ട് കോർട്ടിലെ അപ്പീലിൽ പ്രതികളെ വെറുതെ വിട്ടു. 1087 (1912) മിഥുനം 7–ാം തീയതി അന്ത്യോഖ്യായുടെ സീനിയർ പാത്രിയർക്കീസ് അബ്ദുൾ മശിഹാ ബാവാ കുന്നംകുളം പഴയപള്ളിയിൽ എഴുന്നള്ളി.

## സുറിയാനി ക്രിസ്ത്യാനികളെ 'മാപ്പിള' എന്ന് അഭിസംബോധന ചെയ്യണം: മദ്രാസ് ഹൈക്കോർട്ട് വിധി

ആർത്താറ്റ് (പാലൂർ) പള്ളിയിൽ നിന്ന് മൂന്ന് നാഴിക ദൂരെ (ഉദ്ദേശം അഞ്ചു കിലോമീറ്റർ) മാർതോമ്മാശ്ലീഹായുടെ പേരിൽ ഇപ്പോൾ പ്രസിദ്ധമായ പാലയൂർ പള്ളിയുടെ (1810 വരെ ചാവക്കാട് പള്ളി എന്ന് രേഖ) അടുത്ത് 'പാവർട്ടി' എന്ന ദിക്കിൽ റോമൻ കത്തോലിക്കാ സുറിയാനിക്കാർക്ക് ഒരു പള്ളിയും ഹൈസ്ക്കൂളുമുണ്ട്. പള്ളിവക ഒരു ലേലക്കുറിയിൽ പ്രസിദ്ധപ്പെട്ട ഗുരുവായൂർ ക്ഷേത്രത്തിനടുത്ത് താമസിക്കുന്ന കരുമാഞ്ചേരി കാരണവർ കൃഷ്ണൻനായർ മുതൽ ചില നായർ പ്രമാണികൾ ചേർന്നിരുന്നു. കുറി അവർ ലേലം വിളിച്ചതിനാൽ, നിശ്ചിത സമയത്ത് പള്ളിയിൽ നിന്നും കുറി പണയാധാരം തയ്യാറാക്കി കൊടുത്തു. അതിൽ പള്ളികൈക്കാരന്മാരായ സുറിയാനി ക്രിസ്ത്യാനികളിൽ കൊമ്പൻ പൗലൂസ് വറീയത് മുതൽപേരുടെ പേരുകളോട് ചേർത്തു 'മാപ്പിള' എന്ന് സ്ഥാനപ്പേർ വച്ചിരുന്നു. നായർ പ്രമാണിമാർ മാപ്പിള എന്ന്

ചേർത്ത ഭാഗങ്ങൾ വെട്ടി താഴെ യാദാസ്ത് എഴുതി പണയാധാരം രജിസ്റ്റർ ചെയ്തു. 'മാപ്പിള' എന്ന പേർ വെട്ടിയതിനാൽ പള്ളിയിൽ നിന്നും കുറി വക സംഖ്യ കൊടുത്തില്ല. അതിനാൽ 1087-ന് 1912 ജൂലൈ 1-ാം തീയതി നായർ പ്രമാണികൾ ചാവക്കാട് മുൻസിഫ് കോർട്ടിൽ (ബ്രിട്ടീഷ് മലബാർ) 498-ാം നമ്പർ ആയി ഒരു വ്യവഹാരം ഫയലാക്കി. സുറിയാനി ക്രിസ്ത്യാനികൾ വാദികളേക്കാൾ കീഴ്ജാതിക്കാരാണെന്നും അതിനാൽ 'മാപ്പിള' എന്ന പദം ആധാരത്തിൽ എഴുതിയത് ന്യയരഹിതമാണെന്നും കുറി പണയാധാരപ്രകാരമുള്ള സംഖ്യ കിട്ടേണ്ടതാണെന്നും വാദിച്ചു.

പ്രതികളായ സുറിയാനി ക്രിസ്ത്യാനികൾ വാദികളേക്കാൾ എത്രയോ ഉന്നതജാതിക്കാരാണെന്നും ആധാരത്തിൽ 'മാപ്പിള' എന്ന പദങ്ങൾ മനഃപൂർവ്വം വെട്ടിക്കളഞ്ഞത് തങ്ങളുടെ അഭിമാനത്തെ ക്ഷതപ്പെടുത്താൻ മാത്രമായിരുന്നുവെന്നും കാണിച്ച് പള്ളികൈക്കാരന്മാർ പത്രിക ബോധിപ്പിക്കുകയും കുറി വക സംഖ്യ കോർട്ടിൽ കെട്ടിവയ്ക്കുകയും ചെയ്തു.

ആർത്താറ്റ് ഇടവകയിൽ നിന്ന് കോട്ടപ്പടി പെൻഷ്യൻസ് രജിസ്ട്രാർ എ. ജി. തോമസ് അവർകളെയും കുന്നംകുളം കാക്കശ്ശേരി ഇട്ടി മാണി മാത്തു അവർകളെയും തിരുവിതാംകൂറിൽ നിന്ന് കെ. സി. മാമ്മൻ മാപ്പിള അവർകളെയും മറ്റു ചിലരെയും ഈ കേസിൽ സാക്ഷികളായി വിസ്തരിക്കുകയുണ്ടായി.

ചരിത്രപരമായ പല രേഖകളും പരിശോധിച്ചതിന്റെ ഫലമായി മുൻസിഫ് മി. എം. ആർ. ശങ്കരവാരിയർ അന്യായം തള്ളി പ്രതികൾക്ക് ചിലവ് കൊടുപ്പാൻ കൽപിച്ച് താഴെപ്പറയുംപ്രകാരം വിധിച്ചു. അതിന്റെ വിവർത്തനം "പ്രതികളുടെ സമുദായാംഗങ്ങൾക്ക് 'മാപ്പിള' (മഹാപിള്ള) എന്ന അഭിധാനത്തിന് അവകാശമുണ്ട് എന്ന കാര്യത്തിൽ യാതൊരു സംശയവുമില്ല എന്ന് തെളിവുകൾ വ്യക്തമാക്കുന്നു. ആ അഭിധാനം അവരുടെ ജാതിപ്പേരിന്റെ ഒരംശമായിത്തീർന്നിട്ടുണ്ടെന്നാണ് തെളിവുകൊണ്ടു കാണുന്നത്. സുറിയാനി ക്രിസ്ത്യാനികളുടെ പേരോടുകൂടി 'മാപ്പിള' എന്ന് ചേർക്കുന്നത് ഒരു പുതിയ കണ്ടുപിടുത്തമോ പരിഷ്ക്കാരമോ അല്ലെന്നും അത് പുരാതനകാലം മുതൽക്കുതന്നെ നിലനിന്നു വരുന്ന ഒരു സമ്പ്രദായമാണെന്നും സംശയരഹിതമായി തെളിയുന്നുണ്ട്. ഒരു സുറിയാനി ക്രിസ്ത്യാനിയെ 'മാപ്പിള' എന്ന അഭിധാനം ചേർത്തു വിളിക്കുന്നതിൽ ഒരു നായർക്ക് യാതൊരു അഭിമാനക്ഷതവുമില്ല. അതുകൊണ്ട് പ്രതികളുടെ ഈ വാദത്തോട് ഞാൻ അനുകൂലിക്കുന്നു.'

അതിങ്കൽ കോഴിക്കോട് ഡിസ്ട്രിക്റ്റ് കോർട്ടിൽ വാദികൾ 1913-ൽ 642-ാം നമ്പർ ആയി അപ്പീൽ ബോധിപ്പിച്ചു. ഡിസ്ട്രിക്റ്റ് ജഡ്ജി മി. എ. എഡ്ജിങ്റ്റൻ സായ്പ്പ് ഐ.സി.എസ്. ബാർ അറ്റ് ലോ, മുൻസിഫിനോട്

യോജിക്കുകയും പ്രതികൾക്ക് കോർട്ട് ചെലവ് കൊടുപ്പാൻ കൽപിച്ച് താഴെ പറയുംപ്രകാരം അഭിപ്രായം പ്രസ്താവിക്കുകയും ഉണ്ടായി.

അതിന്റെ വിവർത്തനം: 'സുറിയാനി ക്രിസ്ത്യാനികൾ ഒരു വിധത്തിലും നായന്മാരേക്കാൾ താണവരല്ല (ലോഗൻ സായിപ്പിന്റെ മലബാർ മാനുവൽ). വാദികളുടെ ഒരു ആധാരത്തിൽ നിന്ന് 'നായർ' എന്ന പദം വെട്ടിക്കളയുമ്പോൾ വാദികൾക്ക് ഏതുപ്രകാരം അപമാനം കൈവരുമെന്ന് അവർ സമ്മതിക്കുന്നുവോ അതേപ്രകാരം തന്നെ പ്രതികളുടെ ഒരു ആധാരത്തിൽ നിന്ന് 'മാപ്പിള' എന്ന പദം വെട്ടിക്കളയുമ്പോൾ അവർക്കും അഭിമാനക്ഷയമായിരിക്കുമെന്ന് നിസ്സംശയം പറയാമെന്ന് താഴെപ്പറയുന്ന പഴഞ്ചൊല്ലിനാൽ സമർത്ഥിച്ചു. 'പുലച്ചിക്ക് വെച്ചത് പുലയനും പറ്റും', അല്ലെങ്കിൽ അങ്ങോട്ടും ഇങ്ങോട്ടും വഴി ഒപ്പം തരിക (Priory Council 18-ാം ആഴ്ചത്തെ റിപ്പോർട്ട്, പു. 301).

വാദികൾ ആ വിധിയിന്മേൽ 1914-ൽ 1533-ാം നമ്പർ ആയി മദ്രാസ് ഹൈക്കോർട്ടിൽ രണ്ടാം അപ്പീൽ ഫയലാക്കി. 1915 നവംബർ 9-ാം തീയതി ബഹു. ജസ്റ്റീസ് സദാശിവയ്യരും ജസ്റ്റീസ് നാപ്പിയർ സായിപ്പും പ്രഥമ വിചാരണയിൽ അപ്പീൽ തള്ളിക്കളയുകയും ചെയ്തു.

അങ്ങനെ സുറിയാനി ക്രിസ്ത്യാനികളെ 'മാപ്പിള' എന്ന് അഭിധാനം ചെയ്യണമെന്ന് വിധിമൂലം സ്ഥാപിക്കുകയുണ്ടായി.

മുടക്കപ്പെട്ട വട്ടശ്ശേരിൽ ദീവന്നാസ്യോസിൽ നിന്ന് കത്തനാർ പട്ടമേറ്റ് വന്ന ചെറുവത്തൂർ യാക്കോബ് കത്തനാരുടെ (കണ്ടിക്കൽ ചാക്കുണ്ണി അച്ചൻ - പുസ്തക രചനയുടെ കാലത്ത് ആർത്താറ്റ് പള്ളി വികാരി) പള്ളിയിലെ പുതുപ്രവേശനത്തെ പ്രതിഷേധിച്ച് കമ്മിറ്റി പ്രസിഡണ്ട് പാത്തപ്പന്റെയും മറ്റും പ്രേരണയാൽ ചിററഞ്ഞൂർ പനയ്ക്കൽ ഇട്ടൂപ്പു മുതൽ അഞ്ച് ആൾ തൃശൂർ ഡിസ്ട്രിക്ട് കോർട്ടിൽ 1088-ൽ ആദ്യം (1912) 66-ാം നമ്പർ ആയി ഒരു അന്യായം ഫയലാക്കുകയും (താൽക്കാലിക നിരോധനാജ്ഞ ലഭിക്കുകയും) അതിന്മേൽ ചീഫ് കോർട്ടിൽ 1092-ൽ (1916) ആദ്യം 128-ാം നമ്പർ ആയി അപ്പീൽ ബോധിപ്പിക്കുകയും മേൽപ്പറഞ്ഞ കത്തനാരെ പള്ളിയിൽ കർമ്മം നടത്താൻ അനുവദിച്ച് വിധിയുണ്ടാവുകയും ചെയ്തു (9 കൊച്ചിൻ ലോ റിപ്പോർട്ട്, പേജ് 322).

മേൽപ്പറഞ്ഞ പ്രസിഡണ്ടിന്റെയും നാമധേയക്കമ്മിറ്റിയുടേയും സ്വേച്ഛാപ്രഭുത്വമുള്ള (autocracy) ഭരണരീതിയിൽ പട്ടക്കാരും ഇടവകജനങ്ങളും അസംതൃപ്തരായതിനാൽ 1089 കുംഭം 11-ാം തീയതി (1914) തെക്കേക്കര കുറിയാക്കോസ് കോറെപ്പിസ്ക്കോപ്പായുടെ (അന്ന് കശ്ശീശ) അദ്ധ്യക്ഷതയിൽ ഒരു ഇടവകയോഗം കൂടി പള്ളിഭരണത്തിനായി താഴെ പറയുന്ന ഒരു പുതിയ കമ്മിറ്റിയെ തെരഞ്ഞെടുത്തു. ആ കമ്മിറ്റിക്കാർ 1097

വൃശ്ചികം 25–ാം തീയതി വരെ (1921) ഭരണം നടത്തി. കമ്മിറ്റിക്കാർ: 1. പുലിക്കോട്ടിൽ വറീയതു ഇട്ടൂപ്പ്. 2. തലക്കോട്ടുകര പായി ചാക്കുണ്ണി. 3. കാഞ്ഞിരത്തിങ്കൽ ചാക്കു ഇയ്യു. 4. പുലിക്കോട്ടിൽ കാക്കുണ്ണി വറീയത്. 5. ചെറുവത്തൂർ ഇട്ടിമാത്തു വറീയത്. 6. കോലാടി വറീയതു ഇയ്യാക്കു. 7. പുലിക്കോട്ടിൽ മാത്തു കാക്കുണ്ണി. 8. പനക്കൽ ചെറിയാക്കു വറീയത്.

1089–ൽ ആദ്യം (1913) 451–ാം നമ്പർ ആയി വടക്കാഞ്ചേരി മുൻസിഫ് കോർട്ടിൽ തേക്കേ അങ്ങാടിയിൽ പുലിക്കോട്ടിൽ ചുമ്മാർ മാത്തു പേരിൽ ടിയാൻ പള്ളിക്ക് എഴുതിക്കൊടുത്ത കൈവശ പണയാധാരത്തിന്റെ മുതൽപലിശ കിട്ടാൻ ഒരു വ്യവഹാരം പഴയ കമ്മിറ്റിക്കാരുടെ പ്രസിഡണ്ട് മി. പാത്തപ്പൻ ഫയലാക്കുകയും ടി പണയ സംഖ്യയുടെ പലിശ കൊല്ലംതോറും പുത്തൻപള്ളിയിൽ വെച്ച് നടത്തുന്ന 'കാലം ചെയ്ത അച്ചൻ' എന്ന് ഇവിടങ്ങളിൽ വിളിച്ചുവരുന്ന പഴയസെമിനാരി സ്ഥാപകന്റെ അടിയന്തിരത്തിന്റെ എരിശ്ശേരി ചിലവിനായി കൊടുപ്പാൻ നിശ്ചയിച്ചിട്ടുള്ളതാണെന്ന് വാദിക്കുകയും അവസാനം ചീഫ് കോർട്ടിൽ 1090 –ൽ C.M.A. 26, 27 നമ്പരുകളിലായി ഫയലാക്കിയ റിവിഷ്യൻ കാര്യത്തിൽ മി. പാത്തപ്പന് അന്യായം ഫയലാക്കുവാൻ കമ്മിറ്റിയുടെ നിർദ്ദേശമില്ലെന്നും കമ്മിറ്റി നിയമാനുസരണമായവിധത്തിൽ നിലനിൽക്കുന്നില്ലെന്നും മറ്റും കല്പനയാവുകയും റിവിഷ്യൻ കാര്യം മി. പാത്തപ്പന് പ്രതികൂലമാവുകയും ചെയ്തു. ഈ കേസിനാണ് 'എരിശ്ശേരിക്കേസ്' എന്നു വിളിച്ചു വരുന്നത് (7. കൊച്ചിൻ ലാ റിപ്പോർട്ട്, പു. 69).

പള്ളിവക ഈഞ്ഞാംകുളം അനേക കൊല്ലത്തോളമായി ചെളി എടുത്തു വൃത്തിയാക്കിയിരുന്നില്ല. കൂടാതെ അതിന്റെ ചുറ്റുമതിൽക്കെട്ടും ഇല്ലാതെ ചുറ്റുമുള്ള പറമ്പുകൾ കുളത്തിലേക്ക് ഇടിഞ്ഞുചേർന്ന് വൃത്തിഹീനമായും കിടന്നിരുന്നു.

1089 കുംഭം, മീനം, മേടം മാസങ്ങളിൽ (1914) പനക്കൽ ചേറു മാത്തു, ചെറുവത്തൂർ ചേറു താരു എന്നിവരുടെ മുഖ്യ ഉത്സാഹത്താൽ പണം പിരിവ് നടത്തിയും പള്ളിയിൽ നിന്ന് 500 രൂപാ സഹായധനം ലഭിച്ചും ഉദ്ദേശം 4000 രൂപാ ചെലവ് ചെയ്തു കുളത്തിലെ മുഴുവൻ ചെളി കയറ്റി വെടിപ്പാക്കുകയും വെള്ളം നില്ക്കുന്ന താനം (ദാനം) വരെ ചുറ്റും കല്ലു കൊണ്ട് മതിൽ കെട്ടുകയും സ്ത്രീകളുടെ പടവിന്റെ ചുറ്റും പടവുകൾ വെച്ച് പ്രത്യേകമായി മതിൽകെട്ടി ശരിപ്പെടുത്തുകയും ചെയ്തു.

മി. പാത്തപ്പൻ കമ്മിറ്റിയുടെ ഭരണത്തിൽ ഇടവകജനങ്ങൾക്ക് അസാമാന്യം അസന്തുഷ്ടി ഉളവാകുകയിൽ 1089 ഇടവം 25–ാം തീയതി (1914) ടി കമ്മിറ്റിയുടെ പേരിൽ താഴെപറയുന്നവിധത്തിൽ ഒരു വ്യവഹാരം കൊടുപ്പാൻ അനുവാദം കിട്ടുന്നതിനായി പുതിയ കമ്മിറ്റിക്കാർ ഗവൺമെ

ന്റിലേക്ക് ഹർജി ബോധിപ്പിക്കുകയും ഹർജി വിചാരണയ്ക്ക് ശേഷം 1089 (1914) ജൂലൈ 31-ാം തീയതി ബഹു. ദിവാൻജി അവർകളുടെ ലോക്കൽ ആന്റ് ലെജിസ്ലേറ്റീവ് ഡിപ്പാർട്ട്മെന്റിന്റെ 1089-ൽ C. 3532-ാം നമ്പർ ഒരു അനുവാദ ഉത്തരവ് കിട്ടുകയും ചെയ്തു.

1090 ചിങ്ങം 28-ാം തീയതി അബ്ദുൾ മശിഹാ പാത്രിയർക്കീസും അക്കൊല്ലം വൃശ്ചികം 26-ന് അബ്ദുള്ളാ പാത്രിയർക്കീസും കാലം ചെയ്തു (1914).

ദിവാൻജി അവർകളുടെ മേലുദ്ധരിച്ച ഉത്തരവിൻപ്രകാരം 1090 വൃശ്ചികം ആണ്ട് (1914) തൃശൂർ ഡിസ്ട്രിക്ട് കോർട്ടിൽ ആദ്യം 25-ാം നമ്പർ ആയി പാത്തപ്പൻ കമ്മിറ്റിയുടെ പേരിൽ ഒരു സിവിൽ വ്യവഹാരം ഫയലാക്കി. ടി കമ്മിറ്റിയുടെ ഭരണത്തിൽ നിന്നും പള്ളിവക സ്ഥാവര ജംഗമവസ്തുക്കൾ കൈവശം കിട്ടുന്നതിനും ഇതേവരെ കൈകാര്യം നോക്കിയതിന്റെ കണക്ക് പറയിക്കുന്നതിനും അന്യായക്കാരായ പുതിയ കമ്മിറ്റിക്കാർ പള്ളിക്കാര്യ നടത്തിപ്പിന് നിയമാനുസരണം തെരഞ്ഞെടുക്കപ്പെട്ട് കൈകാര്യം നടത്തുന്ന ന്യായമായ പള്ളിക്കമ്മിറ്റിക്കാരാണെന്ന് കോടതിയിൽ നിന്ന് പ്രഖ്യാപനം ചെയ്തു കിട്ടുന്നതിനുമായിരുന്നു മേൽ നമ്പർ വ്യവഹാരം.

1090 മകരം 20-ാം തീയതി (1915) മി. പാത്തപ്പൻ കമ്മിറ്റിക്കാർക്കു വേണ്ടി അദ്ദേഹം ഒരു പത്രിക അച്ചടിച്ച് ബോധിപ്പിച്ചതിൽ, പുതിയ കമ്മിറ്റിക്കാരുടെ തെരഞ്ഞെടുപ്പിനെയും മെത്രാപ്പോലീത്തായുടെ അംഗീകരണത്തെയും പ്രതിഷേധിക്കയുണ്ടായി. കൂടാതെ പുതിയ കമ്മിറ്റിക്കാരിൽ വാദികളായ 1 ഉം 4 ഉം (പുലിക്കോട്ടിൽ വറീയതു ഇട്ടൂപ്പ്, ടി കാക്കുണ്ണി വറീയത്) മെമ്പർമാരുടെ ഒരു പൂർവ്വികനായ പുലിക്കോട്ടിൽ താരു മകൻ കാക്കുണ്ണി ആർത്താറ്റ് പാടത്ത് പള്ളിവക മങ്കുഴി എന്ന 160 പറ നിലം (?) 1031-മാണ്ട് മേടമാസം 20-ാം തീയതി (1856) ആർത്താറ്റ് കുന്നംകുളം പള്ളിയുടെ മരപ്പറയ്ക്ക് കൊല്ലം ഒന്നുക്ക് 400 പറ നെല്ല് പാട്ടം നിശ്ചയിച്ച് 6 കൊല്ലത്തേക്ക് പാട്ടത്തിനെടുത്ത് അന്നത്തെ നടത്തു കൈക്കാരന്മാരായ തെക്കേക്കര വറീയതിനും ചെറുവത്തൂർ ചാക്കപ്പായിക്കും പനക്കൽ ഇട്ട്യേരയുടെ കൈയക്ഷരത്തിലും പനക്കൽ ഇട്ട്യേരഐപ്പുവും പനക്കൽ വറീയതു മാത്തുവും സാക്ഷികളായും ഒരു വെള്ളോല പാട്ടശീട്ട് എഴുതിക്കൊടുത്തിട്ടുള്ളതായും 1033-ൽ (1857-58) കൈവശത്തർക്കം ഉത്ഭവിച്ചപ്പോൾ സർക്കാർ മുഖാന്തിരം മകരവിളക്ക് 463 പറ കൊയ്തെടുക്കുകയും അതിന്റെ അന്നത്തെ വിലത്തരമായ 23 1/2 പണത്തിന് 66 രൂപ 2 അണ 3 പൈ രണ്ട് മാസത്തിനകം സിവിൽ വ്യവഹാരം മൂലം അവകാശം സ്ഥാപിച്ച് പിരിച്ചെടുക്കാൻ കല്പിക്കയും അതനുസരിച്ച് 1033-ാമാണ്ട്

മീനമാസം 20-ാം തീയതിക്ക് ശരിയായ 1858 ഏപ്രിൽ 1-ാം തീയതി ടി കാക്കുണ്ണി വ്യവഹാരം ബോധിപ്പിക്കുകയും ടി കേസിൽ 1034 ഇടവമാസം 27-നു (1859 ജൂൺ 8) തൃശ്ശൂർ ജില്ലാ കോർട്ടിൽ മെമ്മേഴ്സ് മെല്ലോ സായ്വും സുബ്രഹ്മണ്യശാസ്ത്രികളും ഒരു വിധി കൽപിക്കുകയും ചെയ്തിട്ടുള്ളതായ പൂർവ്വ വൃത്താന്തങ്ങളെ അന്യായത്തിൽ മനഃപൂർവ്വം പ്രസ്താവിക്കാതെ ആ ഭൂമിയുടെ വിവരം അന്യായപ്പട്ടികയിൽ നിന്ന് തന്നെ മറച്ചുവച്ചത് ഏതോ സൂത്രമാണെന്നും മറ്റും വ്യക്തമാക്കി പ്രതി വാദിക്കുകയും കേസ് മുറപ്രകാരം തെളിവിന് വയ്ക്കുകയും ചെയ്തു (പള്ളി റിക്കാർഡിൽ നിന്ന്). കുറച്ചുകാലം കേസ് നടന്നപ്പോൾ മലങ്കര മെത്രാപ്പോലീത്താ വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് തിരുമേനി 1095 തുലാം 9-ാം തീയതി (1919) കുന്നംകുളം പള്ളിയിലെഴുന്നള്ളി. ടി വ്യവ ഹാരം ഒരു വിധത്തിൽ രാജിയായി അവസാനിപ്പിക്കുന്നതിന് മി. പാത്ത പ്പന് ആഗ്രഹമുള്ളതായി തിരുമേനിയെ അറിയിച്ചു. അതിനാൽ തിരുമേ നിയുടെ അദ്ധ്യക്ഷതയിലും മെസ്സേഴ്സ് എം. എ. ചാക്കോ (അന്നത്തെ പോലീസ് കമ്മീഷണർ), റാവുസാഹിബ് പി. കെ. വർഗ്ഗീസ്, മി. പി. സി. ഫിലിപ്പ് എന്നീ എറണാകുളം വക്കീൽമാരുടെ സാന്നിദ്ധ്യത്തിലും ഒരു ഇടവക മഹായോഗം കൂടി. അതിലെ തീരുമാനം ഇരു കക്ഷികളും സമ്മ തിച്ചതനുസരിച്ച് കോടതിയിൽ 1095-ൽ 479-ാം നമ്പർ ആയി തുലാം 14 -ാം തീയതി (1919) ഒരു രാജിഹർജി ബോധിപ്പിക്കുകയും സ്ഥാവരവസ്തു ക്കളുടെ ഒരു പുതിയ പട്ടിക തയ്യാറാക്കി കൈമാറുകയും ചെയ്തു.

## മി. പാത്തപ്പന്റെ രാജി ഹർജി

മേൽ നമ്പറിൽ പ്രതികളായ ഞങ്ങൾ ബോധിപ്പിച്ചിട്ടുള്ള കാര്യവിവര പത്രികളിൽ മാർ ഗീവർഗ്ഗീസ് ദീവന്നാസ്യോസ്, മെത്രാപ്പോലീത്താ അല്ലെന്ന് ഞങ്ങൾ പുറപ്പെടുവിച്ചിട്ടുള്ള വാദങ്ങൾ സകലവും പിൻവലി ക്കുന്നു. അദ്ദേഹത്തിനെ മുടക്കിയതായി അബ്ദുള്ളാ പാത്രിയർക്കീസ് ബാവാ അവർകൾ പുറപ്പെടുവിച്ച മുടക്കുകൽപന അസാധുവാണെന്നുള്ള ഈ സംസ്ഥാനത്തെ കോടതികളിലും നമ്മുടെ സുറിയാനി ക്രിസ്ത്യാനി സമുദായത്തിന് പൊതുവിൽ ബാധകമായവിധത്തിൽ തിരുവനന്തപുരം ജില്ലാ കോർട്ടിലേയും വിധികളേയും മലങ്കരസഭയുടെ ലൗകിക വിഷയ ങ്ങളിലും മറ്റും അന്ത്യോഖ്യാ സിംഹാസനത്തിലേക്ക് അധികാരം കിട്ട ണമെന്നുള്ള ആഗ്രഹത്തിന് വഴിപ്പെടാത്തത് നിമിത്തം മേൽപ്പടി മുടക്കു കൽപന ഉണ്ടായിട്ടുള്ളതാണെന്ന് ഞങ്ങൾക്ക് ഇപ്പോൾ ബോധ്യം വന്ന തിനെയും അടിസ്ഥാനമാക്കി ആത്മീയ വിഷയങ്ങളിൽ അന്ത്യോഖ്യാ സിംഹാസനത്തിലേക്ക് ഉള്ള അധികാരത്തെ എല്ലാവരും കീഴ്പ്പെട്ടും മേലിലും ഇരുന്നുകൊള്ളാമെന്ന് എല്ലാവരും സമ്മതിക്കുകയും ചെയ്തി രിക്കുന്നു. അന്യായത്തിൽ പറയുന്ന പള്ളികളുടെ ലൗകികവും ആത്മി

യവും വൈദികവും ആയ സകല ഭരണകാര്യാദികളും മലങ്കര മെത്രാപ്പോലീത്തായായ മേൽപ്പറഞ്ഞ മാർ ഗീവറുഗീസ് ദീവന്നാസ്യോസ് മെത്രാപ്പോലീത്താ അവർകളുടെ കൽപനയനുസരിച്ച് നടന്നുകൊള്ളാമെന്നും അദ്ദേഹത്തിനോട് യോജിച്ചും അനുസരിച്ചും നിൽക്കുന്ന കത്തനാരന്മാരെക്കൊണ്ട് മാത്രം നമ്മുടെയും നമ്മോട് സംബന്ധമുള്ളവരുടേയും മതസംബന്ധമായ കർമ്മാദികളും ആവശ്യങ്ങളും നടത്തിച്ചും ആ കത്തനാർമാർ പള്ളികളിൽ നടത്തുന്ന കർമ്മങ്ങളിൽ സംബന്ധിച്ച് നടന്നു കൊള്ളാമെന്നും ഇരു കക്ഷികളും സമ്മതിച്ചിരിക്കുന്നു. ..."

ഇത് കഴിഞ്ഞുള്ള ഞായറാഴ്ച തിരുമനസ്സിലെ അധ്യക്ഷതയിൽ ഒരു മഹായോഗം കൂടുകയും കേസ് നടത്തിയ റാവുസാഹിബ് പി. കെ. വറുഗീസ് വക്കീൽ അവർകൾക്ക് സ്വർണ്ണം കൊണ്ട് ഒരു വീരശൃംഖലയും വ്യവഹാരം നടത്തിയ ചെറുവത്തൂർ മാത്തു ഉതുപ്പിന് (എം.ഡി. സെമിനാരി സ്ഥാപകനായ തിരുമേനിയുടെ പെങ്ങളുടെ മകൻ) ഒരു സ്വർണ്ണ മെഡലും സമ്മാനിക്കുകയുണ്ടായി.

തിരുമേനി ഇവിടെ എഴുന്നള്ളി കാര്യങ്ങളെല്ലാം ഇങ്ങനെ ഭംഗിയായി അവസാനിപ്പിച്ചതിനാൽ അക്കാര്യങ്ങളിൽ വൈരാഗ്യമുള്ള ചില പട്ടക്കാരും ജനങ്ങളും ഒന്നിച്ചുചേർന്ന് ദിവ്യശ്രീ. ചെറുവത്തൂർ മാത്തു കത്തനാരെ പ്രതിചേർത്ത് 1095-ൽ M.C. 20-ാം നമ്പർ ആയി തൃശൂർ ഡിസ്ട്രിക്ട് മജിസ്ട്രേട്ട് കോർട്ടിൽ ഒരു വ്യവഹാരം ബോധിപ്പിക്കുകയും തലപ്പള്ളി രണ്ടാം ക്ലാസ്സ് മജിസ്ട്രേട്ട് മി. കൃഷ്ണവാരിയർ പള്ളിയിൽ സമാധാന ലംഘനമുണ്ടെന്ന് പറഞ്ഞ് തിരുമേനിയുടെ പള്ളിക്കകത്തുള്ള സന്ധ്യാനമസ്ക്കാരസമയത്ത് പള്ളിപൂട്ടി മുദ്ര വയ്ക്കാനൊരുങ്ങി പഴയ പള്ളിപ്പറമ്പിലേക്ക് കടക്കുന്ന അവസരത്തിൽ മുമ്പുണ്ടായിരുന്ന വടക്കേ പടിപ്പുര മാളികയുടെ വളവ് ഗെയിറ്റിന്റെ ഉള്ളിൽ വെച്ച് പൊടുന്നനവേ ചില കശപിശകൾ ഉണ്ടാകുകയും മജിസ്ട്രേറ്റിന് അന്ന് ഒന്നും തന്നെ ചെയ്യാൻ സാധിക്കാതെ അദ്ദേഹം മടങ്ങിപ്പോവുകയും ചെയ്തു.

അക്കാലത്തെ പോലീസ് കമ്മീഷണർ മി. എം. എ. ചാക്കോയുടെ ഇടപെടലും ഡിസ്ട്രിക്ട് മജിസ്ട്രേറ്റ് റാവുസാഹിബ് ഷെവലിയർ സി. വി. ആന്റണി അവർകളുടെ അടിയന്തിരമായ ഇങ്ങോട്ടുള്ള വരവും നിമിത്തം കൂടുതൽ അത്യാഹിതങ്ങൾക്കൊന്നും ഇടയായില്ല.

മജിസ്ട്രേട്ട് മി. വാരിയരുടെ ശിപായിയെ വളവ് ഗെയിറ്റിൽ വച്ച് തല്ലിയെന്ന് കാണിച്ച് 1095-ൽ M.C. 22-ാം നമ്പർ ആയി ഒരു ക്രിമിനൽ കേസ് ഫയലാക്കിയിരുന്നുവെങ്കിലും അത് ആവിയായി പരിണമിച്ചു.

മേൽക്കാര്യങ്ങളിലുള്ള നിരാശയാലും കൈതക്കാലി എന്ന് വിളിക്കപ്പെട്ടിരുന്ന ഒരാളുടെ ശവക്കേസിനാലും വീരകേസരിയായ മി. എം. എ.

ചാക്കോയുടെ സമുദായഭക്തിയാലും മാർ ഗീവറുഗീസ് ദീവന്നാസ്യോസ് തിരുമേനിക്കെതിരായി ഇവിടെ വർത്തിച്ചിരുന്ന ഒരു കൂട്ടം ആളുകൾ ഒരു പുതിയ പള്ളി വച്ച് വേർപിരിഞ്ഞു പോവുകയാണ് നല്ലത് എന്ന് നിശ്ച യിച്ചു.

## ആർത്താറ്റ് സിംഹാസനപ്പള്ളി

ആർത്താറ്റ് വില്ലേജിൽ സർവ്വേ 307-ാം നമ്പർ പറമ്പിൽ ഒരു പള്ളിയും ശവക്കോട്ടയും കുന്നംകുളം തെക്കേ അങ്ങാടിയിൽ സർവ്വേ 1189-ാം നമ്പർ ഒരു ചാപ്പലും അനുവദിക്കുന്നതിന് ചെറുവത്തൂർ മാത്തു കത്തനാർ മുതൽ 92 ആളുകൾ ചേർന്ന് കൊച്ചി ഗവൺമെന്റിലേക്ക് 1095 മീനം 20-ാം തീയതി (1920) ഒരു ഹർജി സമർപ്പിക്കുകയും അതിനുശേഷം നിയമപ്രകാരമുള്ള ഫാറങ്ങൾ ചെറുവത്തൂർ മാത്തു കത്തനാർ, കുത്തൂർ ഉക്രു ചേറു, ചെറു വത്തൂർ ഉക്രു ചേറു, അരിമ്പൂർ പൗലൂസ് ചേറു, ചീരൻ ഉക്രു ചേറുണ്ണി, പനക്കൽ ചാക്കു പൈലുണ്ണി, പുലിക്കോട്ടിൽ ചെറിയാക്കു വറീയതു, തെക്കേക്കര ഉക്രു വാറു, ചെറുവത്തൂർ ചാക്കുണ്ണി മാത്തു, ചീരൻ തറ യിൽ വറീയതു മത്തായി, പുലിക്കോട്ടിൽ വറീയതു ഇയ്യാക്കു എന്നിങ്ങനെ 13 പേർ കൂടി ദിവാൻ പേഷ്ക്കാർക്ക് 1095 മേടം 9-ന് (1920) ഒരു അപേക്ഷ അയക്കുകയും  ചെയ്തു.

ആർത്താറ്റ് സർവ്വേ 307-ാം നമ്പർ പറമ്പിൽ പള്ളിയും ശവക്കോട്ടയും സ്ഥാപിക്കുന്നതിന് അനുവദിച്ച് കൽപന കിട്ടി. താമസിയാതെ അവിടെ ഒരു ചെറിയ പള്ളിയും പണിയിച്ചു.

അന്ത്യോഖ്യാ പ്രതിനിധി സ്ലീബാ മാർ ഒസ്താത്തിയോസ് 1096 കന്നി 26-ന് പള്ളിക്ക് കല്ലിട്ടു. അന്ന് അദ്ദേഹം പനമ്പ് മറച്ച് അവിടെ വി. കുർ ബ്ബാന  ചൊല്ലി. ആദ്യ വികാരി ചെറുവത്തൂർ മാത്തു കത്തനാരും പിന്നീട് ചെറുവത്തൂർ (വെട്ടിക്കുന്നേൽ) മത്തായി കത്തനാരും പിന്നീട് ആദ്യ വികാരിയുടെ പൗത്രൻ ചെറുവത്തൂർ ഉക്രു മകൻ മാത്തു കത്തനാരും പള്ളിയിൽ കർമ്മങ്ങൾ നടത്തി. 1096 കന്നി 26 മുതൽ (1920) ഇതുവരെ (1945) പള്ളിയുടെ കൈക്കാരൻ അരിമ്പൂർ പൗലൂസ് ചേറു ആണ്.

മാർ സ്ലീബാ ഒസ്താത്തിയോസ് 1105 മീനം 5-ന് (1930) ഈ പള്ളി യിൽ കബറടങ്ങി (അന്നു പള്ളിപണി പൂർത്തീകരിച്ചിരുന്നില്ല. അദ്ദേഹ ത്തിന്റെ അന്ത്യം ദയനീയമായിരുന്നു. മാർ യൂലിയോസ് മഞ്ഞനിക്കര യിൽ എത്തിയതോടെ മുൻ ഡലിഗേറ്റിന് കുന്നംകുളത്ത് ഒതുങ്ങിക്കഴി യേണ്ടിവന്നു. കാനോൻ തിരുത്തിയെഴുതി കോടതിയിലേക്ക് വേണ്ടി പതി നെട്ടക്കം കാനോൻ തയ്യാറാക്കിയത് വഴി മലങ്കരയിലെ അന്ത്യോഖ്യൻ ഗ്രൂപ്പിന്റെ പ്രതിഷ്ഠാപകൻ അദ്ദേഹമായിരുന്നു എന്ന് നിസ്സംശയം പറയാം.

മലങ്കര മെത്രാപ്പോലീത്താ എന്ന നിലയിൽ അനധികൃതമായി സുസ്താത്തിക്കോൻ സമ്പാദിച്ചുവെങ്കിലും അപൂർണ്ണമായ കുന്നംകുളം പള്ളിയുടെ അഗതിയായ മേല്പ്പട്ടക്കാരൻ എന്ന നിലയിലാണ് അദ്ദേഹം ജീവിതം അവസാനിപ്പിച്ചത്. കുന്നംകുളത്തു തന്നെയും ഒടുവിൽ ആളുകൾ അദ്ദേഹത്തെ കാണാതെ ഒഴിഞ്ഞുമാറി സഞ്ചരിച്ചു എന്ന് അദ്ദേഹം തന്നെ ഒരു കൽപനയിൽ നിരാശയോടെ പ്രസ്താവിച്ചിട്ടുണ്ട്.)

കബറിലെ ആദ്യ കൈക്കാരൻ ചുങ്കത്ത് ചുമ്മാർ താരപ്പൻ ആയിരുന്നു. 1945-ൽ ചീരൻ (തരകൻ) ചേറുണ്ണി ചേറപ്പായി ആണ്.

മീനത്തിൽ 5-ാം തീയതി കഴിഞ്ഞുവരുന്ന ആദ്യത്തെ ഞായറാഴ്ച മാർ ഒസ്താത്തിയോസിന്റെ ശ്രാദ്ധവും കന്നി 26-ന് പ്രതിഷ്ഠാപ്പെരുനാളും ആഘോഷിക്കുന്നു.

1095 മേടം 11-ാം തീയതി (1920) മാർ ഇഗ്നാത്തിയോസ് ഹൈസ്ക്കൂൾ കെട്ടിടത്തിന്റെ പ്രതിഫല സംഖ്യയായ 5475 രൂപ 1089-ൽ തെരഞ്ഞെടുക്കപ്പെട്ട പുതിയ കമ്മിറ്റിക്കാരുടെ രശീതിയിന്മേൽ സർക്കാരിൽ നിന്ന് കിട്ടി.

1095 മേടം 23-ാം തീയതി (1920) കിഴക്കേ പുത്തൻപള്ളി പൊളിച്ച് പണിത് ഓടിടുന്നതിലേക്ക് ആർത്താറ്റ് പള്ളിയിൽ നിന്ന് 1000 രൂപാ സംഭാവന കൊടുത്തു.

പഴയപള്ളിയുടെ തെക്കേവരാന്ത മുമ്പ് പരിഷ്ക്കരിച്ച് പണി കഴിച്ച പോലെ കമ്മിറ്റിക്കാർ വടക്കേ വരാന്തയും പൊളിച്ച് പരിഷ്ക്കരിച്ച് പണിതു.

ഇടവകജനങ്ങൾക്ക് മാർ ഗീവറുഗീസ് ദീവന്നാസ്യോസ് തിരുമേനിയോടുള്ള ഭക്തിവാൽസല്യചിഹ്നമായി സ്വർണ്ണംകൊണ്ട് ഒരു ഇരട്ടപ്പത്തിയുള്ള പാമ്പുവടി (അംശവടി) ഉണ്ടാക്കി സമ്മാനിക്കണമെന്ന് ഇടവക മഹായോഗത്തിൽ നിന്ന് തീരുമാനിക്കുകയും അതനുസരിച്ച് 500 രൂപ ജനങ്ങളിൽ നിന്ന് പിരിവെടുത്തും 1000 രൂപ പള്ളിയിൽ നിന്ന് ചെലവു ചെയ്തും ഒരു പാമ്പുവടി പണിയിക്കുകയും ചെയ്തു.

1097 വൃശ്ചികത്തിൽ (1921) മലങ്കര മെത്രാപ്പോലീത്താ മാർ ദീവന്നാസ്യോസും മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായും (ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാ) പഴയപള്ളിയിൽ വന്ന് താമസിക്കുകയും ഒരു മഹായോഗത്തിൽ വച്ച് മാർ ദീവന്നാസ്യോസിന് പാമ്പുവടി സമ്മാനിക്കുകയും ചെയ്തു.

1097 വൃശ്ചികം 23-ന് (1921) തിരുമേനിയുടെ അദ്ധ്യക്ഷതയിൽ ഒരു

ഇടവകമഹായോഗം കൂടി പഴയ കൈക്കാരന്മാർ യോഗത്തിൽ വെച്ച് സ്ഥാനമൊഴിഞ്ഞു. പുതിയ കൈക്കാരന്മാർ: 1. ചീരൻ വറീയതു താരു. 2. പനക്കൽ കാക്കു കത്തനാർ ഇട്ടൂപ്പ്. 3. പുലിക്കോട്ടിൽ ചുമ്മാർ താരു. 4. പനക്കൽ ചെറിയാക്കു ഇയ്യുകുട്ടി 5. പനക്കൽ വറീയതു ഇട്ടൂപ്പ്.

ആർത്താറ്റ് പള്ളിയിൽ വീതപ്രകാരം സ്ഥിരമായി താമസിക്കുന്ന പട്ടക്കാർക്ക് പ്രതിമാസം 30 രൂപ അലവൻസ് കൊടുപ്പാനും ഒരാളുടെ ശവകുടീരം കെട്ടിക്കാൻ പള്ളിയിൽനിന്ന് അനുവാദപത്രം (പെർമിറ്റ്) കിട്ടുവാൻ 25 രൂപ പള്ളിയിൽ അടക്കണമെന്നും തീരുമാനിച്ചു (പിന്നീട് ഈ സംഖ്യ കാലാകാലങ്ങളിൽ പരിഷ്ക്കരിച്ചിട്ടുണ്ട്). യോഗത്തിൽ വെച്ച് പുതിയ കൈക്കാരന്മാർ ചാർജ്ജെടുത്തു.

**1097 വൃശ്ചികം 23 – 1099 മീനം 15 വരെ (1921–1924)**

ഇവരുടെ ഭരണകാലത്ത്, മധ്യത്തിൽ സ്വർണ്ണം കൊണ്ട് പണികഴിച്ച് ശേഷം ഭാഗം വെള്ളികൊണ്ട് പണിയിച്ച ഒരു വലിയ വെള്ളിക്കുരിശ് പണിയിച്ചു.

പഴയപള്ളിയുടെ കിഴക്കും വടക്കും ഉള്ള പുരാതനമായ മതിൽക്കെട്ടുകളും കിഴക്കേ കുരിശ് ഗെയിറ്റിന്റെ ഒരു ഭാഗവും 1084–ാം ആണ്ടിലെ സെറ്റിൽമെന്റ് കാലത്ത് സർവ്വേക്കല്ലുകൾ അകത്തിട്ട് മതിൽക്കെട്ടും മറ്റും പുറമ്പോക്ക് ആക്കിയിട്ടുണ്ടായിരുന്നതിനാൽ അതുകൾ പൊളിച്ചുനീക്കി കുന്നംകുളം സർവ്വേ 1214–ൽ 1–ാം നമ്പർ ഇടവഴിയിൽ നിന്നുള്ള കാൽ സെന്റ് സ്ഥലം സർക്കാരിലേക്ക് ഒഴിവാക്കി കൊടുപ്പാൻ കാണിച്ച് 1097–ൽ E 118–ാം നമ്പർ ആയി ദിവാൻ പേഷ്ക്കാർക്ക് ആഫീസിൽ നിന്ന് നോട്ടീസ് വന്നു.

അക്കാലത്തു കുന്നംകുളം വൈ.എം.സി.എ. യുടെ സെക്രട്ടറിയായിരുന്ന് പുതിയ കെട്ടിടവും മറ്റും പണിയിച്ച് ജനങ്ങളുടെ ബഹുമാനങ്ങൾക്ക് പാത്രമായ തോമസ് പി. ചാണ്ടിയുടെ യാത്രയയപ്പ് മഹായോഗത്തിൽ അധ്യക്ഷപദം അലങ്കരിക്കുവാൻ സ്ഥലം മുസാവരിയിൽ വന്നിട്ടുള്ള കൊച്ചി ദിവാൻ റാവു ബഹദൂർ പരുവക്കാട്ടിൽ നാരായണമേനോനെ 1098 മിഥുനം 2–ന് (1923) കൈക്കാരന്മാർ ഒരു ഹർജിയുമായി സമീപിച്ചു. അന്ന് വൈ.എം.സി.എ. യിൽ നിന്നും മടങ്ങുന്ന വഴി പഴയപള്ളിയിൽ വരികയും മതിൽക്കെട്ടുകളുടെ പഴക്കം ബോധ്യം വരികയും ആ സ്ഥലം പള്ളിയുടെ ജന്മത്തിൽപ്പെട്ടതാണെന്ന് കൽപിച്ച് 1923 ജൂലൈ 6–ന് 1098–ൽ 268–ാം നമ്പർ ആയി ദിവാൻജി അവർകളിൽ നിന്ന് താഴെപ്പറയുംപ്രകാരം ഉത്തരവ് കിട്ടുകയും ചെയ്തു.

"മതിൽക്കെട്ടുകളും മറ്റും പള്ളിവക ജന്മസ്ഥലത്തിൽ പെട്ടതാ

ണെന്നും സർക്കാർ പുറമ്പോക്കെന്ന് പറഞ്ഞ് പള്ളിയെ മേലിൽ ആരും അസഹ്യപ്പെടുത്തുകയില്ലെന്നും ഹർജിക്കാരെ ഇതിനാൽ അറിയിച്ചിരിക്കുന്നു.”

സ്ഥലം ഇറങ്ങിക്കണ്ടപ്പോൾ ദിവാനൊപ്പം അന്നത്തെ വിദ്യാഭ്യാസ ഡയറക്ടർ റാവുസാഹിബ് സി. മത്തായി ഉണ്ടായിരുന്നു. അക്കാലത്താണ് സ്ഥലം സർക്കാർ ലോവർ സെക്കണ്ടറി സ്ക്കൂൾ, ഗേൾസ് ഹൈസ്ക്കൂൾ ആക്കി ഉയർത്തിയത്. സ്ക്കൂൾ കെട്ടിടങ്ങളിൽ സ്ഥലം പോരായ്കയാൽ പാട്ട് പഠിപ്പിക്കുന്നതിന് സ്മാരക കുരിശിനരികെയുള്ള പള്ളിവക ഊട്ടുപുരക്കെട്ടിടം കുമ്മായം തേച്ച് വൃത്തിയാക്കി മൂന്ന് കൊല്ലത്തേക്ക് പള്ളിക്കൂടത്തിന് വാടക കൂടാതെ വിട്ടുകൊടുക്കണമെന്ന് ഡയറക്ടർ ആ സമയം കൈക്കാരന്മാരോട് ആവശ്യപ്പെട്ടു. അവർ സന്തോഷത്തോടെ അത് സമ്മതിച്ചു. ഉടനെ കെട്ടിടം വൃത്തിയാക്കി 1099 ചിങ്ങം 19–ന് (1923) ഹൈസ്ക്കൂൾ ഹെഡ്മിസ്ട്രസിന് ഏല്പിച്ചുകൊടുത്തു. വിവരം ഡയറക്ടറെ അറിയിച്ചു.

ടി കൈക്കാരന്മാർ ആർത്താറ്റ് പള്ളിയുടെ വടക്കേ വരാന്തയുടെ മുകൾവശം പരിഷ്ക്കരിച്ച് പണിതു. ഇവരുടെ കാലത്തായിരുന്നു (1099) മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ സഭാ സമാധാനശ്രമങ്ങൾക്കായി അന്ത്യോഖ്യായിലേക്ക് പോയി മടങ്ങിവന്നത്.

### 1099 മീനം 15 – 1110 കർക്കിടകം 26 (1924 – 1934)

കൈക്കാരന്മാർ. 1. തെക്കേക്കര അയ്പു താരു. 2. തലക്കോട്ടുകര പായി ചാക്കുണ്ണി. 3. പനക്കൽ വറീയതു ഇയ്യുക്കുട്ടി. 1099 കർക്കിടകത്തിൽ (1924) രണ്ടുമൂന്നു ദിവസം ശക്തിയായി മഴ പെയ്തു വെള്ളപ്പൊക്കമുണ്ടായി.

1100 ആദ്യം (1924) 31–ാം നമ്പർ ആയി പുരവാടക ബാക്കിതീർത്തു വന്നു ഒഴിഞ്ഞുകിട്ടാൻ പള്ളിക്കൈക്കാരന്മാർ കൈതക്കൻ (പൂഞ്ഞക്കാരൻ) ഇട്ടൂപ്പ് മുതൽപേരുടെ പേരിൽ വടക്കാഞ്ചേരി മുൻസിഫ് കോർട്ടിൽ ഒരു വ്യവഹാരം ഫയലാക്കി. പാട്ടബാക്കിയെപ്പറ്റി പല തർക്കങ്ങൾ പത്രികയിൽ പ്രസ്താവിച്ചതിനും പുറമേ, വാദികളുടെ കൈസ്ഥാന തെരഞ്ഞെടുപ്പ് അംഗീകരിച്ച മലങ്കര മെത്രാപ്പോലീത്താ അബ്ദുള്ളാ ബാവായാൽ മുടക്കപ്പെട്ടിരിക്കുന്നുവെന്ന് തിരുവിതാംകൂർ ഹൈക്കോടതിയിൽ 1096–ൽ A.S. 68–ാം നമ്പർ കേസിൽ 1098 മീനം 10–ാം തീയതി (1923) വിധിച്ചിരിക്കയാൽ അംഗീകരണം ശരിയാകയില്ലെന്നും അതിനാൽ കൈസ്ഥാനികൾക്ക് അന്യായം കൊണ്ടുവരുവാൻ തന്നെ അധികാരം ഇല്ലെന്നുമുള്ള പ്രമാദമായ വാദമുഖങ്ങൾ അഭിമുഖീകരിക്കേണ്ടതായി വന്നു. അന്യായ ഭാഗത്തു നിന്ന് വികാരി തെക്കേക്കര കുറിയാക്കോസ് കത്തനാരെയും

വാദികളിൽ ഒരാളായ തലക്കോട്ടുകര പായി ചാക്കുണ്ണിയേയും മറ്റ് ചില രേയും സാക്ഷികളായി വിസ്തരിച്ചു. 1055-ന് 76-ാം നമ്പർ ആയി പന ക്കൽ അയ്പുരു അവർകൾമേൽ കൈസ്ഥാനാവകാശത്തെപ്പറ്റി അന്യാ യപ്പെട്ട് സമ്പാദിച്ച വിധിയുടെ പകർപ്പും ഹാജരാക്കി തെളിയിച്ചു.

രണ്ടാം സാക്ഷി തെക്കേക്കര കുരിയാക്കോസ് കത്തനാരുടെ സാക്ഷി മൊഴി:

ആർത്താറ്റ് കുന്നംകുളം പള്ളിയിൽ ഞാൻ വികാരി ജനറൽ ആണ്. ആർത്താറ്റ് – കുന്നംകുളം പള്ളിവക സ്വത്തുക്കൾ കൈവശം വച്ച് മാനേജ് ചെയ്തുവരുന്നത് കൈക്കാരന്മാരാണ്. ഇപ്പോഴത്തെ കൈക്കാരന്മാർ ഇതിലെ അന്യായക്കാരാണ്. അവരെ നിശ്ചയിച്ചത് യോഗക്കാരാണ്. കൈക്കാരന്മാരെ നിശ്ചയിക്കുവാനുള്ള അധികാരം പള്ളി ഇടവകക്കാരായ യോഗക്കാർക്കാണ്.

ക്രോസ്: വാദപ്പള്ളി സംബന്ധിച്ച് ലൗകികവിഷയങ്ങളിൽ സകല അധി കാരവും യോഗക്കാർക്കുണ്ട്. യോഗക്കാരുടെ തീർപ്പിനെ മാറ്റുവാൻ ആർക്കും അധികാരമില്ല. ലൗകികവിഷയങ്ങളിൽ മെത്രാന്മാർക്കൊരു അധികാരവുമില്ല. ആത്മീയ വിഷയമായി യോഗക്കാർ തെരഞ്ഞെടുത്ത് അയക്കുന്ന ആൾക്ക് സ്ഥാനം കൊടുത്തയയ്ക്കാൻ മെത്രാന് അധികാര മുണ്ട്. കൈക്കാരായ ഈ അന്യായക്കാരെ തെരഞ്ഞെടുത്തിട്ട് മെത്രാന് റിപ്പോർട്ടു ചെയ്തു. അന്യായക്കാരെ തെരഞ്ഞെടുത്തതിനെ മെത്രാൻ സ്വീകരിച്ച് എഴുതി അയച്ചു. സ്വീകരിച്ച കൽപന വരുന്നതിനു മുമ്പുതന്നെ അന്യായക്കാർ കൈക്കാര്യത്തിൽ പ്രവേശിച്ചു. യോഗക്കാർ തെരഞ്ഞെ ടുത്ത ആളുകളെ കൈക്കാരായി വയ്ക്കാൻ പാടില്ലെന്ന് മെത്രാപ്പോ ലീത്താ ഇതുവരെ പറഞ്ഞു കണ്ടിട്ടില്ല. അങ്ങനെ പറയുവാൻ മെത്രാന് അധികാരമുണ്ടോയെന്ന് എനിക്കറിവില്ല. വികാരി ജനറൽ സ്ഥാനം എനിക്കു തന്നത് കാതോലിക്കാബാവായാണ്.

റീ. 1039 മുതൽ 1081 വരെ (1864–1906) പള്ളിവക കൈകാര്യം നട ത്തിയ കൈക്കാരന്മാരെ ഇടവകക്കാർ തെരഞ്ഞെടുത്തതിന് മെത്രാന്റെ കൽപന വന്നിട്ടില്ല. 1089 മുതൽ 1095 വരെ (1914–1920) കാര്യം നടത്തിയ കൈക്കാരന്മാരെ തിരഞ്ഞെടുത്തതിന് മെത്രാന്റെ കൽപന വന്നിട്ടില്ല. പട്ട ക്കാരിൽ വികാരിസ്ഥാനം കൊടുപ്പാനുള്ള പട്ടക്കാരെ ഇടവകക്കാർ തിര ഞ്ഞെടുത്ത് മെത്രാന്റെ അടുക്കൽ അയക്കും. മെത്രാൻ അവർക്ക് പട്ടം കൊടുക്കും. ഇടവകക്കാർ തെരഞ്ഞെടുക്കാത്തവർക്ക് മെത്രാൻ പട്ടം കൊടുത്താൽ അവരെ വികാരിയായി ഇടവക സ്വീകരിക്കുകയില്ല.

3-ാം സാക്ഷി തലക്കോട്ടുകര പായി ചാക്കുണ്ണിയുടെ മൊഴി: ഞാൻ 1089 മുതൽ 1097 വരെയും 1099 മുതൽ ഇന്നുവരെയും കൈക്കാരനാണ്.

ആർത്താറ്റ് – കുന്നംകുളം പള്ളിയിലെ കൈക്കാരന്മാരെ നിശ്ചയിക്കുവാനുള്ള അധികാരം പൊതുയോഗത്തിലേക്കാണ്.

ക്രോസ്: വാദപ്പള്ളിയിൽ കൈക്കാരനെ വക്കുന്നതിനോ നീക്കുന്നതിനോ മലങ്കരമെത്രാന് അധികാരമില്ല. പണ്ടു തന്നെയും ഇല്ല. കൈക്കാരന്മാരെ നിശ്ചയിച്ചാൽ മലങ്കരമെത്രാന് അദ്ദേഹത്തിന്റെ ബഹുമാനത്തിനുവേണ്ടി എഴുതി അയയ്ക്കാറ് പതിവുണ്ട്. അദ്ദേഹം അംഗീകരിച്ചു എന്ന് മറുപടി അയയ്ക്കും. ഈ അധികാരം മാത്രം പേരിന് മലങ്കര മെത്രാനുണ്ട്. മെത്രാന്റെ അംഗീകരണം വരുന്നതിനു മുമ്പു തന്നെ പുതുതായി നിശ്ചയിച്ച കൈക്കാരന്മാർക്ക് 'കാര്യം' ഏൽപിച്ചു കൊടുക്കാറുണ്ട്.

ഈ വ്യവഹാരത്തിലെ വാദികളായ മൂന്ന് പേരും ആർത്താറ്റ് – കുന്നംകുളം പള്ളിയുടെ നിയമാനുസരണമുള്ള കൈക്കാരന്മാരാണെന്ന് സ്ഥാപിച്ച്, പ്രതികളുടെ കൈവശമുള്ള പള്ളിവക പീടികയുടെ പാട്ടബാക്കി തീർത്ത് പള്ളിക്ക് പീടിക ഒഴിഞ്ഞുകൊടുപ്പാൻ വിധി കൽപിക്കുകയുണ്ടായി.

1100 ഇടവം 5–ാം തീയതി (1925) മാർ ജോസഫ് ദീവന്നാസ്യോസ് സ്മാരകമായി ഒരു പ്രാഥമിക ഇംഗ്ലീഷ് വിദ്യാലയം തുടങ്ങി. പഴയപള്ളിപ്പറമ്പിൽ സ്കൂളിന് ആവശ്യമായ ഏതാനും കെട്ടിടങ്ങൾ പണി കഴിപ്പിച്ചു. 1102–ൽ ആ സ്ക്കൂൾ ലോവർ സെക്കണ്ടറിയായി ഉയർത്തി 5–ാം ക്ലാസ് ആരംഭിച്ചു.

കൊച്ചി രാജ്യത്ത് ക്രിസ്തുമസ്സ്, ദനഹാ, ഉയിർപ്പ്, സ്വർഗ്ഗാരോഹണം എന്നീ പെരുനാളുകൾ പൊതു ഒഴിവുദിനങ്ങൾ ആയിരുന്നില്ല. 1100–ലെ കൊച്ചി നിയമസഭാ തെരഞ്ഞെടുപ്പ് ഒരു ക്രിസ്മസ് ദിനത്തിലായിരുന്നു. ആ തെരഞ്ഞെടുപ്പിൽ ആർത്താറ്റ് പള്ളി ഇടവകാംഗമായ ചെറുവത്തൂർ താരു ചാക്കോ വക്കീൽ വടക്കാഞ്ചേരി നിയോജകമണ്ഡലത്തിൽ നിന്ന് തെരഞ്ഞെടുക്കപ്പെട്ടു.

1102 മീനമാസത്തിൽ നിയമസഭയിൽ അദ്ദേഹം ഈ കാര്യം സംബന്ധിച്ച് ഒരു പ്രമേയം അവതരിപ്പിച്ചത് പാസ്സായി. കൗൺസിലിന്റെ ശുപാർശ അംഗീകരിച്ച് കൊച്ചി ദിവാന്റെ ഉത്തരവ് 25–4–1103 ലെ സർക്കാർ ഗസറ്റിൽ 1927 ഡിസംബർ 8–ലെ ആർ.ഒ.സി. നമ്പർ 4395/1102 നമ്പർ ആയി പരസ്യപ്പെടുത്തി. ഇതിൻപ്രകാരം സുറിയാനി ക്രിസ്ത്യാനികളുടെ ക്രിസ്മസിന് ഒരു ദിവസം ദനഹാ ഒരു ദിവസം, ഉയിർപ്പ് നാലു ദിവസം, സ്വർഗ്ഗാരോഹണം ഒരു ദിവസം ഇവ പൊതു ഒഴിവുദിനങ്ങളായി. അങ്ങനെ റോമാ – ആംഗ്ലേയ സുറിയാനിക്കാരൊഴിച്ച് ശേഷം എല്ലാ സുറിയാനി ക്രിസ്ത്യാനി സഭകളുടെയും അവശതകൾ പരിഹരിക്കപ്പെട്ടു.

*(അവലംബം: ശ്രീ. കുഞ്ഞാത്തുവിന്റെ 'ചരിത്രം')*

## അദ്ധ്യായം 18

# ആർത്താറ്റ് പള്ളി: ചില ശിഥില ചിത്രങ്ങൾ

985 ചിങ്ങം 15-ാം തീയതി ഞായറാഴ്ച (1809 ശൂനോയോപ്പെരുന്നാൾ) പുലിക്കോട്ടിൽ ഇട്ടൂപ്പ് കത്തനാർക്ക് (കോട്ടയം പഴയസെമിനാരി സ്ഥാപകൻ) 8-ാം മാർത്തോമ്മാ 1808-ലെ കണ്ടനാട് സുന്നഹദോസ് തീരുമാന പ്രകാരം റമ്പാൻ സ്ഥാനം നൽകി. ആർത്താറ്റ് വടക്കേ വരാന്തയിൽ കബറടങ്ങിയ പുലിക്കോട്ടിൽ ജോസഫ് കത്തനാർക്ക് ആദ്യപട്ടവും അന്ന് ആർത്താറ്റ് വെച്ച് നൽകി. 8-ാം മാർത്തോമ്മായുടെ രണ്ട് വൈദിക ഉപദേഷ്ടാക്കളിൽ ഒരാളായി അദ്ദേഹം കണ്ടനാട് സുന്നഹദോസ് തീരുമാനപ്രകാരം നിയമിക്കപ്പെട്ടിരുന്നു. കായംകുളം ഫീലിപ്പോസ് റമ്പാനായിരുന്നു അപരൻ. 6-ാം മാർത്തോമ്മായുടെ കാലത്ത് മലങ്കരസഭയിലെ വിവിധ ഭാഗങ്ങളിൽ പ്രവർത്തിച്ചിരുന്ന മൽപാൻ പാഠശാലകളിലെ മൽപാന്മാർ, 6-ാം മാർത്തോമ്മാ, 7-ാം മാർത്തോമ്മാ, 8-ാം മാർത്തോമ്മാ ഇവരുടെ ഉപദേഷ്ടാക്കൾ, 1811-ലെ ബൈബിളിന്റെ വിവർത്തകർ, കണ്ടനാട് പടിയോലയുടെ ശിൽപികൾ എന്നീ നിലകളിൽ ഇവർ ആത്മസുഹൃത്തുക്കളും സഹപ്രവർത്തകരും ആയിരുന്നു. കായംകുളം റമ്പാൻ നിര്യാതനായപ്പോൾ (1811 തുലാം 28) ആ നിര്യാണത്തിൽ മനംനൊന്ത് പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാൻ സുറിയാനി കൂക്കോയോ രാഗത്തിൽ ഒരു വിലാപകാവ്യം രചിച്ചിട്ടുണ്ട്. ഒരു പക്ഷേ കേരളത്തിൽ രചിക്കപ്പെട്ട ആദ്യത്തെ വിലാപകാവ്യം ഇതായിരിക്കാം (1811).

989-ൽ ആർത്താറ്റ് പള്ളിയുടെ പടിഞ്ഞാറേ പടിപ്പുരമാളിക പണിയിച്ചു. ആ കെട്ടിടത്തിന്റെ ചുമരിൽ പതിച്ചിട്ടിരുന്ന കരിങ്കല്ലിന്മേൽ ഇപ്രകാരം കൊത്തിവച്ചിരുന്നു: "പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാന്റെ നാളുകളിൽ പുതുശ്ശേരി ചെറുവത്തൂർ വറിയതിനാൽ കൊല്ലം 989-ാമാണ്ടിൽ പണിയിക്കപ്പെട്ടത്."

(1814) 990-ാം ആണ്ടു മുതൽ പള്ളിഭരണം ഒരു പുതിയ രീതിയിൽ നടത്തേണ്ടതാണെന്ന് കണ്ടനാട് സുന്നഹദോസ് തീരുമാനത്തിന്റെ പശ്ചാത്തലത്തിൽ തീരുമാനമായി. പട്ടണത്തിലെ പ്രധാനികളിൽ നിന്ന് 40 പേരെ തെരഞ്ഞെടുക്കുകയും മുമ്മൂന്ന് കൊല്ലം കൂടുമ്പോൾ നന്നാലു പേരെ നാല്പതു പേരിൽ നിന്ന് നറുക്കിട്ട് എടുക്കേണ്ടതാണെന്ന് നിശ്ചയിക്കുകയും ചെയ്തു.

ആദ്യത്തെ നാലു കൈക്കാരന്മാർ. 1. കോലാടി വട്ടക്കൂട്ട് വാറു ഐപ്പ്. 2. കാക്കശ്ശേരി അയ്പു. 3. ചുങ്കത്ത് ഇയ്യു. 4. ചെറുവത്തൂർ ഉക്രു.

ബ്രിട്ടീഷ് റസിഡണ്ട് ആയ കേണൽ മൺറോ സായിപ്പിന്റെ പ്രത്യേക താല്പര്യത്താൽ 990 മീന മാസം 9-ാം തീയതി (1815) പഴഞ്ഞിപ്പള്ളിയിൽ വച്ച് അഞ്ഞൂർ കിടങ്ങൻ മാർ പീലക്സീനോസ് ഗീവർഗ്ഗീസ് മെത്രാപ്പോലീത്തായിൽ നിന്ന് പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാൻ മെത്രാൻ പട്ടമേറ്റു. 8 മാസം കഴിഞ്ഞപ്പോൾ 991 വൃശ്ചികം 12-ന് കോട്ടയം പഴയസെമിനാരിയിൽ വെച്ച് തിരുമേനി കാലം ചെയ്തു.

തിരുമേനിയുടെ ഒസ്യത്തുപ്രകാരം വീട്ടുകാർക്ക് ലഭിച്ച ഒരു മുരിക്കിൻ പെട്ടി, ഒരു നാരായം, മരംകൊണ്ട് നിർമ്മിച്ച കുന്തുരുക്കച്ചെപ്പ് എന്നിവ കുന്നംകുളം പഴയപള്ളിയിലേക്ക് വീട്ടുകാർ നൽകി. പഴയപള്ളിയുടെ മദ്ബഹായ്ക്ക് താഴെ മദ്ധ്യ ഭാഗത്തായി അവ നിക്ഷേപിച്ച് ഒരു സ്മാരക കബർ നിർമ്മിക്കുകയും അദ്ദേഹത്തിന്റെ പെരുനാൾ ഒരു ദേശീയ ഉത്സവമായി ആ പള്ളിയിൽ ആചരിച്ച് വരികയും ചെയ്തു. മഹാപരിശുദ്ധനായ പുലിക്കോട്ടിൽ തിരുമേനിയുടെ മദ്ധ്യസ്ഥതയിൽ നിരവധി അത്ഭുതങ്ങൾ നടന്നതായി ആളുകൾ സാക്ഷ്യപ്പെടുത്തുന്നു. പരിശുദ്ധന്മാരെ ആദരിക്കുന്നതിൽ താല്പര്യമില്ലാത്ത സി.എം.എസ്. മിഷണറിമാർക്ക് സഭയിൽ സ്വാധീനം വർദ്ധിക്കുകയും 'യൗസേഫിനെ അറിയാത്ത ഫറവോമാർ' നാടുവാഴുകയും ചെയ്തു തുടങ്ങിയതോടെ ഈ പരിശുദ്ധൻ തമസ്ക്കരിക്കപ്പെട്ടു. പില്ക്കാലത്ത് യൂയാക്കീം മാർ കൂറിലോസ് ഈ കബറിടവും ആളുകളുടെ ഭക്തിപാരവശ്യവും കണ്ട് അരിശപ്പെട്ട് കബറിടം നശിപ്പിച്ചു.

1000-ാം ആണ്ട് മുതൽ (1824) പള്ളി ഭരണകാര്യങ്ങളിൽ പലർക്കും ആക്ഷേപമുള്ളതായി സർക്കാരിലേക്ക് ഹർജികൾ ബോധിപ്പിച്ച് തുടങ്ങി. പാലക്കുന്നത്ത് മാത്യൂസ് ശെമ്മാശൻ ഈ ആണ്ടിൽ അന്ത്യോഖ്യായിലേക്ക് യാത്രയായി.

1005 - 1007 വരെ കോലാടി ഇട്ടൂപ്പ്, കാക്കശ്ശേരി മാത്തു, ചെറുവത്തൂർ മാത്തു, പനക്കൽ മാത്തു എന്നിവർ കൈക്കാരന്മാരായിരുന്നു. 1007 മുതൽ 1009 വരെ കാക്കശ്ശേരി വറീയത് കിടങ്ങൻ മാത്തു, തെക്കേക്കര ഇയ്യു, ചീരൻ താവു എന്നിവർ കൈക്കാരന്മാർ ആയിരുന്നു.

പള്ളി ഭരണത്തെപ്പറ്റിയുള്ള ഹർജി മേൽ അന്വേഷണങ്ങൾ സർക്കാരിൽനിന്ന് ക്രമപ്രകാരം നടത്തിക്കൊണ്ടിരുന്നു. കീഴുദ്യോഗസ്ഥന്മാരുടെ റിപ്പോർട്ടുകളെല്ലാം കൊച്ചി ദിവാൻജിയായിരുന്ന ശങ്കരമേനോൻ അവർകൾക്ക് കിട്ടിയതിന്റെ ഫലമായി ഇവിടത്തെ പട്ടക്കാരോടെല്ലാം ദിവാൻജി അവർകളെ ചെന്നുകാണുവാൻ അദ്ദേഹം ആജ്ഞാപിക്കുകയും അതനുസരിച്ച് അവർ അദ്ദേഹത്തെക്കാണാൻ പോവുകയും ചെയ്തു. അക്കാലത്ത് 1007-ൽ കുന്നംകുളത്തു ശക്തിയായി കോളറ ദീനം പടർന്ന് പിടി

ക്കുകയുണ്ടായി. പട്ടക്കാരിൽ ആരുംതന്നെ സ്ഥലത്തില്ലാതിരുന്നതിനാൽ (1832) രോഗികളുടെ അന്ത്യകൂദാശകൾക്ക് വിഷമിക്കേണ്ടതായി വന്നു. ഉടനെ ജനങ്ങൾ ദിവാൻജി അവർകളെയും അന്നത്തെ മെത്രാപ്പോലീത്തായായ ചേപ്പാട്ട് തിരുമേനിയേയും വിവരം അറിയിക്കുകയും തിരുമേനി അടിയന്തിരമായി ദിവാൻജി അവർകളെ സംഗതികൾ ധരിപ്പിക്കുകയും പട്ടക്കാരെ ഉടനെ ഇങ്ങോട്ട് അയപ്പിക്കുകയും ചെയ്തു.

1009 മുതൽ 1015 കർക്കിടകം വരെ പനക്കൽ വറീയതു ഇട്ട്യേര, ചീരൻ വറീയത്, കാക്കശ്ശേരി മാത്തു, തെങ്ങുങ്ങൽ കുറിയാക്കു എന്നിവരും 1016 മുതൽ 1028 വരെ ചീരൻ ഇട്ടൂപ്പ്, ചീരൻ ഇയ്യാക്കു, തെക്കേക്കര വറീയത്, ചീരൻ ഇട്ടിക്കുരു എന്നിവരും കൈക്കാരന്മാർ ആയിരുന്നു.

1018-ൽ ഇടവമാസത്തിൽ പാലക്കുന്നത്ത് അത്താനാസ്യോസ് അന്ത്യോഖ്യയിൽ നിന്ന് മെത്രാൻസ്ഥാനമേറ്റതായി അവകാശപ്പെട്ട് (1843) മലയാളത്തിൽ വന്നപ്പോൾ തർക്കങ്ങൾ ഉത്ഭവിച്ചു. ഇതു സംബന്ധമായ പരാതികൾ അന്വേഷിക്കാൻ 1022 ചിങ്ങത്തിൽ (1846) പാത്രിയർക്കീസിന്റെ സെക്രട്ടറിയായിരുന്ന മാർ കൂറിലോസിനെ അദ്ദേഹം മലയാളത്തിലേക്ക് അയച്ചു. ഇടവകയിൽ പുലിക്കോട്ടിൽ ഇട്ടൂപ്പ് കത്തനാർ, പനക്കൽ ഇയ്യപ്പൻ കത്തനാർ, പുലിക്കോട്ടിൽ പൗലൂസ് കത്തനാർ ഇവർ വിശ്വാസകാര്യങ്ങളിൽ കൂറിലോസിനെ അനുകൂലിച്ചു. കോലാടി ചാക്കുണ്ണി കത്തനാർ, കോലാടി ഇട്ടൂപ്പ് കത്തനാർ, പനക്കൽ യൗസേഫ് കത്തനാർ, കിടങ്ങൻ പൗലൂസ് കത്തനാർ എന്നിവർ പാലക്കുന്നത്ത് മെത്രാനെയും അനുകൂലിച്ചത് തർക്കത്തിന് കാരണമായി.

1023-ാം ആണ്ടിൽ (1848) കൂറിലോസ് ആർത്താറ്റ് പള്ളിമുറിയിൽ കുറെക്കാലം താമസിച്ചു. പള്ളിപ്പറമ്പിന്റെ വടക്കുകിഴക്കേ കോണിൽ 'സെഹിയോൻ മാളിക' എന്ന് പറയാറുള്ള രണ്ടുനില കെട്ടിടം പണിയിച്ചു. അതിന്റെ തെക്കുഭാഗത്ത് ഒരു സെമിനാരിയും തെക്കുകിഴക്കേ കോണിൽ വേറൊരു മാളികക്കെട്ടിടത്തിനും അസ്ഥിവാരം ഇടുകയും ഏതാനു കുറച്ച് പണികൾ നടത്തുകയും ചെയ്തു (വടക്കുകിഴക്കേ കോണിൽ പണിയിച്ച സെഹിയോൻ ബംഗ്ലാവ് കാലപ്പഴക്കത്താൽ ജീർണ്ണിച്ച് പൊളിഞ്ഞു വീഴാറായതിനാൽ 1119-ൽ ടി കെട്ടിടം (1944) പൊളിച്ച് അതിലെ കല്ലും മരവും കൊണ്ട് പടിപ്പുരമാളികയോട് ചേർത്ത് പുരുഷന്മാർക്ക് നോമ്പ് ആചരിച്ച് താമസിക്കുവാനുള്ള വേറൊരു മാളികകെട്ടിടം പണിയിച്ചു.).

കൂറിലോസിന്റെ സഹായത്തിനായി അയക്കപ്പെട്ട സ്തേഫാനോസ് മാർ അത്താനാസ്യോസും ശിമയോൻ റമ്പാനും (പിന്നീട് ശെമവൂൻ മാർ അത്താനാസ്യോസ്) 1024-ൽ ഇവിടെ എത്തി (1848 - 1849). മെത്രാപ്പോലീത്താ ആർത്താറ്റ് പള്ളിയിൽ വച്ച് പുലിക്കോട്ടിൽ മാർ ദീവന്നാസ്യോ

സിന് (പരുമല സെമിനാരി സ്ഥാപകൻ) ആറു പട്ടം കൊടുത്തു. ശിമ യോൻ റമ്പാൻ സെഹിയോൻ ബംഗ്ലാവിൽ താമസിച്ച് ശെമ്മാശന്മാർക്ക് വൈദികപരിശീലനം നൽകി.

1848–ലെ കൊല്ലം കമ്മിറ്റിയുടെ ശുപാർശപ്രകാരം പാലക്കുന്നത്ത് മാർ അത്താനാസ്യോസ് മലങ്കര മെത്രാപ്പോലീത്താ എന്ന് നിശ്ചയിച്ച് 1852–ൽ രാജകീയ വിളംബരം പ്രസിദ്ധീകൃതമായി. തൽഫലമായി മാർ കൂറി ലോസ് ബ്രിട്ടീഷ് കൊച്ചിയിൽ ഒരു പള്ളിയും മുറിയും പണിയിച്ച് താമ സിച്ചു. പിന്നീട് കുന്നംകുളം പഴഞ്ഞി ഇടവകക്കാരുടെ സഹായത്തോടെ ബ്രിട്ടീഷ് അതിർത്തിയിൽപെട്ട ചാലിശ്ശേരിയിലും പോർക്കളത്തും ഓരോ പള്ളിയും മുറിയും പണിയിച്ച് അവിടെ പാർത്തുവന്നു. ചാലിശ്ശേരി – പോർക്കളം പള്ളികൾ തൊഴിയൂർ പള്ളി വ്യവഹാരത്തിന്റെ ഫലമായി തൊഴിയൂർ മെത്രാന്റെ കൈവശത്തിൽ ആയി.

1029 (1854) മിഥുന മാസത്തിൽ മാത്യൂസ് മാർ അത്താനാസ്യോസ് കുന്നംകുളം പള്ളിയിൽ എഴുന്നള്ളി ഒരു മാസത്തോളം താമസിച്ചു. മിഥുന മാസം 18–ാം തീയതി ഇവിടത്തെ പട്ടക്കാർ എല്ലാം അദ്ദേഹത്തെ അനുസരിച്ചു നടന്നുകൊള്ളാമെന്ന് കച്ചീട്ട് വച്ച് കൊടുക്കുകയും ചെയ്തു. പള്ളിഭരണരീതി ക്രമപ്പെടുത്തണമെന്ന് സർക്കാരിൽ നിന്ന് ആജ്ഞാപി ക്കയാൽ താഴെപ്പറയുന്ന പ്രകാരം ഒരു നടപടിക്രമം സ്വീകരിച്ചു.

1. പനക്കൽ കുടുംബത്തിൽ നിന്നും പാറമേൽ കുടുംബത്തിൽ നിന്നും ഓരോ മേൽകൈക്കാരന്മാർ ഉണ്ടാകേണ്ടതും അവർ തഹസീൽദാരുടെ മുമ്പാകെ കച്ചീട്ട് വച്ച് ഭരണം കയ്യേൽക്കേണ്ടതുമാണ്.

2. ഇടവകയിലുള്ള അഞ്ചു പള്ളികൾക്കും ഓരോന്നിനും രണ്ട് കൈക്കാ രന്മാർ വീതം വേണ്ടതാകുന്നു.

3. വികാരി ഇടവകയോഗം വിളിച്ചുകൂട്ടണം.

4. വികാരിയും മേൽകൈക്കാരന്മാരും മേമ്പൂട്ടിന്റെ ഓരോ താക്കോൽ വീതം സൂക്ഷിക്കണം.

5. യോഗത്തിൽ സംബന്ധിക്കാത്ത യോഗ മെമ്പറന്മാർ ഓരോ ഉറു പ്പിക വീതം പിഴ കെട്ടണം.

6. ഗവൺമെന്റിൽ നിന്ന് നിശ്ചയിക്കുന്ന മേൽകൈക്കാരന്മാരേയും കൈക്കാരന്മാരേയും മെത്രാപ്പോലീത്താ ഒരു കൽപന മൂലം അംഗീകരി ക്കണം (മേൽ കൈക്കാരന്മാരെ അക്കാലത്ത് മേമ്പൂട്ടുകാർ എന്നും മേൽ പ്രമാണികൾ എന്നും വിളിക്കാറുണ്ട്).

മേൽ കൈക്കാരന്മാർ:

1. പനക്കൽ ഇയ്യാക്കു ഇയ്യപ്പൻ (പനക്കൽ അയ്പൂരുവിന്റെ പിതൃ സഹോദരൻ - ഉപ്പാപ്പൻ).

2. പാറമേൽ ചാക്കുണ്ണി വറീയത് (ടിയാൻ 1030-ൽ മരിക്കയാൽ അനുജൻ കുരിയപ്പനെ ഗവൺമെന്റ് നിയമിച്ചു).

കൈക്കാരന്മാർ (അറിയാവുന്ന പേരുകൾ)

1. കോലാടി വടക്കൂട്ട് ഇട്ടൂപ്പു താവു

2. ചെറുവത്തൂർ പാത്തു മാത്തു

3. തെക്കേക്കര താരു

4. ചെറുവത്തൂർ ചാക്കപ്പായി

5. ചെറുവത്തൂർ ഇട്ടിക്കുരു കുഞ്ഞാത്തു (ടി യാനെ 1033 ചിങ്ങം 1-ാം തീയതി ദിവാൻ വെങ്കിട്ടരായർ നിയമിച്ചു)

ടി വ്യവസ്ഥകളുടെ ഒരു കോപ്പി ഗവൺമെന്റിൽ നിന്ന് അംഗീകരിക്കപ്പെട്ട മാത്യൂസ് മാർ അത്താനാസ്യോസിനും അയച്ചുകൊടുത്തു.

(1855) 1030-ൽ വീണ്ടും പട്ടക്കാരിൽ അഭിപ്രായവ്യത്യാസം ഉൽഭൂതമാവുകയും തന്നിമിത്തം ഇടവകജനങ്ങളിലും അന്തഃഛിദ്രം തുടങ്ങുകയും ചെയ്തു. തൽഫലമായി പള്ളികളിൽ കർമ്മം ഊഴമായിട്ട് തുടങ്ങി.

1038 മിഥുനം 21-ാം തീയതി (1863) ആർത്താറ്റ് ഇടവകപട്ടക്കാരും ചില കൈക്കാരന്മാരും ജനങ്ങളും കൂടി പള്ളി ഭരണക്കുഴപ്പങ്ങളെപ്പറ്റി ഗവൺമെന്റിലേക്ക് വീണ്ടും സങ്കടം ബോധിപ്പിക്കുകയും കാര്യങ്ങളെപ്പറ്റി അന്വേഷിക്കാൻ തലപ്പള്ളി തഹസീൽദാരെ ഇവിടേക്ക് അയക്കുകയും അന്വേഷണത്തിനു ശേഷം ഒരു പുതിയ ഭരണരീതിയെ എല്ലാവരും കൂടിയാലോചിച്ച് തീർച്ചയാക്കി ദിവാൻജി അവർകളെ അറിയിക്കുകയും ആയതിനെ ദിവാൻജി 1039 കന്നി 18-ാം തീയതി (1863) സമ്മതിച്ചശേഷം തഹസീൽദാരുടെ സാന്നിധ്യത്തിൽ 1039 വൃശ്ചികം 25-ാം തീയതി (1863) 12 കൈക്കാരന്മാർ കൂടി മേൽകൈക്കാരന്മാർക്ക് ഒരു മുദ്രഓലയിൽ താഴെപ്പറയും പ്രകാരം ഒരു കരാർ എഴുതിക്കൊടുത്ത് പള്ളിഭരണം അന്നത്തെ പഴയ കൈക്കാരന്മാരിൽ നിന്ന് ചാർജ് ഏറ്റുവാങ്ങുകയും ചെയ്തു. ആ കരാറിന്റെ ശരിപ്പകർപ്പ് ഇതാകുന്നു.

മുദ്രോലയുടെ വിവരം: 1039-ലെ മുദ്രോലക്കരാർ (1863)

1039-ൽ നമ്പർ 3. നമ്പർ 1340. ദിവാൻ ശങ്കുണ്ണി മേനോൻ ഒപ്പ്.

1039-ാം ആണ്ട് വൃശ്ചികമാസം 22-ാം തീയതി തലപ്പള്ളി കോവിലകത്തുംവാതുക്കൽ റവന്യൂ കച്ചേരിയിൽ നിന്ന് കുന്നംകുളങ്ങര പ്രവൃ

ത്തിയിൽ ആർത്താറ്റ് – കുന്നംകുളം പള്ളി വക ജന്മം കാണം, ചൂതി പണയം, പണയം, മുതലായ ആധാരങ്ങളും വായ്പ ശീട്ടുകളും പൊന്ന്, വെള്ളി, വെങ്കലപാത്രം മുതലായതും കൂടി 50,000 പണത്തിന്റെ മുതൽ കാര്യങ്ങൾ കൈക്കാരന്മാരായിരുന്ന തെക്കേക്കര വറീയതു വശവും ചെറു വത്തൂർ മാത്തുവിന്റെയും വടക്കൂട്ട് കോലാടി താവുവിന്റെയും വികാരി യായിരുന്ന കോലാടി യാക്കോബ് കത്തനാരുടേയും വശം ഇരിപ്പുള്ള മുതൽകാര്യങ്ങൾക്ക് ഒന്നായി കണക്കെഴുതി കയ്യൊപ്പിട്ട് മാറി ആ കണക്കുപ്രകാരമുള്ള മുതൽകാര്യങ്ങൾക്ക് രശീതികളും കൊടുത്തു ഏറ്റു വാങ്ങിയിരിക്കുന്ന വഹകൾ സൂക്ഷിച്ച് സകല മുതൽചിലവിന്റെയും കണക്ക് ആണ്ടുതോറും പനക്കൽ ഇയ്യപ്പനെയും പാറമേൽ കുറിയപ്പ നേയും മെത്രാപ്പോലീത്തായേയും മറ്റും ബോധിപ്പിച്ച് നടന്നുകൊള്ളത്ത ക്കവണ്ണം ടി പള്ളികളിലെ വികാരിയും പനക്കൽ ഇയ്യപ്പനും പാറമേൽ കുറിയപ്പനും യോഗക്കാർക്കും കൂടി എഴുതിക്കൊടുപ്പാൻ ഇപ്പോൾ കൈക്കാരരായി നിശ്ചയിച്ച ചുങ്കത്ത് ഇട്ടേര്യ മുതൽപേർക്കു കൂടി വേണ്ടി പരുവക്കാട്ടിൽ ശങ്കുണ്ണിമേനോൻ വശം വിറ്റ കാലത്തേക്ക് വില വാങ്ങിയ പുത്തൻ ഇരുനൂറ്. തഹസീൽദാർ കൃഷ്ണവാരിയർ (ഒപ്പ്) ടി മുദ്രോല യിൽ എഴുതിയ കരാറിന്റെ ശരിപ്പകർപ്പ്.

1. ചുങ്കത്ത് തേച്ചൻ ഇട്ടേര്യയും. 2. പുലിക്കോട്ടിൽ താരു കാക്കുണ്ണി യും. 3. പനക്കൽ ചെറിയാക്കു ഇട്ടി മാണിയും 4. ചെറുകാക്കശ്ശേരി പൗലൂസ് വറതുണ്ണിയും 5. പനക്കൽ ഇട്ട്യേരക്കുട്ടി വറീയതും 6. ചെറുവ ത്തൂർ താരു ഉതുപ്പൂരുവും 7. കിടങ്ങൻ ഇട്ടിക്കുരു മാത്തുവും 8. ചെറുവ ത്തൂർ മാത്തുവും 9. പനക്കൽ ഇട്ടിമാത്തു പാവുവും 10. തെക്കേക്കര ചാക്കുണ്ണി ഇയ്യുവും 11. പനക്കൽ കുഞ്ഞാത്തു ഇട്ട്യേരയും 12. ചീരൻ ചേറുണ്ണി താവുവും കൂടി എഴുത്തു.

ടി പള്ളിവികാരിയും യോഗക്കാരിൽ പനക്കൽ ഇയ്യപ്പനും പാറമേൽ കുറിയപ്പനും ശേഷം യോഗക്കാരും കൂടി ബോധിക്കേണ്ടും അവസ്ഥ. എന്നാൽ ടി പള്ളിവകയും കുന്നംകുളങ്ങര പള്ളിവകയും കൂടിയുള്ള മുതൽകാര്യങ്ങൾ രണ്ടു ഭാഗമായി ഇരിക്കുന്നതു നിമിത്തം നാശങ്ങൾക്കി ടവരുന്നതിനാൽ മേലാൽ ആയത് വരാതെ ഇരിക്കുന്നതിനുവേണ്ടി കൈക്കാരൻ ആയിരുന്ന തെക്കേക്കര വറീയതിന്റെയും വികാരിയായി രുന്ന കോലാടി യാക്കോബ് കത്തനാരച്ചന്റെയും കൈക്കാരായി നിന്ന ചെറുവത്തൂർ പാത്തു മാത്തുവിന്റെയും കോലാടി വടക്കൂട്ട് ഇട്ടൂപ്പ് താരു വിന്റെയും കയ്വശം ആയി ഇരിപ്പുള്ള മുതൽക്കാര്യങ്ങളും അതു കൂടാതെ പള്ളിവകയായിട്ടുള്ള മുതൽക്കാര്യങ്ങൾ സകലവും ഞങ്ങൾ 12 പേരെയും ഏൽപിച്ച് തരത്തക്കവണ്ണം ഉഭയസമ്മതമായി നിശ്ചയിച്ച് പള്ളികളിലെ വകയായി മുൻകൈക്കാരായിരുന്ന വറീയതിന്റെയും വികാരി യാക്കോബ്

കത്തനാരച്ചൻ മുതൽപേരുടേയും അടുക്കൽ ഇരിപ്പുള്ള മുതൽകാര്യങ്ങളുടെ വിവരം കണക്കെഴുതി അവരോട് കയ്യൊപ്പിട്ട് വാങ്ങി ആ വക മുതലുകൾ ഇന്നേദിവസം വാങ്ങി അവർക്ക് രശീതികളും കൊടുത്തിരിക്ക കൊണ്ട് ആ വക മുതൽക്കാര്യങ്ങളും അതുകൂടാതെ പള്ളിവകയായിട്ടുള്ള മുതൽകാര്യങ്ങൾക്കും കൂടി ഒന്നായിട്ട് വിവരമായിട്ട് കണക്കെഴുതി കണ്ട ആ കണക്ക്പ്രകാരം ജന്മം, കാണം, പണയം, ചൂണ്ടിപ്പണയം, മുതലായ നിലം പറമ്പുകളുടെ ആധാരങ്ങൾക്കും കടം വായ്പാ ശീട്ടുകൾക്കും പൊന്ന്, വെള്ളി, വെങ്കലപാത്രം മുതലായ സാമാനങ്ങൾക്കും വില നിശ്ചയിച്ചപ്രകാരം 49855 പണത്തിന്റെ മുതൽ ഇന്നേദിവസം ഞങ്ങൾ ഏറ്റുവാങ്ങിച്ച് ആ വക മുതൽകാര്യങ്ങൾക്ക് ഒന്നായിട്ട് എഴുതിയിരിക്കുന്ന കണക്കിൽ ഞങ്ങളും നിങ്ങളിൽ ഇയ്യപ്പനും കുരിയപ്പനും കയ്യൊപ്പിട്ട് രാജശ്രീ തഹസീൽദാർ യജമാനൻ അവർകൾ അടയാളം വച്ച് ഒരു കണക്ക് ഞങ്ങൾക്കും തന്നിരിക്കുന്നപ്രകാരം ഉള്ള മുതൽകാര്യങ്ങൾ സകലവും യാതൊരു നാശത്തിനും ഇടവരാതെ വേണ്ടപ്രകാരം പള്ളി മേമ്പൂട്ടിൽ വെച്ച് സൂക്ഷിച്ച് പള്ളികളിലേക്ക് മേലാൽ വരവുള്ള പാട്ടം, പലിശ, ശവക്കാണം, വഴിപാട് മുതലായ സകല വരവിനും ചിലവിനും കണക്കെഴുതി ആയതും വിശേഷാൽ ഏതെങ്കിലും ചിലവുകൾ വേണ്ടിവന്നാൽ നിങ്ങളെയും അറിയിച്ച് ചിലവ് ചെയ്ത് ആ വകയ്ക്ക് കണക്കെഴുതി ആ വക കണക്കുകൾ ആണ്ടുതോറും യോഗക്കാരെയും ഇയ്യപ്പനെയും കുരിയപ്പനെയും മെത്രാപ്പോലീത്താ അവർകളെയും ബോധിപ്പിച്ച് പള്ളിവക കാര്യത്തിൽ യാതൊരു വീഴ്ചയും വരാതെ നടന്നുകൊള്ളുന്നതുമാണ്. ഞങ്ങൾ 12 പേരിൽ ചുങ്കത്തു ഇട്ട്യേരയും പനക്കൽ ഇട്ടിമാണിയും ചെറുവത്തൂർ മാത്തുവും പനക്കൽ ഇട്ട്യേരയും ഈ ആണ്ടിലും ചെറുവത്തൂർ ഉതുപ്പൂരുവും പനക്കൽ വറീയതും പുലിക്കോട്ടിൽ കാക്കുണ്ണിയും പനക്കൽ പാവുവും 1040-ാമാണ്ടിലും തെക്കേക്കര ഇയ്യുവും കിടങ്ങൻ മാത്തുവും ചെറുകാക്കശ്ശേരി വറതുണ്ണിയും ചീരൻ താവുവും 1041-ാംമാണ്ടിലും നോക്കിനടന്നുകൊൾകയും ആകാം. ഇതിന് സാക്ഷി പരുവക്കാട്ടിൽ ശങ്കുണ്ണി മേനോനും (ഒപ്പ്) പീച്ചാംകുറിച്ചി ശങ്കു മേനോനും (ഒപ്പ്) ചുങ്കത്ത് ചുമ്മാർ ഇട്ടൂപ്പും (ഒപ്പ്) ചീരൻ മാത്തു പാത്തുവും (ഒപ്പില്ല) അരികെ 1039-ാം ആണ്ട് വൃശ്ചികമാസം 25-ാം തീയതി കരുമത്തിൽ കൃഷ്ണൻ കയ്യെഴുത്തു.

12 കൈക്കാരന്മാർ ഒപ്പ്.

മേൽകൈക്കാരന്മാരിൽ പനക്കൽ ഇയ്യപ്പൻ 1042 മീനത്തിൽ മരിച്ചു പോകയാൽ 1044 ചിങ്ങം 20-ാം തീയതി പനക്കൽ ഇയ്യാക്കു മാത്തു ടി സ്ഥാനമേറ്റു. പാറമേൽ കുരിയപ്പൻ 1050-ൽ മരിക്കയാൽ ടി യാന്റെ ജ്യേഷ്ഠൻ ചിമ്മാരും പിന്നീട് ചിമ്മാരിന്റെ മകൻ ചാക്കുണ്ണിയും ടി സ്ഥാനമേറ്റു.

## കൊച്ചി ദിവാന്റെ റിപ്പോർട്ട്

എ.ഡി. 54-ൽ 3-6-1879 ന് റസിഡണ്ട് സായിപ്പിന് കൊച്ചി ദിവാൻ അയച്ച റിപ്പോർട്ട്: "വളരെക്കാലമായി പനക്കൽ - പാറേമ്മൽ എന്നീ വീട്ടുകാരുടെ നേതൃത്വത്തിൽ കുന്നംകുളത്തും പരിസരങ്ങളിലും ഉള്ള സുറിയാനി ക്രിസ്ത്യാനികൾ രണ്ടു കക്ഷികളായി പിരിഞ്ഞ് നിൽക്കുന്നു. ആ രണ്ട് വീട്ടുകാരും അവിടത്തെ ധനാഢ്യന്മാരും വളരെ സ്വാധീനശക്തിയുള്ളവരും അവർ തമ്മിൽ എന്നും മത്സര കക്ഷികളായി വർത്തിച്ചു വരുന്നവരും ആകുന്നു. നിർഭാഗ്യവശാൽ ആ കാലത്തുണ്ടായിരുന്ന രണ്ട് ബിഷോപ്പുമാരും തമ്മിൽ മത്സരക്കാരായിരുന്നതിനാൽ ഓരോ ബിഷോപ്പും ഓരോ കക്ഷിയുടെ അഭിലാഷത്തെ വളർത്തിക്കൊണ്ടു പോന്നു. തന്നിമിത്തം കുടുംബമത്സരവും കക്ഷിമത്സരവും ആർത്താറ്റ് കുന്നംകുളം പള്ളിയുടെ വസ്തുവഹകൾ സംബന്ധിച്ച ഭരണകാര്യത്തിൽ ആവിർഭവിച്ചു."

## ആർത്താറ്റ് പള്ളിയിലെ കളവ് കേസ്

1055 വൃശ്ചികം 10-ാം തീയതി (1879) ഉണ്ടായ ആർത്താറ്റ് പള്ളിയിലെ കേസ് - അക്കൊല്ലം ഊഴപ്രകാരം ചെറുവത്തൂർ താരു ഉതുപ്പൂരു (കൊട്ടിൽ) ആയിരുന്നു നടത്തു കൈക്കാരൻ. അദ്ദേഹം വൃശ്ചികം 22-ാം തീയതി അത് സംബന്ധിച്ച് തലപ്പള്ളി തഹസീൽദാർക്ക് ഹർജി കൊടുക്കുകയും ചെറുതുരുത്തി കൊത്തുവാളും (അക്കാലത്തെ പോലീസിന്റെ പേർ) കുന്നംകുളം പാർവത്യക്കാരനും കളവ് പുള്ളികളെ അന്വേഷിക്കുകയും ധനു മാസം 4-ാം തീയതി (1880 ഡിസംബർ) പകൽ പത്തു മണിക്ക് കള്ളന്മാരെ ആർത്താറ്റ് പള്ളിപ്പറമ്പിൽ വച്ച് വിസ്തരിക്കുകയും ചെയ്തു. അപ്പോൾ എടുത്ത യാദാസ്തിന്റെ പകർപ്പ് ഇവിടെ ചേർക്കുന്നു:

"ബ്രിട്ടീഷ് ശീമക്കാരൻ മൂർത്താട്ട് ഈഴവൻ പാരൻ മകൻ കേളുവും കണ്ടമ്പള്ളി ചാമി കുട്ടൻ എന്നിവർ കൊടത്തൂർ അയ്യപ്പന്റെ കുടിയിൽ നിന്നും ഏകദേശം അര നാഴിക രാവ് ചെന്ന് പള്ളിയുടെ പടിഞ്ഞാറുവശം കുറേനേരം ഇരുന്നു. പിന്നത്തേതിൽ പേർ അറിയാത്ത രണ്ട് ജോനകരും ഒരു ഈഴവനും വടക്കുനിന്ന് വന്നു. ഇവർ കുറേനേരം സംസാരിച്ചതിന്റെശേഷം ആറുപേരും കൂടി പള്ളിയുടെ തെക്കേപ്പുറത്ത് പടിപ്പുരയ്ക്കൽ വന്നു. ചാമി എന്നവൻ മതിലിന്മേൽ കയറി അകത്തു കടന്നു. ടി കേളു, കുട്ടൻ ഇവരെ പടിപ്പുരയ്ക്കൽ ഇരുത്തി രണ്ടു ജോനകരും അവരോടു കൂടെയുള്ള ചോനും പള്ളിപ്പറമ്പിൽ കടന്നു. ചാമിയുടെ കയ്യിൽ അഞ്ചോ ആറോ കരു ഉണ്ടായിരുന്നു. കരു ഉപയോഗിച്ച് വാതിലിന്റെ പൂട്ട് തുറന്ന് അകത്ത് കടന്ന് മുതലുകളെടുത്തു. ചാമി പോകുമ്പോൾ കൊണ്ടുപോയിരുന്ന ഏകദേശം എട്ടിടങ്ങഴി കൊള്ളുന്ന ഒരു മൺ

കുടം നിറച്ച് വെളിച്ചെണ്ണയും ആയിട്ട് തെക്കേപ്പടിപ്പുരക്കൽ വന്നിരുന്നു. പിന്നെ പടിപ്പുരക്കൽ പടിഞ്ഞാറ് വശത്തുള്ള തെങ്ങിൻമേൽ നിന്ന് നാളികേരം ഇട്ടുകൊണ്ടുവന്നു. ഒരു പിശ്ശാംകത്തി മാത്രം ഉണ്ടായിരുന്നതിനാൽ ജോനകർ നാളികേരം വെട്ടിപ്പൊളിക്കുന്നതിന് പള്ളിയുടെ പടിഞ്ഞാറേ പടിപ്പുര മുറിയിൽ ഉണ്ടായിരുന്ന ഒരു ചിരവമുട്ടി കൊണ്ടുവന്ന് നാളികേരം പൊളിച്ച് അവിടെവെച്ച് തിന്നിരുന്നു. ആ നാളികേരത്തിന്റെ ചകിരി മുതലായത് മേപ്പടി കുറ്റക്കാരൻ എടുത്തു കാണിക്കുകയുണ്ടായി. പള്ളിമതിൽ കടന്നതിന്റെ ശേഷം പള്ളിക്കകത്തുനിന്ന് എടുത്തിരിക്കുന്ന സ്വർണ്ണം, വെള്ളി സാധനങ്ങളുടെ കാര്യത്തെപ്പറ്റി മേൽപടി ചാമിയും ജോനകനും തമ്മിൽ പിണങ്ങിപ്പിരിഞ്ഞിരുന്നു. ദേശത്ത് പ്രമാണികളും കൊത്തുവാൾ ഉസ്മാൻഖാനും മേൽ വിവരിച്ച യാദാസ്തിൽ ഒപ്പിട്ടു. പിന്നീട് ഇതിന്റെ അവസാനം എങ്ങിനെയായിരുന്നു എന്നതിനെപ്പറ്റി അറിവില്ല.

## തൃശൂർ ജില്ലാക്കോടതിയിലെ ഒരു വിധി

പനക്കൽ ഇയ്യപ്പൻ എന്ന ആൾ 1042-ൽ പരലോകം പ്രാപിക്കയാൽ (1866-1867) സ്വകുടുംബത്തിൽപെട്ട പനക്കൽ മാത്തു അവർകൾ 1044 മുതൽ (1868-1869) മേൽക്കൈസ്ഥാന ജോലി തുടർന്നു. മാത്യൂസ് മാർ അത്താനാസ്യോസിൽ നിന്ന് ആയതിന് അംഗീകാരവും സിദ്ധിച്ചു. കുറച്ചുനാൾ കഴിഞ്ഞപ്പോൾ പനക്കൽ പാത്തപ്പൻ അയ്പൂരു അവർകളാണ് തറവാട്ടിലെ സീനിയർ മെമ്പർ എന്നും അദ്ദേഹം ഇടവകക്കാരാൽ നിശ്ചയിക്കപ്പെട്ട മേൽക്കൈസ്ഥാനിയാണെന്നും മറ്റും കാണിച്ച് 1055-ൽ ആദ്യം (1879) 76-ാം നമ്പർ ആയി തൃശൂർ ജില്ലാ കോർട്ടിൽ ഒരു അന്യായം ഫയലാക്കി. മലങ്കരയുടെ മാത്യൂസ് മാർ അത്താനാസ്യോസിന്റെ കൽപന പ്രകാരമാണ് പനക്കൽ മാത്തു അവർകൾക്ക് കൈസ്ഥാനജോലി തുടർന്നു വരുന്നതെന്നും മറ്റും അദ്ദേഹം പ്രതിപാദിച്ച് കൽപന ഹാജരാക്കി. ആ കേസിലെ വിധി: (പേജ് 125, പാര 65).

സി. തിരുവെങ്കിടാചാരിയർ (1-ാം ജഡ്ജി. 15-8-1056, 26-3-1881).

വാദപ്പെട്ട പള്ളിയുടെ ലൗകികകാര്യങ്ങളിൽ മെത്രാപ്പോലീത്താ തിരുമേനിക്ക് ഉൾക്കടന്ന് പ്രവേശിക്കുന്നതിന് അധികാരാവകാശമില്ല. മെത്രാപ്പോലീത്തായുടെ ബഹുമാനത്തിനുവേണ്ടി കൈക്കാരന്മാർ ആണ്ടിനാലുള്ള വരവ്-ചെലവ് തെരട്ട് സമർപ്പിക്കുന്നുണ്ടായിരിക്കാം. അതുകൊണ്ട് അദ്ദേഹത്തിന് ലൗകികകാര്യങ്ങളിൽ ഇടപെടുവാൻ അധികാരം ലഭിക്കുന്നില്ല. പള്ളിയും സ്വത്തുക്കളും ഇടവകക്കാരുടെ ആകുന്നു. അതിന്റെ ഭരണം ഇടവകക്കാരൻ നിശ്ചയിക്കപ്പെടുന്ന അയ്മേനികൾ മുഖാന്തിരം നടത്തപ്പെടുന്നതാണ്. ഒരു പക്ഷേ, കൈക്കാരന്മാരുടെ നിയമനം മെത്രാപ്പോലീത്തന്മാരെ അറിയിക്കുന്ന ഒരു സമ്പ്രദായം ഉണ്ടായി

രിക്കാം. മെത്രാപ്പോലീത്തന്മാരുടെ ബഹുമാനത്തിനുവേണ്ടി അപ്രകാരമുള്ള ചടങ്ങുകൾ നിവർത്തിക്കുന്നതാണ്. ഇതുകൊണ്ടൊന്നും മെത്രാപ്പോലീത്തന്മാർക്ക് ഇടവകയിലെ ഉൾഭരണകാര്യത്തിൽ പ്രവേശിക്കുന്നതിന് കേവലം അധികാരം സിദ്ധിക്കുന്നില്ലെന്നാണ് എന്റെ അഭിപ്രായം.

ഇതനുസരിച്ച് പനക്കൽ ഐപ്പൂരു അവർകളുടെ വാദം സ്ഥാപിച്ച് വിധിച്ചു.

## കക്ഷി വഴക്കുകൾ തുടരുന്നു

കുന്നംകുളത്തുള്ള കക്ഷിമത്സരവും അന്തഃഛിദ്രവും കൂടുതൽ പ്രബലപ്പെടുകയും പള്ളികളിൽ കർമ്മം നടത്തുന്ന കാര്യത്തിൽ മുൻപതിവുപോലെ ആക്ഷേപങ്ങളും ബഹുമാനപ്പെട്ട ഗവൺമെന്റിന്റെ മുമ്പാകെ എത്തുകയും ഗവൺമെന്റ് ആയതിൽ ഇടപെട്ട് ആർത്താറ്റും ചിറളയവും പള്ളികൾ ഒരു ഊഴമായും ശേഷം മൂന്ന് പള്ളികൾ വേറൊരു ഊഴമായും നിശ്ചയിക്കുകയും ചെയ്തു.

കൈക്കാരന്മാരായ പനക്കൽ മാത്തുവും പറമേൽ ചാക്കുണ്ണിയും അഭിപ്രായത്തിൽ യോജിച്ചു. അവരുടെ ഊഴത്തിൽ കർമ്മം നടത്തുന്നതിന് പഴഞ്ഞിയിൽ നിന്ന് വടക്കൂട്ട് സ്കറിയാ കത്തനാർ, ചീരൻ യാക്കോബ് കത്തനാർ, പുലിക്കോട്ടിൽ ശീമോൻ കത്തനാർ, തെക്കുനിന്ന് ഒരു തോമ്മാ കത്തനാർ എന്നിവരെ വരുത്തി. ശേഷമുള്ള ഇവിടത്തെ പട്ടക്കാരും ജനങ്ങൾ ബഹുഭൂരിഭാഗവും പുലിക്കോട്ടിൽ മാർ ജോസഫ് ദീവന്നാസ്യോസ് തിരുമേനിയെ അനുസരിച്ച് നിൽക്കുന്നവരും മാത്യൂസ് മാർ അത്താനാസ്യോസിന്റെ നവീകരണ പ്രസ്ഥാനത്തിന്റെ ഒരു ലാഞ്ചനപോലും ബാധിക്കാത്തവരും ആയിരുന്നു.

## ആർത്താറ്റ് പള്ളിയുടെ പടിഞ്ഞാറേ വഴി

ടിപ്പു സുൽത്താന്റെ പടനായകന്മാർ ആർത്താറ്റ് പള്ളി തീ വയ്ക്കുന്നതിനു മുമ്പ് പള്ളിയിലേക്കുള്ള പ്രധാന വഴി വടക്കുഭാഗത്തുള്ള പടിപ്പുരയിൽക്കൂടി ആയിരുന്നു. 989-ൽ (1813–14) പടിഞ്ഞാറുഭാഗത്ത് പടിപ്പുര പണികഴിപ്പിച്ചതിന്റെ ശേഷം അതിന് മുൻവശത്ത് വെളിവായിക്കിടന്നിരുന്ന ആർത്താറ്റ് സർവ്വെ 315–ാം നമ്പർ പറമ്പിൽക്കൂടിയായിരുന്നു പള്ളിയിലേക്കുള്ള ഗതാഗതം. പള്ളിയുടെ കിഴക്കുഭാഗത്ത് താമസിക്കുന്ന അനേകം വീട്ടുകാർക്കും പോക്കുവരവിനുള്ള വഴി ആ പറമ്പിൽക്കൂടി ത്തന്നെയായിരുന്നു.

1058 വൃശ്ചിക മാസത്തിൽ (1882) ഒരു രാത്രി കൊണ്ട് പനക്കൽ ഇയ്യാക്കു മാത്തു അവർകൾ ഒരു പുതിയ വഴി മേൽപ്പറഞ്ഞ പറമ്പിൽക്കൂടി പള്ളിയുടെ നടവഴി എന്നപോലെ വെട്ടിക്കുകയുണ്ടായി എന്നും

അത് കയ്യേറ്റമാണെന്നും ടി വഴിയുടെ തെക്കുഭാഗത്തുള്ള കുരിശുപള്ളിയിലെ കർമ്മാദികൾക്ക് അതിൽക്കൂടിയുള്ള ഗതാഗതം വലിയ അസഹ്യതയായിത്തീരുമെന്നും മറ്റും കാണിച്ച് ആർത്താറ്റ് റോമൻ കത്തോലിക്കാപള്ളി കൈക്കാരന്മാർ കൊച്ചി ദിവാൻജി അവർകൾക്ക് ഹർജി സമർപ്പിക്കുകയും ദിവാൻ ശങ്കുണ്ണിമേനോൻ അവർകൾ സ്ഥലം ഇറങ്ങി കാണുകയും ഉണ്ടായി. ദിവാൻജി അവർകളുടെ തീരുമാനം നമുക്ക് അനുകൂലമായി പരിണമിച്ചതിനാൽ ഒരു സിവിൽ വ്യവഹാര മൂലം നിവൃത്തി സമ്പാദിക്കുന്നതിനായി ടി പള്ളി കൈക്കാരന്മാർ തൃശൂർ ജില്ലാ കോർട്ടിൽ 1058-ൽ ആദ്യം 30-ാം നമ്പർ ആയി ഒരു അന്യായം ഫയലാക്കി. 1059 വൃശ്ചികം 5-ാം തീയതി (1883) രാവിലെ 8 മണിക്ക് ജില്ലാ ജഡ്ജി സ്ഥലം ഇറങ്ങിക്കണ്ടു. വാദികളായ റോമൻ കത്തോലിക്കാ പള്ളിക്കാരുടെ അറിവും സമ്മതവും കൂടാതെ അവരുടെ പള്ളിവക പറമ്പിൽക്കൂടി ഒരു പുതിയ വഴി വെട്ടിച്ചത് ന്യായവിരുദ്ധമാണെന്നും മറ്റും സമർത്ഥിച്ച് ജില്ലാ ജഡ്ജി നമുക്ക് പ്രതികൂലമായി വിധി കൽപിച്ചു. ആയതിനാൽ 1059-ൽ 52-ാം നമ്പർ ആയി നമ്മുടെ ഭാഗത്തു നിന്ന് ചീഫ് കോർട്ടിൽ അപ്പീൽ ബോധിപ്പിച്ചു. അവിടത്തെ ഡിവിഷൻ ബെഞ്ചിൽ ഇരു ഭാഗത്തേയും വാദപ്രതിവാദങ്ങൾ കേൾക്കുകയും സാക്ഷിതെളിവുകൾ കൂലങ്കഷമായി പരിശോധിക്കുകയും നമുക്ക് ഗുണകരമായ ഒരു വിധി കൽപ്പിക്കുകയും ചെയ്തു. 20 കൊല്ലത്തിൽ അധികം കാലമായി നടപ്പുള്ള ഒരു വഴിയാണ് അതെന്ന് തെളിവുകൾ കൊണ്ട് ബോധ്യമായിരിക്കുന്നുവെന്നും കുരിശുപള്ളിയിലെ കർമ്മാദികൾക്ക് അതിലെ ഗതാഗതം മൂലം അസഹ്യതയുണ്ടെന്നുള്ള വാദം നിസ്സാരമാണെന്നും ആകുന്നു വിധിതാല്പര്യം. ഈ വഴിയുടെ തെക്കുവശം കുരിശുപള്ളിയും വടക്കുവശം സർവ്വെ 315/1-ാം നമ്പർ ആർത്താറ്റ് റോമ്മൻ കത്തോലിക്കാപള്ളി വക പറമ്പും ആണ്. 1084-ലെ സർവ്വേ സെറ്റിൽമെന്റ് കാലത്ത് (1908-1909) ആ വഴി സർക്കാർ പുറമ്പോക്കാക്കി പതിക്കുകയും ചെയ്തു. സർവ്വെ 315/1-ാം നമ്പർ പറമ്പ് 1120-ാം ആണ്ടിൽ (1944-1945) നമ്മുടെ പള്ളിക്ക് തീറു മേടിച്ചു.

## വടക്കാഞ്ചേരി പള്ളി

ആർത്താറ്റ് ഇടവകയിൽ നിന്ന് വക്കീൽമാരായും കച്ചവടക്കാരായും ഉദ്യാഗസ്ഥന്മാരായും പലരും കുടുംബസമേതം തലപ്പള്ളി താലൂക്കിന്റെ കേന്ദ്രപട്ടണമായ വടക്കാഞ്ചേരിയിൽ താമസം തുടങ്ങി. വടക്കാഞ്ചേരി ഡിസ്ട്രിക്ട് മുൻസിഫ് ആയി കടവിൽ പൗലൂസ് (പിന്നീട് റിട്ട. ഹൈക്കോടതി ജഡ്ജി) തുടങ്ങിയവരും അവിടെ താമസമായി.

പുലിക്കോട്ടിൽ കാക്കുണ്ണി ഇട്ടൂപ്പ്, ചെറുവത്തൂർ (കൊട്ടിലിൽ) താരു ചാക്കോ, ചീരൻ ഇട്ടൂപ്പ് താരു എന്നീ വക്കീലന്മാരെ ജോ. സെക്രട്ടറിമാരാക്കി പള്ളിപ്പണിക്കായി ഒരു കമ്മിറ്റി രൂപീകരിച്ചു.

ഓട്ടുപാറ കുമാരനെല്ലൂർ വില്ലേജിൽ പണ്ടാരവക വെറുംപാട്ടം സർവ്വേ 282-ാം നമ്പർ 75 സെന്റ് വിസ്തീർണ്ണമുള്ള പറമ്പ് പതിച്ചുകിട്ടുവാൻ ഗവണ്മെന്റിനെ സമീപിച്ച് 1102 മീനം 23-ന് (1927) ഒരു ഹർജി ബോധിപ്പിച്ചു. പല പ്രതിഷേധങ്ങളും ഗൗരവമായി ഉന്നയിക്കപ്പെട്ടു. എന്നാൽ ചാക്കോ വക്കീൽ നിയമസഭയിലെ വടക്കാഞ്ചേരി നിയോജകമണ്ഡലം പ്രതിനിധി ആയതിനാൽ പ്രതിഷേധക്കാർ വിജയിച്ചില്ല. ഗവണ്മെന്റിൽ നിന്നും ഉത്തരവ് ലഭിച്ചു.

Proceedings of the Diwan of Cochin local ... Miscellaneous Department Order Dated 29th June 1927.

Div No. 286/2/1102

Permission to construct the church without a cemetary at the site is granted subject to the conditions that the petitioners will pay before they enters the .... on the land the land value and the value of the existing improvements. ....

Sd.

Secratary to the Diwan

മേൽപ്പറഞ്ഞ സ്ഥലത്തു ശ്മശാനം കൂടാതെ പള്ളി പണിയുന്നതിനായി അനുവദിക്കുന്നുവെന്നും സ്ഥലവിലയും ചമയവിലയും സർക്കാരിൽ അടച്ചതിന്റെ ശേഷം വസ്തുവിൽ പ്രവേശിക്കാമെന്നുമാണ് ഉത്തരവിലെ താല്പര്യം. അതനുസരിച്ച് സ്ഥലവിലയ്ക്കും പുറമേ ചമയവിലയായി 368 ക 10 അണ തലപ്പള്ളി താലൂക്ക് ഖജനാവിൽ 1103 ചിങ്ങം 17-ന് 254-ാം നമ്പർ ചലാൻ പ്രകാരം അടച്ചു. യാക്കോബായ സുറിയാനി പള്ളിക്കുവേണ്ടി 1-ാം ഹർജിക്കാരൻ പി. കെ. ഇട്ടൂപ്പ് വർഗ്ഗീസിന്റെ പേരിൽ 70-ാം നമ്പർ പട്ടയവും ലഭിച്ചു.

1103 കന്നി 23-ാം തീയതി (1927) പള്ളിക്ക് അടിസ്ഥാനമിട്ടു. പണം പിരിച്ചു. 1590 ക 7 അണ 5 പൈസ ചെലവ് ചെയ്തു ഒരു പള്ളികെട്ടിടം പണിയിച്ച് തൽക്കാലം ഓല മേഞ്ഞു. 1105 കന്നി 20-ാം തീയതി (1929) ഞായറാഴ്ച പുലിക്കോട്ടിൽ യൗസേപ്പ് റമ്പാൻ വി. ഗീവറുഗീസ് സഹദായുടെ നാമത്തിൽ പ്രതിഷ്ഠിച്ച് ആദ്യ കുർബ്ബാന അർപ്പിച്ചു.

പഴഞ്ഞിയിലെ മൂപ്പച്ചൻ ചീരൻ ഗീവർഗ്ഗീസ് കത്തനാരെ പ്രഥമ വികാരിയായി നിയമിച്ചു. കുർബ്ബാനയ്ക്ക് വരുന്ന വൈദികർ അക്കാലത്ത് ഇട്ടൂപ്പ് വക്കീലിന്റെ വീട്ടിലാണ് താമസിച്ചിരുന്നത്. ഇട്ടൂപ്പ് വക്കീലിന്റെ മകൻ അബി (പിൽക്കാലത്ത് വർഗ്ഗീസ് വക്കീൽ) യെ ചീരൻ ഗീവർഗ്ഗീസ് കശ്ശീശാ മദ്ബഹായിലെ ശുശ്രൂഷക്കാരനായി പ്രവേശിപ്പിച്ചതായി

അദ്ദേഹം പിൽക്കാലത്ത് അഭിമാനപൂർവ്വം ഇതെഴുതുന്ന ആളിനോട് സാക്ഷിച്ചിട്ടുണ്ട്.

പള്ളി തെക്കുഭാഗത്ത് മെയിൻ റോഡിൽ ഒരു കുരിശു സ്ഥാപിക്കുവാൻ മേനോത്തുപറമ്പിൽ എന്ന മരോട്ടിക്കൽ അന്തോണി മകൾ ഏലിയാമ്മ ഒരു സ്ഥലം പി. കെ. ഇട്ടൂപ്പ്, സി. ടി. ചാക്കോ എന്നിവരുടെ പേരിൽ 1106-ൽ 1371-ാം നമ്പർ വടക്കാഞ്ചേരി രജിസ്റ്റർ ആഫീസ് ആധാരപ്രകാരം പള്ളിക്ക് എഴുതിക്കൊടുത്തു. ഉടനെ അവിടെ ഗീവറുഗ്ഗീസ് സഹദായുടെ നാമത്തിൽ ഒരു കുരിശു പണിതു. അതിന്റെ കൂദാശ ചീരൻ ഗീവറുഗ്ഗീസ് കശ്ശീശ നിർവഹിക്കുകയും അവിടെ ഒരു ഭണ്ഡാരം സ്ഥാപിക്കുകയും ചെയ്തു.

എറണാകുളം ക്രിസ്ത്യൻ കമ്പനി വക ഗ്രാന്റ് റാഫിളിൽ (ഷോടതിക്കുറി) ആദായത്തിൽ നിന്ന് വടക്കാഞ്ചേരി പള്ളിക്കുവേണ്ടി 880 ക. യുടെ ചെക്ക് 1115 കന്നി 13-നോടടുത്തു പി. കെ. ഇട്ടൂപ്പ് വക്കീലിന് ലഭിച്ചു. അക്കൊല്ലം മകരം 2 മുതൽ പള്ളിയുടെ ഓടിടാൻ ആരംഭിക്കുകയും മദ്ബഹായ്ക്ക് തട്ട് ഇടുകയും ചെയ്തു. മേടം 15-ന് ഓട്പണി അവസാനിച്ചു.

പള്ളിയുടെ മേൽപ്പുരയിൽ നിന്ന് ചായ്ച്ചിറക്കി വടക്കുവശത്ത് ചാക്കോ വക്കീലിന്റെ ചിലവിൽ ഒരു മുറി പട്ടക്കാർക്ക് താമസിക്കുവാൻ അക്കൊല്ലം തന്നെ പണിതു. സ്ഥിരവരുമാനം ഉറപ്പാക്കുവാൻ പള്ളിപ്പറമ്പിന്റെ തെക്കുഭാഗത്ത് മൂന്ന് വീട്ടുകാർക്ക് താമസിക്കവിധം 1000 ക. ചിലവിട്ട് ഒരു ഓടിട്ട കെട്ടിടം ചാക്കോ വക്കീൽ പണിയിച്ചു. കൊല്ലം 126 രൂപ വാടക നിശ്ചയിച്ചു കൊടുത്തു. കെട്ടിടപണി ചിലവിലേക്ക് വാടകയിൽ നിന്ന് 500 ക. ലഭിച്ചു. 1120-ൽ പുതിയ കൈസ്ഥാനി വന്നപ്പോൾ ഇരിപ്പുള്ള 300 രൂപ വക്കീലിന് കൊടുത്തു. ബാക്കി 200 ക. വക്കീൽ സംഭാവനയായി വക വച്ചു കൊടുത്തു. അങ്ങനെ ആ കെട്ടിടം പള്ളിക്ക് സ്വന്തമായി.

ഇടവകക്കാരുടെ ശവസംസ്കാരം 15 നാഴിക (25 കിലോമീറ്റർ) അകലെ ആർത്താറ്റ് ആണ് നടത്തിയിരുന്നത്.

1116-ാമാണ്ടിൽ എങ്കക്കാട് വില്ലേജിൽ സർവ്വേ 734-ൽ 5-ാം നമ്പർ പുറമ്പോക്ക്പറമ്പിൽ ഏതാനും ഭാഗം സർക്കാരിൽ നിന്ന് പള്ളിക്കായി നൽകി (തലപ്പള്ളി താലൂക്കാപ്പീസ് 1116-ൽ എ 1021-ാം നമ്പർ ഉത്തരവ്).

1118 തുലാം 23-ാം തീയതി കൊല്ലം ഇടവകയുടെ മാർ തേവോദോസ്യോസ് മെത്രാപ്പോലീത്താ (ബഥനി) ശവക്കോട്ട കൂദാശ ചെയ്തു (1942). അവിടെ കുരിശുപള്ളിക്ക് ശിലാസ്ഥാപനം നടത്തുകയും ചെയ്തു. 1121 കന്നി 5-ാം തീയതി (1945. 8-ാം തീയതി സുറിയാനികണക്കിൽ) പെരു

നാൾ കുർബ്ബാന കഴിഞ്ഞ് നിരണം ഇടവകയുടെ തോമ്മാ മാർ ദീവന്നാസ്യോസ് ശവക്കോട്ടയിലെ കുരിശുപള്ളി ദൈവമാതാവിന്റെ നാമത്തിൽ പ്രതിഷ്ഠിച്ച് കൂദാശ ചെയ്തു. ആർത്താറ്റ് ഇടവകയിലെ കൊള്ളന്നൂർ താരുവിന്റെ മക്കൾ വർഗ്ഗീസ്, ചേറു എന്നിവർ ആ കെട്ടിടത്തിന്റെ പണിക്ക് ഉദ്ദേശം 200 രൂപ ചെലവ് ചെയ്തിട്ടുണ്ട്.

ഏറെക്കാലം ആർത്താറ്റ്–കുന്നംകുളം പട്ടക്കാർ ഇവിടെ സേവനം അനുഷ്ഠിച്ചിട്ടുണ്ട്. 1104 തുലാം 15–ന് ചൊവ്വന്നൂർ അടുപ്പൂട്ടി സ്ലീബാ പള്ളിയുടെ ശിലാസ്ഥാപനകർമ്മം നടത്തി. 1104 കുംഭം 2–ന് ഗീവറുഗീസ് ദ്വിതീയൻ ബാവായുടെ സ്ഥാനാരോഹണത്തിന് (1929) ഇവിടത്തെ വികാരിമാരും കൈക്കാരന്മാരും കുറെ ജനങ്ങളും കോട്ടയത്തിന് പോയി. വെടിക്കെട്ട് സാമാനങ്ങളും ചെണ്ട മുതലായ വാദ്യക്കാരെയും കൊണ്ടുപോയി.

1104 മേടം 1–ന് 40–ാം വെള്ളിയാഴ്ച പുലിക്കോട്ടിൽ യോസേഫ് ശെമ്മാശന് പ. ബാവാ ആർത്താറ്റ് പള്ളിയിൽവച്ച് കശ്ശീശാപട്ടം നൽകി. പിറ്റേ ദിവസം അദ്ദേഹത്തെ റമ്പാനാക്കി (1929).

1104 മേടം 23–ന് അടുപ്പൂട്ടി സ്ലീബാ പള്ളി പ. ബാവാ കൂദാശ ചെയ്തു (1929).

1105–ൽ ടി റമ്പാന്റെ ഉത്സാഹത്തിൽ ബഥനിക്കുവേണ്ടി 1096–ൽ തീറു വാങ്ങിച്ചിരുന്ന പറമ്പിൽ ഒരു ചാപ്പലും ചെറിയ ബംഗ്ലാവും പണിയിച്ചു. കുറച്ചുകാലം കൊണ്ട് അദ്ദേഹം ഏറെ പ്രശസ്തനായി. ആരാധനക്രമം മലയാളത്തിൽ എന്ന പ്രസ്ഥാനം മലങ്കരസഭയിൽ ഇദംപ്രഥമമായി ആരംഭിച്ചതും 1929–ൽ കുന്നംകുളം പഴയപള്ളിയിൽ ചേർന്ന മാർ ഗ്രീഗോറിയോസ് വിദ്യാർത്ഥി പ്രസ്ഥാനം വാർഷിക കോൺഫ്രൻസിൽ അത് ചർച്ചാവിഷയമായതും പീഡാനുഭവവാരത്തിലെ പ്രുമിയോൻ–സെദ്റാകൾ, കുർബ്ബാനതക്സാ എന്നിവ വിവർത്തനം ചെയ്യിച്ച് ആദ്യമായി കുന്നംകുളം എ.ആർ.പി. പ്രസിൽനിന്ന് പുറത്തിറക്കിയതും 'ആത്മപോഷിണി' എന്ന സാഹിത്യമാസിക വള്ളത്തോൾ, സ്വദേശാഭിമാനി രാമകൃഷ്ണപിള്ള തുടങ്ങിയ പ്രഗത്ഭ പത്രാധിപന്മാരെ നിയമിച്ച് കുന്നംകുളത്തു നിന്ന് പ്രസിദ്ധീകരിച്ചതും പ്രത്യേകാൽ അനുസ്മരണീയം.

പിന്നീട് മാർ ഈവാനിയോസിനോടൊപ്പം അദ്ദേഹം റീത്തുപ്രസ്ഥാനത്തിന്റെ പ്രചാരകനായി. കുന്നംകുളത്ത് വാലിപ്പറമ്പ് അങ്ങാടിയിൽ ഒരു പറമ്പ് തീറു വാങ്ങി റീത്തുപള്ളിക്ക് കല്ലിട്ടു. അവിടെ ഒരു ബംഗ്ലാവ് പണിയിച്ച് അവിടെ താമസമായി. 1116 (1941) ജൂലായ് 7–ന് ആ പള്ളിയിൽ ദിവംഗതനായി.

1106–ൽ ഏലിയാസ് പാത്രിയർക്കീസ് മലങ്കരസഭയിലെത്തി 1107 മകരം

29-ന് (1932 ഫെബ്രു. 13) അദ്ദേഹം ഓമല്ലൂർ പള്ളിയിൽ കബറടങ്ങു കയും ചെയ്തു.

1107-ൽ വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ്, പുത്തൻകാവ് മാർ പീല ക്സീനോസുമൊന്നിച്ച് കുന്നംകുളത്തും പഴഞ്ഞിയിലും കുറെനാൾ താമ സിച്ചു.

1107 മകരം 15-ന് കോട്ടപ്പടി പള്ളി തിരുമേനിമാർ കൂദാശ ചെയ്തു. 1107-ൽ പഴയപള്ളിയുടെ ജീർണ്ണിച്ചു കിടന്ന കിഴക്കേ പടിപ്പുര പൊളിച്ച് പരിഷ്കൃത രീതിയിൽ ഒരു ഗെയ്റ്റ് ആയി പണിതു. അതിനെ തുടർന്ന് മുഖമണ്ഡപം പൊളിച്ച് ടെറസ്സാക്കി പണിയുകയും ചെയ്തു (1932). 1108-ൽ ആർത്താറ്റ് പഴയപള്ളിയിലുള്ള ഇഷ്ടികകൾ മാറ്റി കോൺക്രീറ്റ് ഇട്ട് വൃത്തിയാക്കി.

1109 കുംഭം 12-ന് (1934 ഫെബ്രു. 23) വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് കാലം ചെയ്തു. കോട്ടയം പഴയസെമിനാരിയിൽ കബറടക്കി. പുലയടി യന്തിരം പഴയപള്ളിയിൽ വച്ച് മീനം 12-ന് അതിവിപുലമായി നടത്തി.

1110 തുലാ മാസത്തിൽ (1934) ഇദംപ്രഥമമായി കുന്നംകുളത്ത് പ്ലേഗ് മഹാമാരി വന്നുപെട്ടു. ജനങ്ങൾ പരിഭ്രമചിത്തരാകയാൽ 'തന്റെ ആടു കൾക്കുവേണ്ടി തന്റെ ജീവനെ ബലികഴിക്കുവാൻ' തയാറുള്ള മഹനീ യമായ ക്രിസ്തീയാദർശത്തോടുകൂടി പാമ്പാടിയിൽ നിന്ന് മാർ ഗ്രീഗോ റിയോസ് മെത്രാപ്പോലീത്താ തിരുമേനി പഴയപള്ളിയിലെഴുന്നെള്ളി താമ സിച്ച് കുറച്ച് ദിവസം പ്രത്യേക പ്രാർത്ഥനകളും ഉപവാസവും മറ്റും നിഷ് ക്കർഷയായി നടത്തുകയുണ്ടായി.

1110 ധനു 11-ന് കോട്ടയം എം.ഡി. സെമിനാരിയിൽ വച്ച് മലങ്കര സുറി യാനി ക്രിസ്ത്യാനി അസോസ്യേഷൻ ചേർന്നു. അതിൽ വച്ച് സഭാഭര ണഘടന അംഗീകരിച്ചു. കാതോലിക്കാബാവായെ മലങ്കര മെത്രാപ്പോ ലീത്താ ആയി തെരഞ്ഞെടുത്തു. മലങ്കര മാനേജിംഗ് കമ്മിറ്റിയിലേക്ക് ഈ ഇടവകയിലെ തെക്കേക്കര കുറിയാക്കോസ് കോർഎപ്പിസ്ക്കോപ്പാ, ചുങ്കത്ത് വറീയതു ഇയ്യു, ചീരൻ വറീയതു ഇട്ടൂപ്പ്, പനക്കൽ ചാക്കു കുഞ്ഞാത്തു എന്നിവരെ തെരഞ്ഞെടുത്തു.

1110 കർക്കിടകം 1-ന് ഇവിടത്തെ പള്ളിക്കാര്യങ്ങളെപ്പറ്റി ആർ. സി. 14-ാം നമ്പർ ആയി ഒരു ക്രിമിനൽ കേസ് ഉത്ഭവിച്ചു. തൽസംബന്ധ മായി പാമ്പാടി മാർ ഗ്രീഗോറിയോസ് ഇവിടെ ആഗതനായി.

1110 കർക്കിടകം 26-ന് തിരുമനസ്സിലെ അധ്യക്ഷതയിലും എം. എ. ചാക്കോ സൂപ്രണ്ടിന്റെ സാന്നിധ്യത്തിലും ഇടവകയോഗം ചേർന്നു. യോഗ ത്തിൽ വച്ച് കൈക്കാരന്മാർ സ്ഥാനമൊഴിഞ്ഞു. സഭാ ഭരണഘടന നട

പ്പിലാക്കി. രണ്ടു പട്ടക്കാരും കൈക്കാരനടക്കം പതിമൂന്ന് അയ്മേനികളും ഉൾപ്പെട്ട് ആകെ 15 പേർ അടങ്ങിയ ഒരു കമ്മിറ്റിയെ തെരഞ്ഞെടുത്തു. പുതിയ കൈക്കാരൻ ചാർജ്ജെടുത്തു.

### 1110 കർക്കിടകം 26 – 1113 വൃശ്ചികം 14 വരെ (1935–1937)

വികാരി: തെക്കേക്കര കുറിയാക്കോസ് കോർഎപ്പിസ്ക്കോപ്പാ (പ്രസിഡണ്ട്), കൈക്കാരൻ: ചെറുവത്തൂർ താരു മാത്തു (സെക്രട്ടറി)

1111 ഇടവത്തിൽ എം.ജെ.ഡി. സ്കൂളിൽ 7-ാം ക്ലാസ്സ് (തേർഡ് ഫാറം) ആരംഭിക്കുകയും അത് പൂർണ്ണ ലോവർ സെക്കണ്ടറി സ്കൂൾ ആക്കുകയും ചെയ്തു. ജന്മികളുമായുള്ള ചില വ്യവഹാരങ്ങൾ അവസാനിപ്പിച്ചു. നികുതി, മിച്ചവാരബാക്കി ഇവ കൊടുത്തു പല ജന്മികളുമായി വഴിപ്പെട്ട് ഇടപാടുകൾ തീർത്തു. ആർത്താറ്റ് തെക്കേവരാന്ത കൂരോട് പൊളിച്ച് ശീമഓട് മേഞ്ഞു. ആർത്താറ്റ് മുഖമണ്ഡപം പൊളിച്ച് പണിതു. 1113 തുലാം 12-ന് (1937) തെക്കേക്കര കുറിയാക്കോസ് കോറെപ്പിസ്ക്കോപ്പാ ദിവംഗതനായി.

### 1113 വൃശ്ചികം 14 – 1115 മകരം 1 വരെ (1937–1939)

വികാരി: കോലാടി ദാവീദ് കോറെപ്പിസ്ക്കോപ്പാ (പ്രസിഡണ്ട്)
കൈക്കാരൻ: കോലാടി ചാക്കുണ്ണി ഇട്ടിമാണി (സെക്രട്ടറി)

നടുപ്പന്തിയിലെ കിഴക്കൂട്ടുപുര 1110-ൽ സർക്കാരിലേക്ക് അക്വയർ ചെയ്ത കാര്യത്തിൽ തൃശൂർ ഡിസ്ട്രിക്ട് കോർട്ടിൽ 1111-ൽ എൽ. എ. 3-ാം നമ്പർ കേസിന്റെ തീരുമാനത്തിനുശേഷം കിട്ടിയ 7728 രൂപായിൽ നിന്ന് 7400 രൂപായ്ക്ക് ആ സ്വത്ത് തീറു വാങ്ങിച്ചു.

ആർത്താറ്റ് നടുപ്പള്ളിയുടെ കൂരോട് പൊളിച്ച് ശീമഓട് ഇടുന്നതിന് ഇടവകയിൽ ഒരു പണപ്പിരിവ് നടത്താനും മറ്റുമായി വികാരി പ്രസിഡണ്ടും പനക്കൽ ചാക്കു കുഞ്ഞാത്തു ഖജാൻജിയായും ഒരു കമ്മിറ്റിയുണ്ടായി. പിരിവ് നടത്തി 1114-ലെ ആനീദാ പെരുനാളിന് മുമ്പായി നടുപ്പള്ളി ഓടു മേഞ്ഞ് പൂർത്തിയാക്കി.

### 1115 മകരം 1 – 1118 മകരം 25 (1940–1943)

വികാരി തുടരുന്നു. കൈക്കാരൻ: പനക്കൽ വറീയതു ഇട്ടൂപ്പ് (സെക്രട്ടറി).

മുൻപറഞ്ഞ എൽ. എ. കേസിൽനിന്ന് കിട്ടിയതിൽ ബാക്കി സംഖ്യ കൊണ്ട് (328 ക. യിൽ നിന്ന്) 225 രൂപായ്ക്ക് സ്മാരക കുരിശിനരികെ കുന്നംകുളം സർവ്വേ 1590/1-ൽ ഏതാനും ഭാഗം ഒരു പുര തീറു വാങ്ങി.

ജീർണ്ണിച്ച് കിടന്നിരുന്ന പഴയപള്ളിയുടെ വടക്കേ പടിപ്പുരമാളിക പൊളിച്ച് വടക്കും തെക്കും വരാന്തയുണ്ടാക്കി രണ്ടുനില മാളികകെട്ടിടം പണിയിക്കയും അതിന്റെ താഴത്തെ മുറികൾ കച്ചവട പീടികകൾക്കുവേണ്ടി 225 ക. വാടകയ്ക്ക് ഏല്പിക്കുകയും ചെയ്തു.

മുമ്പുള്ള സ്കൂൾ കെട്ടിടത്തിന്റെ തെക്കുഭാഗത്ത് കുന്നംകുളം സർവ്വേ 1326-ൽ ഒരു സ്കൂൾ കെട്ടിടം പണിയിച്ചു.

എറണാകുളം ഗ്രാണ്ട് റാഫിളിൽ നിന്ന് (ഷോടതിക്കുറി) ആർത്താറ്റ്-കുന്നംകുളം ദീനപ്പുരയ്ക്കുവേണ്ടി കിട്ടിയ 400 ക. യുടെ സംഭാവന കൊണ്ട് ആർത്താറ്റ് സർവ്വേ 313-ന്റെ വടക്കുഭാഗത്ത് ശവക്കോട്ടമതിലിന് പുറത്ത് സെന്റ് മേരീസ് ദീനപ്പുരയും കുന്നംകുളം പഴയപള്ളിയുടെ മുൻവശത്ത് സർവ്വേ 1895-ൽ വേറൊരു ദീനപ്പുരയും പണിയിച്ചു.

1116 ഇടവം 13-ന് (1941) കുന്നംകുളത്തും മറ്റും ഒരു ശക്തിയായ കൊടുങ്കാറ്റുണ്ടായി. കുറെ കെട്ടിടങ്ങൾ വീണ് ആളുകൾ മരിക്കുകയും പറമ്പുകളിലെ നിരവധി വൃക്ഷങ്ങൾ വീഴുകയും അതിന്റെ ഇരുവശത്തുമുള്ള വൃക്ഷങ്ങൾ മറിഞ്ഞ് കുറെ ദിവസത്തേക്ക് ഗതാഗതം മുടങ്ങുകയും പള്ളികളുടെ അനവധി ഓടുകൾ വീണ് വളരെ നാശനഷ്ടങ്ങൾ സംഭവിക്കുകയും ചെയ്തു.

1118 ഇടവം 25 (1943) ന് കൂടിയ ഇടവക മഹായോഗത്തിൽ വച്ച് മകരം 23 വരെയുള്ള അർദ്ധവർഷത്തെ വരവ്ചെലവ് തെരട്ട് വായിച്ചു പാസ്സാക്കി. പനക്കൽ ചാക്കു കുഞ്ഞാത്തുവിനെ കൈക്കാരനായി (ആർത്താറ്റ് പള്ളി ചരിത്രത്തിന്റെ കർത്താവ്) തെരഞ്ഞെടുത്തു ചാർജ്ജേല്പിച്ചു.

വികാരി തുടരുന്നു. കൈക്കാരൻ: പനക്കൽ ചാക്കു കുഞ്ഞാത്തു (സെക്രട്ടറി).

അദ്ധ്യായം 19

# പാലൂർ - ചാട്ടുകുളങ്ങര പ്രദേശങ്ങൾ ചരിത്രവും സംസ്കാരവും

## കുടുംബചരിത്രങ്ങളും കുന്നംകുളവും

മലങ്കര ഓർത്തഡോക്സ് സഭയിൽ ജനസംഖ്യാ ബാഹുല്യത്തിൽ മുൻപന്തിയിൽ നില്ക്കുന്ന ഭദ്രാസനങ്ങളിലൊന്നാണ് അങ്കമാലി. സഭയിലെ ഏറ്റവും പഴക്കമുള്ള പല പള്ളികളും ഈ മെത്രാസനത്തിലാണ്. തലപ്പള്ളിയായ പാലൂരിൽ നിന്ന് യുദ്ധഭീതി മൂലം ചാവക്കാട് തുറമുഖം വഴി തൊട്ടടുത്ത തുറമുഖമായ ചെറായി തുറമുഖത്ത് വന്നിറങ്ങിയ പാലൂർ സ്വദേശികളാണ് ആദ്യം പറവൂരിലും പിന്നീട് അങ്കമാലി പ്രദേശങ്ങളിലും കുടിയേറിപ്പാർത്ത ആദ്യകാല ക്രിസ്തീയ കുടുംബങ്ങൾ. അങ്കമാലി മെത്രാസനത്തിലെ പല കുടുംബങ്ങളും കുന്നംകുളം (പാലൂർ) പ്രദേശങ്ങളിൽ നിന്ന് വന്നവരാണെന്ന് പല കുടുംബചരിത്രങ്ങളും വ്യക്തമാക്കുന്ന കാര്യം നേരത്തെ സൂചിപ്പിച്ചിരുന്നുവല്ലോ.

അങ്കമാലി മെത്രാസനത്തിൽ കുറുപ്പമ്പടി മർത്തമറിയം പള്ളിക്കുള്ള പ്രാധാന്യം അദ്വിതീയമാണ്. അങ്കമാലിയിൽ നിന്ന് വ്യാപാരാർത്ഥം കുടിയേറിപ്പാർത്തവരാണ് തങ്ങളുടെ പൂർവീകർ എന്ന് കുറുപ്പമ്പടിയിലെ ഇന്നത്തെ നിവാസികൾ അവകാശപ്പെടുന്നു. കുറുപ്പമ്പടി പള്ളിയുടെ ചരിത്രം 1981-ൽ എഴുതി പ്രസിദ്ധീകരിച്ച ആത്തുങ്കൽ ഗീവറുഗ്ഗീസ് കോറെപ്പിസ്ക്കോപ്പാ പള്ളിയുടെ ചരിത്രത്തോടൊപ്പം പല പ്രശസ്ത കുടുംബങ്ങളുടെയും ചരിത്രം അന്വേഷിച്ച് രേഖപ്പെടുത്തിയിട്ടുണ്ട്. അവയിൽ പലതിന്റേയും ചരിത്രം അങ്കമാലിയിൽ നിന്ന് ആരംഭിക്കുന്നതായി അദ്ദേഹം കണ്ടെത്തിയിട്ടുണ്ട്. അങ്കമാലിയുടെയും മുൻ കാലഘട്ടത്തിലേക്ക് അദ്ദേഹത്തിന്റെ ഗവേഷണം ആഴ്ന്നിറങ്ങിയിരുന്നെങ്കിൽ അത് പാലൂരിൽ ചെന്നെത്തിയേനേ - കുടുംബചരിത്ര ഗവേഷണമല്ല പള്ളിചരിത്രരചനയാണദ്ദേഹത്തിന്റെ മുഖ്യ ലക്ഷ്യമെന്നതിനാൽ കുടുംബ ഗവേഷണത്തിലെ അപര്യാപ്തത ഒരു പോരായ്മയായി ഗണിക്കേണ്ടതില്ല. എന്നാൽ കുറുപ്പംപടി ഇടവകയിലെ രണ്ടു കുടുംബങ്ങളുടെ വേരുകൾ തേടി അദ്ദേഹം എത്തിയത് പാലൂർ പ്രദേശത്താണ്. അതിലൊരു കുടുംബം തോമ്പ്രയാണ്. ഇപ്പോൾ 300-ൽ പരം കുടുംബങ്ങളിലായി കേരളത്തിലും സിങ്കപ്പൂർ, ജപ്പാൻ തുടങ്ങിയ സ്ഥലങ്ങളിലും വ്യാപിച്ചു കിടക്കുന്ന ഈ കുടുംബം കിടങ്ങയം ജന്മം എന്ന് അറിയപ്പെടുന്നു. ചരിത്രകാരൻ എഴുതുന്നു: "ഇവർ കുന്നംകുളത്ത് നിന്ന് കൂനൻകുരിശു സത്യകാലത്ത് (1653)

തുരുത്തിപ്പിള്ളി (വെങ്ങോല) ഭാഗത്ത് കുടിയേറി താമസിച്ചു. ചേന്നംകുടി, മുണ്ടയ്ക്കാമാലിക്കുടി, മണ്ണപ്പിള്ളി, ഉഴിഞ്ഞിനാട്, പടിഞ്ഞാറെ പുത്തൻ പുര, തോട്ടുങ്കൽ, കിഴക്കേക്കുടി, കുഞ്ഞിട്ടിക്കുടി മുതലായ വീട്ടുപേരുക ളിൽ അറിയപ്പെടുന്നു. ഇവരുടെ കുടുംബത്തിൽപ്പെട്ട പല പട്ടക്കാരും കുറുപ്പമ്പടി പള്ളിയിൽ തവണ നടത്തിയിട്ടുണ്ട്. കുമരക്കിള്ളി, കുരുപ്പ ക്കാടൻ, മറ്റമന, പുന്നോർപ്പിള്ളി, ഓലപ്പുര, പാത്തിക്ക, തണ്ണിക്കോടൻ, കിടങ്ങയം മുതലായ വീട്ടുകാരും കിടങ്ങയം ജന്മത്തിൽപ്പെട്ടവരാണ്" (പു. 113, 114).

കുന്നംകുളത്ത് കിടങ്ങൻ എന്ന ഒരു കുടുംബം ഇപ്പോഴും ഉണ്ട്. ഈ കിടങ്ങൻ തന്നെയാണോ കിടങ്ങയം ജന്മത്തിന്റെ പുറകിൽ? ആകാമെന്ന് തോന്നുന്നു. സാമൂതിരിയും കൊച്ചിയും തമ്മിൽ നടന്ന യുദ്ധകാലത്ത് യുദ്ധഭൂമിയായ കുന്നംകുളത്തു നിന്ന് ഇവർ ചെറായി-പറവൂർ വഴി അങ്ക മാലി-കുറുപ്പമ്പടി തുടങ്ങിയ സ്ഥലങ്ങളിൽ (തിരുവിതാംകൂറിൽ) അഭയം തേടുക സ്വാഭാവികം.

കുറുപ്പമ്പടിയിലും അങ്കമാലി ഭാഗത്തും ധാരാളമായി കാണുന്ന തുരുത്തി കുടുംബക്കാർ അവരുടേതായ ഒരു കുടുംബചരിത്രം 1997-ൽ പ്രസിദ്ധീകരിച്ചിട്ടുണ്ട്. പ്രൊഫ. ടി. എം. പൈലി, എഡിറ്റർ ആയി പ്രസി ദ്ധീകരിച്ച ആ കുടുംബ ചരിത്രം താരതമ്യേന കൂടുതൽ ശാസ്ത്രീയ മായി തയ്യാറാക്കപ്പെട്ട ഗ്രന്ഥമാണ്. അല്ലപ്ര, പെരുമ്പാവൂർ, കോടനാട്, കോട്ടപ്പടി, തൃക്കളത്തൂർ, ചേലാട്, കോതമംഗലം എന്നീ സ്ഥലങ്ങളിൽ കാണുന്ന കൊട്ടിശ്ശേരിക്കുടി, ആയത്തുകുടി, ചേട്ടാകുളത്തിൻകര, വേങ്ങ ശ്ശേരി, പള്ളിയേലിക്കര, കളപ്പുര, നെടുംപറമ്പിൽ എന്നീ കുടുംബങ്ങളും തിരുവാങ്കുളം മേഖലയിൽ കാണുന്ന ഓങ്ങോലിൽ, ഓണശ്ശേരിൽ, ഐക്ക രവേലിൽ, കരപ്പിള്ളിൽ, തട്ടാംപുറം എന്നീ കുടുംബങ്ങളും തുരുത്തി കുടുംബത്തിന്റെ വിവിധ ശാഖകളാണെന്ന് കുടുംബചരിത്രത്തിൽ പ്രതി പാദിച്ചിരിക്കുന്നു. തുരുത്തി കുടുംബത്തിന്റെ കാവൽപിതാവായി പ. ഔഗേൻ കാതോലിക്കായെ (ചേട്ടാകുളത്തിൻകര) ഗ്രന്ഥം ആദരിച്ചിട്ടുണ്ട്. അങ്കമാലിയുടെ വയലിപ്പറമ്പിൽ ഗീവറുഗീസ് മാർ ഗ്രിഗോറിയോസ്, മാത്യൂസ് മാർ ബർണബാസ് എന്നീ മെത്രാപ്പോലീത്താമാർ മാതൃവഴി യിൽ തുരുത്തി കുടുംബവുമായി ബന്ധപ്പെട്ടവരാണ്. തുരുത്തി കുടും ബത്തെക്കുറിച്ച് ചരിത്രം ആരംഭിക്കുന്നതിപ്രകാരമാണ്:

"തുരുത്തി കുടുംബം പാലൂർ നിന്ന് (പാലയൂർ) ചാവക്കാട് വരികയും അവിടെ നിന്ന് ഇടപ്പള്ളിയിൽ വന്ന് താമസിക്കുകയും ഇടപ്പള്ളിയിൽ നിന്ന് വെങ്ങോലി, തുരുത്തിപ്ലി ഭാഗത്ത് ഉദയംകുഴി പണിക്കരുടെ സഹായ ത്തോടുകൂടി കയറി താമസിക്കുകയും ചെയ്തു. ഇവരുടെ ജന്മം ചാവ ക്കാട് എന്നാണ്" (പു. 37). തുരുത്തി കുടുംബത്തിന്റെ തുടക്കം ചാവക്കാട്

ആയിരുന്നുവെന്ന് വിശ്വസിച്ചുപോരുന്നു. തലമുറകൾ കൈമാറിയിട്ടുള്ള വിവരങ്ങൾ വച്ചും വൈദികരുടെയും പൂർവ്വ പിതാക്കന്മാരുടെയും ശവ ക്കല്ലറകളിലും ശിലാഫലകങ്ങളിലും വസ്തു സംബന്ധമായ ആധാര ങ്ങളിലും ചാവക്കാട് തുരുത്തിയിൽ എന്ന് വിവിധ സ്ഥലങ്ങളിൽ രേഖ പ്പെടുത്തിക്കാണുന്നുണ്ട് (പു. 36). പാലൂരിൽ നിന്ന് യാത്രയായ ഈ കുടുംബം ഇടപ്പള്ളി സെന്റ് ജോർജ്ജ്, കുറുപ്പംപടി സെന്റ്മേരീസ്, കരി ങ്ങാച്ചിറ സെന്റ്ജോർജ്ജ്, സെന്റ് മേരീസ് തുരുത്തിപ്ലി, അല്ലപ്ര സെന്റ് ജേക്കബ്സ്, കോട്ടപ്പടി മാർ ഗീവറുഗീസ്, കടുംഗമംഗലം സെന്റ് പീറ്റേഴ്സ് & പോൾസ്, കോടനാട് സീയോൻ എന്നീ പള്ളികളിലെ പ്രവർത്തകരാ യിരുന്നിട്ടുണ്ട്.

1789-ൽ പാലൂർ പള്ളി (ആർത്താറ്റ്-ചാട്ടുകുളങ്ങര) ടിപ്പു സുൽത്താന്റെ പടയോട്ടക്കാലത്ത് തീവച്ച് നശിപ്പിച്ചു എന്നും പടയോട്ടം ഭയന്ന് ഈ പ്രദേശത്തുകാർ അങ്കമാലി, പള്ളുരുത്തി, ഇടപ്പിള്ളി, കണ്ടനാട്, തൃപ്പൂ ണിത്തറ എന്നീ പ്രദേശങ്ങളിലേക്ക് കുടിയേറിപ്പാർത്തതായി ആർത്താറ്റ് പള്ളിചരിത്രത്തിലും കൊച്ചി ഭദ്രാസന ഡയറക്ടറിയിലും (പു. 3) പ്രസ്താവമുണ്ട്. ഈ പ്രസ്താവം മേൽ പ്രസ്താവിച്ച കുടുംബചരിത്ര ങ്ങളിലെ അവകാശവാദവുമായി ഒത്തുപോകുന്നു. ടിപ്പുവിന്റെ ആക്രമ ണത്തിനപ്പുറത്തേയ്ക്ക് പഠനം നടത്തുവാൻ കുന്നംകുളത്ത് നാളിതുവരെ ശ്രമം നടത്തിയിട്ടില്ല. പൊന്നാനി കേന്ദ്രമായ വിദേശ വാണിജ്യം കൈവ ശപ്പെടുത്തുവാൻ ചോള പാണ്ഡ്യ രാജ്യങ്ങൾ ചേരരാജ്യത്തെ ആക്രമിച്ച പ്പോൾ ഉണ്ടായിക്കൊണ്ടിരുന്ന പാലൂരിന്റെ അരക്ഷിതാവസ്ഥയും ശൈവ മതമർദ്ദനം പാലൂർ പ്രദേശത്തുണ്ടാക്കിയ അരക്ഷിതാവസ്ഥയും സാമൂ തിരി - കൊച്ചി രാജാക്കന്മാർ തമ്മിലുണ്ടായ യുദ്ധങ്ങളുടെ ഭീതിയും പാലൂർ പ്രദേശത്തുള്ള പോർക്കളം കേന്ദ്രീകരിച്ചായതിനാൽ എ.ഡി. രണ്ടാം ശതകം മുതൽ പാലൂരിലെ തലപ്പള്ളിക്കാർ കേരളത്തിലെങ്ങും സുരക്ഷിത താവളങ്ങൾ തേടി അലഞ്ഞു എന്നും കൃഷി, വാണിജ്യം തുടങ്ങിയ ഉപജീവനമാർഗ്ഗങ്ങൾ തേടി വിവിധ സ്ഥലങ്ങളിൽ പാർപ്പുറപ്പി ച്ചുവെന്നും സമീപകാല ചരിത്ര ഗവേഷണ പഠനങ്ങൾ നമ്മെ ബോധ്യ പ്പെടുത്തുന്നു. 1665-ൽപോലും വിദേശത്തുനിന്ന് വന്ന അബ്ദുൾ ജലീൽ മാർ ഗ്രീഗോറിയോസ് പൊന്നാനിയിൽ വന്നിറങ്ങി എന്നും ചാവക്കാട് വഴി പറവൂരിലെത്തിയെന്നും ഉള്ള അറിവുകൾ ക്രൈസ്തവരുടെ പാലൂ രിൽ നിന്നുള്ള പലായനമാർഗ്ഗത്തിന്റെ ചരിത്രപരമായ സാധ്യതയെ സ്ഥിരീകരിച്ചിട്ടുണ്ട്. ഭാരതത്തിലെ ക്രിസ്ത്യാനികളുടെ പിള്ളത്തൊട്ടിൽ പാലൂർ-ആർത്താറ്റ് ആണെന്ന ബോധ്യം മൂലമല്ലേ 1806-ൽ ക്ലോഡിയസ് ബുക്കാനൻ മലങ്കരയിലുള്ള സകല ദേവാലങ്ങൾക്കും വേണ്ടി ഒരു സുവർണ്ണ പതക്കം (കുന്നംകുളത്തുകാരുടെ ഭാഷയിൽ പത്താക്ക്)

ആർത്താറ്റ് പള്ളിയുടെ ത്രോണോസിൽ വിനയപൂർവ്വം സമർപ്പിച്ചത്? ചാവക്കാട് സെന്റ് കുറിയാക്കോസ് പള്ളിയെ മാർത്തോമ്മാശ്ലീഹാ സ്ഥാപിച്ച പാലൂർ - പാലയൂർ - പള്ളി എന്ന് ചിത്രീകരിക്കുവാൻ സംഘടിതശ്രമം 1806–ന് ശേഷം നടന്നിട്ടുണ്ടെങ്കിലും അതിന്റെ പൂർവ്വീകമായ സാക്ഷാൽ പേർ ചാവക്കാട് പള്ളി എന്നാണെന്ന് 1800–ൽ ആ പള്ളി സന്ദർശിച്ച ഫ്രാൻസിസ് ബുക്കാനന്റെ യാത്രാഡയറിയിൽ സംശയാതീതമായി രേഖപ്പെടുത്തിയിട്ടുണ്ട്.

അങ്കമാലി വയലിപ്പറമ്പിൽ കുടുംബചരിത്രം ഈയിടെ പ്രസിദ്ധീകരിക്കപ്പെട്ടിട്ടുണ്ട്. ആ കുടുംബം കുന്നംകുളത്തു നിന്ന് കുടിയേറിപ്പാർത്തതായി അവർ രേഖപ്പെടുത്തുന്നു.

അങ്കമാലി പ്രദേശത്ത് അമ്പാട്ട് കുടുംബം ആർത്താറ്റ് ഇടവകക്കാരായിരുന്നുവെന്ന് ആലുവാ യു. സി. കോളജ് പ്രിൻസിപ്പലും ഹിസ്റ്ററി പ്രൊഫസറും എന്റെ സഹപ്രവർത്തകനുമായിരുന്ന അന്തരിച്ച ഡോ. എ. കെ. ബേബി സാക്ഷിച്ചിട്ടുണ്ട് (അങ്കമാലിയുടെ പ്രഥമ മെത്രാൻ മാർ കൂറിലോസ് ഈ കുടുംബക്കാരനാണ്).

അയിരൂരിൽ കുറ്റിക്കണ്ടത്തിൽ കുടുംബക്കാർ പാലൂരിൽനിന്ന് കുറവിലങ്ങാട്ടേക്കും പിന്നീട് കോഴഞ്ചേരിയിലേക്കും കുടിയേറിപാർത്തതായി അവരുടെ കുടുംബചരിത്രത്തിൽ രേഖപ്പെടുത്തിയിട്ടുണ്ട്.

തൃപ്പൂണിത്തുറയിൽ മൂക്കഞ്ചേരിൽ കുടുംബം ചാവക്കാട് തുറമുഖം വഴി ഇടപ്പള്ളിയിലേക്കും പിന്നീട് തൃപ്പൂണിത്തുറയിലേക്കും കുടിയേറിയതായി പത്രോസ് മാർ ഒസ്താത്തിയോസ് പ്രസ്താവിച്ചിട്ടുണ്ട്. ഓമല്ലൂരിലെ 'വിളവിനാൽ' കുടുംബക്കാർ കുന്നംകുളത്തെ പനയ്ക്കൽ വീട്ടുകാർ ആണെന്ന് അവരുടെ കുടുംബചരിത്രത്തിൽ രേഖപ്പെടുത്തിയിട്ടുണ്ട്.

പാമ്പാക്കുടയിൽ ഇപ്പോൾ താമസമാക്കിയ കോനാട്ട് കുടുംബക്കാർ കുന്നംകുളത്തുകാർ ആണെന്ന് വൈദിക ഡയറക്ടറിയിൽ രേഖപ്പെടുത്തിയിരിക്കുന്നു.

കുടുംബചരിത്ര രചനയുടെ ഭാഗമായി തങ്ങളുടെ വേരുകൾ അന്വേഷിച്ചിട്ടുള്ള മിക്ക കുടുംബചരിത്രങ്ങളും അവയുടെ വേരുകൾ പാലൂരിൽ (പാലയൂരിൽ) കണ്ടെത്തിയിരിക്കുന്നു എന്ന് പഠനാർഹമായ ഒരു ചരിത്ര വസ്തുതയാണ്.

### കുന്നംകുളം: മൺമറഞ്ഞ അച്ചടിശാലകൾ

കേരളത്തിലെ ശിവകാശി എന്ന പേർ കുന്നംകുളത്തിന് സ്വന്തം. അച്ചടി വ്യവസായത്തിന്റെ ആഴവും വ്യാപ്തിയുമാണ് ഈ നഗരത്തിന്

ഈ തൂവൽ ചാർത്തിക്കൊടുത്തത്. ഇത്രയും അച്ചടിശാലകൾ കേരളത്തിൽ ഒരിടത്തുമില്ല. ഏറ്റവും ലാഭകരമായി അച്ചടിക്കാൻ സൗകര്യമുള്ളതും ഇവിടെത്തന്നെ. ബുക്ക് ബൈന്റിംഗ് ഒരു കുടിൽ വ്യവസായമായി വളരുവാനും ഈ വ്യവസായം സഹായിച്ചിട്ടുണ്ട്. കടുത്ത മത്സരം നേരിടുന്നതു മൂലം കേരളത്തിന്റെ നാനാഭാഗത്തുനിന്നും അച്ചടി ആവശ്യക്കാർ ഈ നഗരത്തെ സമീപിക്കുന്നു. ഏതാണ്ട് 150 കൊല്ലം മുമ്പ് കുന്നംകുളത്തെ അച്ചടിയുടെ ചരിത്രം ആരംഭിക്കുന്നു. കുന്നംകുളത്തെ പ്രാചീനമായ ഏതാനും അച്ചടിശാലകളെ പരിചയപ്പെടുത്താനാണിവിടെ ശ്രമിക്കുന്നത്.

1. സുറിയാനി ക്രിസ്ത്യാനികളുടെ ആദ്യകാല കേന്ദ്രമായ ഈ നഗരത്തിൽ സമുദായത്തിന്റെ ആവശ്യത്തെ മുൻനിർത്തിയാണ് ആദ്യത്തെ പ്രസ് അവതരിക്കുന്നത്. 1856–ൽ മലങ്കര സുറിയാനി സഭയെ പാശ്ചാത്യവൽക്കരിച്ച് നവീകരിക്കുവാൻ പ്രതിജ്ഞാബദ്ധനായ പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ ഒരു നമസ്കാര പുസ്തകം പ്രസിദ്ധീകരിച്ചതായിരുന്നു പ്രകോപനം. പൗരസ്ത്യ ശൈലിയിൽ സഭ തുടരണം എന്ന് നിർബന്ധമുണ്ടായിരുന്ന കുന്നംകുളം തലപ്പള്ളി സുറിയാനിക്കാർ സടകുടഞ്ഞെഴുന്നേറ്റു. കുന്നംകുളം അതിന്റെ പൗരുഷം മുഴുവൻ സംഭരിച്ച് ഗർജ്ജിച്ചത് പുലിക്കോട്ടിൽ ജോസഫ് കത്തനാരിലൂടെയായിരുന്നു (പിന്നീട് പുലിക്കോട്ടിൽ ദ്വിതീയൻ മലങ്കര മെത്രാൻ). പൂർവ്വിക സുറിയാനി നമസ്കാരം നവീകരണം കൂടാതെ തർജ്ജമ ചെയ്ത് അദ്ദേഹം പ്രസിദ്ധീകരിച്ചു. കോഴിക്കോട്ടെ കാളഹസ്തിയപ്പാ മുതലിയാരുടെ കല്ലച്ചിൽ ആണ് അതിന്റെ 2000 കോപ്പി ലഭ്യമാക്കിയത്. മലങ്കരയിലെ ആ നീക്കത്തിന് പിന്തുണ ലഭിച്ചതോടെ കത്തനാർക്ക് ആവേശമായി. രണ്ട് കാര്യങ്ങൾ ഒന്നിച്ചദ്ദേഹം നേടുകയായിരുന്നു. ഒന്ന് നവീകരണത്തെ പിഴുതെറിയാനുള്ള നീക്കം, രണ്ട് മലയാളത്തിൽ പ്രാർത്ഥനക്രമങ്ങൾ ലഭ്യമാക്കുന്ന മാർഗ്ഗം. ഏറെ താമസിയാതെ കുന്നംകുളത്ത് ഒരു കല്ലച്ച് പ്രസ് അദ്ദേഹം ആരംഭിച്ചു. അവിടെ മലയാളത്തിലും സുറിയാനിയിലും അത്യാവശ്യം ഇംഗ്ലീഷിലും അച്ചടിവേലകൾ ആരംഭിച്ചു. ആ പ്രസ്സിൽ അച്ചടിച്ച ഒരു സുറിയാനി കല്ലച്ച് അച്ചടി പുസ്തകം ഈ ലേഖകന്റെ കൈവശമുണ്ട്. അതിൽ കുർബാന തക്സായും മാമ്മൂദീസാക്രമവും വിവാഹ ശുശ്രൂഷാക്രമവും ഉൾപ്പെടുന്നു. കുർബാന തക്സായിൽ തന്നെ യാക്കോബ്, ദീവന്നാസിയോസ്, ക്സോസ്ത്തോസ്, പത്രോസ് എന്നീ നാല് ക്രമങ്ങൾ ഉണ്ട്. പുസ്തകത്തിന്റെ ഒടുവിലത്തെ പേജിൽ അച്ചടിശാലയുടെ പേർ ഇംഗ്ലീഷിൽ അച്ചടിച്ചിട്ടുണ്ട്. **പുലിക്കോട്ടിൽ ജോസഫ് കത്തനാർസ് പ്രസ്** എന്നാണത്. നിർഭാഗ്യവശാൽ വർഷം രേഖപ്പെടുത്തിയിട്ടില്ല. അദ്ദേഹം കത്തനാർപട്ടം ഏറ്റത് 1851–ലും

മെത്രാൻ പട്ടം ഏൽക്കുവാൻ പോയത് 1863–ലും ആയതിനാൽ ആ കാലയളവിൽ (1851–നും 1863–നും ഇടയിൽ) ഈ പ്രസ്സ് സ്ഥാപിതമായി എന്നത് തർക്കമറ്റ സംഗതിയാണ്.

2. കുന്നംകുളത്തെ അച്ചടിശാലകളുടെ ചരിത്രം പലരും അന്വേഷിച്ച് രേഖപ്പെടുത്തിയിട്ടുണ്ടെങ്കിലും മഹാകവി ഉള്ളൂർ ഉൾപ്പെടെ ആരും കുന്നംകുളത്തെ ഈ പ്രസ്സിനെപ്പറ്റി - പുലിക്കോട്ടിൽ ജോസഫ് കത്തനാർസ് പ്രസ്സ് - യാതൊന്നും പ്രസ്താവിച്ചിട്ടില്ല. ഈ പ്രസ്സിലെ ജോലിക്കാരനായിരുന്ന പാറമേൽ ശ്രീ. ഇട്ടൂപ്പ് 1860–ൽ **വിദ്യാരത്നപ്രഭ** എന്ന ഒരു പൂർണ്ണ അച്ചടിശാല സ്ഥാപിച്ചതിനാൽ പുലിക്കോട്ടിൽ കത്തനാരുടെ പ്രസ്സ് 1858 –ലെങ്കിലും സ്ഥാപിതമായി എന്നാണ് ഊഹിക്കാവുന്നത്. ആ പ്രസ്സിൽ 2 വർഷത്തെ പരിചയം കൈമുതലാക്കിയ കുന്നംകുളം പാറമേൽ കുത്തൂർ ഇയ്യു ഇട്ടൂപ്പ് ഒരു പുതിയ അച്ചടിശാല സ്ഥാപിച്ചു. വിദ്യാരത്നപ്രഭ. പണ്ഡിതനായ കൈക്കുളങ്ങര രാമവാരിയർ ഈ അച്ചടിശാലയിൽ പ്രൂഫ് റീഡർ ആയും മറ്റും ജോലി ചെയ്തിരുന്നു. അദ്ദേഹത്തിന്റെ മിക്ക കൃതികളും വെളിച്ചം കണ്ടത് 'വിദ്യാരത്നപ്രഭ'യിലൂടെയാണ് (ഈ കൃതികൾ എല്ലാം 1889–ൽ 500 രൂപ പ്രതിഫലം നൽകി ശ്രീ. പാറമേൽ ഇട്ടൂപ്പിന് വിൽക്കുന്നതായി ചാവക്കാട്ട് രജിസ്ട്രാഫീസിൽ നിന്ന് ഒരു രേഖ ഇട്ടൂപ്പിന്റെ കൊച്ചു പേരക്കുട്ടിയായ അന്തരിച്ച അഡ്വ. ഐപ്പ് പാറമേൽ ഇതെഴുതുന്ന ആളെ കാണിച്ചിട്ടുണ്ട്).

ശ്രീ. കെ. ഐ. ഇട്ടൂപ്പ് സഹൃദയനായിരുന്നു. അദ്ദേഹം എഴുതിയ യാക്കോബ് നാടകം പകർത്തി എഴുതി സൂക്ഷിച്ച നിലയിൽ ഇതെഴുതുന്ന ആൾ കണ്ടിട്ടുണ്ട്. വിദ്യാരത്നപ്രഭയിൽ അച്ചടിച്ച പുസ്തകങ്ങൾ ഏകാദശി നാളുകളിൽ ഗുരുവായൂരിൽ ചെന്നു വിറ്റ് വളരെ ധനം ഇട്ടൂപ്പ് സമ്പാദിച്ചതായി ഐപ്പ് പാറമേൽ ഓർക്കുന്നു. സംസ്കൃത ഭാഷയിലെ ഇതിഹാസങ്ങളും പുരാണങ്ങളും ആയൂർവേദ ശാസ്ത്ര ഗ്രന്ഥങ്ങളും മലയാളത്തിൽ ആദ്യം പ്രസിദ്ധീകരിക്കപ്പെട്ടത് കുന്നംകുളത്തെ സുറിയാനി ക്രിസ്ത്യാനിയുടെ അച്ചുകൂടത്തിൽ നിന്നാണ്. കേരളമെങ്ങുമുള്ള ഭാഷാ പ്രണയിനികൾ അക്ഷരലോകത്തേക്ക് കൺമിഴിച്ചത് ഈ പുസ്തകങ്ങളിലെ അക്ഷരങ്ങൾ പെറുക്കി വായിച്ചിട്ടാണ്. ശ്രീ. ഇട്ടൂപ്പ് 1861–ൽ കോഴിക്കോട്ട് സ്ഥാപിച്ച ജെയിംസ് പ്രസ്സിൽ നിന്നാണ് ആദ്യകാല പത്രങ്ങളിലൊന്നായ കേരള പത്രിക (ചെങ്കുളത്ത് രാമമേനോൻ പത്രാധിപർ) പ്രസിദ്ധീകരിക്കുന്നത്.

3. പുലിക്കോട്ടിൽ ജോസഫ് കത്തനാർ ഇതിനിടെ കൊച്ചിയിൽ ഒരു പ്രസ്സ് സ്ഥാപിച്ചു. 1048 (1872) ചിങ്ങം 1–ന് ആരംഭിച്ച ഈ അച്ചടിശാല **സെന്റ് തോമസ് പ്രസ്സ്** എന്ന് അറിയപ്പെട്ടു. മലയാളം, സുറിയാനി,

ഇംഗ്ലീഷ് എന്നീ ഭാഷകൾ അച്ചടിക്കുവാൻ ഇതിൽ സൗകര്യമൊരുക്കിയിരുന്നു. ഈ പ്രസ്സിൽ നിന്ന് *പരജനങ്ങളുടെ വിദ്യയും നാഗരികതയും അഭിവൃദ്ധിയായി വരുവാൻ വേണ്ടി കേരളപതാക എന്ന് നാമധേയമായി ഒരു വർത്തമാന പത്രിക 1048 ചിങ്ങം ഒന്നാം തീയതി മുതൽ മാസത്തിൽ രണ്ടു തവണയായി പ്രസിദ്ധം ചെയ്തുവരുന്നു* (കണ്ടനാട് ഗ്രന്ഥവരി, പു. 576). കൊച്ചീക്കോട്ടയിൽ പനയ്ക്കൽ ഐപ്പൂരുവിന്റെ പാണ്ടികശാലയിൽ ആണ് ഈ പ്രസ്സ് സ്ഥാപിക്കപ്പെട്ടത്. ജോസഫ് കത്തനാർ അപ്പോഴേക്കും മെത്രാപ്പോലീത്താ ആയിക്കഴിഞ്ഞിരുന്നു (പിൽക്കാലത്ത് ഈ അച്ചടിശാല പരുമല സെമിനാരിയിലും പിന്നീട് കോട്ടയം പഴയസെമിനാരിയിലുമൊക്കെ സ്ഥാപിക്കുകയും ഇടവകപത്രിക, സുറിയാനി സുവിശേഷകൻ തുടങ്ങിയ മാസികകൾ പ്രസിദ്ധീകരിക്കുകയും ചെയ്തു). മെത്രാപ്പോലീത്തായുടെ സഹോദരപുത്രനായ പുലിക്കോട്ടിൽ ഇട്ടൂപ്പ് കേരളമിത്രം, പശ്ചിമതാരക തുടങ്ങി ഇംഗ്ലീഷിലും മലയാളത്തിലും പല പുസ്തകങ്ങളും ഇവിടെനിന്ന് പ്രസിദ്ധം ചെയ്തിരുന്നതായി ചിലർ പ്രസ്താവിച്ചിട്ടുണ്ട് (കെ. പി. ഇയ്യാക്കു, കുന്നംകുളം നഗരസഭ രജത ജൂബിലി സുവനീർ, 1974, പു. 46–48).

4. മെത്രാപ്പോലീത്തായുടെ പ്രോത്സാഹനത്തോടെ കുന്നംകുളത്ത് **ജ്ഞാനോദയം** എന്ന പേരിൽ ഒരു പ്രസ്സ് സ്ഥാപിതമായി. മെത്രാച്ചന്റെ സഹോദരപുത്രൻ നടത്തിയിരുന്ന ഈ പ്രസ്സ് ആണ് കാലാന്തരത്തിൽ **അക്ഷരരത്ന പ്രകാശിനി** (എ.ആർ.പി.) അച്ചടിശാലയായി പരിണമിച്ചത്. 1890–ലാണിതിന്റെ സ്ഥാപനം. തൊട്ടുമുമ്പ് 1889–ൽ കെ. സി. മാമ്മൻ മാപ്പിള കോട്ടയത്തുനിന്ന് മലയാള മനോരമയും പത്രവും ആരംഭിച്ചപ്പോൾ കൂടുതൽ ഷെയറുകൾ എടുത്ത് ആ സംരംഭത്തെ പ്രോത്സാഹിപ്പിച്ചത് കുന്നംകുളത്തുകാരനായ ഈ പുലിക്കോട്ടിൽ രണ്ടാമൻ മെത്രാപ്പോലീത്താ ആയിരുന്നു (കൂട്ടുയാദാസ്തിലെ ഒന്നാം പേരുകാരൻ കൂടുതൽ ഓഹരിയെടുത്ത മെത്രാപ്പോലീത്താ ആണ്). 1938–ൽ ദിവാൻ സർ സി. പി. രാമസ്വാമിഅയ്യർ മർദ്ദനമുറകൾ അഴിച്ചുവിട്ടിരുന്ന കാലം. രാഷ്ട്രീയ പ്രബുദ്ധരായ തിരുവിതാംകൂർ ജനതയുടെ വക്താവായി നിലകൊണ്ടിരുന്ന മനോരമയെ സർ സി. പി. അന്യായമായി കണ്ടുകെട്ടിയപ്പോൾ മനോരമയെ പിന്തുണച്ചത് കുന്നംകുളത്തെ എ.ആർ.പി. പ്രസ്സാണ്. കോട്ടയത്ത് മുദ്രവെച്ച് ആഫീസ് പൂട്ടിയപ്പോൾ ഉറക്കമുണരുന്നത്ര സ്വാഭാവികമായി മനോരമ കുന്നംകുളത്ത് നിന്ന് പ്രസിദ്ധീകരിക്കപ്പെട്ടു. പിന്നീട് സ്വദേശാഭിമാനി രാമകൃഷ്ണപിള്ളയെ രാജദ്രോഹകുറ്റം ചുമത്തി നാടുകടത്തിയപ്പോൾ അദ്ദേഹത്തിന് 'ആത്മപോഷിണി'യുടെ പത്രാധിപത്യം സമ്മാനിച്ച് എ.ആർ.പി. യും കുന്നംകുളവും സ്വാഗതം ചെയ്തു. ഏറെക്കാലം സാഹിത്യമാസികയായി പ്രസിദ്ധീകരിക്കപ്പെട്ട 'ആത്മപോഷിണി'

എ.ആർ.പി. പ്രസ്സിൽ നിന്നാണ് പുറത്തുവന്നിരുന്നത്. ഓർത്തഡോക്സ് സുറിയാനിക്കാരുടെ മലയാളം കുർബാന തക്സാ ആദ്യം പുറത്തിറങ്ങിയതും എ.ആർ.പി. പ്രസ്സിൽ നിന്നാണ്. മലയാളത്തിലെ ആദ്യത്തെ കഥാമാസികയായ 'കഥാമാസിക' ഇറങ്ങിയതും എ.ആർ.പി. പ്രസ്സിൽ നിന്നാണ്. ശ്രീ. കുട്ടികൃഷ്ണമാരാരായിരുന്നു അതിന്റെ ചുമതലക്കാരൻ. സ്ഥാപകൻ ഇട്ടൂപ്പും പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാനും ആണ് പ്രസ്സിന്റെയും ആത്മപോഷിണിയുടെയും ചുമതല വഹിച്ചിരുന്നത്. കവിത്രയത്തിന്റെ കാലഘട്ടത്തിലെ കവികളും നിരൂപകന്മാരും ചെറുകഥാകൃത്തുക്കളും ആത്മപോഷിണിയിലൂടെ വളർന്നുവന്നവരാണ്. കുറെക്കാലം വള്ളത്തോൾ നാരായണമേനോനും 'ആത്മപോഷിണി'യുടെ പത്രാധിപത്യം വഹിച്ചിട്ടുണ്ട്. വള്ളത്തോൾ രചിച്ച 'മഗ്ദലനമറിയ'ത്തിന്റെ ആദ്യ പതിപ്പും പീഡാനുഭവ വാരത്തിലെ പ്രുമിയോൻ വിവർത്തനം ആദ്യ പതിപ്പും പുറത്തുവന്നത് എ.ആർ.പി. പ്രസ്സിൽ നിന്നാണ് (പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാനും – പിന്നീട് റീത്തിൽ ചേർന്നു – മൂക്കഞ്ചേരിൽ പത്രോസ് ശെമ്മാശനും – പിന്നീട് പത്രോസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ – ഈ വിഷയത്തിൽ ഏറെ പ്രയത്നിച്ചവരാണ്).

1905–ൽ പനയ്ക്കൽ യാക്കോബ് കത്തനാർ എഴുതിയ വി. കുർബാന ധ്യാനത്തിന്റെ ഒന്നാം പതിപ്പും സുറിയാനി കീർത്തനമാലയുടെ 1928–ലെ രണ്ടാം പതിപ്പും എ.ആർ.പി. പ്രസ്സിന്റെ സേവനം വിളംബരം ചെയ്യുന്നു.

**5. ഭാരതഭൂഷണം പ്രസ്:** 1905–ൽ ഈ പ്രസ് ആരംഭിച്ചു. പി. വി. മാത്യു & സൺസ് ആണ് ഉടമസ്ഥർ. ഈ പ്രസിൽ നിന്ന് 1931–ൽ 1107–ാം ആണ്ടിലെ (1931) പട്ടാമ്പി പുനശ്ശേരി ശ്രീ നീലകണ്ഠശർമ്മ ഗണിച്ചുണ്ടാക്കിയ പട്ടാമ്പി പഞ്ചാംഗം പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്. 1934–ൽ മാർ അല്ലേശു പാനയും വി. ദൈവമാതാവിന്റെ ജീവചരിത്രവും (വർഷം കൊടുത്തിട്ടില്ല) പ്രസിദ്ധീകരിച്ചിട്ടുണ്ട് (ഇതിൽ ഈശോമശിഹായുടെ അതിശയം, ചിറളയത്ത് പള്ളിയുടെ പാട്ട്, ആർത്താറ്റ് കുരിശുപള്ളിയുടെ പാട്ട്, പഴഞ്ഞി പള്ളിയുടെ പാട്ട്, മൂശയുടെ പാട്ട്. ചന്തം ചാർത്തുപാട്ട്, പെരുന്നാൾപടി എന്നീ ഗാനങ്ങളും ചേർത്തിട്ടുണ്ട്).

**6. എം. ഡി. എം. പ്രസ്. കുന്നംകുളം:** മാർ ദീവന്നാസ്യോസ് മെമ്മോറിയൽ പ്രസ്, കുന്നംകുളത്ത് 1930–കളിൽ പ്രവർത്തിച്ചു. കോലാടി ദാവീദ് കോറെപ്പിസ്കോപ്പാ വിവർത്തനം ചെയ്ത 'സൂവോഗോ ഗാനങ്ങൾ' ഈ പ്രസിൽ നിന്ന് 1936–ൽ പ്രസിദ്ധീകരിച്ചു.

7. 1104–ൽ (1929) റ്റി. സി. തോലത്ത് എന്ന ഒരു ഭാഷാസ്നേഹി നടത്തിയിരുന്ന അച്ചടിശാലയാണ് **മലയാളശോഭിനി** അച്ചുകൂടം. അതിൽ നിന്ന് 1929–ൽ പ്രസിദ്ധീകരിച്ച സോമവാരം എന്ന കൃതിയും (രചയിതാവ്

വിദ്വാൻ സി. കെ. കുഞ്ഞുണ്ണി പണിക്കർ) 1932–ൽ പ്രസിദ്ധീകരിച്ച ചീരം കുളങ്ങര അംബികാ സ്തോത്രം എന്ന കൃതിയും (രചയിതാവ് എം. കെ. കറുപ്പൻ) ഈ ലേഖകന്റെ കൈവശമുണ്ട്.

8. 1928–ൽ **വള്ളത്തോൾ മുദ്രാലയം** എന്ന പേരിൽ ഒരച്ചടിശാല കുന്നം കുളത്ത് പ്രവർത്തിച്ചിരുന്നു. പനയ്ക്കൽ യാക്കോബ് കത്തനാർ രചിച്ച 'ശ്രീയേശു ബാലചരിതം' എന്ന മണിപ്രവാള കാവ്യം (അവതാരിക: ടി. കെ. മേനോൻ) 1928–ൽ അവിടെ നിന്നും പ്രസിദ്ധീകരിച്ചിട്ടുണ്ട്. വി. എം. പ്രസ്സ് എന്ന പേരിലും ഇതറിയപ്പെടുന്നു. ഇവിടെ നിന്ന് തന്നെ 1928–ൽ വിശുദ്ധന്മാരോടുള്ള സംസർഗ്ഗം എന്ന പേരിൽ പനയ്ക്കൽ യാക്കോബ് കത്തനാർ സുറിയാനിയിൽ നിന്നുള്ള ഒരു കൃതി വിവർത്തനം ചെയ്ത് അച്ചടിച്ച് പ്രസിദ്ധീകരിച്ചിട്ടുണ്ട്. വി. സ്നാപകന്റെ ജീവചരിത്രത്തിൽ നിന്നുള്ള 10 പാഠങ്ങൾ, 8 പുതിയ മംഗല്യഗീതങ്ങൾ, ചെറിയ പ്രാർത്ഥന പുസ്തകം, ക്രിസ്തീയ ബാലഗീതങ്ങൾ, തിരുസഭ, കൂദോശ് ഈത്തോ, ഹൂദോസ് ഈത്തോ, പീഡാനുഭവ ധ്യാനമാല, വി. കുർബാന ധ്യാന മാല എന്നിവയും ഈ അച്ചടിശാലയിൽ നിന്ന് പുറത്തുവന്നവയാണ്. പ്രവർത്തനം നിലച്ചുപോയ ആറു പ്രശസ്ത അച്ചടിശാലകളെയാണ് ഇവിടെ പരിചയപ്പെടുത്തിയിട്ടുള്ളത്. പ്രവർത്തനം നിലച്ചുപോയ അച്ചടിശാലകൾ ഇനിയും ഉണ്ടാകാം. അവയെപ്പറ്റി അറിവുള്ളവർ എഴു തുന്നത് ഭാവി ഗവേഷകർക്കു സഹായിക്കാതിരിക്കുകയില്ല (കുന്നംകുളം 'ഇടവകപത്രിക'യോട് കടപ്പാട്).

## കുന്നംകുളവും കലാമണ്ഡലവും

കേരളത്തിലെ ക്ലാസ്സിക്കൽ കലകളുടെ പ്രചാരണവും പരിശീലനവും നടത്തുന്ന കേരള കലാമണ്ഡലം ഇന്ന് അഖിലലോക പ്രശസ്തിയാർ ജ്ജിച്ച ഒരു സ്ഥാപനമാണ്. സർവ്വകലാശാലാ പദവിയിലേക്ക് ഉയർത്ത പ്പെട്ട ഈ കലാക്ഷേത്രം കുന്നംകുളം കലാപാരമ്പര്യത്തിന്റെ സംഭാവ നയാണെന്ന് എത്രപേർക്കറിയാം?

കേരള കലാമണ്ഡലം എന്ന ആശയം ആദ്യം ഉദിച്ചത് ആയിരത്തി ത്തൊള്ളായിരത്തിഇരുപതുകളിൽ തലപ്പള്ളി രാജസ്ഥാനം വഹിച്ചിരുന്ന കക്കാട് കാരണവപ്പാട് മണക്കുളം വലിയ കുഞ്ഞുണ്ണിരാജയുടെ മനസ്സി ലായിരുന്നു. അദ്ദേഹം അറിയപ്പെടുന്ന സംസ്കൃത പണ്ഡിതരിലൊരാളും പരമ സാത്വികനും പ്രശസ്തനായ വീണാവാദകനും ആയിരുന്നു. വാമ നാവതാരം, ഗോപാലഘൃതകുംഭം എന്നീ ആട്ടക്കഥകൾ രചിച്ച അദ്ദേഹം അക്ഷരാർത്ഥത്തിൽതന്നെ കഥകളി ഭ്രമക്കാരൻ ആയിരുന്നു. അക്കാലത്ത് മണക്കുളം കോവിലകത്ത് കോവിലകം വക നിത്യച്ചെലവിൽ ഒരു കളി യോഗം (കഥകളിസംഘം) ഉണ്ടായിരുന്നു. ആസ്വാദനവും പരിശീലനവും



നടത്തുവാൻ അവിടെ സൗകര്യം ക്രമീകരിച്ചിരുന്നു. ഗുരു കുഞ്ചുക്കുറുപ്പ്, കോപ്പാശാൻ തുടങ്ങിയ പ്രഗത്ഭ കലാകാരന്മാർ മണക്കുളം കളിയോഗത്തിലെ സ്ഥിരാംഗങ്ങൾ ആയിരുന്നു. കാരണവപ്പാടിന്റെ ഭാഗിനേയൻ മുകുന്ദരാജാവിന്റെ ആത്മമിത്രമായിരുന്ന മഹാകവി വള്ളത്തോളും മണക്കുളം കളിയോഗത്തിലെ നിത്യ സന്ദർശകൻ ആയിരുന്നു (കുന്നംകുളത്ത് പുലിക്കോട്ടിൽ ജോസഫ് ശെമ്മാശന്റെ ഉടമസ്ഥതയിൽ വലിയങ്ങാടിയിലെ പഴയപള്ളിക്കടുത്ത് പ്രവർത്തിച്ചിരുന്ന 'ആത്മപോഷിണി' എന്ന വിദ്യാഭ്യാസ - സാംസ്കാരിക മാസികയുടെ പത്രാധിപരായി മഹാകവി വള്ളത്തോൾ കുന്നംകുളത്ത് താമസിച്ച കാലത്താണ് മണക്കുളം കളിയോഗമായി മഹാകവിക്കു ബന്ധമുണ്ടായത്.).

വള്ളത്തോളിന്റെ സംഘാടകപാടവവും കഥകളിയോടുള്ള പ്രതിപത്തിയും തിരിച്ചറിഞ്ഞ കാരണവപ്പാട് കലാമണ്ഡലം എന്ന ആശയം വള്ളത്തോളുമായി പങ്കിടുകയാണുണ്ടായത്. അതിന്റെ നടത്തിപ്പിലുള്ള പ്രായോഗിക വൈഷമ്യങ്ങൾ വള്ളത്തോൾ കാരണവപ്പാടിനെ അറിയിച്ചു. മുഖ്യമായും സാമ്പത്തികമായിരുന്നു വൈഷമ്യം. കോവിലകത്തിന്റെ എല്ലാ പിന്തുണയും ലഭിക്കുമെന്നുറപ്പായപ്പോൾ വള്ളത്തോളും മുകന്ദരാജായും ചേർന്ന് ആ ദൗത്യം ഏറ്റെടുത്തു. 1930 നവബർ 9-ന് കക്കാട് (കുന്നംകുളം) കോവിലകത്തു വെച്ച് കേരള കലാമണ്ഡലത്തിന്റെ സമാരംഭം കുറിച്ചു. കളിവിളക്കു കൊളുത്തി കലാമണ്ഡലത്തിന്റെ ഉദ്ഘാടനം നിർവ്വഹിച്ചതും കക്കാട് കാരണവപ്പാട് തന്നെ. നമ്മുടെ വള്ളത്തോൾ എന്ന ലേഖനത്തിൽ എം. മുകുന്ദരാജ എഴുതുന്നു: "... മൂലധനമുണ്ടാക്കുവാൻ ഒരു ഭാഗ്യക്കുറി നടത്തിയതും 1106 തുലാമാസത്തിൽ മഹാകവിയുടെ 51-ാം ജന്മനക്ഷത്ര ദിവസം എന്റെ അമ്മാവൻ താമസിച്ചിരുന്ന കക്കാട് മഠപ്പാട്ടിൽ വെച്ച് കലാമണ്ഡലം കഥകളി വിദ്യാലയം അവിടുന്നു തന്നെ ഉദ്ഘാടനം ചെയ്തതും, ഉദാരനായ അവിടുന്ന് വിലപിടിച്ച

തന്റെ സ്വന്തം കളിക്കോപ്പുകൾ മുഴുവനും കലാമണ്ഡലത്തിലേക്ക് സംഭാവന ചെയ്തതും പരക്കെ അറിവുള്ള സംഗതിയാണ്. കക്കാട് സ്ഥലസൗകര്യം പോരാതിരുന്നതിനാലും മറ്റു കാരണങ്ങളാലും ആറു മാസത്തിനു ശേഷം ആ കലാവിദ്യാലയം കുന്നംകുളത്തുനിന്ന് ചെറുതുരുത്തിയിലേക്ക് കൊണ്ടുപോകയുമാണുണ്ടായത്." വള്ളത്തോളിന്റെ ജീവചരിത്രകാരനായ വി. ഉണ്ണികൃഷ്ണൻനായർ അക്കാര്യങ്ങൾ എഴുതുന്നതു കാണുക: "... കലാവല്ലഭനായ മണക്കുളം വലിയ രാജാവിന്റെ ഔദാര്യത്താൽ 1930 നവംബറിൽ വള്ളത്തോളിന്റെ 52–ാം ജന്മദിനത്തിൽ കുന്നംകുളത്ത് ഒരു കഥകളി വിദ്യാലയം പ്രവർത്തനമാരംഭിച്ചു. മണക്കുളത്തെ കഥകളിയോഗത്തിന്റെ വിലപിടിച്ച കോപ്പുകളെല്ലാം തമ്പുരാൻ വിദ്യാലയത്തിന് സംഭാവന ചെയ്തു. അങ്ങനെയാണ് കേരള കലാമണ്ഡലം ഉടലെടുത്തത്."

ആറു മാസത്തോളമേ കുന്നംകുളത്തുള്ള അഭ്യാസം തുടർന്നുള്ളു. അപ്പോഴേക്കും സ്ഥലസൗകര്യം മതിയാവാതെ വന്നതുകൊണ്ട് മറ്റൊരു സ്ഥലം കണ്ടുപിടിക്കേണ്ടതായി വന്നു. മണക്കുളം രാജകുടുംബത്തിന്റെ ഔദാര്യം തന്നെ അതിനും ഒരു പോംവഴി ഉണ്ടാക്കിക്കൊടുത്തു. കലാപ്രേമിയും സഹൃദയനുമായ മുകുന്ദരാജാവ് മുളങ്കുന്നത്തുകാവ് റെയിൽവെ സ്റ്റേഷനിൽ നിന്ന് രണ്ടു നാഴിക വടക്ക് അമ്പലപുരത്തുള്ള തന്റെ ബംഗ്ലാവ് കലാമണ്ഡലത്തിന്റെ ഉപയോഗത്തിനുവേണ്ടി വിട്ടുകൊടുത്തു (വള്ളത്തോൾ, പു. 333, 34).

മണക്കുളം രാജാവ് സംഭാവന ചെയ്ത കളിയോഗത്തെയും കൂട്ടി വള്ളത്തോൾ 1934 ജൂൺ മാസത്തിൽ മലായ്, ബർമ്മ എന്നിവിടങ്ങളിൽ പര്യടനം നടത്തി. 1934–ൽ മൈസൂരിൽ കഥകളി അവതരിപ്പിച്ചു. മുകുന്ദരാജായും കൂടെയുണ്ടായിരുന്നു. 1937–ൽ ചെറുതുരുത്തിയിൽ പുതുതായി പണിത കെട്ടിടത്തിൽ കലാമണ്ഡലം പ്രവർത്തനമാരംഭിച്ചു.

കഥകളിയുടെ സാങ്കേതികവശങ്ങളെപ്പറ്റി കുന്നംകുളത്തെ സുറിയാനി ക്രിസ്ത്യാനികൾ അജ്ഞരായിരുന്നു. പക്ഷേ, അഭിനയകലയോട് അവർക്ക് വല്ലാത്ത അഭിനിവേശമുണ്ടായിരുന്നു. തങ്ങൾക്കു പ്രിയങ്കരനായി ഒരു വ്യാഴവട്ടക്കാലത്തോളം കുന്നംകുളത്ത് താമസിച്ച വള്ളത്തോൾ ഏറ്റെടുത്ത ഷോടതിയുടെ വിജയത്തിന് കുന്നംകുളത്തെ സുറിയാനി ക്രിസ്ത്യാനികൾ ആവോളം ഉത്സാഹിച്ചു.

കാര്യങ്ങൾ ചരിത്രബുദ്ധ്യാ വിലയിരുത്തുമ്പോൾ കേരള കലാമണ്ഡലത്തിന്റെ ആദ്യത്തെ ഏതാനും വർഷങ്ങളിൽ അതിന് മുലപ്പാലേകിയത് കുന്നംകുളമാണ്. ബാലാരിഷ്ടതകൾ മാറിയതിന് ശേഷം മാത്രമാണ് കേരള കലാമണ്ഡലത്തിന്റെ ചെറുതുരുത്തി ചരിത്രം ആരംഭിക്കു

ന്നത്. തന്മൂലം ആധുനിക കഥകളി പ്രസ്ഥാനത്തിന്റെ ഈററില്ലം കുന്നംകുളമാണെന്ന് നിസ്സംശയം പറയാം.

## സംസ്ക്കാരപ്പഴമയും കുന്നംകുളവും

ക്രിസ്തുവിന് മുമ്പും ക്രിസ്തുവിന് തൊട്ടുപിമ്പും തെക്കെ ഇന്ത്യ മൂവരശുനാട് എന്ന പേരിലും അറിയപ്പെട്ടിരുന്നു. ഇവർ പരസ്പരം ആക്രമിച്ചുകൊണ്ടേയിരുന്നതിനാൽ ഇവ തമ്മിലുള്ള അതിർത്തികൾ ഒരിക്കലും സ്ഥിരമായിരുന്നില്ല. ഈ മൂന്നു പ്രദേശങ്ങളിലേയും ഭാഷ ഒരു വക പഴം തമിഴ് (കൊടുന്തമിഴ്) ആയിരുന്നതിനാൽ ഈ മൂന്നു പ്രദേശങ്ങളേയും ചേർത്ത് തമിഴകം എന്ന് പറയുമായിരുന്നു. ചേര-ചോള-പാണ്ഡ്യ എന്നീ ദേശപ്പേരുകൾ നാടു ഭരിച്ച രാജവംശങ്ങളിൽ നിന്ന് അതതു രാജ്യങ്ങൾക്കു ലഭിച്ചതാണോ അതോ രാജ്യപ്പേരുകളിൽ നിന്ന് രാജവംശങ്ങൾക്ക് ലഭിച്ചതാണോ എന്നറിവാൻ നിർവാഹമില്ല. തമിഴകത്തിന്റെ പടിഞ്ഞാറൻ സമുദ്രതീരങ്ങൾ വഴി നടന്നിരുന്ന രാജ്യാന്തര വ്യാപാരങ്ങളിലും തദ്വാരാ കരഗതമാവാനിടയുള്ള സമ്പാദ്യങ്ങളിലും കണ്ണുവെച്ചാണ് യുദ്ധപരമ്പരകൾ അരങ്ങേറിയിരുന്നത്. ഈ പടിഞ്ഞാറൻ സമുദ്രതീരപ്രദേശങ്ങൾ ചേരചക്രവർത്തിമാരുടെ അധീനതയിലായിരുന്നു. പടിഞ്ഞാറൻ കടലിൽ സംഗമിക്കുന്ന ഭാരതപ്പുഴയുടെയും, പെരിയാറിന്റെയും തീരപ്രദേശങ്ങളിലാണ് ആദിമകേരള സംസ്കാരം കൺമിഴിച്ചത്. ആ സംസ്കാരത്തിന്റെ ജനയിതാക്കൾ കഴിഞ്ഞ നൂററാണ്ടു വരെയുള്ള ചില ചരിത്രകാരന്മാർ പ്രതിപാദിച്ചതുപോലെ ആര്യ ബ്രാഹ്മണർ ആയിരുന്നില്ല; പ്രത്യുത പേർഷ്യ, ബാബിലോണിയ, ആഫ്രിക്കയുടെ വടക്കുകിഴക്കൻ രാജ്യങ്ങൾ എന്നീ പ്രദേശങ്ങളിൽ നിന്ന് അഭയാർത്ഥികളായിട്ടോ, കുടിയേറിപ്പാർപ്പുകാർ ആയോ ഇവിടെയെത്തിയ ദ്രാവിഡർ ആണ്. ഭാഷയിലും വേഷഭൂഷകളിലും ആയോധന സമ്പ്രദായങ്ങളിലും ജീവനോപാധികളിലും ഇവർ സമാനത പുലർത്തിയിരുന്നു. വടക്കേ ഇന്ത്യയിൽ കുടിയേറിപ്പാർത്ത ദ്രാവിഡരും ഇതേ സംസ്കാരത്തിന്റെ പൂർവ്വീകാവകാശികൾ ആയിരുന്നു. നിനവേ തുടങ്ങിയ സെമറ്റിക് ദേശങ്ങളിലെ ഉത്സവമാണ് കേരളത്തിന്റെ ദേശീയോത്സവമെന്ന് അഭിമാനത്തോടെ നാം കൊണ്ടാടുന്ന ഓണ മഹോത്സവമെന്ന് എൻ. വി. കൃഷ്ണവാരിയർ രേഖപ്പെടുത്തുന്നുണ്ട് (കലോൽസവം. ഓണം എന്ന് ശീർഷകമുള്ള ലേഖനം, കറന്റ് ബുക്സ്).

കേരളത്തിലെ ആദ്യകാല മതസംസ്കൃതിയെപ്പറ്റി ചർച്ച ചെയ്ത പ്രാമാണികനായ മുഖ്യഗവേഷകൻ കേസരി എ. ബാലകൃഷ്ണപ്പിള്ളയാണ്. എ.ഡി. ആദ്യനൂററാണ്ടുകളിലുണ്ടായ സംഘം സാഹിത്യകൃതികളെ മുൻനിർത്തിയാണദ്ദേഹം ആ അന്വേഷണവും ചർച്ചയും നടത്തി

യിട്ടുള്ളത്. ഒന്നാം ചേരസാമ്രാജ്യത്തിലെ ചില ചേര ചക്രവർത്തിമാർ ക്രിസ്തീയ ആരാധനയിൽ – വി. കുർബാനയിൽ സംബന്ധിച്ചിരുന്നതായി ചേരൻ ചെങ്കുട്ടുവന്റെ ചരിത്ര ചർച്ചയിൽ അദ്ദേഹം സൂചിപ്പിച്ചിട്ടുണ്ട്. സെമറ്റിക് വംശജരായ കൽദായരിൽ നിന്ന് ലഭിച്ച കല്പഗണിതമാണ് ഗണിതശാസ്ത്രത്തിന്റെ അടിസ്ഥാനമെന്നും മേടം രാശി ആദ്യരാശിയായ അസ്സീറിയൻ ജോതിഷമാണ് പുരാതന ഭാരതീയ ജ്യോതിശാസ്ത്രത്തിന്റെ ഒന്നാം അദ്ധ്യായമെന്നും കേസരി സിദ്ധാന്തിച്ചതും മഹാബലി തുടങ്ങിയ കേരളീയ അസുര രാജാക്കന്മാർ ബാബിലോണിയൻ സംസ്കാരത്തിൽ വേരുകളുള്ള ബലിരാജവംശത്തിന്റെ പിൽക്കാലാവകാശികളാണെന്നും അദ്ദേഹം സോദാഹരണം സ്ഥാപിച്ചതും, കേരളത്തിന്റെ ശില്പവിദ്യകളും തച്ചുശാസ്ത്രവും യഹൂദ മതാനുയായികൾ മുഖേന കേരളത്തിലെത്തി എന്ന് അദ്ദേഹം അവിതർക്കിതമായി പ്രസ്താവിച്ചതും (*ചരിത്രത്തിന്റെ അടിവേരുകൾ*) കേരളീയ ചരിത്രകാരന്മാർ കണ്ടതായി ഭാവിക്കാതിരുന്നതിന് രണ്ടു കാരണം പറയാം. ഒന്ന് ചരിത്ര ഗവേഷണത്തിനായി കേസരി സ്വീകരിച്ച കൽപ്പഗണിത ശാസ്ത്രം പഠിച്ചവർ ആരും ചരിത്ര ഗവേഷണ രംഗത്തില്ല. കല്പഗണിതം അറിയാത്ത ഒരു സാഹിത്യ നിരൂപകൻ കല്പഗണിത ശാസ്ത്രത്തിന്റെ അടിസ്ഥാനത്തിൽ കേസരി ഉന്നയിച്ച ചില സിദ്ധാന്തങ്ങളെ പുച്ഛിച്ചുതള്ളിയ ഒരു ഉദാഹരണം കൺമുമ്പിലുണ്ട് (കേസരിയുടെ ലോകങ്ങൾ; ചരിത്രത്തിന്റെ അടിവേരുകൾ ഇവയുടെ അവതാരികകൾ വായിക്കുക). രണ്ടാമത്തെ കാരണം അതീവ ലളിതം. ദേശീയതയെപ്പറ്റി അവകാശവാദങ്ങൾ ഉന്നയിക്കുന്ന ഒരു ജനത തങ്ങളുടെ സംസ്കാരത്തിന് വിദേശസ്വാധീനമുണ്ടെന്ന് സമ്മതിച്ചാൽ ദേശീയത ഇടിഞ്ഞുവീണാലോ?

ഉദ്ദേശം മൂവ്വായിരം വർഷം മുമ്പ് യിസ്രായേൽ രാജാവായ സോളമൻ ചക്രവർത്തിയുടെ വാണിജ്യ കപ്പലുകൾ കേരളത്തിന്റെ പടിഞ്ഞാറൻ തീരങ്ങളിൽ വരുമായിരുന്നു. ഓഫീറിലെ തങ്കക്കസവു വസ്ത്രമണിഞ്ഞ രാജ്ഞിയെപ്പറ്റി ബൈബിൾ പഴയനിയമത്തിൽ പരാമർശമുണ്ട്. സോളമന്റെ കപ്പലുകൾ സ്വർണ്ണം ശേഖരിച്ചത് മുസ്സിരീസിൽ നിന്ന് എന്നാണ് പഴയ ചരിത്രകാരന്മാർ പറഞ്ഞിരുന്നത് (കേരളത്തിലെ സ്ഥല ചരിത്രങ്ങൾ – തൃശ്ശൂർ ജില്ല, വി. വി. കെ. വാലത്ത്, പു. 93). എന്നാൽ മുസ്സിരീസ് എവിടെയാണെന്നതിന് ഇതുവരെയും ഏകാഭിപ്രായം ലഭിച്ചിട്ടില്ല. അത് കൊടുങ്ങല്ലൂരാണെന്ന് വരുത്തിത്തീർക്കുവാൻ പലരും ഉത്സാഹിച്ചിട്ടുണ്ട്. 'കൊടുങ്ങല്ലൂർ' എ.ഡി. 14–ാം നൂറ്റാണ്ടു വരെ കേരളചരിത്രത്തിൽ പ്രവേശിച്ചിട്ടില്ല. അതൊരു പിൽക്കാല പേരാണ്. ഏറെക്കാലം അത് മഹോദയപുരം എന്ന പേരിൽ അറിയപ്പെട്ടിരുന്നു. ക്നായിത്തൊമ്മൻ ചെപ്പേട് പറയുന്നത് ക്നായിതൊമ്മന്റെ ദൈവത്തിന്റെ നാമം ചൊല്ലി

മഹോദയപുരം എന്ന് പേർ വിളിച്ചു എന്നാണ്. ചെപ്പേടിന്റെ ദാതാവ് ഇരവികൊത്തൻ ചക്രവർത്തി ഒന്നാം ചേരവംശ ചക്രവർത്തിയല്ലാത്തതിനാൽ ചെപ്പേടിന്റെയും മഹോദയപുരനാമകരണത്തിന്റെയും കാലം രണ്ടാം ചേരവംശകാലമാണെന്ന് വരുന്നു. തന്മൂലം ആ ചെപ്പേടിന്റെ പഴക്കം വളരെ കുറയുന്നു. തന്നെയുമല്ല കൊടുങ്ങല്ലൂരിൽ സമീപകാലത്ത് കേരള സാംസ്കാരിക വകുപ്പിന്റെ ആഭിമുഖ്യത്തിൽ നടന്നുവരുന്ന ഗവേഷണങ്ങളിൽ പുരാതന വ്യാപാരത്തിന്റെ അവശിഷ്ടങ്ങളൊന്നും കണ്ടെടുക്കാനായില്ല എന്നതും നാലഞ്ചു പതിറ്റാണ്ടു മുമ്പ് കുന്നംകുളത്തിടുത്ത് എയ്യാൽ ഗ്രാമത്തിൽ നിന്നും പറവൂരിനടുത്തുള്ള ഒരു ഗ്രാമത്തിൽ നിന്നും ക്രിസ്തുവിന് തൊട്ടു മുമ്പും പിമ്പുമുള്ള റോമാ ചക്രവർത്തിമാരുടെ നാമം അങ്കിതമായ സ്വർണ്ണനാണയ ശേഖരങ്ങൾ ലഭിച്ചു എന്നുള്ളതും ഏതാനും മാസങ്ങൾക്കു മുമ്പ് പറവൂരിനടുത്തു പട്ടണം എന്ന് പേരായ ഗ്രാമത്തിൽ നടന്ന ഉദ്ഖനനങ്ങളുടെ ഫലമായി വിദേശ വാണിജ്യ സാക്ഷ്യങ്ങൾ കണ്ടെത്തി എന്നതും ഒരു കാര്യം സംശയാതീതമായി വ്യക്തമാക്കുന്നു. മുചിരി എന്നത് കൊടുങ്ങല്ലൂരോ, മഹോദയപുരമോ അല്ല. മൂന്ന് മുഖങ്ങളുടെ തുറമുഖ സമുച്ചയത്തെ ആണ് മുചിരി എന്ന ശബ്ദം അർത്ഥമാക്കുന്നതെന്ന ചിന്തയ്ക്കു ഇതോടെ സാംഗത്യം വർദ്ധിച്ചിരിക്കുന്നു. അറബിക്കടൽ തീരത്തുള്ള മുഖ്യ തുറമുഖം പൊന്നാനിയാണെന്ന ചിന്ത ഇപ്പോൾ പ്രബലമായിട്ടുണ്ട്. ഹാടക മാടം എന്നും കനക ഭവനം എന്നും പരാമർശിക്കുന്ന സ്ഥലം പൊന്നാനിയാവാനേ തരമുള്ളു. കേരളോല്പ്പത്തി ഒന്നിലധികം സ്ഥലത്ത് പൊൻമാടത്തെപ്പറ്റി പരാമർശിക്കുന്നുണ്ട്. ചേരൻ ചെങ്കുട്ടവൻ വനയാത്രയ്ക്കു തിരിച്ചപ്പോൾ ഹാടകമാടകത്തിലെ ദേവാലയത്തിൽ നിന്ന് പ്രസാദം വാങ്ങുന്നുണ്ട് (ചിലപ്പതികാരം). ശുകസന്ദേശത്തിൽ ഈ സ്ഥലം തന്നയാണ് കനകഭവനം എന്ന പേരിൽ അറിയപ്പെടുന്നത്. ചുരുക്കിപ്പറഞ്ഞാൽ ഒന്നാം ചേരസാമ്രാജ്യത്തിന്റെ തലസ്ഥാനം പൊന്നാനി തുറമുഖത്തോടു ചേർന്ന ഏതോ പട്ടണമായിരുന്നു എന്ന് സ്പഷ്ടം. പൊന്നാനി മുഖ്യ തുറമുഖവും, മുചിരി അതിന്റെ മൂന്ന് ഉപതുറമുഖങ്ങളുമാണെന്ന് അഭ്യൂഹിപ്പാൻ പുതിയ ഗവേഷണങ്ങൾ സഹായിക്കുന്നുണ്ട്. ഈ ഗവേഷകന്റെ അനുമാനമനുസരിച്ച് ചാവക്കാട്, ചേന്ദമംഗലം, ചേറ്റുവാ എന്നിവയാണ് മൂന്ന് ഉപതുറമുഖങ്ങൾ. ഈ മൂന്ന് തുറമുഖങ്ങൾ കരപ്രദേശങ്ങളിലെ വനവിഭവങ്ങൾ സമാഹരിക്കുകയും പൊന്നാനി തുറമുഖം വഴി അലക്സാണ്ട്രിയ തുറമുഖത്തേയ്ക്കും റോമൻ സാമ്രാജ്യത്തിന്റെ ഇതരഭാഗങ്ങളിലേക്കും വിതരണം ചെയ്യപ്പെടുകയും ചെയ്തുവന്നു. എ.ഡി. 225 ആകുമ്പോഴേക്കും മുസിരീസ് റോമ്മാക്കാരായ കച്ചവടക്കാരുടെ വാണിജ്യസങ്കേതമായി വികസിക്കുകയും അവരുടെ വക അഗസ്റ്റസ് ദേവാലയവും പാണ്ടികശാലകൾ കാക്കുന്ന 2000 വരുന്ന ഒരു സ്ഥിരം കാവൽ സൈന്യവും കൊണ്ട്

പ്രശസ്തിയാർജ്ജിക്കുകയും ചെയ്തു. ഗ്രീക്കുകാരുടെ ബൈസാന്റിയൻ കോളനിയും സ്ഥാനമെടുത്തിരുന്നു (വി. വി. കെ. വാലത്ത്, പു. 93). ജൂതസാന്നിദ്ധ്യത്തെയും, യവന സാന്നിദ്ധ്യത്തെയും, അഗസ്ത്യ ദേവാലയ സാന്നിദ്ധ്യത്തെയും സൂചിപ്പിക്കുന്ന പ്രബലമായ ഐതിഹ്യങ്ങൾ ഇന്നും നിലനിൽക്കുന്നത് കുന്നംകുളം പ്രദേശങ്ങളിലാണെന്നത് പുതിയ മുചിരി സിദ്ധാന്തത്തെ ബലപ്പെടുത്തുന്നു.

പാലൂർ-ചാട്ടുകുളങ്ങര പ്രദേശത്ത് ജൂതക്കുന്നും, ജൂതസിനഗോഗും; പഴഞ്ഞി പ്രദേശത്ത് യവനന്റെ (ജോനകന്റെ) അങ്ങാടിയും യവന ശൈലിയിലുള്ള മുടിയേറ്റ് നാടകം അരങ്ങേറുന്ന ക്ഷേത്രവും; രണ്ടിന്റെയും ഏകദേശം മദ്ധ്യസ്ഥാനത്ത് അഗസ്ത്യ ദേവാലയം സ്ഥിതിചെയ്തിരുന്ന അകതിയൂർ എന്ന അഗസ്തിയൂരും സ്ഥിതി ചെയ്യുന്നത് പഠനീയമാണ്.

സംഘകാല സാഹിത്യ കൃതികൾ മുചിരിയുമായി ബന്ധപ്പെട്ടു പ്രസ്താവിച്ചിട്ടുള്ള ചരിത്ര ലക്ഷ്യങ്ങൾ മൂന്നാണ്. ഒരു വസ്തുത യവന സാന്നിദ്ധ്യമാണ്. ജൂതകേന്ദ്രവും റോമാക്കാരുടെ അഗസ്ത്യ ദേവാലയവുമാണ് മറ്റു രണ്ട് ചരിത്ര വസ്തുതകൾ. ആർത്താറ്റ് (ചാട്ടുകുളങ്ങര) കുന്നിലെ ജൂതക്കുന്നും, ജൂതസുനഗോഗിന്റെ പരിവർത്തിത രൂപമായ ചാട്ടുകുളങ്ങരപള്ളിയും പോർക്കുളം പ്രദേശത്തു അഗസ്ത്യനാമത്തിൽ ഇന്നും അറിയപ്പെടുന്ന അഗതിയൂർ ഗ്രാമവും യവന നാടകപാരമ്പര്യം ഇന്നും പുലർത്തുന്ന മുടിയേറ്റ് നാടകം കേരളത്തിൽ ആദ്യമായി അരങ്ങേറിയ കാട്ടകാമ്പാൽ ഭഗവതിക്ഷേത്രവും യവനന്റെ അങ്ങാടി (ജോനകന്റെ അങ്ങാടി) എന്ന പേരിൽ അടുത്തകാലം വരെയും അറിയപ്പെട്ടിരുന്ന പഴഞ്ഞി പ്രദേശവും ഈ ചരിത്ര വസ്തുതകളുടെ സ്മാരകമായി ഇന്നും നിലനിൽക്കുന്നു. ഈ മൂന്നു ചരിത്ര സാഹചര്യങ്ങളും ഏകത്ര സമ്മേളിച്ച മറ്റൊരു പ്രദേശവും യാതൊരു ചരിത്രകാരനും നാളിതുവരെ ചൂണ്ടിക്കാട്ടിയിട്ടില്ല. അതുകൊണ്ട് പൊന്നാനിയും ഉപതുറമുഖ പ്രദേശമായ ചാവക്കാട്, ചാട്ടുകുളങ്ങര, കുന്നംകുളം, പഴഞ്ഞി തുടങ്ങിയ പ്രദേശങ്ങളാണ് മുചിരി പ്രദേശങ്ങൾ (മുസിരീസ് = മൂന്ന് ശിരസ്സ് - മൂന്ന് മുഖം) എന്ന പേരിൽ സംഘകാല കൃതികളിൽ പരാമർശിക്കപ്പെട്ടിട്ടുള്ളത് എന്നാണ് അഭ്യൂഹിക്കുന്നത്.

സഞ്ചാരിയായ പ്ലീനി തമിഴകത്തെ അന്നത്തെ തുറമുഖങ്ങളെപ്പറ്റി പരാമർശിക്കുന്നുണ്ട്. അതിലൊന്ന് 'പാലൊറ' ആണ്. പ്ലീനിയുടെ പാലൊറ യഥാർത്ഥത്തിൽ പാലൂർ ആണ്. പാൽ എന്ന ദ്രാവിഡ പദത്തിന് ഒരു തരം ജലവാഹനം എന്ന് കൂടി അർത്ഥമുള്ളതായി ഗുണ്ടർട്ടിന്റെ നിഘണ്ടു വ്യക്തമാക്കുന്നു. ജലവാഹനമായ പലതരം പാൽ നിർമ്മിക്കുന്ന സ്ഥലമായതിനാൽ പാലൂർ എന്ന സ്ഥലനാമത്തിന് അർത്ഥപ്രസക്തിയുണ്ട്.

പാലൂർ എന്നത് ചിലർ ധരിക്കുംപോലെ ഒരു ഗ്രാമമല്ല. പ്രത്യുത ഗ്രാമങ്ങളുടെ സമുച്ചയമാണ്. എല്ലാ ഗ്രാമക്കാരും പാൽ നിർമ്മാണത്തിൽ വിദഗ്ദ്ധരാണ്. കുന്നംകുളം – പഴഞ്ഞി പ്രദേശങ്ങളിൽ പാൽ ചേർന്ന ഗ്രാമപ്പേരുകളും വീട്ടുപേരുകളും ഇപ്പോഴും നിലവിലുണ്ട്. കരിപ്പാൽ, കണിയാമ്പാൽ, കാട്ടകാമ്പാൽ, മണ്ടുമ്പാൽ, എടപ്പാൾ തുടങ്ങിയ പേരുകളിലെ പാൽ ശബ്ദത്തിന്റെ സാന്നിധ്യം ശ്രദ്ധേയം. ഇപ്രകാരമുള്ള പാലുകളുടെ സംഘാതം എന്ന അർത്ഥത്തിലാണ് പാലൂർ എന്ന പദം രൂപപ്പെടുന്നത്. തന്മൂലം കുന്നംകുളം, പഴഞ്ഞി എന്നീ സ്ഥലങ്ങളുടെ പൊതുവായ സ്ഥലനാമമാണ് പാലൂർ എന്ന 'പാലൊറ' എന്ന് സിദ്ധിക്കുന്നു. പാലൂർ എന്ന ഈ സ്ഥലനാമം പിൽക്കാലത്ത് അതിപ്രശസ്തമായ ഒരു നമ്പൂതിരി കുടുംബം സ്വന്തമാക്കി. പാലൂർ മന ഇപ്പോഴുമുണ്ട്. അത് പഴഞ്ഞി വില്ലേജിന്റെ ഒരു ഭാഗമാണ്.

തുറമുഖനഗരമായ പാലൂർ പ്രദേശത്തിന്റെ ഭാഗമായ ചാട്ടുകുളങ്ങരയിലാണ് ക്രിസ്തുശിഷ്യനായ മാർത്തോമ്മാശ്ലീഹാ എ.ഡി. 52–ൽ വന്നുചേർന്നത്. പൊന്നാനി തുറമുഖത്തു നിന്ന് ചാവക്കാട് വഴി ജലമാർഗ്ഗം ചാട്ടുകുളത്തിലെത്താൻ കഴിയും. ചേരരാജാക്കന്മാരുടെ വഞ്ചിതുറമുഖമായിരുന്നു ചാട്ടുകുളം. ചാട്ടു എന്ന പദത്തിന് ചാടുന്നത് എന്ന് അർത്ഥം. കരയിൽ സഞ്ചരിക്കുന്ന ഒരു വാഹനവും ഇല്ലാത്ത അക്കാലത്ത് ഏകവാഹനം വഞ്ചിയായിരുന്നു. അലമാലകളുടെ മീതെ ചാടിച്ചാടി സഞ്ചരിക്കുന്നത് എന്ന അർത്ഥത്തിൽ വഞ്ചിയെ ചാട്ട് എന്നും വ്യവഹരിക്കുമായിരുന്നു. തന്മൂലം ചാട്ടുകുളം എന്ന പദത്തിന് വഞ്ചിക്കുളം എന്നാണർത്ഥം. പിൽക്കാലത്ത് ചേരരാജാക്കന്മാർ കൊടുങ്ങല്ലൂരിൽ തലസ്ഥാനം സ്ഥാപിച്ചപ്പോഴും അവരുടെ തുറമുഖത്തെ വഞ്ചിക്കുളം അഥവാ തിരുവഞ്ചിക്കുളം എന്നാണ് പരാമർശിച്ചിട്ടുള്ളത്. തലസ്ഥാന നഗരിയെ വഞ്ചിരാജ്യമെന്നും തുറമുഖത്തെ വഞ്ചിക്കുളം അഥവാ ചാട്ടുകുളം എന്നും ചരിത്രത്തിൽ വ്യവഹരിച്ചുപോന്നു. തുറമുഖം ചാട്ടുകുളമെങ്കിൽ വഞ്ചിരാജ്യം ഏതാണ്? ഇക്കാര്യത്തിൽ ചരിത്രകാരന്മാർ പല അന്വേഷണങ്ങളും നടത്തിയിട്ടുണ്ടെങ്കിലും തൃപ്തികരമായ ഒരു സമാധാനവും കണ്ടെത്തിയിട്ടില്ല. കൊടുങ്ങല്ലൂരിലെ തിരുവഞ്ചിക്കുളം അംഗീകൃതമാണ് ചേരന്മാരുടെ തലസ്ഥാനമായ വഞ്ചിനഗരം എന്ന നിലയിൽ. കൊടുങ്ങല്ലൂരിൽ ആസ്ഥാനം ക്രമീകരിച്ചപ്പോൾ അത് പുതുവഞ്ചിയായി. പഴയ വഞ്ചി നഗരത്തെ വഞ്ചിമുതൂർ എന്ന് സംഘം കൃതികൾ വിശേഷിപ്പിച്ചിട്ടുണ്ട്. ഏതാണ് ഈ വഞ്ചിമുതൂർ? മുതൂർ ശബ്ദം പഴയ എന്ന അർത്ഥം കുറിക്കുന്നു. നമുക്കു മുതുമുത്തച്ഛന്മാരും മുതുക്കനും ഇപ്പോഴും പ്രയോഗത്തിലുണ്ട്. അങ്ങനെ വരുമ്പോൾ വഞ്ചിമുതൂർ എന്നാൽ പഴയ വഞ്ചി എന്നാണർത്ഥം. ഈ ശബ്ദം പ്രയോഗവശാൽ ലോപിച്ചുണ്ടായ പദമാണ്

പഴഞ്ഞി – പഴയ വഞ്ചി – പഴയഞ്ചി – പഴഞ്ചി – പഴഞ്ഞി എന്ന് ഈ ശബ്ദപരിണാമം രേഖപ്പെടുത്തിയാൽ അതിന്റെ ഭാഷാപരവും വ്യാകരണപരവുമായ പ്രാമാണികതയ്ക്ക് അടിത്തറയായി. കുന്നംകുളത്തുകാർ ഭാഷാപ്രയോഗങ്ങളിൽ സങ്കോചം ശീലമാക്കിയവരാണ്. വീശ്വാളണോ (വീശുപാള വേണമോ?) കറിണോ (കറിവേണമോ?), മോറങ്ങേറെ വിയർക്കിണോ? (മുഖം ഏറെ വിയർക്കുന്നുവോ), ഓൻ (അവൻ) തുടങ്ങിയ നിരവധി ഉദാഹരണങ്ങൾ ഈ സങ്കോചത്തെ തെളിയിക്കുവാൻ ഉദ്ധരിക്കാനാവും. പഴയവഞ്ചി പഴഞ്ഞി തന്നെ. പാലൂർ പ്രദേശത്തെ പഴഞ്ഞി രാജതലസ്ഥാനവും തീരപ്രദേശത്തെ വഞ്ചിക്കുളം (ചാട്ടുകുളം) രാജാക്കന്മാരുടെ തുറമുഖവും.

പഴയവഞ്ചിയായ പഴഞ്ഞിയിൽ ഒന്നാം ചേരരാജാക്കന്മാർ വസിച്ചിരുന്നുവെന്നതിന് മറ്റു തെളിവുകളുമുണ്ട്. പഴഞ്ഞിയുടെ ഭാഗമായ കോട്ടോൽ എന്ന സ്ഥലത്തിന് ആ പേർ വരുവാൻ കാരണം ആ സ്ഥലത്തുണ്ടായിരുന്ന കോട്ടയും, കൊട്ടാരവുമാണ്. പുരാതനമായ ഒരു കോട്ട അവിടെ സ്ഥിതി ചെയ്തിരുന്നു എന്ന് വിശ്വസിക്കുവാൻ ആവശ്യമായ അവശിഷ്ടങ്ങൾ ഇന്നും അവിടെയുണ്ട്. ആന റാഞ്ചൻ ഗുഹ എന്ന പേരിൽ ഇന്നും അവിടെയുള്ള ഗുഹാമുഖം അജ്ഞാതമായ ഏതോ പ്രദേശങ്ങളിലേക്കുള്ള ഗുഹാമാർഗ്ഗേനയുള്ള പാതയാണെന്ന് ഐതിഹ്യമുണ്ട്. കുന്നംകുളം – പഴഞ്ഞി റോഡിന് സമീപമുള്ള ഈ കോട്ടയും കൊട്ടാരവും ആദി ചേരന്മാരുടെ ആസ്ഥാനമായിരുന്നു എന്ന് അഭ്യൂഹിക്കുവാൻ ന്യായമുണ്ട്. കോട്ടക്കുന്ന് എന്നാണ് സ്ഥലത്തിന്റെ ശരിയായ പേർ. കോട്ടോക്കുന്നും കോട്ടോലും അതിന്റെ രൂപപരിണാമങ്ങളാണ്. രാജകുടുംബത്തിന് സഞ്ചരിക്കുവാൻ ചിറ്റം എന്ന കൊച്ചു തുറമുഖം പഴഞ്ഞിയിൽ ഇന്നുമുണ്ട്. തുറമുഖത്തിന്റെ പ്രസക്തി നഷ്ടപ്പെട്ടതോടെ ചിറ്റം എന്ന തുറമുഖത്തിന്റെ ഭൂരിഭാഗപ്രദേശങ്ങളും കൃഷിസ്ഥലമായി രൂപാന്തരപ്പെട്ടു. എങ്കിലും ചിറ്റക്കുളം പൂർവ്വികപ്രതാപത്തിന്റെ സ്മൃതികളുമായി ഇപ്പോഴും അവശേഷിക്കുന്നു. ഈ ചിറ്റ തുറമുഖത്തു നിന്ന് പൊന്നാനി തുറമുഖത്തേക്കും ചാവക്കാട് ഉപതുറമുഖത്തേക്കും ചാട്ടുകുളത്തിലേക്കും (വഞ്ചിക്കുളം) സഞ്ചരിക്കുക സാധ്യമായിരുന്നു.

ചേരതലസ്ഥാനം വഞ്ചിയാണെന്ന് സംഘം കൃതികൾ പരിശോധിച്ച ഗവേഷകർ അവിതർക്കിതമായി അഭിപ്രായപ്പെട്ടിട്ടുണ്ട്. രാജതലസ്ഥാനം കരൂർ ആണോ വഞ്ചിയാണോ എന്ന് ചിലർ അഭിപ്രായപ്പെട്ടിട്ടുണ്ട്. ആ ചർച്ചയിലാണ് വഞ്ചിയുടെ പ്രാധാന്യം വെളിപ്പെടുന്നത്. .... ചിലപ്പതികാരത്തിലും മണിമേഖലയിലും വഞ്ചി എന്നല്ലാതെ കരുവൂരിനെപ്പറ്റി പറയുന്നില്ല. പതിറ്റുപത്ത് ചേരരാജാക്കന്മാരെ വാഴ്ത്തുമ്പോൾ വഞ്ചിമുതൂർ എന്നല്ലാതെ കരുവൂർ എന്ന് പ്രയോഗിച്ചിട്ടില്ല. പുറനാനൂറിലും ചേരരെ

വാഴ്ത്തുന്ന സന്ദർഭത്തിൽ വഞ്ചിയെപ്പറ്റിയേ പറയുന്നുള്ളൂ; കരുവൂരില്ല. അകനാനൂറിലും വഞ്ചി തന്നെ.... പരിപാടലിൽ കരുവൂരല്ല, വഞ്ചിയാണ്. പത്തുപാട്ട് സമാഹാരത്തിലും വഞ്ചിയേ ഉള്ളൂ. ചോള നാടിന് ഉറൈയൂർ പോലെ, പാണ്ഡ്യനാടിന് മധുരപോലെ ചേരനാടിന് വഞ്ചിയും തലസ്ഥാന നഗരിയായി ശോഭിച്ചു. പതിറ്റ്പ്പത്ത്, പുറനാനൂറ് എന്നീ കാവ്യങ്ങളിലും ചേര തലസ്ഥാനമായി പറയുന്നത് വഞ്ചിയെയാണ്. അകനാനൂറിലെ 93-ാം പാട്ടിൽ പറയുന്ന കരവൂർ പരാമർശം ഒഴിവാക്കിയാൽ തമിഴ് സംഘം കൃതികളിൽ പൊതുവെ ചേരതലസ്ഥാനമായി അംഗീകരിച്ചിട്ടുള്ളത് വഞ്ചി യെയാണ്. അകനാനൂറിലെ 263-ാം പാട്ടിൽ കരുവൂർ കണ്ണൻ പാണനാർ വഞ്ചിയെ ചേരതലസ്ഥാനമായി കീർത്തിച്ചിട്ടുണ്ട് (വി. വി. കെ. വാലത്ത്, കേരളത്തിലെ സ്ഥലചരിത്രങ്ങൾ-തൃശൂർ ജില്ല, പു. 84-88).

കുന്നംകുളത്തിനോട് ചേർന്ന് ഒരു ചെറമനേങ്ങാട് ഇപ്പോഴുമുണ്ട്. തൊപ്പിക്കല്ലുകൾ നിരവധി കാണപ്പെട്ട ഈ പ്രദേശത്തിന് വളരെ സമീ പമാണ് റോമൻ സ്വർണ്ണനാണയങ്ങൾ (എ.ഡി. ഒന്നാം നൂറ്റാണ്ടിലെ) കണ്ടെടുക്കപ്പെട്ട എയ്യാൽ ഗുഹ. ചെറമനേങ്ങാട് എന്ന സ്ഥലനാമം ചേര മനക്കാട് രൂപഭേദം പ്രാപിച്ചതാകാൻ ഭാഷാപരമായി സാധ്യതയുണ്ട്. അവിടെയും ചെമ്മൺതിട്ട എന്ന ഒരു സ്ഥലമുണ്ട്. ആ സ്ഥലപ്പേർ ഒരു കോട്ടയെ സൂചിപ്പിക്കുന്നു. ഒരു കോട്ട അവിടെ സ്ഥിതിചെയ്തിരുന്നതായി നാട്ടുകാർക്കിടയിൽ ഐതിഹ്യമുണ്ട്. ചേരതലസ്ഥാനമായി ഈ പ്രദേ ശവും ഒരു കാലത്ത് വർത്തിച്ചിരിക്കാം. ഒരു കാര്യം തീർച്ച; ശക്തൻതമ്പു രാൻ എന്ന ജീവചരിത്രം ചരിച്ച പുത്തേഴത്ത് രാമമേനോൻ അഭിപ്രായ പ്പെട്ടതുപോലെ കൊച്ചി രാജവംശം കർണ്ണാടകയിൽ നിന്ന് പാലക്കാട് ചുരം വഴി ആദ്യം തൃശ്ശൂർ ജില്ലയിൽപെട്ട പഴയന്നൂരിലും ക്രമേണ പെരു മ്പടപ്പിലും (പൊന്നാനിയുടെയും പഴഞ്ഞിയുടെയും ഇടയിൽ) അവിടെ നിന്നും കൊടുങ്ങല്ലൂരിലും തൃക്കാക്കരയിലും മാറിമാറി വസിച്ചിട്ടുണ്ട് എന്നത് ആർക്കും നിഷേധിക്കാനാവില്ല. ഈ വാസത്തിൽ ചെറമനേങ്ങാ ട്ടിലും അവിടെനിന്ന് പഴഞ്ഞിയിലേക്കുള്ള മാർഗ്ഗമദ്ധ്യേ പോർക്കളത്തുള്ള പയ്യൂരും കോട്ടോലും (കോട്ടക്കുന്ന്) ഉൾപ്പെടുന്നു എന്നതാണ് അനുമാ നിക്കാവുന്നത്. ഇക്കാലമത്രയും (പെരുമ്പടപ്പിൽ വന്നു കയറുന്നതുവരെ) ചേര തലസ്ഥാനം വഞ്ചിനഗരം ആയിരുന്നു. കൊടുങ്ങല്ലൂരിൽ പുതിയ വഞ്ചിനഗരം സ്ഥാപിച്ച് അതിനെ തലസ്ഥാനമാക്കിയപ്പോൾ മുൻ വഞ്ചി തമിഴ് ശൈലിയിൽ വഞ്ചിമുതൂർ ആയി - പഴയ വഞ്ചി എന്നർത്ഥം. പഴയ വഞ്ചി പഴഞ്ഞിയുമായി. പാലൂരിന്റെ പടിഞ്ഞാറ് മലപ്പുറം ജില്ലയിൽ മറ്റൊരു 'പഴഞ്ഞി'യുണ്ട്. പൊന്നാനിക്കടുത്തുള്ള ഈ പഴഞ്ഞിയാകാം ഏറ്റവും പൂർവീകമായ പഴയ വഞ്ചി. യുദ്ധം മൂലം രാജധാനി പടിഞ്ഞാറു മാറി ക്രമീകരിച്ചപ്പോൾ ആകാം മറ്റൊരു 'പഴഞ്ഞി' രൂപപ്പെട്ടത്.

പാലൊറ എന്ന് പ്ലീനി പ്രസ്താവിച്ച തുറമുഖ പ്രദേശം പാലൂരാണെന്ന് പ്രസ്താവിച്ചപ്പോൾ, പാൽ എന്ന ദ്രാവിഡപദത്തിന് ജലവാഹനം (വഞ്ചി) എന്ന് ഗുണ്ടർട്ട് നിഘണ്ടു അർത്ഥം കൽപ്പിച്ചതായി പ്രസ്താവിച്ചിട്ടുണ്ടല്ലോ. അതിന് ഉപോൽബലകമായി ഒരു കാര്യം കൂടി ചൂണ്ടിക്കാട്ടുവാനുണ്ട്. ആദ്യകാല ചേരരാജാക്കന്മാരിലൊരാളായിരുന്നു പാൽയാനൈ ചെൽകഴുകുട്ടുവൻ. ഇതിൽ പാൽയാനൈ എന്നത് ബിരുദമാവാനേ ഇടയുള്ളൂ. പാൽയാനൈ എന്ന ശബ്ദത്തിന് പാൽ ഉപയോഗിച്ച് യാനം ചെയ്യുന്നതിൽ വിദഗ്ദ്ധൻ എന്നാണർത്ഥം. സമുദ്രയാനത്തിൽ പ്രാഗത്ഭ്യവും മികവും പുലർത്തിയതുമൂലമാകാം ആ ബിരുദം ലഭിച്ചത്. യാനൈ എന്ന പദം ആനയെയാണ് കുറിക്കുന്നതെങ്കിൽ ആനപ്പുറത്തെന്നപോലെ വഞ്ചിയിൽ ഉയർന്ന മാടം കെട്ടി അതിലിരുന്നു യാത്ര ചെയ്യുന്നവൻ എന്നും അർത്ഥം കൊടുക്കാവുന്നതാണ്. ഇരിമ്പൊറൈ, പെരുഞ്ചോറ്റുതിയൻ എന്നിങ്ങനെ ചേരരാജാക്കന്മാർ ധരിച്ചിരുന്ന ബിരുദങ്ങൾക്ക് യഥാക്രമം ഇരുമ്പ് കവചമായി ധരിച്ചവൻ, വൻ സദ്യ നടത്തിയവൻ എന്ന് അർത്ഥം കൽപ്പിച്ചു പോരുന്ന സമ്പ്രദായത്തിലാണ് പാൽയാനൈ എന്ന പദത്തിന്റെ അർത്ഥം വ്യാഖ്യാനിച്ചത്.

ചേരരാജധാനി പഴയന്നൂരിൽ നിന്ന് പെരുമ്പടപ്പിലെത്തുന്നതിനിടയിൽ പോർക്കളത്ത് പയ്യൂരിൽ ഏതാനുംകാലം സ്ഥിതിചെയ്തിരുന്നതായി പറഞ്ഞുവല്ലോ. പോർക്കളം ക്രിസ്തുവിന് മുമ്പുതന്നെ ജൈനമത സംഘത്തിന് ആസ്ഥാനമെന്ന നിലയിൽ പ്രസിദ്ധമായിരുന്നു. വേദവനം, വേദാരണ്യം, വേദക്കാട്, തിരുമറൈക്കാട് തുടങ്ങി നിരവധി പേരുകളിൽ പരാമർശിക്കപ്പെട്ട ജൈനസങ്കേതം ഇവിടെയായിരുന്നുവെന്ന് ശൈവപുരാണങ്ങളിലൊന്നായ പെരിയപുരാണത്തിൽ തെളിവുകളുണ്ട്. ചെറമനേങ്ങാട്ടുനിന്ന് പഴഞ്ഞിയിലേക്കുള്ള വഴിയിൽ ഉദ്ദേശം മൂന്ന് കിലോമീറ്റർ ദൂരം സഞ്ചരിച്ചാൽ പോർക്കളമായി. ഇവിടം ചേരരാജാക്കന്മാർ വസിച്ചപ്പോൾ ആ സ്ഥലത്തിന് പയ്യൂർ എന്ന പേരായി. ചേരവംശക്കാർ ഗോ ശബ്ദത്തെ പവിത്രമായി കരുതിയിരുന്നു. അവർ താമസിച്ച പല സ്ഥലങ്ങളുടെയും പേരിൽ ഗോ ശബ്ദം ആവർത്തിച്ചു കാണുന്നുണ്ട്. 'പഴയന്നൂർ' തന്നെ ആദ്യം ഉദാഹരണം. അതിനെ ചിലർ പഴയനുമായി ബന്ധപ്പെടുത്തിയിട്ടുണ്ട്. കർണ്ണാടകയിൽ ചിക്ക്മാംഗ്ളൂരിനടുത്തുള്ള ബഴയന്നൂരിൽ നിന്ന് പോന്നവർ തങ്ങൾ പുതുതായി താവളമടിച്ച സ്ഥലത്തിന് പൂർവ്വികസ്ഥലത്തിന്റെ പേർ നൽകിയതിന്റെ ഫലമായിട്ടാവാം പഴയന്നൂർ എന്ന ദേശനാമം ഉത്ഭവിച്ചത്. പൈയ്യൻ എന്ന തമിഴ് പദത്തിന് പൈക്കളെ മേയ്ക്കുന്നവൻ എന്നാണർത്ഥമെങ്കിൽ ആ രാജവംശം ഒരു ഇടയരാജവംശമായിരുന്നുവോ എന്നും ഗോവിനോടുള്ള ആഭിമുഖ്യം അപ്രകാരം വന്നുചേർന്നതാണോ എന്നും കരുതാൻ ന്യായമുണ്ട്. ഒടുവിൽ അവർ

പാർപ്പുറപ്പിച്ച കൊച്ചിയ്ക്കും അവർ ഗോവിനെ അനുസ്മരിച്ചാണല്ലോ സ്ഥലനാമം നൽകിയത് (ഗോശ്രീ). പോർക്കളത്തിനെ പയ്യൂർ എന്ന് വിളിക്കാനും ഇതാകാം കാരണം. സാമൂതിരിയുടെ പതിനെട്ടരക്കവികളിൽ പ്രാമാണികരായിരുന്ന പയ്യൂർ പട്ടേരിമാർ (ഭട്ടതിരിമാർ) ഈ പയ്യൂർ ഗ്രാമവാസികളായിരുന്നു. ദേശനാമം ബ്രാഹ്മണ കുടിയേറ്റക്കാലത്ത് ഇല്ലപ്പേരായി സ്വീകരിച്ചു. അങ്ങനെ ദേശപ്പേർ വീട്ടുപേരായി (ദേശമംഗലം, വടക്കാഞ്ചേരി, കോതര, പൂമുള്ളി തുടങ്ങിയ സ്ഥലനാമങ്ങളും ഇല്ലപ്പേരുകളും ഓർക്കുക). പാലൂർ പ്രദേശത്ത് ഇപ്പോൾ, പയ്യൂരും, പെലക്കാട്ട് പയ്യൂരും, കാണിപ്പയ്യൂരും ഉണ്ട്. മൂന്നു സ്ഥലനാമങ്ങളും നമ്പൂതിരിമാരുടെ ഇല്ലപ്പേരുകളുമാണ്.

ഈ ശബ്ദ നിഷ്പത്തി സ്വീകരിക്കുകയാണെങ്കിൽ പഴഞ്ഞി എന്ന ശബ്ദത്തിന് പിന്നിൽ പൈവഞ്ചി എന്ന രൂപവും സങ്കൽപ്പിക്കാവുന്നതാണ്. പൈയ്യൻമാരുടെ (ഇടയരാജവംശത്തിന്റെ) വഞ്ചി എന്നർത്ഥം അപ്പോൾ ലഭ്യമാകും. പൈവഞ്ചിയും ശബ്ദപരിണാമ നിയമങ്ങൾക്കു ആധാരമായ ഭാഷാനിയമങ്ങളനുസരിച്ച് പഴഞ്ഞി എന്ന് രൂപഭേദം പ്രാപിക്കാവുന്നതേയുള്ളു. ഇപ്പോൾ പഴഞ്ഞി എന്ന് പരിഷ്കരിച്ച് പറയുന്നുണ്ടെങ്കിലും അതിന്റെ പഴയ ഉച്ചാരണം പയഞ്ഞി എന്ന് തന്നെയായിരുന്നു. പഴയനൂരിന്റെയും പിന്നിൽ ഈ പൈശബ്ദം ആരോപിക്കുവാൻ ഈ ലേഖകൻ ധൈര്യപ്പെട്ടത് ഈ പഴഞ്ഞി – പയഞ്ഞി രൂപങ്ങൾ ഓർമ്മയിലുള്ളതുകൊണ്ടാണ്. മേൽപ്പറഞ്ഞ കാര്യങ്ങൾ ഇപ്രകാരം അക്കമിട്ട് സംഗ്രഹിക്കാം (പെരിയപുരാണത്തിൽ 'പൈഞ്ചിലി' എന്ന പരാമർശമുണ്ട്).

1) പാലൊറ എന്ന പ്ലീനിയുടെ (എ.ഡി. ഒന്നാം നൂറ്റാണ്ട്) പരാമർശം പൊന്നാനി തുറമുഖത്തോട് ചേർന്നുകിടക്കുന്ന പാലൂർ പ്രദേശത്തെ കുറിക്കുന്നു.

2) പാലൂർ പ്രദേശം കുന്നംകുളം–പഴഞ്ഞി പ്രദേശങ്ങൾക്കുള്ള പൊതു സ്ഥലനാമമാണ്.

3) പാൽ (വഞ്ചി) നിർമ്മിക്കുന്ന സ്ഥലമായതിനാലാണ് ആ സ്ഥലപ്പേരുണ്ടായത്.

4) ഇവിടം ആസ്ഥാനമാക്കിയതുകൊണ്ടാണ് ചേരരാജാക്കന്മാർക്ക് അവരുടെ തലസ്ഥാനങ്ങൾക്കു യഥാക്രമം വഞ്ചിഭൂപൻ, വഞ്ചിരാജ്യം എന്ന് പേരുകൾ ഉണ്ടായത്.

5) തലസ്ഥാനം കൊടുങ്ങല്ലൂർക്ക് മാറ്റിയപ്പോൾ അവിടം പുതിയ വഞ്ചി എന്നറിയപ്പെട്ടു.

6) തലസ്ഥാനം മാറിയപ്പോൾ പഴയ തലസ്ഥാനം പഴയവഞ്ചി (വഞ്ചി മുതൂർ എന്ന്) എന്നറിയപ്പെട്ടു.

7) ഈ പഴയ വഞ്ചി എന്ന പ്രയോഗം ക്രമേണ പഴഞ്ഞി എന്ന സ്ഥല നാമമായി മാറി.

കുന്നംകുളം – പഴഞ്ഞി പ്രദേശങ്ങൾക്ക് പൊതുവായി പറഞ്ഞിരുന്ന സ്ഥലനാമമാണ് പാലൂർ. പ്ലീനിയുടെ യാത്രാവിവരണത്തിൽ പരാമർശി ക്കുന്ന പാലോറ എന്ന തുറമുഖം പാലൂർ തന്നെയാണ്. പാൽ ശബ്ദ ത്തിന് പ്രാചീന ദ്രാവിഡത്തിൽ വഞ്ചി എന്നർത്ഥമുള്ളതിനാൽ പാൽ ഊർ സത്യത്തിൽ വഞ്ചിഗ്രാമം തന്നെയാണ്. ഈ പാലൂർ പ്രദേശം ബുദ്ധ –ജൈന പള്ളികളും യഹൂദ സിനഗോഗുകളും ഉള്ള പ്രദേശമായിരുന്നു. പ്രസിദ്ധ മതങ്ങളുടെ സംഗമഭൂമി എന്ന നിലയിൽ പാലൂരിനെ ആത്മീയ തയുടെ പിള്ളത്തൊട്ടിൽ എന്ന് ന്യായമായും പേരിടാം. കൊടുങ്ങല്ലൂരി നാണ് ഈ ബഹുമതി ചരിത്രകാരന്മാർ നൽകിയിരുന്നത്. എന്നാൽ ഇരു പത് ശതാബ്ദങ്ങൾക്കു മുമ്പ് കൊടുങ്ങല്ലൂർ അല്ല പാലൂർ പ്രദേശമായ പൊന്നാനിയുമായാണ് വിദേശ വ്യാപാരം നടന്നിരുന്നത്. സ്വർണ്ണം നിറഞ്ഞ വിദേശ കപ്പലുകൾ ചേരരാജ്യത്തിന്റെ തീരത്ത് നങ്കൂരമടിച്ചി രുന്നു എന്ന് സംഘം കൃതികൾ വാഴ്ത്തുന്നത് പൊന്നാനിയെയാണ്. കേര ളത്തിൽ അറബികളുടെ ആദ്യ ആസ്ഥാനം പൊന്നാനി തന്നെ. പൊന്നാ നിയിലെ അറബി അധിനിവേശത്തിന്റെ പശ്ചാത്തലം സംഘകാലത്തെ വിദേശവ്യാപാരമാണ്. പൊന്നാനിയുടെ തുറമുഖനഗരമായ പാലൂരിലാണ് യഹൂദന്മാരും താവളമടിച്ചത്. ജൂതന്മാരുടെ ആദ്യത്തെ സിനഗോഗും രൂപം കൊണ്ടത് പാലൂരിലാണ്. അസംഖ്യം ബുദ്ധ–ജൈന ദേവാലയങ്ങൾ പാലൂരിൽ ഉണ്ടായിരുന്നു. വാർഡും കോർണറും കേരള ചരിത്രം തയ്യാ റാക്കിയ പത്തൊമ്പതാം നൂറ്റാണ്ടിന്റെ ആദ്യപാദത്തിൽ പോലും നിര വധി ബുദ്ധ–ജൈനപ്പള്ളികൾ പാലൂർ പ്രദേശത്തെ – തലപ്പള്ളി ദേശത്ത് – ഉണ്ടായിരുന്നതായി അവർ രേഖപ്പെടുത്തിയിട്ടുണ്ട്. പാലൂർ പ്രദേശത്തെ പള്ളികളുടെ ബാഹുല്യം പരിഗണിച്ചാണോ പാലൂർ പ്രദേശത്തെ *തല പ്പള്ളിനാടുകൾ* എന്ന് വിശേഷിപ്പിച്ചത് എന്ന് ചിന്തിക്കാവുന്നതാണ്. ക്രിസ്ത്യാനികളുടെ ആദ്യത്തെപ്പള്ളിയും പാലൂരിലാണ് സ്ഥാപിതമായത്. കേരളത്തിലെ ഒന്നാമത്തെ ജൂത സിനഗോഗും, മുസ്ലീം ദേവാലയവും രൂപംകൊണ്ടതും പാലൂരിലായതിനാൽ പാലൂരിനെ കാലാന്തരത്തിൽ തല പ്പള്ളിനാട് എന്ന് വിശേഷിപ്പിച്ചത് സ്വാഭാവികം തന്നെ.

ഈ പാലൂരിലാണ് ക്രിസ്തുശിഷ്യൻ മാർത്തോമ്മാശ്ലീഹാ കേരള ത്തിലെ ആദ്യ ക്രൈസ്തവ ദേവാലയം സ്ഥാപിച്ചത്. പാലൂരിലെ വഞ്ചി ക്കുളത്തിന്റെ – ചാട്ടുകുളത്തിന്റെ – കരയിലുള്ള ഈ പള്ളിയുടെ സെന്റ്

തോമസ് ബന്ധം പ്രാചീന ഗ്രന്ഥകാരന്മാർ രേഖപ്പെടുത്തിയിട്ടുണ്ട്. ഇന്ന് ആർത്താറ്റു പള്ളി എന്ന് വിളിക്കപ്പെടുന്ന ദേവാലയമാണ് സെന്റ് തോമസ് സ്ഥാപിച്ച കേരളത്തിലെ ആദ്യ ദേവാലയം. ശക്തൻ തമ്പുരാൻ എന്ന ജീവചരിത്രകൃതി രചിച്ച പൂത്തേഴത്തു രാമമേനോൻ എഴുതുന്നു: "…. ഈ കത്തിൽ പറയുന്ന ചാട്ടുകുളങ്ങരപള്ളി വളരെ പഴക്കമുള്ളതും മാർ ത്തോമ്മായാൽ തന്നെ സ്ഥാപിക്കപ്പെട്ടതാണെന്ന് വിശ്വസിക്കപ്പെട്ടു വരുന്നതും ആകുന്നു (പുറം 291, 1981, മൂന്നാം പതിപ്പ്). ആർത്താറ്റ് പ്രദേശത്തെ പാലൂർ എന്ന് പരാമർശിച്ചിരുന്നതിനും രേഖയുണ്ട്. 1911 കന്നി 29-ാം തീയതി ആലുവാ സെമിനാരിയിൽ നിന്ന് അബ്ദുള്ളാ രണ്ടാമൻ പാത്രിയർക്കീസ് 139-ാം നമ്പരായി അയച്ചതും ആലുവായിലെ വലിയ മെത്രാപ്പോലീത്താ പൗലൂസ് മാർ അത്താനാസ്യോസ് സാക്ഷ്യപ്പെടുത്തിയതുമായ കല്പനയിൽ ഇപ്രകാരം കാണുന്നു: "…. പാലൂർ മെത്രാസന ഇടവകയെന്ന് പേർകൊടുത്തിരിക്കുന്ന ആർത്താറ്റ്, മുളന്തുരുത്തി മുതലായ പള്ളികൾ ഉൾപ്പെട്ടിരിക്കുന്ന കൊച്ചി ബ്രിട്ടീഷ് മെത്രാസന ഇടവകക്കാരുമായ അനുഗ്രഹിക്കപ്പെട്ട വാത്സല്യമക്കളുടെ നിറുകകൾമേൽ ദൈവകൃപയും സ്വർഗ്ഗീയ വാഴ്വും വന്ന് വസിക്കുമാറാകട്ടെ." ഈ തലപ്പള്ളിയുടെ കീഴിൽ ഏതാനും നൂറ്റാണ്ടുകൾക്കു ശേഷം പേർഷ്യൻ വ്യാപാരികൾ പൊന്നാനി തുറമുഖം വഴിയുള്ള വിദേശവ്യാപാരത്തിൽ ബന്ധപ്പെടുകയും അവർ മുഖേന പേർഷ്യൻ സഭയുമായി നാം ബന്ധപ്പെടുകയും ചെയ്തതിന്റെ ഫലമായി അവരുടെ പരിശുദ്ധനായ മാർ കുറിയാക്കോസിന്റെ നാമത്തിൽ ചാവക്കാടും മാർ ലാസറിന്റെ നാമത്തിൽ കോട്ടപ്പടിയിലും കുന്നംകുളം അങ്ങാടിയിലും ചെറിയപള്ളികൾ ഉടലെടുത്തു. ഇവയുടെ സ്ഥാപകൻ ക്നായിത്തോമ്മാ ആയിരുന്നു. ഈ കുറിയാക്കോസ് സഹദാ ശൈശവത്തിൽ വധിക്കപ്പെട്ട, യൂലിത്തിയുടെ മകൻ ആയിരുന്നു. മാർ ലാസർ, ബാഗ്ദാദിലെ ഒരു വിശുദ്ധൻ ആയിരുന്നു (ചിലർ കരുതുംപോലെ ബെഥാന്യയിലെ ലാസറോ ധനവാന്റെ ഉപമയിലെ ലാസറോ അല്ല. 1685-ൽ മലങ്കരയിലെത്തി കോതമംലത്തു കബറടങ്ങിയ യൽദോ മാർ ബസ്സേലിയോസിന്റെ കുർബാന തക്സായിൽ ബാഗ്ദാദിലെ ലാസർ എഴുതിയ ക്രമം കാണുന്നുണ്ട്).

ഉദയംപേരൂർ സുന്നഹദോസിനുശേഷം ആർച്ച് ബിഷപ്പ് മെനേസിസ് സന്ദർശിച്ചതും ബഹിഷ്കരിക്കപ്പെട്ടതും ഈ പാലൂർ ചാട്ടുകുളങ്ങര പള്ളി ഇടവകയിൽ നിന്നാണ്. ആർത്ത് ആട്ടിയ ചരിത്രപ്രസിദ്ധമായ ഈ സംഭവമാണ് ആ നാടിനെ 'ആർത്താട്ടുകാരുടെ നാട്' എന്ന് വിശേഷിപ്പിക്കുവാൻ കാരണം. മെനേസ്സിസ് മെത്രാച്ചനോട് അനുഭാവമുള്ള കുറെപ്പേർ ചാവക്കാട് മാർ കുറിയാക്കോസ് ദേവാലയ പരിസരത്തുണ്ടായിരുന്നു. അവരും തലപ്പള്ളി അംഗങ്ങൾ (പാലൂർ) ആയിരുന്നു. മെനേസ്സിസിനെ

എതിർക്കുന്നവരും അനുകൂലിക്കുന്നവരും തമ്മിൽ 18-ാം നൂറ്റാണ്ടിൽ അഞ്ചാം മാർത്തോമ്മായുടെ കാലത്ത് വിവാദങ്ങൾ ശക്തിപ്പെടുകയും തൽഫലമായി പാലൂർ-ചാട്ടുകുളങ്ങര പള്ളി പൂട്ടിയിടുവാൻ കൊച്ചിരാജാവ് കല്പനയാവുകയും ചെയ്തു. അന്നുമുതൽ ശവസംസ്കാരമല്ലാതെ മറ്റ് ആരാധനകൾ അവിടെ നടന്നിരുന്നില്ല. രണ്ടു കൂറിലുമുള്ള മൃതദേഹങ്ങൾ ആർത്താറ്റ് ആണ് അടക്കിയിരുന്നതെന്ന് ആർത്താറ്റ് പള്ളി ചരിത്രം രേഖപ്പെടുത്തിയിട്ടുണ്ട്. തലപ്പള്ളിയായ പാലൂർ പള്ളിയിലല്ലാതെ മറ്റു പള്ളികളിൽ അന്ന് ശ്മശാനം ഉണ്ടായിരുന്നില്ല (1829-ൽ രചിച്ച ആർത്താറ്റ് പള്ളിപ്പാട്ട് കാണുക). ഈ പൂട്ടിക്കിടക്കലോടെ ആരാധനകൾ ചാവക്കാട്, കോട്ടപ്പടി, ചിറളയം എന്നിവിടങ്ങളിലുള്ള കൊച്ചു ദേവാലയങ്ങളിലേക്കു ധ്രുവീകരിക്കപ്പെട്ടു. ഇപ്രകാരം പൂട്ടിക്കിടന്ന പാലൂർ -ചാട്ടുകുളങ്ങര പള്ളിയാണ് 1789-ൽ ടിപ്പു സുൽത്താന്റെ പടനായകർ അഗ്നിക്കിരയാക്കിയത്. പാലൂർ ആർത്താറ്റ് പള്ളി അഗ്നിക്കിരയാക്കിയ സംഭവവും പിന്നീടുണ്ടായ അനാഥത്വവും ആർത്താറ്റ് പള്ളിപ്പാട്ടുകാരൻ ഹൃദയസ്പർശിയായി വർണ്ണിച്ചിട്ടുണ്ട്. അഗ്നിക്കിരയാക്കിയ മേൽക്കൂര നഷ്ടപ്പെട്ട നിലയിൽ പ്രൗഢഗംഭീരമായി നിൽക്കുന്ന ഈ ദേവാലയത്തെ 1800-ൽ ഫ്രാൻസിസ് ബുക്കാനൻ ചിത്രീകരിച്ചിട്ടുണ്ട്.

പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാന്റെ (കോട്ടയം പഴയസെമിനാരി സ്ഥാപകൻ) നിവേദനത്തെത്തുടർന്ന് നയകോവിദനും സിംഹപരാക്രമിയുമായ ശക്തൻ തമ്പുരാൻ ഇരുകൂട്ടരെയും വിളിച്ചുകൂട്ടി ഉഭയസമ്മതപ്രകാരം ചീട്ടിട്ട് പള്ളിയുടെ അവകാശം അന്തിമമായി നിശ്ചയിച്ചു. അതുപ്രകാരം മാർത്തോമ്മാശ്ലീഹാ സ്ഥാപിച്ച പാലൂർ-ചാട്ടുകുളങ്ങര ദേവാലയം പ്രാചീന സുറിയാനിക്കാർക്ക് ലഭിച്ചു (ശക്തൻ തമ്പുരാൻ, പു. 291-293).

പൊന്നാനി-അലക്സാന്ത്രിയ തുറമുഖങ്ങളെ കേന്ദ്രീകരിച്ചാണ് ക്രിസ്തുവിന് മുമ്പേ ആരംഭിച്ച ഇന്ത്യൻ വിദേശവാണിജ്യം പുരോഗമിച്ചത്. ഇന്ത്യയിലെയും ചൈനയിലെയും വിഭവങ്ങൾ പൊന്നാനി തുറമുഖത്തു നിന്ന് അലക്സാന്ത്രിയായിലെത്തും. റോമൻ തുറമുഖ നഗരമായിരുന്ന അലക്സാന്ത്രിയായിൽ നിന്നും അത് റോമിലേക്കും ഇതര യൂറോപ്യൻ രാജ്യങ്ങളിലേക്കും വിതരണം ചെയ്യും. ഈ കപ്പൽപാത (പൊന്നാനി - അലക്സാന്ത്രിയ) വ്യാപാരമേഖലയെ എന്നപോലെ മതം, ഭാഷ, വൈദ്യശാസ്ത്രം, ജ്യോതിശാസ്ത്രം, ശില്പകല, കാവ്യ-നാടകങ്ങൾ തുടങ്ങി സംസ്കാരത്തിന്റെ എല്ലാ മേഖലകളെയും ത്രസിപ്പിച്ചിട്ടുണ്ട്. സമ്പത്തിന്റെ എന്നപോലെ സംസ്കാരത്തിന്റെ പരസ്പര സംക്രമണം നടന്നത് ഈ വാണിജ്യപാത മുഖേനയാണ്. ബുദ്ധമത ശ്മശാനം അലക്സാന്ത്രിയായിൽ അക്കാലത്തുണ്ടായിരുന്നതായും റോമൻ കോളനികൾ തുറമുഖപട്ടണ സമീപപ്രദേശങ്ങളിൽ ഉണ്ടായിരുന്നതായും അതിന്റെ

ഭാഗമായി റോമാക്കാരുടെ അഗസ്റ്റസ് ദേവാലയം സ്ഥിതി ചെയ്തിരുന്നതായും ചരിത്രകാരന്മാർ രേഖപ്പെടുത്തിയിട്ടുണ്ട് (കേരളത്തിന്റെ സാംസ്കാരിക ചരിത്രം, പി. കെ. ഗോപാലകൃഷ്ണൻ). ആദ്യ യഹൂദന്മാരും അറബികളും കേരളത്തിലെത്തുന്നത് ഈ കപ്പൽപാതയിലൂടെയാണ്. ജൂതരും, അവരുടെ ശില്പകലയും, ജ്യോതിശാസ്ത്രവും, കല്പഗണിതവും കേരളത്തിലെത്തിയത് ഈ വ്യാപാരപാത മുഖേനയാണെന്ന് 'കേരളം' എന്ന കാവ്യത്തിൽ കൊടുങ്ങല്ലൂർ കുഞ്ഞുക്കുട്ടൻ തമ്പുരാൻ സംശയാതീതമാംവിധം രേഖപ്പെടുത്തിയിട്ടുണ്ട്. മാർത്തോമ്മാ ഐതിഹ്യത്തിലും, ചേരരാജാവ് കൊട്ടാരം പണിയാനുള്ള ശില്പിയെ അന്വേഷിക്കാനായി ദൂതനെ കടലിനപ്പുറത്തേക്കയക്കുന്നതായും ശില്പി എന്ന നിലയിൽ മാർത്തോമ്മായെ കേരളത്തിലേക്ക് കൊണ്ടുവന്നതായും വിവരിക്കുന്നുണ്ട്. മാർത്തോമ്മാശ്ലീഹാ കപ്പലിറങ്ങിയത് തന്മൂലം പൊന്നാനി തുറമുഖത്തായിരിക്കാനാണ് സാദ്ധ്യത. പാലൂർ ചാട്ടുകുളങ്ങരയിലെ ജൂതക്കുന്നിന്റെ സാന്നിദ്ധ്യം മാർത്തോമ്മായെ അങ്ങോട്ട് ആകർഷിച്ചുവെന്നും ആദ്യത്തെ ജൂതക്രിസ്ത്യാനികൾക്കായി അവരുടെ ജൂതക്കുന്നിലെ സിനഗോഗ് ക്രൈസ്തവ ദേവാലയമായി രുപപ്പെടുത്തിയെന്നും ദൈവമാതാവിന്റെ നാമത്തിൽ എ.ഡി. 52-ൽ സ്ഥാപിതമായ ആ ദേവാലയമാണ് പാലൂർ-ചാട്ടുകുളങ്ങര അഥവാ ഇന്നത്തെ ആർത്താറ്റ് പള്ളി എന്നും നേരത്തെ വിശദീകരിക്കുകയുണ്ടായി. ആ പള്ളി കേരള ക്രിസ്ത്യാനികളുടെ തലപ്പള്ളി എന്നറിയപ്പെടാനും കാരണം അതു തന്നെ. യഹൂദരെ തുടർന്ന് ബുദ്ധ-ജൈന മതക്കാരും ക്രിസ്തുമതം സ്വീകരിച്ചതിനെത്തുടർന്ന് പാലൂർ പ്രദേശം ക്രൈസ്തവകേന്ദ്രം തന്നെയായി. ക്രിസ്തുമതത്തിലേക്കുള്ള ഈ ഒഴുക്കു തടയുവാൻ ബുദ്ധ-ജൈന മതക്കാർ അവരുടെ വേദാഭ്യസനകേന്ദ്രമായിരുന്ന തിരുമറൈക്കാട്ടിൽ വച്ച് (ഈ സ്ഥലത്തിന് വേദക്കാട്, വേദവനം എന്നൊക്കെ പേരുണ്ട്. പിൽക്കാലത്ത് ഈ സ്ഥലത്തിന് പോർക്കളം എന്ന പേരായി. കുന്നംകുളത്തിനും പഴഞ്ഞിക്കും മദ്ധ്യേ സ്ഥിതിചെയ്യുന്ന ഈ പ്രദേശത്ത് വേദക്കാട് ക്ഷേത്രം ആ പേരിൽ തന്നെ നിലനിൽക്കുന്നുണ്ട്. ബുദ്ധ-ജൈനമതക്കാരുടെ വേദപാഠശാലയായിരുന്ന ഈ സ്ഥലം കാലക്രമേണ ശൈവരുടെയും ഒടുവിൽ ബ്രാഹ്മണരുടെയും കൈവശത്തിലിരുന്നു എന്നതിന് ചരിത്രത്തിൽ വിശ്വസനീയമായ തെളിവുകളുണ്ട്) ഒരു ധൈഷണിക വാഗ്വാദം (ഒരു തരത്തിൽ യുദ്ധം തന്നെ) നടത്തിയെന്നും ആ വാഗ്വാദത്തിൽ ക്രിസ്ത്യൻ വേദപണ്ഡിതർ ജയിച്ചതിനെ തുടർന്ന് ക്രിസ്തുമതം കൂടുതൽ ശക്തിപ്പെട്ടു എന്നും പാരമ്പര്യമുണ്ട്. ഈ വാഗ്വാദത്തിൽ പങ്കെടുക്കുവാനായി പാലൂരിലെ ക്രിസ്ത്യാനികളുടെ ക്ഷണപ്രകാരം അലക്സാന്ത്രിയൻ വൈദിക കലാശാലയിലെ ഉപാധ്യക്ഷൻ പാന്റീനസ് 190-ൽ ഇവിടെ എത്തിയതായും അദ്ദേഹം ഇവിടെ ക്രിസ്തു സുവിശേഷം അരമായ ഭാഷയിൽ

കണ്ടെത്തിയതായും സ്വദേശത്തും വിദേശത്തുമുള്ള ചരിത്രകാരന്മാർ രേഖപ്പെടുത്തിയിട്ടുണ്ട്. സെന്റ് തോമസ് അരമായ ഭാഷയിൽ രചിച്ച സുവിശേഷമാകാം പാന്റീനസ് അലക്സാന്ത്രിയായിലേക്ക് കൊണ്ടുപോയത്. എ.ഡി. ഒന്നാം നൂറ്റാണ്ടിൽ തന്നെ പ്രബല മതവിഭാഗമായി വളർന്ന ക്രിസ്തുമതക്കാർ ഈ സുവിശേഷത്തിന്റെ വെളിച്ചത്തിലാണ് അവരുടെ ആരാധനകളും ധാർമ്മിക ഉപദേശങ്ങളും ക്രമപ്പെടുത്തിയതെന്ന് ന്യായമായും ഊഹിക്കാം. എ.ഡി. ഒന്നാം നൂറ്റാണ്ടിൽ തന്നെ പാലൂർ–ചാട്ടുകുളങ്ങര പ്രദേശത്ത് ക്രിസ്തുസുവിശേഷം ഉണ്ടെന്നാണ് ഇപ്പറഞ്ഞതിനർത്ഥം.

എ.ഡി. ഒന്നാം നൂറ്റാണ്ടിൽ പാന്റീനസ് കണ്ടെടുത്ത അകാനോനിക സുവിശേഷത്തിന്റെ സാന്നിദ്ധ്യത്തെപ്പറ്റി ഉദയംപേരൂർ സുന്നഹദോസിന്റെ കാനോനാകളിൽ പരാമർശമുണ്ട്. ഏതാനും വർഷങ്ങൾക്കു മുമ്പ് പഴഞ്ഞിയിൽ നിന്ന് അകാനോനികമായ ഒരു സുവിശേഷത്തിന്റെ മലയാള കൈയെഴുത്ത്പ്രതി ഈ ലേഖകന് ലഭിച്ചിരുന്നു. അപൂർണ്ണമായ ആ സുവിശേഷം ഭാരതത്തിലെ പ്രാചീന ബൈബിൾ എന്ന പേരിൽ പഠനവും വ്യാഖ്യാനവും ചേർത്ത് പ്രസിദ്ധീകരിച്ചിരുന്നു. പാലൂർ പ്രദേശത്ത് പ്രചരിച്ച ഈ സെന്റ് തോമസ് സുവിശേഷമല്ലാതെ കേരളം ഉൾപ്പെടെയുള്ള അന്നത്തെ തമിഴകത്ത് യാതൊരു വേദഗ്രന്ഥങ്ങളും പ്രചരിച്ചിരുന്നില്ല. ചതുർവേദങ്ങളും, ഉപനിഷത്തുക്കളും, പുരാണങ്ങളുമെല്ലാം അഞ്ചോ ആറോ നൂറ്റാണ്ടുകൾക്ക് ശേഷമാണ് കേരളത്തിലെത്തിയത്. രാമായണ, മഹാഭാരതാദി ഇതിഹാസങ്ങളും പിൽക്കാല നൂറ്റാണ്ടുകളിലെ രചനകളാണ്. തന്മൂലം ക്രിസ്തുവർഷത്തിന്റെ ആദ്യ നൂറ്റാണ്ടുകളിലുണ്ടായ സംഘകാല കൃതികളിലെ ധർമ്മാർത്ഥ സങ്കൽപ്പങ്ങളിൽ പ്രകടമാവുന്ന പ്രകാശം മുൻ സൂചിപ്പിച്ച അകാനോനിക സുവിശേഷത്തിന്റേതാണ്. രണ്ടു പേരാണ് ഇപ്രകാരം മുൻവിധികൾ കൂടാതെ സംഘകാല കൃതികളെ വിമർശാത്മകമായി വിലയിരുത്തിയത്. അതിൽ മുമ്പൻ കേസരി എ. ബാലകൃഷ്ണപിള്ളയാണ്. സംഘകാല കൃതികളിലൊന്നായി ചിലപ്പതികാരം അടിസ്ഥാനമാക്കി സംഘകാല മതദർശനം എന്തെന്ന് അദ്ദേഹം പരിശോധിച്ചിട്ടുണ്ട്. മദ്ധ്യപൗരസ്ത്യ ദേശങ്ങളിൽ നിന്ന് വന്ന ചതുഷ്ക്കപ്പൂതരെ സ്വാഗതം ചെയ്ത ചേര ചക്രവർത്തി ചെങ്കുട്ടവൻ അവരോടൊത്ത് വി. കുർബാനയിൽ പങ്കുകൊണ്ടു എന്നാണ് കേസരി ആ രചനയിലെ ഏതാനും വരികളെ വ്യാഖ്യാനിച്ചിട്ടുള്ളത്.

'ചതുക്കപ്പൂതരെ വഞ്ചിയൂട്ടന്ത്മതുക്കൊട് വേൾവി വേട്ടോനായിനും' (ചതുക്കപ്പൂതരെ വഞ്ചിനഗരത്തിൽ കൊണ്ടുവന്ന് അവരുടെ മധുകൊണ്ടുള്ള ആരാധനയിൽ (കുർബാനയിൽ) ഈ ചേരൻ പങ്കുകൊണ്ടു.)

ഇതിലെ ചതുക്കപ്പൂതർ എന്നാൽ ചതുഷ്ക്ക എന്ന് പേരുണ്ടായിരുന്ന സുപ്രസിദ്ധ പ്രാചീന പരിഷ്കാരകേന്ദ്രമായ 'പൂത്' എന്ന പ്രദേശത്തു നിന്ന് ക്നായിതൊമ്മൻ കൊണ്ടുവന്ന ക്രിസ്ത്യാനികൾക്ക് നൽകിയ ഒരു പേർ ആണ് (കേസരിയുടെ ലോകങ്ങൾ, പു. 89). മറ്റൊരു സംഘകാല സാഹിത്യ വ്യാഖ്യാതാവ് ജെ. ജെ. മോറീസ് ആണ്. അദ്ദേഹത്തിന്റെ വിവർത്തനം കേൾക്കുക:

*"... ക്നായിതൊമ്മൻ ഒരു പള്ളി പണിയിച്ച് അതിൽ വെച്ച് ആദ്യം നടത്തിയ ആരാധനയിൽ അന്നത്തെ ചേരരാജാവ് പങ്കുകൊണ്ടു."* ക്നായി തൊമ്മന്റെ നേതൃത്വത്തിൽ കുടിയേറിപ്പാർക്കുന്ന ഈ സംഘത്തിന്റെ നേതൃത്വത്തിൽ എ.ഡി. ഏഴാം നൂറ്റാണ്ടിന്റെ ഒടുവിൽ പണിത പള്ളിയാണ് പാലയൂരിലെ മാർ കുറിയാക്കോസ് ദേവാലയം. ഈ പള്ളിയിൽ നടന്ന ബലിയർപ്പണത്തെപ്പറ്റിയാകാം ചിലപ്പതികാരത്തിൽ സൂചനയുള്ളത്. അക്കാലത്ത് കേരളത്തിൽ പരിചിതരായ പുണ്യപിതാക്കൾ ആണ് കുറിയാക്കോസ് സഹദാ, ഗീവർഗീസ് സഹദാ, ലാസർ പുണ്യവാളൻ. ഇവരിൽ കുറിയാക്കോസ് സഹദായും ലാസർ പുണ്യവാളനും കുന്നംകുളം ക്രിസ്ത്യാനികൾക്ക് പ്രിയങ്കരർ ആണ്. ക്നായിത്തോമ്മായുടെ ഈ കാലഘട്ടം (670 എ.ഡി.) കേസരിയും ശരിവെച്ചിട്ടുണ്ട്. ചിലപ്പതികാരം എന്ന സംഘകാല ഇതിഹാസ മഹാകാവ്യത്തിൽ ബൈബിളിന്റെ സ്വാധീനമുള്ള പല ഭാഗങ്ങളും ഉണ്ട്.

കർമ്മം തൻ ഫലമൂട്ടും വേലയെ-
ന്നങ്ങ് ചൊല്ലിയതോർക്കുന്നേൻ
(കഥാരംഭം, പു. 11. വിവർത്തനം: എസ് രമേശൻനായർ)

പാപങ്ങൾ ആചാരമാക്കാതിരിപ്പിൻ
പാപങ്ങൾ ചെയ്യാതൊഴിഞ്ഞു നടപ്പിൻ
ദുഷ്കർമ്മം ചെയ്യുന്നതാർതന്നെയാകട്ടെ
ദുഃഖഫലം താനവർക്ക് ലഭിക്കും (മധുരകാണ്ഡം, പു. 176).

ഓരോരുത്തർ ചെയ്തിടും പാപത്തിന്റെ ദുരന്തഫലം അവരെ തേടിത്തേടിവരും, അതിനാൽ ചെയ്വിൻ സത്കർമ്മം (പു. 215, 216).

മനുഷ്യൻ വിതച്ചത് കൊയ്യും എന്ന ബൈബിൾ സന്ദേശം ചിലപ്പതികാരങ്ങളിൽ ഒന്നിലേറെ ഘട്ടങ്ങളിൽ ഇളംകോ അടികൾ പകർത്തിയിട്ടുണ്ട്. ബൈബിൾ, അത് പ്രചരിച്ച കേരളത്തിലെ ഏക പ്രദേശം എന്ന നിലയിൽ ചിലപ്പതികാര കർത്താവായ ഇളംകോ അടികൾ പാലൂർ പ്രദേശങ്ങളായ കുന്നംകുളം, പഴഞ്ഞി മതകേന്ദ്രങ്ങളിൽ നിന്ന് ക്രൈസ്തവാദർശങ്ങൾ പഠിച്ച ബുദ്ധമതക്കാരൻ ആവാം എന്ന് ചിന്തിക്കാവുന്നതാണ്.

## പോർക്കളം

ചേരരാജാക്കന്മാരുടെ രാജാവായ പഴയവഞ്ചി (വഞ്ചിമുതൂർ) പഴഞ്ഞിയാണെന്നും വിദേശവ്യാപാരം മുഖ്യമായും പൊന്നാനി തുറമുഖത്തെ കേന്ദ്രീകരിച്ചാണ് നടത്തിയിരുന്നതെന്നും ഈ തുറമുഖം ഉൾപ്പെടെയുള്ള വിസ്തൃത പ്രദേശങ്ങളെ പാലൂർ എന്നാണ് അറിഞ്ഞിരുന്നതെന്നും ക്രിസ്തുവർഷാരാംഭം മുതൽ നടത്തിവന്ന വിദേശവ്യാപാരത്തിൽ ബുദ്ധ–ജൈന മതക്കാരും അറബി–യഹൂദ–യവന മതക്കാരും ഏർപ്പെട്ടിരുന്നുവെന്നും പറഞ്ഞുവല്ലോ. കൊടുങ്ങല്ലൂരിലേക്ക് ചേര തലസ്ഥാനം മാറ്റപ്പെടുന്നതിനു മുമ്പ് പഴയന്നൂർ, പഴ (യ) ഞ്ഞി, പയ്യൂർ, പെരുമ്പടപ്പ് എന്നീ സ്ഥലങ്ങളിൽ ചേരരാജാക്കന്മാർ വസിച്ചതായും നാം നിരീക്ഷിച്ചു. പശുവുമായി ഈ സ്ഥലങ്ങൾക്കുള്ള ബന്ധം പ്രകടമാണ് (പഴ (യ്യ) ന്നൂർ = പയ്യന്മാരുടെ ഊർ– പയ്യ് + അൻ = പയ്യൻ = മാടഭൂപതി; പഴഞ്ഞി –പയ്യ് + വഞ്ചി = പൈവഞ്ചി = പയഞ്ചി – പയഞ്ഞി – മാടഭൂപതിയുടെ വഞ്ചി; പയ്യൂർ – പൈ + ഊർ = പയ്യൂർ). മാടഭൂപതിമാർ കർണ്ണാടക പ്രദേശത്ത് നിന്ന് കുടിയേറിപ്പാർത്ത ഇടയ രാജവംശമാകയാൽ ആണോ അവർ മാടഭൂപതിമാർ എന്ന് വിശേഷിക്കപ്പെട്ടിരുന്നത് എന്ന് ചിന്തിക്കാനാവും.

പയ്യൂർ സ്ഥിതിചെയ്യുന്നത് പഴഞ്ഞിക്കും പെരുമ്പടപ്പിനും ഇടയിലാണ്. പിൽക്കാലത്ത് പയ്യൂരിൽ കുടിയേറിപ്പാർത്ത നമ്പൂതിരി കുടുംബം ദേശനാമം കുടുംബപേരായി സ്വീകരിച്ചു (പയ്യൂർ ഭട്ടതിരിമാർ, കാണിപ്പയ്യൂർ നമ്പൂതിരിമാർ എന്നീ പ്രയോഗങ്ങൾ സ്മരിക്കുക). പിൽക്കാലത്ത് സ്ഥലനാമം ഭേദപ്പെട്ട് പോർക്കളം എന്നായി. ചേരരാജാക്കന്മാരും അതിനുശേഷം രണ്ടാം ചേര രാജാക്കന്മാരും ആക്രമിക്കപ്പെട്ട യുദ്ധഭൂമിയാകയാലാണ് പോർക്കളമെന്ന സ്ഥലനാമമുണ്ടായത്. ഇളംകുളം അവകാശപ്പെടുന്നതുപോലെ ഒരു നൂറ്റാണ്ടുകാലം നിരന്തരമായോ ഇടവിട്ടോ ചേരതലസ്ഥാനം ആക്രമിക്കപ്പെട്ടതുകൊണ്ടാകണം തലസ്ഥാനനഗരി അടിക്കടി മാറ്റേണ്ടിവന്നത്.

പാണ്ഡ്യരാജ്യത്തു നിന്ന് കോയമ്പത്തൂർ–പാലക്കാട് വഴി വന്ന പാണ്ഡിസൈന്യവും, മംഗലാപുരം–പൊന്നാനി വഴി കടൽമാർഗ്ഗം വന്ന ചോളപ്പടയും നിരന്തരം വിദേശവാണിജ്യം പിടിച്ചടക്കുവാൻ ചേരസാമ്രാജ്യത്തോട് പൊരുതിയത് പോർക്കളത്തു വെച്ചാണ്. മണിപ്രവാളകാവ്യങ്ങളിൽ ഈ സ്ഥലത്തിന് രണഖളം എന്ന് പേരാണ്. പിൽക്കാലത്ത് ചേരരാജവംശം അസ്തമിച്ച് കൊച്ചി ഒരു പ്രാദേശിക ഭരണകൂടമായതിനുശേഷം സാമൂതിരിയുടെ ആക്രമണം നടന്നിരുന്നതും പോർക്കളത്തുവെച്ചാണ്. കൊച്ചിയുടെയും മലബാറിന്റെയും അതിർത്തിപ്രദേശമായ പോർക്കളം യുദ്ധത്തിലെ വിജയം അനുസരിച്ച് കൊച്ചിയുടെയും സാമൂതിരിയുടെയും ഭര

ണത്തിൽ മാറിമാറി സ്ഥിതിചെയ്തിട്ടുണ്ട്. പൊന്നാനി തുറമുഖത്തു നിന്ന് വളരെ അകലെയല്ലാതെ കിടന്നിരുന്ന ഈ പ്രശാന്തഗംഭീരമായ കുന്നിൻപുറം മറ്റൊരു സാംസ്കാരിക യുദ്ധക്കളമായും പ്രസിദ്ധി നേടിയിട്ടുണ്ട്. ബുദ്ധ-ജൈന മതക്കാരുടെ ആദ്യകാല ആസ്ഥാനകേന്ദ്രങ്ങൾ പോർക്കളം ആയിരുന്നു. രണ്ടു വിഭാഗങ്ങളുടെയും ദർശനസംഹിതകളുടെയും സംവാദപ്പോരാട്ടങ്ങൾ ഇവിടെ നിർബാധം നടന്നിരുന്നു. പിൽക്കാലത്ത് ക്രിസ്തുമതം പാലൂർ പ്രദേശത്ത് പ്രത്യക്ഷപ്പെട്ടപ്പോൾ ബുദ്ധ-ജൈന-ക്രിസ്തുമതങ്ങൾ തമ്മിലുള്ള സംവാദങ്ങൾ അരങ്ങേറിയത് ഈ സാംസ്കാരിക സങ്കരഭൂമിയിൽ വെച്ചാണ്. പൊന്നാനി-അലക്സാന്ത്രിയൻ വ്യാപാരബന്ധങ്ങൾ പരിഗണിക്കുമ്പോൾ അലക്സാന്ത്രിയൻ വൈദികകലാശാലയുടെ ഉപാധ്യക്ഷൻ പാന്റീനസ് എ.ഡി. 190-ൽ വേദസംവാദത്തിൽ പങ്കെടുക്കുവാൻ ഭാരത ക്രൈസ്തവരുടെ ക്ഷണപ്രകാരം ഇന്ത്യയിലെത്തി വിജയകരമായി മതസംവാദം നയിച്ചു എന്ന് എ.ഡി. നാലാം നൂറ്റാണ്ടിൽ ജെറോമും യൂസേബിയോസും രേഖപ്പെടുത്തിയിട്ടുള്ളത്, പോർക്കളത്തു വെച്ച് നടന്ന മതസംവാദപരമ്പരയെ ഉദ്ദേശിച്ചാകാം പിൽക്കാലത്ത് ഈ സ്ഥലത്തിന് വേദക്കാട്, തിരുമറൈക്കാട് എന്നും, വേദവനമെന്നുമൊക്കെ പേരുണ്ടായത്. ഈ വേദാധ്യായന-സംവാദ പാരമ്പര്യത്തെ തുടർന്നാകാം എ.ഡി. മൂന്നും നാലും നൂറ്റാണ്ടുകളിൽ ഈ വേദകേന്ദ്രം ശൈവന്മാർ പിടിച്ചെടുക്കുകയും പരിസരപ്രദേശത്തു അതുവരെ നടന്ന അഹിംസാസംവാദങ്ങൾ ഹിംസയുടെ നൃത്തമായിത്തീരുകയും അഹിംസയുടെ മതങ്ങളെന്ന് അറിയപ്പെട്ടിരുന്ന ബുദ്ധ-ജൈന-ക്രൈസ്തവ സംസ്കാരങ്ങൾ (മൂന്നും ചേർന്ന് ബൗദ്ധന്മാർ എന്നാണ് പൊതുപ്രയോഗം) പീഡനങ്ങൾക്ക് വിധേയമാവുകയും, അത് ശൈവരുടെ കേന്ദ്രസ്ഥാനമായി മാറുകയും ചെയ്തു. തൃശ്ശൂരിലെയും, കൊടുങ്ങല്ലൂരിലെയും മറ്റും ബുദ്ധവിഹാരങ്ങൾ, ആക്രമിച്ച് സ്വന്തമാക്കുവാൻ പടയൊരുക്കം നടന്നത് വേദവനമായ പോർക്കളത്തു നിന്നാണ്. സമുദ്രമാർഗ്ഗമായി (അറബിക്കടൽ) തെക്കോട്ടും, വടക്കോട്ടും ആക്രമപരമ്പരകളും പടയോട്ടങ്ങളും നടത്തുവാൻ സൗകര്യമുള്ളതിനാലാണ് ഈ വേദക്കാട് പ്രധാന പ്രവർത്തനകേന്ദ്രമായി ശൈവർ സ്വീകരിച്ചത്. വേദക്കാട് കേന്ദ്രമായി ശൈവർ നടത്തിയ പടയോട്ടങ്ങളുടെയും പ്രചാരണത്തിന്റെയും ചിതറിയതെങ്കിലും വ്യക്തമായ ചിത്രങ്ങൾ ശൈവരുടെ 'പെരിയപുരാണ'ത്തിൽ ലഭ്യമാണ്. ഉത്തരേന്ത്യയിൽ നിന്ന് കരവഴിയായും കടൽവഴിയായും വന്ന വൈഷ്ണവരും ആദ്യം കേരളത്തിൽ കേന്ദ്രീകരിച്ചത് പാലൂർ പ്രദേശങ്ങളിലാണ്. തീരനഗരമായ ഗുരുവായൂരിൽ ആണ് കേരളത്തിലെ ആദ്യത്തെ വൈഷ്ണവ ക്ഷേത്രം സ്ഥാപിതമായത്. വൈഷ്ണവരുടെ വേദാധ്യയനകേന്ദ്രം തിരുമറൈക്കാടിൽ നിന്ന് -പോർക്കളത്തുനിന്ന് - രണ്ടു നാഴിക അകലെയുള്ള കടവല്ലൂരിൽ ആയിരുന്നു. നാലും അഞ്ചും നൂറ്റാണ്ടുകൾ ശൈവ-വൈഷ്ണവ

സംഘട്ടനങ്ങളുടെ കാലമാണ്. പിൽക്കാലത്ത് വിരചിതമായ രാമായണ ത്തിൽ ഈ സംഘട്ടനങ്ങളുടെ അടിവേരുകൾ ദൃശ്യമാണ്. ശൈവമത ത്തിന്മേൽ വൈഷ്ണവമതം നേടിയ വിജയം എന്ന നിലയിലും രാമാ യണം പഠനാർഹമാണ്. ആസുര സ്വഭാവം പ്രകടമായിരുന്ന ശൈവമത ത്തേക്കാൾ വേഗം വേരോടിയത് ആസുരഭാവത്തോടു പോരാടിയിരുന്ന വൈഷ്ണവ ദർശനങ്ങളാണ്. ദേവാസുരയുദ്ധങ്ങളായി പുരാണേതിഹാ സങ്ങളിൽ വർണ്ണിക്കപ്പെട്ട പല യുദ്ധങ്ങളും ശൈവ-വൈഷ്ണവ സംഘട്ട നങ്ങളുടെ കാവ്യാവിഷ്കാരമാണ്. ആശയങ്ങളും ആയുധങ്ങളും ഉപയോ ഗിച്ച് നടന്ന ഈ ധർമ്മസമരങ്ങളുടെയും വേദി പോർക്കളമായിരുന്നുവോ എന്ന് സംശയിക്കണം. ജൈന-ബുദ്ധവിഹാരങ്ങൾ എന്ന പോലെ ഈ പ്രദേശത്തുള്ള പല ശൈവ ദേവാലയങ്ങളും തകർക്കപ്പെട്ടതോ, ഉപേ ക്ഷിക്കപ്പെട്ടതോ ആയ നിലയിൽ കാണുന്നുണ്ട്. പരസ്പരം പോരടിച്ചി രുന്ന ഈ വിരുദ്ധശക്തികളെ സമന്വയിപ്പിക്കുന്നതിൽ വിജയിച്ചു എന്ന താണ് അയ്യപ്പ ദേവന്റെ പ്രസക്തി. വിഷ്ണു എന്ന മോഹിനിയിൽ ശിവന് ജനിച്ച പുത്രനാണ് അയ്യപ്പൻ എന്ന മിത്ത് അദ്ദേഹത്തിന്റെ അനുരഞ്ജന ഭാവത്തെയാണ് വെളിപ്പെടുത്തുന്നത്. ശൈവ-വൈഷ്ണവാരാധനയേ ക്കാൾ അയ്യപ്പഭക്തി കേരളത്തിൽ സാർവത്രികമാവാനുള്ള കാരണം ഈ അനുരഞ്ജന സ്വഭാവമാണ്. ശൈവ-വൈഷ്ണവ മതങ്ങളെ മാത്രമല്ല, അക്കാലത്തെ പ്രബല മതവിഭാഗങ്ങളായിരുന്ന ബുദ്ധ-ജൈന-ക്രൈ സ്തവ-ശൈവ-വൈഷ്ണവ-ഇസ്ലാം മതങ്ങളെയെല്ലാം സമന്വയിപ്പിക്കുന്ന അംശങ്ങൾ അയ്യപ്പ സങ്കൽപ്പത്തിലുണ്ട് (സസ്യഭക്ഷണം, കറുത്ത വസ്ത്രം, തീർത്ഥാടനസ്വഭാവം, വാവർസ്വാമി, ഇവ പരിശോധിച്ചാൽ അതി ശയമാർന്ന ഒരു സമന്വയ ചരിത്രകഥ ചുരുളഴിയുന്നത് സൂക്ഷ്മദൃക്കു കൾക്ക് കാണാനാവും. ഈ സമാധാനകാലത്താണ് കേരളത്തിലെ പഴയ ക്ഷേത്രങ്ങൾ ഉണ്ടായിട്ടുള്ളത് എന്ന എ. ശ്രീധരമേനോന്റെ നിരീക്ഷണം സംഗതമാണ്. പ്രസിദ്ധ ക്ഷേത്രങ്ങളിലെല്ലാം ശൈവ-വൈഷ്ണവ-ദേവീ -ശാസ്താ വിഗ്രഹങ്ങൾ കൂട്ടായി പ്രതിഷ്ഠിച്ചിട്ടുള്ളത് ഈ സമന്വയ ത്തിന്റെ പ്രതിഫലനമാണ്. ഇടക്കാലത്തെത്തിയ (ഉദ്ദേശം എ. ഡി. ആറാം നൂറ്റാണ്ടു മുതൽ) ബ്രാഹ്മണരെ ക്ഷേത്രത്തിലെ പുരോഹിതരായി സ്വീക രിച്ച് അവരെയും ക്ഷേത്രസംസ്കാരം ഉൾക്കൊണ്ടു. അവരുടെയും ആദ്യ താവളം പാലൂർ പ്രദേശമായിരുന്നു. ബ്രാഹ്മണരും ശുദ്ധവേദസംസ്കാ രവും നിലനിന്നിരുന്നത് ആദ്യം പാലൂർ പ്രദേശത്തും പിന്നീട് വള്ളുവ നാട് താലൂക്കിലുമായിരുന്നു. ആലുവാപ്പുഴ കടന്നാൽ യാഗാനുഷ്ഠാനം പാടില്ലെന്ന് പോലും ശക്തമായ പാരമ്പര്യമുണ്ട്.

പൊന്നാനിയുമായി ബന്ധപ്പെട്ട നിളാ നദിയുടെയും പെരിയാറിന്റെയും ഇടയിൽ ഒതുങ്ങിനിന്ന ഒരു വൈദികാധിപത്യകാലത്തെയാണ് യാഗസം

ബന്ധിയായ ഈ പാരമ്പര്യം സൂചിപ്പിക്കുന്നത്. കേരളത്തിൽ വേദം – ബ്രാഹ്മണരുടെ ഋഗ്വേദാദിവേദങ്ങൾ – പഠിപ്പിക്കുവാൻ ആദ്യത്തെ കേന്ദ്രം സ്ഥാപിതമായത് പോർക്കളത്തു നിന്ന് രണ്ടു നാഴിക കിഴക്കുള്ള ചൊവ്വന്നൂർ സഭാമഠത്തിലാണ് (ഇപ്പോൾ ആലുവായിലേക്ക് ഇത് മാറ്റി സ്ഥാപിച്ചിട്ടുണ്ട്). തൃശ്ശൂരിലെ നാലു വൈദികമഠങ്ങളുടെയും കാലടിയിലെ വേദപാരമ്പര്യത്തിന്റെയും ജ്യേഷ്ഠസഹോദര സ്ഥാനം ചൊവ്വന്നൂരിലെ സഭാമഠത്തിനുണ്ട്. ഇന്ന് അനാഥമായി കിടക്കുന്ന ആ സ്ഥലത്തിന് കവണചിറ്റൂർ എന്നായിരുന്നു പുരാതന നാമം. പാലക്കാടിനടുത്തുള്ള ചിറ്റൂർ മഠത്തേക്കാൾ പ്രാചീനമാണ് ചൊവ്വന്നൂരിലെ, കവണചിറ്റൂരിലെ സഭാമഠം. അങ്ങനെ ശൈവ–വൈഷ്ണവ–ബ്രാഹ്മണ വേദാധ്യയന കേന്ദ്രങ്ങൾ യഥാക്രമം പോർക്കളം–കടവല്ലൂർ–ചൊവ്വന്നൂർ എന്നീ പാലൂർ പ്രദേശത്തെ മൂന്ന് ത്രികോണകേന്ദ്രങ്ങളാണ്. ഇവയിൽ പ്രാചീനമഠം പോർക്കളം തന്നെ. അവിടെ ഇപ്പോഴും വേദക്കാട് എന്ന പേരിൽ അതിപ്രശസ്ത ക്ഷേത്രം സ്ഥിതിചെയ്യുന്നുണ്ട്. ക്ഷേത്രപരിസരത്ത് ഭൂമിയ്ക്ക് മുകളിലായും, തറനിരപ്പിന് താഴെയായും ചെറുതും വലുതുമായി പലതരം ഗുഹകൾ ഇന്നും കാണാവുന്നതാണ്. ഈ ഗുഹകൾക്ക് ഒരു പക്ഷേ നൂറ്റാണ്ടുകളുടെയല്ല, സഹസ്രാബ്ദങ്ങളുടെത്തന്നെ ചരിത്രകഥകൾ പറയാനാവും. ബി.സി. നാലാം നൂറ്റാണ്ടു മുതൽ വിദേശവ്യാപാരവുമായി ബന്ധപ്പെട്ട പൊന്നാനി തുറമുഖത്തിന്റെ സമീപത്തുള്ള പാലൂർ പ്രദേശങ്ങൾ ജനനിവാസകേന്ദ്രമായിരുന്നുവെന്നാണ് പോർക്കളം ഗുഹകളും ചെറമനേങ്ങാട് (മൂന്നു നാഴിക അകലെ) കുടക്കല്ല്പറമ്പും അവിടെനിന്ന് ഒരു നാഴിക ദൂരെ റോമൻ നാണയങ്ങൾ ലഭിച്ച എയ്യാൽ ഗുഹയും സാക്ഷിക്കുന്നത്.

അദ്ധ്യായം 20

# പാലൂർ ചാട്ടുകുളങ്ങര ഇടവകയിലെ വൈദികർ

ഇരുപത് നൂറ്റാണ്ടുകളുടെ ചരിത്രം ഉറങ്ങിക്കിടക്കുന്ന ഇടവകയിലെ ചരിത്രത്തിന്റെ പല അവശ്യഭാഗങ്ങളും അജ്ഞാതങ്ങളും അപ്രാപ്യങ്ങളുമാണ്. തന്മൂലം ഐതിഹ്യങ്ങളെയും വാചികപാരമ്പര്യങ്ങളെയും അഭ്യൂഹങ്ങളെയും ഇക്കാര്യത്തിൽ ആശ്രയിക്കാതെ തരമില്ല. കേരളത്തിന്റെ പൊതുവായ ചരിത്രത്തിലും സാംസ്കാരിക മേഖലയിലും സ്ഥിതി വിഭിന്നമല്ല. കൃഷ്ണഗാഥ കൊണ്ടും കിളിപ്പാട്ടുകൃതികൾകൊണ്ടും കേരളത്തിൽ അനശ്വരത നേടിയ കവിവര്യന്മാരുടെ യഥാർത്ഥ നാമമോ ജനന സ്ഥലമോ ജനനകാലം പോലുമോ കൃത്യമായി നമുക്കറിഞ്ഞു കൂടാ. എങ്കിലും ഐതിഹ്യങ്ങളുടെയും അഭ്യൂഹങ്ങളുടെയും പിൻബലത്തിൽ നാം അവരെ ചരിത്രത്തിന്റെ ഭാഗമാക്കുകയാണ്. ക്രിസ്തുമത ചരിത്രത്തിലും മാർത്തോമ്മാശ്ലീഹാ തൊട്ടുള്ള ആചാര്യന്മാരുടെ ചരിത്രരേഖകൾ അന്വേഷിക്കുന്നവർ വിസ്മരിച്ചുകൂടാത്ത ഒന്നാണ് ഈ ചിത്രത്തിലെ ചരിത്രസമാനത.

പാലൂർ ചാട്ടുകുളങ്ങര ഇടവകയിലെ കുറെ വൈദികരുടെ പേരുകളും കുറെപ്പേരെപ്പറ്റി ഏതാനും വിവരങ്ങളും ലഭിച്ചിട്ടുള്ളത് ഇവിടെ ചേർക്കാം.

**1. പനയ്ക്കൽ സ്കറിയാ (ചേറു) കത്തനാർ.** എ.ഡി. 1653-ലെ ചരിത്രപ്രസിദ്ധമായ കൂനൻകുരിശ് പ്രതിജ്ഞയിൽ (മട്ടാഞ്ചേരി) പങ്കെടുത്ത ഇടവകപ്രതിനിധികളെ ഇദ്ദേഹം നയിച്ചതായി ആർത്താറ്റ് കുന്നംകുളം സുവനീർ രേഖപ്പെടുത്തിയിരിക്കുന്നു.

**2. ദാവീദ് കശീശാ**

**3. ഗീവറുഗീസ് കശീശാ.**

**4. മത്തായി കശീശാ.**

2, 3, 4 നമ്പറുകാരുടെ പട്ടംകൊട 1685-ൽ കോതമംഗലത്ത് കാലം ചെയ്ത യൽദോ മാർ ബസ്സേലിയോസിന്റെ പട്ടംകൊട പുസ്തകത്തിൽ മാർ ഈവാനിയോസ് (1685-1693) നടത്തിയ പട്ടംകൊടകളുടെ ഒടുവിൽ പൗരസ്ത്യ നെസ്തോറിയൻ ശൈലിയിൽ രേഖപ്പെടുത്തിയിട്ടുണ്ട്. ഒരു പക്ഷേ ഇവർക്ക് പട്ടം നൽകിയത് നെസ്തോറിയൻ മെത്രാൻ ഗബ്രിയേൽ (1708-1731) ആയിരിക്കാം.

**5. അബ്രഹാം കശ്ശീശാ.** ഇദ്ദേഹത്തിന്റെ ശെമ്മാശ്ശുപട്ടവും കശ്ശീശാ പട്ടവും മേൽപ്രസ്താവിച്ച പട്ടംകൊട പുസ്തകത്തിൽ നെസ്തോറിയൻ ശൈലിയിൽ രേഖപ്പെടുത്തിയിട്ടുണ്ട്. മാർ ഗബ്രിയേൽ ആയിരിക്കാം ഇദ്ദേഹത്തിന് പട്ടം നൽകിയത്.

**6. ചീരൻ സ്കറിയാ കത്തനാർ.** പഴഞ്ഞി പെങ്ങാമുക്ക് സ്വദേശി. 1751-ൽ വിദേശത്തു നിന്നു വന്ന 3 മേലദ്ധ്യക്ഷന്മാരിൽ ഒരാൾ - മിക്കവാറും മാർ ഗ്രീഗോറിയോസ് (1751-1773) ആയിരിക്കണം - ഇദ്ദേഹത്തിന് പട്ടം കൊടുത്തത്. ചാട്ടുകുളങ്ങരപള്ളി തർക്കംമൂലം പൂട്ടിക്കിടന്ന കാലം. പഴഞ്ഞി-ചിറളയം പള്ളികളുടെ ചുമതല വഹിച്ചു. കാട്ടുമങ്ങാട്ട് കൂറിലോസ് രണ്ടാമൻ (1794-1809/10) ഇദ്ദേഹത്തെ പീലക്സിനോസ് എന്ന പേരിൽ 1808-ൽ മെത്രാനായി വാഴിച്ച് തൊഴിയൂരിൽ മെത്രാപ്പോലീത്താ ആയി നിയമിച്ചു. ഇദ്ദേഹം സ്വന്തം പിൻഗാമിയായി കിടങ്ങൻ ഗീവറുഗീസ് കത്തനാരെ വാഴിച്ച് 1811-ൽ നിര്യാതനായി; തൊഴിയൂരിൽ കബറടക്കി.

**7. കിടങ്ങൻ ഗീവർഗ്ഗീസ് കത്തനാർ.** കുന്നംകുളം കിഴക്കേ അങ്ങാടിയിലായിരുന്നു വീട്. മാർ ഗ്രീഗോറിയോസ് ആയിരിക്കാം ഇദ്ദേഹത്തിന് പട്ടം നൽകിയത്. ചീരൻ മാർ പീലക്സിനോസ് രോഗിയായതിനെത്തുടർന്ന് ഇദ്ദേഹത്തെ പീലക്സിനോസ് എന്ന പേരിൽ ചീരൻ സ്കറിയാ മാർ പീലക്സിനോസ് 1811-ൽ അഭിഷേകം ചെയ്തു. മലങ്കര മെത്രാപ്പോലീത്തന്മാരായ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസിനെ 1815-ൽ പഴഞ്ഞിയിൽ വച്ചും പുന്നത്ര മാർ ദീവന്നാസ്യോസിനെ 1817-ൽ കോട്ടയം ചെറിയപള്ളിയിൽ വച്ചും ചേപ്പാട്ട് മാർ ദീവന്നാസ്യോസിനെ 1825-ൽ കോട്ടയം ചെറിയപള്ളിയിൽ വച്ചും വാഴിച്ചത് ഇദ്ദേഹമാണ്. സഭാഭരണം ലഭിച്ചില്ലാ എങ്കിലും 1825 മുതൽ മരണം വരെയും ബ്രിട്ടീഷ് സർക്കാർ മലങ്കര മെത്രാപ്പോലീത്താ എന്ന നിലയിൽ രാജകീയ വിളംബരം മുഖേന ഇദ്ദേഹത്തിന് ഔദ്യോഗിക അംഗീകാരം നൽകിയിരുന്നു. 1829 ഫെബ്രുവരി 7-ന് അന്തരിച്ച് തൊഴിയൂരിൽ കബറടക്കി.

**8. തെക്കേക്കര കുരിയത് കത്തനാർ.** 1806-ൽ തയാറാക്കപ്പെട്ട ആർത്താറ്റ് പടിയോലയിൽ പട്ടക്കാരുടെ സംഘത്തെ പ്രതിനിധീകരിച്ച് മേക്ക് വികാരി എന്നു രേഖപ്പെടുത്തി ഒപ്പിട്ടിരുന്നത് ഇദ്ദേഹമാണ്. ആ തലമുറയിൽ പാലൂർ-ചാട്ടുകുളങ്ങര ഇടവകയിലെ സീനിയർ വികാരി ഇദ്ദേഹമായിരിക്കണം.

**9. പുലിക്കോട്ടിൽ ഇട്ടൂപ്പ് കത്തനാർ.** 1751-ൽ വന്ന വിദേശ സഭാദ്ധ്യക്ഷന്മാരിൽ നിന്ന് പട്ടമേറ്റിരിക്കാം. ആ തലമുറയിൽ കുന്നംകുളം സുറിയാനിക്കാരുടെ നേതാവും ചിറളയം പള്ളിയിൽ പ്രവർത്തിച്ചിരുന്ന

മല്പാൻ പാഠശാലയിലെ പ്രധാന മല്പാനും ഇദ്ദേഹമായിരുന്നു. കുന്നംകുളം പഴയപള്ളി 18-ാം നൂറ്റാണ്ടിന്റെ അന്ത്യപാദത്തിൽ പുതുക്കിപ്പണിതത് ഇദ്ദേഹമാണ്. ഇദ്ദേഹം 1740 നവംബർ 25-ന് ജനിച്ചതായി വിശ്വസിക്കപ്പെടുന്നു. മണക്കുളം രാജാവിന്റെ സൈനിക പ്രധാനിയായിരുന്ന ഒരു പൂർവ്വികന്റെ പിൻമുറക്കാരനായിരുന്ന പുലിക്കോട്ടിൽ ചുമ്മാരുടെയും (ശെമവൂൻ) പൊത്തളപ്പന്റെ വീട് എന്നു പ്രസിദ്ധിയുള്ള പാണാത്തെ കുരിയപ്പന്റെ സഹോദരി എളിച്ചിയുടെയും (ഏലിശ്ബാ) അഞ്ച് മക്കളിൽ സീമന്തപുത്രനായ ഇദ്ദേഹം ആദ്യം പഴഞ്ഞി പള്ളിയിലെ മല്പാൻ പാഠശാലയിലും പിന്നീട് മുളന്തുരുത്തി വൈദികവിദ്യാലയത്തിലും വൈദികവിദ്യാഭ്യാസം നേടി. വിദ്യാർത്ഥിയായിരിക്കുമ്പോൾ തന്നെ ബൈബിളിലെ സങ്കീർത്തനപ്പുസ്തകവും കുർബ്ബാനക്രമവും മലയാളത്തിലേക്ക് വിവർത്തനം ചെയ്തു. പകലോമറ്റം വംശാധിപത്യത്തിന് കീഴ്പെട്ടുപോയ മെത്രാൻവാഴ്ചയെ മോചിപ്പിക്കുവാൻ പ്രചാരവേല ചെയ്ത് പ്രശസ്തനായി. തന്മൂലം പകലോമറ്റം മെത്രാന്റെയും മറ്റും അപ്രീതിക്ക് പാത്രമായി. കാട്ടുമങ്ങാട്ട് കൂറിലോസ്, മെത്രാൻവാഴ്ച വ്യാജാവകാശമാണെന്നതിന്റെ പേരിൽ തിരുവിതാംകൂർ-കൊച്ചി പ്രദേശത്തുനിന്ന് ബഹിഷ്കൃതനായപ്പോൾ കുന്നംകുളത്ത് ഒളിവിൽ പാർപ്പിച്ച് അഭയം നൽകുകയും ക്രമേണ തന്റെ സ്വാധീനത്തിലുള്ള പനക്കൽ താരു മുതലാളി മുഖേന പുന്നത്തൂർ രാജാവിന്റെ അതിർത്തിയിലുള്ള ഏതാനും സ്ഥലം വില കൊടുത്ത് വാങ്ങി നാലുകെട്ടിന്റെ മാതൃകയിൽ ഒരു ആസ്ഥാനം ക്രമീകരിച്ച് കാട്ടുമങ്ങാട്ട് കൂറിലോസിനെയും സംഘത്തെയും പരിരക്ഷിക്കുകയും തദ്വാരാ ആറാം മാർത്തോമ്മായുടെ കഠിന കോപത്തിന് പാത്രമാവുകയും ചെയ്തു. 1800-ൽ കുന്നംകുളത്തെത്തിയ ഡോ. ഫ്രാൻസിസ് ബുക്കാനന്റെ ഡയറിയിൽ (*ബുക്കാനന്റെ കേരളം*, വിവ. ഡോ. സി. കെ. കരീം) സന്ദർശകരായി ചിത്രീകരിച്ചിട്ടുള്ള മല്പാൻ (പാപ്പ) ഇദ്ദേഹവും ശിഷ്യൻ കുത്തൂർ ഗീവറുഗീസ് ശെമ്മാശനുമാണ്. ഇദ്ദേഹത്തിന്റെ പരിശ്രമഫലമായി ശക്തൻ തമ്പുരാന്റെ നേതൃത്വത്തിൽ ആർത്താറ്റ് പള്ളിയുടെ തർക്കം 1805-ൽ പരിഹരിക്കുകയും കൈവശം ലഭിച്ച പള്ളിയുടെ പുനർ നിർമ്മാണം 1806-ൽ പൂർത്തിയാക്കുകയും ചെയ്തു. ആർത്താറ്റ് പടിയോലയുടെ മുഖ്യശില്പി ഇദ്ദേഹമാണ്. ഇദ്ദേഹത്തിന്റെ നേതൃത്വത്തിൽ സുറിയാനിയിൽനിന്ന് മലയാളത്തിലേക്ക് വിവർത്തനം ചെയ്ത ബൈബിൾ 1811-ൽ ഡോ. ക്ലോഡിയസ് ബുക്കാനൻ ബോംബെ കൊറിയർ പ്രസിൽ നിന്ന് അച്ചടിച്ച് പ്രസിദ്ധം ചെയ്തു. 1808-ലെ കണ്ടനാട് പടിയോല തയാറാക്കുവാൻ നേതൃത്വം നൽകി. 6, 7, 8 എന്നീ മാർത്തോമ്മാ മെത്രാന്മാരുടെ മുഖ്യ ഉപദേശകനായി വർത്തിച്ചു. 1809-ൽ മലങ്കര പള്ളിപ്രതിപുരുഷയോഗം തെരഞ്ഞെടുത്തതിനെ തുടർന്ന് 1809 ചിങ്ങം 15-ന് എട്ടാം മാർത്തോമ്മായിൽ നിന്ന് റമ്പാൻ സ്ഥാനമേറ്റു. 1809-ൽ

ചാട്ടുകുളങ്ങരപള്ളിയിൽ നോമ്പുകാർക്കായി ധ്യാനമന്ദിരം പണി തുടങ്ങി 1810-ൽ പ്രവർത്തനം ആരംഭിച്ചു. സർക്കാർ അനുമതിയോടെ കോട്ടയത്ത് 1814-ൽ പഠിത്തവീടിന്റെ നിർമ്മാണം ആരംഭിച്ചു; 1815-ൽ പൂർത്തിയായി വൈദികസെമിനാരിയും ഇംഗ്ലീഷ് ഭാഷാ പഠനവും ആരംഭിച്ചു. 1815 മാർച്ച് 21-ന് പഴഞ്ഞി പള്ളിയിൽവച്ച് കിടങ്ങൻ ഗീവർഗ്ഗീസ് മാർ പീലക്സി നോസിന്റെ കാർമ്മികത്വത്തിൽ ജോസഫ് മാർ ദീവന്നാസ്യോസ് എന്ന പേരിൽ മെത്രാൻസ്ഥാനം പ്രാപിച്ചു. പഴയസെമിനാരിയിലെ ചാപ്പൽ നിർമ്മാണം പൂർത്തിയാക്കി. 1811-ൽ പ്രസിദ്ധീകരിച്ച ബൈബിളിന്റെ ശേഷം ഭാഗങ്ങൾ വിവർത്തനം ചെയ്തു. 1816 നവംബർ 24-ന് അദ്ദേഹം കാലം ചെയ്തു. 25-ന് കോട്ടയം പഴയസെമിനാരി ചാപ്പലിൽ കബറടക്കി. മഹാപരിശുദ്ധനായി ഇദ്ദേഹം ഗണിക്കപ്പെട്ടു പോരുന്നു. ആ പരിശുദ്ധന്റെ 175-ാം ചരമവാർഷികം പ്രമാണിച്ച് മലങ്കരസഭ അദ്ദേഹത്തിന് "സഭാ ജ്യോതിസ്സ്" എന്ന ടൈറ്റിൽ പ്രഖ്യാപിച്ചു.

(മുകളിൽ പ്രസ്താവിച്ച 6, 7, 8, 9 എന്നീ നമ്പറുകാരുടെ കാലത്ത് 1789-ൽ ടിപ്പു സുൽത്താന്റെ പടയോട്ടം പാലൂർ-ചാട്ടുകുളങ്ങര പ്രദേശത്ത് അങ്ങാടികൾ കൊള്ളയിടുകയും പാലൂർ-ചാട്ടുകുളങ്ങര പള്ളി അഗ്നി ക്കിരയാക്കുകയും ചെയ്തു. ശക്തൻ തമ്പുരാന്റെ കുന്നംകുളം സന്ദർ ശനം, ക്ലോഡിയസ് ബുക്കാനൻ ആർത്താറ്റ് പള്ളിക്ക് പത്താക്ക് സമ്മാ നിച്ചത്, ചാട്ടുകുളങ്ങര നിരവധിപേർ രക്തസാക്ഷികളായത് തുടങ്ങിയ ചരിത്ര സംഭവങ്ങളും ഇക്കാലത്തുണ്ടായി.).

**10. കുത്തൂർ ഗീവർഗ്ഗീസ് കത്തനാർ.** ചിറളയം മല്പാൻ പാഠശാല യിൽ വൈദിക വിദ്യാർത്ഥിയായിരിക്കേ 1794-ൽ ബൈബിൾ പുതിയ നിയമം പൗരസ്ത്യ സുറിയാനിയിൽ പകർത്തിയെഴുതി (ഈ പുസ്തകം കോട്ടയം 'സീറി'യിൽ ഈ ഗ്രന്ഥകാരൻ നിരീക്ഷിച്ചിട്ടുണ്ട്.) 1800-ൽ ഗുരു പുലിക്കോട്ടിൽ ഇട്ടൂപ്പ് മല്പാനോടൊന്നിച്ച് ഡോ. ഫ്രാൻസിസ് ബുക്കാ നനെ സന്ദർശിച്ചു. കിടങ്ങൻ മാർ പീലക്സിനോസ് അന്തരിച്ചപ്പോൾ 1829 മീനം 15-ന് മലങ്കരയുടെ ചേപ്പാട് മാർ ദീവന്നാസ്യോസ് ഇദ്ദേഹത്തെ കൂറിലോസ് എന്ന പേരിൽ തൊഴിയൂരിലെ മെത്രാപ്പോലീത്താ ആയി വാഴിച്ചു. ചേപ്പാട്ട് മെത്രാച്ചന്റെ സഹായി എന്ന നിലയിൽ 1836-ലെ മാവേ ലിക്കര സുന്നഹദോസിൽ പങ്കെടുക്കുകയും നവീകരണ സംരംഭങ്ങളെ ചെറുക്കുവാൻ മലങ്കര മെത്രാപ്പോലീത്തായ്ക്ക് പിന്തുണ നൽകുകയും ചെയ്തു. 1856-ൽ നിര്യാതനായി തൊഴിയൂരിൽ കബറടക്കപ്പെട്ടു. ഇദ്ദേ ഹത്തിന്റെ നിര്യാണത്തോടെ തൊഴിയൂർ ഇടവകയുമായി മലങ്കരസഭ യുടെ ബന്ധം വിച്ഛേദിക്കപ്പെട്ടു.

**11. തെക്കേക്കര വറീയത് കത്തനാർ.** 1801 (കൊല്ലം 976) ജൂൺ 7-ന്

(മിഥുനം 4) ചിറളയം ലാസറസ് പള്ളിയിൽവച്ച് ഇദ്ദേഹം എഴുതി പൂർത്തിയാക്കി എന്ന് രേഖപ്പെടുത്തിയ പ്രാർത്ഥനപുസ്തകം ഈ ഗ്രന്ഥകാരൻ പരിശോധിച്ചിട്ടുണ്ട്.

**12. കോലാടി താരു കത്തനാർ.** ആർത്താറ്റ് പള്ളിയുടെ പുനർ നിർമ്മാണം ഇദ്ദേഹമാണ് പൂർത്തീകരിച്ചതെന്ന് പറയുന്നു. കോലാടി വറീയതിന്റെ മകൻ, കോട്ടയം പഴയസെമിനാരി സ്ഥാപകന്റെ മാതാവ് എളിച്ചിയുടെ ഇളയ സഹോദരിയുടെ മകനാണിദ്ദേഹം. വാറു, ഐപ്പു എന്നിങ്ങനെ രണ്ടു സഹോദരങ്ങൾ. താരു കത്തനാർ അവിവാഹിതൻ. സഹോദരൻ വാറുവിന്റെ പുത്രൻ പിൽക്കാല തലമുറയിൽ ചാക്കുണ്ണി കശ്ശീശ.

**13. പുലിക്കോട്ടിൽ ഇട്ടൂപ്പ് കത്തനാർ.** 1792-ൽ ജനനം. കോട്ടയം പഴയ സെമിനാരി സ്ഥാപകൻ റമ്പാൻ സ്ഥാനമേറ്റ 1809 കന്നി 8-ന് ആർത്താറ്റ് പള്ളിയിൽ വച്ച് 8-ാം മാർത്തോമ്മായിൽനിന്ന് ശെമ്മാശുപട്ടം ഏറ്റു; കശ്ശീശാപട്ടവും. ഇദ്ദേഹത്തിന്റെ കാലത്ത് വന്ന യൂയാക്കീം കൂറിലോസും സ്തേഫാനോസ് അത്താനാസ്യോസും ആദ്യകാലത്ത് (1846-47) ആർത്താറ്റ് താമസിച്ചു. ഇദ്ദേഹത്തിന്റെ മേൽനോട്ടത്തിൽ പള്ളിയുടെ വടക്കു കിഴക്കു ഭാഗത്തായി സെഹിയോൻ ബംഗ്ലാവ് പണിതു. മെത്രാന്മാരും കൂടെവന്ന ശെമയോൻ റമ്പാനും ഇവിടെ താമസിച്ചു. ഇവിടെ ആരംഭിച്ച മല്പാൻ പാഠശാലയിൽ ശെമവൂൻ റമ്പാൻ ആയിരുന്നു മുഖ്യ ഗുരു. പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് രണ്ടാമനും പത്രോസ് പാത്രിയർക്കീസ് ബാവാ വന്നപ്പോൾ പട്ടമേറ്റ എല്ലാ മെത്രാന്മാരും ഇവിടത്തെ വൈദിക വിദ്യാർത്ഥികൾ ആയിരുന്നു. യൂയാക്കീം മാർ കൂറിലോസിന് പിൽക്കാലത്ത് പഴഞ്ഞി പ്രദേശത്തുകാരുടെ സഹായത്തോടെ ചാലശ്ശേരിയിൽ ആസ്ഥാനവും പള്ളിയും പണിയിക്കാൻ ഇദ്ദേഹം സഹായിച്ചു. പനയ്ക്കൽ ഇയ്യപ്പൻ മുതലാളി ആയിരുന്നു അന്നത്തെ അത്മായ നേതാവ്. തൊഴിയൂർ വ്യവഹാരം, കിഴക്കേ പുത്തൻപള്ളിയുടെ സ്ഥാപനം, പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസിന്റെ (ദ്വിതീയൻ) മേല്പട്ടസ്ഥാനാരോഹണം, പനയ്ക്കൽ-പാറേമ്മൽ കുടുംബ കലഹം പള്ളിയിലേക്ക് വ്യാപിച്ചത്. ആലത്തൂർ-പനക്കൽ യൗസേഫ് മാർ കൂറിലോസിനെ പാലക്കുന്നത്ത് അത്താനാസ്യോസ് തൊഴിയൂർ മെത്രാനായി വാഴിച്ചത്, 1873-ലെ പരുമല - 1876-ലെ മുളന്തുരുത്തി സുന്നഹദോസുകൾ, പത്രോസ് തൃതീയൻ പാത്രിയർക്കീസിന്റെ മലങ്കര സന്ദർശനം, ചിറളയം പള്ളിയിലെ മെത്രാൻവാഴ്ച (1877) തുടങ്ങിയ സംഭവങ്ങൾ ഇക്കാലത്ത് നടന്നു. ആർത്താറ്റ് പഴയപള്ളി, കുന്നംകുളം പഴയപള്ളി, ചിറളയംപള്ളി, തെക്കേക്കര അങ്ങാടിപള്ളി, കിഴക്കേ പുത്തൻപള്ളി എന്നിവ ഒരു ട്രസ്റ്റായി രൂപീകരിച്ചതും മഹാഇടവക എന്ന പേർ നൽകിയതും വ്യവഹാരഫലമായി ആർത്താറ്റ് പഴയപള്ളി പൂട്ടേണ്ടി വന്നതും ഇദ്ദേഹത്തിന്റെ

കാലത്താണ്. 1886 94-ാം വയസ്സിൽ അദ്ദേഹം നിര്യാതനായി. ആർത്താറ്റ് പഴയപള്ളിയുടെ വടക്കേ വരാന്തയിൽ പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് ദ്വിതീയൻ കബറടക്കശുശ്രൂഷ നടത്തി. അവിവാഹിതനായിരുന്നു എങ്കിലും മെത്രാൻസ്ഥാനം ആഗ്രഹിച്ചില്ല.

**14. പനയ്ക്കൽ ഇയ്യപ്പൻ കത്തനാർ.** 'ഒരു പരദേശയാത്രയുടെ കഥ' എന്ന യാത്രാവിവരണത്തിൽ പുലിക്കോട്ടിൽ രണ്ടാമൻ തിരുമേനി ഇദ്ദേഹത്തെപ്പറ്റി പരാമർശിക്കുന്നു (ഇദ്ദേഹം ഊർശ്ലേം യാത്രയ്ക്കു പുറപ്പെട്ടു ലക്ഷ്യം കാണാതെ തിരിച്ചുപോന്നതായി പരാമർശിക്കുന്നു).

**15. പനയ്ക്കൽ യാക്കോബ് മല്പാൻ (കാക്കു മല്പാൻ).** 1826-ൽ ജനിച്ചു. തൊഴിയൂരിലെ കുത്തൂർ മാർ കൂറിലോസ് പട്ടംകൊടുത്തു. 1873-ലെ പരുമല, 1876-ലെ മുളന്തുരുത്തി സുന്നഹദോസുകളിൽ പങ്കെടുത്തു. പരുമല രൂപീകരിച്ച മാനേജിംഗ് കമ്മിറ്റിയിൽ ഇദ്ദേഹം അംഗമായിരുന്നു. നവീകരണക്കാരുമായുള്ള വ്യവഹാരത്തിന് ചുമതല വഹിച്ചു. പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസിന്റെ വിദ്യാഭ്യാസ - മിഷൻ - അച്ചടി യത്നങ്ങൾക്ക് സർവ്വാത്മനാ സഹകരിച്ചു. കുന്നംകുളം പ്രദേശത്ത് അക്കാലത്തെ വൈദികരുടെ മല്പാൻ ആയിരുന്നു. വെട്ടിക്കൽ, പരുമല എന്നിവിടങ്ങളിലായി വൈദിക വിദ്യാഭ്യാസം ക്രമീകരിക്കുന്നതുവരെ വടക്കൻ പ്രദേശങ്ങളിലെ വൈദികർ ഇദ്ദേഹം നേതൃത്വം നൽകിയ സെഹിയോൻ ബംഗ്ലാവ് എന്ന സിമ്മനാരിയിലാണ് വൈദികവിദ്യാഭ്യാസം നടത്തിയത്. 1891 കർക്കിടകം 9-ന് 65-ാം വയസ്സിൽ നിര്യാതനായി. ആർത്താറ്റ് മദ്ബഹായുടെ പുറത്ത് വടക്കുഭാഗത്ത് കബറിടം സ്ഥിതിചെയ്യുന്നു. പുലിക്കോട്ടിൽ ദ്വിതീയൻ മെത്രാപ്പോലീത്താ കബറടക്ക ശുശ്രൂഷ നടത്തി. നവീകരണക്കാരുമായി നടന്ന വ്യവഹാരം ആദ്യകാലത്ത് നടത്തിയത് ഇദ്ദേഹമായിരുന്നു. ഇദ്ദേഹത്തിന്റെ കാലത്താണ് കുന്നംകുളം കിഴക്കേ പുത്തൻപള്ളി സ്ഥാപിച്ചത്.

**16. പുലിക്കോട്ടിൽ പൗലൂസ് കത്തനാർ.** 1826-ൽ ജനിച്ചു. കുത്തൂർ മാർ കൂറിലോസ് പട്ടംകൊടുത്തു. മുളന്തുരുത്തി സുന്നഹദോസിൽ (1876) ചിറളയം പള്ളിയെ പ്രതിനിധീകരിച്ചു (കരുമാംകുഴി അച്ചൻ). 1888 വൃശ്ചികം 28-ന് 62-ാം വയസ്സിൽ അന്തരിച്ചു. ആർത്താറ്റ് മദ്ബഹായുടെ പുറത്ത് വടക്കുവശത്ത് കബറിടം കാണാം. പുലിക്കോട്ടിൽ രണ്ടാമൻ തിരുമേനി ശുശ്രൂഷകൾക്ക് നേതൃത്വം വഹിച്ചു.

**17. പുലിക്കോട്ടിൽ യൗസേഫ് കത്തനാർ.** ഇദ്ദേഹത്തെക്കുറിച്ച് വിവരങ്ങൾ ലഭ്യമായിട്ടില്ല.

**18. കോലാടി ചാക്കുണ്ണി കത്തനാർ.** കോട്ടയം പഴയസെമിനാരി സ്ഥാപകന്റെ മാതൃസഹോദരന്റെ പുത്രൻ കോലാടി വാറുവിന്റെ പുത്രൻ.

പിതൃസഹോദരൻ ആണ് തര്യത് കത്തനാർ. താവു സഹോദരൻ. തൊഴിയൂർ മെത്രാൻ സ്ഥാനത്തേക്ക് ആർത്താറ്റ് ഇടവക നിശ്ചയിച്ച സ്ഥാനാർത്ഥി. കൽദായ സുറിയാനിയിൽ അദ്ദേഹം പകർത്തിയെഴുതിയ കുർബ്ബാനക്രമം ഇതെഴുതുന്ന ആളിന്റെ ഗ്രന്ഥശേഖരത്തിലുണ്ട്.

**19. കോലാടി ഇട്ടൂപ്പ് കത്തനാർ.** വിവരങ്ങൾ ലഭ്യമല്ല.

**20. പനയ്ക്കൽ യൗസേഫ് കത്തനാർ.** പാലക്കുന്നത്ത് അത്താനാസ്യോസ് 1856–ൽ ഇദ്ദേഹത്തെ തൊഴിയൂരിൽ കൂറിലോസ് എന്ന പേരിൽ മെത്രാനാക്കി. മുൻഗാമി കാലംചെയ്തപ്പോൾ അവർ ഏല്പിച്ച തൊഴിയൂരിന്റെ താക്കോലുകൾ തവണ വികാരിയുടെ വിശ്വസ്തത പാലിക്കാതെ പാലക്കുന്നത്ത് മെത്രാച്ചന് അനധികൃതമായി കൈമാറിയതിന് ലഭിച്ച പാരിതോഷികമാവാം ഈ മെത്രാൻസ്ഥാനം. പാറേമ്മൽ കുടുംബക്കാരുടെ പിന്തുണ ഇദ്ദേഹത്തിനുണ്ടായിരുന്നു. ഇദ്ദേഹത്തിന്റെ കാലത്ത് മലങ്കര–തൊഴിയൂർ ബന്ധം വിച്ഛേദിക്കപ്പെട്ടു. തൊഴിയൂർ ഇടവക ഒരു സ്വതന്ത്രസഭയാണെന്നുള്ള ഇദ്ദേഹത്തിന്റെ വാദം കോഴിക്കോട് ജില്ലാക്കോടതിയും മദ്രാസിലെ അപ്പീൽ കോടതിയും ശരിവച്ചു. കേസിന്റെ നഷ്ടപരിഹാരമായി ചാലശ്ശേരി, പോർക്കുളം, മട്ടാഞ്ചേരി എന്നിവിടങ്ങളിലെ വാദിയുടെ – യൂയാക്കീം കൂറിലോസിന്റെ – പേരിലുള്ള പള്ളികൾ ആലത്തൂർ പനക്കൽ കൂറിലോസിന് സ്വന്തമായി. സഭാസംയോജനത്തിനായി പത്രോസ് തൃതീയനെ ചിറളയത്തു വച്ച് കാണാൻ ശ്രമിച്ചു. പാലക്കുന്നത്ത് കൊച്ചുമെത്രാച്ചനെ വാഴിക്കുവാൻ സഹകാർമ്മികത്വം വഹിച്ചു. അബ്ദുള്ളാ മാർ ഗ്രീഗോറിയോസിൽ നിന്ന് വി. മൂറോൻ ശേഖരിച്ച് ഒരു ഭാഗം മാർത്തോമ്മാ സഭയ്ക്ക് നൽകി. ശേഷം ഭാഗം തൊഴിയൂരിൽ സൂക്ഷിച്ചു. ആർത്താറ്റ് പടിപ്പുരയുടെ തെക്കേകെട്ടിടവും തൊഴിയൂരിലെ ചമയമാളികയും ഇദ്ദേഹം പണിയിച്ചു എന്ന് വിശ്വസിക്കപ്പെടുന്നു. 1888 മകരം 20–ന് അന്തരിച്ചു. തൊഴിയൂർ പള്ളിയുടെ തെക്കേ വരാന്തയിലെ കല്ലറയിൽ സംസ്കരിച്ചു. അതിനുശേഷം ഇന്നുവരെയും തൊഴിയൂരിലെ മെത്രാന്മാരെ കബറടക്കുന്നത് ഇതേ കബറിലാണ് (ഈ കുടുംബത്തെ ആലത്തൂർ–പനക്കൽ എന്നും വിളിക്കപ്പെടുന്നു).

**21. കിടങ്ങൻ പൗലൂസ് കത്തനാർ.** വിവരങ്ങൾ ലഭ്യമല്ല.

**22. തെക്കേക്കര ചേറു (സ്കറിയാ) കത്തനാർ.** വിവരങ്ങൾ ലഭ്യമല്ല.

**23. പുലിക്കോട്ടിൽ യൗസേഫ് കത്തനാർ.** 1832 ഡിസംബർ 7–ന് ജനിച്ചു. കുന്നംകുളം അങ്ങാടിയിൽ പുലിക്കോട്ടിൽ താരു കുരിയനും പഴഞ്ഞി പെങ്ങാമുക്ക് കുത്തൂർ താണ്ടമ്മ പിതാവും മാതാവും. യുയാക്കീം മാർ കൂറിലോസ് ചാലശ്ശേരിയിൽ വച്ച് 1852 ചിങ്ങം 6–ന് കശ്ശീശാപട്ടം

നൽകി. ചിറളയം പള്ളിയിൽ നവപൂജാർപ്പണം. പഴഞ്ഞിപള്ളിയിൽ പ്രഥമ നിയമനം. തൊഴിയൂർ വ്യവഹാരം നടത്തി പരാജയപ്പെട്ടു. നവീകരണത്തിനെതിരെ അച്ചടിച്ച നമസ്കാരപുസ്തകങ്ങൾ വിതരണം ചെയ്തു. മർദ്ദീനിൽ ചെന്ന് യാക്കോബ് രണ്ടാമൻ പാത്രിയർക്കീസിൽ നിന്ന് മാർ ദീവന്നാസ്യോസ് എന്ന പേരിൽ മെത്രാപ്പോലീത്താസ്ഥാനമേറ്റു. പരുമല-മുളന്തുരുത്തി സുന്നഹദോസുകളിലൂടെ സഭയെ നവീകരണത്തിനെതിരെ സുസജ്ജമാക്കി സെമിനാരിക്കേസിൽ ജയിച്ചു. പഴയ സെമിനാരി കൈവശപ്പെടുത്തി. സംഭവബഹുലമായ നീണ്ട ജീവിതത്തിനുശേഷം 1909 ജൂലൈ 12-ന് അന്തരിച്ച് പഴയസെമിനാരി ചാപ്പലിന്റെ വടക്കേമുറിയിൽ കബറടക്കി. ചരമശതാബ്ദി പ്രമാണിച്ച് 2009-ന് അദ്ദേഹത്തിന് 'മലങ്കരസഭാതേജസ്' എന്ന ടൈറ്റിൽ മലങ്കരസഭ പ്രഖ്യാപിച്ചു.

(മേൽ 12 മുതൽ 22 വരെയുള്ള നമ്പറുകാർ 19-ാം നൂറ്റാണ്ടിൽ പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് പ്രഥമന്റെയും ദ്വിതീയന്റെയും സമകാലികരും സഹപ്രവർത്തകരുമായി ജീവിച്ചു എന്ന് പറയാം.)

**24. കോലാടി മാത്തു കത്തനാർ.** ഇദ്ദേഹത്തിന് 1872 ഫെബ്രുവരി 9-ന് പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് ദ്വിതീയൻ കശ്ശീശാപട്ടം നൽകി. നേരത്തെ 1871 ജനുവരി 19-ന് കുന്നക്കുരുടി പള്ളിയിൽവച്ച് ഇദ്ദേഹത്തിന് പൂർണ്ണ ശെമ്മാശുപട്ടം നൽകിയിരുന്നു. ഇദ്ദേഹം കുന്നംകുളം കിഴക്കേ പുത്തൻപള്ളിയിലും ചേലക്കര പള്ളിയിലും തവണ നടത്തി. 1876-ൽ രണ്ടു പള്ളികളെയും പ്രതിനിധീകരിച്ച് മുളന്തുരുത്തി സുന്നഹദോസിൽ സംബന്ധിച്ചു.

**25. മണ്ടുമ്പാൽ ഗീവറുഗീസ് കത്തനാർ.** ഇദ്ദേഹം 1871 നവംബർ 21-ന് നിരണം പള്ളിയിൽവച്ച് പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് ദ്വിതീയൻ മലങ്കര മെത്രാപ്പോലീത്തായിൽനിന്ന് ശെമ്മാശുപട്ടം ഏറ്റു. കശ്ശീശാപട്ടം നൽകിയത് യൂയാക്കീം മാർ കൂറിലോസ് മെത്രാപ്പോലീത്താ.

**26. ചീരൻ ഇട്ടൂപ്പ് കത്തനാർ.** യൂയാക്കീം മാർ കൂറിലോസ് ഇദ്ദേഹത്തിന് ശെമ്മാശുപട്ടം ചാലശ്ശേരി പള്ളിയിൽ വച്ച് നൽകി. പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് രണ്ടാമൻ ഇദ്ദേഹത്തിന് പഴഞ്ഞി പള്ളിയിൽ വച്ച് 1868 ഡിസംബർ 1-ന് കശ്ശീശാപട്ടം നൽകി. പഴഞ്ഞി, ചാലശ്ശേരി പള്ളികളുടെ പ്രതിനിധിയായി ഇദ്ദേഹം മുളന്തുരുത്തി സുന്നഹദോസിൽ പങ്കെടുത്തു.

**27. ചെമ്മണ്ണൂർ വറീയത് കത്തനാർ.**

**28. വാഴപ്പള്ളി യാക്കോബ് കത്തനാർ.**

**29. ചൊവ്വല്ലൂർ യൗസേഫ് കത്തനാർ.**

**30. കുണ്ടുകുളങ്ങര യൗസേഫ് കത്തനാർ.**

**31. കോലാടി വടക്കൂട്ട് യാക്കൂബ് കത്തനാർ.**

(ഇവർ അഞ്ചു പേരും ആർത്താറ്റ് – തൊഴിയൂർ പള്ളികളിൽ തവണ നടത്തിയിരുന്നതായി 1976–ലെ ആർത്താറ്റ് കുന്നംകുളം സുവനീർ അവകാശപ്പെടുന്നു.)

**32. പുലിക്കോട്ടിൽ അബ്രഹാം (ഇട്ട്യേശൻ) കത്തനാർ.** പഴഞ്ഞി, വടക്കൂട്ട് പുലിക്കോട്ടിൽ സ്കറിയാ കത്തനാരുടെ പിതാവ്.

**33. ആനപ്പറമ്പിൽ പുലിക്കോട്ടിൽ ഇട്ട്യേശൻ കത്തനാർ.** പഴഞ്ഞി പള്ളിയിൽ കബറടക്കി. അവിവാഹിതൻ.

**34. വടക്കൂട്ട് പുലിക്കോട്ടിൽ സ്കറിയാ കത്തനാർ.** പാലക്കുന്നത്ത് അത്താനാസ്യോസ് ശെമ്മാശുപട്ടം നൽകി. പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് 1868 ഡിസംബർ 1–ന് പഴഞ്ഞിപള്ളിയിൽ വച്ച് കശ്ശീശാപട്ടം നൽകി. നവീകരണകാലത്ത് ഇദ്ദേഹം പഴഞ്ഞിപള്ളി വ്യവഹാരത്തിൽ പരാജയപ്പെട്ട് പഴഞ്ഞിയിൽ മാർത്തോമ്മാപള്ളി സ്ഥാപിച്ചു. അവിടെ കബറടക്കി.

**35. ആലിങ്ങൽ പുലിക്കോട്ടിൽ ഗീവറുഗീസ് കത്തനാർ.** പാലക്കുന്നത്ത് അത്താനാസ്യോസ് ശെമ്മാശുപട്ടം. പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് ദ്വിതീയൻ പഴഞ്ഞിപള്ളിയിൽവച്ച് 1869 ഒക്ടോബർ 19–ന് കശ്ശീശാപട്ടം നൽകി. അവിവാഹിതനായ ഇദ്ദേഹം യുവാവായിരിക്കേ അന്തരിച്ചുവെന്ന് കരുതുന്നു. പഴഞ്ഞിപള്ളിയിൽ കബറടക്കി.

**36. പുലിക്കോട്ടിൽ ഇസഹാക്കു കത്തനാർ.** യൂയാക്കീം മാർ കൂറിലോസിൽനിന്ന് ശെമ്മാശുപട്ടം. പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് രണ്ടാമൻ പഴഞ്ഞിപള്ളിയിൽ വച്ച് 1869 ഒക്ടോബർ 19–ന് കശ്ശീശാപട്ടം നൽകി. പഴഞ്ഞി ചീരൻ ഗീവറുഗീസ് കത്തനാർക്ക് പട്ടംകൊടയുടെ ആവശ്യത്തിലേക്ക് യോഗക്കുറി നൽകിയ പൊതുയോഗത്തിൽ (19 ചിങ്ങം 1882) ഇദ്ദേഹം വികാരി എന്ന നിലയിൽ ഒപ്പിട്ടിരുന്നു. ചാക്കു അച്ചൻ എന്ന് വിളിക്കപ്പെട്ടു.

**37. ചീരൻ തെക്കേക്കര ഗീവറുഗീസ് കത്തനാർ**. യൂയാക്കീം മാർ കൂറിലോസ് ശെമ്മാശുപട്ടം നൽകി. പഴഞ്ഞിയിൽ വച്ച് പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് ദ്വിതീയൻ 1870 മാർച്ച് 6–ന് കശ്ശീശാപട്ടം നൽകി.

**38. ചീരൻ ഇയ്യോബ് കത്തനാർ.** 1894 ജനുവരി 2–ന് പുലിക്കോട്ടിൽ

മാർ ദീവന്നാസ്യോസ് ഇദ്ദേഹത്തിന് ശെമ്മാശുപട്ടവും 1894 ജനുവരി 9-ന് ചാലശ്ശേരിയിൽ വച്ച് കശ്ശീശാപട്ടവും നൽകി. ഇദ്ദേഹം ചാലശ്ശേരിയിൽ ദീർഘകാലം വികാരിയായിരുന്നു. ചാലശ്ശേരിയിൽ ഇദ്ദേഹത്തിന്റെ കബറിടം കാണാം.

**39. ചീരൻ യാക്കോബ് കത്തനാർ.** പഴഞ്ഞിപള്ളിയിൽ വച്ച് 1870 മാർച്ച് 8-ന് പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് കശ്ശീശാപട്ടം നൽകി. കാക്കു അച്ചൻ എന്ന് വിളിക്കപ്പെട്ടു. ആദ്യം നവീകരണത്തിലും ഒടുവിൽ ബ്രദർ മിഷനിലും ചേർന്നു. പഴഞ്ഞി ബ്രദറൻ സഭയിൽ കബറിടം കാണാം.

**40. ചുങ്കത്ത് ഇട്ടൂപ്പ് കത്തനാർ.** കൂടുതൽ വിവരങ്ങൾ ലഭ്യമല്ല.

**41. കാക്കശ്ശേരി വർഗ്ഗീസ് കത്തനാർ.** കുന്നംകുളത്ത് നവീകരണത്തിൽ ചേർന്നതായി കുന്നംകുളം സുവനീർ.

**42. ചീരൻ മാത്തു കത്തനാർ.** വിവരങ്ങൾ ലഭ്യമല്ല.

**43. ചെറുവത്തൂർ ഗീവറുഗീസ് കത്തനാർ.** 1876-ലെ മുളന്തുരുത്തി സുന്നഹദോസിൽ പങ്കെടുത്തതായി കുന്നംകുളം സുവനീർ. പക്ഷേ, ഒപ്പിട്ടവരുടെ കൂട്ടത്തിൽ ആ പേർ കാണുന്നില്ല.

**44. ചെമ്മണ്ണൂർ ഉക്രു കത്തനാർ.** 1852-ൽ ജനിച്ചു. യൂയാക്കീം മാർ കൂറിലോസിൽനിന്ന് പട്ടമേറ്റതായി കരുതുന്നു. 1922-ൽ 70-ാം വയസ്സിൽ അന്തരിച്ചു. ആർത്താറ്റ് പഴയപള്ളിയിൽ കബറിടം കാണുന്നുണ്ട്. നവീകരണക്കാർക്കെതിരെയുള്ള പ്രവർത്തനങ്ങൾക്ക് നേതൃത്വം നൽകി.

**45. പുലിക്കോട്ടിൽ പൗലൂസ് കത്തനാർ (കരുമാംകുഴി).** യൂയാക്കീം മാർ കൂറിലോസിൽ നിന്ന് കശ്ശീശാപട്ടമേറ്റിരിക്കാം. 1876-ൽ ചിറളയം പള്ളിയെ പ്രതിനിധീകരിച്ച് മുളന്തുരുത്തി സുന്നഹദോസിൽ പങ്കെടുത്തു.

**46. ചെറുവത്തൂർ വറീയത് കത്തനാർ.** 1871-ൽ നിരണത്തുവച്ച് പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് ദ്വിതീയൻ ശെമ്മാശുപട്ടം നൽകി.

**47. കോലാടി പൗലോസ് കത്തനാർ.** 1866-ൽ ജനനം. 1883 ഫെബ്രുവരി 20-ന് കുമരകം പള്ളിയിൽ വച്ച് പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് ദ്വിതീയൻ ശെമ്മാശുപട്ടം നൽകി. കശ്ശീശാപട്ടം മുറിമറ്റത്തിൽ മാർ ഈവാനിയോസ് നൽകിയെന്ന് അഭ്യൂഹിക്കുന്നു. 1929 മിഥുനം 11-ന് അന്തരിച്ചു. കബറിടം ആർത്താറ്റ് പഴയപള്ളിയിൽ കാണാം.

**48. തെക്കേക്കര കുറിയാക്കോസ് കോറെപ്പിസ്ക്കോപ്പാ.** 1897 ജനുവരി 5-ന് കല്ലുങ്കത്ര വച്ച് ശെമ്മാശനായും 1901 ഡിസംബർ 21-ന് കോട്ടയം

പഴയസെമിനാരിയിൽ വച്ച് കശീശായായും പുലിക്കോട്ടിൽ ദീവന്നാസ്യോസ് രണ്ടാമൻ പട്ടം നൽകി. 1865-ൽ ജനനം. പ. ഗീവർഗ്ഗീസ് ദ്വിതീയൻ ബാവാ ആർത്താറ്റ് പള്ളിയിൽ വച്ച് കോർ-എപ്പിസ്ക്കോപ്പാ സ്ഥാനം നൽകി. 24-10-1937-ൽ അന്തരിച്ചു. ആർത്താറ്റ് പഴയപള്ളിയിൽ കബറിടം കാണാം.

**49. ചെറുവത്തൂർ മാത്തു കത്തനാർ.** 1854-ൽ ജനനം. പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് 1871 ജനുവരി 15-ന് കുന്നക്കുരുടിയിൽ വച്ച് ശെമ്മാശുപട്ടവും 1971 നവംബർ 21-ന് നിരണം പള്ളിയിൽവച്ച് കശ്ശീശാപട്ടവും കൊടുത്തു. ശെമ്മാശനായിരിക്കേ മുളന്തുരുത്തി സുന്നഹദോസിൽ ചിറളയം പള്ളിയെ പ്രതിനിധീകരിച്ചു. ഒരു ഘട്ടത്തിൽ നവീകരണക്കാരുമായുള്ള വ്യവഹാരകാലത്ത് ഇദ്ദേഹത്തെ പഴഞ്ഞിയിലേക്ക് നിയോഗിച്ചിരുന്നു. 24-2-1923-ൽ അന്തരിച്ചു. ആർത്താറ്റ് പുത്തൻപള്ളിയിൽ കബറിടം കാണാം. സഭാ ഭിന്നതയിൽ പാത്രിയർക്കാപക്ഷം ചേർന്നു.

**50. കോലാടി മാത്തു കത്തനാർ.** വിവരങ്ങൾ ലഭ്യമായിട്ടില്ല.

**51. ചെറുവത്തൂർ കുറിയാക്കോസ് കത്തനാർ.** കുരിയപ്പച്ചൻ എന്ന് വിളിപ്പേർ. പുലിക്കോട്ടിൽ രണ്ടാം ദീവന്നാസ്യോസിന്റെ സഹോദരീപുത്രൻ. 10-11-1878-ൽ ജനിച്ചു. 1896 ഡിസംബർ 15-ന് കല്ലുങ്കത്ര പള്ളിയിൽ വച്ച് മാർ ദീവന്നാസ്യോസ് പുലിക്കോട്ടിൽ കോറൂയോപട്ടം നൽകി. 1901 ഡിസംബർ 21-ന് കോട്ടയം പഴയസെമിനാരിയിൽ വച്ച് അദ്ദേഹം തന്നെ കശ്ശീശാപട്ടം നൽകി. സുറിയാനി പണ്ഡിതൻ. ആണ്ടുതക്സാ മലയാളം ഗദ്യവിവർത്തനത്തിന് നേതൃത്വം നൽകി. 48-ാം വയസ്സിൽ 13-10-1926-ൽ അന്തരിച്ചു. ആർത്താറ്റ് പഴയപള്ളിയിൽ കബറിടം കാണാം.

**52. ചെറുവത്തൂർ ഗീവറുഗീസ് കത്തനാർ.** ഞാലിക്കാരൻ അച്ചൻ എന്ന് വിളിപ്പേർ. 1881-ൽ ജനനം. കൊച്ചുപറമ്പിൽ മാർ കൂറിലോസ് കശ്ശീശാപട്ടം നൽകിയിരിക്കണം. ചേലക്കരപള്ളിയിൽ വികാരിയായിരിക്കേ പാത്രിയർക്കീസ് പക്ഷക്കാരനായി. പെങ്ങാമുക്ക് പഴയപള്ളി പാത്രിയർക്കീസ് പക്ഷത്തേക്ക് പിടിച്ചെടുത്തു. പഴഞ്ഞിപള്ളി പിടിച്ചെടുക്കുവാൻ വിഫലശ്രമം നടത്തി. പലവട്ടം കക്ഷി മാറി. ഒടുവിൽ മെത്രാൻ കക്ഷിയിൽ വാർദ്ധക്യകാലത്ത് സ്ഥിരപ്പെട്ടു. 1941 മീനം 10-ന് ആർത്താറ്റ് പഴയപള്ളിയിൽ കബറടക്കി.

**53. പനയ്ക്കൽ യാക്കോബ് മല്പാൻ (കാക്കു മല്പാൻ).** കുറുപ്പംപടി പള്ളിയിൽ വച്ച് പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് രണ്ടാമൻ 1898 മാർച്ച് 23-ന് കോറൂയോപട്ടം നൽകി. പരുമല മാർ ഗ്രീഗോറിയോസ് കശ്ശീശാപട്ടം നൽകി. സുറിയാനി പണ്ഡിതനായിരുന്നു. മലയാള ഭാഷയിൽ ആദ്യത്തെ കുർബ്ബാന വ്യാഖ്യാനം എഴുതി. കീർത്തനമാല

ഉൾപ്പെടെ ഏതാനും സുറിയാനി ഗീതവിവർത്തനങ്ങൾ പ്രസിദ്ധീകരിച്ചു. പുലിക്കോട്ടിൽ രണ്ടാം തിരുമേനിയെപ്പറ്റി ഒരു ദശകത്രയം 'മാർ ദീവന്നാസ്യോസ് വിജയം' എന്ന പേരിൽ പ്രസിദ്ധീകരിച്ചു. ആർത്താറ്റ് പഴയപള്ളിയിൽ പ്രവേശനം കിട്ടാഞ്ഞതിൽ ഏറെ ദുഃഖിതനായിരുന്നു. കുറച്ചുകാലം കോട്ടയം പഴയസെമിനാരിയിൽ സുറിയാനി മല്പാനായി പ്രവർത്തിച്ചു. ആർത്താറ്റ് പുത്തൻപള്ളിയിലും ചേലക്കരപള്ളിയിലും വികാരിയായി. ഒടുവിൽ കത്തോലിക്കാ സഭയിൽ ചേർന്നു. 1951-ൽ നിര്യാതനായി പുതുശ്ശേരി കത്തോലിക്കാപള്ളിയിൽ കബറടക്കി.

**54. പുലിക്കോട്ടിൽ ശീമോൻ (സൈമൺ) കത്തനാർ.** 28-2-1887-ൽ ജനിച്ചു. 1901-ൽ ഡിസംബർ 21-ന് പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് രണ്ടാമൻ കോട്ടയം പഴയസെമിനാരിയിൽ വച്ച് കോറൂയോപട്ടം നൽകി. കടവിൽ വലിയ മാർ അത്താനാസ്യോസിന്റെ സിക്രട്ടറി അദ്ദേഹത്തിൽ നിന്ന് കശ്ശീശാപട്ടം ഏറ്റു. തൃക്കുന്നത്തു സെമിനാരിയുടെ മാനേജർ ആയി 'ചുമ്മാരച്ചൻ' എന്ന പേരിൽ അറിയപ്പെട്ടു. കടവിൽ വലിയതിരുമേനിയുടെ ലഘുജീവചരിത്രം രചിച്ചു. 11-2-1947-ൽ അന്തരിച്ച് ആർത്താറ്റ് പുത്തൻപള്ളിയിൽ കബറടങ്ങി. കക്ഷിവിഭജനത്തിൽ ഇദ്ദേഹം പാത്രിയർക്കാപക്ഷത്ത് നിലയുറപ്പിച്ചു.

**55. ചീരൻ ഗീവറുഗ്ഗീസ് കശ്ശീശാ.** 14-5-1890-ൽ ജനിച്ചു. പഴഞ്ഞിയിൽ വച്ച് 1904 ഏപ്രിൽ 19-ന് പുതുഞായറാഴ്ച പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് രണ്ടാമൻ കോറൂയോപട്ടം നൽകി. അങ്കമാലി, കൊച്ചി ഭദ്രാസനങ്ങളിൽ പാത്രിയർക്കീസ് ഇടവകകളിൽ സേവനം അനുഷ്ഠിച്ചു. 25-3-1970-ൽ അന്തരിച്ചു. ആർത്താറ്റ് പുത്തൻപള്ളിയിൽ കബറടക്കപ്പെട്ടു. ചാമക്കാടച്ചൻ എന്ന് വിളിച്ചുവന്നു. സഭാവിഭജനത്തിൽ പാത്രിയർക്കാപക്ഷത്ത് നിലയുറപ്പിച്ചു.

**56. തെക്കേക്കര ജേക്കബ് കത്തനാർ.** 12-11-1893-ൽ ജനനം. 18-1-1957-ൽ നിര്യാതനായി. ആർത്താറ്റ് പുത്തൻപള്ളിയിൽ കബറടക്കി.

**57. കോലാടി ദാവീദ് കോറെപ്പിസ്ക്കോപ്പാ (താവു അച്ചൻ).** 1884-ൽ ജനനം. അൽവാറീസ് മാർ യൂലിയോസ് മെത്രാപ്പോലീത്താ കോറൂയോപട്ടം നൽകി. പരുമലയിൽ വച്ച് 1918 തുലാം 21-ന് വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് കശ്ശീശാപട്ടം നൽകി. തൃശൂർ ഇഗ്നേഷ്യസ് കത്തീഡ്രൽ നിർമ്മാണത്തിൽ നേതൃത്വം വഹിച്ചു. അടുപ്പൂട്ടിപ്പള്ളി നിർമ്മിച്ചു. സുറിയാനി പണ്ഡിതൻ. പ. ഗീവറുഗീസ് ദ്വിതീയൻ ബാവാ കോറെപ്പിസ്ക്കോപ്പാ സ്ഥാനം നൽകി. 67-ാം വയസ്സിൽ 17-6-1951-ൽ അവിവാഹിതനായ ഇദ്ദേഹം അന്തരിച്ചു. ആർത്താറ്റ് പഴയപള്ളിയിൽ കബറടക്കി. സുറിയാനി മല്പാനായി അറിയപ്പെട്ടിരുന്നു.

**58. ചെറുവത്തൂർ യാക്കോബ് കോർഎപ്പിസ്കോപ്പാ.** 15-2-1886-ൽ ജനനം. പഴഞ്ഞിയിൽ വച്ച് മാർ ദീവന്നാസ്യോസ് രണ്ടാമൻ 1904 ഏപ്രിൽ 19-ന് കോറൂയോപട്ടം നൽകി. പ. വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് കശീശ്ശാപട്ടം നൽകി. 'കണ്ടിക്കൽ അച്ചൻ' എന്ന് വിളിപ്പേര്. ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാ കോറെപ്പിസ്ക്കോപ്പാസ്ഥാനം നൽകി. തൃശൂർ പള്ളിയുടെ പിരിവിനായി ഇദ്ദേഹം അധ്വാനിച്ചിട്ടുണ്ട്. 9-4-1958-ൽ നിര്യാതനായി. ആർത്താറ്റ് പഴയപള്ളിയിൽ കബറടക്കി. മുടക്കപ്പെട്ട വട്ടശ്ശേരിൽ മെത്രാച്ചനിൽനിന്ന് ആദ്യം പട്ടമേറ്റതിദ്ദേഹമാണ്. അദ്ദേഹത്തിനെതിരെ ഇടവക വ്യവഹാരപ്പെട്ടു. പൊതുയോഗ തീരുമാനപ്രകാരം നൽകിയ വ്യവഹാരം പിന്നീട് പിൻവലിക്കുകയായിരുന്നു.

**59. പുലിക്കോട്ടിൽ യൗസേഫ് റമ്പാൻ.** 1889 നവംബർ 16-ന് ജനനം. 1907 ഡിസംബർ 23-ന് പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് രണ്ടാമൻ മ്സമ്രോനോ പട്ടം നൽകി. 'ആത്മപോഷിണി' സ്ഥാപകൻ, മാനേജർ. ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാ 1929 ഏപ്രിൽ 4-ന് കശ്ശീശാപട്ടം നൽകി. 14-ന് ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാ റമ്പാൻസ്ഥാനം നൽകി. സാഹിത്യരസികൻ. 'ആത്മപോഷിണി' മാസിക നടത്തി. ഹാശാ ആഴ്ചയിലെ പ്രുമിയോൻ സെദ്റാ, കുർബ്ബാനതക്സാ എന്നിവ മലയാളത്തിൽ എ.ആർ.പി. പ്രസിൽനിന്ന് പ്രസിദ്ധീകരിച്ചു. സ്വദേശാഭിമാനി രാമകൃഷ്ണപിള്ള, വള്ളത്തോൾ നാരായണമേനോൻ തുടങ്ങിയവരെ 'ആത്മപോഷിണി'യുടെ പത്രാധിപസ്ഥാനത്ത് നിയമിച്ചു. കഥാമാസിക, സുറിയാനി സഭാകാഹളം എന്നിവ പ്രസിദ്ധീകരിച്ചു. കുന്നംകുളം ബഥനിചാപ്പൽ നിർമ്മിച്ചു. ഒടുവിൽ റീത്തുപ്രസ്ഥാനത്തിൽ ചേർന്നു. കുന്നംകുളം ചിറളയം റീത്തുപള്ളിയിൽ അന്ത്യവിശ്രമം കൊള്ളുന്നു.

**60. പുലിക്കോട്ടിൽ ദാവീദ് ശെമ്മാശൻ.** പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് രണ്ടാമൻ കരിങ്ങാച്ചിറ പള്ളിയിൽവച്ച് കോറൂയോസ്ഥാനം നൽകി (1904 ഒക്ടോബർ 17). ശെമ്മാശനായിരിക്കേ അകാല ചരമം പ്രാപിച്ചു.

**61. ചെറുവത്തൂർ മാത്തു കത്തനാർ.** വിവരങ്ങൾ ലഭ്യമായിട്ടില്ല.

**62. ചെറുവത്തൂർ ഗീവറുഗീസ് കത്തനാർ.** പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് രണ്ടാമൻ കുമരകം പള്ളിയിൽവച്ച് 1883 ഫെബ്രുവരി 20-ന് ശെമ്മാശുസ്ഥാനവും 23-ന് കശ്ശീശാപട്ടവും നൽകി.

**63. വാഴമേൽ അബ്രഹാം കത്തനാർ (ചെങ്ങന്നൂർ).** ബഥനി യൗസേഫ് ഉപദേശിയുടെ പുത്രൻ. 13-5-1913-ൽ ജനിച്ചു. 13-5-1939-ൽ അന്തരിച്ചു. ആർത്താറ്റ് പഴയപള്ളിയിൽ കബറടക്കി.

**64. കെ. തോമസ് കത്തനാർ.** തുമ്പമൺ സ്വദേശി. 1936 മുതൽ 1941 വരെ കുന്നംകുളം എം.ജെ.ഡി. യു.പി. സ്കൂൾ ഹെഡ്മാസ്റ്റർ. 1941-ൽ കന്നി മാസത്തിൽ (30 വയസ്) 4-ാം തീയതി അന്തരിച്ചു. ആർത്താറ്റ് പഴയപള്ളിയിൽ കബറടക്കി. ഇദ്ദേഹത്തിന്റെ വിയോഗത്തിൽ കവി ജോസഫ് ചെറുവത്തൂർ ഒരു വിലാപകാവ്യം എഴുതി പ്രസിദ്ധീകരിച്ചു. വിലാപകാവ്യത്തിന്റെ പേർ 'അശ്രുധാര.'

**65. പാറമേൽ (കുത്തൂർ) കുറിയാക്കോസ് കത്തനാർ.** ജനനം: 1088 (1913) കർക്കിടകം 17. 1932-ൽ വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് ശെമ്മാശുപട്ടവും 1936-ൽ മാവേലിക്കര പള്ളിയിൽ വച്ച് ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാ കശ്ശീശാപട്ടവും നൽകി. ആജാനബാഹുവും കോമളകളേബരനും ധീരശൂരപരാക്രമിയും ആയ വൈദികൻ. നേതൃത്വശേഷിയിൽ അസാമാന്യ വൈഭവം. സഭാ മാനേജിംഗ് കമ്മിറ്റി അംഗം. 53-ാം വയസ്സിൽ 19-4-1966-ൽ നിര്യാതനായി. നരിമറ്റത്തിൽ യൂഹാനോൻ റമ്പാന്റെ മുഖ്യ കാർമ്മികത്വത്തിൽ ആർത്താറ്റ് പഴയപള്ളിയിൽ കബറടക്കി.

**66. കാക്കശ്ശേരി ജോസഫ് കോറെപ്പിസ്കോപ്പാ** (ചിരാക്കുശ്ശേരി അച്ചൻ എന്ന് വിളിപ്പേർ). മാതാപിതാക്കൾ: മാത്തു-കുഞ്ഞില. ജനനം: 9-11-1918. സെക്കണ്ടറി വിദ്യാഭ്യാസം. ഗീവറുഗ്ഗീസ് ദ്വിതീയൻ ബാവാ 1938 നവംബർ 3-ന് പരുമലയിൽ വച്ച് ശെമ്മാശുപട്ടവും 1947 ജനുവരി 8-ന് കോട്ടയം പഴയസെമിനാരിയിൽ വച്ച് കശ്ശീശാപട്ടവും നൽകി. കുന്നംകുളം എം.ജെ. ഡി. സ്കൂളിലെ അധ്യാപകജോലി രാജിവച്ച് ആർത്താറ്റ് -കുന്നംകുളം വികാരി, സ്കൂളുകളുടെ മാനേജർ എന്നീ നിലകളിൽ ദീർഘകാലം പ്രവർത്തിച്ചു. കക്കാട് പള്ളി, കുന്നംകുളം എം.ജി.എം. നഴ്സറിസ്കൂൾ, മേരി മഗ്ദലിൻ കോൺവെന്റ് എന്നിവയുടെ സ്ഥാപനത്തിന് നേതൃത്വം നൽകി. പള്ളിയുടെ വ്യവഹാര ചുമതല, ഭദ്രാസന കൗൺസിൽ മെമ്പർ, സഭാ മാനേജിംഗ് കമ്മിറ്റി അംഗം എന്നീ സ്ഥാനങ്ങൾ വഹിച്ചു. അവിവാഹിതനായ ഇദ്ദേഹം 1969 മെയ് 15-ന് കുന്നംകുളം പഴയപള്ളിയിൽ വച്ച് യൂഹാനോൻ മാർ സേവേറിയോസ് മെത്രാപ്പോലീത്തായിൽനിന്ന് കോർ എപ്പിസ്ക്കോപ്പാ സ്ഥാനം സ്വീകരിച്ചു. ജീവിതസായാഹ്നം കഴിച്ചുകൂട്ടിയത് അടുപ്പൂട്ടിക്കുന്നിൽ അദ്ദേഹം സ്ഥാപിച്ച ഭവനത്തിലാണ്. പ്രമേഹരോഗം വർദ്ധിച്ചതിനെത്തുടർന്ന് അച്ചന്റെ കന്തീലാ ശുശ്രൂഷ മാർ സേവേറിയോസ് തിരുമേനി നിർവഹിച്ചു. 18-5-1979-ന് അന്തരിച്ച അദ്ദേഹത്തിന്റെ കബറടക്ക ശുശ്രൂഷകൾക്ക് മാർ സേവേറിയോസ്, മാർ പോളിക്കർപ്പോസ് എന്നിവർ നേതൃത്വം നൽകി. ആർത്താറ്റ് പഴയപള്ളിയിൽ കബറടക്കി. വൈദികരുടെ നെഞ്ചിൽ പതിവുപോലെ സ്ഥാനചിഹ്നമായി ക്രമീകരിച്ച കാസാ നീക്കം ചെയ്തു കൈയിൽ കുരിശു പിടിപ്പിച്ചു. കുന്നംകുളത്ത് പിന്നീട് ഇത് ഒരു കീഴ്വഴ

ക്കമായിത്തീർന്നു. 60-ാം വയസ്സിലാണ് അന്തരിച്ചത്. ദീർഘകായനും ആകാരസുഭഗനും അസാധാരണമാംവിധം നീണ്ട് സമൃദ്ധമായ താടിമീശയും ഉള്ള ഇദ്ദേഹം ഈ തലമുറയിൽ ഒരു മല്പാനും മെത്രാൻ സ്ഥാനാർത്ഥിയുമായിരുന്നു.

**67. ചെറുവത്തൂർ മാത്തു കത്തനാർ (മൂപ്പച്ചൻ).** ചെറുവത്തൂർ ഉക്രു-താണ്ടമ്മ ദമ്പതികളുടെ പുത്രൻ. ജനനം 23-9-1911. സ്ലീബാ മാർ ഒസ്താത്തിയോസ് ആർത്താറ്റ് പുത്തൻപള്ളിയിൽ വച്ച് 8-12-1929-ൽ മ്സമ്രോനോ സ്ഥാനം നൽകി. സെക്കണ്ടറി വിദ്യാഭ്യാസം പൂർത്തിയാക്കി. ഏലിയാസ് മാർ യൂലിയോസ് 17-4-1930-ൽ കോറൂയോ സ്ഥാനവും 16-5-1937-ൽ യൗപ്പദ്യക്കിനോ സ്ഥാനവും നൽകി. വിവാഹിതൻ. 28-8-1937-ൽ മഞ്ഞനിക്കര ദയറായിൽ വച്ച് പൂർണ്ണശെമ്മാശുപട്ടവും 29-നു കശ്ശീശാപട്ടവും സ്വീകരിച്ചു. ഡിസംബർ 5-ന് നവപൂജാർപ്പണം. കരുവാരകുണ്ട്, വട്ടായി, നെല്ലിയാമ്പതി എന്നിവിടങ്ങളിൽ പള്ളി സ്ഥാപിച്ചു. 1958-ലെ സഭാ സംയോജനത്തെ തുടർന്ന് ആർത്താറ്റ്-കുന്നംകുളം ഇടവകയിൽ മൂപ്പച്ചനായി പ്രവർത്തിച്ചു. സണ്ടേസ്കൂൾ ഇൻസ്പെക്ടർ, എം.ജി.എം. പ്രസിഡണ്ട് എന്നീ നിലകളിൽ പ്രവർത്തിച്ചു. 87-ാം വയസ്സിൽ 3-12-1997-ൽ നിര്യാതനായി. ആർത്താറ്റ് പുത്തൻപള്ളിയിൽ മാർ മിലിത്തിയോസ് കബറടക്കം നിർവഹിച്ചു. കാണിയാമ്പാൽ ചുങ്കത്ത് മാത്തു തോമ്മായുടെ മകൾ ചിന്നമ്മയാണ് ഭാര്യ.

**68. ചുങ്കത്ത് ജോസഫ് കത്തനാർ.** ചുമ്മാർ-ഇട്ട്യേനം ദമ്പതികളുടെ മകൻ. ജനനം: 27-11-1919. സെക്കണ്ടറി വിദ്യാഭ്യാസം പൂർത്തിയാക്കി. 19-8-1934 ന് കുന്നംകുളം പഴയപള്ളിയിൽ വച്ച് പാമ്പാടി മാർ കുറിയാക്കോസ് കോറൂയോ സ്ഥാനം നൽകി. ചെറിയമഠത്തിൽ സ്കറിയ, കോലാടി താവു, കണ്ടിക്കൽ യാക്കോബ് എന്നീ മല്പാന്മാർ പഠിപ്പിച്ചു. വിവാഹിതൻ. ഗീവർഗീസ് ദ്വിതീയൻ ബാവാ പഴയസിമ്മനാരിയിൽവച്ച് പൂർണ്ണ ശെമ്മാശപട്ടം നൽകി. മൂവാറ്റുപുഴ അരമനയിൽ വച്ച് ഔഗേൻ മാർ തീമോത്തിയോസ് 3-10-1942 ൽ കശീശാപട്ടം നൽകി. കുന്നംകുളം പള്ളിയുടെ വികാരിയായിരുന്ന ഇദ്ദേഹം ഏതാനും വർഷം പട്ടാളസേവനം നടത്തിയിട്ടുണ്ട്. 1-1-1993 ൽ അന്തരിച്ചു. പൗലോസ് മാർ മിലിത്തിയോസ് ആർത്താറ്റ്പള്ളിയിൽ കബറടക്കി. കുന്നംകുളം ജോബിന്റെ മകൾ തങ്കമ്മയാണ് ഭാര്യ.

**69. ചെമ്മണ്ണൂർ പത്രോസ് കത്തനാർ.** ചെമ്മണ്ണൂർ ചാക്കുണ്ണി-അച്ചായി ദമ്പതികളുടെ പുത്രനായി 19-4-1920-ൽ ജനിച്ചു. സെക്കണ്ടറി വിദ്യാഭ്യാസം. 21-1-1938-ന് ഗീവറുഗീസ് ദ്വിതീയൻ ബാവാ ആർത്താറ്റ് വച്ച് കോറൂയോ സ്ഥാനം നൽകി. കോട്ടയം സി.എം.എസ്. കോളജിൽനിന്ന് ഇന്റർമീഡിയറ്റ് പാസ്സായി. 28-8-1942-ൽ യൗപ്പദ്യക്കിനോ സ്ഥാനം പഴയ

സെമിനാരിയിൽ വച്ച് ബാവാ നൽകി. വൈദികസെമിനാരിയിൽ ചെറിയ മഠത്തിൽ സ്കറിയാ മല്പാൻ മുഖ്യ ഗുരു. പ്രശസ്ത വിജയത്തിന് സമ്മാനാർഹനായിട്ടുണ്ട്. വിവാഹിതൻ. 2-4-1944 ന് വടകര സെന്റ് ജോൺസ് പള്ളിയിൽ വച്ച് ഔഗേൻ മാർ തീമോത്തിയോസ് പൂർണ്ണ ശെമ്മാശുപട്ടവും 7-4-1944 ൽ ആർത്താറ്റ് പള്ളിയിൽവച്ച് കശ്ശീശാപട്ടവും നൽകി. 23-ന് ആർത്താറ്റ് നവപൂജാർപ്പണം. ആർത്താറ്റ് സെന്റർ വൈദിക സെക്രട്ടറിയായിരുന്നു. 82-ാം വയസ്സിൽ 4-7-2002-ൽ നിര്യാതനായി. 5-7-2002-ൽ പൗലോസ് മാർ മിലിത്തിയോസ് ആർത്താറ്റ് പള്ളിയിൽ കബറടക്കി. ഭാര്യ ചെറുവത്തൂർ സി. എം. ജോസഫിന്റെ മകൾ സാറാമ്മ. മക്കളില്ല. ചെമ്മണ്ണൂർ കുടുംബക്കാർക്ക് പൊതുവായുള്ള വിളിപ്പേർപ്രകാരം ഇദ്ദേഹം 'പൊട്ടൻ അച്ചൻ' എന്ന് വിളിക്കപ്പെട്ടു. ആർത്താറ്റ് പള്ളിയിൽ നിന്ന് റിട്ടയർ ചെയ്ത് ഏതാനും വർഷം അടുപ്പൂട്ടിപ്പള്ളിയുടെ വികാരിയായിരുന്നിട്ടുണ്ട്. പലരേയും സുറിയാനി പഠിപ്പിച്ചിട്ടുണ്ട്.

**70. മേക്കാട്ടുകളം ദാവീദ് കത്തനാർ (വന്നേരി അച്ചൻ).** ചെറുവത്താനി വാറു-മാത്തിരി ദമ്പതികളുടെ പുത്രൻ. ജനനം 6-6-1924-ൽ. സെക്കണ്ടറി വിദ്യാഭ്യാസം. 17-5-1949-ന് പഴയസെമിനാരിയിൽ വച്ച് ഔഗേൻ മാർ തീമോത്തിയോസ് കോറൂയോ സ്ഥാനം നൽകി. പഴയ സെമിനാരിയിൽ വൈദിക വിദ്യാഭ്യാസം. ആർത്താറ്റ് പള്ളിയിൽ വച്ച് പൂർണ്ണശെമ്മാശുപട്ടവും 9-6-1953-ൽ ഗീവറുഗീസ് ദ്വിതീയൻ ബാവായിൽനിന്ന് കശ്ശീശാപട്ടവും സ്വീകരിച്ചു. പാലക്കാട്, വടക്കാഞ്ചേരി, ഷൊർണൂർ, അരീപ്പാലം വികാരി, എം.ജി.എം. സ്കൂൾ മാനേജർ, മലങ്കരസഭാ മാനേജിംഗ് കമ്മിറ്റി അംഗം എന്നീ സ്ഥാനങ്ങൾ വഹിച്ചു. 63-ാം വയസ്സിൽ അന്തരിച്ചു. 23-3-1989 ദുഃഖവെള്ളിയാഴ്ച ആർത്താറ്റ് കബറടക്കി. ദീർഘകാലം ആർത്താറ്റ്-കുന്നംകുളം മഹാഇടവകയുടെ വികാരിയായിരുന്നു.

**71. പുലിക്കോട്ടിൽ ജോസഫ് കോറെപ്പിസ്ക്കോപ്പാ (മേക്കാട്ടുകുളങ്ങര ജോസച്ചൻ).** മാതാപിതാക്കൾ മാണി-ഇട്ട്യേനം. ജനനം 20-3-1929. സെക്കണ്ടറി വിദ്യാഭ്യാസം. കസ്റ്റംസിലെ ജോലി രാജി വച്ചു. 25-11-1948-ൽ പഴയ സെമിനാരിയിൽ വച്ച് ഗീവറുഗീസ് രണ്ടാമൻ കാതോലിക്കാ യൗപ്പദ്യക്കിനോ സ്ഥാനം നൽകി; വിവാഹിതൻ. 12-7-1951-ൽ പൂർണ്ണശെമ്മാശനായി. 1951 ഒക്ടോബർ 21-ന് കശ്ശീശായും. ഔഗേൻ മാർ തീമോത്തിയോസ് ഗുരു. 1951 നവംബർ 25-ന് ആർത്താറ്റ് നവപൂജാർപ്പണം നടത്തി. പുലിക്കോട്ടിൽ രണ്ടു തിരുമേനിമാരുടെയും ഹ്രസ്വജീവചരിത്രം രചിച്ചു. കൺവൻഷൻ പ്രസംഗകനായ ഇദ്ദേഹം കഥകൾ, റേഡിയോ നാടകങ്ങൾ തുടങ്ങിയവ രചിച്ചു. 'സീയോൻ സന്ദേശം' മാസികയുടെ ഉപദേശക സമിതി അംഗം ആയിരുന്നു. പൗലോസ് മാർ മിലിത്തിയോസ് കോർഎപ്പി

സ്കോപ്പാ സ്ഥാനം നൽകി. 1999–ൽ റിട്ടയർ ചെയ്യിച്ചു. പാറയിൽ തോലത്തു മോളിയാണ് ഭാര്യ. അഗതിയൂരിൽ പുതിയവീട്ടിൽ വാർദ്ധക്യകാലം ചെലവഴിച്ചു. മെത്രാപ്പോലീത്തായുമായി ഇടവക ദീർഘകാലം നടത്തിയ വ്യവഹാരത്തിൽ കക്ഷിയായിരുന്നു. 2011 ആഗസ്റ്റ് 8–ന് അന്തരിച്ചു. 9–ന് ആർത്താറ്റ് സംസ്കരിക്കപ്പെട്ടു. അവസാനകാലത്ത് മിക്കവാറും അന്ധനായിരുന്നു.

**72. പുലിക്കോട്ടിൽ ജോസഫ് കത്തനാർ (കരുമാംകുഴി അച്ചൻ).** ഇട്ട്യേര–കുഞ്ഞില മാതാപിതാക്കൾ. ജനനം 31–1–1930. മഞ്ഞനിക്കര ദയറായിൽ മാർ യൂലിയോസ് ഏലിയാസ് 21–5–1950–ന് ശെമ്മാശുപട്ടം നൽകി. വിവാഹിതൻ. 23–12–1953 ൽ കശ്ശീശാ. സഭാ സമാധാനാനന്തരം മഹാഇടവകയിൽ സേവനം അനുഷ്ഠിച്ചു. 64–ാം വയസ്സിൽ 12–9–1994–ൽ നിര്യാതനായി. പൗലോസ് മാർ മിലിത്തിയോസ് ആർത്താറ്റ് കബറടക്കി. തോലത്ത് മോശ കത്തനാരുടെ മകൾ ഗ്രേസിയാണ് ഭാര്യ. ആർത്താറ്റ്–കുന്നംകുളം മഹാഇടവകയുടെ വികാരിയായി സേവനം അനുഷ്ഠിച്ചു.

**73. ചെറുവത്തൂർ പീറ്റർ കോറെപ്പിസ്കോപ്പാ (പാത്തുക്കുട്ടി അച്ചൻ).** മാത്തു – കുഞ്ഞാണി മാതാപിതാക്കൾ. ജനനം 14–11–1931. സെക്കണ്ടറി വിദ്യാഭ്യാസം. 2–5–1949–ന് പരുമല വച്ച് ഗീവറുഗീസ് ദ്വിതീയൻ ബാവാ കോറൂയോ സ്ഥാനം നൽകി. വൈദികസെമിനാരിയിൽ പഠനം. വിവാഹിതൻ. 25–3–1953–ൽ ആർത്താറ്റ് വച്ച് ഔഗേൻ മാർ തീമോത്തിയോസ് പൂർണ്ണശെമ്മാശുപട്ടവും 10–6–1953–ന് ദേവലോകത്തു വച്ച് ഗീവറുഗീസ് ദ്വിതീയൻ ബാവാ കശ്ശീശാപട്ടവും നൽകി. മാനേജിംഗ് കമ്മിറ്റി അംഗം. മികച്ച സംഘാടകൻ. ആർത്താറ്റ്–കുന്നംകുളം സുവനീർ പ്രസിദ്ധീകരിച്ചു. കുന്നംകുളം ഭദ്രാസന സെക്രട്ടറി. ലില്ലി ഭാര്യ. പൗലോസ് മാർ മിലിത്തിയോസ് കോർഎപ്പിസ്ക്കോപ്പാസ്ഥാനം നൽകി. 58–ാം വയസ്സിൽ 5–7–1989–ൽ അന്തരിച്ചു. പൗലോസ് മാർ മിലിത്തിയോസ് ആർത്താറ്റ് കബറടക്കി (കബറടക്കം 7–7–1989). ഏറെക്കാലം ആർത്താറ്റ് –കുന്നംകുളം മഹാഇടവകയുടെ വികാരിയായിരുന്നു.

**74. തെക്കേക്കര ഡേവിഡ് കത്തനാർ.** തെക്കേക്കര കുറിയാക്കോസ് കോർഎപ്പിസ്ക്കോപ്പായുടെ പൗത്രൻ. മാത്യു–കുഞ്ഞാണി മാതാപിതാക്കൾ. ജനനം 21–3–1933. ബി.എ., ബി.എഡ്. ബിരുദധാരി. 12–7–1953–ൽ പഴയസെമിനാരിയിൽ വച്ച് ഗീവറുഗ്ഗീസ് ദ്വിതീയൻ ബാവാ കോറൂയോ സ്ഥാനവും 6–8–1956–ൽ മൂവാറ്റുപുഴ അരമനയിൽ വച്ച് ഔഗേൻ മാർ തീമോത്തിയോസ് പൂർണ്ണശെമ്മാശുപട്ടവും 1956 ആഗസ്റ്റ് 12–ന് കുന്നംകുളം തെക്കേ കുരിശുപള്ളിയിൽ വച്ച് കശ്ശീശാപട്ടവും നൽകി. കുറെക്കാലം മെത്രാപ്പോലീത്തായുടെ സെക്രട്ടറി. ആഗസ്റ്റ് 19–ന് ആർത്താറ്റ്

പള്ളിയിൽ നവപൂജാർപ്പണം. എം.ജി.എം. ജനറൽ സെക്രട്ടറി. വൈ.എം. സി.എ. പ്രസിഡണ്ട്. ഭദ്രാസന കൗൺസിലർ, എം.ജെ.ഡി. സ്കൂൾ അധ്യാപകൻ എന്നീ നിലകളിൽ പ്രവർത്തിച്ചു. മികച്ച സംഘാടകൻ. കുന്നംകുളം പള്ളിയുടെ വ്യവഹാരച്ചുമതല വഹിച്ചു. താളംതെറ്റിയ ജീവിതത്തിന്റെ ഒടുവിൽ അവിവാഹിതനായ ഇദ്ദേഹം തൃശ്ശൂരിൽ ജ്യേഷ്ഠൻ ഉക്രു മാസ്റ്ററുമൊത്തു താമസിച്ചു. ദീർഘകാലം സ്കൂളിൽ നിന്നും പള്ളിയിൽ നിന്നും അവധിയിൽ പ്രവേശിച്ചു. ഒടുവിൽ 44-ാം വയസ്സിൽ 1977 ഒക്ടോബർ 16-ന് ജീവിതം അവസാനിപ്പിച്ചു. പ്രത്യേക അനുവാദപ്രകാരം മാർ സേവേറിയോസ്, മാർ പോളിക്കർപ്പോസ് എന്നിവർ ആർത്താറ്റ് കബറടക്കി.

**75. പൊറത്തൂർ ജേക്കബ് കത്തനാർ (പല്ലാക്കൻ അച്ചൻ).** പ്ലാക്കൽ മാത്തു-എളിച്ചി മാതാപിതാക്കൾ. ജനനം 29-10-1934. മാത്യൂസ് മാർ അത്താനാസ്യോസ് 1953 ഒക്ടോബറിൽ കോറൂയോസ്ഥാനം നൽകി. ബി.എസ്.സി., ബി.എഡ്. തൃശൂർ സി.എം.എസ്. ഹൈസ്കൂളിൽ അധ്യാപകൻ. വിവാഹിതൻ. 23-9-1964-ൽ ആർത്താറ്റ് വച്ച് ഔഗേൻ ബാവാ കശ്ശീശാപട്ടം നൽകി. കടുത്ത പ്രമേഹരോഗി. തൃശൂരിൽ താമസം. വീട്ടിൽ വച്ച് പൗലോസ് മാർ മിലിത്തിയോസ് കന്തീലാ നടത്തി. 56-ാം വയസ്സിൽ 2-9-1991-ൽ അന്തരിച്ചു. പൗലോസ് മാർ മിലിത്തിയോസ് ആർത്താറ്റ് കബറടക്കി. കാട്ടകാമ്പാൽ പുലിക്കോട്ടിൽ ഉക്രു മകൾ മേരിയാണ് ഭാര്യ. ആലീസ്, ഡോ. അല്ലി എന്നിവർ മക്കൾ.

**76. കുത്തൂർ സൈമൺ കത്തനാർ.** പോർക്കുളം ഇട്ടി മാണി-കുഞ്ഞന്നം മാതാപിതാക്കൾ. ജനനം 3-3-1930. 1-12-1949-ൽ തൊഴിയൂർ സഭയിൽ ശെമ്മാശൻ. കോട്ടയം പഴയസെമിനാരിയിൽ പഠനം. മലങ്കര സഭയിൽ ചേർന്നു. 18-7-1955-ൽ ഔഗേൻ മാർ തീമോത്തിയോസ് കശ്ശീശാപട്ടം നൽകി. അവിവാഹിതൻ. കുറെനാൾ സ്കൂൾ അധ്യാപകനായി ജോലി ചെയ്തു. ഇംഗ്ലണ്ടിലെ കാന്റർബറി തിയോളജിക്കൽ കോളജിൽ കുറച്ചുകാലം പഠിച്ചു. ഒടുവിൽ ആർത്താറ്റ് യൂണിറ്റിൽ ചേർന്നു. 12-1-2001-ൽ അന്തരിച്ചു. മാത്യൂസ് മാർ സേവേറിയോസ് ആർത്താറ്റ് കബറടക്കി. അക്കിക്കാവ് പള്ളി സ്ഥാപിച്ചു. അയ്യമ്പറമ്പ് പള്ളിയിൽ വികാരിയായിരുന്നു.

**77. ചീരൻ ജോസഫ് കത്തനാർ (പടിക്കപ്പറമ്പിലച്ചൻ).** പഴഞ്ഞി ഐനൂർ വറീയതു-കുഞ്ഞായി മാതാപിതാക്കൾ. ജനനം 28-1-1930. സെക്കണ്ടറി വിദ്യാഭ്യാസം നേടി. പൗലൂസ് മാർ സേവേറിയോസ് കൊരട്ടിയിൽ വച്ച് 1955 നവംബർ 22-ന് ശെമ്മാശുപട്ടം നൽകി. ചാലശ്ശേരി മേക്കാട്ടുകുളം യൗസേഫ് കശ്ശീശാ, മാർ യൂലിയോസ്, കോരത് മല്പാൻ എന്നി

വരിൽ നിന്ന് വൈദിക പരിശീലനം നേടി. വിവാഹിതൻ. 1957 ഡിസംബർ 22-ന് ചാലശ്ശേരിയിൽ വച്ച് പൗലോസ് മാർ സേവേറിയോസ് കശ്ശീശാപട്ടം നൽകി. ചാലശ്ശേരി, ഓട്ടുപാറ, ചിറളയം പള്ളികളിൽ വികാരി. ഒടുവിൽ ആർത്താറ്റ് യൂണിറ്റിൽ ചേർന്നു. പ്രമേഹരോഗം. 70-ാം വയസ്സിൽ റിട്ടയർ ചെയ്തു. 4-11-2005-ൽ നിര്യാതനായി. പൗലോസ് മാർ മിലിത്തിയോസ് ആർത്താറ്റ് കബറടക്കി. അന്നമ്മ (അധ്യാപിക) ഭാര്യ.

**78. എ. വി. ജേക്കബ് കത്തനാർ.** മാതാപിതാക്കൾ: അന്തിക്കാട് വർഗ്ഗീസ്-മേരി. ജനനം 9-1-1934. ഡിഗ്രി പൂർത്തിയാക്കി. സെമിനാരിയിൽ പഠനം, 1967-ൽ മാത്യൂസ് അത്താനാസ്യോസ് യൗപ്പദ്യക്കിനോ സ്ഥാനം നൽകി. വിവാഹിതൻ. മരത്തംകോട് വച്ച് യൂഹാനോൻ മാർ സേവേറിയോസ് 1969 ഫെബ്രുവരി 3-ന് ശെമ്മാശനാക്കി. ഫെബ്രുവരി 10-ന് കൊരട്ടിയിൽ വച്ച് കശ്ശീശാ. തൃക്കണായ്, ഓട്ടുപാറ, മാമ്പ്ര, അരീപ്പാലം എന്നീ ഇടവകകളിൽ വികാരി. കക്ഷിവഴക്കിൽ പാത്രിയർക്കീസ് ഭാഗം ചേർന്ന് തൃക്കണായിൽ വച്ച് അന്തരിച്ചു. അവിടെ കബറടക്കി.

**79. തെക്കേക്കര ജോസഫ് കോർഎപ്പിസ്ക്കോപ്പാ (കൊച്ചൻ ഇട്ടൂപ്പച്ചൻ).** മാതാപിതാക്കൾ: വർഗ്ഗീസ് - താണ്ടമ്മ. ജനനം 27-6-1935. സെമിനാരി പഠനം. 10-12-1962-ൽ മാർ അത്താനാസ്യോസ് കോറൂയോ, 1963-ൽ യൗപ്പദ്യക്കിനോ സ്ഥാനങ്ങൾ നൽകി. വിവാഹിതൻ. 28-6-1964 ദാനിയേൽ മാർ പീലക്സിനോസ് പൂർണ്ണശെമ്മാശുപട്ടം. ഔഗേൻബാവാ 29-6-1964-ൽ കശ്ശീശാപട്ടം നൽകി (പഴയസെമിനാരിയിൽ). മങ്ങാട്, ചെറായി എന്നീ പള്ളികളിൽ വികാരിയായി. പിന്നീട് മദ്രാസിൽ വിവിധ ഇടവകകൾ നടത്തുന്നു. സഖറിയാ മാർ ദീവന്നാസ്യോസ് കോറെപ്പിസ്ക്കോപ്പാ സ്ഥാനം നൽകി.

**80. പി. വി. ജേക്കബ് കത്തനാർ (പറവട്ടാനി അച്ചൻ).** മാതാപിതാക്കൾ: കൽദായ സഭയിൽ പൊറത്തൂക്കാരൻ വറീയതു-റോസമ്മ. ജനനം 2-2-1902-ൽ. 1920 ജൂണിൽ കൽദായ സഭയിൽ ശെമ്മാശൻ. വിവാഹിതൻ. 1928-ൽ കശ്ശീശ. 1960-ൽ മലങ്കരസഭയിൽ ചേർന്നു. ചവറാമ്പാടം, വട്ടുള്ളി, അരീപ്പാലം, മണലിത്തറ, കുരിപ്പാക്കുന്ന് എന്നീ പള്ളികൾ നടത്തി. 9-9-1988-ൽ അന്തരിച്ചു. 11-ന് യൂഹാനോൻ മാർ സേവേറിയോസ് മെത്രാപ്പോലീത്താ തൃശൂർ പടിഞ്ഞാറെകോട്ട പള്ളിയിൽ കബറടക്കി. ആർത്താറ്റ്-കുന്നംകുളം പള്ളികളിൽ തവണ വികാരിയായി സേവനം അനുഷ്ഠിച്ചു.

**81. ഫാ. സി. സി. ചെറിയാൻ.** മരത്തംകോട് ചുങ്കത്ത് ചേറു-അമ്മിണി മകൻ. ജനനം 26-2-1949. ബിരുദാനന്തരം സെമിനാരി പഠനം. 22-1-1972-ൽ കൊരട്ടിയിൽ വച്ച് യൂഹാനോൻ മാർ സേവേറിയോസ് യൗപ്പദ്യക്കിനോ

സ്ഥാനം നൽകി. 19-8-1973-ൽ വിവാഹിതൻ. കരിങ്ങാച്ചിറ മുക്കടക്കൽ പൈലി മകൾ സാലി ഭാര്യ. 25-8-1973-ൽ മാർ സേവേറിയോസ് മരത്തം കോട് വച്ച് കശ്ശീശാപട്ടം നൽകി. B. Lib. Science, B.D, M.Th. എന്നീ ബിരുദങ്ങൾ നേടി. വൈദികസെമിനാരി ലൈബ്രേറിയനായി പ്രവർത്തിക്കുന്നു. കോട്ടയം മെത്രാസനത്തിൽ വൈദിക സേവനമനുഷ്ഠിക്കുന്നു. പല ഗ്രന്ഥങ്ങൾ രചിച്ചു. ഡോ. പൗലൂസ് മാർ ഗ്രീഗോറിയോസിന്റെ സെക്രട്ടറി, ദിവ്യബോധനം രജിസ്ട്രാർ, തിരുവചനഭാഷ്യം പബ്ലീഷർ തുടങ്ങിയ നിലകളിൽ പ്രവർത്തിച്ചു. മികച്ച സംഘാടകനും ഗ്രന്ഥകാരനുമാണ്. കുന്നംകുളം ഭദ്രാസനം, ദിവ്യബോധനം, മാർ ഗ്രീഗോറിയോസ് ഫൗണ്ടേഷൻ, സെമിനാരി ലൈബ്രറിയിലെ മൈക്രോഫിലിം ലൈബ്രറി എന്നിവയുടെ രൂപീകരണത്തിൽ നിർണ്ണായക പങ്ക് വഹിച്ചു.

**82. ഫാ. ഗീവറുഗീസ് കൊള്ളന്നൂർ.** മാത്തുക്കുട്ടി-ചിന്നമ്മ ദമ്പതികളുടെ പുത്രൻ. ജനനം: 12-7-1945. സെക്കണ്ടറി വിദ്യാഭ്യാസം. 31-3-1968-ൽ കൊരട്ടിയിൽ വച്ച് യൂഹാനോൻ മാർ സേവേറിയോസ് കോറൂയോപട്ടം നൽകി. 1-10-1970-ന് യൗപ്പദ്യക്കിനോ. 11-3-1972-ൽ പഴഞ്ഞിയിൽ വച്ച് പൂർണ്ണശെമ്മാശൻ. അവിവാഹിതൻ. 24-4-1972-ൽ കുന്നംകുളം മെയിൻ റോഡ് പള്ളിയിൽ വച്ച് കശ്ശീശാപട്ടം ഏറ്റു. സഭാ മാനേജിംഗ് കമ്മിറ്റി അംഗം, കുന്നംകുളം ഭദ്രാസന സെക്രട്ടറി, കുന്നംകുളം യൂണിറ്റിൽ പ്രവർത്തിച്ചുകൊണ്ടിരിക്കേ 2010-ൽ റിട്ടയർ ചെയ്യിച്ചു. പനങ്കുറ്റി പള്ളി സ്ഥാപകൻ. വട്ടുള്ളി, ഓട്ടുപാറ, പറമ്പായി തുടങ്ങിയ പള്ളികളിൽ വികാരിയായിരുന്നു.

**83. ഫാ. ജോർജ്ജ് ചീരൻ.** അടുപ്പൂട്ടി ഇട്ടൂപ്പിന്റെ മകൻ. സെക്കണ്ടറി വിദ്യാഭ്യാസം. 20-1-1974-ൽ വിവാഹിതൻ. കോട്ടപ്പടി പുലിക്കോട്ടിൽ ഇട്ടൂപ്പിന്റെ മകൾ മറിയാമ്മയാണ് ഭാര്യ. യൂഹാനോൻ മാർ സേവേറിയോസ് ആദ്യം ക്ലേറിസ്ഥാനം നൽകി. കുന്നംകുളം എം.ജി.എം. പ്രവർത്തകൻ. 25-3-1982-ൽ മാർ സേവേറിയോസ് കശ്ശീശാസ്ഥാനം നൽകി. അയ്യമ്പറമ്പ്, മരത്തംകോട്, അടുപ്പൂട്ടി, മങ്ങാട്, പഴഞ്ഞി എന്നിവിടങ്ങളിൽ പ്രവർത്തിച്ചു.

**84. ചെമ്മണ്ണൂർ ജോസ് കത്തനാർ (സി. ടി. ജോസച്ചൻ).** കോട്ടപ്പടി താവുണ്ണിയുടെ മകൻ. ജനനം 15-1-1950. 17-1-1981-ൽ വിവാഹിതൻ. കുന്നംകുളം കാക്കശ്ശേരിൽ വറുഗീസിന്റെ മകൾ പ്രഭയാണ് ഭാര്യ. 24-12-1982-ൽ യൂഹാനോൻ മാർ സേവേറിയോസിൽനിന്ന് വൈദികസ്ഥാനം സ്വീകരിച്ചു. പഴഞ്ഞി എം.ഡി. കോളജിൽ അക്കൗണ്ടന്റ് ആയിരുന്നു. പെങ്ങാമുക്ക് വികാരി. 2010-ൽ റിട്ടയർ ചെയ്തു. അടുപ്പൂട്ടി ആശുപത്രി ചാപ്ലെനായി പ്രവർത്തിക്കുന്നു. മാർ സേവേറിയോസ് തിരുമേനിയെ ദീർഘകാലം

ശുശ്രൂഷിച്ചു. രോഗികളെ ചികിത്സിക്കാനും, ശുശ്രൂഷിക്കാനും വൈദഗ്ധ്യം നേടിയിട്ടുണ്ട്.

**85. ഉറുമ്പിൽ ജോൺ കത്തനാർ.** കട്ടിളപൂവം ഉറുമ്പിൽ പൈലി-മറിയം മാതാപിതാക്കൾ. ജനനം 23-2-1949. 22-12-1969-ൽ കൊരട്ടിയിൽ വച്ച് യൂഹാനോൻ മാർ സേവേറിയോസ് യൗപ്പദ്യക്കിനോ സ്ഥാനം നൽകി. വിവാഹാനന്തരം 1973 ജനുവരി 20-ന് കട്ടിളപൂവം പള്ളിയിൽവച്ച് കശ്ശീശാപട്ടം. കുന്നംകുളം യൂണിറ്റിൽ 2010 വരെ പ്രവർത്തിച്ചു. മൂലേപ്പാട്, കോട്ടപ്പടി, കിഴക്കേ പുത്തൻപള്ളി, സിംഹാസനപള്ളി എന്നിവിടങ്ങളിൽ വികാരി. ഇപ്പോൾ പറമ്പായിപള്ളിയുടെ വികാരിയായി പ്രവർത്തിക്കുന്നു.

**86. ഫാ. മത്തായി പനക്കൽ.** വർഗ്ഗീസിന്റെ മകൻ. ജനനം 29-9-1930. B.Com, B.Ed. അധ്യാപകൻ. കോഴഞ്ചേരി അന്നാമ്മ മാമ്മൻ ഭാര്യ. കുന്നംകുളം യൂണിറ്റിൽ പ്രവർത്തിച്ചു. 2000-ൽ റിട്ടയർ ചെയ്തു. 2010 ഒക്ടോബർ 11-ന് അന്തരിച്ചു. 12-ന് പൗലോസ് മാർ മിലിത്തിയോസ് ആർത്താറ്റ് പഴയപള്ളിയിൽ കബറടക്കി. പെരുന്തുരുത്തി, മൂലേപ്പാട്, കോട്ടപ്പടി, പാറയിൽ തുടങ്ങിയ പള്ളികളിൽ പ്രവർത്തിച്ചു. യൂഹാനോൻ മാർ സേവേറിയോസ് ആദ്യം ക്ലേറിയായി സ്ഥാനം നൽകി. 25-3-1982-ൽ യൂഹാനോൻ മാർ സേവേറിയോസ് അദ്ദേഹത്തിന് കശ്ശീശാസ്ഥാനം നൽകി.

**87. ഓലിക്കൽ ഏബ്രഹാം കത്തനാർ.** മാതാപിതാക്കൾ: ആരക്കുന്നം മത്തായി-റാഹേൽ. ജനനം 12-2-1943. മലേൽക്കുരിശു ദയറായിൽ പഠനം. സെക്കണ്ടറി വിദ്യാഭ്യാസം. 18-4-1964-ൽ മാർ പിലക്സീനോസ് കോറൂയോ സ്ഥാനം നൽകി. വിവാഹിതൻ. 1965 നവംബർ 1-ന് ആരക്കുന്നം പള്ളിയിൽവച്ച് ശെമ്മാശൻ. 21-11-65-ൽ പുതുവേലി പള്ളിയിൽവച്ച് കശ്ശീശാ. ഡിസംബർ 12-ന് ആരക്കുന്നം പള്ളിയിൽ നവപൂജാർപ്പണം. ഫോർട്ട്കൊച്ചി, കട്ടിളപ്പൂവം, തൃശൂർ പള്ളികൾ എന്നിവ നടത്തി. ഒടുവിൽ കുന്നംകുളം യൂണിറ്റിൽ ചേർന്നു. 1990 ജനുവരി 6-ന് അന്തരിച്ചു. തൃശൂർ പടിഞ്ഞാറെക്കോട്ടപള്ളിയിൽ സംസ്കരിച്ചു. മാർ മിലിത്തിയോസ് കാർമ്മികൻ. തെക്കൻപറവൂർ ഒറ്റക്കൊമ്പിൽ മാത്യു വടക്കന്റെ മകൾ ചിന്നമ്മ ഭാര്യ.

**88. ഫാ. ജോർജ്ജ് കണ്ണോത്ത്.** പുതുവേലി ജോൺ-ഏലിയാമ്മ മാതാപിതാക്കൾ. ജനനം 6-7-1940. കുടുംബം വാഴാനിയിലേക്ക് കുടിയേറിപ്പാർത്തു. സെക്കണ്ടറി വിദ്യാഭ്യാസം. 1962 ഡിസംബർ 10-ന് കോറൂയോ. 9-10-1963-ൽ യൗപ്പദ്യക്കിനോ. സെമിനാരിയിൽ വൈദിക പഠനം. വിവാഹിതൻ. 1964 ഡിസംബർ 18-ന് കോട്ടയം എം.ഡി. ചാപ്പലിൽ ശെമ്മാശുപട്ടം. 20-ന് ഓട്ടുപാറ പള്ളിയിൽവച്ച് കശ്ശീശാപട്ടം. മാത്യൂസ് മാർ അത്താ

നാസ്യോസ് സ്ഥാനങ്ങൾ നൽകി. ഫെബ്രു. 22-ന് ഓട്ടുപാറ പള്ളിയിൽ നവപൂജാർപ്പണം. കൊച്ചി ഭദ്രാസനത്തിലും മൈസൂറിലും പ്രവർത്തിച്ചു. ഒടുവിൽ കുന്നംകുളം യൂണിറ്റിൽ ചേർന്നു. 27-12-2006-ൽ നിര്യാതനായി. 28-ന് തൃശൂർ പടിഞ്ഞാറെകോട്ടയിൽ മാർ മിലിത്തിയോസ് സംസ്കരിച്ചു. കുന്നംകുളം വൈദിക സെക്രട്ടറിയായിരുന്നു.

**89. ഫാ. ജോസഫ് തോലത്ത്.** പെങ്ങാമുക്ക് കുഞ്ഞൻ-കുഞ്ഞാമ്മ മാതാപിതാക്കൾ. ജനനം: 31-4-1949. 1-7-1970-ൽ കൊരട്ടിയിൽവച്ച് യൂഹാനോൻ മാർ സേവേറിയോസ് കോറൂയോ. പഴഞ്ഞി 11-3-1972-ന് യൗപ്പദ്യക്കിനോ. വിവാഹിതൻ. 26-2-1973-ൽ പെങ്ങാമുക്കിൽ വച്ച് കശ്ശീശാ. പഴഞ്ഞി പുലിക്കോട്ടിൽ ശാമുവിന്റെ മകൾ എൽസി ഭാര്യ. മഞ്ഞനിക്കര ദയറായിൽ പഠനം. കൊച്ചി-കുന്നംകുളം ഭദ്രാസനങ്ങളിൽ പ്രവർത്തിച്ചു. 2010 മുതൽ ആർത്താറ്റ് വലിയപള്ളി വികാരിയാണ്. കുന്നംകുളം ഭദ്രാസന സെക്രട്ടറിയായിരുന്നു.

**90. ഫാ. എം. ടി. മത്തായി മൂലംകുഴി.** മാന്തുരുത്തേൽ വർക്കി-സാറാമ്മ മാതാപിതാക്കൾ. ജനനം: 19-11-1944. സ്ലീബാദാസൻ ആയിരുന്നു. 3-8-67-ൽ കൊരട്ടിയിൽ വച്ച് യൂഹാനോൻ മാർ സേവേറിയോസ് കോറൂയോ സ്ഥാനം, 28-6-1969-ൽ പൂർണ്ണശെമ്മാശൻ, 30-ന് കശ്ശീശാ എന്നീ സ്ഥാനങ്ങൾ നൽകി. അവിവാഹിതൻ. കുറെക്കാലം ആർത്താറ്റ് യൂണിറ്റിൽ പ്രവർത്തിച്ചു. ഒടുവിൽ മാന്തുരുത്തേൽ വികാരി. അവിടെ വച്ച് അന്തരിച്ചു. അവിടെതന്നെ സംസ്കരിക്കപ്പെട്ടു.

**91. ഫാ. സൈമൺ വാഴപ്പിള്ളി.** പഴഞ്ഞി ഇയ്യാക്കുവിന്റെ പുത്രൻ. ജനനം 5-6-1959. ബി.എ., ബി.ഡി. 12-5-85-ൽ വിവാഹിതൻ. കുന്നംകുളം ഇയ്യുകുട്ടിയുടെ മകൾ ലീല (അധ്യാപിക) ഭാര്യ. 15-7-1985-ൽ പഴഞ്ഞിയിൽ വച്ച് മാർ സേവേറിയോസ് കശ്ശീശാപട്ടം നൽകി. ഏറെക്കാലം ആർത്താറ്റ് പള്ളി വികാരി. കുന്നംകുളം ഭദ്രാസന സെക്രട്ടറി. പഴഞ്ഞി പള്ളിയിൽ വികാരിയായി പ്രവർത്തിക്കുന്നു. മാനേജിംഗ് കമ്മിറ്റി അംഗമായ ഇദ്ദേഹം 2013-ൽ യെരുശലേം തീർത്ഥാടനത്തിൽ പങ്കെടുത്തു.

**92. ഫാ. സി. വി. ഏബ്രഹാം.** പഴഞ്ഞി തെക്കേക്കര ചീരൻ വറീയതു-കുഞ്ഞാറം ദമ്പതികളുടെ സീമന്തപുത്രനായി 30-7-1925-ൽ ജനിച്ചു. അധ്യാപകജോലി രാജിവച്ച് 6-4-1950-ൽ പഴഞ്ഞിയിൽ വച്ച് പാമ്പാടി മാർ ഗ്രീഗോറിയോസ് കോറൂയോസ്ഥാനം നൽകി. കോട്ടയം വൈദിക സെമിനാരിയിൽ ഹ്രസ്വകാല പരിശീലനത്തിന് ശേഷം വിവാഹിതനായി. പഴഞ്ഞി ചെറുവത്തൂർ സി. വി. ഇട്ടിമാത്തുവിന്റെ മകൾ അച്ചായി ടീച്ചർ ആണ് ഭാര്യ. 1951 ഏപ്രിൽ 14-ന് കോട്ടയം പഴയസെമിനാരിയിൽ വച്ച് പ. ഗീവറുഗീസ് ദ്വിതീയൻ ബാവായിൽനിന്ന് കശ്ശീശാസ്ഥാനം. പഴ

ഞ്ഞിപള്ളിയിൽ സേവനം അനുഷ്ഠിച്ചു. കൊച്ചി ഭദ്രാസന വൈദിക സെക്രട്ടറിയായും കുന്നംകുളം ഭദ്രാസന സെക്രട്ടറിയായും പ്രവർത്തിച്ച ഇദ്ദേഹം മരത്തംകോട് ഇടവകയിലും ചൊവ്വന്നൂർ ഇടവകയിലും സേവനം അനുഷ്ഠിച്ചിട്ടുണ്ട്. കന്തീലാ 2008 ജൂലായ് 6. മരണം 2008 ആഗസ്റ്റ് 6. 7–ന് സംസ്കരിച്ചു.

**93. കെ. സി. ജോസഫ് കോറെപ്പിസ്ക്കോപ്പാ.** പഴഞ്ഞി കുറ്റിക്കാട് ചുമ്മാർ–ഇട്ട്യേനം ദമ്പതികളുടെ കനിഷ്ഠപുത്രനായി 21–10–1932–ൽ ജനിച്ചു. ഗീവറുഗീസ് രണ്ടാമൻ കാതോലിക്കാ 7–4–1951–ൽ പഴയസെമി നാരിയിൽ വച്ച് കോറൂയോസ്ഥാനം നൽകി. മാത്യൂസ് മാർ അത്താനാ സ്യോസ് യൗപ്പദ്യക്കിനോ സ്ഥാനം നൽകി. വൈദികസെമിനാരി പരി ശീലനത്തിന് ശേഷം മൂലേപ്പാട് പുലിക്കോട്ടിൽ വറീയതിന്റെ മകൾ കൊച്ച ന്നയെ വിവാഹം ചെയ്തു. 9–4–54–ന് കുന്നംകുളം പഴയപള്ളിയിൽവച്ച് ഔഗേൻ മാർ തീമോത്തിയോസ് ശെമ്മാശുപട്ടവും ഏപ്രിൽ 10–ന് പഴ ഞ്ഞിപള്ളിയിൽ വച്ച് കശ്ശീശാപട്ടവും നൽകി. പഴഞ്ഞി, മൂലേപ്പാട്, പെരു ന്തുരുത്തി, കരിയ്ക്കാട്, കോട്ടോൽ, ചൊവ്വന്നൂർ, മരത്തംകോട് പള്ളിക ളിൽ സേവനം ചെയ്തു. കൊച്ചി ഭദ്രാസന സെക്രട്ടറി, ഭദ്രാസനം ഡയറ ക്ടറി എഡിറ്റർ, പഴഞ്ഞി എം. ഡി. കോളജ് സ്ഥാപക സെക്രട്ടറി എന്നി ങ്ങനെ വിവിധ നിലകളിൽ പ്രവർത്തിച്ച അദ്ദേഹം പഴഞ്ഞി പ്രാഥമിക ആരോഗ്യകേന്ദ്രത്തിന്റെ സ്ഥാപനം, പഴഞ്ഞി പബ്ലിക് ലൈബ്രറിയുടെ പ്രവർത്തനം തുടങ്ങിയ കാര്യങ്ങളിൽ നിർണ്ണായകമായി നേതൃത്വം നൽകി. 2007–ൽ റിട്ടയർ ചെയ്തു. 1993–ൽ പഴഞ്ഞി പള്ളിയിൽ വച്ച് പൗലോസ് മാർ മിലിത്തിയോസ് മെത്രാപ്പോലീത്താ കോറെപ്പിസ്കോപ്പാ സ്ഥാനം നൽകിയിരുന്നു. 18–5–2012–ൽ അഹമ്മദ്ബാദ് മെത്രാസനത്തിന്റെ ഡോ. ഗീവറുഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്താ പഴഞ്ഞിയിലെ വസതിയിൽ വച്ച് കന്തീലാ ശുശ്രൂഷ നടത്തി. 4–6–2012–ന് അന്തരിച്ചു. പൗലൂസ് ദ്വിതീയൻ കാതോലിക്കാ, ഡോ. ഐറേനിയോസ്, മാർ പോളി ക്കാർപ്പോസ് എന്നിവരുടെ കാർമ്മികത്വത്തിൽ 5–6–2012–ന് പഴഞ്ഞി പള്ളി യിൽ സംസ്കരിച്ചു. കുന്നംകുളം അരമന നിർമ്മാണത്തിൽ ഇദ്ദേഹം പ്രധാന പങ്കുവഹിച്ചു. 'പഴഞ്ഞിയുടെ ശ്രേഷ്ഠാചാര്യൻ' എന്ന പേരിൽ ഇദ്ദേഹത്തിന്റെ ജീവചരിത്രം പ്രസിദ്ധീകരിക്കപ്പെട്ടിട്ടുണ്ട്.

**94. ഫാ. ഡോ. ജോസഫ് ചീരൻ.** പഴഞ്ഞി ചീരൻ ഗീവറുഗീസ് കത്ത നാരച്ചന്റെ പൗത്രൻ. മാത്തപ്പൻ–കുഞ്ഞാത്തിരി ദമ്പതികളുടെ കനിഷ്ഠ പുത്രനായി 1945 ചിങ്ങം 1–ന് ജനിച്ചു. തൃശൂർ സി.എം.എസ്. ഹൈസ്കൂ ളിൽ ഭാഷാധ്യാപകനായും ആലുവാ യൂണിയൻ ക്രിസ്ത്യൻ കോളജിൽ പ്രൊഫസർ ആയും ജോലി ചെയ്തു 2000–ൽ വിരമിച്ചു. വൈദിക ഗുരു വായ യൂഹാനോൻ മാർ സേവേറിയോസ് മെത്രാപ്പോലീത്താ എല്ലാ

വൈദികസ്ഥാനങ്ങളും (1968–1972) നൽകി. മണലിത്തറ കല്ലിങ്കൽ കെ. എ. വർക്കിയുടെ മകൾ കെ. വി. ഏലിയാമ്മ ടീച്ചർ ആണ് ഭാര്യ. കൊച്ചി ഭദ്രാസന വൈദിക സെക്രട്ടറി, കൗൺസിൽ അംഗം, കുന്നംകുളം ഭദ്രാസന വൈദിക സെക്രട്ടറി എന്നീ നിലകളിൽ പ്രവർത്തിച്ച ഇദ്ദേഹം കുന്നംകുളത്ത് ചൊവ്വന്നൂർ, കോട്ടപ്പടി എന്നീ പള്ളികളുടെ വികാരിയായും ആർത്താറ്റ് സിംഹാസനപള്ളി, ചിറ്റഞ്ഞൂർ പള്ളി എന്നിവിടങ്ങളിൽ തവണ പട്ടക്കാരനായും സേവനം അനുഷ്ഠിച്ചു. 'സീയോൻ സന്ദേശം' മാസിക, 'ഇടവകപത്രിക' മാസിക, പഴഞ്ഞി സണ്ടേസ്കൂൾ ശതാബ്ദി സുവനീർ, പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് നവതി സുവനീർ, ചൊവ്വന്നൂർ സുവനീർ ഇവയുടെ ചീഫ് എഡിറ്റർ, എറണാകുളം ചർച്ച് ഹിസ്റ്ററി അസോസിയേഷൻ, മാർ ദീവന്നാസ്യോസ് പഠനകേന്ദ്രം, യൂഹാനോൻ മാർ സേവേറിയോസ് ഫൗണ്ടേഷൻ, കുന്നംകുളം ചർച്ച് ഹിസ്റ്ററി അസോസിയേഷൻ എന്നീ സംഘടനകളുടെയും ആത്മപോഷിണി പബ്ലിഷേഴ്സ്, എം.ജെ.ഡി. പബ്ലിഷേഴ്സ് എന്നീ പ്രസാധക സംഘങ്ങളുടെയും സ്ഥാപക ചെയർമാൻ ആയിരുന്നു. നാല്പതിലേറെ ഗ്രന്ഥങ്ങൾ, ഇരുനൂറിലേറെ പ്രബന്ധങ്ങൾ എന്നിവ പ്രസിദ്ധീകരിച്ചു. അവയിൽ 'മലങ്കര സഭയുടെ സുവർണ്ണ യുഗശില്പി (പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് രണ്ടാമൻ) 3 വാല്യങ്ങൾ, മലങ്കരസഭാചരിത്ര വിജ്ഞാനകോശം, ഇന്ത്യൻ ഓർത്തഡോക്സ് സഭ: ചരിത്രവും സംസ്കാരവും, കണ്ടനാട് ഗ്രന്ഥവരി എന്നീ റഫറൻസ് ഗ്രന്ഥങ്ങൾ ശ്രദ്ധേയമാണ്. സഭാചരിത്ര–ജീവചരിത്ര വിഭാഗങ്ങളിൽ ഗ്രന്ഥരചന നടത്തുന്ന ഇദ്ദേഹത്തിന്റെ 'ആധുനിക മലയാള കവിതയിൽ ബൈബിളിന്റെ സ്വാധീനം' എന്ന പ്രബന്ധത്തിന് മഹാത്മാഗാന്ധി യൂണിവേഴ്സിറ്റി ഡോക്ടറേറ്റ് ബിരുദം നൽകി.

കൊച്ചി, കുന്നംകുളം, തൃശൂർ മെത്രാസനങ്ങളിലെ വിവിധ ഇടവകകളിൽ സേവനം അനുഷ്ഠിച്ച ഇദ്ദേഹം 2005 മുതൽ റിട്ടയർ ചെയ്തു പഴഞ്ഞിയിൽ വിശ്രമജീവിതം നയിച്ചു വരുന്നു.

**95. ഫാ. സി. ജി. പൗലൂസ്.** അങ്കമാലി ഭദ്രാസനത്തിൽ പോത്താനിക്കാട് ചെട്ടിയാങ്കടിയിൽ സി. പി. വർഗ്ഗീസിന്റെയും അന്നാമ്മയുടെയും മകനായി 20–2–1943–ൽ ജനിച്ചു. 16–2–1964–ൽ ഔഗേൻ ബാവായിൽ നിന്ന് ശെമ്മാശുപട്ടവും 30–1–1966–ൽ കശ്ശീശാപട്ടവും സ്വീകരിച്ചു. കൽക്കട്ടാ മെത്രാസനത്തിൽ ഭിലായ്, നാഗപ്പൂർ, ഭോപ്പാൽ, ജബൽപൂർ, സലാല, പാറ്റ്ന ഇടവകകളിലും കുന്നംകുളത്ത് ചൊവ്വന്നൂരിലും ഓട്ടുപാറയിലും വികാരിയായിരുന്നു. മേരിയാണ് ഭാര്യ.

**96. റമ്പാൻ സി. കെ. ജോസഫ് കോറെപ്പിസ്ക്കോപ്പാ.** കുന്നംകുളം ചെറുവത്തൂർ കുഞ്ഞിപ്പാലു–സാറാമ്മ മാതാപിതാക്കൾ. 5–5–1934 ൽ ജനനം. ഔഗേൻ മാർ തീമോത്തിയോസ് കോറൂയോ സ്ഥാനം നൽകി.

1959 നവം. 15–ന് ഗീവറുഗീസ് രണ്ടാമൻ ബാവാ തൃശൂർ പള്ളിയിൽ വച്ച് കശ്ശീശാപട്ടം നൽകി. പാലക്കാട്, അരീപ്പാലം, ഭിലായ്, അബുദബി തുടങ്ങിയ പള്ളികളിൽ വികാരി. മാത്യൂസ് പ്രഥമൻ ബാവാ തൃശൂർ പള്ളിയിൽ വച്ച് റമ്പാൻ സ്ഥാനം നൽകി. ദേവലോകം അരമന മാനേജർ, ചാലക്കുടി പള്ളി വികാരി. സഖറിയാ മാർ അന്തോണിയോസ് കോർഎപ്പിസ്കോപ്പാ സ്ഥാനം നൽകി. 9–11–2012 ന് അന്തരിച്ചു. 13–11–2012 ൽ കൊരട്ടി സീയോൻ സെമിനാരി ശ്മശാനത്തിൽ യാക്കോബ് മാർ ഐറേനിയോസ്, യൂഹാനോൻ മാർ പോളിക്കർപ്പോസ് എന്നിവരുടെ മുഖ്യ കാർമ്മികത്വത്തിൽ കബറടക്കി.

വി. മൂറോൻ കൂദാശയുടെ മുന്നോടിയായുള്ള സുഗന്ധദ്രവ്യങ്ങളുടെ പാകപ്പെടുത്തൽ സംബന്ധമായ ചുമതല മൂന്നു തവണ നിർവ്വഹിച്ചു. 2009–ൽ നടന്ന വി. മൂറോൻ കൂദാശയോടനുബന്ധിച്ച് ഭാവിയിലേക്ക് പ്രയോജനപ്പെടുവാനായി രണ്ട് ആശ്രമ വൈദികരെ ഇക്കാര്യങ്ങൾ പഠിപ്പിക്കുകയും ചെയ്തു.

**97. ഫാ. അബ്രഹാം മാത്യു.** പറമ്പായി ഇടവകയിൽ ചുണ്ടയിൽ സി. ഐ. മാത്യുവിന്റെയും ഏലിയാമ്മയുടെയും മകനായി 15–8–1955–ൽ ജനിച്ചു. 25–3–1981–ൽ മാത്യൂസ് മാർ കൂറിലോസ് കശ്ശീശാപട്ടം നൽകി. പുന്നമൂട്, റാഞ്ചി, സുൽത്താൻബത്തേരി, ഭീമാപൂർ, ഇൻഡോർ, വാസ്കോ എന്നിവിടങ്ങളിലും കുന്നംകുളം മെത്രാസനത്തിൽ മങ്ങാട്, മൂലേപ്പാട്, അടുപ്പൂട്ടി, തെക്കേ അങ്ങാടി പള്ളികളിലും സേവനം അനുഷ്ഠിച്ചു. ബത്തേരി സെന്റ് മേരീസ് കോളജിൽ 8 വർഷം ഗസ്റ്റ് ലക്ചറർ ആയി പ്രവർത്തിച്ചു. 'മലങ്കര സഭാജ്യോതിസ്' എന്ന ത്രൈമാസികയുടെ പ്രിന്ററും പബ്ലിഷറും ഭദ്രാസന കൗൺസിലംഗവും ആയിരുന്നു.

**98. ഫാ. ഡോ. സണ്ണി ചാക്കോ.** അക്കിക്കാവ് കൊള്ളന്നൂർ ഇട്ടൂപ്പിന്റെയും കുഞ്ഞുമ്മുവിന്റെയും മകനായി 15–5–1965–ന് ജനിച്ചു. എം.എ, ബി.ഡി. ബിരുദങ്ങൾ നേടി. പൗലൂസ് മാർ മിലിത്തിയോസ് 31–8–1985–ൽ ശെമ്മാശുപട്ടവും 24–3–1990–ൽ കശ്ശീശാപട്ടവും നൽകി. കോഴിക്കോട് യൂണിവേഴ്സിറ്റിയിൽ പി.എച്ച്.ഡി. ബിരുദം നേടി. അയ്യമ്പറമ്പ്, മങ്ങാട്, പഴഞ്ഞി, അയിനൂർ, മൂലേപ്പാട്, കോട്ടോൽ, ചൊവ്വന്നൂർ എന്നീ ഇടവകകളിൽ പ്രവർത്തിച്ചു. യുവജനപ്രസ്ഥാനം കേന്ദ്ര ജോയിന്റ് സെക്രട്ടറി, കുന്നംകുളം ഭദ്രാസന വൈദിക സെക്രട്ടറി, മാർ സേവേറിയോസ് ഫൗണ്ടേഷൻ സെക്രട്ടറി, ദിവ്യബോധനം ഭദ്രാസന ഡയറക്ടർ, ഇടവകപത്രിക ചീഫ് എഡിറ്റർ, 'സഭാജ്യോതിസ്' മാനേജിംഗ് എഡിറ്റർ, എന്നീ സ്ഥാനങ്ങൾ വഹിക്കുന്നു. ശ്രീമതി ഷേബ ആണ് ഭാര്യ.

**99. ഫാ. സി. എം. ജേക്കബ്.** അടുപ്പൂട്ടി ഇടവകയിൽ ചീരൻ മാത്തു

കുട്ടി-കുഞ്ഞാമ്മ ദമ്പതികളുടെ പുത്രനായി 26-2-1965-ൽ ജനിച്ചു. ബിരുദ പഠനവും സെമിനാരി പരിശീലനവും കഴിഞ്ഞ് പൗലോസ് മാർ മിലിത്തിയോസ് വൈദികസ്ഥാനങ്ങൾ നൽകി. കുന്നംകുളം എം.ജെ.ഡി. സ്കൂൾ അധ്യാപകൻ ആണ്. മരത്തംകോട്, ഇയ്യാൽ, പാറയിൽ, കോട്ടപ്പടി പള്ളികളിൽ സേവനം അനുഷ്ഠിച്ചു. പഴഞ്ഞി കെ. സി. ജോസഫ് കോർഎപ്പിസ്ക്കോപ്പായുടെ മകൾ മേരിയാണ് ഭാര്യ.

**100. റമ്പാൻ ലാസറസ് കോർഎപ്പിസ്ക്കോപ്പാ.** ബഥനി ആശ്രമാംഗം ആയിരുന്നു. കുന്നംകുളം ബഥനി സ്കൂളിന്റെ പ്രിൻസിപ്പൽ. ഗ്രന്ഥകാരൻ. ഇപ്പോൾ കാനഡായിൽ സേവനം ചെയ്യുന്നു. അയിരൂർ കുറ്റിക്കണ്ടത്തിൽ കുടുംബാംഗവും ഡോ. തോമസ് മാർ മക്കാറിയോസിന്റെ ഇളയ സഹോദരനുമാണ്.

**101. ഫാ. ജോബ്. ഒ.ഐ.സി.** ബഥനി ആശ്രമാംഗം. കുന്നംകുളം ആശ്രമത്തിൽ താമസിച്ചുകൊണ്ട് വിവിധ ഇടവകകളിൽ സേവനം നടത്തി. 8-8-1992-ൽ അകാലചരമം പ്രാപിച്ചു. റാന്നി-പെരുനാട് ബഥനി ആശ്രമത്തിൽ സംസ്കരിച്ചു.

**102. ഫാ. സ്റ്റീഫൻ ജോർജ്ജ്.** അടുപ്പൂട്ടി കുത്തൂർ ജോർജ്ജിന്റെയും ശോശാമ്മയുടെയും മകനായി 21-5-1968-ൽ ജനിച്ചു. ബിരുദാനന്തര ബിരുദം നേടി. സെമിനാരി പഠനം കഴിഞ്ഞ്, ബി.ഡി. ബിരുദം സമ്പാദിച്ചു. പൗലോസ് മാർ മിലിത്തിയോസ് 8-9-1989-ൽ ശെമ്മാശനായും 28-5-1992-ൽ കശ്ശീശാപട്ടവും നൽകി. അഹമ്മദബാദ് ഭദ്രാസനാധിപൻ ഡോ. ഗീവറുഗീസ് മാർ യൂലിയോസിന്റെ സഹോദരി ഷീബ ടീച്ചർ ഭാര്യ. ചൊവ്വന്നൂർ, ആർത്താറ്റ്, പഴഞ്ഞി, തെക്കേ അങ്ങാടി, അടുപ്പൂട്ടി പള്ളികളിൽ സേവനം ചെയ്തു. മലങ്കരസഭാ മാനേജിംഗ് കമ്മിറ്റി അംഗമായും ഭദ്രാസന യുവജനപ്രസ്ഥാനം വൈസ് പ്രസിഡണ്ട് ആയും പ്രവർത്തിച്ചിട്ടുണ്ട്.

**103. ഫാ. പീറ്റർ കാക്കശ്ശേരി.** ആർത്താറ്റ് കാക്കശ്ശേരി സൈമൺ-മേരി ദമ്പതികളുടെ മകനായി 13-7-1961-ൽ ജനിച്ചു. സെമിനാരി വിദ്യാഭ്യാസം കഴിഞ്ഞ് പൗലോസ് മാർ മിലിത്തിയോസ് 19-11-1991-ൽ ശെമ്മാശുപട്ടവും 27-5-1992-ൽ കശ്ശീശാ പട്ടവും നൽകി. പറമ്പായ, എരുമപ്പെട്ടി, ചൊവ്വന്നൂർ, അയ്യമ്പറമ്പ്, മണലിത്തറ, മൂലേപ്പാട്, പഴഞ്ഞി, കോട്ടോൽ തുടങ്ങിയ ഇടവകകളിൽ സേവനം അനുഷ്ഠിച്ചു. അനിത പോൾ ആണ് ഭാര്യ.

**104. ഫാ. ടി. പി. വർഗ്ഗീസ്.** കൊച്ചി ഭദ്രാസനത്തിൽ ചുവന്നമണ്ണ് തെയ്യാംപുറത്ത് പൗലൂസ്-മറിയാമ്മ ദമ്പതികളുടെ മകൻ ആയി 10-5-1970-ൽ ജനിച്ചു. ബിരുദാനന്തരബിരുദവും സെമിനാരി പഠനവും

ബി.ഡി. യും പൂർത്തിയാക്കി പൗലോസ് മാർ മിലിത്തിയോസിൽ നിന്ന് 12-12-1992-ൽ ശെമ്മാശപട്ടവും 31-5-1997-ൽ കശ്ശീശാപട്ടവും സ്വീകരിച്ചു. പറമ്പായി, മണലിത്തറ, ഓട്ടുപാറ, പെരുന്തുരുത്തി, വട്ടുള്ളി, കൊണ്ടാഴി, പഴഞ്ഞി പള്ളികളിൽ സേവനം നടത്തിയ ഇദ്ദേഹം ആർത്താറ്റ് സിംഹാസനപള്ളിയിൽ സേവനം അനുഷ്ഠിക്കുന്നു. സിമി ടൈറ്റസ് ആണ് ഭാര്യ.

**105. ഫാ. മാത്യൂസ് കെ. ബർസൗമ്മാ.** ചെങ്ങന്നൂർ, ഇടവങ്കാട്, കീത്തലത്തറയിൽ ബർസൗമ്മ-മറിയാമ്മ ദമ്പതികളുടെ മകനായി 15-4-1969-ൽ ജനിച്ചു. സെമിനാരി വിദ്യാഭ്യാസം കഴിഞ്ഞ് ബി.ഡി. ബിരുദം നേടി. പൗലൂസ് മാർ മിലിത്തിയോസ് 10-5-1997-ൽ ശെമ്മാശുപട്ടവും 6-6-1998-ൽ കശ്ശീശാപട്ടവും നൽകി. കരിക്കാട്, കോട്ടപ്പടി, മരത്തംകോട്, മങ്ങാട്, പറമ്പായി, അയ്യമ്പറമ്പ് എന്നീ ഇടവകകളിൽ സേവനം ചെയ്തു. ബാലികാ-ബാലസമാജം ഭദ്രാസന വൈസ് പ്രസിഡണ്ട് ആണ്. റീന ടീച്ചർ ആണ് ഭാര്യ.

**106. ഫാ. അലക്സ് ചക്കാലയിൽ.** പാത്രിയർക്കീസ് പക്ഷത്തായിരുന്ന അച്ചൻ ഓർത്തഡോക്സ് പക്ഷത്ത് ചേർന്നു. ആർത്താറ്റ് സിംഹാസനപള്ളി, കുന്നംകുളം പഴയപള്ളി, ആർത്താറ്റ്, മൂലേപ്പാട്, കോട്ടപ്പടി, ചൊവ്വന്നൂർ എന്നീ ഇടവകകൾ നടത്തി. സെന്റ് മേരി മാതാ ബോയ്സ് ഹോം എന്ന പേരിൽ ഒരു അനാഥാലയം സ്ഥാപിച്ച് നടത്തി. 7-5-2010-ന് അന്തരിച്ച് 8-5-2010 ന് ആർത്താറ്റ് അടക്കം ചെയ്തു. പൗലോസ് മാർ മിലിത്തിയോസ് നേതൃത്വം നൽകി.

**107. ഫാ. പത്രോസ് ജി. പുലിക്കോട്ടിൽ.** കുന്നംകുളം പുലിക്കോട്ടിൽ ജോർജ്ജ് - മോളി ദമ്പതികളുടെ മകനായി 23-6-1970-ൽ ജനിച്ചു. സെമിനാരി പഠനം കഴിഞ്ഞ് പൗലോസ് മാർ മിലിത്തിയോസ് 2-6-1997-ന് ശെമ്മാശുപട്ടവും 15-7-1998-ൽ കശ്ശീശാപട്ടവും നൽകി. ചിറളയം, കോട്ടോൽ, കുന്നംകുളം കിഴക്കേ പുത്തൻപള്ളി, ചിറ്റഞ്ഞൂർ, വൈശ്ശേരി എന്നിവിടങ്ങളിൽ സേവനം അനുഷ്ഠിച്ചു. ഭദ്രാസന വൈദിക സെക്രട്ടറി, ജോളമ്മയാണ് ഭാര്യ.

**108. ഫാ. ഏബ്രഹാം തോമസ്.** മൈലപ്ര കടയ്ക്കാമണ്ണിൽ തോമസ് -അന്നമ്മ ദമ്പതികളുടെ മകനായി 11-6-1969-ൽ ജനിച്ചു. ബിരുദാനന്തര ബിരുദവും ബി.ഡി. യും പൂർത്തിയാക്കി. കുറിയാക്കോസ് മാർ ക്ലിമ്മിസ് 15-5-1998 ൽ ശെമ്മാശുപട്ടവും 8-4-2000-ൽ കശ്ശീശാപട്ടവും നൽകി. അവിവാഹിതൻ. ലണ്ടൻ, ഇംഗ്ലണ്ട്, മരത്തംകോട്, കുന്നംകുളം അരമന ചാപ്പൽ എന്നിവിടങ്ങളിൽ സേവനം അനുഷ്ഠിച്ചു. കോട്ടയം വൈദികസെമിനാരി അധ്യാപകൻ, എക്യുമെനിക്കൽ റിലേഷൻസ് സെക്രട്ടറി എന്നീ ചുമതലകൾ വഹിക്കുന്നു.

**109. ഫാ. ജോസഫ് മാത്യു.** മലബാർ, ഓഞ്ഞിൽ കാഞ്ഞിരത്തുംകു

ഴിയിൽ മാണി-വത്സ ദമ്പതികളുടെ മകനായി 30-5-1974-ൽ ജനിച്ചു. വൈദിക വിദ്യാഭ്യാസം കഴിഞ്ഞ് തോമസ് മാർ തീമോത്തിയോസ് 22-7-2000-ൽ കശ്ശീശാപട്ടം നൽകി. കോട്ടക്കൽ, തിരൂർ, ഒറ്റപ്പാലം, കോട്ടപ്പടി, ഓട്ടുപാറ, മൂലേപ്പാട് എന്നിവിടങ്ങളിൽ സേവനം അനുഷ്ഠിച്ചു. പൗലൂസ് ദ്വിതീയൻ കാതോലിക്കായുടെ ജ്യേഷ്ഠൻ കൊള്ളന്നൂർ തമ്പിയുടെ മകൾ മീര ടീച്ചർ ആണ് ഭാര്യ.

**110. ഫാ. വി. എം. ശമുവേൽ.** കൊണ്ടാഴി വാണിയംമാക്കൽ മത്തായി -ശോശാമ്മ ദമ്പതികളുടെ മകനായി 19-3-1972-ൽ ജനിച്ചു. വൈദിക സെമിനാരി പഠനത്തിനുശേഷം മാർ മിലിത്തിയോസ് 25-10-2001-ൽ കശ്ശീശാപട്ടം നൽകി. കുന്നംകുളം മെയിൻ റോഡ്, തിരുവില്ലാമല, ചിറ്റഞ്ഞൂർ, ആർത്താറ്റ്, ഇയ്യാൽ എന്നിവിടങ്ങളിൽ സേവനം അനുഷ്ഠിച്ചു. ജാനസ് ആണ് ഭാര്യ.

**111. ഫാ. ഗീവറുഗീസ് തോലത്ത്.** അയ്യമ്പറമ്പ് തോലത്ത് പാത്തപ്പൻ-ബേബി ദമ്പതികളുടെ മകനായി 19-12-1975-ൽ ജനിച്ചു. സെമിനാരി പഠനവും ബി.ഡി. യും പൂർത്തിയാക്കി. പൗലോസ് മാർ മിലിത്തിയോസ് 20-5-2000-ന് ശെമ്മാശുപട്ടവും 22-5-2002-ൽ കശ്ശീശാപട്ടവും നൽകി. കോട്ടോൽ, മരത്തംകോട്, അടുപ്പൂട്ടി, ആർത്താറ്റ്, മങ്ങാട് എന്നീ പള്ളികളിൽ സേവനം അനുഷ്ഠിച്ചു. യുവജനപ്രസ്ഥാനത്തിന്റെ ഭദ്രാസന വൈസ്പ്രസിഡണ്ട് ആണ്. 2013 ജൂൺ 29 മുതൽ ഭദ്രാസന സെക്രട്ടറി. റോണിയ ആണ് ഭാര്യ.

**112. ഫാ. ജോസഫ് ചെറുവത്തൂർ.** കരിക്കാട് ചെറുവത്തൂർ ബേബി-മേരി ദമ്പതികളുടെ മകനായി 16-1-1977-ൽ ജനിച്ചു. സെമിനാരി വിദ്യാഭ്യാസാനന്തരം 23-5-2001-ന് ശെമ്മാശുപട്ടവും 11-7-2003-ൽ കശ്ശീശാപട്ടവും പൗലോസ് മാർ മിലിത്തിയോസ് നൽകി. മങ്ങാട്, മണലിത്തറ, മെയിൻറോഡ് മാർ ഗ്രീഗോറിയോസ്, അക്കിക്കാവ്, വട്ടുള്ളി, കക്കാട്, എന്നീ പള്ളികളിൽ സേവനം അനുഷ്ഠിച്ചു. നിരണം മുളമൂട്ടിൽ ബിൻസി ടീച്ചർ ആണ് സഹധർമ്മിണി.

**113. ഫാ. സഖറിയാ കൊള്ളന്നൂർ.** മൂലേപ്പാട് കൊള്ളന്നൂർ ഉക്രു-അച്ചാമ്മ ദമ്പതികളുടെ മകനായി 23-6-1979-ന് ജനിച്ചു. സെമിനാരി വിദ്യാഭ്യാസം കഴിഞ്ഞ് 3-6-2005-ന് മാർ മിലിത്തിയോസ് കശ്ശീശാപട്ടം നൽകി. പഴഞ്ഞി, അയിനൂർ, ചിറളയം പള്ളികളിൽ സേവനം അനുഷ്ഠിച്ചു. ഭദ്രാസന മർത്തമറിയം സമാജം വൈസ് പ്രസിഡണ്ട്, എം.ഡി. കോളജ് ഗവേണിംഗ് ബോർഡ് അംഗം എന്നീ നിലകളിൽ സേവനം അനുഷ്ഠിക്കുന്നു.

**114. ഫാ. ജോൺ ഐസക്ക്.** പുനലൂർ, ചെമ്മന്തൂർ മാടപ്പാറ കിഴക്കേതിൽ ഇസഹാക്ക്-മറിയാമ്മ ദമ്പതികളുടെ മകനായി 30-5-1971-ൽ

ജനിച്ചു. വൈദിക വിദ്യാഭ്യാസം കഴിഞ്ഞ് പൗലോസ് മാർ മിലിത്തിയോസ് 28-7-2005-ന് കശ്ശീശാപട്ടം നൽകി. ഓട്ടുപാറ, മരത്തംകോട് എന്നീ ഇട വകകളിൽ പ്രവർത്തിച്ചു. ജാസ്മിൻ ആണ് ഭാര്യ.

**115. ഫാ. അലക്സ് ജോൺ.** കരുവാറ്റ പുത്തൻപുരയിൽ ജോൺ-ലിസി ദമ്പതികളുടെ മകനായി 11-12-1979-ൽ ജനിച്ചു. സെമിനാരി പഠനവും ബി.ഡി., എം.റ്റി.എച്ച്. ബിരുദപഠനവും കഴിഞ്ഞ് 15-6-2007-ന് പൗലോസ് മാർ മിലിത്തിയോസ് കശ്ശീശാപട്ടം നൽകി. ഡോക്ടറൽ പഠനം നടത്തുന്നു. മൂലേപ്പാട് വികാരിയായും കാതോലിക്കാബാവായുടെ ഓഫീസ് സെക്രട്ടറിയായും പ്രവർത്തിക്കുന്നു. കൺവൻഷൻ പ്രസംഗ കനാണ്. ചൈതന്യ ടീച്ചർ ആണ് ഭാര്യ.

**116. ഫാ. ഏബ്രഹാം ശാമുവേൽ.** വകയാർ കൊല്ലൻപടി കിഴക്കേ ചെരുവിൽ അബ്രഹാം-കുഞ്ഞുമോൾ ദമ്പതികളുടെ മകനായി 2-4-1976-ൽ ജനിച്ചു. കോളജ്, പഴയസെമിനാരി വിദ്യാഭ്യാസം കഴിഞ്ഞ് ബി.ഡി. നേടി. 23-10-2007-ന് പൗലോസ് മാർ മിലിത്തിയോസ് കശ്ശീശാ പട്ടം നൽകി. ആർത്താറ്റ്, പട്ടാമ്പി, പെരുന്തുരുത്തി, ഇടവകകളിൽ സേവനം ചെയ്തു. ആശ ബിജു ടീച്ചർ ആണ് ഭാര്യ.

**117. ഫാ. ടി. സി. ജേക്കബ്.** കുന്നംകുളം തെങ്ങുങ്ങൽ ചാക്കുണ്ണി-ഇട്ട്യേനം ദമ്പതികളുടെ മകനായി 27-2-1974-ൽ ജനിച്ചു. ബിരുദം, സെമി നാരി പഠനം, ബി.ഡി. ഇവ കഴിഞ്ഞ് 9-2-2008-ന് പൗലോസ് മാർ മിലി ത്തിയോസ് കശ്ശീശാപട്ടം നൽകി. അയ്യംപറമ്പ്, കോട്ടപ്പടി, പാറയിൽ എന്നീ ഇടവകകളിൽ സേവനം ചെയ്തു. മിനി ജേക്കബ് ആണ് ഭാര്യ.

**118. ഫാ. ഗീവറുഗീസ് വെട്ടിക്കുന്നേൽ.** പനയമ്പാല, വെട്ടിക്കുന്നേൽ വേലിക്കകത്ത് മാത്യു-ശോശാമ്മ ദമ്പതികളുടെ മകനായി 20-9-1981-ൽ ജനിച്ചു. ബിരുദവും സെമിനാരി പഠനവും ബി.ഡി. യും കഴിഞ്ഞ് മാർ മിലിത്തിയോസ് 22-5-2007-ൽ ശെമ്മാശുപട്ടവും 5-7-2008-ൽ കശ്ശീശാ പട്ടവും സ്വീകരിച്ചു. പനംകുറ്റിയിൽ സേവനം ചെയ്യുന്നു. ഷീബയാണ് ഭാര്യ.

**119. ഫാ. വർഗ്ഗീസ് ലാൽ കെ. ജി.** കൊല്ലം പുത്തൂർ കൂട്ടാലുംവിള യിൽ ജോർജ്ജ് വർഗ്ഗീസ്-ഓമന ദമ്പതികളുടെ മകനായി 1-6-1980-ൽ ജനിച്ചു. ബിരുദം, സെമിനാരി പഠനം, ബി.ഡി. ഇവ കഴിഞ്ഞ് പൗലോസ് മാർ മിലിത്തിയോസ് 5-5-2010-ന് കശ്ശീശാപട്ടം നൽകി. ചിറമനേങ്ങാട്, അയിനൂർ, വൈശ്ശേരി, തിരുവില്ലാമല എന്നിവിടങ്ങളിൽ സേവനം അനു ഷ്ഠിച്ചു. നിരവധി ഡോക്യുമെന്ററികൾ സംവിധാനം ചെയ്തു. സഭയുടെ ദൃശ്യമാധ്യമ വിഭാഗത്തിന്റെ അസോ. പ്രൊഡ്യൂസർ ആണ്. പത്ര പ്രവർത്തകയായ ജിസ ആണ് ഭാര്യ.

**120. ഫാ. മാത്യു തോമസ്.** തൃശൂർ എളനാട് തൈലേത്ത് തോമസ്–മോളി ദമ്പതികളുടെ പുത്രനായി 12–2–1984–ൽ ജനിച്ചു. ബിരുദാനന്തര ബിരുദം, സെമിനാരി പഠനം, ബി.ഡി. എന്നിവയ്ക്ക് ശേഷം 27–12–2011–ൽ പൗലോസ് ദ്വിതീയൻ കാതോലിക്കാ കശ്ശീശാപട്ടം നൽകി. അക്കിക്കാവ്, വട്ടുള്ളി എന്നിവിടങ്ങളിൽ സേവനം അനുഷ്ഠിക്കുന്നു. ആശയാണ് ഭാര്യ.

**121. ഫാ. റ്റി. സി. വർഗ്ഗീസ്.** കോട്ടയം മൂലവട്ടം കവണശ്ശേരിൽ ഇട്ടൻ ചെറിയാൻ–മറിയാമ്മ ദമ്പതികളുടെ മകനായി 22–9–1963–ൽ ജനിച്ചു. ബിരുദം, സെമിനാരി പഠനം ഇവ കഴിഞ്ഞ് സ്തേഫാനോസ് മാർ തേവോദോസ്യോസ് 12–5–1998–ൽ ശെമ്മാശുപട്ടവും 31–8–2000–ൽ കശ്ശീശാപട്ടവും നൽകി. കൽക്കട്ട, കോട്ടയം ഭദ്രാസനങ്ങളിലെ സേവനങ്ങൾക്ക് ശേഷം ആർത്താറ്റ് പള്ളിയിൽ സേവനം നടത്തുന്നു. മേരി ടീച്ചർ ആണ് സഹധർമ്മിണി.

**122. ഫാ. മത്തായി ഒ.ഐ.സി.** കടമ്പനാട് നടയിൽ അയ്യത്ത് ദാനിയേൽ–കുഞ്ഞമ്മ ദമ്പതികളുടെ മകനായി 22–4–1961–ൽ ജനിച്ചു. ബിരുദവും ബി.ഡി. യും കഴിഞ്ഞ് 20–5–1980–ൽ ശെമ്മാശനായി. 20–4–1982–ൽ ജോസഫ് മാർ പക്കോമിയോസ് കശ്ശീശാപട്ടം നൽകി. പട്ടാമ്പി, ഷൊർണൂർ, വടശ്ശേരിക്കര, വെച്ചൂച്ചിറ, റാന്നി-പെരുനാട്, കുന്നംകുളം മെയിൻ റോഡ് പള്ളികളിൽ സേവനം അനുഷ്ഠിച്ചു. കുന്നംകുളം ബഥനി സ്കൂൾ പ്രിൻസിപ്പൽ, വിദ്യാർത്ഥി പ്രസ്ഥാനത്തിന്റെ റീജിയണൽ വൈസ് പ്രസിഡണ്ട് എന്നീ നിലകളിൽ പ്രവർത്തിക്കുന്നു.

**123. ഫാ. കുറിയാക്കോസ് ഒ.ഐ.സി.** ബഥനി ആശ്രമാംഗം. സഭാചരിത്ര ഗവേഷകൻ. കോട്ടയം താഴത്തങ്ങാടി സ്വദേശി. കുന്നംകുളം ബഥനി ആശ്രമം സുപ്പീരിയർ, സ്കൂൾ മാനേജർ എന്നീ നിലകളിൽ പ്രവർത്തിച്ചു. ആർത്താറ്റ് ബഥനി മഠം സ്ഥാപിച്ചു. 'ഒരു വിദേശയാത്രയും കുറെ ചിതറിയ ചിന്തകളും' എന്ന യാത്രാവിവരണ ഗ്രന്ഥം രചിച്ചു. ജോസഫ് മുണ്ടശ്ശേരി അവതാരിക എഴുതിയ ഈ ഗ്രന്ഥത്തിന് അക്കൊല്ലത്തെ കേരള സാഹിത്യ അക്കാദമി അവാർഡ് ലഭിച്ചു. ബഥനി ആശ്രമ ചരിത്രവും ഒരു ലേഖന സമാഹാരവും പ്രസിദ്ധീകരിച്ചിട്ടുണ്ട്. നിര്യാണം പ്രാപിച്ച് റാന്നി-പെരുനാട് ബഥനി ആശ്രമം ശ്മശാനത്തിൽ കബറടക്കി.

**124. ഡീക്കൺ ഗീവറുഗീസ് (ജിസ്):** കുന്നംകുളം വൈശേരിൽ കോലഞ്ചേരിൽ ജോൺസൺ–ജോളി ദമ്പതികളുടെ സീമന്തപുത്രനായി 27–08–1983–ൽ ഗീവറുഗീസ് (ജിസ്) ജനിച്ചു.പഴഞ്ഞി എം.ഡി. കോളജിൽ നിന്ന് ബിരുദവും കോട്ടയം സെമിനാരിയിൽ നിന്ന് ബി.ഡി. യും നേടി. 24–4–2009–ൽ മാർ മിലിത്തിയോസ് ആദ്യപട്ടം നൽകി. പ. കാതോലിക്കാബാവായുടെ സെക്രട്ടറിയായി സേവനം ചെയ്യുന്നു.

**125. ഡീക്കൺ ഇയ്യോബ്:** കുന്നംകുളം തെക്കെ അങ്ങാടിയിൽ നമ്പാത്ത് ജോർജ്ജ്-അന്ന ദമ്പതികളുടെ ഏകപുത്രനായി 4-3-1983-ൽ ജനിച്ചു. പഴഞ്ഞി എം.ഡി. കോളജിൽ നിന്ന് ബിരുദമെടുത്തു. 24-4-2009-ൽ ബഥനി സന്യാസ സമൂഹത്തിൽ അംഗമായി. 12-10-2010-ൽ 'സാധു' ആയി. 24-10-2011-ൽ കുറിയാക്കോസ് മാർ ക്ലിമ്മീസിൽ നിന്നും (തുമ്പമൺ) ആദ്യപട്ടം നേടി. 2012-ൽ 'ധർമ്മ ശിഷ്യൻ' ആയി. സീറിയിൽ പ്രവർത്തിക്കുന്ന യൂണിവേഴ്സിറ്റി സെന്ററിൽ എം. ജി. യൂണിവേഴ്സിറ്റിയുടെ മാസ്റ്റർ ബിരുദത്തിന് (സുറിയാനി) പഠിക്കുന്നു. കോട്ടയം വൈദികസെമിനാരിയിൽ പുതിയ ഡിജിറ്റൽ ലൈബ്രറി സംഘടിപ്പിക്കുന്നതിന്റെ കോ-ഓർഡിനേറ്റർ ആയി പ്രവർത്തിക്കുന്നു. ഗവേഷണ തൽപ്പരനാണ്.

## അദ്ധ്യായം 21

# കുന്നംകുളം ചില മഹാരഥന്മാർ

**ദീവന്നാസ്യോസ് പ്രഥമൻ, പുലിക്കോട്ടിൽ ജോസഫ് മാർ (1740–1816):** പാലൂർ ചാട്ടുകുളങ്ങര ആർത്താറ്റ് ഇടവകയിൽ കുന്നംകുളം അങ്ങാടിയിൽ പുലിക്കോട്ടിൽ ചുമ്മാർ-ഏലിശ്ബാ ദമ്പതികളുടെ പുത്രൻ. 1740 നവം. 25-ന് ജനിച്ചു. ഇട്ടൂപ്പ് (ഇട്ടി + യൗസേപ്പ്) എന്ന് വിളിക്കപ്പെട്ടു. കുന്നംകുളം തെക്കേക്കര പൈലപ്പൻ ആശാൻ, കാണിപ്പയ്യൂർ നമ്പൂതിരി എന്നിവരിൽ നിന്ന് സാമാന്യ വിജ്ഞാനവും തച്ചുശാസ്ത്രവിദ്യയും പരിശീലിച്ച ഇട്ടൂപ്പ് പഴഞ്ഞി പള്ളിയിലെ മല്പാൻ പള്ളിക്കൂടത്തിൽ സുറിയാനി അഭ്യസിച്ചു. വൈദികപഠനകാലത്ത് കുർബ്ബാനക്രമവും സങ്കീർത്തനപുസ്തകവും സുറിയാനിയിൽ നിന്ന് പരിഭാഷപ്പെടുത്തി. 1751-ൽ മലങ്കരയിലെത്തി കുന്നംകുളം ചിറളയം പള്ളിയിൽ താമസമാക്കിയ ശാക്രള്ള മഫ്രിയാന ഇട്ടൂപ്പിന് ശെമ്മാശുപട്ടം നൽകി. മുളന്തുരുത്തിയിലെ മല്പാൻ പള്ളിക്കൂടത്തിൽ ഉപരിപഠനങ്ങൾ പരിശീലിച്ചു. ശാക്രള്ള മഫ്രിയാനയിൽ നിന്ന് (?) കശ്ശീശാസ്ഥാനമേറ്റ നവ വൈദികൻ കുന്നംകുളം ചിറളയം പള്ളിയിൽ ഒരു മല്പാൻ പാഠശാല ക്രമീകരിച്ച് വൈദിക വിദ്യാർത്ഥികളെ പഠിപ്പിച്ചു. അങ്ങനെ ഇട്ടൂപ്പ് മല്പാൻ ആയി. കാട്ടുമങ്ങാട്ട് കൂറിലോസ് തിരു-കൊച്ചിയിൽ നിന്ന് നാടുകടത്തപ്പെട്ടപ്പോൾ മല്പാൻ ആ സംഘത്തെ കൂട്ടിക്കൊണ്ടുവന്ന് ആദ്യം കുന്നംകുളത്തും പിന്നീട് തൊഴിയൂരിലും അഭയം കൊടുത്തു. തൊഴിയൂർ പള്ളിയും നാലുകെട്ട് മാതൃകയിൽ ആസ്ഥാനവും 1774-ൽ മല്പാൻ പണിയിച്ചു.



1789-ൽ ടിപ്പു സുൽത്താൻ ആർത്താറ്റ് - പാലൂർ ദേവാലയം അഗ്നിക്കിരയാക്കി. ആളുകളെ മതംമാറ്റത്തിന് നിർബന്ധിച്ചു. വഴങ്ങാത്തവരെ ആർത്താറ്റ് വൃക്ഷശിഖരങ്ങളിൽ തൂക്കിക്കൊന്നു. ആർത്താറ്റ് നിന്ന് സമീപ പ്രദേശങ്ങളിലേക്ക് സുറിയാനി ക്രിസ്ത്യാനികൾ ചിതറി ഓടി. മല്പാൻ അവരെ ധൈര്യപ്പെടുത്തി കുന്നംകുളത്തും പഴഞ്ഞിയിലും യഹൂദ

മാതൃകയിൽ നഗരവും അങ്ങാടിയും സംവിധാനം ചെയ്ത് അവിടെ പാർപ്പിക്കുകയും രണ്ടിടത്തും ഉണ്ടായിരുന്ന പള്ളികൾ പുനർ നിർമ്മിക്കുകയും ചെയ്തു. 1800–ൽ കുന്നംകുളം സന്ദർശിച്ച ഡോ. ഫ്രാൻസിസ് ബുക്കാനൻ, തന്നെ ശിഷ്യസമേതം സന്ദർശിച്ച അവിവാഹിതനും സസ്യഭുക്കുമായ മല്പാനെ കുറിച്ചെഴുതിയിട്ടുണ്ട്. വലിയങ്ങാടിയിൽ പടിഞ്ഞാറും തെക്കും ഉണ്ടായിരുന്ന അന്തിമാളൻകാവുകൾ മണക്കുളം രാജാവും കൊച്ചിയുടെ ശക്തൻതമ്പുരാനും സുറിയാനിക്കാർക്ക് നൽകിയത് മല്പാൻ സ്വീകരിച്ച് ആരാധനാ സൗകര്യമൊരുക്കി. മേല്പുരകത്തി വർഷങ്ങളോളം തർക്കത്തിലിരുന്ന ആർത്താറ്റ് പള്ളി ശക്തൻ തമ്പുരാന്റെ സഹായത്തോടെ നറുക്കെടുപ്പിലൂടെ വീണ്ടെടുക്കുകയും പള്ളി പുനർനിർമ്മാണം ചെയ്ത് ആരാധനായോഗ്യമാക്കുകയും ചെയ്തു.

സ്വാതന്ത്ര്യപ്രേമിയായ മല്പാൻ 'ആർത്താറ്റ് പടിയോല' എന്ന സഭാസ്വാതന്ത്ര്യത്തിന്റെ മാഗ്നാക്കാർട്ടാ ചെമ്പുതകിടിൽ വട്ടെഴുത്തിൽ എഴുതിച്ച് 1806–ൽ ആറാം മാർത്തോമ്മായ്ക്കും ശക്തൻ തമ്പുരാനും നല്കി. ഡോ. ക്ലോഡിയസ് ബുക്കാനന്റെ ആഗ്രഹപ്രകാരം മല്പാനും കായംകുളത്ത് പീലിപ്പോസ് റമ്പാനും ചേർന്ന് സുറിയാനിയിൽ നിന്ന് വിവർത്തനം ചെയ്ത മലയാളം ബൈബിൾ പ്രസിദ്ധീകരണത്തിന് തയാറാക്കി. ഇതിൽ പ്രീതനായ ബുക്കാനൻ ആർത്താറ്റ് പള്ളിയിൽ ഒരു വലിയ സ്വർണ്ണ പത്താക്ക് സമ്മാനമായി സമർപ്പിച്ചു. 7–ാം മാർത്തോമ്മായുടെ കാലശേഷം 1809–ൽ കണ്ടനാട് പടിയോല അദ്ദേഹം തയ്യാറാക്കിയത് കണ്ടനാട് സുന്നഹദോസ് അംഗീകരിക്കുകയും അദ്ദേഹത്തെ 8–ാം മാർത്തോമ്മായുടെ രണ്ട് ഉപദേശകരിലൊരാളായി നിയമിക്കുകയും ചെയ്തു. 1809 ചിങ്ങം 15–ന് മല്പാൻ 8–ാം മാർത്തോമ്മായിൽ നിന്ന് കണ്ടനാട് തീരുമാനപ്രകാരം റമ്പാൻ സ്ഥാനമേറ്റു.

ബ്രിട്ടീഷ് റസിഡണ്ടും തിരുവിതാംകൂർ റാണിയുമായി സൗഹൃദം നേടിയ റമ്പാൻ അവരുടെ സഹായത്തോടെ കോട്ടയത്ത് നാലുകെട്ടിന്റെ മാതൃകയിൽ വൈദികസെമിനാരി നിർമ്മിക്കുകയും 1815–ൽ 25 വിദ്യാർത്ഥികളെ പ്രവേശിപ്പിച്ച് പ്രവർത്തനം ആരംഭിക്കുകയും ചെയ്തു. റമ്പാൻ, സ്ഥാപക പ്രിൻസിപ്പൽ ആയി. റവ. തോമസ് നോർട്ടനെ അധ്യാപകനായി നിയമിച്ചു. സെമിനാരിപ്പണിക്ക് വട്ടിപ്പണത്തിന്റെ പലിശ സർക്കാർ റമ്പാന് നൽകിയിരുന്നു. ഇതിന്റെ സാങ്കേതിക തടസം പരിഹരിക്കുവാൻ റമ്പാൻ തന്റെ ആത്മമാതാവായ പഴഞ്ഞിപ്പള്ളിയിൽ വച്ച് തൊഴിയൂരിന്റെ കിടങ്ങൻ ഗീവറുഗീസ് മാർ പീലക്സീനോസിൽ നിന്ന് 1815 മാർച്ച് 21–ന് മാർ ദീവന്നാസ്യോസ് എന്ന സ്ഥാനപ്പേരിൽ മലങ്കര മെത്രാപ്പോലീത്താ ആയി. 1816 ജനുവരി 10–ന് അദ്ദേഹത്തിന് അനുകൂലമായി തിരുവിതാംകൂർ – കൊച്ചി രാജാക്കന്മാർ രാജകീയ വിളംബരം പ്രസിദ്ധപ്പെടുത്തി. 8–ാം

മാർത്തോമ്മാ അധികാരത്തിൽ നിന്ന് ബഹിഷ്കൃതനായി. പുലിക്കോട്ടിൽ മെത്രാപ്പോലീത്താ കോട്ടയം പഴയസെമിനാരിയെ വൈദികപരിശീലന കേന്ദ്രത്തോടൊപ്പം മലങ്കര മെത്രാപ്പോലീത്തായുടെ ഔദ്യോഗിക ആസ്ഥാനവും, സഭയുടെ സെക്രട്ടറിയേറ്റും ആക്കിത്തീർത്തു. സെമിനാരിയുടെ ഭരണത്തിനും കൈവശത്തിനും കേണൽ മൺറോയുടെ സഹായത്തോടെ ശ്രമിച്ച മിഷണറിമാർ നിരാശരായി. ബൈബിൾ 1811-ൽ ബോംബെ കൊറിയർ പ്രസിൽ അച്ചടിച്ചത് ബുക്കാനൻ അയച്ചത് മെത്രാപ്പോലീത്താ എല്ലാ പള്ളികൾക്കുമായി വിതരണം ചെയ്തു. ബൈബിൾ പഴയനിയമം മുഴുവൻ മിഷണറിമാരുടെ ആഗ്രഹപ്രകാരം അദ്ദേഹം വിവർത്തനം ചെയ്തുവെങ്കിലും അത് ഭാഷാശുദ്ധി പോരെന്ന കാരണത്താൽ അച്ചടിക്കപ്പെട്ടില്ല. അദ്ദേഹം ആരംഭിച്ച ചാപ്പൽ നിർമ്മാണം അദ്ദേഹത്തിന് പൂർത്തീകരിക്കുവാൻ കഴിഞ്ഞില്ല. 8-ാം മാർത്തോമ്മാ അനധികൃതമായി നിയമിച്ച ഒമ്പതാം മാർത്തോമ്മായെ സ്ഥാനഭ്രഷ്ടനാക്കി സ്ഥാനചിഹ്നങ്ങൾ ഏറ്റുവാങ്ങി. ഹൈന്ദവക്ഷേത്രങ്ങളിൽ ഉത്സവങ്ങൾക്കും മറ്റും സൗജന്യമായി ഊഴിയവേല ചെയ്യുവാനുള്ള ബാധ്യതയിൽ നിന്ന് നിയമം മൂലം സുറിയാനിക്കാർ ഒഴിവാക്കപ്പെട്ടതും ഞായറാഴ്ച ഒഴിവുദിവസമായി പ്രഖ്യാപിക്കപ്പെട്ടതും, സർക്കാർ ഓഫീസുകളിൽ ആദ്യമായി ക്രിസ്ത്യാനികൾക്ക് നിയമനം ലഭിച്ചതും 1816-ൽ എല്ലാ സിവിൽ കോടതികളിലും ഓരോ ക്രിസ്ത്യൻ ജഡ്ജിയെ നിയമിക്കുവാൻ ഭരണപരിഷ്ക്കാരമേർപ്പെടുത്തിയതും പുലിക്കോട്ടിൽ മെത്രാപ്പോലീത്താ സർക്കാരിൽ ചെലുത്തിയ സ്വാധീനത്തിന്റെ ഫലമായിട്ടാണ്. 1813-ൽ ക്രിസ്ത്യാനികളുടെ സ്ഥിതിയെക്കുറിച്ചന്വേഷിക്കുവാൻ നിയമിതനായ കമ്മീഷന്റെ ശുപാർശയെ തുടർന്ന് അന്നുണ്ടായിരുന്ന 52 പള്ളികളോടും ചേർത്തു ഓരോ സ്കൂൾ ആരംഭിക്കുവാൻ ഉത്തരവുണ്ടായതും ശ്രദ്ധേയമാണ്. സന്യാസ വ്രതാനുഷ്ഠാനങ്ങളിൽ അന്ത്യം വരെയും സത്യസന്ധത പുലർത്തിയ ഇദ്ദേഹം 1816-ൽ തന്റെ വികാരി ജനറൽ ആയി പുന്നത്ര ജോർജ് കത്തനാരെ നിയമിച്ചു. പകലോമറ്റം മെത്രാന്മാരുടെ കുടുംബവാഴ്ച അവസാനിപ്പിച്ച ഈ വിശുദ്ധൻ 1816 നവംബർ 24-ന് ദിവംഗതനായി. 25-ന് കോട്ടയം പഴയസെമിനാരി ചാപ്പലിൽ കബറടക്കി. ഇദ്ദേഹത്തിന്റെ ജീവചരിത്രം ഫാ. ഡോ. ജോസഫ് ചീരൻ രചിച്ചു.

**ദീവന്നാസ്യോസ് II, പുലിക്കോട്ടിൽ ജോസഫ് മാർ (1833-1909):** പാലൂർ-ചാട്ടുകുളങ്ങര കുന്നംകുളം പുലിക്കോട്ടിൽ കുരിയൻ-താണ്ടമ്മ ദമ്പതികളുടെ പുത്രൻ. ജനനം 7-12-1833. പിതൃവ്യൻ പുലിക്കോട്ടിൽ ജോസഫ് കത്തനാരിൽ നിന്ന് സുറിയാനി പഠിച്ചു. മലയാളം, അല്പാല്പം ഇംഗ്ലീഷ്, ഹിന്ദി, സുറിയാനി, അറബി ഭാഷകൾ വശമാക്കിയിരുന്നു. 1846



ഒക്ടോ. 6-ന് കോതമംഗലം ചെറിയ പള്ളിയിൽ വച്ച് ചേപ്പാട്ട് മാർ ദീവന്നാസ്യോസ് ആദ്യപട്ടം നൽകി. സ്തേഫാനോസ് മാർ അത്താനാസ്യോസ് ആർത്താറ്റ് പള്ളിയിൽ വച്ച് 1849-ൽ പൂർണ്ണശെമ്മാശുപട്ടവും 1852 ആഗസ്റ്റ് 19-ന് ചാലശ്ശേരി പള്ളിയിൽ വച്ച് യൂയാക്കീം കൂറിലോസ് കശ്ശീശാപട്ടം നൽകി. ചിറളയം പള്ളിയിൽ നവപൂജാർപ്പണം. പഴഞ്ഞി പള്ളിയിൽ പ്രഥമ നിയമനം. നവീകരണത്തോടും അതിന്റെ നേതാവായ പാലക്കുന്നത്ത് മാത്യൂസ് അത്താനാസ്യോസിനോടും എതിരിടുന്നതിന്റെ ഭാഗമായി യൂയാക്കീം കൂറിലോസിനുവേണ്ടി കോഴിക്കോട്ടും മദ്രാസ് ഹൈക്കോടതിയിലും തൊഴിയൂർ വ്യവഹാരങ്ങൾ നടത്തി. നവീകരണ മെത്രാൻ നവീകരിച്ച് പ്രസിദ്ധപ്പെടുത്തിയ നമസ്ക്കാര - കുർബ്ബാനക്രമത്തിന് ബദൽ ക്രമം ആദ്യം കോഴിക്കോട്ടുനിന്നും പിന്നീട് പുലിക്കോട്ടിൽ ജോസഫ് കത്തനാഴ്സ് പ്രസ് എന്ന് സ്വന്തം പേരിൽ അച്ചുകൂടം സ്ഥാപിച്ച് അവിടെ നിന്നും നവീകരിക്കാത്ത ക്രമങ്ങളും അച്ചടിച്ച കുർബ്ബാന തക്സായും ഇറക്കി (1852–1858). മലങ്കരസഭയുടെ അഭ്യർത്ഥനപ്രകാരം ഇദ്ദേഹത്തെ 1864 മെയ് 8-ന് മർദ്ദീനിൽ വച്ച് യാക്കോബ് II പാത്രിയർക്കീസ് റമ്പാനായും മെയ് 9-ന് മാർ ദീവന്നാസ്യോസ് എന്ന പേരിൽ മെത്രാനായും സ്ഥാനങ്ങൾ നൽകി. ഈ മർദ്ദീൻ യാത്രയുടെ വിവരണം ‘ഒരു പരദേശ യാത്രയുടെ കഥ’ എന്ന പേരിൽ ഇദ്ദേഹം രചിച്ചത് മലയാളത്തിലെ രണ്ടാമത്തെ യാത്രാവിവരണ ഗ്രന്ഥമായി ആദരിക്കപ്പെടുന്നു. വൈദിക സെമിനാരിയും പല പഴയപള്ളികളും രാജകീയ വിളംബരത്തിന്റെ പിൻബലമുള്ള പാലക്കുന്നത്ത് വലിയമെത്രാച്ചന്റെ കൈവശമായിരുന്നു. കുന്നംകുളം, പരുമല, കോട്ടപ്പുറം, വെട്ടിക്കൽ എന്നിവിടങ്ങളിൽ വൈദിക സെമിനാരികളും ഡസൻകണക്കിന് ദേവാലയങ്ങളും 250-ലേറെ പ്രാഥമിക വിദ്യാലയങ്ങളും സ്ഥാപിച്ച ഇദ്ദേഹം കേരളപതാക, ഇടവകപത്രിക, സുറിയാനി സുവിശേഷകൻ എന്നീ പത്രമാസികകളിലൂടെ ഭരണത്തിന് സുതാര്യത നൽകി. 1873-ൽ പരുമലയിലും 1876-ൽ മുളന്തുരുത്തിയിലും വച്ച് ചേർന്ന മലങ്കര പള്ളിപ്രതിപുരുഷ യോഗങ്ങളിൽ വച്ച് ഭാരതത്തിലെ ഒന്നാമത്തെ സമുദായസംഘടനയായ മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസ്യേഷനും അതിന്റെ കർമ്മസമിതിയായ മാനേജിംഗ് കമ്മിറ്റിയ്ക്കും രൂപംനൽകുകയും സഭാഭരണഘടനയുടെ അംഗീകൃത

പ്രാഗ്രൂപം ആവിഷ്ക്കരിക്കരിക്കുകയും ചെയ്തു. താൻ സ്ഥാപിച്ച 3 ഇംഗ്ലീഷ് സ്കൂളുകളും 250-ലേറെ പ്രൈമറി വിദ്യാലയങ്ങളിലും ജാതി -മത-വർണ്ണ-ലിംഗ ഭേദമെന്യേ സാർവത്രിക വിദ്യാഭ്യാസം നടപ്പിലാക്കിയത് കേരള നവോത്ഥാനത്തിന് കാരണമായി. അന്ത്യോഖ്യാ പാത്രിയർക്കീസിനെ പരുമല സുന്നഹദോസ് തീരുമാനപ്രകാരം (1873) 1875-ൽ മലങ്കരയിലേക്ക് ക്ഷണിച്ചുവരുത്തുകയും അദ്ദേഹത്തിന്റെ സഹായത്തോടെ നവീകരണമെത്രാന്റെ രാജകീയാംഗീകാരം പിൻവലിപ്പിക്കുകയും കോടതിയിൽ അദ്ദേഹത്തെയും അദ്ദേഹം പിൻഗാമിയായി വാഴിച്ച തോമസ് അത്താനാസ്യോസിനെയും നവീകരണ പ്രവർത്തനങ്ങളെയും നിയമപരമായി പ്രതിരോധിക്കുന്നതിൽ വിജയിക്കുകയും ചെയ്തു. സെമിനാരിയും പള്ളികളും വീണ്ടെടുത്തു. 1889-ലെയും 1905-ലേയും തിരു-കൊച്ചി റോയൽ കോടതി വിധികളിലൂടെ അദ്ദേഹത്തിന്റെ വിജയം പരിപൂർണ്ണമായി.

മെത്രാൻട്രസ്റ്റി, വൈദികട്രസ്റ്റി, അത്മായട്രസ്റ്റി എന്നിവരുടെ നിയമനങ്ങളിലൂടെ സഭയിലെ എല്ലാ വിഭാഗങ്ങൾക്കും സഭാഭരണത്തിൽ പങ്കാളിത്തം അനുവദിച്ചു. മഹാജനസഭയിലൂടെ അത്മായ നേതാക്കളെയും അഖില മലങ്കര വൈദികസംഘത്തിലൂടെ വൈദികരെയും അദ്ദേഹം സംഘടിപ്പിച്ചു. വിദ്യാർത്ഥിപ്രസ്ഥാനം, സണ്ടേസ്കൂൾ പ്രസ്ഥാനം, സുവിശേഷസംഘം, ജാത്യൈക്യസംഘം, യാക്കോബായ സഭാ അഭിവർദ്ധിനീ സംഘം, വിജാതീയ മിഷൻ, ബ്രഹ്മവാർ-ഗോവാ മിഷൻ എന്നിവ ഇദ്ദേഹമാണ് ആദ്യമായി സംഘടിപ്പിച്ചത്. പാത്രിയർക്കീസ് ഏകപക്ഷീയമായി വാഴിച്ച 6 മെത്രാന്മാരും വിഭജിച്ച ഏഴ് മെത്രാസനങ്ങളും ശിഥിലീകരണത്തിന് ഹേതുവാക്കാതെ സഭയുടെ ശക്തീകരണത്തിന് മുഖാന്തിരമാക്കുവാൻ ഇദ്ദേഹം യത്നിച്ചു. പരുമല മാർ ഗ്രീഗോറിയോസ്, വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് എന്നിവർക്ക് സന്യാസം നൽകി അവരെ പ്രയോജനപ്പെടുത്തി. ലൗകികാധികാരം സമ്മതിക്കുന്ന ഉടമ്പടി നിഷേധിച്ചതിന്റെ പേരിൽ രണ്ടു വട്ടം പത്രോസ് തൃതീയൻ മുടക്കുകയും മലങ്കര അസോസ്യേഷൻ പിരിച്ചുവിടുകയും ചെയ്തുവെങ്കിലും അനുരഞ്ജനകലയുടെ മാന്ത്രികനായ അദ്ദേഹത്തിന്റെ കീഴിൽ മലങ്കരസഭ ഭിന്നത കൂടാതെ ഒറ്റക്കെട്ടായി നിന്നതിനാൽ പാത്രിയർക്കീസിന്റെ നിരോധനം മൂലം വ്യവഹാരങ്ങളോ ഒരു ചെറിയ പോറൽ പോലുമോ സഭയിലുണ്ടായില്ല. പാത്രിയർക്കീസിന്റെ ലൗകികാധികാരമോഹങ്ങൾ റോയൽക്കോടതി വിധിയിലൂടെ തകർക്കുവാൻ ഇദ്ദേഹത്തിന് കഴിഞ്ഞു. 1901-ൽ ആ വിജിഗീഷുവിന്റെ പൗരോഹിത്യ സുവർണ്ണ ജൂബിലി അസോസ്യേഷൻ തീരുമാനപ്രകാരം കോട്ടയത്തു വച്ച് വൃശ്ചികം 12-ന് ആഘോഷിച്ചു. എം. പി. വർക്കി ഗദ്യത്തിലും അന്ധകവി പുലുത്തുരുത്തിൽ ചാക്കോ ഗാനരൂപത്തിലും 'മാർ

ദീവന്നാസ്യോസ്' എന്നും 'ദീവന്നാസ്യോസ് ചരിത്രഗാനം' എന്നും പേരുകളിൽ ഓരോ ജീവചരിത്ര രചന പ്രസിദ്ധീകൃതമായി.

അദ്ദേഹത്തിന്റെ പ്രേരണപ്രകാരം അസോസ്യേഷൻ വട്ടശ്ശേരിൽ ഗീവർഗീസ് റമ്പാനെ പിൻഗാമിയാക്കി തെരഞ്ഞെടുക്കുകയും മെത്രാൻസ്ഥാനമേറ്റ് വന്നപ്പോൾ ഔദ്യോഗിക ചുമതലകൾ ഔപചാരികമായും നിയമപരമായും ഏല്പിച്ച് മലങ്കര മെത്രാപ്പോലീത്തായുടെ ഔദ്യോഗിക ആസ്ഥാനവും അധികാരവും ഒഴിഞ്ഞ് കോട്ടയം ചെറിയപള്ളിയിലേക്ക് വിശ്രമാർത്ഥം താമസം മാറ്റുകയും ചെയ്തു. റോമ്മൻ സഭയിൽ നിന്ന് സ്വീകരിച്ച വൈദികനെ അൽവാറീസ് യൂലിയോസ് എന്ന നാമത്തിലും പ്രിസ്ബിറ്റീറിയൻ സഭയിലെ വൈദികനെ റിനി വിലാത്തി തീമോത്തിയോസ് എന്ന പേരിലും മെത്രാൻ സ്ഥാനം കൊടുത്ത് അവരെ ഗോവയിലേയ്ക്കും അമേരിക്കയിലേയ്ക്കും നിയോഗിച്ച ഇദ്ദേഹം 1909 ജൂലൈ 12-ന് പരലോകം പൂകി. കോട്ടയം പഴയസെമിനാരിയുടെ വടക്കേ മുറിയിൽ കബറടക്കി. അദ്ദേഹത്തിന്റെ സമഗ്ര ജീവചരിത്രം ഫാ. ഡോ. ജോസഫ് ചീരൻ രചിച്ചു.

## ഗിരിവാപിയിൽ വിരിഞ്ഞ താമര
## (പനയ്ക്കൽ യാക്കോബ് കത്തനാർ, 1875–1955)

മലങ്കരസഭയിൽ സുപരിചിതങ്ങളായ രണ്ട് ഗാനങ്ങൾ താഴെ കൊടുക്കുന്നു. രണ്ടും സുറിയാനി വിവർത്തനങ്ങൾ ആണ്. സുറിയാനി ഗാനശാസ്ത്രപ്രാമാണിക ഗ്രന്ഥമായി അറിയപ്പെടുന്ന എക്കാറയിൽ *തൂബൈക്ക് ഈത്തോ* പാട്ടിന്റെ മൂന്നാം രാഗത്തിന് കൊടുത്തിട്ടുള്ള ഗാനമാണ് ആദ്യത്തേത്. മേല്പട്ടക്കാരുടെ ആഘോഷപൂർവ്വമായ തിരിച്ചെഴുന്നെള്ളത്തു വേളയിലും മറ്റും ഈ വിവർത്തനം ഇന്നും ഉപയോഗിക്കുന്നു.

*അരുളീ നാഥൻ ഏവം, ശിഷ്യന്മാരോടാജ്ഞയാൽ, ജാതിയിൻ വഴിയേ പോകരുതേ, ശമരവർ ഭവനേ പൂകരുതേ, പ്രീശന്മാർ തന്നുപദേശേ നിങ്ങൾ, ചേരൊല്ലിഹകേൾ, വഞ്ചനതാൻ പ്രാവുസമം കപടം കൂടാതുരഗം പോൽ ബോധമുൾക്കൊൾവിൻ, ചെന്നായ് നടുവിൽ കുഞ്ഞാടു പോലയ്യോ ഞാനയക്കുന്നു നിങ്ങളെയും.*

അടുത്ത ഗാനം ശ്ഹീമ്മാ (സാധാരണ) പ്രാർത്ഥനയുടെ തിങ്കളാഴ്ച സൂത്താറായിൽ പാടുന്ന ഗാനമാണ്. മലങ്കരസഭയിൽ സാർവത്രികമായി മേല്പട്ടക്കാരും പട്ടക്കാരും, കുർബാനയും മറ്റും കഴിഞ്ഞ് കൈ മുത്തിക്കുമ്പോൾ ഈ അനുതാപഗീതം പാടുന്നു. "ദയയിൻ കടലിനെ ഞാൻ നോക്കും. ദേവാ തനയാ എൻ പാപം പെരുകി പിഴകൾ വർദ്ധിച്ചയ്യോ, നീ, കഴുകണമെന്നെ സോപ്പായാൽ, ഏകണമെൻ ബാഷ്പാൽ വെണ്മ,

പിതൃസ്നേഹത്താൽ യാചിക്കുന്നേൻ ഞാൻ, വൈരികൾ മോദിക്കരുതെന്നിൽ, തേറും നരരിൽ ദൂതന്മാർ പ്രീതന്മാരായ് തീർന്നിവ ചൊല്ലട്ടെ– അനുതാപികളിൽ തൻ വാതിൽ രാപകലിന്നു തുറന്നീടും. ഹാല്ലേലൂയ്യാ നാഥാ സ്തുത്യൻ നീ.

നോക്കണമെൻ ദുരിതം നാഥാ, പലതര ദോഷം ചെയ്തു ഞാൻ കോപിപ്പിച്ചു ശരണമെനിക്കില്ല, ചെന്നേൻ ഞാൻ വൈദ്യൻ പക്കൽ, അവരൗഷധമെല്ലാം ചെയ്തിട്ടില്ലൊരു ഗുണവും എൻ വ്രണമോ കഠിനം, നൽ വൈദ്യാ നിന്നെയും നിൻ ഔഷധഗുണവും കേട്ടല്ലോ നിങ്കൽ വരുന്നോൻ സുഖമേൽക്കും നൂനം, തിരുജനകൻ സ്നേഹത്താലും മാതാവിൻ പ്രാർത്ഥനയാലും ഹാലേലുയ്യാ – പൊറുക്കണമെൻ പിഴകൾ.* എൻ പാപത്തിൽ ഞാൻ മരിപ്പാൻ ഇടയാകരുതയ്യോ നാഥാ എൻ ബാഷ്പങ്ങൾ ചൊരിഞ്ഞീടുന്നിപ്പോൾ അജമോ, മാടോ, ചെങ്ങാലിയോ, കുറുപ്രാവിൻ കുഞ്ഞുങ്ങളേയോ കാഴ്ചയതായിട്ടർപ്പിക്കുന്നില്ലേ. ശെമവൂൻ തൻ ഭവനേ വന്ന പാപി സ്ത്രീ പോലിരുതുള്ളി കണ്ണീർ കണ്ടെന്മേൽ കൃപ തോന്നണമേ, തിരുജനകൻ സ്നേഹത്താലും മാതാവിൻ പ്രാർത്ഥനയാലും ഹാലേ....... പൊറുക്കണമെൻ പിഴകൾ.”

ഇവയുടെയും മറ്റനേകം വിവർത്തനങ്ങളുടെയും കർത്താവ്, ഒരു കാലത്ത് കോട്ടയം പഴയസെമിനാരിയിൽ മല്പാനായി പ്രവർത്തിച്ചിരുന്ന കുന്നംകുളം **പനയ്ക്കൽ യാക്കോബ് മല്പാനാണ്.** 1928–ൽ രണ്ടാം പതിപ്പായി കുന്നംകുളം ഏ.ആർ.പി. പ്രസ്സിൽ നിന്ന് അച്ചടിച്ച സുറിയാനി ‘കീർത്തനമാല’ എന്ന ഗ്രന്ഥത്തിൽ ഈ വിവർത്തനങ്ങൾ ഉൾപ്പെടെ 44 വിവർത്തനങ്ങൾ ചേർത്തിട്ടുണ്ട്. പരുമല മാർ ഗ്രീഗോറിയോസിന്റെ നിർദ്ദേശപ്രകാരമാണ് ഈ വിവർത്തനശ്രമത്തിൽ അദ്ദേഹം മുഴുകിയതെന്ന് പറഞ്ഞു കേട്ടിട്ടുണ്ട്. വിവർത്തകന്റെ ഗുരുവും ആത്മീയ പിതാവുമായ പരുമല പരിശുദ്ധൻ ഈ കീർത്തനമാലയിലെ ഗാനങ്ങൾ ഉപയോഗിച്ചതു മൂലമാകാം ഇവ മലങ്കരയിലെങ്ങും പ്രചാരം നേടിയത്.

മലയാളം, സംസ്കൃതം, സുറിയാനി, ഇംഗ്ലീഷ് ഭാഷകളിൽ പാണ്ഡിത്യം നേടി സാഹിത്യോപാസകനായി ജീവിതം സമർപ്പിച്ച പനയ്ക്കൽ യാക്കോബ് കത്തനാരെ ആദരിക്കുവാനോ അംഗീകരിക്കുവാനോ മനസ്സിലാക്കാൻ പോലുമോ കുന്നംകുളത്തെ സമകാല സമൂഹത്തിനായില്ല. കൗശലങ്ങളിലൂടെയും കുതികാൽവെട്ടലിലൂടെയും പൊതുജനശ്രദ്ധ ആകർഷിക്കുന്നതിൽ വിദഗ്ദ്ധരായ സഹപ്രവർത്തകർ തന്നെ അദ്ദേഹത്തിലെ പണ്ഡിതനെ പരിഹസിച്ച് അപഹാസ്യനാക്കി. ഒരു പട്ടിയെ കൊല്ലുവാനുള്ള എളുപ്പവഴി അതിനെ പേപ്പട്ടി എന്ന് വിളിക്കുകയാണ് എന്ന് പ്രമാണിമാർക്ക് അന്നും അറിയാമായിരുന്നു. അവർ ആ വിദ്യ ഈ

മഹാപ്രതിഭയ്ക്ക് എതിരായി വിനിയോഗിച്ചു. വീട്ടിലും ഇടവകയിലും സമുദായത്തിലും ഒറ്റപ്പെട്ടുപോയ അദ്ദേഹം കത്തോലിക്കാ സഭയിൽ അഭയം തേടി. ആർത്താറ്റ് കത്തോലിക്കാ പള്ളിപറമ്പിൽ വടക്കുഭാഗത്തു കാണുന്ന കൊച്ചു ചാപ്പൽ ഇദ്ദേഹത്തിനുവേണ്ടി നിർമ്മിക്കപ്പെട്ടതാണത്രേ. അവിടെ ഒരു ചാരുകസേരയിൽ കിടന്ന് കൺമുമ്പിൽ കാണാവുന്ന ആർത്താറ്റ് ദൈവമാതാവിന്റെ പുരാതന പള്ളിയെ നോക്കി ഇദ്ദേഹം വിലപിച്ചിരുന്നുവത്രെ. ഈ വിലാപങ്ങളെ ചിത്തഭ്രമത്തിന്റെ ലക്ഷണങ്ങളായി അദ്ദേഹത്തിന്റെ മുൻ സഹപ്രവർത്തകർ വിശേഷിപ്പിച്ചിരുന്നുവത്രേ. കുന്നംകുളത്തുകാർ ഈ പണ്ഡിത ശിരോമണിയെ സ്മരിക്കുന്നത് കുട്ടികളുമൊന്നിച്ച് അദ്ദേഹം പാടിരസിച്ച ഒരു ഈരടി ചൊല്ലിക്കൊണ്ടാണ്.

"കൂ കൂ കുന്നംകുളം കാ കാ കാക്കു അച്ചൻ." ഇതാണ് ആ ഗാനം.

1875 ജൂലൈ 28-ന് അദ്ദേഹം കുന്നംകുളം മിഷൻ അങ്ങാടിയിൽ പനയ്ക്കൽ വീട്ടിൽ ജനിച്ചു. തൃശ്ശൂർ സി.എം.എസ്. ഹൈസ്കൂളിൽ സെക്കന്ററി വിദ്യാഭ്യാസവും, മദ്രാസ് ക്രിസ്ത്യൻ കോളജിൽ എഫ്.എ. യും പൂർത്തിയാക്കി. പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് ദ്വിതീയൻ ഇദ്ദേഹത്തിന്റെ അഭിരുചികൾ ഗ്രഹിക്കുകയും താൻ സ്ഥാപിച്ച പരുമല സെമിനാരിയിലും പിന്നീട് പഴയസെമിനാരിയിലും പഠിക്കാൻ ഏർപ്പാടാക്കുകയും ചെയ്തു. പരുമല മാർ ഗ്രീഗോറിയോസ്, വട്ടശ്ശേരിൽ മല്പാൻ എന്നിവരായിരുന്നു മുഖ്യ ഗുരുനാഥന്മാർ. അദ്ദേഹം പനയ്ക്കൽ ഈയ്യപ്പൻ മകൾ ഇറ്റ്യേനത്തെ വിവാഹം കഴിച്ചു. അഞ്ച് ആൺമക്കളും രണ്ട് പെൺമക്കളും ജനിച്ചു.

പരുമല മാർ ഗ്രീഗോറിയോസിൽ നിന്ന് കശീശാപട്ടം ഏൽക്കുകയും മാവേലിക്കരപള്ളിയിൽ പ്രഥമ ദിവ്യബലി അർപ്പിക്കുകയും ചെയ്തു. സഭയുടെ അക്കാദമിക് വിഷയങ്ങളിൽ അത്യന്തം മികവു പുലർത്തിയ ഇദ്ദേഹത്തെ അസൂയ വളർന്ന പുച്ഛത്തോടെയാണ് സഹോദര ജ്യേഷ്ഠ വൈദികർ വീക്ഷിച്ചത്. എന്നിരുന്നാലും മലങ്കര മെത്രാപ്പോലീത്തായുടെയും പരുമല മാർ ഗ്രീഗോറിയോസിന്റെയും കണ്ണിലുണ്ണിയായ അദ്ദേഹത്തെ ദ്രോഹിക്കുവാൻ ആർക്കും കഴിഞ്ഞിരുന്നില്ല. പരുമല മാർ ഗ്രീഗോറിയോസിന്റെ കാലശേഷം കാര്യങ്ങൾക്ക് വ്യത്യാസം വന്നു. 'കുർബാന ധ്യാനം' എന്ന ഗ്രന്ഥം 1905-ൽ പ്രസിദ്ധീകരിക്കപ്പെട്ടതോടെ അസൂയകൾക്ക് ആഴം വർദ്ധിച്ചു. തന്നോട് സഹോദര വൈദികരും മറ്റും കാണിച്ചിരുന്ന എതിർ മനോഭാവത്തെ ഒരു കവിയുടെ അന്യോപദേശ രീതിയിൽ അദ്ദേഹം കുർബാന ധ്യാനത്തിൽ സൂചിപ്പിച്ചിട്ടുള്ളത് അദ്ദേഹത്തിന്റെ വേദനയുടെ ആഴം മനസ്സിലാക്കാൻ സഹായകമാണ്: "ക്രിസ്ത്യാനികളുടെ പട്ടണമായ 'ഗിരിവാപി'യിൽ ദേവദാസൻ എന്നു പേരായ ഒരാൾ

പാർത്തിരുന്നു. ആ മനുഷ്യൻ കാനോനാ നടപടികളിൽ അതിതല്പരനും, ശുശ്രൂഷാദികളിൽ അതി ഭക്തനുമായതുകൊണ്ട് ലോകമയന്മാരായ പല രാലും നിന്ദിക്കപ്പെട്ടു വന്നു. കായേന്റെ ഭീഷണികളാൽ ഹാബേലിന്റെ സൗമ്യ ഹൃദയം വേദനപ്പെട്ടിരുന്നതുപോലെയും സോദോമിലെ പാപങ്ങ ളാൽ നീതിമാനായ ലോത്തിന്റെ ഹൃദയം വ്യാകുലപ്പെട്ടിരുന്നതു പോലെയും ഏശാവിന്റെ ലോകോല്ലാസങ്ങളാൽ യാക്കോബിന്റെ ഭക്തി യേറിയ നടപടികൾ വിരുദ്ധപ്പെട്ടിരുന്നതുപോലെയും ഈ മനുഷ്യൻ എല്ലാ യ്പ്പോഴും ഓരോപ്രകാരമുള്ള ദുഃഖഹേതുക്കളാൽ മനോവേദനയോടു കൂടെ പ്രാർത്ഥന കഴിച്ചുവന്നു." വി. കുർബാനാ ധ്യാനത്തിന്റെ ഈ മുഖ വാക്യങ്ങൾ ആത്മകഥാ സൂചകങ്ങളാണ്. അതിലെ ഓരോ വിശേഷ പദ ങ്ങളും ഉപമാന വാക്യങ്ങളും അദ്ദേഹത്തിന്റെ വേദനിപ്പിക്കുന്ന ഹൃദയ വ്യഥകളെ നിഗൂഢമായി ധ്വനിപ്പിക്കുന്നു.

ഗിരിവാപി കുന്നംകുളം തന്നെ (ഗിരി = കുന്ന്,) വാപി = കുളം), ഗിരി വാപി = കുന്നംകുളം.

1910-ൽ അദ്ദേഹം പറവൂർ പള്ളിയിലെ വികാരിയായിരുന്നു. ഈ കാല യളവിൽ അദ്ദേഹം രചിച്ച രചനകൾ താഴെ പറയുന്നവയായിരുന്നു.

1) വി. സ്നാപകന്റെ ജീവചരിത്രത്തിൽ നിന്നുള്ള 10 പാഠങ്ങൾ.
2) പുതിയ മംഗല്യ ഗീതങ്ങൾ.
3) ചെറിയ പ്രാർത്ഥനാ പുസ്തകം.
4) ക്രിസ്തീയ ബാലഗീതങ്ങൾ.
5) വി. തിരുസഭ.
6) വി. സഭയുടെ ശുദ്ധീകരണം.
7) പ്രതിഷ്ഠ.
8) വിശുദ്ധന്മാരോടുള്ള സംസർഗ്ഗം (പദ്യം).
9) പീഡാനുഭവ ധ്യാനമാല (പദ്യം).
10) വി. കുർബാന ധ്യാനമാല (പദ്യം).
11) സുറിയാനി കീർത്തനമാല (പദ്യം).
12) ശ്രീയേശു ബാലചരിതം.
13) ശ്രീയേശുനാഥനും മഗ്ദലന മറിയവും.

അക്കാലത്ത് ഇത്രയേറെ ഗ്രന്ഥങ്ങൾ രചിച്ച് പ്രസിദ്ധീകരിച്ച മറ്റെഴു ത്തുകാർ മലങ്കരസഭയിൽ തന്നെ കാണുമോ എന്ന് സംശയമാണ്. പുസ്ത കങ്ങൾ മിക്കവാറും കുന്നംകുളത്തുള്ള ഏ.ആർ.പി. പ്രസ്സിലും, വള്ള ത്തോൾ മുദ്രണാലയത്തിലും നിന്ന് 1905-1928 കാലങ്ങളിൽ പ്രസിദ്ധപ്പെ ടുത്തിയവയാണ്.

ഭക്തിവിഷയങ്ങളിൽ കാണിച്ച ഈ മികവ് ഭൗതിക കാര്യങ്ങളിൽ

പുലർത്തുവാൻ അദ്ദേഹം പരാജയപ്പെട്ടതായി തോന്നുന്നു. പനയ്ക്കൽ ശ്രീ. ഇയ്യപ്പൻ അന്ന് പ്രതാപിയായിരുന്നു. അദ്ദേഹത്തിന്റെ മകൾ ആഗ്രഹിച്ച ലൗകികാഭിവൃദ്ധി ഭക്തിമാർഗൈക തല്പരനായ ഈ പാവം ഭർത്താവിന് നേടിക്കൊടുക്കാനാകാതെ വന്നത് ഗൃഹഛിദ്രങ്ങൾക്ക് കാരണമായി. വീട്ടിനകത്തും പുറത്തും അസ്വസ്ഥതകൾ അദ്ദേഹത്തെ നിരന്തരം വേട്ടയാടി. തനിക്കർഹമായ അംഗീകാരങ്ങളും ബഹുമതികളും അനർഹരായ ആളുകൾ കൗശലപൂർവ്വം കവർന്നെടുക്കുന്നത് നിസ്സഹായമായി നോക്കിനിൽക്കുവാനേ അദ്ദേഹത്തിന് കഴിഞ്ഞുള്ളു. യൗസേപ്പിനെ അറിയാത്ത ഫറവോന്മാർ അധികാരത്തിൽ വന്നു. സഭയിലെ വ്യവഹാരയുഗത്തിൽ പണം പിരിച്ച് കൂടുതൽ കൊടുക്കുന്നവരെയല്ലാതെ അക്കാദമിക് കാര്യങ്ങളിൽ നേട്ടമുണ്ടാക്കുന്നവരെ ശ്രദ്ധിക്കുവാനോ പ്രോത്സാഹിപ്പിക്കുവാനോ സഭാനേതൃത്വം ശ്രദ്ധിച്ചില്ല. അദ്ദേഹത്തിനാണെങ്കിൽ ചെറുപ്പം മുതലേ തത്വങ്ങളോട് ഭ്രാന്തമായ ഒരു ആവേശം തന്നെയായിരുന്നു. ലൗകികനേട്ടങ്ങൾക്കായി അവയെ വിട്ടുവീഴ്ച ചെയ്യുവാൻ അദ്ദേഹം തയ്യാറായിരുന്നില്ല. നിരാശകൾ ഒന്നൊന്നായി അദ്ദേഹത്തിനുമേൽ വല വിരിച്ചു. സമൂഹത്തിൽ ഒറ്റപ്പെട്ടു എന്ന ബോധ്യം അദ്ദേഹത്തെ കൂടുതൽ അന്തർമുഖനാക്കി. സുഹൃദ്ബന്ധങ്ങൾ ക്രമേണ അകന്നകന്നു പോയി.

1928-ൽ അദ്ദേഹം കത്തോലിക്കാസഭയിൽ അഭയം കണ്ടെത്തി. വിലയേറിയ ഒരു മുത്ത് കൈവന്ന സംതൃപ്തിയോടുകൂടി അവർ അദ്ദേഹത്തെ സ്വീകരിച്ചു. വിവാഹിതനാണെന്നോ, ഒരു പിതാവാണെന്നോ ഉള്ള വസ്തുതകൾ അവർ അവഗണിച്ചു. ആദ്യകാലത്ത് അദ്ദേഹം പുതുശ്ശേരി പള്ളിയിൽ വികാരിയായിരുന്നു. അസുഖം ബാധിച്ച നാളുകളിൽ ആ പള്ളിയിൽ നിന്ന് അദ്ദേഹത്തിന് മികച്ച ശുശ്രൂഷകൾ ലഭിച്ചു. അവിടെ കിടന്ന് അന്ത്യശ്വാസം വലിച്ചു. കുന്നംകുളത്തിനടുത്തുള്ള പുതുശ്ശേരിയിൽ തന്നെ കബറടക്കപ്പെടുകയും ചെയ്തു. 80-ാം വയസ്സിൽ നിര്യാതനായ അദ്ദേഹത്തിന്റെ സ്മരണ നിലനിർത്തുവാൻ മകൻ പി. ജെ. എബ്രഹാം 1988-ൽ സുറിയാനിയിൽ നിന്നുള്ള മലയാളഗീതങ്ങൾ എന്ന പേരിൽ ഒരു ചെറു ഗ്രന്ഥം പ്രസിദ്ധീകരിച്ചു. 1955 ആഗസ്റ്റ് 4-ന് ആ മഹത് ജീവിതത്തിന് അന്തിമ തിരശ്ശീല വീണു (കുന്നംകുളം എം.ജെ.ഡി. ഹൈസ്കൂൾ റിട്ട. ഹെഡ്മാസ്റ്റർ ശ്രീ. പി. കെ. ഇട്ട്യേര എഴുതിയ കുറിപ്പുകളോട് കടപ്പാട്).

## അദ്ദേഹത്തിന്റെ മറ്റൊരു ജീവചരിത്ര സംക്ഷേപം

1875 ജൂലൈ 28-നും 1955 ആഗസ്റ്റ് 4-നും ഇടയിൽ ജീവിച്ച കുന്നംകുളം പനയ്ക്കൽ യാക്കോബ് കത്തനാർ, പുലിക്കോട്ടിൽ ജോസഫ് മാർ ദീവ

ന്നാസ്യോസ് മലങ്കര മെത്രാപ്പോലീത്തായിൽ നിന്ന് കുറുപ്പമ്പടി പള്ളി യിൽ വച്ച് 1898 മാർച്ച് 23-ന് കോറൂയോപട്ടം ഏറ്റതായി രേഖപ്പെടുത്തിയ പട്ടംകൊട പുസ്തകം ഈയിടെ ലേഖകൻ കോട്ടയം പഴയസെമിനാരി ആർക്കൈവ്സിൽ കാണുകയുണ്ടായി. 1886 സെപ്റ്റംബർ 21-ന് കശ്ശീശാ പട്ടമേറ്റ ചീരൻ ഗീവറുഗീസ് കത്തനാരും (പഴഞ്ഞി) 1894 ജനുവരി 2-ന് കശ്ശീശാപട്ടമേറ്റ പുലിക്കോട്ടിൽ മത്തായി കത്തനാരും (പഴഞ്ഞി) 1902 മാർച്ച് 30-ന് മ്സമ്രോനോപട്ടം ഏറ്റ കൊള്ളന്നൂർ യാക്കോബ് കത്തനാരും (പഴഞ്ഞി) 1883 ഫെബ്രു. 20-ന് കശീശാപട്ടം ഏറ്റ ഗീവറുഗ്ഗീസ് കത്ത നാരും (കുന്നംകുളം) 1883 ഏപ്രിൽ 2-ന് കശ്ശീശാപട്ടമേറ്റ പുലിക്കോ ട്ടിൽ ശീമോൻ കത്തനാരും (പഴഞ്ഞി) അതേ ദിവസം കശ്ശീശാപട്ടം ഏറ്റ ശീമോൻ കത്തനാരും (കുന്നംകുളം) 1894 ജനുവരി 9-ന് കശ്ശീശാപട്ട മേറ്റ ചീരൻ ഇയ്യോബ് കത്തനാരും (ചാലിശ്ശേരി) 1896 ഡിസം 18-ന് കോറൂയോ പട്ടമേറ്റ തെക്കെക്കര കുറിയാക്കോസ് കോറിയും (കുന്നം കുളം. അദ്ദേഹം 1901 ഡിസം. 21-ന് കശ്ശീശാ) 1904 ഒക്ടോബർ 17-ന് കോറൂയോ പട്ടമേറ്റ കോലാടി ദാവീദ് കോറിയും (താവു അച്ചൻ കുന്നം കുളം) 1904 ഏപ്രിൽ 19-ന് കോറൂയോ പട്ടമേറ്റ ചെറുവത്തൂർ യാക്കോബ് കോറിയും (കുന്നംകുളം കണ്ടിയ്ക്കൻ അച്ചൻ) ഗീവറുഗ്ഗീസ് കോറൂ യോയും (കുന്നംകുളം ചാമക്കാട് ചീരനച്ചൻ) വെട്ടിക്കുന്നേൽ മത്തായി കോറൂയോയും അദ്ദേഹത്തിന്റെ സമകാലികരായിരുന്നുവെന്ന് പട്ടംകൊട പുസ്തകത്തിൽ രേഖയുണ്ട്.

അതുല്യ പ്രതിഭാശാലിയായ അദ്ദേഹം സഭയുടെ സാഹിത്യത്തെ പോഷിപ്പിക്കാനുള്ള ശ്രമത്തിൽ ആയുഷ്ക്കാലം മുഴുവൻ ഏർപ്പെട്ടു. മല ങ്കരസഭയുടെ സാഹിത്യശേഖരം താരതമ്യേന ശുഷ്ക്കമാണെന്നത് അദ്ദേ ഹത്തെ ചിന്താധീനമാക്കി. സുറിയാനി സഭാസംബന്ധമായ പ്രസംഗങ്ങൾ എന്ന ശീർഷകത്തിൽ 1923 കർക്കിടകം 15-ന് ആർത്താറ്റ് സിംഹാസന പള്ളിയിൽ നിന്ന് അദ്ദേഹം പ്രസിദ്ധീകരിച്ച ലഘുഗ്രന്ഥത്തിന്റെ മുഖ വുരയിൽ അദ്ദേഹം എഴുതി: "സുറിയാനിക്കാരായ നമ്മുടെ സഭാ പഞ്ചാം ഗമനുസരിച്ച് അതാത് ഞായറാഴ്ചകൾക്കും പെരുന്നാളുകൾക്കും ഉപ യോഗിപ്പാൻ തക്കവണ്ണം പ്രസംഗങ്ങളോ പ്രസംഗകുറിപ്പുകളോ മലയാള ഭാഷയിൽ അത്ര ധാരാളമല്ലെന്ന് ഏവർക്കും അറിയുമല്ലോ." ചേലക്കര പള്ളിയിൽ അദ്ദേഹം പ്രവർത്തിക്കുമ്പോൾ ആ പള്ളിയിൽ ഒരു പ്രസി ദ്ധീകരണസംഘം അദ്ദേഹം സ്ഥാപിച്ചു. അവരാണ് മേൽ പ്രസ്താവിച്ച പ്രസംഗം കുന്നംകുളം മലയാളശോഭിനി അച്ചുകൂടത്തിൽ നിന്ന് 1923-ൽ പ്രസിദ്ധം ചെയ്തത്. ആത്മീയ പുസ്തകങ്ങളും മറ്റു രേഖകളും അച്ച ടിച്ച് പ്രസിദ്ധം ചെയ്യാൻ മാർ ഒസ്താത്തിയോസ് സ്മാരക പുസ്തക ശാല എന്ന പേരിൽ അദ്ദേഹത്തിന്റെയും പുലിക്കോട്ടിൽ ചെറിയാക്കു

ശെമ്മാശന്റെയും ഉത്സാഹത്തിൽ ഒരു പ്രസാധകസംഘം ആർത്താറ്റ് സിംഹാസനപള്ളിയിൽ സ്ഥാപിതമായി. കുന്നംകുളം എ.ആർ.പി. (അക്ഷര രത്ന പ്രകാശിനി) പ്രസ്സിൽ നിന്ന് പനയ്ക്കൽ യാക്കോബ് കത്തനാർ എഴുതിയ "പത്ത് പാഠങ്ങൾ" എന്ന പുസ്തകം MO. M.A. Series No. 1 എന്ന തലക്കുറിയിൽ പുറത്തിറങ്ങി.

മുമ്പ് അദ്ദേഹത്തിന്റേതായി കാണിച്ച 13 പുസ്തകങ്ങൾക്ക് പുറമേ മാർ ദീവന്നാസ്യോസ് വിജയം (ദശകത്രയം), മാർ ദീവന്നാസ്യോസ് ചരമ ഗീതം, വി. കുർബാന ധ്യാനം (ഗദ്യം) ഇങ്ങനെ മൂന്ന് പുസ്തകങ്ങൾ കൂടി കണ്ടുകിട്ടിയിട്ടുണ്ട്.

ഇവയിൽ ഏറ്റവും ശ്രദ്ധേയമായ കൃതി കുർബാന ധ്യാനം ആണ്. വി. കുർബാനയുടെ വ്യാഖ്യാനം വിഷയമാക്കി മലയാളത്തിൽ വിരചിതമായ ഒന്നാമത്തെ പുസ്തകമാണിത്. 1905–ൽ പ്രസിദ്ധീകൃതമായ ആ ഗ്രന്ഥം ദീവന്നാസ്യോസ് ബർ സ്ലീബി, മൂശെ ബർകീപ്പാ തുടങ്ങിയ സാർവത്രിക സഭാപിതാക്കന്മാർ സുറിയാനിയിലെഴുതിയ വ്യാഖ്യാന ഗ്രന്ഥങ്ങളെ ഉപജീവിച്ചെഴുതിയ മനോഹര രചനയാണ്. കുർബാന അനുഷ്ഠിക്കുന്ന ദേവാലയങ്ങൾ, പള്ളിയുപകരണങ്ങൾ, പൂജാപാത്രങ്ങൾ, പൂജാദ്രവ്യങ്ങൾ, കാർമ്മികവസ്ത്രങ്ങൾ, ഓരോ ഘട്ടത്തിൽ ചൊല്ലുന്ന പ്രാർത്ഥനയുടെ വേദപശ്ചാത്തലം, കൗദാശിക പ്രാധാന്യം, ആഹ്വാനങ്ങളുടെ സാംഗത്യം, ഗീതങ്ങളുടെ പ്രസക്തി, അനുഷ്ഠാനങ്ങളുടെ കൗദാശിക പ്രാധാന്യം തുടങ്ങി രഹസ്യപ്രാർത്ഥനകളുടെ വ്യാഖ്യാനം എന്നിവ അതിസരസവും ഭക്തിമയവും ആയ ഭാഷയിൽ വിശദീകരിച്ചിട്ടുള്ളത് ഈ എഴുത്തുകാരൻ സണ്ടേസ്ക്കൂൾ പാഠപുസ്തകമായി പഠിച്ചിട്ടുള്ളത് സ്മരിക്കുന്നു. ഒരു ഭക്തന്റെ കാഴ്ചപ്പാടിൽ ആരാധനയെ വീക്ഷിക്കുന്ന ഒരു സമീപനം ആ പുസ്തകത്തിൽ ആദിയോടന്തം നിറഞ്ഞുനിൽക്കുന്നു.

കുർബാന ധ്യാനം എന്ന ഗ്രന്ഥം, പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് ദ്വിതീയൻ മലങ്കര മെത്രാപ്പോലീത്താ, വട്ടശ്ശേരിൽ ഗീവറുഗീസ് റമ്പാൻ, കോനാട്ട് മാത്തൻ കത്തനാർ എന്നിവർ പരിശോധിച്ചതാണെന്ന് ഗ്രന്ഥകർത്താവ് രേഖപ്പെടുത്തിയത് പഠനത്തിന്റെ ഗൗരവവും ആധികാരികതയും വർദ്ധിപ്പിച്ചിട്ടുണ്ട്. ഗ്രന്ഥകാരന്റെ ചിത്രങ്ങളിലുള്ള സൂക്ഷ്മ നിരീക്ഷണം കവിതയായി രൂപംകൊള്ളുന്നത് കാണുക: "ഉദയാദ്രിയിൽ ആനന്ദത്തോടെ കരേറിനിന്നുകൊണ്ട് തന്റെ പ്രകാശമയമായ മുഖം സാവധാനത്തോടെ കാണിക്കുന്ന സൂര്യനെപ്പോലെയും പൂമൊട്ടിൽ ഒതുങ്ങാതെ പ്രബലതയോടെ പുറത്തുവരുന്ന സൂര്യരശ്മികൾ പോലെയും തന്റെ മണിയറയിൽ നിന്ന് പുറപ്പെട്ട മണവാളനെപ്പോലെയും മദ്ബഹായിൽ നില്ക്കുന്ന വിശുദ്ധ വസ്ത്രാലങ്കാര ഭൂഷിതനായ പുരോ

ഹിതനെ ശുശ്രൂഷക്കാരുടെ അണികൾ, ധൂപകലശം, സ്ലീബാ, തിരികൾ, മറുബഹസാകൾ ഇത്യാദികളോടെ ഞാൻ കണ്ടു. എന്നാറെ ഞാൻ അപ്പവും വീഞ്ഞും, പൂജിച്ചുവന്നവനായ മൽക്കിസദെക്കിനെയും ന്യായ പ്രമാണകാലത്തിലെ ആചാര്യന്മാരെയും ജനങ്ങൾക്കു ധൂപംകാട്ടുന്ന സമയത്ത് ദൈവദൂതുണ്ടായ സ്കറിയ എന്ന പട്ടക്കാരനെയും ഓർത്തു."

മുമ്പിലുള്ള ദൃശ്യങ്ങളെ സൂക്ഷ്മമായും കാവ്യാത്മകമായും ചിത്രണം ചെയ്യാനും ഈ ദൃശ്യങ്ങളെ വി. വേദസംഭവങ്ങൾ ഉദ്ധരിച്ച് താരതമ്യം ചെയ്യാനുമുള്ള ഗ്രന്ഥകാരന്റെ കഴിവ് ഈ ഭാഗത്ത് വ്യക്തമായി കാണുന്നുണ്ട്.

അദ്ദേഹത്തിന്റെ ചിന്താബന്ധുരമായ അപഗ്രഥനപാടവം യോഹന്നാൻ സ്നാപകന്റെ ജീവചരിത്രത്തെ ആധാരമാക്കി എഴുതിയ പത്തു പാഠങ്ങൾ എന്ന ചെറുഗ്രന്ഥത്തിൽ കാണാം. പത്ത് അനുകരണീയ പാഠങ്ങൾ ഇവയാണ്.

1. സ്നാപകൻ പ. റൂഹായുടെ നിറവുള്ള പ്രസംഗകൻ.
2. നാസീർ വ്രതക്കാരൻ ആയ പ്രസംഗകൻ.
3. സർവഥാ പ്രാർത്ഥിക്കുന്ന പ്രസംഗകൻ.
4. നോമ്പു നോല്ക്കുന്ന പ്രസംഗകൻ.
5. താഴ്മയുള്ള പ്രസംഗകൻ.
6. നിർഭയനായ പ്രസംഗകൻ.
7. അനുതാപത്തിന്റെ പ്രസംഗകൻ.
8. ദീർഘക്ഷമയുള്ള പ്രസംഗകൻ.
9. കർത്താവിനെ ചൂണ്ടിക്കാണിച്ച പ്രസംഗകൻ.
10. ആക്ഷേപ നിന്ദകൾ സഹിച്ച പ്രസംഗകൻ.

'മാർ ദീവന്നാസ്യോസ് വിജയം' അദ്ദേഹത്തിന്റെ സംസ്കൃത പാണ്ഡിത്യം, കാവ്യനൈപുണ്യം, വാചോമിതത്വം എന്നീ സിദ്ധികളെ വേണ്ടുവോളം വിശദീകരിച്ചിട്ടുണ്ട്. സംസ്കൃതപദ ബാഹുല്യം കൊണ്ട് സാധാരണക്കാർക്ക് ബാലികേറാമലയായിത്തീർന്ന വീണപൂവിന്റെയും (കുമാരനാശാൻ) മയൂരസന്ദേശത്തിന്റെയും (കേരളവർമ്മ വലിയകോയിത്തമ്പുരാൻ) ഉമാകേരളത്തിന്റെയും (ഉള്ളൂർ) കാലത്ത് മാലിനീവൃത്തത്തിന്റെ ശാലീനമായ ഈണത്തിൽ പ്രാസഭംഗി തികഞ്ഞ ശുദ്ധ മലയാളത്തിൽ പനയ്ക്കൽ കാക്കു അച്ചൻ തന്റെ ഗുരുവിന്റെ ജീവചരിത്രം ശ്ലോകത്തിൽ ധ്വന്യാത്മകമായി പറഞ്ഞു:

"അവസരമിതിലത്താനാസ്സിയോസാർത്തി തേടി
സവിനയമിഹ ദീവന്നാസ്യോസ് കീർത്തി നേടി

പുനരരിയ പിതാവന്നേകിയോരാജ്ഞയോടീ
ജനമൊരു പൊതുയോഗം ഭംഗിയായൊത്തു കൂടി" (ശ്ലോകം 25).

കാവ്യാനശീലന സംസ്കാരമില്ലാത്ത സുറിയാനി സമുദായം ഈ പ്രതിഭാശാലിയെ വേണ്ടത്ര മനസ്സിലാക്കിയിട്ടില്ല. സുറിയാനിയിൽ നിന്ന് തെരഞ്ഞെടുത്ത കുറെ ഗാനങ്ങൾ അദ്ദേഹം ഭാഷയിലേക്ക് വിവർത്തനം ചെയ്തു. വിവർത്തനം ചെയ്ത ഗാനങ്ങൾ പുതിയ പതിപ്പുകളിറങ്ങുമ്പോൾ കൂടുതൽ മിനുക്കുപണികൾ ചെയ്ത് സംസ്ക്കരിക്കുവാൻ അദ്ദേഹം ശ്രമിച്ചു.

"ഹ്ത്തീസ് ലോക്" എന്നാരംഭിക്കുന്ന ഗാനത്തിന്റെ വിവർത്തനം ആദ്യ പതിപ്പിൽ ഇപ്രകാരമാണ്:

"ചെയ്തേൻ പാപം ദയവാനേ യാചന കേട്ടിട്ടകൃത്യം മായിക്കാ-
നാഥാ സർവ്വേശാ കൃപ ചെയ്കെന്നിൽ."

1946-ലെ അഞ്ചാം പതിപ്പിൽ അത് കൂടുതൽ മെച്ചപ്പെടുത്തി.

"ചെയ്തേൻ പിഴ ഞാൻ ദയവാനേ യാചന കേട്ടെൻ
കുറ്റം പോക്കണമേ, നാഥാ-സർവ്വേശാ കൃപ ചെയ്കെന്നിൽ."

കീർത്തനമാലയ്ക്ക് ഒരു രണ്ടാം ഭാഗമുണ്ട്. ആദ്യ ഭാഗം മുഴുവൻ സുറിയാനിയിലെ ശ്ഹീമ്മാ നമസ്ക്കാരം, ആണ്ടുതക്സാ, കൂദാശക്രമങ്ങൾ എന്നിവയിലെ ഗാനങ്ങൾ ആണെങ്കിൽ രണ്ടാം ഭാഗം മുഴുവൻ സ്വതന്ത്ര രചനകളാണ്. ശങ്കരാഭരണം, സൗരാഷ്ട്രം, ബലഹരി, ചിന്തുതര, ദ്വിജാവന്തി, ഭൈരവി, മുഖാദി, കാമാശി, ചെഞ്ചുരുട്ടി, ശങ്കരാഭരണം, മധ്യമാവതി, ഉശാഹി തുടങ്ങിയ ക്ലാസ്സിക് രാഗങ്ങളിൽ 38 ഗാനങ്ങൾ അദ്ദേഹം ഈ ഭാഗത്തിൽ രചിച്ചിരിക്കുന്നു. അദ്ദേഹം ശാസ്ത്രീയ സംഗീതം പഠിച്ചിരുന്നു എന്ന് വേണം അനുമാനിക്കുവാൻ.

ഒന്നര നോവൽ കൊണ്ട് മലയാള നോവൽ സാഹിത്യത്തിൽ ചിരപ്രതിഷ്ഠ നേടിയ ചന്തുമേനോന്റെ സമകാലികനായ ഈ ഭാഷാകവി സാഹിത്യചരിത്രത്തിന്റെ ശ്രീകോവിലിൽ പ്രവേശനം കിട്ടാതെ ഇന്നും പടിവാതിൽക്കൽ നില്ക്കുകയാണ്. അദ്ദേഹത്തിന്റെ രചനകൾ മുഴുവൻ തേടിപ്പിടിച്ച് ആധികാരികമായ ഒരു പഠനം ചേർത്ത് പ്രസിദ്ധീകരിക്കുവാൻ ഒരു സാംസ്ക്കാരിക വകുപ്പ് എന്നാണ് സ്വതന്ത്ര ദേശീയ സഭയുടെ അവകാശവാദം നിരന്തരം മുഴക്കുന്ന ഇന്ത്യൻ ഓർത്തഡോക്സ് സഭയ്ക്ക് യാഥാർത്ഥ്യമാക്കുവാൻ കഴിയുക? (കുന്നംകുളം ഇടവകപത്രികയിലെ ലേഖനം).

## കാക്കശ്ശേരി ജോസഫ് കോർഎപ്പിസ്ക്കോപ്പാ കുന്നംകുളത്തിന്റെ ശ്രേഷ്ഠാചാര്യൻ

കഴിഞ്ഞ തലമുറയിൽ കുന്നംകുളത്ത് ജീവിച്ചിരുന്ന ഡസൻ കണക്കിന് ബഹുമാന്യ വൈദികർ സ്മരണയിലുണ്ടെങ്കിലും കുന്നംകുളം മഹാ ഇടവകയുടെ ശ്രേഷ്ഠാചാര്യൻ എന്ന ബഹുമതിയർഹിക്കുന്ന ഒരാളേ ഉള്ളൂ. അദ്ദേഹമാണ് ചെറുകാക്കശ്ശേരി അച്ചൻ.

ആർത്താറ്റ് - കുന്നംകുളം ഇടവകയിൽ ചെറുകാക്കശ്ശേരി മാത്തുവിന്റെയും കുഞ്ഞിലയുടെയും മകനായി 1918 നവംബർ 9-ന് ജനിച്ച അദ്ദേഹത്തിന്റെ പേർ ഇട്ടൂപ്പ് എന്നായിരുന്നു. പൊതുപ്രവർത്തനത്തിലും സഭാകാര്യങ്ങളിലും താല്പര്യമുള്ള കുടുംബമായിരുന്നു അദ്ദേഹത്തിന്റേത്. അദ്ദേഹത്തിന്റെ ജ്യേഷ്ഠൻ പീറ്റർ എം. കാക്കശ്ശേരി (പാത്തു മാസ്റ്റർ) കുന്നംകുളത്ത് ഒരു കാലത്ത് പ്രശസ്തമായി പ്രവർത്തിച്ചിരുന്ന സിറിയൻ ക്രിസ്ത്യൻ ബുക്ക് ഡിപ്പോയുടെ മാനേജർ എന്ന നിലയിൽ അമൂല്യമായ പല സഭാഗ്രന്ഥങ്ങളും (ഉദാ: കുർബാന ധ്യാനം, കീർത്തനമാല etc) പ്രസിദ്ധപ്പെടുത്തിയ സഭാസ്നേഹിയും കുന്നംകുളം പഴഞ്ഞി സണ്ടേസ്ക്കൂൾ അസോസിയേഷന്റെ മുഖ്യ സംഘാടകരിൽ ഒരാളും ആയിരുന്നു. സെക്കണ്ടറി വിദ്യാഭ്യാസം പൂർത്തിയാക്കിയ ഇട്ടൂപ്പ് കോലാടി താവു അച്ചന്റെ (ദാവീദ് കോറെപ്പിസ്ക്കോപ്പാ) ശിക്ഷണത്തിൽ സുറിയാനി പഠിക്കുകയും വൈദികനാവാനുള്ള വിളിയുടെ ഭാഗമായി മദ്ബഹാ ശുശ്രൂഷയിൽ പ്രവേശിക്കുകയും ചെയ്തു. സെക്കണ്ടറി വിദ്യാഭ്യാസം പൂർത്തിയാക്കിയ അദ്ദേഹം അദ്ധ്യാപക പരിശീലനം പൂർത്തിയാക്കി കുന്നംകുളം എം.ജെ.ഡി. ഹൈസ്ക്കൂളിൽ അധ്യാപകജോലിയിൽ പ്രവേശിച്ചു. ആർത്താറ്റ്-കുന്നംകുളം മഹാഇടവകയുടെ കേന്ദ്രഓഫീസ് പ്രവർത്തിച്ചിരുന്ന പഴയപള്ളിയുടെ കോമ്പൗണ്ടിലായിരുന്ന അധ്യാപക വൃത്തി സഭാസേവനത്തോടുള്ള അഭിനിവേശമായി വളർന്നു. തുടർന്ന് ജോലി രാജി വച്ച് കോട്ടയം പഴയസെമിനാരിയിൽ വിദ്യാർത്ഥിയായി.

1938 നവംബർ 3-ന് പരുമല സെമിനാരിയിൽ വച്ച് പ. ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാബാവായിൽ നിന്ന് ശെമ്മാശുപട്ടം സ്വീകരിച്ചു. കോട്ടയം എം.ഡി. സെമിനാരിയിലെ സുറിയാനി മല്പാൻ ചെറിയമഠത്തിൽ അച്ചനായിരുന്നു അദ്ദേഹത്തിന്റെ മാതൃകാപുരുഷൻ. രാത്രിയിൽ കിടന്നുറങ്ങുമ്പോൾ 'ഗ' ആകൃതിയിൽ കിടക്കണമെന്ന് മല്പാനച്ചൻ നൽകിയ ഉപദേശം ജീവിതാന്ത്യം വരെ അദ്ദേഹം അനുസരിക്കുകയും അനുവർത്തിക്കുകയും ചെയ്തിരുന്നു. സെമിനാരിയിൽ അക്കാലത്ത് പഠനം നടത്തിയിരുന്ന ചെമ്മണ്ണൂർ പത്രോസ് ശെമ്മാശനും കാക്കശ്ശേരി ഇട്ടൂപ്പ് ശെമ്മാശനും സമർത്ഥരായ വിദ്യാർത്ഥികൾ ആയിരുന്നു. കോട്ടയം

പഴയസെമിനാരി ചാപ്പലിൽ വച്ച് 1947 ജനുവരി 8–ാം തീയതി അദ്ദേഹം കശ്ശീശാപട്ടം സ്വീകരിച്ചു (കശ്ശീശാ ആയതിനുശേഷം മാമ്മൂദീസാപ്പേർ ആയ ജോസഫ് എന്ന പേരിൽ അദ്ദേഹം അറിയപ്പെട്ടു).

അവിവാഹിത വൈദികനും കോമളരൂപിയുമായ അച്ചൻ യാതൊരു ദുഃസ്വഭാവങ്ങളുമില്ലാത്ത വൈദികൻ എന്ന നിലയിൽ കുന്നംകുളത്ത് അതിവേഗം ജനപ്രീതിയാർജ്ജിച്ചു. ദീർഘകാലം ആർത്താറ്റ് കുന്നംകുളം മഹാ ഇടവകയുടെ വികാരിയും പള്ളിവക സ്കൂളുകളുടെ മാനേജർ ആയും പ്രവർത്തിച്ചു. കുറെക്കാലം കോയമ്പത്തൂർ പള്ളിയുടെ വികാരിയായിരുന്നു. കുന്നംകുളം കക്കാട് പള്ളി, അയ്യമ്പറമ്പ്പള്ളി, ചൊവ്വന്നൂർപള്ളി, എം.ജി.എം. നേഴ്സറി സ്കൂൾ എന്നിവയുടെ നിർമ്മാണത്തിന് നേതൃത്വം നൽകി.

മലങ്കരസഭയോട് പുനരൈക്യപ്പെട്ട ഔഗേൻ ബാവായോട് അച്ചന് അതീവ ഭക്തി ഉണ്ടായിരുന്നു. പ. ഔഗേൻ തിരുമേനിയുടെ നിർദ്ദേശ പ്രകാരമാണ് അടുപ്പൂട്ടിക്കുന്നിലെ മൂന്ന് ഏക്കർ സ്ഥലം മാഗ്ദലൈൻ കോൺവെന്റിനുവേണ്ടി അദ്ദേഹം നൽകിയത്. ഇന്ന് അവിടെ ഉയർന്നു വന്നിട്ടുള്ള കോൺവെന്റ്, വിദ്യാലയങ്ങൾ, കരുണാലയം, വൃദ്ധസദനം എന്നിവ അദ്ദേഹത്തിന്റെ മഹാമനസ്കതയോട് കടപ്പെട്ടിരിക്കുന്നു.

കടുത്ത പ്രമേഹരോഗിയായപ്പോൾ അടുപ്പൂട്ടിക്കുന്നിലെ സ്ഥലത്ത് ഒരു ദയറാബംഗ്ലാവ് പണിത് അവിടെയാണ് അദ്ദേഹം താമസിച്ചിരുന്നത്. മൂന്ന് കന്യാസ്ത്രീകൾ അടങ്ങിയ കോൺവെന്റ് കുടുംബം അദ്ദേഹത്തിന്റെ ജീവിതത്തിനും അദ്ദേഹത്തിന്റെ നേതൃത്വവും രക്ഷാകർത്തൃത്വവും കോൺവെന്റിനും പരസ്പരം ഭദ്രത പകർന്നു. വൈദിക വേഷത്തിലല്ലാതെ അദ്ദേഹത്തെ കാണാൻ പ്രയാസമാണ്. വലിയ ദാനശീലനെന്ന് അദ്ദേഹത്തെക്കുറിച്ച് പറയാനാവില്ല. എന്നാലും യഥാർത്ഥ ആവശ്യക്കാരെ തിരിച്ചറിയുമ്പോൾ സന്തോഷത്തോടെ അവരെ സഹായിക്കുമായിരുന്നു. മറ്റുള്ളവരുടെ പ്രീതിക്കുവേണ്ടി വിലകുറഞ്ഞ എന്തെങ്കിലും പ്രകടനപരമായ പ്രവർത്തനങ്ങൾ അദ്ദേഹത്തിൽ കാണാനാവില്ല.

1966–ലെ മെത്രാൻ തെരഞ്ഞെടുപ്പിൽ അദ്ദേഹവും സ്ഥാനാർത്ഥിയായിരുന്നു. എന്നാൽ ലോകപ്രശസ്തരായ അഞ്ചു വൈദികരാണ് അന്ന് തെരഞ്ഞെടുക്കപ്പെട്ടത്. ഫാ. പോൾ വറുഗീസ് (പൗലൂസ് മാർ ഗ്രിഗോറിയോസ്), ഫാ. എം. വി. ജോർജ് (ഗീവറുഗീസ് മാർ ഒസ്താത്തിയോസ്), ഫാ. കെ. ഫിലിപ്പോസ് (ഫീലിപ്പോസ് മാർ തെയോഫിലോസ്), എൻ. എ. യോഹന്നാൻ മല്പാൻ (യൂഹാനോൻ മാർ സേവേറിയോസ്), ഫാ. തോമസ് റമ്പാൻ (തോമസ് മാർ തീമോത്തിയോസ് – പ. ദിദിമോസ് പ്രഥമൻ കാതോലിക്കാബാവാ) എന്നീ അഞ്ച് പേർ തെരഞ്ഞെടുക്കപ്പെ

ട്ടപ്പോൾ അവരേക്കാൾ ഒക്കെ കോമളരൂപിയെങ്കിലും അവരോടൊപ്പം മറ്റു യോഗ്യതകൾ ഇല്ലാതിരുന്ന അച്ചൻ പിന്തള്ളപ്പെട്ടു പോയതിൽ അസ്വാഭാവികമായിട്ടൊന്നുമില്ല. എന്നാലും നാട്ടുകാർ ഒട്ടൊക്കെ ആദരവോടെയും ചിലരൊക്കെ നിന്ദാസൂചകമായും അദ്ദേഹത്തെ 'അടുപ്പൂട്ടിക്കുന്നിലെ മെത്രാൻ' എന്ന് വിശേഷിപ്പിക്കുമായിരുന്നു. കുന്നംകുളം ഉൾപ്പെട്ട കൊച്ചി ഭദ്രാസനത്തിൽ അന്ന് വാഴിക്കപ്പെട്ട യൂഹാനോൻ മാർ സേവേറിയോസ് മെത്രാപ്പോലീത്തായ്ക്ക് അച്ചനിൽ വലിയ മതിപ്പുണ്ടായിരുന്നു. പലപ്പോഴും അദ്ദേഹത്തിന്റെ ദയറായിൽ താമസിച്ചിരുന്ന തിരുമേനി അച്ചനെ അടുത്തറിയുന്ന ആളായിരുന്നു. 1968-ൽ കുന്നംകുളം കൊള്ളന്നൂർ ഗീവറുഗീസ് ശെമ്മാശനും പഴഞ്ഞി ചീരൻ ജോസഫ് ശെമ്മാശനും പട്ടമേറ്റ് കഴിഞ്ഞ് ശ്ഹീമ്മാ നമസ്കാരം പഠിപ്പിക്കാൻ കത്തു മൂലം അച്ചനെ ചുമതലപ്പെടുത്തിയിരുന്നതോർമ്മിക്കുന്നു. കൊള്ളന്നൂർ ശെമ്മാശൻ കുറെക്കാലം ഇവിടെ താമസിച്ചു. ചീരൻ ശെമ്മാശൻ ഏതാനും ആഴ്ചകൾ പകൽ സമയത്ത് അച്ചന്റെ ദയറായിൽ വന്ന് നമസ്കാരം പഠിച്ച് പോവുമായിരുന്നു. കുന്നംകുളത്തും പഴഞ്ഞിയിലും തിരുമേനിയുടെ ശിഷ്യന്മാർ കൂടെയായ പല വൈദികരും ഉണ്ടായിരുന്നിട്ടും ഈ ശെമ്മാശന്മാരെ പഠിപ്പിക്കുവാൻ കാക്കശ്ശേരിൽ അച്ചനെ നിയോഗിച്ചത് അദ്ദേഹത്തിന് അച്ചനോടുണ്ടായിരുന്ന മതിപ്പിന്റെ സാക്ഷ്യപത്രമാണ്.

നിലപാടുകളിൽ കർക്കശക്കാരനായിരുന്ന അദ്ദേഹം പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് ദ്വിതീയൻ മലങ്കര മെത്രാപ്പോലീത്തായുടെ നയസമീപനങ്ങളും നിലപാടുകളും സഭാകേന്ദ്രത്തിൽ പുനർജനിക്കണമെന്ന് ആഗ്രഹിച്ച ആളായിരുന്നു. 1964-ൽ യാക്കൂബ് തൃതീയൻ പാത്രിയർക്കീസ് മലങ്കരസഭയുടെ ക്ഷണം സ്വീകരിച്ച് മലങ്കരയിലെത്തി. സന്ദർശന പരിപാടി തൃശൂരിൽ ക്രമീകരിച്ചിരുന്നു. അദ്ദേഹത്തെ കുന്നംകുളത്തേക്ക് കൊണ്ടുവരുവാൻ പലരും ആഗ്രഹിച്ചു. യോജിച്ച മലങ്കരസഭയുടെ താല്പര്യങ്ങൾക്ക് വിരുദ്ധമായി ആർത്താറ്റ് (സിംഹാസനം) പുത്തൻപള്ളിയ്ക്കു വേണ്ടി വാദിയായി കേസ്സ് ഫയൽ ചെയ്ത പാത്രിയർക്കീസ് കുന്നംകുളം സന്ദർശിക്കേണ്ടതില്ലെന്ന് അച്ചൻ കർക്കശമായി നിലപാട് പ്രഖ്യാപിച്ചു; പാത്രിയർക്കീസ് തൃശൂരിലെ പരിപാടി കഴിഞ്ഞ് തിരിച്ചുപോവുകയും ചെയ്തു. കുന്നംകുളം പള്ളിയുടെ വ്യവഹാര നടത്തിപ്പിന്റെ ചുമതല അദ്ദേഹത്തിനായിരുന്നു. വ്യക്തിജീവിതത്തിലും ഈ കാർക്കശ്യം നിലനിർത്തി. വിനോദഭാഷണങ്ങൾക്ക് അദ്ദേഹത്തെ കിട്ടുകയില്ല. മറ്റ് വൈദികരെപ്പറ്റി എന്തെങ്കിലും വിമർശനം ആരെങ്കിലും ഉന്നയിച്ചാൽ അദ്ദേഹം തടയും. വൈദിക സഹോദരങ്ങളെ ആക്ഷേപിക്കുന്നത് കേട്ട് നിഗൂഢമായിട്ടാണെങ്കിൽപ്പോലും ആഹ്ലാദിക്കുന്ന മനസ്സ് അദ്ദേഹത്തിനില്ലായിരുന്നു. മീശയോ താടിയോ കത്രിക ഉപയോഗിച്ച് രൂപഭേദപ്പെടുത്തുവാൻ അദ്ദേഹം

ഒരിക്കലും ശ്രമിച്ചിട്ടില്ല. ഒരു സന്യാസ വൈദികന്റെ നിഷ്ഠ ഇക്കാര്യത്തിൽ അന്ത്യംവരെയും അദ്ദേഹം നിലനിർത്തി. മടക്കുതൊപ്പി ഒരിക്കലും ഉപയോഗിക്കാറില്ല.

കോൺവെന്റ് അടുപ്പൂട്ടിയിൽ സ്ഥാപിതമായത് അദ്ദേഹത്തിന്റെ ആത്മീയജീവിതത്തെ പരിപോഷിപ്പിച്ചു. മക്കളെപ്പോലെ സ്നേഹിക്കാൻ രണ്ടുമൂന്ന് പേരെ കിട്ടിയതോടെ അദ്ദേഹത്തിന്റെ പെരുമാറ്റം കൂടുതൽ മധുരമായിത്തീർന്നു. കോൺവെന്റ് ചാപ്പലിൽ യാമപ്രാർത്ഥനകൾക്ക് മുടക്കം വരുത്താറില്ലായിരുന്നു. കന്യാസ്ത്രീകളെ സുറിയാനി പഠിപ്പിച്ചു. ചാപ്പലിൽ സന്ധ്യാനമസ്കാരം സുറിയാനിയിലാണ് നടത്തിയിരുന്നത്. കടുത്ത പ്രമേഹരോഗിയായിരുന്നതിനാൽ ഉപവാസം പതിവില്ല. ആരാധനകൾ കൃത്യതയിൽ നടത്തും. അദ്ദേഹത്തിന്റെ ആരാധനകൾക്ക് വലിയ സ്വരമാധുര്യം അവകാശപ്പെടുവാനില്ല. ആരാധനാമധ്യേ പ്രസംഗം പതിവില്ല. പതിനാറു വർഷക്കാലം ആർത്താറ്റ് കുന്നംകുളം മഹാഇടവകയുടെ വികാരിയായിരുന്ന അദ്ദേഹം 1969 മെയ് 15-ന് കുന്നംകുളം പഴയ പള്ളിയിൽ വച്ച് കോർഎപ്പിസ്കോപ്പാ സ്ഥാനം സ്വീകരിച്ചു. കൊച്ചിയുടെ യൂഹാനോൻ മാർ സേവേറിയോസ് മെത്രാപ്പോലീത്താ ആണ് ആ ശുശ്രൂഷ നടത്തിയത്. സഭാ മാനേജിംഗ് കമ്മിറ്റിയിലും കൊച്ചി ഭദ്രാസന കൗൺസിലിലും അദ്ദേഹം അംഗമായിരുന്നു. രോഗാവസ്ഥ മൂലം അവസാന വർഷങ്ങൾ റിട്ടയർ ചെയ്തു വിശ്രമജീവിതം നയിച്ചു എങ്കിലും മരണംവരെയും കോൺവെന്റ് ചാപ്പലിൽ അല്പം ബുദ്ധിമുട്ടിയാണെങ്കിലും വി. കുർബാന അർപ്പിച്ചുപോന്നു. അദ്ദേഹം ആവശ്യപ്പെട്ടതിൻ പ്രകാരം യൂഹാനോൻ മാർ സേവേറിയോസ് മെത്രാപ്പോലീത്താ ദയറായിൽ വച്ച് അദ്ദേഹത്തിന്റെ കന്തീലാ ശുശ്രൂഷ അനവധി വൈദികരുടെ സഹകരണത്തിൽ നടത്തി.

1979 മെയ് 16. അച്ചന് ചെറിയ പനി അനുഭവപ്പെട്ടു. സ്റ്റീഫൻ എന്നു പേരായ ഒരാളെ രാത്രികളിൽ അച്ചന്റെ മുറിയിൽ കിടക്കുവാൻ ക്രമീകരിച്ചിരുന്നു. അച്ചന്റെ ഡോക്ടർ അലക്സാണ്ടർ വന്ന് അദ്ദേഹത്തെ പരിശോധിച്ചു. മരുന്ന് നിർദ്ദേശിച്ചു. അപകടകരമായ രോഗലക്ഷണങ്ങൾ ഒന്നും കാണ്ടില്ല. 17-ന് മരുന്ന് കഴിച്ച് രാത്രി ഉറങ്ങാൻ കിടന്നു. 'എന്നെ രാത്രി വിളിക്കരുത്. ആവശ്യമുണ്ടെങ്കിൽ ഞാൻ വിളിക്കാം' എന്ന് സ്റ്റീഫനെ ചട്ടംകെട്ടി ഉറങ്ങാൻ കിടന്നു. വെള്ളിയാഴ്ച നേരം വെളുത്തപ്പോൾ സ്റ്റീഫന് പരിഭ്രമമായി. അച്ചൻ എഴുന്നേൽക്കുന്നില്ല. ഉറങ്ങാൻ കിടന്നപോലെ അപ്പോഴും കിടക്കുന്നു. വിവരംകേട്ട് കോൺവെന്റിലെ അന്തേവാസികൾ ഓടിച്ചെന്ന് നോക്കി. വിളിച്ചപ്പോൾ പ്രതികരണമില്ല, അനക്കവുമില്ല. ഡോക്ടറെ കൊണ്ടുവന്നു. മരണം സ്ഥിരീകരിച്ചു. 6 മണിക്കൂർ മുമ്പ് മരണം സംഭവിച്ചതായി ഡോക്ടർ വ്യക്തമാക്കി.

അച്ചന്റെ മുറിയിലെ ക്ലോക്ക് രാത്രി ഒരു മണിക്ക് പ്രവർത്തനം നിലച്ചു. തലേദിവസം വൈൻഡ് ചെയ്ത ക്ലോക്ക് ആ രാത്രിയിൽ നിശ്ചലമായത് അത്ഭുതകരമായി കന്യാസ്ത്രീകൾ സാക്ഷ്യപ്പെടുത്തുന്നു. ഒരു മണിക്ക് അച്ചന്റെ മരണം സംഭവിച്ചു എന്ന് അവർക്ക് ബോധ്യമായി. ആരേയും അറിയിക്കാതെ വന്ന മരണത്തിന് പ്രവർത്തനം നിലച്ച ക്ലോക്ക് മാത്രം മൂകസാക്ഷിയായി.

പഴഞ്ഞിപള്ളിയിൽ വൈദികരുടെ ഒരു ഹ്രസ്വകാല പഠന കോഴ്സ് നടന്നിരുന്ന സമയമായിരുന്നു അത്. അഭിവന്ദ്യരായ മാർ സേവേറിയോസ് മെത്രാപ്പോലീത്തായും മാർ പോളിക്കർപ്പോസ് മെത്രാപ്പോലീത്തായും പഴഞ്ഞിയിലുണ്ടായിരുന്നു. അച്ചന്റെ മരണവൃത്താന്തമറിഞ്ഞ് വൈദിക കോഴ്സ് അവസാനിപ്പിച്ച് പിതാക്കന്മാരും ശേഷം വൈദികരും അടുപ്പൂട്ടി ദയറായിൽ എത്തി. കുന്നംകുളത്തെ പഴയ മാതൃകയിൽ അംശവസ്ത്ര ങ്ങളണിയിച്ച് കിടത്തിയിരുന്ന ബഹു. അച്ചന്റെ നെഞ്ചിൽ കബിലാന ഇട്ട് കാസാ കെട്ടിവെച്ചിരുന്നു. അത് സഭയിലെ പൊതു സമ്പ്രദായം അല്ലാ യിരുന്നതിനാൽ അത് അഴിച്ചു മാറ്റുവാൻ മാർ പോളിക്കർപ്പോസ് മെത്രാ ച്ചൻ വലിയ മെത്രാപ്പോലീത്തായുടെ അനുമതിയോടെ ആജ്ഞാപിച്ചു. മൃതശരീരം അന്ന് പഴയപള്ളിയിൽ പൊതുദർശനത്തിനു വച്ചു. ശനി യാഴ്ച വിവിധ ദേവാലയങ്ങളിലെ നഗരികാണിക്കൽ ചടങ്ങിന് ശേഷം ഏതാണ്ട് 3 മണിയോടു കൂടി ആർത്താറ്റ് സെന്റ് മേരീസ് കത്തീഡ്രൽ ശ്മശാനത്തിൽ കബറടക്കി. കുന്നംകുളത്തിന്റെ ബ്രഹ്മതേജസ്സ് ഓർമ്മ മാത്രമായി.

കുന്നംകുളം ദേശത്തിന്റെ ശ്രേഷ്ഠാചാര്യന്റെ ചരമ രജത ജൂബിലി ദയറായിൽ വച്ച് 2004-ൽ ആഘോഷിച്ചു. പൗലോസ് മാർ മിലിത്തി യോസ്, ഡോ. മാർ ഐറേനിയോസ്, ഫാ. ഡോ. ജോസഫ് ചീരൻ തുട ങ്ങിയവർ അദ്ദേഹത്തെ അനുസ്മരിച്ച് സംസാരിച്ചു.

### പാറേമ്മേൽ കുറിയാക്കോസ് കത്തനാർ

20-ാം നൂറ്റാണ്ടിന്റെ പൂർവ്വാർദ്ധത്തിൽ നേതൃത്വശേഷികൊണ്ടും പൗരുഷം കൊണ്ടും അന്യാദൃശമായ ആകാരഗാംഭീര്യം കൊണ്ടും അസു ലഭമായ അംഗസൗഷ്ഠവം കൊണ്ടും കുന്നംകുളത്ത് മാത്രമല്ല മലങ്കര സുറിയാനിസഭ മുഴുവനും അറിയപ്പെട്ടിരുന്ന മഹാവ്യക്തിത്വമായിരുന്നു പാറേമ്മേൽ അച്ചൻ എന്ന് പ്രശസ്തനായ കുത്തൂർ കെ. സി. കുറിയാ ക്കോസ് കത്തനാർ. ഒരു യോദ്ധാവിന്റെ ശരീരഘടന അദ്ദേഹത്തിനുണ്ടാ യിരുന്നു. കമ്പിപോലെ കരുത്തുള്ള ദീർഘമായ, ആരോഗ്യവും കരുത്തും പ്രഥമദൃഷ്ട്യാ വിളിച്ചറിയിക്കുന്ന അദ്ദേഹത്തിന്റെ താടിമീശ അദ്ദേഹത്തെ അനന്വയമാക്കുന്നു.

1914 ആഗസ്റ്റ് 17-ന് കുത്തൂർ (പാറേമേൽ) ചാക്കുണ്ണിയുടെയും മറിയാമ്മയുടെയും മകൻ ആയി കുന്നംകുളത്തു ജനിച്ച അദ്ദേഹം പ. ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കായുടെ ശിക്ഷണത്തിൽ വൈദിക വിദ്യാഭ്യാസം നേടുകയും വൈദികപട്ടം സ്വീകരിക്കുകയും ആർത്താറ്റ് കുന്നംകുളം മഹാഇടവകയിൽ സേവനം അനുഷ്ഠിക്കുകയും ചെയ്തു. നിർഭയത്വം, ആരെയും കൂസാത്ത നെഞ്ഞൂക്ക്, അത്യത്ഭുതകരമായ നേതൃത്വശേഷി, ഒരു പടനായകന് അനുയോജ്യമായ മെയ്ക്കരുത്ത് എന്നീ അസാധാരണ സിദ്ധിവിശേഷങ്ങൾകൊണ്ട് അനുഗൃഹീതനായ അദ്ദേഹത്തിന് സാധാരണക്കാർ ഭയപ്പെട്ട് പിന്മാറുന്ന രംഗങ്ങളിൽപ്പോലും തിളക്കമാർന്ന വിജയം അനായാസം സമ്പാദിക്കുവാൻ കഴിഞ്ഞിരുന്നു. വിപദിധൈര്യം അദ്ദേഹത്തെ പല സാഹസിക സംരംഭങ്ങളും വിജയകരമായി ഏറ്റെടുക്കുവാൻ പ്രേരിപ്പിച്ചു. വിവേകപൂർവ്വം, കെട്ടുപിണഞ്ഞ പ്രശ്നങ്ങളെ പരിഹരിക്കുവാൻ അദ്ദേഹത്തിന് ജന്മസിദ്ധമായ കഴിവുണ്ടായിരുന്നു. ഉപദേശം കൊണ്ടും ശാസന കൊണ്ടും ആവശ്യമെങ്കിൽ ശിക്ഷ കൊണ്ടും സമൂഹത്തെ ആജ്ഞാനുവർത്തികളാക്കുവാൻ അദ്ദേഹത്തിന് കഴിഞ്ഞു. പഴയനിയമ വേദപുസ്തകത്തിൽ ശൗൽ രാജാവിനെ വർണ്ണിക്കാൻ ഉപയോഗിച്ച വിശേഷണങ്ങൾ പൂർണ്ണമായും അച്ചന് ചേരും. സാമം, ദാനം, ഭേദം, ദണ്ഡം എന്നീ ചതുരുപായങ്ങളും സന്ദർഭോചിതമായി പ്രയോഗിച്ച് തന്റെ മുന്നിൽ ഉയർന്ന പ്രതിബന്ധങ്ങളെ ശാന്തമാക്കുന്നതിൽ അദ്ദേഹത്തെപ്പോലെ വിജയിച്ച ഒരാൾ വൈദികരിലാകട്ടെ, അവൈദികരിലാകട്ടെ, സമീപകാലത്തൊന്നും കുന്നംകുളം പ്രദേശം കണ്ടിട്ടില്ല. പൈശാചിക ശക്തികൾ പോലും അദ്ദേഹത്തിന്റെ ഗംഭീര സാന്നിധ്യത്തിന് മുമ്പിൽ കീഴടങ്ങിയ കഥകൾ അദ്ദേഹത്തിന്റെ ആരാധകർ രേഖപ്പെടുത്തിയിട്ടുണ്ട്.

അയ്യമ്പറമ്പ് സെന്റ്മേരീസ് പള്ളി (1955), വട്ടുള്ളി സെന്റ് പീറ്റേഴ്സ് ആൻഡ് പോൾസ് (1956), ചൊവ്വന്നൂർ മാർ ഗ്രിഗോറിയോസ് പള്ളി (1964) എന്നീ ദേവാലയങ്ങളുടെ സ്ഥാപനത്തിൽ അച്ചൻ നിർണ്ണായകമായ നേതൃത്വം നൽകി. കുന്നംകുളം തെക്കേഅങ്ങാടിപള്ളിയുടെ നിർമ്മാണത്തിലും അദ്ദേഹത്തിന്റെ പങ്കാളിത്തം എടുത്ത് പറയേണ്ടതുണ്ട്.

ഏറെക്കാലം ആർത്താറ്റ് കുന്നംകുളം മഹാഇടവകയുടെ വികാരിയായിരുന്ന അദ്ദേഹം സഭാ മാനേജിംഗ് കമ്മിറ്റിയിൽ ദീർഘകാലം അംഗമായിരുന്നു.

പഴഞ്ഞി പുലിക്കോട്ടിൽ ചേറു വക്കീലിന്റെ മകൾ ജെയിൻ ആയിരുന്നു അദ്ദേഹത്തിന്റെ ബസ്ക്യാമ്മ. മോൻസി, സ്കറിയാച്ചൻ, ഓമന, മേരി എന്നിവർ ആയിരുന്നു മക്കൾ.

1966 ഏപ്രിൽ 19-ന് ആ വീരപുരുഷൻ നിര്യാണം പ്രാപിച്ചു. കോട്ടയം പഴയസെമിനാരി മല്പാൻ ഫാ. നരിമറ്റത്തിൽ യോഹന്നാൻ റമ്പാന്റെ (പിന്നീട് യൂഹാനോൻ മാർ സേവേറിയോസ് മെത്രാപ്പോലീത്താ) മുഖ്യ കാർമ്മികത്വത്തിൽ ആർത്താറ്റ് കത്തീഡ്രൽ ശ്മശാനത്തിൽ അദ്ദേഹത്തെ സംസ്കരിച്ചു. പാറേമ്മേൽ അച്ചനെ അനുകരിക്കുവാൻ അദ്ദേഹത്തിന്റെ പിൻഗാമികളായ ചില വൈദികർ ശ്രമിച്ചിട്ടുണ്ടെങ്കിലും പൂർവ്വഗാമിയുടെ ചില ശീലവൈകൃതങ്ങളെയല്ലാതെ അദ്ദേഹത്തിന്റെ ശക്തിയുടെയും ധീരതയുടേയും നേതൃപാടവത്തിന്റെയും അടുത്തെങ്ങാൻ എത്താൻ ഒരാൾക്കും നാളിതുവരെ കഴിഞ്ഞിട്ടില്ല എന്നത് അദ്ദേഹത്തെ നിത്യവിസ്മയമാക്കുന്നു.

## പനയ്ക്കൽ മാത്തു ജ്യേഷ്ഠൻ

കഴിഞ്ഞ തലമുറയിലെ അതികായകനായി ആദരിക്കപ്പെടുന്ന പനയ്ക്കൽ മാത്തു ജ്യേഷ്ഠൻ 1949-ൽ രൂപംകൊണ്ട കുന്നംകുളം മുനിസിപ്പാലിറ്റിയുടെ പ്രഥമ ചെയർമാൻ എന്ന നിലയിൽ കുന്നംകുളം നഗരസഭാചരിത്രത്തിന്റെ മാത്രമല്ല, അദ്ദേഹം അംഗമായിരുന്ന മലങ്കരസഭാചരിത്രത്തിന്റെയും കോരിത്തരിപ്പിക്കുന്ന ഒരു അധ്യായമാണ്. 1899-ൽ കുന്നംകുളം പിമ്പരിയം അങ്ങാടിയിൽ പനയ്ക്കൽ ഇയ്യാക്കുവിന്റെയും ഇളച്ചാരുടെയും ദ്വിതീയ പുത്രനായി അദ്ദേഹം ജനിച്ചു. ചാവക്കാട് തുറമുഖത്തിന്റെയും അതിലൂടെ നടന്ന വിദേശ വാണിജ്യത്തിന്റെയും ഉടമസ്ഥരായിരുന്ന കുന്നംകുളം സുറിയാനി ക്രിസ്ത്യാനികളുടെ അഭിമാനവും കൊച്ചിരാജസദസ്സിനെ അലങ്കരിച്ചിരുന്ന നായകന്മാരെ സംഭാവന ചെയ്തിരുന്നതുമായ അഭിജാതവും സമ്പന്നവും ആയ കുടുംബത്തിലെ പിറവി, കുലീനമായ സമീപനവും മുഖശ്രീയും ആകാരഗാംഭീര്യവുമൊക്കെ അദ്ദേഹത്തിലെ നേതൃശേഷിയെ വളർത്തുവാൻ പര്യാപ്തമായ അനുകൂല സാഹചര്യങ്ങൾ ആയിരുന്നു. അന്ത്യോഖ്യയിലെ ഓർത്തഡോക്സ് സഭയുമായി മലങ്കരസഭ ബന്ധപ്പെട്ടിരുന്ന ഒരു വ്യവഹാരകാലഘട്ടത്തിൽ സിറിയൻ സഭാധ്യക്ഷന്മാർക്കു വിശ്വാസപൂർവ്വം തല ചായ്ക്കാവുന്ന ഒരു കുടുംബത്തിന്റെ നാഥനായിരുന്നു അദ്ദേഹം. പാത്രിയർക്കീസന്മാരുടെ ഡലിഗേറ്റ് സ്ഥാനം അവകാശപ്പെട്ടിരുന്ന സ്ലീബാ മാർ ഒസ്താത്തിയോസ്, ഏലിയാസ് മാർ യൂലിയോസ് എന്നീ മെത്രാപ്പോലീത്തന്മാർക്ക് പാത്രിയർക്കീസിന്റെ കല്പനകൾ ഈ കുടുംബം മുഖേനയാണ് ലഭിച്ചിരുന്നത്. അന്ത്യോഖ്യയുടെ മോറാൻ ഏലിയാസ് തൃതീയൻ പാത്രിയർക്കീസ് മഞ്ഞനിക്കരയിൽ വച്ച് ദിവംഗതനായപ്പോൾ പാത്രിയർക്കീസിന്റെ സ്വർണ്ണ അംശവടി, സ്ലീബാ, കുരിശുമാല തുടങ്ങിയ അമൂല്യ സ്വത്തുക്കൾ ഭദ്രമായി സൂക്ഷിക്കുവാൻ ഏല്പിച്ചത് മാത്തു ജ്യേഷ്ഠനെയാണ്. കുന്നംകുളത്ത് പാത്രിയർക്കീസ് ഭാഗത്തെ ദേവാലയത്തിന്റെ

(ആർത്താറ്റ് സിംഹാസന പുത്തൻപള്ളി) പുനർ നിർമ്മാണത്തിലും പള്ളിയുടെ വടക്കുവശത്തെ ഇരുനിലക്കെട്ടിടത്തിന്റെ പുനർ നിർമ്മാണത്തിലും മാത്തു ജ്യേഷ്ഠന്റെ നേതൃത്വത്തെ നിർണ്ണായകമെന്നും അവിസ്മരണീയമെന്നുമാണ് വിശേഷിപ്പിക്കേണ്ടത്. 1940–കളിൽ ഹോംസ് ആസ്ഥാനമായ സിറിയൻ സഭയുടെ ഭരണം നടത്തിവന്ന അപ്രേം പാത്രിയർക്കീസിന് ഇന്ത്യൻ സഭയുടെ ശബ്ദം എന്നത് പനക്കൽ മാത്തു ജ്യേഷ്ഠന്റെ ശബ്ദമായിരുന്നു. ആർത്താറ്റ് പള്ളിയിൽ കബറടങ്ങിയ പൗലൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്തായുടെ സ്ഥാനാരോഹണവേളയിൽ ഈ ശബ്ദം മറ്റ് അപശബ്ദങ്ങളെ മറികടന്ന് അന്ത്യോഖ്യായുടെ ഹൃദയത്തെയും ബുദ്ധിയെയും കീഴ്പ്പെടുത്തിയത് ചരിത്രത്തിന്റെ ഭാഗമായിക്കഴിഞ്ഞിട്ടുണ്ട് (അന്ന് മെത്രാൻ സ്ഥാനാർത്ഥികളോടൊപ്പം തെരഞ്ഞെടുക്കപ്പെട്ട മുളയിരിക്കൽ റമ്പാനെതിരായി അതേ ഇടവകയിലെ പൗലൂസ് പീലക്സിനോസ് ഉയർത്തിയ ആരോപണപ്രകാരം മുളയിരിക്കൽ പൗലൂസ് റമ്പാനെ വാഴിക്കേണ്ടതില്ലെന്ന് അന്ത്യോഖ്യൻ പാത്രിയർക്കീസ് ചിന്തിക്കുന്ന വിവരം മലങ്കരയിലറിഞ്ഞപ്പോൾ മാത്തു ജ്യേഷ്ഠൻ മുളയിരിക്കൽ റമ്പാച്ചന് അനുകൂലമായി പാത്രിയർക്കീസിന് കമ്പി അടിച്ചു. കമ്പിയിലെ താല്പര്യപ്രകാരം പാത്രിയർക്കീസ് മുൻ തീരുമാനം വ്യത്യാസപ്പെടുത്തുകയും മുളയിരിക്കൽ പൗലൂസ് റമ്പാനെ അങ്കമാലിയുടെ മാർ ഗ്രീഗോറിയോസുമൊന്നിച്ച് മെത്രാപ്പോലീത്താ ആക്കുകയും ചെയ്തത് ഇവിടെ സ്മരിക്കാവുന്നതാണ്.).

ക്രാന്തദർശിയും കർമ്മകുശലനുമായ ഇദ്ദേഹം കുന്നംകുളം മുനിസിപ്പാലിറ്റിയുടെ പ്രഥമ ചെയർമാനും എക്സിക്യൂട്ടീവ് കമ്മീഷണറുമായിരുന്ന കാലത്ത് ആരംഭിച്ച കർമ്മപദ്ധതികളാണ് കുന്നംകുളം നഗരവികസനത്തിന്റെ ആദ്യകാല രൂപരേഖ. 12 വർഷക്കാലം കുന്നംകുളം വൈ.എം.സി.എ. യുടെ അധ്യക്ഷൻ ആയിരുന്ന കാലത്ത് കുന്നംകുളം വൈ.എം.സി.എ. ദേശീയതലത്തിൽ ശ്രദ്ധിക്കപ്പെട്ടു.

ഓർത്തഡോക്സ് യാക്കോബായ സഭാവ്യവഹാരങ്ങൾ അദ്ദേഹത്തെ അവിരാമമായി ശാരീരികമായും മാനസികമായും സാമ്പത്തികമായും തളർത്തി. 1958–ൽ പൗരസ്ത്യ കാതോലിക്കാ അന്ത്യോഖ്യാ പാത്രിയർക്കീസിനെ സ്വീകരിച്ച് സഭയിൽ സമാധാനമുണ്ടാക്കിയപ്പോൾ യോജിച്ച സഭയുടെ വക്താവായി അദ്ദേഹം കൊച്ചി ഭദ്രാസനാധിപൻ പൗലൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്തായുടെ പിന്നിൽ നിലകൊണ്ടു. പിന്നീട് അന്ത്യോഖ്യൻ മൂവ്മെന്റ് പോലുള്ള വിഘടിത സമീപനങ്ങളെ അദ്ദേഹം പിന്തുണച്ചില്ല.

1669 ആഗസ്റ്റിൽ സപ്തതി വർഷത്തിൽ അദ്ദേഹം ദിവംഗതനായി. ആർത്താറ്റ് സിംഹാസനപള്ളിയിൽ സംസ്കരിക്കപ്പെട്ടു.

## സി. വി. ഇയ്യു

പ്രതിജനഭിന്നമാണ് മനുഷ്യജീവിതം. ഗുണദോഷസമ്മിശ്രവുമാണ് പൊതുവെ മനുഷ്യസ്വഭാവവും. ഇതാ ഒരു നല്ല മനുഷ്യൻ എന്ന് സന്ദേഹമോ സങ്കോചമോ കൂടാതെയും അതിശയോക്തി സ്പർശമില്ലാതെയും വിശേഷിപ്പിക്കപ്പെടുവാൻ അർഹത നേടുക എന്നത് എത്രയോ പ്രയാസം. മനുഷ്യജീവിതം ദൈവത്തിന്റെ വരദാനമാണെന്ന ബോധം പലരിലും ഉണ്ടാകാം. എന്നാൽ ആ ബോധത്തെ തന്റെ വിശ്വാസപ്രമാണമാക്കി മാറ്റാനും അതിനനുസരണമായി മനോ-വാക്-കർമ്മങ്ങളെ രൂപപ്പെടുത്തിയെടുക്കുവാനും കഴിയുന്നവരെത്രയോ വിരളം. ആ അംഗുലീപരിമിതമായ ഗണത്തിൽപെടുത്താവുന്ന ഒരു അഷ്ടാവധാനിയായിരുന്നു സി. വി. ഇയ്യു എന്ന ഈ മഹാൻ. ആകാരസദൃശഃ പ്രജ്ഞഃ എന്ന കാളിദാസവാക്യം ഇദ്ദേഹത്തിന് തികച്ചും അനുയോജ്യം.

രണ്ടാം ലോകമഹായുദ്ധകാലത്ത് കൊച്ചി രാജ്യത്തെ വാർ വെൽഫെയർ ഓഫീസർ ആയി ഇദ്ദേഹം അനുഷ്ഠിച്ച സ്തുത്യർഹമായ സേവനത്തെ ആദരിച്ച് ബ്രിട്ടീഷ് ഭരണാധികാരികൾ നൽകിയ 'റാവു ബഹദൂർ സാഹിബ്' എന്ന ബഹുമതി അടിമനാടിന്റെ വിഴുപ്പുഭാണ്ഡം എന്ന് വിശേഷിപ്പിച്ച് പുച്ഛിച്ച് തിരസ്കരിച്ച ഈ കുന്നംകുളം ദേശാഭിമാനിയെ ഇന്നത്തെ തലമുറ വിസ്മരിച്ചു കാണും.

1920-ൽ കൽക്കത്തയിലും 1922-ൽ ബാംഗ്ളൂരിലും നടന്ന ഇന്ത്യ, ബർമ്മ, സിലോൺ വൈ.എം.സി.എ. കളുടെ എക്സിക്യൂട്ടീവ് കമ്മിറ്റി മീറ്റിംഗിൽ പങ്കെടുത്ത അദ്ദേഹം കൊച്ചിരാജ്യത്തെ രാഷ്ട്രീയരംഗത്ത് ഒരു അജയ്യശക്തിയായിരുന്നു. 1938-ലും 1948-ലും കുന്നംകുളം നിയോജക മണ്ഡലത്തിൽ നിന്ന് കൊച്ചി പ്രജാക്ഷേമ സഭയിലേക്ക് എം.എൽ.സി. യായി തെരഞ്ഞെടുക്കപ്പെട്ടു (മെമ്പർ ഓഫ് ലജിസ്ലേറ്റീവ് കൗൺസിൽ). കൊച്ചിയെ തിരുവിതാംകൂറുമായി കൂട്ടിച്ചേർക്കുന്നതിനേക്കാളും ഭേദം ഒരു കേരള സംസ്ഥാനം രൂപീകരിക്കുകയാണെന്ന് ആദ്യമായി അഭിപ്രായപ്പെട്ടത് അദ്ദേഹമാണ്. ആ രാഷ്ട്രീയ ദീർഘവീക്ഷണവും ധിഷണാവിലാസവും പ്രശംസനീയം തന്നെ.

ചരിത്രത്തിലും മറ്റു വിഷയങ്ങളിലും അദ്ദേഹത്തിന് അപാരമായ അറിവുണ്ടായിരുന്നു. ഡെന്മാർക്കിലെ പീറ്റർ രാജകുമാരൻ എഴുതിയിട്ടുള്ള 'പോളിഗാലറി' എന്ന പുസ്തകത്തിൽ ഇന്ത്യയെ പരാമർശിക്കുന്ന ഭാഗം വിവരിക്കുമ്പോൾ വിലപ്പെട്ട ആ വിവരങ്ങൾ നൽകിയത് സി. വി. ഇയ്യുവാണെന്ന് ഫുട്ട്നോട്ടിൽ രേഖപ്പെടുത്തിയിട്ടുണ്ട്. തികഞ്ഞ ഒരു ഓർത്തഡോക്സ് മതവിശ്വാസിയും മതഭക്തനുമായ അദ്ദേഹം ഒരിക്കലും ഒരു വർഗ്ഗീയവാദിയായിരുന്നില്ല. അദ്ദേഹത്തിന്റെ സമുദായം ഒരു പക്ഷത്തു

നിന്ന് 'കാവടിക്കേസിനാ'ധാരമായ നിർഭാഗ്യകരമായ കലഹം അരങ്ങേറിയപ്പോൾ അദ്ദേഹം സ്വസമുദായത്തെ ന്യായീകരിച്ചില്ല എന്നത് പ്രത്യേകം സ്മരണീയമാണ്. തറവാടിത്തം എന്ന മലയാളപദത്തിന്റെ അർത്ഥം ശരിക്കും മനസ്സിലാകണമെങ്കിൽ ചുങ്കത്ത് തറവാട്ടിലെ ഈ മഹാനെ പഠിക്കണം. 1946-ൽ നടന്ന ഡർബാറിൽ വച്ച് ബ്രിട്ടീഷുകാർ അദ്ദേഹത്തിന് വെൽഫെയർ മെഡൽ സമ്മാനിച്ചു. ഡോ. പി. ജെ. തോമസിന്റെ കേരള സഭാചരിത്രത്തിലെ പല ചരിത്രസ്രോതസ്സുകളുടെയും പ്രഭവമായി ഇയ്യുവിനെ സ്മരിക്കുന്നുണ്ട്. ദീർഘകാലം ഇദ്ദേഹം ഓർത്തഡോക്സ് സഭാ മാനേജിംഗ് കമ്മിറ്റിയിലെ ആർത്താറ്റ്-കുന്നംകുളം പ്രതിനിധിയായിരുന്നു. അദ്ദേഹത്തിന്റെ സുഹൃദ്മേഖല ഈ നാട്ടിലെ കുടിൽ തൊട്ട് കൊട്ടാരംവരെയും ബ്രിട്ടീഷ് പാർലമെന്റ് അംഗങ്ങൾ, അമേരിക്കൻ സെനറ്റർമാർ, റഷ്യൻ മതമേധാവികൾ, ക്രീസ്സിലെ രാജകുടുംബാംഗങ്ങൾ എന്നിവരിലേക്കും വ്യാപിച്ചു കിടക്കുന്നു.

'പറുദീസായിൽ കബറടക്കുവാൻ സ്ഥലം വാഗ്ദാനം ചെയ്താലും എനിക്ക് ആർത്താറ്റ് വലിയപള്ളിയിലെ ശവക്കോട്ടയിൽ കബറിടം മതി' എന്ന് ആവർത്തിച്ച് പറയാറുള്ള ആ വംശ-ദേശ-സംസ്കാരാഭിമാനി 1895 ജൂലായ് 7-ന് കുന്നംകുളം ചുങ്കത്ത് വറിയതിന്റെ ഏക പുത്രനായി ജനിച്ചു. 1913-ൽ മാർ ഇഗ്നേഷ്യസ് സ്കൂളിൽ നിന്ന് (ഇന്ന് കുന്നംകുളം സർക്കാർ ഗേൾസ് ഹൈസ്കൂൾ) മെട്രിക്കുലേഷൻ പാസ്സായ ഇദ്ദേഹം പിതൃവിയോഗത്തെ തുടർന്ന് പഠനം അവസാനിപ്പിച്ചു.

1806-ൽ വട്ടെഴുത്തിൽ എഴുതപ്പെട്ട ആർത്താറ്റ് പടിയോല എന്ന കുന്നംകുളം ചെപ്പേട് ഇദ്ദേഹത്തിന്റെ പരിശ്രമഫലമായാണ് മലയാളത്തിലേക്ക് വിവർത്തനം ചെയ്തതും പ്രസിദ്ധീകരിക്കപ്പെട്ടതും (അന്നത്തെ വിവർത്തനത്തിലെ തെറ്റുകൾ പിൽക്കാലത്ത് ഒറിജിനൽ രേഖ വായിച്ച് ഫാ. ഡോ. ജോസഫ് ചീരൻ വിവർത്തനം ചെയ്ത് തിരുത്തി പ്രസിദ്ധീകരിച്ചിട്ടുണ്ട്). ഒരു യുവാവിന്റെ പ്രസരിപ്പോടെ സപ്തതി പിന്നിട്ട ശ്രീ. സി. വി. ഇയ്യു, 1971 സെപ്റ്റംബർ 17-ന് നിര്യാതനായി. നിരോധിക്കപ്പെട്ട മനോരമ (സർ സി. പി. രാമസ്വാമി അയ്യരുടെ കാലത്ത്) കുന്നംകുളത്തു നിന്നും പ്രസിദ്ധീകരിച്ചപ്പോൾ ആദ്യ ദിവസം സി. വി. ഇയ്യു ഇപ്രകാരമെഴുതി:

"കുന്നംകുളം. 1114 ചിങ്ങം 29. അര ശതാബ്ദക്കാലം പ്രശസ്തമായ വിധത്തിൽ കേരള സാഹിത്യത്തിനും സംസ്കാരത്തിനും രാഷ്ട്രത്തിനും സേവനം ചെയ്ത് സുചരിതത്തോടുകൂടി കോട്ടയത്തു നിന്ന് പ്രചരിച്ചിരുന്ന കേരളത്തിലെ കേളികേട്ട പ്രതിദിനപത്രം, ശ്രീവാഴുംകോട്ടിലെ ഭരണാധികാരികളുടെ അതൃപ്തിക്ക് പാത്രീഭവിക്കയാൽ തല്ക്കാലത്തേക്ക് ലോകദൃഷ്ടിയിൽ നിന്നും മറഞ്ഞിരിക്കുന്ന ഈ ഘട്ടത്തിൽ ആ മനോര

മയുടെ സ്ഥാപകരിൽ ഒരാളായ ഭാഗ്യസ്മരണയ്ക്ക് അർഹനായ പുലിക്കോട്ടിൽ രണ്ടാമത്തെ മാർ യൗസേഫ് ദീവന്നാസ്യോസ് മെത്രാപ്പോലീത്താ തിരുമേനിയുടെ സ്വദേശത്തുനിന്നും സ്വഭവനത്തിൽ നിന്നും അദ്ദേഹത്താൽ ആദ്യം സ്ഥാപിതമായ അച്ചുകൂടത്തിൽനിന്ന് തന്നെ ആരംഭിക്കുന്ന സംരംഭത്തെ, ദിവ്യസ്മരണയ്ക്ക് അർഹനായ സംപൂജ്യൻ ആയ ആ മെത്രാപ്പോലീത്തായുടെ സ്വദേശീയരുടെ ഒരു പ്രതിനിധി എന്ന നിലയിലും എന്റെ സ്വന്തം നിലയ്ക്കും ഞാൻ സ്വാഗതം ചെയ്യുന്നു." ആറ് പതിറ്റാണ്ടുകാലം അദ്ദേഹം കുന്നംകുളം സംസ്കാരത്തിന്റെ അംഗീകൃത വക്താവായിരുന്നു.

## ജോസഫ് ചെറുവത്തൂർ

കവിത, കഥ, ആഖ്യായിക, നാടകം എന്നിങ്ങനെ ഭാഷാ സാഹിത്യത്തിലെ വിവിധ ശാഖകളെ സ്വന്തം സംഭാവനകൾകൊണ്ട് പരിപുഷ്ടമാക്കാൻ നിരന്തരം പ്രയത്നിച്ച ഒരു സാഹതീഭക്തനായിരുന്നു ശ്രീ. ജോസഫ് ചെറുവത്തൂർ.

കുന്നംകുളം പട്ടണത്തിൽ അദ്ദേഹത്തെ അറിയാത്തവർ ആരും ഉണ്ടായിരുന്നില്ല. സാമാന്യം വെളുത്ത നിറം, അല്പം സ്ഥൂലിച്ച ദേഹം, മുഴുത്ത കഷണ്ടി, ഗൗരവം വിടാത്ത മുഖഭാവം, തിളങ്ങുന്ന കണ്ണുകൾ, ഇസ്തിരിയുടയാത്ത വെളുത്ത മുണ്ടും കഫ് ഷർട്ടും, ചുമലിൽ രണ്ടാം മുണ്ട്. തല ഉയർത്തിപ്പിടിച്ച് ഇടംവലം നോക്കാതെയുള്ള നടത്തം. അതിനിടയ്ക്ക് പഴയ ശിഷ്യരെയോ സുഹൃത്തുക്കളെയോ കണ്ടാൽ ഓർക്കാപ്പുറത്ത് ആ മുഖത്തെ ഗൗരവത്തെ പാടെ തകർത്തുകളയുന്ന ആഹ്ലാദാത്ഭുത ഭാവദ്യോതകമായ മന്ദഹാസം - ശ്രീ. ജോസഫ് ചെറുവത്തൂരിന്റെ ഒരേകദേശ ചിത്രമാണിത്.



അദ്ധ്യാപകനെന്ന നിലയിൽ ഒരു തികഞ്ഞ വിജയമായിരുന്നു ജോസഫ് മാസ്റ്റർ. അധ്യാപനത്തിൽ ഇത്രയും വെടിപ്പും ചിട്ടയും കാത്തു സൂക്ഷിച്ചിരുന്ന അപൂർവം ആളുകളേ ഉണ്ടാവൂ.

ശ്രീ. ചെറുവത്തൂർ വറിയതിന്റെയും പനയ്ക്കൽ കുഞ്ഞായിയുടെയും പുത്രനായി കുന്നംകുളം വടക്കെ അങ്ങാടിയിലുള്ള മാതൃകുടുംബമായ പനയ്ക്കൽ വർഗ്ഗീസ് മാപ്പിളയുടെ ഗൃഹത്തിൽ 1906 സെപ്റ്റംബർ 21-ന് ജനിച്ചു. ജ്ഞാനസ്നാനം അന്നത്തെ മലങ്കര മെത്രാപ്പോ

ലീത്താ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് തിരുമേനിയാണ് നിർവഹിച്ചത്. തിരുമേനിയും ജോസഫ് ചെറുവത്തൂരിന്റെ പിതാമഹൻ പാത്തുവും കളിച്ചങ്ങാതിമാരും ആത്മസുഹൃത്തുക്കളുമായിരുന്നു. ശിശുവിന് മാമ്മോദീസാ സമയത്തു തിരുമേനിയുടെ പേർ നൽകണമെന്ന് അപേക്ഷിച്ച പ്രകാരമാണ് ജോസഫ് എന്ന നാമം നൽകിയതും. തിരുമേനിയുടെ ബാല്യകാലത്തെ പേരായ ഇട്ടൂപ്പ് എന്ന പേരിൽ തന്നെ കുട്ടി വിദ്യയാരംഭിച്ചു. ഈ സംഭവത്തെ ആസ്പദമാക്കി ശ്രീ. ജോസഫ് ചെറുവത്തൂർ പിൽക്കാലത്ത് ഒരു കവിത രചിക്കുകയുണ്ടായിട്ടുണ്ട്.

ഒരു അകന്ന ശേഷക്കാരനായ ചെറുവത്തൂർ മാത്തു ആശാൻ 5-ാം വയസ്സിൽ വിദ്യാരംഭ ദിവസം ജോസഫിനെ എഴുത്തിനിരുത്തി. അതിനു ശേഷം നെല്ലുവായി താവു ആശാന്റെ കുടിപ്പള്ളിക്കൂടത്തിൽ ഒരു കൊല്ലം വിദ്യാഭ്യാസം നടത്തി. അനന്തരം കുന്നംകുളം ബോയ്സ് ഹൈസ്കൂളിൽ നിന്ന് സ്കൂൾ ഫൈനൽ പാസ്സായി.

1926-ൽ കുന്നംകുളം കാക്കശ്ശേരി ഇട്ടിമാണി മകൾ അച്ചായിയെ വിവാഹം കഴിച്ചു. പിന്നീട് ഏതാനും വർഷം വടക്കാഞ്ചേരിയിൽ വ്യാപാരസംബന്ധമായി താമസമാക്കി. ആ ഘട്ടത്തിലാണ് ബ്രഹ്മശ്രീ. വി. കെ. നാരായണ ഭട്ടതിരിയുടെ ശിഷ്യനായി സംസ്കൃതം അഭ്യസിക്കാൻ തുടങ്ങിയത്. ഒരു കാലത്ത് മുളങ്കുന്നത്തുകാവിൽ നടത്തപ്പെട്ടിരുന്ന കലാമണ്ഡലത്തിൽ വെച്ച് മഹാകവി വള്ളത്തോളിനേയും ശ്രീ. കുട്ടികൃഷ്ണമാരാരെയും പരിചയപ്പെടാൻ സംഗതിയായി.

### ഒരു രഹസ്യം

ജോസഫ് ചെറുവത്തൂർ 'അബ്രഹാമിന്റെ ബലി' എന്ന ഖണ്ഡകാവ്യം എഴുതിയിരുന്നു. അതിന് അവതാരിക എഴുതിക്കൊടുക്കാമെന്ന് സമ്മതിച്ചെങ്കിലും വള്ളത്തോൾ അത് നീട്ടിക്കൊണ്ടുപോയി. ഗത്യന്തരമില്ലാതെ ചെറുവത്തൂർ, പുലിക്കോട്ടിൽ യൗസേഫ് റമ്പാനെ സമീപിച്ച് വിവരം ഗ്രഹിപ്പിച്ചു. റമ്പാച്ചൻ നടത്തിയിരുന്ന 'ആത്മപോഷിണി' മാസികയുടെ പത്രാധിപരായിരുന്നല്ലോ വള്ളത്തോൾ. അവതാരികയുടെ കാര്യം വള്ളത്തോളിനെ ഓർമ്മിപ്പിച്ചു. താമസമുണ്ടായില്ല വള്ളത്തോൾ അവതാരിക കൊടുത്തു. എന്തുകൊണ്ടോ ചെറുവത്തൂർ ആ ഖണ്ഡകാവ്യം പ്രസിദ്ധീകരിച്ചില്ല.

ചെറുവത്തൂർ പണ്ഡിത പരീക്ഷയ്ക്ക് പഠിക്കാനായി തൃപ്പൂണിത്തുറ കലാലയത്തിലേക്ക് പോയി. കുറെനാൾ അവിടെ പഠിച്ചു. അവിടെ വെച്ചാണ് ശ്രീ. എൻ. വി. കൃഷ്ണവാരിയരുമായി അടുത്ത ബന്ധം പുലർത്താൻ ഇടയായത്.

1934-ൽ കുന്നംകുളം എം.ജെ.ഡി. സ്കൂളിൽ അദ്ധ്യാപകനായി ചേർന്നു. ഇക്കാലത്ത് പ്രസ്തുത സ്കൂളിലെ ഹെഡ്മാസ്റ്ററായിരുന്ന തുമ്പ മൺ സ്വദേശി റവ. ഫാ. തോമസിന്റെ അകാലനിര്യാണം ചെറുവത്തൂരിന്റെ ഹൃദയത്തെ വേദനിപ്പിച്ചു. അതിന്റെ ഫലമായി എഴുതിയതാണ് അദ്ദേഹത്തിന്റെ പ്രഥമ പ്രസിദ്ധീകരണമായ 'അശ്രുധാര.' അതിനെ തുടർന്ന് വളർത്തുമകൾ, അന്നക്കുട്ടി, പാൽക്കാരി, അരുണൻ, വികാര വീചിക, നിഴലും നിലാവും തുടങ്ങി മുപ്പതോളം ഗ്രന്ഥങ്ങൾ അദ്ദേഹം കൈരളിക്ക് സമർപ്പിച്ചു. ആകർഷകമായ ഭാഷാശൈലിയും ഹൃദയസ്പർശിയായ ഇതിവൃത്തവും അദ്ദേഹത്തിന്റെ ഗ്രന്ഥങ്ങളെ അനുവാചകർക്ക് പ്രിയങ്കരമാക്കുന്നു. അദ്ദേഹം രചിച്ച സരള ഇംഗ്ലീഷ്-മലയാളം ഡിക്ഷ്ണറി വിദ്യാർത്ഥികൾക്ക് വളരെ പ്രയോജനകരമായിരുന്നു. സരള ബുക്ക് ഡിപ്പൊ എന്ന പേരിൽ ഒരു പുസ്തക പ്രസിദ്ധീകരണശാല സ്ഥാപിക്കുകയും നിരവധി ഗ്രന്ഥങ്ങൾ ആ സ്ഥാപനം വഴി പ്രസിദ്ധീകരിക്കുകയും ചെയ്തു. അദ്ദേഹം രചിച്ച വിസ്തൃത മനഃപാഠം പ്രസിദ്ധമാണ്.

## ഡോ. ചീരൻ വർഗ്ഗീസ്

19-ാം നൂറ്റാണ്ടിന്റെ അന്ത്യപാദത്തിലും 20-ാം നൂറ്റാണ്ടിന്റെ പൂർവ്വാർദ്ധത്തിലും ജീവിച്ച അത്മായ നേതാക്കൾ ആയ മലങ്കര സഭാംഗങ്ങളിൽ ഒരാൾ ആകുന്നു ഡോ. ചീരൻ വർഗ്ഗീസ്. അദ്ദേഹത്തിന് സമശീർഷനായ ഒരത്മായ സഭാംഗം കൊച്ചി സംസ്ഥാനത്ത് ഏറെയില്ല. കുലീനമായ ജനനസാഹചര്യം, അനുഗൃഹീതമായ കുടുംബാന്തരീക്ഷം, ഉദാത്തമായ വിദ്യാഭ്യാസം, ആദരണീയമായ സേവനശൈലി, പ്രകടനപരതയില്ലാത്ത ശുശ്രൂഷാ മനോഭാവം, ഇങ്ങനെ അദ്ദേഹത്തെ അനന്വയമാക്കുന്ന ഏറെ ഘടകങ്ങൾ ഉണ്ട്. കുന്നംകുളത്തെ പഴമക്കാർ പരമ്പരയായി പറയുന്ന കുലീന പുരോഹിത കുടുംബങ്ങളിൽ പ്രഥമ സ്ഥാനമുള്ള കുടുംബത്തിൽ 1882-ൽ ചീരൻ വറീയത് താരുവിന്റെയും പനയ്ക്കൽ മാത്തിരിയുടെയും പ്രഥമ പുത്രനായി അദ്ദേഹം ജനിച്ചു. പഴഞ്ഞി മങ്ങാട് ഗ്രാമത്തിൽ നിന്ന് കുന്നംകുളത്ത് വ്യാപാരാർത്ഥം താമസമാക്കിയതാണ് അദ്ദേഹത്തിന്റെ പിതാമഹൻ. അഞ്ചു സഹോദരിമാരും ഒരു സഹോദരനുമുണ്ടായിരുന്നു.

തുണിച്ചരക്ക്, അടയ്ക്കാ, കുറിക്കമ്പനി എന്നീ മേഖലകളിൽ പടിപടിയായി വ്യാപാരം വികസിച്ച് അഭിവൃദ്ധി നേടിയ താരു ക്രമേണ വിസ്തൃതമായ തെങ്ങിൻതോപ്പുകളും വിശാലമായ വയലുകളും സ്വന്തമാക്കി. ഒരു ജന്മിയായി മാറിയ അദ്ദേഹത്തിന് കാര്യപ്രാപ്തിയുള്ള കാര്യസ്ഥന്മാരും കുടികിടപ്പുകാരും ഉണ്ടായിരുന്നു. ജന്മിത്തത്തിന്റെ ദുഃസ്വാധീനങ്ങളൊന്നും അദ്ദേഹത്തിൽ ഏശിയില്ല. ദയാമനസ്കനായ അദ്ദേഹം നാട്ടി

ലെങ്ങും ചുമടുതാങ്ങികൾ - അത്താണികൾ - സ്വന്തം ചിലവിൽ സ്ഥാപിച്ച് ചുമടുയാത്രക്കാർക്ക് ആശ്വാസം നൽകുമായിരുന്നു. സാമൂഹ്യ പ്രവർത്തനങ്ങളിലും സഭാപ്രവർത്തനങ്ങളിലും താരു മുൻപന്തിയിലായിരുന്നു. 1921–ൽ അദ്ദേഹം ആർത്താറ്റ്–കുന്നംകുളം മഹാഇടവകയുടെ കൈക്കാരൻ ആയിരുന്നു. യാത്ര ചെയ്യാൻ സ്വന്തമായി വില്ലുവണ്ടിയും മഞ്ചലും ഉണ്ടായിരുന്നു.

പ്രാഥമിക വിദ്യാഭ്യാസം കഴിഞ്ഞാൽ ആൺമക്കളെ കച്ചവടം പരിശീലിപ്പിക്കുന്ന പാരമ്പര്യത്തിൽനിന്ന് വ്യത്യസ്തമായി സഹോദരൻ ഇട്ടൂപ്പിനെ നിയമബിരുദധാരിയാക്കിയ താരു, മകനെ പാലക്കാട് വിക്ടോറിയ കോളജിലും മദ്രാസിലും അയച്ചു. മദ്രാസിൽ ദൈവഗത്യാ ഗവണ്മെന്റ് മെഡിക്കൽ കോളജിൽ ചേർന്ന് വർഗ്ഗീസ് മെഡിക്കൽ വിദ്യാഭ്യാസം പൂർത്തിയാക്കി L.M.S. ബിരുദമെടുത്തു. 1914–ൽ അദ്ദേഹം ഡോക്ടർ ആയി. കുന്നംകുളത്ത് ആദ്യമായി മെഡിക്കൽ ബിരുദം എടുത്ത ആൾ അദ്ദേഹമാണ്.

ചെറായി പൈനാടത്ത് മഴുവഞ്ചേരി തരിയതിന്റെ മകൾ അച്ചാമ്മയെ നേരത്തെ വിവാഹം കഴിച്ചിരുന്നു. മദ്രാസ് എഗ്മൂർ ഗവണ്മെന്റ് മെറ്റേർണിറ്റി ആശുപത്രിയിൽ R.M.O. ആയി ഡോ. വർഗ്ഗീസ് നിയമിതനായി. കാര്യപ്രാപ്തിയും കഠിനാധ്വാനവും സത്യസന്ധതയും സ്വഭാവശുദ്ധിയുമുള്ള പുതിയ ഡോക്ടറെ ആളുകൾ ഏറ്റവും ഇഷ്ടപ്പെട്ടു.

മദ്രാസ്, ഊട്ടി, കടപ്പ, ഉഡുമൽപേട്ട്, പൊള്ളാച്ചി, രാജമന്ത്രി, തഞ്ചാവൂർ, കുംഭകോണം, ചാവക്കാട്, മഞ്ചേരി, മലപ്പുറം, കോഴിക്കോട്, കോയമ്പത്തൂർ തുടങ്ങിയ സ്ഥലങ്ങളിൽ അസി. സർജൻ, സൂപ്രണ്ട്, ഡി.എം.ഒ. എന്നീ നിലകളിൽ പ്രവർത്തിച്ച ഡോ. ചീരൻ വർഗ്ഗീസ് പേരും പ്രശസ്തിയും ധനവും ആർജ്ജിച്ചു.

കൊച്ചി ദിവാൻ A.F.W. ഡിക്സൺ, വെല്ലിംഗ്ടൺ പ്രഭു വൈസ്രോയി, രാജഗോപാലാചാരി, കൊച്ചി മഹാരാജാവ് എന്നിവർ അദ്ദേഹത്തിന്റെ സുഹൃത്‌വലയത്തിൽപ്പെട്ടവർ ആയിരുന്നു. മലയാള മനോരമയുടെ പത്രാധിപർ കെ. സി. മാമ്മൻ മാപ്പിള അദ്ദേഹത്തിന്റെ ആത്മാർത്ഥ മിത്രം ആയിരുന്നു. മാമ്മൻമാപ്പിള തിരുവിതാംകൂർ ദിവാൻ സി. പി. രാമസ്വാമി അയ്യരുടെ അപ്രീതിക്ക് പാത്രമാവുകയും അദ്ദേഹത്തിന്റെ പത്രവും അദ്ദേഹത്തിന് മുഖ്യപങ്കാളിത്തമുണ്ടായിരുന്ന നാഷണൽ ക്വയിലോൺ ബാങ്കും അടച്ചുപൂട്ടുകയും പത്രാധിപർ തടവിലാക്കപ്പെടുകയും ചെയ്ത 1938–ൽ ഈ സൗഹൃദം ജയിൽ വിമുക്തനാകുന്നതിന് പരോക്ഷമായി പ്രയോജനപ്പെട്ടു.

ഡോ. ചീരൻ വർഗ്ഗീസ് മികച്ച ഒരു സംഘാടകൻ ആയിരുന്നു. മദ്രാ

സിൽ അദ്ദേഹം പഠിക്കുന്ന കാലത്താണ് അന്ത്യോഖ്യായുടെ അബ്ദുള്ളാ പാത്രിയർക്കീസ് ഇന്ത്യയിലെത്തുന്നത്. മദ്രാസിൽ പാത്രിയർക്കീസിന് ഗംഭീരമായ ഒരു സ്വീകരണം നൽകുവാൻ ആ മെഡിക്കൽ വിദ്യാർത്ഥിയുടെ സംഘാടകപാടവം പ്രയോജനപ്പെട്ടു. മദ്രാസ് ക്രിസ്ത്യൻ കോളജിൽ വിദ്യാർത്ഥിയായ പണിക്കരുവീട്ടിൽ ഡീക്കൻ പി. ടി. ഗീവറുഗ്ഗീസും, ചീരൻ വറുഗ്ഗീസും ആണ് ആ സ്വീകരണം വിജയമാക്കിയതിന്റെ പിന്നിലെ പ്രധാന പ്രവർത്തകർ. അക്കാലത്ത് Y.M.C.A. യിൽ താമസിച്ച് മദ്രാസ് ക്രിസ്ത്യൻ കോളജിൽ പഠിച്ചിരുന്ന കെ. സി. ചാക്കോയുടെ ഉത്സാഹത്തിലും നേതൃത്വത്തിലും പിൽക്കാലത്ത് ആലുവായിൽ യൂണിയൻ ക്രിസ്ത്യൻ കോളജ് സ്ഥാപിതമായപ്പോൾ കെ. സി. ചാക്കോയുടെ കരങ്ങൾക്ക് ശക്തിപകർന്ന സമുദായസ്നേഹികളിൽ ഒരാൾ ഡോ. ചീരൻ വർഗ്ഗീസ് ആയിരുന്നു.

മദ്രാസിൽ വ്യാപാരികളും വിദ്യാർത്ഥികളും ഉദ്യോഗസ്ഥരുമായ സമുദായാംഗങ്ങളെ സംഘടിപ്പിച്ച് ഒരു ആരാധനാസമൂഹം രൂപപ്പെടുത്തി എടുക്കുവാനും പിൽക്കാലത്ത് അത് ഒരിടവകയാക്കി വളർത്തിയെടുക്കുവാനും മുൻകൈ എടുത്തത് ഡോ. ചീരൻ വർഗ്ഗീസ് തന്നെ. 1916 മുതൽ അവിടെ ആരാധനാസൗകര്യവും ഇടവകയും ഉണ്ടായി. പലപ്പോഴും ഭരണസമിതിയുടെ പ്രസിഡണ്ട് സ്ഥാനത്ത് ഡോക്ടറും അദ്ദേഹത്തിന്റെ പത്നിയും പ്രവർത്തിച്ചു. 1941–ൽ പള്ളിയുടെ ജൂബിലി ആഘോഷ കമ്മിറ്റിയുടെ ട്രഷറർ അദ്ദേഹമായിരുന്നു.

പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് II മലങ്കര മെത്രാപ്പോലീത്താ 1908 ജനുവരിയിൽ ഓർത്തഡോക്സ് വിദ്യാർത്ഥി പ്രസ്ഥാനം ആരംഭിച്ചപ്പോൾ ആദ്യത്തെ കമ്മിറ്റിയിൽ ഡോ. ചീരൻ വർഗ്ഗീസ് ഉണ്ടായിരുന്നു.

1917–ൽ വിദ്യാർത്ഥി പ്രസ്ഥാനത്തിന്റെ വാർഷിക കോൺഫ്രൻസ് കുന്നംകുളത്ത് വച്ച് നടത്തിയപ്പോൾ അതിന്റെ പ്രധാന ചുമതല വഹിച്ചത് ഡോ. ചീരൻ വർഗ്ഗീസ് ആണ്.

സ്ലീബാദാസ സമൂഹത്തിന്റെ പ്രവർത്തനങ്ങളിൽ അദ്ദേഹം സജീവ പങ്കാളി ആയിരുന്നു. മൂക്കഞ്ചേരിൽ മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ തൃശ്ശൂരിൽ ഡോക്ടറുടെ വസതിയിലാണ് പലപ്പോഴും താമസിച്ചിരുന്നത്.

മലങ്കരസഭയിലെ മുതിർന്ന അംഗങ്ങളുടെ സംഘടനയായ മഹാജന സഭ, സിറിയൻ ക്രിസ്ത്യൻ കോൺഗ്രസ് ആയി പുനഃസംഘടിക്കപ്പെട്ടപ്പോൾ ഡോക്ടർ അതിന്റെ മുൻപന്തിയിലുണ്ടായിരുന്നു. അതിന്റെ തൃശ്ശൂർ ശാഖയുടെ പ്രസിഡണ്ട് ഡോക്ടർ ആയിരുന്നു.

ദൈവം അനുഗ്രഹിച്ച കുടുംബമായിരുന്നു അദ്ദേഹത്തിന്റേത്. 6 ആൺ മക്കളും രണ്ടു പെൺമക്കളും ജനിച്ചു.

1. ഡോ. സി. വി. ഡേവിഡ് (താരുക്കുട്ടി) പെൻഷൻപറ്റി കോയമ്പത്തൂരിൽ താമസിക്കവേ അദ്ദേഹവും ഭാര്യയും അന്തരിച്ചു. മൂത്ത മകൻ ഡോ. വർഗ്ഗീസ് E.N.T. കൺസൽട്ടന്റ് ആയി ഇംഗ്ലണ്ടിൽ ജോലി ചെയ്യുന്നു. അദ്ദേഹത്തിന്റെ മകൻ മാഞ്ചസ്റ്ററിൽ ഡോക്ടർ. ഡോ. ഡേവിഡിന്റെ രണ്ടാമത്തെ മകൻ മർച്ചന്റ് നേവിയിൽ ക്യാപ്റ്റൻ ജോസഫ്.

2. ഡോക്ടറുടെ മകൾ കുഞ്ഞമ്മയെ എടത്വാ ജോഷ്വാ ജഡ്ജിയുടെ മകൻ അലക്സാണ്ടർ വിവാഹം കഴിച്ചു.

3. മകൾ മേരിയെ കോട്ടയം ചെറുകര സി. ടി. ഫിലിപ്പ് വിവാഹം ചെയ്തു.

4. ചീരൻ വി. മാത്യൂസ് (ബേബി) ഉന്നതബിരുദം നേടി ഉയർന്ന ഉദ്യോഗങ്ങൾ വഹിച്ചു. F.A.C.T. യുടെ ഡെപ്യൂട്ടി മാനേജർ ആയും T.C.C. യുടെ എം.ഡി. ആയും പ്രവർത്തിച്ചു.

5. സി. വി. ജേക്കബ് (ചിന്നക്കുട്ടി) ഉന്നത വിദ്യാഭ്യാസം നേടി. ഉയർന്ന ഉദ്യോഗങ്ങൾ വഹിച്ചു.

6. സി. വി. ജോർജ്ജ് (രാജൻ) മെക്കാനിക്കൽ എഞ്ചിനീയർ. പ്രശസ്ത ഉദ്യോഗങ്ങൾ വഹിച്ചു.

7. ജോയൂട്ടി മാനേജ്മെന്റ് മേഖലയിൽ ഉയർന്ന പദവികൾ വഹിച്ചു.

8. സി. വി. തമ്പി (ഇറ്റി മാത്യു) വ്യോമസേനയിൽ ക്യാപ്റ്റൻ ആയി റിട്ടയർ ചെയ്തു.

മക്കളും പേരമക്കളുമെല്ലാം പ്രശസ്തനിലയിൽ ജീവിച്ചു.

1946-ൽ അദ്ദേഹത്തിന് റാവു സാഹിബ് ബഹുമതി ബ്രിട്ടീഷ് സർക്കാർ നൽകി. വിശ്രമജീവിതം തൃശ്ശൂർ പൂങ്കുന്നത്ത് സന്തോഷമായി കഴിച്ചുകൂട്ടി. സഭയുടെ നോമ്പുകളിൽ അദ്ദേഹം അന്ത്യംവരെയും നിഷ്ഠ പുലർത്തി. പുത്തൻകാവ് മാർ പീലക്സീനോസ് അദ്ദേഹത്തിന് ആത്മമിത്രമായിരുന്നു. ആർച്ച് ബിഷപ്പ് മാർ ഈവാനിയോസ്, തൃശ്ശൂർ കത്തോലിക്കാ മെത്രാൻ ഡോ. ജോർജ്ജ് ആലപ്പാട്ട് എന്നിവർ ആ സുഹൃദ്വലയത്തിൽ പെടുന്നു.

75 വയസ്സ് കഴിഞ്ഞ അദ്ദേഹത്തെ തലച്ചോറിലെ കാൻസർ രോഗ ചികിത്സയ്ക്കായി വെല്ലൂരിൽ കൊണ്ടുപോയി. രോഗം ഭേദമായില്ല. തൃശ്ശൂർ വസതിയിൽ സന്ദർശിക്കാനെത്തിയ പത്രോസ് മാർ ഒസ്താത്തിയോസ്

മെത്രാച്ചൻ രോഗിയുടെ അവസ്ഥ കണ്ട് മരണംവരെയും രോഗിയുടെ വീട്ടിൽ താമസിച്ചു. 1958 മാർച്ച് 4-ന് ആ കർമ്മയോഗി അതീവ പ്രശാന്ത തയിൽ ഇഹലോകവാസം വെടിഞ്ഞു.

മാത്യൂസ് മാർ അത്താനാസ്യോസ്, ഔഗേൻ മാർ തിമോത്തിയോസ് എന്നിവർ മൂക്കഞ്ചേരിയിൽ മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ യോടൊപ്പം അന്തിമ ശുശ്രൂഷകൾക്ക് നേതൃത്വം നൽകി.

കുന്നംകുളത്തിന്റെ മഹാനായ ആ വാത്സല്യപുത്രൻ തൃശ്ശൂർ പടി ഞ്ഞാറെക്കോട്ടയിലെ സെന്റ് ഇഗ്നേഷ്യസ് പള്ളിയിലെ ശ്മശാനത്തിൽ അസ്തമിച്ചു; നാടിനും വീടിനും അവിസ്മരണീയാനുഭവങ്ങൾ അവശേ ഷിപ്പിച്ചുകൊണ്ട് അന്ത്യവിശ്രമം കൊള്ളുന്നു.

## കെ. ടി. മാത്യു (എക്സ്. എം.എൽ.സി.)

കുന്നംകുളത്തിന്റെ പ്രഥമ നിയമസഭാ മെമ്പർ (കൊച്ചി) ആയിരുന്ന ശ്രീ. കെ. ടി. മാത്യു കുന്നംകുളം കോലാടി താവു-എളച്ചാർ ദമ്പതിക ളുടെ രണ്ടാമത്തെ മകനായി 1895 നവംബർ 13-ന് ജനിച്ചു. സമ്പന്നമായ വടക്കൂട്ട് കോലാടി തറവാട്ടിൽ - കുന്നംകുളം പടിഞ്ഞാറെ അങ്ങാടി - ഇട്ടൂപ്പ്, ചുമ്മാർ, വറീയത്, ജോബ്, ചെർച്ചി, കുഞ്ഞാറം എന്നീ സഹോദ രങ്ങളൊത്ത് മാത്യു ബാല്യം ചെലവഴിച്ചു. കുന്നംകുളം സർക്കാർ ബോയ്സ് ഹൈസ്കൂളിൽ നിന്ന് മെട്രിക്കുലേഷനും എറണാകുളം മഹാ രാജാസ് കോളജിൽനിന്ന് എഫ്.എ. യും മദ്രാസ് ക്രിസ്ത്യൻ കോളജിൽ നിന്ന് ബി.എ. യും മദ്രാസ് ലോ കോളജിൽ നിന്ന് ബി.എൽ. ബിരുദവും നേടി.

1910-ൽ സ്കൂൾ വിദ്യാർത്ഥിയായിരുന്ന കാലത്ത് വിവാഹിതനായി. കുന്നംകുളം കിഴക്കേ അങ്ങാടിയിൽ കാക്കശ്ശേരി മാത്യുവിന്റെ മകൾ മാത്തിരിയായിരുന്നു വധു. പ്രമുഖ യൂറോപ്യൻ പെട്രോൾ കമ്പനിയിൽ ഓഫീസർ ആയി ഫോർട്ട് കൊച്ചിയിൽ ജോലി ചെയ്തു. പിന്നീട് ഓറി യന്റൽ ലൈഫ് ഇൻഷുറൻസ് കമ്പനിയിൽ ഓഫീസർ ആയി മദ്രാസിൽ ജോലി ചെയ്തു. തിരുവനന്തപുരത്തും തൃശ്ശിനാപ്പള്ളിയിലും കൊളംബോ യിലും റീജിയണൽ മാനേജരായി ജോലി ചെയ്ത അദ്ദേഹം ആരോഗ്യ പരമായ കാരണങ്ങളാൽ 1940-ൽ ജോലി രാജിവെച്ച് നാട്ടിലേക്ക് മടങ്ങി.

1925-ൽ കൊച്ചി നിയമസഭയിലേക്ക് നടന്ന തെരഞ്ഞെടുപ്പിൽ തല പ്പള്ളി രാജവംശത്തിലെ മണക്കുളം തമ്പുരാനെ തോല്പിച്ച് കുന്നം കുളത്തെ പ്രഥമ എം.എൽ.സി. യായി തെരഞ്ഞെടുക്കപ്പെട്ടു. കൊച്ചി യുടെ ഈ പ്രഥമ കൗൺസിലിൽ ജന്മി-ഭൂഉടമകളുടെ പ്രതിനിധിയായി ചിറളയം സി. എ. കുഞ്ഞുണ്ണി രാജയും കുന്നംകുളം സ്വദേശി ചെറുവ

ത്തൂർ സി. ടി. ചാക്കോ വക്കീലും (വടക്കാഞ്ചേരി) ഉണ്ടായിരുന്നു. എം.എൽ.സി. എന്ന നിലയിൽ അദ്ദേഹം വിലപ്പെട്ട സേവനം കാഴ്ചവച്ചു. തൽഫലമായി 1928–ലെ തെരഞ്ഞെടുപ്പിലും അദ്ദേഹം എം.എൽ.സി. യായി തെരഞ്ഞെടുക്കപ്പെട്ടു. ഇക്കാലത്ത് കാണക്കുടിയാന്മാരുടെ അവകാശങ്ങൾക്കായി അദ്ദേഹം പോരാടി. അദ്ദേഹം ചീഫ് എഡിറ്റർ ആയി 'കുടിയാൻ പത്രിക' എന്ന മാസിക കുന്നംകുളത്തു നിന്ന് പ്രസിദ്ധീകരിച്ചു. 1931–ൽ മൂന്നാം തവണയും അദ്ദേഹം എം.എൽ.സി. യായി തെരഞ്ഞെടുക്കപ്പെട്ടു. ഒടുവിൽ കൗൺസിലിന്റെ ഡപ്യൂട്ടി പ്രസിഡണ്ടായും അദ്ദേഹം തെരഞ്ഞെടുക്കപ്പെട്ടു. 1935–ൽ നാലാം തവണയും അദ്ദേഹം തെരഞ്ഞെടുക്കപ്പെട്ടു. അഞ്ചാം നിയമസഭയിലേക്ക് ആരോഗ്യകാരണങ്ങളാൽ അദ്ദേഹം മത്സരിച്ചില്ല.

1934–ൽ കേരളത്തിലെ ആദ്യത്തെ അന്ധ–ബധിര–മൂക വിദ്യാലയം അദ്ദേഹം കുന്നംകുളത്ത് സ്ഥാപിച്ചു. 1918–ൽ കുന്നംകുളം വൈ.എം.സി.എ. സ്ഥാപിക്കുവാൻ അദ്ദേഹം നിർണ്ണായക നേതൃത്വം നൽകി. വൈ.ഡബ്ലിയു.സി.എ. യുടെ സ്ഥാപനത്തിനും അദ്ദേഹം മുൻകൈ എടുത്ത് പ്രവർത്തിച്ചു. 1944–ൽ അദ്ദേഹം തൃശൂർക്ക് താമസം മാറ്റി.

1946 മാർച്ച് 17–ന് 51–ാം വയസ്സിൽ അദ്ദേഹം അകാലചരമം പ്രാപിച്ചു. തൃശൂർ സെന്റ് ഇഗ്നേഷ്യസ് കത്തീഡ്രൽ (പടിഞ്ഞാറെക്കോട്ട) സെമിത്തേരിയിൽ അദ്ദേഹം സംസ്കരിക്കപ്പെട്ടു. ചേലക്കോട്ടുകരയിൽ സ്കൂൾ നടത്തിവന്ന സ്ഥലം കെട്ടിടങ്ങൾ ഉൾപ്പെടെ മകൻ ശ്രീ. ജോൺ തൃശൂർ പള്ളിക്ക് സംഭാവന ചെയ്തു. കെ. ടി. മാത്യുവിന്റെ സ്മരണയ്ക്ക് പല എൻഡോവ്മെന്റുകളും മകൻ സ്ഥാപിച്ചിട്ടുണ്ട്.

## കെ. ടി. പാവുണ്ണി

20–ാം നൂറ്റാണ്ടിന്റെ ആദ്യ പാദത്തിൽ മലങ്കര സുറിയാനിസഭയുടെ കേന്ദ്ര നേതൃത്വം പ്രസാദിച്ചതിനെ തുടർന്ന് കുന്നംകുളം പ്രദേശത്തുണ്ടായ രണ്ട് മഹാപ്രസ്ഥാനമാണ് കുന്നംകുളത്തെ മലങ്കര മെഡിക്കൽ മിഷൻ ആശുപത്രിയും പഴഞ്ഞിയിലെ എം. ഡി. കോളജും. ആശുപത്രി സ്ഥാപനത്തിൽ ആദ്യകാലത്ത് ട്രഷറാർ ആയും പിന്നീട് ജീവിതാവസാനം വരെ സെക്രട്ടറിയായും പ്രവർത്തിച്ച മഹാനുഭാവനാണ് ശ്രീ. കെ. ടി. പാവുണ്ണി.

കുത്തൂർ കുടുംബത്തിൽ 1932–ൽ ജനിച്ച അദ്ദേഹം സ്വപിതാവ് താവു ഇരിങ്ങാലക്കുടയിൽ ആരംഭിച്ച 'കേരളദീപം' എന്ന പ്രസ്സിൽ നിന്ന് പരിശീലനം നേടുകയും 1951 ആഗസ്റ്റ് 17–ന് കുന്നംകുളത്ത് 'വിക്ടറി പ്രസ്സ്' സ്ഥാപിക്കുകയും ചെയ്തു. പരിമിത വിഭവനായ പാവുണ്ണിയുടെ സ്ഥിരോ



ത്സാഹവും കഠിനാധ്വാനവും മൂലം പ്രസ്സ് അത്ഭുതകരമാംവിധം വളർന്നു. പാഠപുസ്തകങ്ങൾ, കെ.എസ്.ആർ.ടി.സി. യുടെ ബസ് ടിക്കറ്റ്, ഗവൺമെണ്ട് കലണ്ടർ, റേഷൻ കാർഡ്, ഐ.ജി.എസ്. കവറുകൾ, സർക്കാർ ഫയലുകൾ തുടങ്ങിയവയ്ക്ക് സർക്കാരിൽ നിന്ന് ഓർഡറുകൾ ലഭിച്ചത് വളർച്ചയെ ത്വരിതപ്പെടുത്തി.

1969–ൽ ഓഫ്സെറ്റ് പ്രസ് സ്ഥാപിച്ചതോടെ, വാൾപോസ്റ്റർ, സചിത്രകലണ്ടറുകൾ, ചെക്കുബുക്കുകൾ, നോട്ട്ബുക്കിന്റെ കവർ, ബാങ്ക് ഡ്രാഫ്റ്റ്, ഡെപ്പോസിറ്റ് റസീപ്റ്റ് എന്നിവയിലേക്ക് വ്യവസായം വികസിച്ചു.

1977–ൽ ലിമിറ്റഡ് കമ്പനിയായി റജിസ്റ്റർ ചെയ്യപ്പെട്ടു. അദ്ദേഹം അതിന്റെ മാനേജിംഗ് ഡയറക്ടർ ആയി.

ക്രമേണ കടലാസ്സ് നിർമ്മാണ വ്യവസായത്തിലേക്ക് കാൽ വച്ചു. ഇന്ത്യയുടെ 14 പേപ്പർ മില്ലുകളുടെ ഏജൻസി എടുത്തു. കുന്നംകുളത്ത് പേപ്പർ ഡിപ്പോ തുടങ്ങി; എറണാകുളത്തും കോഴിക്കോടും ബ്രാഞ്ചുകൾ തുറന്നു. കഞ്ചിക്കോട്ട് 60 ഏക്കർ സ്ഥലം വാങ്ങി ഒരു കടലാസ് നിർമ്മാണ ഫാക്ടറി ആരംഭിച്ച് നടത്തി.

കുന്നംകുളം മലങ്കര മെഡിക്കൽ മിഷൻ ആശുപത്രി സെക്രട്ടറി, സഭാ മാനേജിംഗ് കമ്മിറ്റിയംഗം, മലങ്കരസഭാ ഫിനാൻസ് കമ്മിറ്റിയംഗം, പഴഞ്ഞി എം.ഡി. കോളജ് എക്സിക്യൂട്ടീവ് മെമ്പർ, കുന്നംകുളം ലയൺസ് ക്ലബ് പ്രസിഡണ്ട്, കുന്നംകുളം ചേമ്പർ ഓഫ് കോമേഴ്സ് പ്രസിഡണ്ട് എന്നിങ്ങനെ പല ചുമതലകളും വഹിച്ചിട്ടുണ്ട്. അമേരിക്ക, കാനഡാ, ജപ്പാൻ, സിങ്കപ്പൂർ, കൊറിയ, തായ്‌വാൻ, ഇംഗ്ലണ്ട്, ജർമ്മനി, സ്വീഡൻ, ഹോളണ്ട്, ഇറ്റലി, ഈജിപ്റ്റ്, ഇസ്രായേൽ, യു.എ.ഇ. എന്നീ വിദേശരാജ്യങ്ങൾ സന്ദർശിച്ചിട്ടുണ്ട്.

താഴെപറയുന്ന അവാർഡുകൾ അദ്ദേഹം നേടിയിട്ടുണ്ട്. 1. മുദ്രാലയ രത്നം. കേരളാ പ്രിന്റേഴ്സ് അസോസിയേഷൻ 1996. 2. ബെസ്റ്റ് ഇൻഡസ്ട്രിയലിസ്റ്റ് അവാർഡ്, ഇന്ത്യൻ മെഡിക്കൽ അസോസ്യേഷൻ. 3. ബെസ്റ്റ് ബിസിനസ്മാൻ, ഇൻവസ്റ്റേഴ്സ് ക്ലബ്, തൃശൂർ. എക്സലൻസി അവാർഡ് ഫോർ പ്രിന്റിംഗ്, കേരള മാസ്റ്റർ പ്രിന്റേഴ്സ് അസോസ്യേഷൻ.

എഴുന്നൂറോളം പേർ പ്രത്യക്ഷമായും അത്രയുംപേർ പരോക്ഷമായും വിക്ടറി സ്ഥാപനങ്ങളിൽ ജോലി ചെയ്തിരുന്നു.

1985–ൽ അമേരിക്കയിൽ ബൈപാസ് സർജറിക്ക് വിധേയനായി. രണ്ടു തവണ ഇന്ത്യയിലും ബൈപാസ് സർജറിക്ക് വിധേയനായി.

കുന്നംകുളം മലങ്കര മെഡിക്കൽ മിഷൻ ആശുപത്രി നേടിയ അസൂയാവഹമായ വളർച്ചയുടെ പുറകിൽ ശ്രീ. പാവുണ്ണിയുടെ ആസൂത്രിതമായ കഠിനാദ്ധ്വാനവും സംഘാടകപാടവവും നേതൃപാടവവും പ്രകടമാണ്. കുന്നംകുളത്തെ ഈ വ്യവസായ പ്രമുഖൻ 2010 ഒക്ടോബർ 2–ന് എഴുപത്തി എട്ടാം വയസ്സിൽ അന്തരിച്ചു. ആർത്താറ്റ് കത്തീഡ്രലിൽ സംസ്കരിച്ചു.

## പി. ഐ. പാപ്പച്ചൻ

രാഷ്ട്രീയരംഗത്ത് നേടിയ സ്ഥാനങ്ങളെ നേരിട്ടോ പരോക്ഷമായോ വരുമാനത്തിന്റെ ഒളിസ്രോതസുകൾ ആക്കാതെ ഋഷിതുല്യമായ നിസ്സംഗതയോടെ ഭൗതിക പ്രലോഭനങ്ങളെ അതിജീവിച്ച ഗാന്ധിയൻ വ്യക്തിത്വം എന്ന വിശേഷണം അക്ഷരത്തിലും ആത്മാവിലും അർഹിക്കുന്ന ഏറെപ്പേർ സമൂഹത്തിൽ കാണുകയില്ല. എന്നാൽ ആ വർഗ്ഗത്തിൽ ആദരവോടെ ഉൾപ്പെടുത്താവുന്ന ഒരു മഹാനുഭാവൻ ആയിരുന്നു 1962 മുതൽ കുന്നംകുളം മുൻസിപ്പൽ കൗൺസിലറും 1972 മുതൽ 1980 വരെ മുനിസിപ്പൽ ചെയർമാനുമായിരുന്ന പി. ഐ. പാപ്പച്ചൻ.

പുലിക്കോട്ടിൽ ഇട്ടൂപ്പിന്റെയും ചെറുവത്തൂർ കുഞ്ഞാത്തിരിയുടെയും മകനായി 1926 മാർച്ച് 21–ന് അദ്ദേഹം ജനിച്ചു. ആർത്താറ്റ്–കുന്നംകുളം ഇടവകാംഗമായ അദ്ദേഹം സൽസ്വഭാവി, മിതഭാഷി എന്നീ നിലകളിൽ ബാല്യകാലം മുതലേ ശ്രദ്ധിക്കപ്പെട്ടിരുന്നു. ഋഷിതുല്യനും സുവിശേഷതല്പരനുമായ കോലാടി താവു അച്ചൻ അദ്ദേഹത്തിൽ ഏറെ സ്വാധീനം ചെലുത്തിയിരുന്നു. തൃശ്ശൂർ കേരളവർമ്മ കോളജിൽ ഇന്റർമീഡിയറ്റ് വിദ്യാഭ്യാസം കഴിഞ്ഞതോടെ പൊതുജീവിതത്തിൽ പ്രവേശിച്ച അദ്ദേഹം വിദ്യാർത്ഥി ആയിരിക്കെ ഇന്ത്യൻ നാഷണൽ കോൺഗ്രസിലേക്ക് ആകർഷിക്കപ്പെടുകയും സ്വാതന്ത്ര്യസമരങ്ങളിൽ പങ്കാളിയാവുകയും ചെയ്തു.

അക്കാലത്ത് കുന്നംകുളത്തുള്ള ഓർത്തഡോക്സ് ഇടവകകൾ എല്ലാം ആർത്താറ്റ്–കുന്നംകുളം മഹാഇടവക എന്ന ട്രസ്റ്റിന് കീഴിലാണ് പ്രവർത്തിച്ചിരുന്നത്. പാപ്പച്ചൻ മഹാഇടവകയുടെ സെക്രട്ടറി ആയും എം.ജി.എം. സ്കൂൾ ബോർഡ് സെക്രട്ടറിയായും ആർത്താറ്റ് ഐ.റ്റി.സി. സെക്രട്ടറിയായും എം.ജെ.ഡി. സ്കൂൾ ബോർഡ് അംഗമായും മാതൃ ഇടവകയെ സേവിച്ചു. കുന്നംകുളം വൈ.എം.സി.എ. യുടെ പ്രസിഡണ്ടായും കുറെക്കാലം പ്രവർത്തിച്ചു.

ഇന്ത്യൻ നാഷണൽ കോൺഗ്രസിൽ അംഗത്വം സ്വീകരിച്ച പാപ്പച്ചൻ

ക്രമേണ കുന്നംകുളം നിയോജകമണ്ഡലം കോൺഗ്രസ് പ്രസിഡണ്ട്, കെ.പി.സി.സി. മെമ്പർ, തൃശ്ശൂർ ഡി.സി.സി. എക്സിക്യൂട്ടീവ് അംഗം, തൃശ്ശൂർ ജില്ലാ സഹകരണബാങ്ക് ഡയറക്ടർ, തൃശൂർ കാർഷിക യൂണിവേഴ്സിറ്റിയുടെ സെനറ്റ് മെമ്പർ, തൃശ്ശൂർ ഡിസ്ട്രിക്ട് ഫയർ വർക്സ് പ്രൊഡ്യൂസേഴ്സ് സൊസൈറ്റി പ്രസിഡണ്ട്, കുന്നംകുളം കോ-ഓപ്പറേറ്റീവ് അർബൻ ബാങ്ക് ഡയറക്ടർ, കേരള ഖാദി ആൻഡ് വില്ലേജ് ഇൻഡസ്ട്രീസ് അസോസ്യേഷൻ സെക്രട്ടറി, തൃശ്ശൂർ ജില്ലാ ബാസ്ക്കറ്റ്ബോൾ അസോസ്യേഷൻ പ്രസിഡണ്ട്, കേരള ബാസ്ക്കറ്റ്ബോൾ അസോസ്യേഷൻ വൈസ്പ്രസിഡണ്ട് എന്നീ നിലകളിൽ പ്രവർത്തിച്ചു.

മുൻസിപ്പൽ ചെയർമാൻ ആയിരിക്കെ കുന്നംകുളം - ഗുരുവായൂർ ശുദ്ധജല വിതരണ പദ്ധതി, കുന്നംകുളം സബ് ട്രഷറി, കുന്നംകുളം ഫയർസ്റ്റേഷൻ, കുന്നംകുളം ബസ്സ്റ്റാന്റ്, കുന്നംകുളം മിനി ഇൻഡസ്ട്രിയൽ എസ്റ്റേറ്റ്, 66 കെ. വി. ഇലക്ട്രിക്കൽ സബ് സ്റ്റേഷൻ തുടങ്ങിയവയുടെ പ്രവർത്തനത്തിന് നിർണ്ണായകമായ നേതൃത്വം നൽകി.

അദ്ദേഹം വഹിച്ച എല്ലാ സ്ഥാനങ്ങളിലും ഉത്തരവാദിത്വങ്ങളിലും ആത്മാർത്ഥതയും സത്യസന്ധതയും കാര്യക്ഷമതയും അഴിമതിരാഹിത്യവും പാപ്പച്ചന്റെ വ്യക്തിത്വത്തിന് കറപുരളാത്ത വെണ്മ നൽകി. 'കുന്നംകുളം വളരുവാൻ വെമ്പൽകൊണ്ട ഒരു കാലഘട്ടത്തിലാണ് പാപ്പച്ചൻ മുനിപ്പൽ ചെയർമാനായി സ്ഥാനമേൽക്കുന്നത്. എഴുപതു കൊല്ലം തോരാതെ പെയ്തിട്ടും ക്ലാവും തുരുമ്പും ഏൽക്കാത്ത തേജസ്സോടെ സമചിത്തത പുലർത്തി വെല്ലുവിളികളെ വിജയപൂർവ്വം തരണം ചെയ്ത പാപ്പച്ചൻ' എന്ന് അദ്ദേഹത്തെ സഹപ്രവർത്തകർ വിശേഷിപ്പിക്കുന്നു.

1997 ജൂൺ 1-ാം തീയതി ആ ജീവിതത്തിന് അന്ത്യതിരശ്ശീല വീണു. ആർത്താറ്റ് സെന്റ് മേരീസ് കത്തീഡ്രൽ ശ്മശാനത്തിൽ അദ്ദേഹം നിത്യവിശ്രമം പ്രാപിച്ചു.

## പി. വി. മാത്യു, കുന്നംകുളം

ഇദ്ദേഹം പനയ്ക്കൽ വർഗ്ഗീസിന്റെ മകനാണ്. ബോംബെയിൽ അച്ചടിവേലകൾ പഠിച്ച മകന്റെ സഹായത്തോടെ കുന്നംകുളത്ത് 1905-ൽ 'ഭാരത ഭൂഷണം' എന്ന അച്ചടിശാല സ്ഥാപിച്ചു. സ്റ്റേഷനറി വ്യാപാരം, പ്രിന്റിംഗ്, ബൈന്റിംഗ്, ബ്ലോക്ക് നിർമ്മാണം, ടൈപ്പ് നിർമ്മാണം ഇവ നടത്തുകയും ഈ വിദ്യകളിൽ അനേകർക്ക് പരിശീലനം നൽകുകയും ചെയ്തു. പുത്തൻപേട്ട അങ്ങാടിയിൽ അദ്ദേഹം സ്ഥാപിച്ച പി. വി. മാത്യു & സൺസ് നാട്ടിലെ ആദ്യത്തെ ബൈന്റിംഗ് കേന്ദ്രം ആയിരുന്നു. വ്യവസായ സംരംഭകർക്ക് പല വ്യവസായ വിഭവങ്ങളും നിർമ്മിക്കുവാൻ വ്യവസായ പരി

ശീലകനായി അറിയപ്പെട്ട ഇദ്ദേഹത്തിനു കഴിഞ്ഞു. അദ്ദേഹം ഏതാനും പാട്ടുകൾ രചിച്ച് പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്. മാർ അല്ലേശു പാന, വി. ദൈവമാതാവിന്റെ ജീവചരിത്രം തുടങ്ങിയവ അവയിൽ ഉൾപ്പെടുന്നു.

## പനയ്ക്കൽ ഇട്ടൂപ്പ് മാസ്റ്റർ


പനയ്ക്കൽ ഇട്ടൂപ്പ് മാസ്റ്റർ

ചിത്രകലയിൽ രാജാ രവിവർമ്മയോടൊപ്പം അനുസ്മരിക്കപ്പെടേണ്ട ഒരു നാമമാണ് പനയ്ക്കൽ ഇട്ടൂപ്പ് മാസ്റ്ററുടേത്. അദ്ദേഹം വരച്ച പ. ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കായുടെ പടം മാത്രം മതി അത് തെളിയിക്കാൻ. 1891-ൽ ഇട്ടൂപ്പ്-തേത്തു ദമ്പതികളുടെ മകനായി ജനിച്ചു.

തൃശൂരിലുള്ള ഫൈൻ ആർട്ട്സ് കലാലയത്തിൽ അദ്ദേഹം പ്രധാന അദ്ധ്യാപകൻ ആയിരുന്നു. മുൻ മുഖ്യമന്ത്രി കെ. കരുണാകരൻ അവിടെ അദ്ദേഹത്തിന്റെ ശിഷ്യൻ ആയിരുന്നു. നിരവധി അവാർഡുകൾ ലഭിച്ചിട്ടുണ്ട്. 1870-ൽ പരുമലയിൽ വച്ച് രൂപംകൊണ്ട ആദ്യ മാനേജിംഗ് കമ്മിറ്റിയിലെ നാല് വൈദികരിൽ ഒരാളും മൽപ്പാനുമായ പനയ്ക്കൽ യാക്കോബ് കത്തനാരുടെ പൗത്രനാണ് ഇദ്ദേഹം.

## പി. റ്റി. ഇട്ടൂപ്പ് മാസ്റ്റർ

2-2-1930-ൽ ഇദ്ദേഹം സമാഹരിച്ച 250 പാട്ടുകൾ 'വിശുദ്ധ സംഗീത മാല' എന്ന പേരിൽ 'കുന്നംകുളം സിറിയൻ ബുക്ക് ഡിപ്പോ' (സ്ഥാപകൻ: പനയ്ക്കൽ യാക്കോബ് കത്തനാർ) പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്. 211 പേജുള്ള ഈ ഗാന സമാഹാരത്തിൽ 50 സുറിയാനി ഗാനങ്ങളുടെ വൃത്താനുവൃത്ത വിവർത്തനമുണ്ട്. പ്രസാധകന്റെ പേർ ആയി പി. റ്റി. ഇട്ടൂപ്പ് മാസ്റ്റർ എന്ന് രേഖപ്പെടുത്തിയിരിക്കുന്നു. അവതാരിക എഴുതിയത് 1929 കർക്കിടകം 19-ന് കോലഞ്ചേരി പള്ളിയിൽ നിന്ന് ഔഗേൻ മാർ തീമോത്തിയോസ് (പ. ഔഗേൻ ബാവാ) ആണ്.

## പുലിക്കോട്ടിൽ ഡോ. ഗീവറുഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്താ (കുന്നംകുളത്തിന്റെ വർത്തമാനകാലത്തിന്റെ അഭിമാനവും പ്രതീക്ഷയും)

കുന്നംകുളം തെക്കേ അങ്ങാടി സെന്റ് മത്ഥ്യാസ് ഇടവകയിൽ (ആർത്താറ്റ് കുന്നംകുളം മഹാഇടവക) കാണിയാമ്പാൽ പുലിക്കോട്ടിൽ വറീയതു പാവുവിന്റെയും കണ്ണനായ്ക്കൽ വർഗ്ഗീസ് അന്നയുടെയും മകനായി 17-5-1967-ൽ ജനിച്ചു. കുന്നംകുളം എം.ജെ.ഡി. യിൽ സെക്കണ്ടറി വിദ്യാഭ്യാസവും തൃശൂർ, എൽതുരുത്ത് സെന്റ് അലേഷ്യസ് കോളജിൽ ബിരുദ വിദ്യാഭ്യാസവും പൂർത്തിയാക്കി. കോട്ടയം പഴയസെമിനാരിയിൽ നിന്ന് ജി.എസ്.ടി. യും സെറാമ്പൂർ യൂണിവേഴ്സിറ്റിയിൽ നിന്ന് ബി.ഡി. യും കരസ്ഥമാക്കി. മറ്റു യോഗ്യതകൾ

1. 1984-86 പി.ഒ.സി.ഇ. ദിവ്യബോധനം, 2. 1991-92 ഡിപ്ലോമ (സംസ്കൃതം, സെറാമ്പൂർ), 3. 1992-94. എം.റ്റി.എച്ച്. (ഗുരുകുൽ ലൂഥറൻ കോളജ്, സെറാമ്പൂർ യൂണിവേഴ്സിറ്റി), 4. 1996-99 ഡിപ്ലോമ - ജർമ്മൻ, ഹീബ്രു, ഗ്രീക്ക്, ലാറ്റിൻ ഭാഷകളിൽ (ജർമ്മൻ യൂണിവേഴ്സിറ്റി), 5. 1997 -2003. ഡി.ടി.എച്ച്. തിയോളജി ഇൻ റിലീജിയൻ (എർലാംഗൻ യൂണിവേഴ്സിറ്റി, ജർമ്മനി. ലൂതറൻ എക്യുമെനിക്കൽ സ്കോളർഷിപ്പ്), 6. 2006 -2008 പോസ്റ്റ് ഡോക്ടറൽ സ്റ്റഡീസ് (ചിക്കാഗോ യൂണിവേഴ്സിറ്റി).



**പട്ടംകൊടകൾ:**

ജൂലായ്, 1967, ആർത്താറ്റ് കത്തീഡ്രൽ - മാമ്മൂദീസാ - ഫാ. മാത്യു ചെറുവത്തൂർ.

ജൂലായ് 1979 - മദ്ബഹാ ശുശ്രൂഷകൻ - ഫാ. ജോസഫ് പുലിക്കോട്ടിൽ (കരുമാംകുഴി).

27 ഏപ്രിൽ 1990 - അവ്പ്പദ്യക്കിനോ - ആർത്താറ്റ് സെന്റ്മേരീസ്.

7 മാർച്ച് 1992 - അരമനചാപ്പൽ, ആർത്താറ്റ് പൂർണ്ണശെമ്മാശൻ.

14 മാർച്ച് 1992 - കശ്ശീശാ അരമനചാപ്പൽ.

പൗലൂസ് മാർ മിലിത്തിയോസ് മെത്രാപ്പോലീത്താ പട്ടംകൊടകളിൽ മുഖ്യ കാർമ്മികൻ.

21-3-2010 - റമ്പാൻ, പരുമല സെമിനാരിചാപ്പൽ.

12-5-2010 - മെത്രാപ്പോലീത്താ, ഏലിയാ കത്തീഡ്രൽ, കോട്ടയം.

(രണ്ടിലും പ. ദിദിമോസ് പ്രഥമൻ കാതോലിക്കാ മുഖ്യകാർമികൻ)

5-3-2011 - സുന്ത്രോണിസോ. നരോദ അരമനചാപ്പൽ, അഹമ്മദാബാദ്.

(പ. പൗലോസ് ദ്വിതീയൻ കാതോലിക്കാ മുഖ്യകാർമ്മികൻ)

ബി.ഡി. പ്രബന്ധം - കൺസെപ്റ്റ് ഓഫ് ക്രിയേഷൻ ഇൻ ആദി ശങ്കര ആൻഡ് സെന്റ് ജോൺസ് ഗോസ്പൽ.

എം.റ്റി.എച്ച്. - ഹാർമണി ഓഫ് റിലീജിയൻസ് ഇൻ സ്വാമി വിവേകാനന്ദ.

ഡി.ടി.എച്ച്. - ഇന്റർ കൾച്ചറൽ ആസ്പക്ട് ഓഫ് ഇന്ത്യൻ ഓർത്തഡോക്സ് ചർച്ച് ഇൻ ഹിസ്റ്ററി, ലിറ്റർജി, ആൻഡ് സോഷ്യൽ ലൈഫ് (എർലാംഗൻ യൂണിവേഴ്സിറ്റി ഈ പ്രബന്ധം പ്രസിദ്ധീകരിച്ചിട്ടുണ്ട്).

പോസ്റ്റ് ഡോക്ടറൽ പേപ്പേഴ്സ് ഓൺ റിലീജിയസ് കൾച്ചറൽ ഡയലോഗ് ബിറ്റ്വീൻ ബുദ്ധിസം ആൻഡ് ബ്രാഹ്മണിസം.

**ഔദ്യോഗിക സ്ഥാനങ്ങൾ**

ടീച്ചർ - സണ്ടേസ്കൂൾ - 1984 മുതൽ.

അദ്ധ്യാപകൻ, കോട്ടയം സെമിനാരി - 1994 മുതൽ.

അദ്ധ്യാപകൻ, നാഗ്പൂർ സെമിനാരി - 1995 മുതൽ.

ട്യൂട്ടർ സംസ്കൃതം, എർലാംഗൻ - 1999-2003.

ചിക്കാഗോ 2006-2008.

പ്രൊഫസർ ആൻഡ് ഗൈഡ്. സെറാമ്പൂർ തിയോളജിക്കൽ സിസ്റ്റം. 2004 മുതൽ.

ക്ലാസ്സ് പ്രതിനിധി - 1977.

പ്രീഡിഗ്രി പ്രതിനിധി - 1983.

ഡിഗ്രി പ്രതിനിധി - 1985.

കോളജ് യൂണിയൻ പ്രതിനിധി - 1986.

കോട്ടയം സെമിനാരി അസോ. വാർഡൻ - 1995-1997.

സോഫിയാ സെന്റർ പ്രോഗ്രാം സെക്രട്ടറി - 1994-1997.

ദിവ്യബോധനം റജിസ്ട്രാർ - 1995-97.

കെ.സി.സി. അസോ. സെക്രട്ടറി - 2004-05.

പ്രേരണ സൊസൈറ്റി, നാഗ്പൂർ - 2005 മുതൽ.

**മെമ്പർ**

മാർ ഗ്രിഗോറിയോസ് ഫൗണ്ടേഷൻ - 1996-98.

ഓർത്തഡോക്സ്-കാത്തലിക് ഡയലോഗ്സ് - 1995-97; 2011 -

പ്രൊഫസേഴ്സ് ആന്റ് റിസർച്ചേഴ്സ് ഇൻ സ്റ്റഡി ഓഫ് റിലീജിയൻസ് ഇൻ ജർമ്മനി - 2001 മുതൽ.

തെയോസഫി സൊസൈറ്റി - 2006-2008.

**ബർസാർ**

സെന്റ് തോമസ് സെമിനാരി, നാഗ്പൂർ - 2008-2010.

**വൈദിക ശുശ്രൂഷ**

കുന്നംകുളം അരമനചാപ്പൽ - 1992.

വികാരി, സെന്റ് ഗ്രിഗോറിയോസ് ചർച്ച് മരത്തംകോട് - 1992.

ചിങ്ങവനം, വാകത്താനം, കരിക്കാട്, മണലിത്തറ, പറമ്പായി (കോട്ടയം കുന്നംകുളം ഭദ്രാസനങ്ങൾ).

അസി. വികാരി, ഓർത്തഡോക്സ് പാരിഷ്, ജർമ്മനി - 1997-2004.

അസി. വികാരി, ഓർത്തഡോക്സ് പാരിഷ്, ചിക്കാഗോ - 2005-2008.

ഉത്തരേന്ത്യൻ ഇടവകകൾ - 2008-2010.

മെത്രാപ്പോലീത്താ അഹമ്മദാബാദ് മെത്രാസനം - 2010 മുതൽ.

**അന്താരാഷ്ട്ര ഡലിഗേഷൻ**

യൂത്ത് തിയോളജിയൻസ് ഓഫ് ഈസ്റ്റ് റ്റു ഡബ്ളിയു.സി.സി. ഡയലോഗ് സെഷൻസ്, ഹാലി, 1997.

യൂത്ത് മീറ്റ് ഇന്റർനാഷണൽ ബാർസിലോണ, സ്പെയിൻ, 2001.

ലൂതറൻ - കാത്തലിക് - ഓർത്തഡോക്സ് മീറ്റ്, ബർലിൻ, ജർമ്മനി, 2002.

ഇന്തോ - പാക്കിസ്ഥാൻ പീസ് സംഭാഷണം, ബാങ്കോക്ക്, 2010.

**പ്രസിഡണ്ട്/ചെയർമാൻ/മാനേജർ**

ആത്മീയ സംഘടനകൾ - അഹമ്മദാബാദ് മെത്രാസനം.

ട്രസ്റ്റ്, സൊസൈറ്റി, സ്കൂൾസ് - അഹമ്മദാബാദ് മെത്രാസനം.

എം.ജെ.ഡി. പബ്ലിഷേഴ്സ്, കുന്നംകുളം.

ഇന്ത്യൻ ഓർത്തഡോക്സ് ഹെറാൾഡ്, ഫിലാഡൽഫിയ, യു.എസ്.എ.

ഡയറക്ടർ, ഓർത്തഡോക്സ്. ടി. വി. അറ്റ്ലാൻഡാ, യു.എസ്.എ.

വൈസ് പ്രസിഡണ്ട്, മീഡിയാ സെൽ, മലങ്കരസഭ, കോട്ടയം.

വൈസ് പ്രസിഡണ്ട്, ഗ്രിഗോറിയൻ ടി. വി., പരുമല.

പ്രസിഡണ്ട്, പ്രേരണ സൊസൈറ്റി, നാഗ്പൂർ.

ഗവേണിംഗ്ബോർഡ് മെമ്പർ ആൻഡ് വൈസ് പ്രസിഡണ്ട്, സെമിനാരി, നാഗ്പൂർ

ചെയർപേഴ്സൺ, Christian leaders in India for peace.

ചെയർപേഴ്സൺ റജി. സൊസൈറ്റി ഓഫ് ടീച്ചേഴ്സ് ഓഫ് റിലീജിയൻ ആൻഡ് ഫിലോസഫി, സെറാമ്പൂർ സെനറ്റ്.

വൈസ് പ്രസിഡണ്ട്, മലങ്കര അസോസ്യേഷൻ.

വൈസ് പ്രസിഡണ്ട്, മാനേജിംഗ് കമ്മിറ്റി.

മെമ്പർ, പ. സുന്നഹദോസ്, മലങ്കരസഭ.

പ്രസിഡണ്ട് ലൈറ്റ് & സൗണ്ട് കമ്മിറ്റി, കാതോലിക്കേറ്റ് ശതാബ്ദിയാഘോഷം.

മെമ്പർ, CASA. North-West Region, Bombay.

ബോർഡ് മെമ്പർ, ഹെൻടി മാർട്ടിൻ ഇൻസ്റ്റിറ്റ്യൂട്ട്, ഹൈദ്രാബാദ്.

പ്രഭാഷകൻ, എഴുത്തുകാരൻ, ചിന്തകൻ, സംഘാടകൻ, അദ്ധ്യാപകൻ എന്നീ നിലകളിൽ ശ്രദ്ധേയനായ ഇദ്ദേഹം ചിട്ടയായി നടത്തുന്ന ഇടവക സന്ദർശനം, ഫലപ്രദവും കാര്യക്ഷമവും ആയ മേലന്വേഷണം,

ലഭിക്കുന്ന എല്ലാ സ്വകാര്യ വരുമാനങ്ങളും ഭദ്രാസനക്കണക്കിൽ ചേർക്കൽ തുടങ്ങിയ നടപടികൾ മൂലം മലങ്കരസഭയിൽ ശ്രദ്ധിക്കപ്പെട്ടു കഴിഞ്ഞിരിക്കുന്നു. ഇതിനോടകം നാലര ഏക്കർ വിസ്തൃതിയുള്ള ഒരു സ്ഥലത്ത് – അഹമ്മദാബാദ് നഗരത്തിൽ – വിവിധ പ്രവർത്തനങ്ങൾക്കായി നിർമ്മിക്കുന്ന അരമന കോംപ്ലക്സിന്റെ ശിലാസ്ഥാപനം 2013 ജൂലൈ മാസത്തിൽ പ. കാതോലിക്കാബാവാ നിർവ്വഹിച്ച് നിർമ്മാണം ആരംഭിച്ചിരിക്കുന്നു. പുസ്തക പ്രസാധനം, ചാനൽ സംപ്രേഷണം എന്നീ രംഗങ്ങളിൽ സജീവ താൽപര്യം പുലർത്തുന്ന അദ്ദേഹം പൂർവ്വഗാമികളെ ഓർമ്മിപ്പിക്കുന്ന പ്രവർത്തനസരണികൾ വിജയകരമായി ആസൂത്രണം ചെയ്തുകൊണ്ടിരിക്കുന്നു.

## അദ്ധ്യായം 22

# പാലൂർ-ചാട്ടുകുളങ്ങര ഇടവകയും വട്ടശ്ശേരിൽ തിരുമേനിയും

1909 ജൂലായ് 12-ന് മലങ്കര മെത്രാപ്പോലീത്താ, പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് രണ്ടാമൻ പരലോകപ്രാപ്തനായതോടുകൂടി മലങ്കരസഭയുടെ സുവർണ്ണയുഗം അസ്തമിക്കുകയായിരുന്നു. തന്റെ പിൻഗാമിയാവാൻ തെരഞ്ഞെടുത്ത് വളർത്തി പരിശീലിപ്പിച്ചു പോന്ന ചാത്തുരുത്തിൽ ഗീവറുഗീസ് മാർ ഗ്രീഗോറിയോസ് അവിചാരിതമായി 1902-ൽ പരലോകം പൂകിയതോടെ മലങ്കരസഭയുടെ ഭാവിയുടെ പ്രതീക്ഷകൾക്ക് മങ്ങലേറ്റു. പിന്നീട് ആ ചുമതലയിലേക്ക് അനുയോജ്യരായ ആരെയും കണ്ടുകിട്ടാത്ത സന്ദിഗ്ധാവസ്ഥയിൽ കോട്ടയം പഴയസെമിനാരി മല്പാൻ വട്ടശ്ശേരിൽ ഗീവറുഗീസ് മല്പാനെ നിയോഗിക്കുകയായിരുന്നു. ജീവിതവിശുദ്ധി, സുറിയാനി പാണ്ഡിത്യം തുടങ്ങിയ പല വിഷയങ്ങളിലും പുതിയ സ്ഥാനാർത്ഥി സുസമ്മതനായിരുന്നെങ്കിലും മനുഷ്യസഹജമായ ചില പാകംപോരായ്മകൾ അദ്ദേഹത്തിൽ സൂക്ഷ്മദൃക്കുകൾ നിരീക്ഷിച്ചിരുന്നു.



മുൻഗാമിയുടെ കാലത്ത് കൂട്ടുട്രസ്റ്റികൾക്കും മറ്റും ലഭിച്ചിരുന്ന അമിതപ്രാധാന്യം, വിദ്യാലയങ്ങളുടെ നടത്തിപ്പിൽ സഭാകേന്ദ്രം ചെലുത്തിയ ശ്രദ്ധയും ചുമതലകളും, മാർ അൽവാറീസ്, മാർ റീനിവിലാത്തി എന്നീ മെത്രാന്മാരെപ്പറ്റിയുള്ള അനുഭാവപൂർണ്ണമായ അന്വേഷണം, സഭാഭരണത്തിലെ സുതാര്യത തുടങ്ങി പല കാര്യങ്ങളിലും പിൻഗാമി പുലർത്തിയ വ്യത്യസ്ത സമീപനങ്ങൾ സഭയുടെ ഇതര ഭാഗങ്ങളിലെന്നപോലെ കുന്നംകുളത്തും എതിർപ്പുകൾ വിളിച്ചുവരുത്തി. തൽഫലമായി ഉടലെടുത്ത ഭിന്നതയും വ്യവഹാരവും കൊച്ചിയുടെ പോലീസ് സൂപ്രണ്ട് എം. എ. ചാക്കോ ഇടപെട്ടാണ് പിൻവലിച്ചത്. മുടക്കുകാലത്ത് അദ്ദേഹം പട്ടംകൊടുത്ത ചെറുവത്തൂർ യാക്കോബ് കത്തനാർ ഇടവകയിൽ സ്വീകരിക്കപ്പെട്ടു. ഈ അനുരഞ്ജന നടപടികളുടെ ഭാഗമായി മലങ്കര മെത്രാപ്പോലീത്താ ഇടവകയിലേക്ക് ക്ഷണിക്കപ്പെട്ടു.

മഹാഇടവകയുടെ പൊതുയോഗത്തിൽ വച്ച് നേരത്തെ കോടതിയിൽ ഹാജരാക്കിയ ഒരു അന്യായം ഔദ്യോഗികമായി പിൻവലിക്കപ്പെട്ടു. ആ യോഗത്തിൽ എം. എ. ചാക്കോ സൂപ്രണ്ടും പങ്കെടുത്തിരുന്നു. ഇടവകയുടെ ആശീർവാദത്തോടെ നൽകിയ കേസ് പിൻവലിക്കപ്പെട്ടപ്പോൾ മറ്റു ചിലർ ആ കേസ്സുമായി മുന്നോട്ടു പോയി എങ്കിലും അതിനെ പിന്തുണച്ചവർ കേവലം ന്യൂനപക്ഷമായിരുന്നു (ആ കേസും അതിന്റെ വിധിയും ഈ പുസ്തകത്തിൽ കൊടുക്കുന്നുണ്ട്).

1088-ലെ (1912) കുന്നംകുളം കേസ് 1092 മേടം 30-ാം തീയതി (1917-ൽ) മെത്രാപ്പോലീത്തായ്ക്ക് അനുകൂലമായി തൃശ്ശൂർ ഡിസ്ട്രിക്ട് കോർട്ട് വിധിച്ച ശേഷം (1919) കുന്നംകുളം പഴയപള്ളിയുടെ പെരുന്നാളിൽ (ധനു 26) പങ്കെടുക്കുവാൻ മാർ ദീവന്നാസ്യോസ് കുന്നംകുളത്ത് വന്നുചേർന്നു. രാജോചിതമായ സ്വീകരണത്തോടെ കുന്നംകുളം മഹാ ഇടവക പുതിയ മലങ്കര മെത്രാപ്പോലീത്തായെ സഹർഷം എതിരേറ്റു. സ്വീകരണയോഗത്തിൽ മാത്തുണ്ണി ചെറുവത്തൂർ രചിച്ച വഞ്ചിപ്പാട്ട് രാഗത്തിലുള്ള ഒരു ഗീതം ആലപിക്കപ്പെട്ടു (ശ്രീ. മാത്തുണ്ണി, കൈരളീഹാരം, ചാത്തുക്കുറുപ്പിന്റെ ചാത്തൻകോഴി എന്നീ കവിതാഗ്രന്ഥങ്ങൾക്കു പുറമെ സഭാപരമായ ഒട്ടുവളരെ പാട്ടുകളും കവിതകളും രചിച്ചതായി പറയപ്പെടുന്നു). 'മലങ്കരസഭാ ഭാസുരൻ' എന്ന് ശീർഷകമുള്ള ആ കവിത കാണുക:

## മലങ്കര സഭാഭാസുരൻ

(വഞ്ചിപ്പാട്ടു രീതി)

മാത്തുണ്ണി ചെറുവത്തൂർ

കേരളത്തിൽ കേളികേട്ട വട്ടശ്ശേരിത്തറവാട്ടിൽ
വീരനായകഥാനാഥൻ സഭാഭാസുരൻ
ആയിരവുമെട്ടുനൂറുമമ്പത്തെട്ടും ചേർന്നകൊല്ലം
അക്ടോബർ മുപ്പത്തിയൊന്നിൽഭൂജാതനായി.
ഗീവർഗീസെന്നഭിധാനം ചെയ്യപ്പെട്ടു പൈതലിനു
ദൈവകാരുണ്യത്താൽ ശിശു വളർന്നുവന്നു.
ശൈശവത്തിൽ മാതൃഭാഷ പിന്നെയിംഗ്ലീഷ്ഭാഷയിലും
ശരിയായ ജ്ഞാനസമ്പാദനം ലഭിച്ചു.
യുവാവിന്റെ ബുദ്ധി, ദൈവഭക്തിയാദിഗുണംകണ്ട്
ദൈവവകയ്ക്കു കൊച്ചനെ നൽകേണമെന്ന്
സമുദായ പ്രമുഖന്മാർ പലർകൂടി പറകയാൽ
സമ്മതിച്ചു വീട്ടുകാരും പട്ടമേല്പിക്കാൻ
ദൈവത്തോടു മുറയ്ക്കുതാൻ ജപംചെയ്തുപോന്നു പിന്നെ
ദൈവഹിതമറിഞ്ഞപ്പോൾ പട്ടവുമേറ്റു



**പ. വട്ടശ്ശേരിൽ തിരുമേനി, പുത്തൻകാവ് തിരുമേനി എന്നിവരോടൊപ്പം കുന്നംകുളം നസ്രാണികൾ**

കൊച്ചുമെത്രാച്ചനെന്നുള്ള പേരിൽ സുപ്രസിദ്ധനായ
കാലംചെയ്ത മാർ ഗ്രിഗോറിയോസു മെത്രാച്ചൻ
പരുമല സെമ്മനാരി തന്നിലന്നു സുറിയാനി
പഠിപ്പിച്ചുവന്നിരുന്നു ശെമ്മാശന്മാരെ
സുറിയാനിസാഹിത്യത്തിൽ പണ്ഡിതനാമീഗുരുവിൻ
ശിഷ്യനായിച്ചേർന്നു ഗീവർഗീസ് ശെമ്മാശൻ
ഭക്തശിരോമണിയായ കൊച്ചുമെത്രാച്ചന്റെ ശിഷ്യ -
വർഗ്ഗത്തിനു മകുടമായ് വിളങ്ങി നാഥൻ
ആയിരത്തിയമ്പത്തഞ്ചിൽ കശീശസ്ഥാനവുമേറ്റു
അചിരേണ സകലർക്കും പൂജ്യനായ്തീർന്നു.
സുറിയാനി ഭാഷാജ്ഞാനം വേണ്ടപോലെ സമ്പാദിച്ചു
സിമ്മനാരി തന്നിൽ മൽപ്പാൻ സ്ഥാനവും കിട്ടി.
സഹസ്രമോടേഴുദശം രണ്ടുംചേർന്നൊരാണ്ടിൽ എം.ഡി.
സിമ്മനാരി പ്രിൻസിപ്പാളായ് പരിലസിച്ചു.
അനന്തരം കഥാനാഥൻ - അതിവിനീതനാം മല്പാൻ
ആയിരത്തെഴുപത്തെട്ടിൽ റമ്പാനുമായി.
ആയിരത്തെമ്പത്തിമൂന്നിൽ കഥാനാഥൻ മെത്രാൻസ്ഥാനം
അബ്ദുള്ളാബാവായിൽനിന്ന് കൈക്കൊണ്ടുപോന്നു.
മലങ്കരയ്ക്കധിപതി സുറിയാനിസഭാമന്നൻ
പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസു താതനു
വാർദ്ധക്യത്താൽ ക്ഷീണംകൂടി, സഫർഗനായ് ഗീവർഗീസു
മാർ ദീവന്നാസ്യോസുമെത്രാൻ നിയമിതനായി
പിറ്റെക്കൊല്ലം മലങ്കരമെത്രാപ്പോലീത്താ നിര്യാണം

പ്രാപിച്ചതു മൂലം സഭാഭരണത്തിനായ്
മലങ്കരസഭാരഥനാക്കി സഫർഗനെയന്നു
മലങ്കരയ്ക്കധിപനായവരോധിച്ചു.

പെരുനാളും സ്വീകരണവും കമനീയവും ആർഭാടപൂർണ്ണവുമാക്കാൻ ഒരു വശത്ത് ശ്രമം നടക്കുമ്പോൾ ആ സുദിനത്തെ രണപങ്കിലമാക്കുവാൻ ന്യൂനപക്ഷമായ മറുഭാഗം അതിവ പ്രയ്തനം ചെലുത്തി. സ്ലീബാ മാർ ഒസ്താത്തിയോസിന്റെ പ്രേരണയിൽ കുന്നംകുളത്തെ ചില കക്ഷിവെറിയന്മാർ മജിസ്ട്രേട്ടിനും പോലീസ് ഇൻസ്പെക്ടർക്കും പരാതി നൽകിയിരുന്നു. മുടക്കപ്പെട്ട മെത്രാൻ പള്ളിയിൽ പ്രവേശിച്ച് കർമ്മം നടത്തിയാൽ തങ്ങളുടെ ഭക്തിപ്രകർഷത്തിന് അപരിഹാര്യമായ ഭംഗം സംഭവിക്കാവുന്നതാകകൊണ്ട് മെത്രാപ്പോലീത്തായെ കർമ്മാനുഷ്ഠാനത്തിൽ നിന്ന് തടയണമെന്നായിരുന്നു ഹർജി. ഹർജിക്കനുകൂലമായ നിലപാടെടുക്കാൻ അധികാരികളെ അവർ നല്ലവണ്ണം സ്വാധീനിച്ചുമിരുന്നു. സ്വീകരണം കഴിഞ്ഞ് സന്ധ്യാനമസ്കാരം ആരംഭിച്ചപ്പോഴേക്കും തലപ്പള്ളി മജിസ്ട്രേട്ടും കുന്നംകുളം പോലീസ് ഇൻസ്പെക്ടറും വിപുലമായ പോലീസ് സന്നാഹത്തോടെ പള്ളിപ്പറമ്പിൽ പ്രവേശിച്ചു. പള്ളിയകത്തു നിറഞ്ഞു നിന്ന വിശ്വാസികൾ പള്ളിവാതിലുകൾ കൊട്ടിയടച്ച് അകത്ത് നിന്ന് സാക്ഷയിട്ടു. സംഘർഷഭരിതമായ ആ രംഗത്തെപ്പറ്റി കഥാകാരനായ അഡ്വ. പി. സി. മാത്യു വർണ്ണിക്കുന്നതിങ്ങനെ:

"... പള്ളിയകത്ത് ഇങ്ങനെ കാര്യങ്ങൾ ഭംഗിയായി നടക്കുമ്പോൾ പള്ളിപ്പറമ്പിൽ സംഗതികൾ വളരെ മോശമായ നിലയിലെത്തിയിരുന്നു. പള്ളിപ്പറമ്പിനു ചുറ്റും കോട്ടപോലെ ഉയർന്ന മതിൽക്കെട്ടുണ്ടായിരുന്നു. ഇരുട്ടു വ്യാപിച്ച പള്ളിമ്പറമ്പിൽ അകപ്പെട്ട മജിസ്ട്രേറ്റിനും പോലീസ് ഇൻസ്പെക്ടർക്കും ഒരു കമ്പനി പോലീസുകാർക്കും ആകെപ്പാടെ വെളിച്ചം കാണാൻ ഉണ്ടായിരുന്നത് ഒരു പാനീസ് വിളക്കു മാത്രം!! അന്ന് വൈദ്യുതിവിളക്കോ മറ്റ് സജ്ജീകരണങ്ങളോ ഉണ്ടായിരുന്നില്ല. വില്ലാശിപായി പാനീസ് വിളക്ക് ഉയർത്തിപ്പിടിച്ച് വെളിച്ചം കാണിച്ചുകൊണ്ട് തലപ്പള്ളി മജിസ്ട്രേട്ടിന് തൊട്ടുമുമ്പ് നടന്ന് തുടങ്ങി. പോലീസ് വ്യൂഹം ഇരുട്ടിൽ തപ്പിനടന്ന് പള്ളിയെ ലക്ഷ്യമാക്കി പിമ്പെയും. പിന്നെ എന്താണ് സംഭവിച്ചതെന്ന് വ്യക്തമായി അറിയില്ല. ഒരു വടി കൊണ്ട് ആരോ പാനീസ് വിളക്കിന് ഒരടി കൊടുത്തു. വിളക്കു വില്ലാശിപായിയുടെ കൈയിൽ നിന്ന് പറന്നു. ആകെ അന്ധകാരം.! കടന്നൽ കൂട് ഇളകിയപോലെ കുന്നംകുളം സുറിയാനിക്കാർ ഇളകിവശായി. അവർ മജിസ്ട്രേട്ടിന്റെയും പോലീസുകാരുടെയും മേൽ ചാടിവീണു. പിന്നെ ഉണ്ടായത് ഒരു നരനായാട്ടാണ്. കലികൊണ്ട സുറിയാനിയുവാക്കൾ അവരെ തലങ്ങും വിലങ്ങും അടിച്ചു പരത്തി. യൂണിഫോമിൽ നില്ക്കുന്ന പോലീസുകർ തല്ലുകൊണ്ട് ആർത്ത്

നിലവിളിച്ചു. അപരിചിതസ്ഥലത്ത് വന്നുപെട്ട മജിസ്ട്രേട്ട് ഇടി കിട്ടി അവശനായി നിലത്തുവീണു. തങ്ങളുടെ നേതാവായ ആ നിയമജ്ഞനെ ചവുട്ടിമെതിച്ച് പോലീസുകാർ ജീവനുംകൊണ്ട് ഓടി. പരിഭ്രാന്തനായ എസ്.ഐ. വാവിട്ട് നിലവിളിച്ചു. ആ നിയമപാലകനും ആവശ്യത്തിനു കിട്ടിയിരുന്നു. തനിക്ക് കിട്ടിയ മർദ്ദനത്തേക്കാൾ കൂടുതൽ അദ്ദേഹത്തെ ദുഃഖിപ്പിച്ചത് തന്റെ ബുദ്ധിശൂന്യത നിമിത്തം മജിസ്ട്രേട്ട് ഇടി കിട്ടി നിലത്തുവീണ് പോയതിലായിരുന്നു. പിറ്റേദിവസം പകൽ സമയം നോക്കി മെത്രാപ്പോലീത്തായെ അറസ്റ്റു ചെയ്താൽ മതിയെന്നും, കുന്നംകുളം നസ്രാണി സിംഹങ്ങളുടെ ഗുഹയിലേക്ക് രാത്രി ചെല്ലുന്നത് ബുദ്ധിയല്ലെന്നും മജിസ്ട്രട്ട് നേരത്തെ പറഞ്ഞിരുന്നത്രേ. ചില 'കുബുദ്ധി'കളുടെ സ്വാധീനത്തിൽപ്പെട്ട എസ്.ഐ. യുടെ നിർബന്ധം ഹേതുവാൽ മജിസ്ട്രേട്ട് ഇറങ്ങിത്തിരിച്ചതാണ്.

അന്ന് കൊച്ചീരാജ്യത്തെ പോലീസ് കമ്മീഷണറും നായർ പട്ടാളത്തിന്റെ സുപ്രീംകമാണ്ടറും മല്ലപ്പള്ളി തിരുമേനിയുടെ വലംകൈ ആയിരുന്ന എം. എ. ചാക്കോ എന്ന ഉറച്ച ഓർത്തഡോക്സുകാരനായിരുന്നു. അദ്ദേഹം അന്ന് നാടുവാണിരുന്ന കൊച്ചി രാമവർമ്മ മഹാരാജാവിന്റെ വിശ്വസ്ത മിത്രമായിരുന്നു. ഡിസ്ട്രിക്ട് മജിസ്ട്രേട്ട് എന്ന ഉന്നതാധികാരി റാവുസാഹിബ് ഷെവലിയാർ കള്ളിയത്ത് സി. വി. ആന്റണി എന്ന സുറിയാനികത്തോലിക്കൻ ആയിരുന്നു. ഇനി കൂടുതൽ ഒന്നും വിശദീകരിക്കേണ്ടതില്ലല്ലോ. തലപ്പള്ളി മജിസ്ട്രേട്ടിനും കുന്നംകുളം പോലീസ് ഇൻസ്പെക്ടർക്കും പരിവാരങ്ങൾക്കും തല്ലു കിട്ടിയതു മിച്ചം. അവരുടെ തൊപ്പികളും മറ്റ് സാധനങ്ങളും പിറ്റേദിവസം പള്ളിപ്പറമ്പിൽനിന്നും വരട്ടിച്ചാലിൽ നിന്നും പെറുക്കി എടുക്കുകയാണ് ഉണ്ടായതത്രേ. പോലീസിനെ അക്രമിച്ചതിനെപ്പറ്റിയും മറ്റും ഒരു ക്രിമിനൽ കേസ് ഉണ്ടാകാതിരുന്നില്ല. 1095-ൽ എം. സി. 22-ാം നമ്പർ ആയി കേസെടുത്തുവെങ്കിലും തെളിവില്ലെന്നു കണ്ട് കേസ് പിന്നീട് തള്ളിപ്പോയി (വട്ടശ്ശേരിൽ തിരുമേനി, *മലങ്കരസഭയുടെ കോട്ട*, പു. 77-78).

*ആർത്താറ്റ് പള്ളിച്ചരിത്ര*ത്തിൽ ഈ സംഭവം ഉപസംഹരിക്കുന്നതിങ്ങനെ: "അക്കാലത്തെ പോലീസ് കമ്മീഷണർ എം. എ. ചാക്കോയുടെ ഇടപെടലും ഡിസ്ട്രിക്ട് മജിസ്ട്രേട്ട് റാവുസാഹിബ് ഷെവലിയാർ സി. വി. ആന്റണിയുടെ അടിയന്തിരമായ ഇങ്ങോട്ടുള്ള വരവും നിമിത്തം കൂടുതൽ അത്യാഹിതങ്ങൾക്കൊന്നും ഇടയായില്ല" (പി. സി. കുഞ്ഞാത്തു, *ആർത്താറ്റുപള്ളി ചരിത്രം*, പുറം 134).

വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് അകാരണമായ മുടക്കു മൂലം അനുഭവിക്കേണ്ടിവന്ന പരശ്ശതം യാതനകളെ കുന്നംകുളം മഹാഇടവക നന്ദിപൂർവം ആദരിച്ചു. ആ ആദരവിന്റെ മൂർത്തരൂപമായി അവർ നൽകിയ പാരിതോഷികത്തെപ്പറ്റി *ആർത്താറ്റ് പള്ളിചരിത്രം* രേഖപ്പെടുത്തുന്നത് കാണുക:

“ഇടവകജനങ്ങൾക്ക് മാർ ഗീവറുഗീസ് ദീവന്നാസ്യോസ് തിരുമേനി യോടുള്ള ഭക്തിവാത്സല്യ ചിഹ്നമായി സ്വർണ്ണം കൊണ്ട് ഇരട്ടപ്പത്തിയുള്ള ഒരു പാമ്പുവടിയുണ്ടാക്കി സമ്മാനിക്കണമെന്ന് ഇടവക മഹായോഗത്തിൽ തിരുമാനിക്കുകയും അതനുസരിച്ച് 500 ഉറുപ്പിക ജനങ്ങളിൽ നിന്ന് പിരി വെടുത്തും പള്ളിയിൽ നിന്ന് ആയിരം ഉറുപ്പിക ചെലവ് ചെയ്തും ഒരു പാമ്പുവടി പണിയിക്കയും ചെയ്തു (അന്ന് ഒരു പവൻ സ്വർണ്ണത്തിന് 12 ഉറുപ്പിക 6 അണയായിരുന്നു വില). 1922 വൃശ്ചികത്തിൽ മലങ്കര മെത്രാ പ്പോലീത്താ ആയ മാർ ഗീവറുഗീസ് ദീവന്നാസ്യോസും മാർ ഗ്രീഗോറി യോസും (മൂന്നാം കാതോലിക്കാ) കൂടി പഴയപള്ളിയിൽ എഴുന്നള്ളി താമ സിക്കുകയും ഒരു മഹായോഗത്തിൽ വച്ച് മാർ ദീവന്നാസ്യോസ് തിരുമേ നിക്ക് പാമ്പുവടി സമ്മാനിക്കുകയും ചെയ്തു” (പുറം 137).

രത്നങ്ങൾ പതിച്ച, 100 പവൻ കൊണ്ട് ശില്പകലാഭംഗിയോടെ നിർ മ്മിച്ച ഈ മനോഹരവും അതിവിശിഷ്ടവുമായ അംശവടി മലങ്കര മെത്രാ പ്പോലീത്താമാരുടെ സ്ഥാനചിഹ്നങ്ങളിൽ ഒന്നായി പരിലസിക്കുന്നുണ്ടാ കണം.

ഏറ്റവും ഒടുവിൽ മാർ ദീവന്നാസ്യോസ് കുന്നംകുളത്ത് സന്ദർശനം നടത്തിയത് 1932 നവംബർ മാസത്തിലായിരുന്നു. പുത്തൻകാവിൽ മാർ പീലക്സീനോസ് അദ്ദേഹത്തോട് കൂടെയുണ്ടായിരുന്നു. സ്വീകരണഘോ ഷയാത്രയിൽ അതിവിപുലമായ ജനസാന്നിദ്ധ്യം ശ്രദ്ധേയമായിരുന്നു. പുലിക്കോട്ടിൽ പരിശുദ്ധ യൗസേപ്പ് മാർ ദീവന്നാസ്യോസ് ഒന്നാമൻ മല ങ്കര മെത്രാപ്പോലീത്തായുടെ പെരുന്നാൾ ദിനമായ വൃശ്ചികം 12–ാം തീയതി ഒരു ദേശീയ ഉത്സവമായിട്ടാണ് അക്കാലങ്ങളിൽ ആഘോഷിച്ചി രുന്നത്. ഘോഷയാത്രയുടെ മുൻനിരയിൽ രണ്ട് ബറ്റാലിയൻ സുറിയാ നിക്കാർ യൂണിഫോം ധരിച്ച് അകമ്പടി സേവിച്ചു. ഘോഷയാത്രയ്ക്കു ശേഷം ‘തോക്കുകൾ’ ചുമലിൽ ചായ്ച്ച്വച്ച്, പഴയപള്ളിയുടെ അങ്കണ ത്തിൽ അണിനിരന്ന അവരുടെ ‘ഗാർഡ് ഓഫ് ഓണർ’ വലിയതിരുമേനി പരിശോധിച്ചു. ആ ദൃശ്യത്തിന്റെ ഫോട്ടോ നമ്മുടെ കൗതുകം ഉണർ ത്തുന്നു.

കുന്നംകുളത്തുകാർ ചൊരിഞ്ഞ സ്നേഹവാത്സല്യങ്ങൾ വട്ടശ്ശേരിൽ തിരുമേനിയെ ആഴത്തിൽ സ്പർശിച്ചു. തന്റെ മുൻഗാമി പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് രണ്ടാമൻ തിരുമേനിയോടുള്ള ആദരവ് പ്രകടമാ ക്കുവാനായി തിരുമേനിയുടെ ജ്യേഷ്ഠന്റെ പുത്രൻ കാക്കുണ്ണിക്ക് തിരു മേനിയുടെ ശേഖരത്തിൽനിന്ന് ഒരു വെള്ള രത്നവും സ്വർണ്ണം കൊണ്ടുള്ള ഒരു ബെൽട്ടും ഒരു സ്വർണ്ണമുദ്രയും നൽകി. കൂടാതെ പുലി ക്കോട്ടിൽ തിരുമേനിയുടെ ഒരു സ്വർണ്ണമാലയും രത്നങ്ങൾ പതിച്ച ഒരു കുരിശും കാക്കുണ്ണിക്ക് തിരുമേനി സമ്മാനിച്ചു. പുലിക്കോട്ടിൽ തിരുമേ

നിയുടെ സഹോദരിയുടെ പുത്രൻ കുരിയപ്പച്ചന് (കുറിയാക്കോസ് ചെറുവത്തൂർ കത്തനാർ) ഒരു സ്വർണ്ണമോതിരം നൽകിയതായി 1092 കുംഭം 19-ന് സമുദായക്കേസിൽ മാത്തൻ മല്പാൻ നൽകിയ മൊഴിയിൽ കാണുന്നുണ്ട്. ഇവയ്ക്കു പുറമേ പുലിക്കോട്ടിൽ തിരുമേനിയുടെ നിർദ്ധനയായ സഹോദരിക്ക് മരണപര്യന്തം അഞ്ചു രൂപ പ്രതിമാസ പെൻഷൻ നൽകിയിരുന്നു.

1934 ഫെബ്രുവരി 23-ന് മാർ ദീവന്നാസ്യോസ് കാലം ചെയ്തപ്പോൾ സ്വന്തം കുടുംബക്കാരണവർ മരിച്ചതിന് സമാനമായ ദുഃഖമായിരുന്നു കുന്നംകുളത്തെ സുറിയാനിക്കാരായ ഓരോരുത്തരുടെ വീട്ടിലും. *ആർത്താറ്റ് പള്ളി ചരിത്രം* കാര്യങ്ങൾ വിവരിക്കുന്നതിങ്ങനെ (പുറം 151):

"1109 കുംഭം 12-ാം തീയതിക്ക് ശരിയായ 1934 ഫെബ്രുവരി 23-ാം തീയതി മലങ്കരയുടെ മാർ ദീവന്നാസ്യോസ് തിരുമേനി കോട്ടയം പഴയ സെമിനാരിയിൽ വച്ച് കാലം ചെയ്തു. അദ്ദേഹത്തോടുള്ള ഇടവകക്കാരുടെ ഭക്തിയാദരങ്ങൾ നിമിത്തം ഒരു മഹായോഗം കൂടുകയും അടിയന്തിരം മീനം 12-ന് കുന്നംകുളം പഴയപള്ളിയിൽ വച്ച് വളരെ കെങ്കേമമായി കഴിക്കണമെന്ന് തീർച്ചപ്പെടുത്തുകയുമുണ്ടായി. അടിയന്തിരത്തെപ്പറ്റി ചെറുവത്തൂർ പാത്തു മാത്തുണ്ണി അന്ന് രചിച്ച ഓട്ടൻതുള്ളലിന്റെ വരികൾ കാണുക:

"സദ്യയ്ക്കുള്ളൊരു പലതരവിഭവം
സത്വരമോരോ തെരുവതിലുള്ളോർ
ഒത്തൊരുമിച്ച് നടത്തണമെന്നും
ഭദ്രമതവിടെ തീർച്ച വരുത്തി.
മേലെ തെരുവാം പാറയിലമ്പൊടു
ചാലേ വാഴും സ്വജനാവലികൾ
നൂറോളം പറയരിയും, പഴമീ
രറുപതിനായിരമെന്നതു പോരാ
പായസവും, പുനർ ശതരൂപായും
പയറുപ്പേരി, വിശേഷാൽ പ്രഥമൻ
നല്ലോരിലകൾ കെട്ടൊരു നൂറും
കില്ലെന്നിയെ ബത! ഭരമേല്പിച്ചു.

പൂർവ്വത്തെരുവതിൽ പരിചൊടു വാഴും
സർവ്വരുമേറ്റൊരു വിവരം പറയാം.
അറുപതിനായിരമസ്സൽ പപ്പട
മരി പറ നൂറുമുറുപ്പിക നൂറും,
പതിനായിരമിലയെന്നിവയെല്ലാം
അതിഥീസദ്യയ്ക്കായവരേറ്റു.

പശ്ചിമതെരുവതിൽ നലമൊടു വാഴും
മെച്ചമിയന്നൊരു പുരുഷാവലികൾ
ചെറിയൊരു പപ്പടമെൺപതിനായിര–
മരി പറ നൂറുമുറുപ്പിക നൂറും,
ഇലയും പന്തീരായിരമേറെ
വില കൂടുന്നൊരു പൂപപ്പടവും.

തെക്കെ തെരുവതിലുള്ളൊരു മുഖ്യർ
തർക്കം കൂടാതരി പറ നൂറും
മൂത്തൊരുനേന്ത്രക്കായ വറുത്തതും
മാത്രം പോരാ തുകയൊരു നൂറും
ഇലയും, മാങ്ങാക്കറിയും, മോരും
നലമൊടു ചക്കവറുത്തതുമത്രേ.

പരിചൊടു കേളി പെരുത്ത വടക്കെ
തെരുവതിലുള്ളവരരിപറ നൂറും
അമ്പതുകെട്ടില പുളിയിഞ്ചിയതും
സാമ്പ്രതമായ തുക നൂറതുതന്നെ

പുത്തൻപേട്ട തെരുവതിലുള്ളവ
രുത്തമമായൊരു ചേന വറുത്തതു
മരിയും, പണവുമൊരെട്ടുസഹസ്രം
ചെറുകായയുമങ്ങിലയും തന്നേ.

തുംഗസുഖത്തോടു വാഴും കുന്ന
ത്തങ്ങാടിക്കാർ പണവുമുതിരയും
അമ്പതുകെട്ടില തരുവതിനപ്പോ
ളമ്പിനോടങ്ങു പറഞ്ഞതു മെച്ചം.

പരിസരദേശമതിൽ നിവസിക്കും
പരിജനനികരമതെരിശ്ശേരിക്കായ്
ഒന്നരലക്ഷം ചെറുകായയതും
മൂന്നു സഹസ്രം തേങ്ങയുമത്രേ.

നാരങ്ങാക്കറി വേറൊരു കൂട്ടർ
സാരമിയന്നൊരു പഞ്ചാരയതും
ഇങ്ങിനെ വിഭവമിതെല്ലാം ജവമൊടു
മംഗളമോടഥ നിശ്ചയമാക്കി.

ത്വരിതം കാത്തരുൾ ചെയ്‌വതിന്നായി
ആറുരുൾചേർന്നൊരു 'ഫയറിഞ്ചനുമേ'

ഗജമതുപോലെ മതിലിനുചാരെ
ശുചിയൊടു ജലമതുമേന്തിയടുത്തു.

ഉപ്പും, ചോറും, വറവും, പപ്പട-
മുപ്പേരികളും, പഴവും, കറിയും
എരിശ്ശേരിയതും, മാങ്ങാക്കറിയും
നാരങ്ങാക്കറി, ചക്ക വറുത്തതും

കവികൾ പറയുമൊരിഞ്ചീപുളിയും
പൂപ്പപ്പടമതും, പഞ്ചാരയതും
തപ്പാതങ്ങു നിരത്തി വിളമ്പി
ന്യായവഴിയ്ക്കു കൊടുത്തിവ സകലം

ഉദ്ദേശം പതിനഞ്ചു സഹസ്രം
മർത്ത്യർ സുഖമായൂണു കഴിച്ചു
വന്ദ്യപിതാവിനോടുള്ളൊരു ഭക്തി
നന്ദിച്ചിതുകൾ ചെയ്തതു തന്നെ

സത്യം തിരുവടിയാകിയ ഭക്തൻ
നിത്യം നമ്മൊടു ചെയ്തൊരു നന്മ
ഉത്തമരായവരാരും മേലിൽ
ചിത്തമതിങ്കലതോർത്തീടേണം

സുരലോകഗുരു തന്നുടെ സവിധേ
ചിരമൊടു മക്കൾ നമുക്കായ് താതൻ
പ്രാർത്ഥനയോടിനിയെന്നെന്നേയ്ക്കും
പാർത്തിടുവതിനായ് കൂപ്പീടുന്നേൻ."

കുന്നംകുളം മഹാഇടവക ഏതാനും അങ്ങാടികളുടെ സമുച്ചയമാണന്നും ഇന്നും; ഈ അങ്ങാടികളെയാണ് പാട്ടിൽ തെരുവുകളെന്ന് വിശേഷിപ്പിച്ചിട്ടുള്ളത്.

പാറയിലങ്ങാടി, കിഴക്കേ അങ്ങാടി, പടിഞ്ഞാറേ അങ്ങാടി, തെക്കേ അങ്ങാടി, വടക്കേ അങ്ങാടി, പുത്തൻ പേട്ട അങ്ങാടി, കുന്നത്തങ്ങാടി എന്നീ അങ്ങാടികളും പരിസരപ്രദേശങ്ങളും ആ സദ്യയിൽ യഥായോഗ്യം പങ്കുചേർന്നു. അരി, വിഭവങ്ങൾ, രൂപ എന്നിവ യഥാശക്തി നിശ്ചയിച്ചു. പതിനയ്യായിരം പേർക്കു വിഭവസമൃദ്ധമായ സദ്യ തയ്യാറാക്കി. ഉപ്പ്, പഴം, ചോറ്, വറവ്, പലതരം പപ്പടങ്ങൾ, ഉപ്പേരികൾ, കറികൾ, എരിശ്ശേരി, മാങ്ങാക്കറി, നാരങ്ങാക്കറി, ചക്കവറുത്തത്, പുളിയിഞ്ചി, പഞ്ചസാര തുടങ്ങിയ വിഭവങ്ങൾ തയാറാക്കപ്പെട്ടിരുന്നു. മാർ ഗീവറുഗീസ് ദീവന്നാസ്യോസിന്റെ മുപ്പതാം അടിയന്തിരം പ്രമാണിച്ച് മലങ്കരസഭയിൽ മറ്റേതെങ്കിലും

ഒരിടവക ഇത്ര വിപുലമായ സദ്യയും അടിയന്തിരവും നടത്തിയതായി അറിവില്ല. മെത്രാപ്പോലീത്താ ഭാരം കയ്യേറ്റ് രണ്ട് വർഷത്തിനകം നിർത്ത ലാക്കിയ 'ഇടവകപത്രിക' ജീവനോടെ ഇരുന്നെങ്കിൽ ഈ സദ്യയുടെ വർണ്ണന അതിൽ പ്രത്യക്ഷപ്പെടുമായിരുന്നു. എന്തു ചെയ്യാം, മുൻ മല ങ്കര മെത്രാപ്പോലീത്തായുടെ കാലത്ത് ആരംഭിച്ച പത്രങ്ങൾക്ക് അന ന്തരകാലത്ത് ജീവിക്കാനായില്ല. മുൻഗാമി അത്യധ്വാനം ചെയ്തു ആരം ഭിച്ച ഇരുനൂറ്റിഅമ്പതിൽപരം വിദ്യാലയങ്ങൾ പിൻഗാമിക്ക് നിലനിർത്താ നുമായില്ല. പലതും നിർത്തലാക്കപ്പെട്ടു. കുറെ സർക്കാർ നിയന്ത്രണ ത്തിലായി. ഇനിയും ചിലത് അന്യാധീനപ്പെട്ടു. വളരെക്കുറച്ച് വിദ്യാലയ ങ്ങൾ മാത്രമേ സഭയുടെ സൂക്ഷിപ്പിൽ അവശേഷിച്ചുള്ളു. മേൽപ്പട്ടക്കാരും പട്ടക്കാരും വിശ്വാസികളും തമ്മിലുള്ള അഗാധമായ ബന്ധത്തിന്റെയും പരസ്പര വിശ്വാസത്തിന്റെയും ധാരണയുടെയും പ്രതീകമായ മൂന്ന് ട്രസ്റ്റി കൾ തമ്മിൽ അകൽച്ചയിലായത് മലങ്കരസഭയെ പുറകോട്ടടിച്ചു. മറ്റെല്ലാ സഭകളും അസൂയാവഹമായി പുരോഗമിച്ചപ്പോൾ മലങ്കരസഭയ്ക്ക് വ്യവ ഹാരച്ചുഴിയിൽ മുങ്ങിത്താഴാനായിരുന്നു വിധി. പണ്ഡിതനും ഭക്തനുമായ മലങ്കര മെത്രാപ്പോലീത്തായ്ക്ക് എപ്പിസ്കോപ്പൽ ഭ്രമവും അധികാര പ്രമത്തതയും പരോൽക്കർഷാസഹിഷ്ണതയും വർദ്ധിച്ചതും അനുര ഞ്ജനപാടവം പോരാതെ വന്നതും സഭയുടെ അപചയത്തിനിടയാക്കി എന്നാണ് സമകാല ചരിത്രം വെളിപ്പെടുത്തുന്നത്.

പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് രണ്ടാമന്റെ നയങ്ങളിൽ നിന്ന് വ്യതിചലിച്ചപ്പോൾ ഉണ്ടായ ചെറുത്തുനില്പിന്റെ മുഖവും പിന്നീട് അനു രഞ്ജനപ്പെട്ടപ്പോൾ ഉണ്ടായ വിധേയത്വത്തിന്റെ മുഖവും മാർത്തോമ്മാ ശ്ലീഹാ സ്ഥാപിച്ച പാലൂർ ചാട്ടുകുളങ്ങര ഇടവകയുടെ മഹത്വമുള്ള വ്യക്തിത്വത്തിന്റെ ഒളിമങ്ങാത്ത ഭാഗമാണ്.

## അദ്ധ്യായം 23

# പാലൂർ - ചാട്ടുകുളങ്ങര ഇടവകയും കാതോലിക്കാമാരും

1909-ൽ മലങ്കരസഭയുടെ മഹാത്മാവായ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് രണ്ടാമൻ പരലോകപ്രാപ്തനായതോടെ സഭയിലെ ആഭ്യന്തരകലഹങ്ങൾ മറനീക്കി പുറത്തുവന്നു.

വട്ടശ്ശേരിൽ മെത്രാപ്പോലീത്തായെ മുടക്കുകയും ആ മുടക്കിൽ സന്തോഷിച്ച ഒരു ന്യൂനപക്ഷത്തിന്റെ നായകസ്ഥാനം ഏറ്റെടുക്കുകയും ചെയ്ത അന്ത്യോഖ്യാ പാത്രിയർക്കീസ് സ്ഥലംവിട്ടെങ്കിലും കാതോലിക്കേറ്റിന് വേണ്ടിയുള്ള ആഗ്രഹം ത്യജിക്കുവാൻ മലങ്കരസഭ തയ്യാറായിരുന്നില്ല. അതിന് പല കാരണങ്ങൾ ഉണ്ടായിരുന്നു.



1. റോയൽക്കോടതി വ്യക്തമാക്കിയപ്രകാരം മലങ്കരയുടെ ആത്മീയ മേലധികാരം അന്ത്യോഖ്യാ പാത്രിയർക്കീസ് വഹിക്കുന്നത് മലങ്കരയ്ക്ക് അപായകരമായതിനാൽ അതേ ആത്മീയാധികാരങ്ങൾ ഉള്ളതായി ഹൂദായകാനോൻ വിഭാവനം ചെയ്യുന്ന കാതോലിക്കാ സ്ഥാപനം മലങ്കരയിൽ ഉണ്ടായാൽ റോയൽകോടതിവിധി മൂലം പാത്രിയർക്കീസിന് ലഭിച്ച ആത്മീയ മേലധികാരം ഇല്ലാതാകും.

2. മലങ്കരമെത്രാപ്പോലീത്താ എപ്പിസ്ക്കോപ്പൽ ഭ്രമം മൂലം സ്വേച്ഛാധിപതി ആയാൽ അദ്ദേഹത്തെ നിയന്ത്രിക്കുവാൻ മേൽസ്ഥാനിയായി ഒരു കാതോലിക്കാ അനിവാര്യമാണ് (അന്നത്തെ മലങ്കരമെത്രാപ്പോലീത്താ മുൻഗാമിയുടെ അധികാരവികേന്ദ്രീകരണ നയത്തെ തകിടംമറിച്ച് അധികാരകേന്ദ്രീകരണത്തിന് ശ്രമിക്കുന്നതായി പരക്കെ ധാരണ ഉണ്ടായിരുന്നതായി ഇടവകപത്രികയുടെ പത്രാധിപർ ഇ. എം. ഫിലിപ്പ് യുവ മലങ്കരമെത്രാപ്പോലീത്തായ്ക്ക് അയച്ച തുറന്ന കത്ത് വ്യക്തമാക്കുന്നു (ഇടവകപത്രിക, 1910 മീനം).

കാതോലിക്കേറ്റ് സ്ഥാപനം ആവശ്യപ്പെട്ട് അന്ന് വൈദികനായിരുന്ന ബഥനിയുടെ മാർ ഈവാനിയോസ് നിരന്തരം സീനിയർ പാത്രിയർക്കീസായ അബ്ദൽ മിശിഹാ ബാവായെ ബന്ധപ്പെട്ടുകൊണ്ടിരുന്നു. അചിരേണ അദ്ദേഹം മലങ്കരയിൽ ആഗതനായി.

ഒന്നാം കാതോലിക്കാ ആയിരുന്ന മുറിമറ്റത്തിൽ മാർ ഈവാനിയോസിന് കുന്നംകുളം ഇടവകയുമായി സുദൃഢമായ ബന്ധമാണുണ്ടായിരുന്നത്. അന്ത്യോഖ്യായുടെ പത്രോസ് തൃതീയൻ പാത്രിയർക്കീസ് 1877-ൽ



മുറിമറ്റത്തിൽ പൗലൂസ് മൽപാനെ കുന്നംകുളം ചിറളയം മാർ ലാസറസ് പള്ളിയിൽ വച്ചാണ് മെത്രാപ്പോലീത്താ യായി വാഴിച്ചത്. അന്നുതന്നെ കൊച്ചി യുടെ കരോട്ടുവീട്ടിൽ ശെമവൂൻ മാർ ദീവന്നാസ്യോസിനെയും വാഴിച്ചു. ആറ് മെത്രാന്മാരുടെയും സുസ്ഥാത്തിക്കോ നുകൾ ചിറളയം പള്ളിയിൽ വെച്ച് മാർ ഈവാനിയോസ് മെത്രാപ്പോലീത്താ ആണ് എഴുതിയത്.

വടക്കൻ ഭദ്രാസനങ്ങളിൽ അന്നത്തെ മലങ്കര മെത്രാപ്പോലീത്താ ആയിരുന്ന പുലിക്കോട്ടിൽ മാർ ദീവന്നാ സ്യോസ് രണ്ടാമന്റെ ഏറ്റവും വിശ്വ സ്തനായ അനുയായി മാർ ഈവാനിയോസ് ആയിരുന്നു. പുലിക്കോ ട്ടിൽ തിരുമേനിയോട് പത്രോസ് ബാവാ അഹിതമായി പെരുമാറിയതിൽ അദ്ദേഹം ദുഃഖിതനായിരുന്നു. അബ്ദുള്ളാ മാർ ഗ്രീഗോറിയോസിനെതിരെ പരസ്യമായി കൽപന പുറപ്പെടുവിക്കുവാൻ ചങ്കൂറ്റം കാണിച്ചത് മാർ ഈവാനിയോസ് മാത്രമായിരുന്നുവെന്ന് 'കണ്ടനാട് ഗ്രന്ഥവരി'യിൽ സമ കാലസാക്ഷ്യമുണ്ട് (മാർ ഗ്രീഗോറിയോസ് പാത്രിയർക്കാസ്ഥാനം പ്രാപിച്ച് മലങ്കരയിലെത്തിയപ്പോൾ മാർ ഈവാനിയോസിനെ നിർബ ന്ധപൂർവ്വം റിട്ടയർ ചെയ്യിച്ചത് ഈ പൂർവ്വ വൈരാഗ്യം നിമിത്തമാകാം). വടക്ക് അങ്കമാലിയുടെ അമ്പാട്ട് മാർ കൂറിലോസ് കാലം ചെയ്യുകയും കടവിൽ മാർ അത്താനാസ്യോസ് ദീർഘകാലം രോഗിയായിത്തീരുകയും ചെയ്തപ്പോൾ ആ മെത്രാസനത്തിന്റെ ശുശ്രൂഷ മലങ്കര മെത്രാപ്പോലീ ത്തായുടെ നിർദ്ദേശപ്രകാരം നിർവഹിച്ചത് മാർ ഈവാനിയോസ് ആയി രുന്നു. കൊച്ചിയുടെ കരോട്ടുവീട്ടിൽ മാർ ദീവന്നാസ്യോസ് കാലം ചെയ്ത പ്പോൾ മലങ്കര മെത്രാപ്പോലീത്തായുടെ നിർദ്ദേശപ്രകാരം കൊച്ചിയുടെ ഭരണത്തിലും മാർ ഈവാനിയോസ് സജീവ സാന്നിദ്ധ്യമായിരുന്നു. അതിന്റെ കൃത്യമായ ഒരു തെളിവ് ഈ ലേഖകൻ ശേഖരിച്ചിട്ടുള്ളത് താഴെ ചേർക്കുന്നു.

1902 മാർച്ച് 30–ന് കൊല്ലത്തു വച്ച് മ്സമ്രോനോ സ്ഥാനം പുലിക്കോ ട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് ദ്വിതീയനിൽ നിന്ന് സ്വീകരിച്ച പഴഞ്ഞി സ്വദേശി കൊള്ളന്നൂർ പൗലൂസിന്റെ മകൻ യാക്കോബ് ശെമ്മാ ശന് (മലങ്കരയുടെ സുവർണ്ണ യുഗശില്പി, പുറം 727) 1904 നവംബർ 14–ന് പൂർണ്ണശെമ്മാശുപട്ടവും (പരുമല ?) 1907 ഏപ്രിൽ 8–ന് കോല

ഞ്ചേരിപള്ളിയിൽ വച്ച് കശ്ശീശാപട്ടവും നൽകിയത് മാർ ഈവാനിയോസ് ആണ് (മാർ ഈവാനിയോസിന്റെ പട്ടംകൊട പുസ്തകം).

## മലങ്കരയുടെ രണ്ടാം കാതോലിക്കാ ബസേലിയോസ് ഗീവർഗീസ് പ്രഥമൻ

സഭാനേതൃത്വത്തിന്റെ ആലോചനയുടെ ഫലമായി പുതുതായി വാഴിക്കപ്പെട്ട കാതോലിക്കോസിൽ കുന്നംകുളം മഹാ ഇടവകയ്ക്ക് പ്രതിപത്തിയും വലിയ പ്രതീക്ഷകളും ഉണ്ടായിരുന്നു. 1101 (1925) വൃശ്ചികമാസം ആദ്യ ആഴ്ചയിൽ പുതിയ കാതോലിക്കോസ് കുന്നംകുളം മഹാഇടവകയിൽ സ്വീകരിക്കപ്പെട്ടു. മഹാപരിശുദ്ധനും മഹാഇടവകയുടെ കാവൽപിതാവുമായ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് ഒന്നാമന്റെ ഓർമ്മപ്പെരുന്നാൾ ദേശീയഉത്സവമായി കൊണ്ടാടിയിരുന്ന കാലമായിരുന്നു അത്. ഈ മഹോത്സവത്തിൽ നേതൃത്വം നൽകുവാനായിട്ടു കൂടെയായിരുന്നു പുതിയ കാതോലിക്കോസിന്റെ സന്ദർശനം.



പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് രണ്ടാമൻ മലങ്കരമെത്രാപ്പോലീത്തായുടെ സഹോദരപുത്രൻ ചെറുവത്തൂർ കുര്യാക്കോസ് കത്തനാർ ആയിരുന്നു (കുരിയപ്പച്ചൻ) അന്നത്തെ സീനിയർ വൈദികൻ. തെക്കേക്കര കുറിയാക്കോസ് കത്തനാർ (പിന്നീട് കോറി), കോലാടി പൗലൂസ് കത്തനാർ, ചെറുവത്തൂർ യാക്കോബ് കത്തനാർ (പിന്നീട് കോറി), കോലാടി ദാവീദ് കത്തനാർ (പിന്നീട് കോറി) തുടങ്ങിയവർ സഹവികാരിമാരായിരുന്നു.

കുന്നംകുളം നഗരഹൃദയത്തിൽ, പണ്ട് ശക്തൻ തമ്പുരാൻ ദാനമായി നൽകിയ 'അന്തിമാളൻകാവിന്റെ തൊട്ട് കിഴക്കുഭാഗത്ത് തെക്കേ അങ്ങാടിയിൽ മാർ മത്ഥ്യാസിന്റെ നാമത്തിൽ പുതിയ ഒരു ദേവാലയം പണിതീർത്തിരുന്നു. അതിന്റെ കൂദാശ പുതിയ കാതോലിക്കോസ് നിർവഹിച്ചു. 11, 12 തീയതികളിലായി കുന്നംകുളം കിഴക്കേ പുത്തൻപള്ളിയുടെ പെരുനാളിൽ പുതിയ കാതോലിക്കോസ് ആശീർവദിച്ചു. പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് ഒന്നാമൻ മലയാളം ബൈബിൾ വിവർത്തനം, പഴയ സെമിനാരി നിർമ്മാണം, പാലൂർ-ചാട്ടുകുളങ്ങര പള്ളിയുടെ പുനർ നിർമ്മാണം തുടങ്ങിയ പ്രവർത്തനങ്ങളിലൂടെ മലങ്കരസഭയുടെ അംഗീകൃത

പരിശുദ്ധനെന്ന് വിശേഷിപ്പിച്ച അദ്ദേഹം കുന്നംകുളം ദേശീയോത്സവത്തിന്റെ വേദിയായ കിഴക്കേ പുത്തൻപള്ളിയുടെ സ്ഥാപകപിതാവായ പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് രണ്ടാമൻ തിരുമേനി തന്റെ ആസ്ഥാനമായ വാകത്താനം പള്ളി ഉൾപ്പെടെ അനേകം പള്ളികളുടെ സ്ഥാപനം കൊണ്ടും ഇരുനൂറിലേറെ വിദ്യാലയങ്ങൾ സ്ഥാപിച്ചുകൊണ്ടും പരുമല, കോട്ടയം എം.ഡി., കോട്ടപ്പുറം തുടങ്ങിയ സെമിനാരികൾ സ്ഥാപിച്ചുകൊണ്ടും മലങ്കരസുറിയാനി ക്രിസ്ത്യാനി അസോസ്യേഷൻ, മാനേജിംഗ് കമ്മിറ്റി, സണ്ടേസ്ക്കൂൾ-വിദ്യാർത്ഥി-യുവജനപ്രസ്ഥാനങ്ങൾ മഹാജനസഭ, ജാത്യൈക്യസംഘം തുടങ്ങിയ അനേകം ആത്മീയ സംഘടനകൾ സ്ഥാപിച്ചുകൊണ്ടും മലങ്കര വൈദികസംഘടനയുടെ രൂപീകരണം കൊണ്ടും ഇടവകപത്രിക തുടങ്ങിയ പത്രമാസികകളുടെ പ്രസിദ്ധീകരണംകൊണ്ടും മറ്റും മലങ്കരസഭയെ ഒരു സുവർണ്ണ യുഗത്തിലേക്ക് സഫലമായി നയിച്ച മഹാപ്രവാചകൻ ആയിരുന്നുവെന്ന് പ്രസ്താവിച്ചു.

രണ്ടാം കാതോലിക്കായുടെ കുന്നംകുളം സന്ദർശനത്തെപ്പറ്റി അദ്ദേഹം സ്വന്തം ഡയറിയിൽ രേഖപ്പെടുത്തിയ വിവരങ്ങൾ താഴെ ചേർക്കുന്നു:

"(1925) വൃശ്ചിക മാസം 1-നു മാവേലിക്കര ഗീവറുഗീസ് കത്തനാർ ചൊല്ലി. കുന്നങ്കുളങ്ങര നിന്നും പുലിക്കോട്ടു ശെമ്മാശൻ മുതൽപേർ കഥാനായകനെ അങ്ങോട്ട് കൊണ്ടുപോകാനായി വള്ളിക്കാട്ടു പള്ളിയിൽ വന്നു. അവർ വന്നതു കാറിൽ ആയിരുന്നു. അടുത്ത ആഴ്ചയിൽ ആകാമെന്ന് പറഞ്ഞ് അവരെ അയച്ചു. .... സന്ധ്യ കഴിഞ്ഞ് വള്ളത്തിൽ കുന്നംകുളങ്ങരയ്ക്കു കഥാനായകൻ പുറപ്പെട്ടു. കണ്ണങ്കോട്ടു ലൂക്കോസു കത്തനാരും പട്ടച്ചേരിൽ കത്തനാരും പുരയ്ക്കൽ ശെമ്മാശനും കൂടെ പോന്നു. 11-നു രാത്രി എറണാകുളത്തെത്തി. 5 മണിക്കു തീവണ്ടിയിൽ കയറി തൃശൂർക്ക് പുറപ്പെട്ടു. 8 മണിക്കു അവിടെയെത്തി പള്ളിയിൽ താമസിച്ചു. അവിടെ നിന്നു ഭക്ഷണം കഴിച്ചുകൊണ്ടു 5 മണിക്കു പുറപ്പെട്ടു. കുന്നംകുളം ബഥനികുന്നിൽ എത്തിയപ്പോൾ പള്ളിക്കാർ ആഘോഷത്തോടുകൂടെ അവിടേക്ക് വരികയും കഥാനായകനെ ഒരു പ്രത്യേക വണ്ടിയിൽ കയറ്റി ആളുകൾ തന്നെ വലിച്ചുകൊണ്ട് പോകുകയും 7 1/2 മണിക്ക് പുത്തൻപള്ളിയിൽ എത്തുകയും ചെയ്തു. പള്ളിയിൽ സന്ധ്യാനമസ്കാരം കഴിച്ചശേഷം പട്ടക്കാർ കസേരയിൽ ഇരുത്തി ഉക്സിയോസ് വിളിച്ചുയർത്തുകയും ഉണ്ടായി. അനന്തരം അവിടെനിന്നും ഘോഷയാത്രയായി പുറപ്പെട്ട് പഴയപള്ളിയിൽ എത്തി ലുത്തിനിയ കഴിക്കയും അവിടെ താമസിക്കയും ചെയ്തു.

12-നു കോട്ടയം സിമ്മനാരി സ്ഥാപകന്റെ ഓർമ്മ പുത്തൻപള്ളിയിൽ ആണ്ടുതോറും കഴിച്ചുവരുന്ന പതിവനുസരിച്ച് ഈയാണ്ടിലും കഴിക്കു

കയുണ്ടായി. കഥാനായകൻ 8 മണിക്കു പുത്തൻപള്ളിയിൽ എത്തി ശു. കുർബാന ചൊല്ലുകയും പട്ടശ്ശേരിൽ കത്തനാർ പ്രസംഗിക്കുകയും ചെയ്തു. ഉച്ചകഴിഞ്ഞ് 150 പറ കുറയാതെ അരി വച്ച് നാനാവിഭവങ്ങളോടു കൂടി ഒരു സദ്യ ഉണ്ടായിരുന്നു. പള്ളിമുറ്റത്തു സ്ഥലം മതിയാകാത്തതിനാൽ റോഡിൽ കൂടി ഇരുത്തിയാണ് ഭക്ഷണം കൊടുത്തത്. കുർബാന കഴിഞ്ഞ ശേഷം പഴയപള്ളിയിലേക്കു തിരിച്ചുപോരുകയും റാസ സമയത്തേക്ക് തിരിച്ചു അവിടെ ചെല്ലുകയും സന്ധ്യാ നമസ്കാരം കഴിഞ്ഞ് വലിയപള്ളിയിലേക്ക് തന്നെ പോരുകയും ചെയ്തു.

14-നു കഥാനായകന്റെ കൂടെയുണ്ടായിരുന്ന പട്ടക്കാർ 2 പേരും കൂടി പഴയപള്ളി മുറ്റത്ത് ഒരു പ്രസംഗയോഗം നടത്തി. 16-നു കഥാനായകനെ ആർത്താറ്റ് പള്ളിയിലേക്കു കൊണ്ടുപോവുകയും കുർബാന ചൊല്ലിയ ശേഷം പഴയപള്ളിലേക്കു തിരിച്ചുപോരുകയും ചെയ്തു. 6 മണിക്കു കഥാനായകനെ എതിരേല്പോടു കൂടെ ചിറളയത്ത് പള്ളിയിലേക്ക് കൊണ്ടുപോവുകയും അവിടെയെത്തി സന്ധ്യാനമസ്കാരം കഴിക്കുകയും ചെയ്തു. ഒടുവിൽ പ്രസംഗം പറയുകയും ചെയ്തു. അനന്തരം ആ പള്ളിയിൽ വച്ച് ഉക്സിയോസ് പറയുകയുമുണ്ടായി. ആർത്താറ്റ് പള്ളിയിൽ വച്ചും ഉക്സിയോസ് പറകയുണ്ടായി. ചിറളയം പള്ളിക്കാർ വെടിക്കെട്ടും കേമമായി നടത്തി. അതു കഴിഞ്ഞ് 9 മണിയ്ക്ക് തിരികെ പഴയപള്ളിയിലേക്കു പോരുകയും ചെയ്തു.

22-നു തെക്കേ കുരിശുപള്ളിയിൽ കഥാനായകനും മറ്റും പോയി സൂത്താറാ നമസ്കാരവും പള്ളിക്കൂദാശയുടെ ആദ്യ ഭാഗവും കഴിച്ചുകൊണ്ട് തിരികെ പഴയപള്ളിയിലെത്തി താമസിക്കുകയും കാലത്ത് 7 മണിക്ക് വീണ്ടും ആ പള്ളിയിൽ പോയി പള്ളി കൂദാശ കഴിച്ച് വി. കുർബാന ചൊല്ലി. കുന്നംകുളം പട്ടക്കാരും കൂടെയുള്ള പട്ടക്കാരും സഹായികളായിരുന്നു. 14 തബലൈത്താകളും കൂദാശ കഴിച്ചു. 12 മണിക്ക് തിരികെ പോരുകയും ചെയ്തു.

4 മണിക്ക് ആർത്താറ്റ് കുന്നങ്കുളം പള്ളിക്കാരുടെ ഒരു മഹായോഗം പഴയപള്ളി മുറ്റത്ത് ഒരുക്കിയിരുന്ന സ്ഥലത്തു വച്ച് നടത്തി. ആ യോഗത്തിൽ വച്ച് ഒരു മംഗളപത്രം എത്രയും വിശേഷമായ കാസ്കറ്റിൽ വച്ച് കഥാനായകന് ആ പള്ളി വികാരി സമർപ്പിച്ചു. അങ്ങാടിയിൽ വിളംബരപ്പെടുത്തുകയും 2 പേർ കൂടി ഒരു വലിയ മണി വഹിച്ച് അങ്ങാടിയിൽ പട്ടക്കാരും പുലിക്കോട്ടു ശെമ്മാശനും മറ്റും നടന്നു. 3 കൊല്ലത്തെ റിശീസാ പിരിച്ച് ഒരു പണക്കിഴിയും കാഴ്ച വെക്കുകയുണ്ടായി. ആ യോഗത്തിൽ പല മഹാൻമാരും സന്നിഹിതരായിരുന്നതു കൂടാതെ പ്രസിദ്ധ കവിയായ വള്ളത്തോൾ നാരായണമേനോൻ എത്തിയിരുന്നു.

അദ്ദേഹം എത്രയും സരസമായി ഒരു പ്രസംഗം ചെയ്തു. ആ പ്രസംഗം മനോരമയിൽ പ്രസിദ്ധപ്പെടുത്തിയിരുന്നു. കൂടാതെ ചുങ്കത്ത് ഇയ്യുവും പ്രസംഗിച്ചു. മറുപടി പ്രസംഗം കഥാനായകൻ ചെയ്തു. കൂടാതെ ആ പള്ളി വികാരി തെക്കേക്കര കുറിയാക്കോസ് കത്തനാർ പള്ളി സംബ ന്ധമായി ചില സംഗതികൾ ഉചിതമായി പ്രവർത്തിച്ചതിനാൽ പള്ളിക്കാ രുടെ വകയായി ഒരു സ്വർണമെഡലും കഥാനായകന്റെ കൈയാൽ സമ്മാ നിക്കുകയുണ്ടായി. കൂടാതെ അദ്ദേഹത്തിന് ജനറാൾ വികാരിയെന്ന സ്ഥാനവും നൽകുകയുണ്ടായി. മംഗളപത്രത്തിന്റെ അച്ചടിച്ച പ്രതികൾ കൂടിയിരുന്ന ജനങ്ങൾക്ക് വിതരണം ചെയ്യുകയുണ്ടായി. യോഗം മംഗള മായി പര്യവസാനിച്ചു (യോഗത്തിൽ മഹാകവി വള്ളത്തോൾ നടത്തിയ പ്രസംഗം അനുബന്ധത്തിൽ കാണുക).

24–നു കഥാനായകനും മറ്റും യാത്ര പുറപ്പെട്ട് തൃശൂരെത്തുകയും..." (കാതോലിക്കേറ്റിന്റെ നിധി, പുറം 315–317. ശ്രീ. കെ. വി. മാമ്മൻ 1999–ൽ പ്രസിദ്ധപ്പെടുത്തിയ മലങ്കരസഭയിലെ കാതോലിക്കാമാർ എന്ന ഗ്രന്ഥ ത്തിൽ 'കുന്നംകുളവും കാതോലിക്കാമാരും' എന്ന ഒരു ലേഖനം കാണു ന്നുണ്ട്. അഡ്വ. ഡോ. പി. സി. മാത്യു എഴുതിയ ആ ലേഖനത്തിൽ കാണുന്ന വസ്തുതാപരമായ അബദ്ധങ്ങൾ ഈ ഡയറിക്കുറിപ്പിന്റെ അടി സ്ഥാനത്തിൽ തിരുത്തപ്പെടേണ്ടതല്ലേ?)

രണ്ടാം കാതോലിക്കായ്ക്ക് അദ്ദേഹത്തിന്റെ സ്ഥാനാരോഹണം കഴിഞ്ഞ് പാലൂർ–ചാട്ടുകുളങ്ങര ഇടവക നടത്തിയ പൗരസ്വീകരണം രണ്ടാഴ്ചത്തെ വിവിധ പരിപാടികളോടെ ചരിത്രത്തിന്റെ ഭാഗമായി.

കാതോലിക്കാസ്ഥാനം ഏൽക്കുന്നതിന് മുമ്പും അദ്ദേഹം ഈ പ്രദേ ശത്ത് സന്ദർശനം നടത്തിയിട്ടുണ്ട്. അതിന്റെ വിശദാംശങ്ങൾ കഥാപുരു ഷന്റെ ഡയറിയിൽ നിന്ന് താഴെ ഉദ്ധരിച്ച് ചേർക്കുന്നു:

"(1922) 15 ന് വാകത്താനം പെൺ പള്ളിക്കൂടം ഗവർമെന്റിലേക്ക് എഴുതി കൊടുപ്പാൻ വേണ്ടി പുതുപ്പള്ളി വരെ ചെന്നപ്പോൾ അന്ന് കച്ചേരി അടവാണെന്ന് അറിഞ്ഞു തിരികെപോന്നു. 20 ന് ചൊല്ലി. കുരുടന്റെ സംഗ തിയെപ്പറ്റി പ്രസംഗിച്ചു. 2 നു കുന്നങ്കുളങ്കര പള്ളിയിൽ കഷ്ടാനുഭവാ ഴ്ചയിലെ ക്രമങ്ങൾ കഴിക്കാൻ കഥാനായകൻ പോകണമെന്ന് ദീവന്നാ സ്യോസ് മെത്രാച്ചന്റെ സാധനം കിട്ടുകയാൽ സന്ധ്യയോടു കൂടി വാക ത്താനത്തു നിന്ന് പുറപ്പെട്ട് കോട്ടയത്ത് എത്തി 24 നു കാറിൽ എറണാ കുളത്തേയ്ക്ക് പുറപ്പെടുകയും പത്തു മണിക്കവിടെ എത്തുകയും ചെയ്തു. കാറിന് 28 രൂപ കൂലിയായിരുന്നു. 10 $^1/_2$ മണിക്ക് തീവണ്ടിയിൽ പുറപ്പെട്ട് 1 മണിക്ക് തൃശിവപേരൂർ പള്ളിയിലെത്തി ഭക്ഷണം കഴിച്ചു കൊണ്ട് 3 മണിക്ക് കുതിരവണ്ടിയിൽ പുറപ്പെട്ട് 5 മണിക്ക് കുന്നംകുളം

പുത്തൻപള്ളിയിലെത്തി ലുത്തനിയ കഴിച്ചുകൊണ്ട് മേനാവിൽ കയറി 5 $^{1}/_{2}$ മണിക്ക് കുന്നംകുളം പള്ളിയിലെത്തി പ്രാർത്ഥന കഴിച്ച് അവിടെ താമസിച്ചു. പട്ടണമാക കൊണ്ട് ബഹുജനം കൂടിയിരുന്നു. 25 നു 40–ാം വെള്ളിയാഴ്ച ടി. പള്ളിയിൽ തെക്കേക്കര കുറിയാക്കോസ് കത്തനാർ ചൊല്ലി. അന്ന് വൈകിട്ട് കഥാനായകൻ നമസ്കാരം കഴിഞ്ഞ് പ്രസംഗിച്ചു. 26 നു ടി. പള്ളിയിൽ കഥാനായകൻ ചൊല്ലി.

27–നു ഓശാനയ്ക്കു കുന്നംകുളം പള്ളിയിൽ നിന്നും ആർത്താറ്റ് പള്ളിയിലേക്ക് മേനാവിൽ 9 മണിക്ക് പുറപ്പെട്ടു. അപ്പോൾ അങ്ങാടിക്കാരായ ബഹുജനങ്ങൾ വിശേഷ വസ്ത്രധാരികളായി കൈയിൽ കുരുത്തോലയും പിടിച്ച് അനുഗമിച്ചിരുന്നു. 10 മണിക്ക് പള്ളിയിൽ എത്തി. ബഹുജനം കൂടിയിരുന്നു. കുർബാനയും പ്രസംഗവും ഓശാനയുടെ ക്രമവും കഴിച്ചു ഉച്ചകഴിഞ്ഞ് അവിടെ നിന്നും കുന്നംകുളം പള്ളിയിലേക്ക് പോരികയും ചെയ്തു. 30 നു ബുധനാഴ്ച 4 മണിക്ക് വീണ്ടും ആർത്താറ്റ് പള്ളിയിലേക്ക് പോരികയും ചെയ്തു. പിറ്റെദിവസം പെസഹായ്ക്ക് ചൊല്ലി. പള്ളിക്ക് പടിഞ്ഞാറു വശത്ത് വിശാലമായി കെട്ടിയൊരുക്കിയ പന്തലിൽ പ്ലാറ്റ്ഫോറത്തിൽ വച്ച് ഉച്ചകഴിഞ്ഞ് 2 മണിക്ക് കാൽകഴുകൽ ശുശ്രൂഷ കഴിച്ചു. 4 മണിക്ക് അവസാനിച്ചു. പിറ്റെദിവസം ദുഃഖവെള്ളിയാഴ്ചയുടെ നമസ്കാരം കഴിച്ച് ആയത് 5 മണിക്ക് അവസാനിച്ചു. ആർത്താറ്റ് പള്ളി മലയാളത്തുള്ളതിൽ ഒരു വലിയ പള്ളിയാണ്. അതിനു തക്കവണ്ണം ജനങ്ങളും ഉണ്ട്. പള്ളി ദൈവമാതാവിന്റെ നാമത്തിൽ സ്ഥാപിക്കപ്പെട്ടിരിക്കുന്നു. ദുഃഖശനിയാഴ്ച തെക്കേക്കര കുറിയാക്കോസ് കത്തനാർ ചൊല്ലി.

മേട മാസം 3 ന് ഉയിർപ്പിന് രാത്രി 2 മണിക്ക് നമസ്കാരവും ക്രമവും ആരംഭിച്ചു. 6 മണിക്ക് അവസാനിച്ചു. അതിനുശേഷം പന്തലിൽ ആർത്താറ്റ് കുന്നംകുളം പള്ളിക്കാരുടെ വകയായി ഒരു മംഗളപത്രം കഥാനായകന് സമർപ്പിക്കയും ഒരു ചെറിയ പ്രസംഗത്താൽ മറുപടി പറയുകയും ചെയ്തു. ഉടനെ അവിടെനിന്നും ഒരു ഘോഷയാത്രയായി കുന്നംകുളം പള്ളിയിലേക്ക് പുറപ്പെട്ടു. യാത്ര വണ്ടിയിലായിരുന്നു. വണ്ടി വലിച്ചത് അവിടെയുള്ള യൗവനക്കാരായ ആളുകളായിരുന്നു. അവരുടെ കൈയ്യിൽ ചെറിയകൊടികളും പിടിച്ച് പാട്ട് പാടിയിരുന്നു. ഇടയ്ക്കിടെ ചിയർ വിളിയും ഉണ്ടായിരുന്നു. മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ പള്ളി കെട്ടി താമസിച്ചത് ആർത്താറ്റ് പള്ളിക്ക് സമീപമായിരുന്നു. അദ്ദേഹത്തിന് ഈ യാത്രയും ജനക്കൂട്ടവും തൃപ്തികരമല്ലായിരുന്നു. 4–നു കുന്നംകുളം പള്ളിക്കാർ 50 രൂപ കൈമുത്ത് വച്ചു. ശെമ്മാശനും വാല്യക്കാർക്കും അയ്യഞ്ചു രൂപാ കൊടുത്തു. അന്നവിടെ നിന്നും മേനാവ് വഴി പുറപ്പെട്ട് 6 മണിയ്ക്ക് ചാവക്കാട്ട് എത്തുകയും അവിടെനിന്നും വള്ളം വഴി എറണാകുളത്തേക്കും അവിടെ നിന്ന് കോട്ടയത്തേക്കും യാത്ര തിരിച്ച് 8 ന് കോട്ടയത്തെത്തുകയും ചെയ്തു. യാത്രയ്ക്കുള്ള സകല

ചെലവുകളും പള്ളിക്കാർ വഹിച്ചു" (കാതോലിക്കേറ്റിന്റെ നിധി, പുറം 288–289).

കഥാപുരുഷനെ കാതോലിക്കാസ്ഥാനത്തേക്ക് നിർദ്ദേശിച്ചത് മാർ ദീവന്നാസ്യോസ് ആണെന്ന് പ്രചരിച്ചിട്ടുള്ളത് കാരണം കൂടാതെയല്ല. ഡയറി വെളിപ്പെടുത്തുന്നത് കാണുക:

"1924 തുലാമാസം 21-നു പെരുന്നാളിൽ റാസ കഴിഞ്ഞ ശേഷം വൈദികയോഗം കൂടി. ടി. യോഗത്തിൽ ദീവന്നാസ്യോസ് മെത്രാച്ചൻ ഒരു ദീർഘമായ പ്രസംഗം ചെയ്ത് താമസിയാതെ സഭാ സംബന്ധമായ കുഴപ്പങ്ങൾക്കു തീരുമാനം വരുത്തുന്നതാണെന്ന് പറകയും ഉണ്ടായി. 22-നു മുതൽ 3 ദിവസത്തേക്ക് കഥാനായകനോടും ഗ്രീഗോറിയോസ് മെത്രാച്ചനോടും കാതോലിക്കാസ്ഥാനം ഏൽക്കുന്നതിനേക്കുറിച്ച് തീരുമാനം പറയണമെന്ന് മെത്രാച്ചൻ നിർബന്ധം ചെയ്തു. ഒടുവിൽ ചിട്ടിയിൽ തീരുമാനിക്കുന്നതിന് സമ്മതമെന്ന് 2 പേരും പറയുകയും 24-നു ചിട്ടി കബറുങ്കൽ വച്ച് ഇടുകയും ചിട്ടി കഥാനായകന്റെ പേരിൽ വീഴുകയും ചെയ്തു."

ആ മാസം 27-ന് പാത്രിയർക്കീസ് വിഭാഗം നേതാക്കൾ ആയ കോനാട്ട് മൽപാൻ, ചൊള്ളമ്പേൽ യോഹന്നാൻ കത്തനാർ (വടകര), മുളന്തുരുത്തി പാലക്കാട് പൗലൂസ് കത്തനാർ, തോമസ് വക്കീൽ, പാലാമ്പടം തോമസ് വക്കീൽ എന്നിവർ വള്ളിക്കാട് പള്ളിയിൽ എത്തി "കഥാനായകനുമായി സമുദായക്കാര്യം ആലോചിച്ച് പോയി. അവർ കാപ്പി സൽക്കാരം സ്വീകരിച്ച് ശീമക്കാരെ കാണ്മാൻ തിരുവല്ലായ്ക്കാണ് പോയത്. ... മീനം 16-ന് അസ്തമിച്ച് എം. എ. ഗീവറുഗീസ് റമ്പാച്ചനും കലയക്കാട്ടിൽ തോമസ് കത്തനാരും തേവർവേലിൽ ഗീവറുഗീസ് കത്തനാരും എൻ. ഐ. പോത്തനും കോഴഞ്ചേരിയിൽ നിന്നും വള്ളിക്കാട്ട് പള്ളിയിൽ വന്നുചേരുകയും ഒരു പൊതുയോഗം (മലങ്കര അസോസ്യേഷൻ-എഡിറ്റർ) കൂടുന്നതിനായി നിശ്ചയിച്ച് കൽപന എഴുതിക്കൊണ്ട് അവർ തിരിയെ പോകുകയും ചെയ്തു. ആദ്യം തിരുവല്ലായിൽ വച്ച് യോഗം നടത്തണമെന്ന് നിശ്ചയിച്ചു. എങ്കിലും പിന്നീട് നിരണത്തു വച്ച് മേടത്തിൽ പുതുഞായറാഴ്ച കഴിഞ്ഞുള്ള ബുധൻ, വ്യാഴം ദിവസങ്ങളിൽ യോഗം നടത്തത്തക്കവണ്ണം കല്പന അയയ്ക്കുകയുണ്ടായി. ... മുൻ എഴുതി അച്ചടിച്ച 900 കല്പന കഥാനായകൻ ഒപ്പും മുദ്രയും വച്ച് തിരുവല്ലായ്ക്ക് അയച്ചു കൊടുത്തു.

(കാരുചിറ മാർ പീലക്സിനോസ് അസോസ്യേഷൻ യോഗം വിളിച്ചു കൂട്ടുന്നു, അസോസ്യേഷനിൽ അദ്ധ്യക്ഷം വഹിക്കുന്നു, അന്നത്തെ യോഗതീരുമാനപ്രകാരം പിറ്റേദിവസം കാതോലിക്കായായി വാഴിക്കപ്പെ

ടുന്നു, നാലു പേരെ മെത്രാൻ സ്ഥാനത്തേക്കു തെരഞ്ഞെടുക്കുന്നു, അടുത്തദിവസം എം.എ. അച്ചനെ ബഥനിക്കുവേണ്ടി മാർ ഈവാനിയോസ് എന്ന പേരിൽ വാഴിക്കുന്നു, സുപ്രധാനമായ ഈ ചടങ്ങുകളിൽ മലങ്കര മെത്രാപ്പോലീത്താ വിട്ടുനിൽക്കുന്നു. ഇതെല്ലാം സഭാചരിത്രത്തിൽ ചർച്ച ചെയ്യപ്പെട്ടിട്ടില്ലാത്ത സുപ്രധാന വിഷയങ്ങളാണ്.)

13-നു പുതുഞായറാഴ്ച കഥാനായകൻ ടി. പള്ളിയിൽ കുർബാന ചൊല്ലി. 15 നു സന്ധ്യയ്ക്ക് കഥാനായകൻ പരുമലയ്ക്ക് പോയി. 16 നു പരുമല നിന്നും കഥാനായകനും ഗ്രീഗോറിയോസ് മെത്രാച്ചനും മറ്റു പലരും കൂടി പരുമല പള്ളിക്കൽ പ്രാർത്ഥന കഴിച്ച് ദീവന്നാസ്യോസ് മെത്രാച്ചനോടും ദീനത്തിലായിരിക്കുന്ന മെത്രാച്ചനോടും യാത്ര ചോദിച്ചു കൊണ്ട് അവിടെ നിന്ന് 11 മണിക്ക് പുറപ്പെട്ട് പന്നായികടവിൽ എത്തുകയും അവിടെ നിന്നും പല പള്ളിക്കാരുടെയും കേമമായ എതിരേല്പോടു കൂടെ 1 മണിക്ക് നിരണത്ത് എത്തുകയും ചെയ്തു. പിന്നീട് 3 മണിക്ക് യോഗം കൂടിയതിൽ കാതോലിക്കാ സ്ഥാനം കഥാനായകൻ ഏൽക്കണമെന്ന് പലരും നിർബന്ധിക്കയാൽ സമ്മതിക്കേണ്ടതായി വന്നു കൂടി. പരുമല നിന്നും പോരുമ്പോൾ കഥാനായകന് ടി. സ്ഥാനം ഏല്ക്കാൻ മനസ്സില്ലെന്ന് നിർബന്ധമായി മെത്രാച്ചനോടും മറ്റും പറഞ്ഞിരുന്നു. 17 നു 7 1/2 മണിക്ക് ഗ്രീഗോറിയോസ് മെത്രാച്ചൻ, റമ്പാച്ചൻമാർ, പട്ടക്കാർ, ശെമ്മാശൻമാർ എന്നിവർ പള്ളിയകത്തിറങ്ങി ശുശ്രൂഷകളാരംഭിച്ചു. നമസ്കാരം കഴിഞ്ഞു കഥാനായകൻ മദ്ബഹായ്ക്ക് മുമ്പിൽ വന്ന് നിൽക്കുകയും "കാതോലിക്കാ സ്ഥാനത്തേക്ക് അവിടുത്തെ വിശുദ്ധ റൂഹാ വിളിക്കുന്നു" എന്നു സുന്നഹദോസ് തലവൻ ഗ്രീഗോറിയോസ് മെത്രാച്ചൻ പറയുകയും കഥാനായകൻ അത് സ്വീകരിച്ചിരിക്കുന്നു എന്ന് ഉത്തരമായി പറയുകയും ചെയ്തു. ഇപ്രകാരം 3 പ്രാവശ്യം പറയുകയുണ്ടായി. അതുകഴിഞ്ഞ് കാപ്പ മുതലായ വിശുദ്ധ വസ്ത്രങ്ങൾ ധരിപ്പിച്ച് പ്രത്യേക സ്ഥലത്തിരുത്തുകയും ഗ്രീഗോറിയോസു മെത്രാച്ചനും 2 പട്ടക്കാരും കൂടി വി. കുർബാനയ്ക്ക് ആരംഭിക്കുകയും കുർബാനമധ്യേ കാതോലിക്കാ ശുശ്രൂഷ കഴിച്ച് കസേരയിൽ ഇരുത്തി 3 പ്രാവശ്യം ഉയർത്തി ഉക്ക്സിയോസ് ആർത്തുപറകയും ചെയ്തു. ഈ സമയത്തേക്ക് മാർ ഈവാനിയോസ് മെത്രാച്ചനെയും മദ്ബഹായിൽ കൊണ്ടുവന്ന് ഇരുത്തുകയും അദ്ദേഹവും ആവശ്യമുള്ളത് പ്രവർത്തിക്കയും ചെയ്തു. പിന്നീട് കുർബാന കഴിഞ്ഞ് പുതിയ കാതോലിക്കായെ കസേരയിൽ ഇരുത്തി പള്ളിക്ക് 3 പ്രദക്ഷിണം നടത്തുകയും ഉക്സിയോസ് ആർക്കുകയും ചെയ്തു. അനന്തരം എല്ലാവരും ആശ്വാസത്തിനായി പിരിഞ്ഞു. വീണ്ടും 3 മണിക്ക് ഒരു മഹായോഗം കൂടി മലങ്കര ഇടവകയുടെ പൊതുവായ ഒരു മംഗളപത്രം കഥാനായകനു സമർപ്പിക്കയും പലരുടെയും പ്രസംഗങ്ങൾ ഉണ്ടാവുകയും

ചെയ്തു. കൂടാതെ മേല്പട്ട സ്ഥാനത്തേക്ക് പാമ്പാടി റമ്പാച്ചൻ, സി. എം. തോമസു ശെമ്മാശൻ, പാറേട്ട് മാത്യൂസ് കത്തനാർ, പുലിക്കോട്ട് ശെമ്മാശൻ എന്നിവരെ തിരഞ്ഞെടുക്കുകയും ചെയ്തു. നിരണത്തുകാർ ഒരു കുരിശും മാലയും കഥാനായകനു സമർപ്പിച്ചു. കൂടാതെ കോട്ടയം ചെറിയപള്ളിക്കാർ 81 രൂപായും കാഴ്ചവച്ചു. നിരണത്തുകാർ പിന്നീട് കുരിശുവകയ്ക്ക് 51 രൂപയാണ് തന്നത്.

18 നു കഥാനായകൻ ശു. കുർബാന ചൊല്ലുകയും കുർബാനമദ്ധ്യേ ബഥനിയുടെ എപ്പിസ്കോപ്പായായി എം. എ. ഗീവറുഗീസ് റമ്പാച്ചനെ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ, മാർ ഈവാനിയോസ് മെത്രാപ്പോലീത്താ എന്നിവരുടെയും പല പട്ടക്കാരുടെയും ശെമ്മാശൻമാരുടെയും സഹകരണത്തിൽ വാഴിച്ചു. 3 മണിക്ക് അദ്ദേഹത്തിന് ഒരു മംഗളപത്രം സമർപ്പിക്കയും അദ്ദേഹം സഭാസംബന്ധമായ ഒരു ദീർഘ പ്രസംഗം ചെയ്തു. കൂടാതെ അന്ന് മെത്രാന്മാരുടെയും കാതോലിക്കായുടെയും ഫോട്ടോ എടുക്കുകയും ചെയ്തു. അന്നു രാത്രി തന്നെ കഥാനായകൻ വള്ളിക്കാട്ട് പള്ളിയിലേക്ക് പുറപ്പെട്ടു. പിറ്റെദിവസം 10 മണിക്ക് അവിടെ എത്തുകയും ചെയ്തു.

20 നു കഥാനായകൻ വള്ളിക്കാട്ട് പള്ളിയിൽ ചൊല്ലുകയും കാതോലിക്കാ സ്ഥാനത്തെക്കുറിച്ച് ദീർഘമായി പ്രസംഗിക്കുകയും പിന്തുടർച്ചയായി കാതോലിക്കാ സ്ഥാനം മലങ്കരയിൽ നിലനിർത്തിക്കൊള്ളുന്നതിന് അബ്ദെദ് മ്ശീഹാ പാത്രിയർക്കീസു ബാവാ തന്നിട്ടുള്ള കല്പന വായിക്കയും ചെയ്തു. വളരെ ആളുകൾ അന്നേ ദിവസം പള്ളിയിൽ കൂടിയിരുന്നു.”

കൃത്യം ഒരുമാസം കഴിഞ്ഞ് “16–നു കഥാനായകൻ പരുമലയ്ക്കു പോവുകയും പിറ്റേദിവസം അവിടെയെത്തുകയും ചെയ്തു. മാർ ദീവന്നാസ്യോസ് മെത്രാച്ചനും ദീനക്കാരൻ ഈവാനിയോസ് മെത്രാച്ചനും അവിടെ ഉണ്ടായിരുന്നു. 18–നു കഥാനായകൻ പരുമലപള്ളിയിൽ ചൊല്ലി പ്രസംഗിച്ചു. പിറ്റെ ദിവസം തിരിച്ചുപോരുമ്പോൾ ഒരു കാപ്പയും അംശവടി പണിയിക്കുന്നതിന് വെള്ളിയും 20 രൂപ കൂലിയും ദീവന്നാസ്യോസ് മെത്രാച്ചൻ തന്നു. ഇരട്ടതലയുള്ള പത്തി മുമ്പു തന്നിട്ടുണ്ടായിരുന്നു. 20–നു കഥാനായകൻ പള്ളിയിലെത്തി.”

പിന്നീട് രണ്ടാം കാതോലിക്കായുടെ ഡയറി അനുസരിച്ച് കാതോലിക്കായും മലങ്കരമെത്രാപ്പോലീത്തായും കണ്ടുമുട്ടുന്നത് അഞ്ചു മാസം കഴിഞ്ഞ് തുലാം 20–ന് പരുമലപെരുന്നാളിനാണ്. ഇതിനിടയിൽ പുതിയ കാതോലിക്കാ വാകത്താനം ദയറായിൽ സ്വന്തം ആസ്ഥാനം ക്രമീകരിച്ചു.

ഏതായാലും ഈദൃശ വിഷയങ്ങളിൽ കുന്നംകുളം മഹാഇടവക

രണ്ടാം കാതോലിക്കായുടെ നേതൃത്വത്തോട് ചേർന്നാണ് ചിന്തിച്ചതും പ്രവർത്തിച്ചതും എന്ന് അദ്ദേഹത്തിന് നൽകിയ സ്വീകരണം തെളിയിക്കുന്നു.

## മലങ്കരയിലെ മൂന്നാം കാതോലിക്കാ മോറാൻ മാർ ഗീവറുഗീസ് ദ്വിതീയൻ

രണ്ടാം കാതോലിക്കായുടെ വാഴ്ചയോടെ ഒരു കാര്യം വ്യക്തമായി. സഭയുടെ പൊതുധാരയിൽനിന്ന് ആരുതന്നെ വിട്ടുനിന്നാലും - അത് മലങ്കരമെത്രാനായിരുന്നാൽപ്പോലും - ആ വിയോജിപ്പിനെ അവഗണിച്ചുകൊണ്ട് മലങ്കരസഭ മുന്നോട്ടുപോവുക തന്നെ ചെയ്യും. കുശാഗ്രബുദ്ധിയായ അന്നത്തെ മലങ്കരമെത്രാൻ ഈ സത്യം വൈകാതെ ഉൾക്കൊള്ളുവാൻ തയ്യാറായി. വിയോജിപ്പുകൾ ഏറെ ഉണ്ടായിരുന്നെങ്കിലും കയ്പേറിയ ആ സത്യത്തോട് കഴിയുംവിധം അദ്ദേഹം പൊരുത്തപ്പെട്ടു. 1929 ഫെബ്രുവരി 13-ാം തീയതി കോട്ടയം ഏലിയാ ചാപ്പലിൽ നടന്ന മൂന്നാം കാതോലിക്കായുടെ സ്ഥാനാരോഹണ ശുശ്രൂഷയിൽ മുൻ കഥകളെല്ലാം വിസ്മരിച്ച് അദ്ദേഹം പ്രധാന കാർമ്മികനായി. 1946-ൽ പി. സി. കുഞ്ഞാത്തു എഴുതി പ്രസിദ്ധീകരിച്ച 'ആർത്താറ്റ് പള്ളി ചരിത്ര'ത്തിൽ ഇപ്രകാരം രേഖപ്പെടുത്തിയിരിക്കുന്നു: "1929 കുംഭം 2-ാം തീയതി ഇപ്പോഴത്തെ കാതോലിക്കാബാവാ തിരുമനസ്സിലെ സ്ഥാനാരോഹണത്തിന് ഈ ഇടവകയിൽ നിന്ന് വികാരിമാരും കൈക്കാരന്മാരും കുറെ ജനങ്ങളും കോട്ടയത്തേക്ക് പോവുകയുണ്ടായി. അവിടത്തെ ആഘോഷം അലങ്കാരമാക്കുന്നതിനായി ഇവിടെനിന്ന് പള്ളിസാമാനങ്ങളും വിശിഷ്യാ, വെടിക്കെട്ടുകളും കൊണ്ടുപോയിരുന്നു. പ്രത്യേകിച്ച് ചെണ്ടക്കാരെയും കൊണ്ടുപോയി" (പുറം 149).



നവാഭിഷിക്തനായ കാതോലിക്കാ തന്റെ ആദ്യത്തെ കഷ്ടാനുഭവ ആഴ്ചയിലെ ശുശ്രൂഷകൾക്കായി ആർത്താറ്റ് കുന്നംകുളം മഹാഇടവകയിലേക്ക് ക്ഷണിക്കപ്പെട്ടു (മലങ്കര നസ്രാണികൾ വാല്യം 4, പുറം 725). വലിയനോമ്പിന്റെ അഞ്ചാം ആഴ്ചയിൽ കുന്നംകുളത്തെത്തിയ അദ്ദേഹം

ഒരു മാസത്തോളം നീണ്ടുനിൽക്കുന്ന പരിപാടിക്കായി ചിറളയം പള്ളിയിലാണ് താമസിച്ചത്. ചാത്തുരുത്തിൽ മാർ ഗ്രീഗോറിയോസിനോടൊപ്പം ശെമ്മാശനായി അനേകവട്ടം കുന്നംകുളത്ത് വന്നിട്ടുള്ള അദ്ദേഹത്തെപ്പറ്റി അറിയാത്തവർ കുന്നംകുളത്ത് ആരുമുണ്ടായിരുന്നില്ല. നവീകരണ കാലത്ത് വ്യവഹാരംകൊണ്ട് മങ്ങിയ സഭാന്തരീക്ഷത്തെ തേജോമയമാക്കുവാൻ പുലിക്കോട്ടിൽ തിരുമേനിയാൽ നിയുക്തരായ കല്ലാശ്ശേരിൽ പുന്നൂസ് റമ്പാനും കൊച്ചുപറമ്പിൽ പൗലൂസ് റമ്പാനും മലങ്കരയുടെ പല ഭാഗങ്ങളിലുമെന്നപോലെ കുന്നംകുളത്തും വരികയും എല്ലാ പ്രധാന ദേവാലയങ്ങളെയും കേന്ദ്രീകരിച്ച് സുവിശേഷയോഗങ്ങൾ നടത്തുകയും ചെയ്തതു മൂലം അവർ കുന്നംകുളത്തിന്റെ മനം നേരത്തെ കവർന്നവരുമാണ്.

മേല്പട്ടസ്ഥാനത്തേക്ക് തെരഞ്ഞെടുക്കപ്പെട്ടിരുന്ന പുലിക്കോട്ടിൽ യൗസേഫ് ശെമ്മാശനെ സമിയോ ഞായറാഴ്ച കശീശായും നാൽപതാം വെള്ളിയാഴ്ച റമ്പാനുമാക്കി. ഉയിർപ്പു ഞായറാഴ്ച പുത്തൻകാവിലെ കെ. ടി. ഗീവറുഗീസ് ശെമ്മാശൻ (പിന്നീട് പുത്തൻകാവ് മാർ പീലക്സീനോസ്) പൂർണ്ണശെമ്മാശുപട്ടവും കുന്നംകുളം തെക്കേക്കര പൗലൂസ് കോറൂയോസ്ഥാനവും സ്വീകരിച്ചു. പട്ടംകൊടകളും പ്രധാന ശുശ്രൂഷകളും നടത്തിയത് മാർതോമ്മാശ്ലീഹാ സ്ഥാപിച്ച പാലൂർ–ചാട്ടുകുളങ്ങര (ആർത്താറ്റ്) പള്ളിയിൽവച്ച് ആയിരുന്നു (സഭയിൽ സ്തംഭനത്തിന്റെ നാളുകൾക്ക് അന്ത്യമായി എന്ന ആത്മവിശ്വാസം വളർത്തുമാറ് സ്ഥാനാഭിഷേകത്തിന്റെ തൊട്ടടുത്ത ദിവസം ബഥനിയുടെ ഈവാനിയോസ് എപ്പിസ്കോപ്പായെ മെത്രാപ്പോലീത്താ ആയും വാഴിച്ചു. അന്നുതന്നെ പാമ്പാടി കുറിയാക്കോസ് റമ്പാനെ മാർ ഗ്രീഗോറിയോസ് എന്ന പേരിലും യാക്കോബ് റമ്പാനെ മാർ തെയോഫിലോസ് എന്ന പേരിലും മേൽപ്പട്ട സ്ഥാനം നൽകി.)

1934 ഫെബ്രുവരിയിൽ വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് അന്തരിച്ചതോടെ രണ്ട് ചരിത്രപ്രധാനമായ കാര്യങ്ങൾ ശുഭകരമായി നടന്നു.

1. മലങ്കരമെത്രാന്റെ പലവിധമായ തടസവാദങ്ങൾ മൂലം അംഗീകാരം നേടാനാവാതെ വന്നിരുന്ന മലങ്കരസഭാ ഭരണഘടന 1934 ഡിസംബറിൽ കോട്ടയം എം.ഡി. സെമിനാരി അസോസ്യേഷൻ പാസ്സാക്കി (ആത്മീയവും ലൗകികവും ആയ എല്ലാക്കാര്യങ്ങളിലും മേല്പ്പട്ടക്കാരുടെ സമിതിയായ എപ്പിസ്ക്കോപ്പൽ സുന്നഹദോസിന് പരമാധികാരം ഉറപ്പാക്കുന്ന വകുപ്പുകൾ ഭരണഘടനയിൽ ഉൾപ്പെടുത്തണമെന്ന നിലപാട് മൂലമാണ് നേരത്തെ ഭരണഘടന പാസ്സാകാതെയിരുന്നതെന്ന് പാറേട്ട് മാത്യൂസ് ശെമ്മാശന്റെ – പിന്നീട് കോട്ടയം ഇടവകയുടെ മാർ ഈവാനിയോസ് –

ഡയറിയെ അവലംബമാക്കി ഇസ്സഡ്. എം. പാറേട്ട് രേഖപ്പെടുത്തിയത് ഓർക്കുക).

2. മൂന്നാം കാതോലിക്കായെ തന്നെ മലങ്കരമെത്രാപ്പോലീത്തായായി തെരഞ്ഞെടുത്തു.

കുന്നംകുളം ഉൾപ്പെട്ട കൊച്ചി ഇതോടെ മൂന്നാം കാതോലിക്കായുടെ ഭരണസീമയിലായിത്തീർന്നു. മാർത്തോമ്മാശ്ലീഹാ സ്ഥാപിച്ച ഇടവക എന്ന നിലയിലും മറ്റാരേക്കാളും മലങ്കരസഭയുടെ യശസ്സും തേജസ്സും ആകാശത്തോളം ഉയർത്തിയ മഹാപരിശുദ്ധന്മാരായ പുലിക്കോട്ടിൽ ഒന്നാം ദീവന്നാസ്യോസ്, പുലിക്കോട്ടിൽ രണ്ടാം ദീവന്നാസ്യോസ് എന്നീ മലങ്കരമെത്രാപ്പോലീത്തന്മാരുടെ ജന്മദേശമായ പുണ്യഭൂമി എന്ന നിലയിലും പാലൂർ–കുന്നംകുളം ഇടവകയ്ക്ക് മൂന്നാം കാതോലിക്കാ പ്രത്യേകമായ പദവികളും പരിഗണനകളും നൽകിയിരുന്നു.

കുന്നംകുളത്തുനിന്ന് പുലിക്കോട്ടിൽ യൗസേഫ് ശെമ്മാശൻ ‘ആത്മപോഷിണി’യും ‘സുറിയാനിസഭാകാഹള’വും (ആദ്യത്തേത് സാഹിത്യപ്രധാനവും രണ്ടാമത്തേത് സഭാപ്രധാനവുമായിരുന്നു) പ്രസിദ്ധീകരിച്ചിരുന്ന കാലമായിരുന്നു അത്. ‘ആത്മപോഷിണി’യുടെ പത്രാധിപസ്ഥാനത്തേക്ക് രവിവർമ്മതമ്പുരാൻ, സ്വദേശാഭിമാനി രാമകൃഷ്ണപിള്ള എന്നിവർക്കുശേഷം വള്ളത്തോളിനെ ശെമ്മാശൻ നിയമിച്ചു. അക്കാലത്ത് കുന്നംകുളം പഴയപള്ളിയിൽ വച്ച് മൂന്നാം കാതോലിക്കായും വള്ളത്തോളും തമ്മിൽ പലകുറി സന്ദർശനങ്ങൾ ഉണ്ടായിട്ടുണ്ട്. 1946–ൽ കുന്നംകുളത്തു നിന്ന് പ്രസിദ്ധീകരിച്ച കാതോലിക്കോസ് സോവനീറിൽ മൂന്നാം കാതോലിക്കായെപ്പറ്റി മഹാകവി വള്ളത്തോൾ എഴുതിയ ഒരു കവിത പ്രസിദ്ധപ്പെടുത്തിയിരുന്നത് കാണുക:

“കുരിശുടയ വിശുദ്ധ പാണി കൊണ്ടി–
പ്പരിഷയെയൊക്കെയനുഗ്രഹിക്കുവാനായ്
ചിരതരമിഹ വാഴ്ക! വാഴ്ക! ബാവാ–
തിരുവടി! യേശുമഹേശഭക്ത ദാസൻ.”

കഴിഞ്ഞ തലമുറയിലെ ചെറുവത്തൂർ പീറ്റർ കോറെപ്പിസ്ക്കോപ്പാ (1953 ജൂൺ 10–ന് കശീശാ), ഫാ. പത്രോസ് ചെമ്മണ്ണൂർ (1938 കോറൂയോ, 1942–ൽ യൗപ്പദ്യക്കിനോ), കെ. സി. ജോസഫ് കോർഎപ്പിസ്ക്കോപ്പാ (1951–ൽ കോറൂയോ), ഫാ. ജോസഫ് ചുങ്കത്ത് (1942–ൽ പൂർണ്ണശെമ്മാശുപട്ടം), കാക്കശ്ശേരി ജോസഫ് കോർഎപ്പിസ്ക്കോപ്പാ (1938–ൽ കശ്ശീശാപട്ടം), പുലിക്കോട്ടിൽ ജോസഫ് കോർഎപ്പിസ്ക്കോപ്പാ (1948, 1951, 1951 യൗപ്പദ്യക്കിനോ, പൂർണ്ണ ശെമ്മാശൻ, കശ്ശീശാ), ഫാ. ഡേവിഡ് തെക്കേക്കര (1953–ൽ കോറൂയോ), ഫാ. ഡേവിഡ് മേക്കാട്ടുകുളം (1953–ൽ കശ്ശീശാ

പട്ടം), തെക്കേക്കര ചീരൻ ഏബ്രഹാം കശ്ശീശാ (1951-ൽ കശ്ശീശാപട്ടം) എന്നിവർക്ക് പട്ടം നൽകിയ ആത്മീയ പിതാവ് എന്ന നിലയിൽ അദ്ദേഹം കുന്നംകുളത്ത് ഏറെ സമാദരണീയൻ ആയിരുന്നു.

സഭാസമാധാനത്തിനായി മൂന്നാം കാതോലിക്കാ ഹോംസിൽ അപ്രേം പാത്രിയർക്കീസിനെ സന്ദർശിച്ചപ്പോൾ പാത്രിയർക്കീസ് ഉന്നയിച്ച സമാധാനവ്യവസ്ഥകൾ മൂന്നാം കാതോലിക്കാ കുന്നംകുളത്തേക്ക് അയച്ചു കൊടുത്തപ്പോൾ, വ്യക്തിത്വം നശിപ്പിക്കുന്ന ഒരു വ്യവസ്ഥയും സ്വീകരിക്കരുതെന്നും മറ്റും അവർ ഉടനെ പ്രതികരിച്ചു. കാതോലിക്കായെ ഭീഷണിപ്പെടുത്തിയും ബലംപ്രയോഗിച്ചും വ്യവസ്ഥകളിൽ ഒപ്പിടുവിക്കാനായി ഹോംസിൽ വച്ച് പാത്രിയർക്കീസും മറ്റും ശ്രമിക്കുന്നതായി അറിഞ്ഞ ഉടനെ കുന്നംകുളത്ത് ഒരു വമ്പിച്ച പ്രതിഷേധയോഗം കൂടി. പാറേട്ട് മാർ ഈവാനിയോസിന്റെ ഡയറി കാണുക: "കാതോലിക്കാബാവായെക്കൊണ്ട് അവർക്കിഷ്ടമുള്ള വ്യവസ്ഥകൾക്ക് ഒപ്പിടുവിക്കാനായി ഹോംസിൽ വച്ച് ബലം പ്രയോഗിച്ചെന്നോ ഉപദ്രവിക്കാൻ ശ്രമിച്ചെന്നോ ഒരു വർത്തമാനം പരന്നിട്ടുണ്ട്. കുന്നംകുളങ്ങര ഈയിടെ യോഗം കൂടി ചില നിശ്ചയങ്ങൾ പാസ്സാക്കിയതിന്റെ പകർപ്പ് എനിക്കയച്ചു തന്നു. അതിൽ കാതോലിക്കാബാവായെ കൊല്ലാൻ ശ്രമിച്ചതായി പറഞ്ഞിട്ടുണ്ട്." ചിങ്ങം 15-ലെ ഡയറിക്കുറിപ്പ്: "കാതോലിക്കാബാവായെയും മറ്റും ഉപദ്രവിക്കാൻ തുടങ്ങിയതായി കേട്ടത് വാസ്തവമാണ്" (മലങ്കരനസ്രാണികൾ 5-ാം വാല്യം, പുറം 58-59).

പാറേട്ട് തിരുമേനിയുടെ ഡയറിയിൽ കുന്നംകുളം യോഗനിശ്ചയം രേഖപ്പെടുത്തിയിട്ടുള്ളതിങ്ങനെ. "മാ.രാ.രാ. ടി. വി. ചാക്കുണ്ണി അവർകളുടെ അധ്യക്ഷതയിൽ എം.ജെ.ഡി. ഹാളിൽവച്ച് 1934 ഓഗസ്റ്റ് 4-ന് കൂടിയ സ്തുതിചൊവ്വാകപ്പെട്ട സുറിയാനി ക്രിസ്ത്യാനികളുടെ യോഗനിശ്ചയങ്ങൾ. ....

7. ചക്രവർത്തി തിരുമേനിയുടെയും കൊച്ചി, തിരുവിതാംകൂർ മഹാരാജാക്കന്മാരുടെയും കീഴിലുള്ള നാല് ലക്ഷം പ്രജകളുടെ മതാധ്യക്ഷനായ പൗരസ്ത്യ കാതോലിക്കാ മോറാൻ മാർ ബസ്സേലിയോസ് ബാവാ തിരുമനസ്സിനെ ജീവാപായം വരുത്തുവാൻ സിറിയാ രാജ്യക്കാരായ സുറിയാനി മെത്രാന്മാർ എന്നു പറയപ്പെടുന്ന ചിലർ പരിശ്രമിച്ചതിനെ ഈ യോഗം വളരെ ഗൗരവമായും സങ്കടകരമായും വീക്ഷിക്കുകയും ഉത്തരവാദികളായ അധികൃതന്മാരോട് യരുശലേമിലെ ആംഗ്ലേയ ബിഷപ്പിന്റെ അതിഥിയായി ഇപ്പോൾ അഭയം പ്രാപിച്ചിട്ടുള്ള കാതോലിക്കാബാവായുടെയും പരിവാരങ്ങളുടെയും ജീവരക്ഷക്കായി വേണ്ടതായ നടപടികൾ ഉടനടി നടത്തുന്നതിന് ഈ യോഗം അപേക്ഷിച്ചുകൊള്ളുന്നു.

8. ഈ പ്രമേയത്തിന്റെ പകർപ്പുകൾ ഇന്ത്യാ സ്റ്റേറ്റ് സെക്രട്ടറി, വിദേശകാര്യ സെക്രട്ടറി ജോൺ സൈമൺ, വിദ്യാഭ്യാസബോർഡ് അധ്യക്ഷൻ ഹാലിഫാക്സ് പ്രഭു, ഇന്ത്യ വൈസ്രോയി, പൊളിറ്റിക്കൽ ഏജന്റ്, കൊച്ചി-തിരുവിതാംകൂർ ദിവാന്മാർ, ബ. മദ്രാസ് ഗവർണ്ണർ, സിറിയായിലെ ഫ്രഞ്ച് മാൻഡേറ്ററി, സംസ്ഥാനത്തിലെ ബ്രിട്ടീഷ് ഉപദേശകൻ, പാലസ്തീനിലെ ഹൈക്കമ്മീഷണർ, അർമ്മേനിയാ, അലക്സാന്ത്രിയ എന്നീ സഭകളുടെ പാത്രിയർക്കീസന്മാർ, പൗരസ്ത്യ കാതോലിക്കാബാവാ, വിശുദ്ധ സഭയിലെ മെത്രാന്മാർ, പത്രാധിപന്മാർ എന്നിവർക്കും അയയ്ക്കേണ്ടതാണ് (മലങ്കരനസ്രാണികൾ വാല്യം 5, പുറം 60).

മാർത്തോമ്മാശ്ലീഹായുടെ ഇടവകയായ പാലൂർ-കുന്നംകുളം നടത്തിയ ഈ പ്രതിഷേധത്തിന് സമാനമായ മറ്റൊരു പ്രതിഷേധം മലങ്കരയുടെ യാതൊരുഭാഗത്തുനിന്നും ഉയർന്നതായി അറിവില്ല. മലങ്കരസഭയുടെ തലപ്പള്ളിയാണ് തങ്ങൾ എന്ന ബോധ്യം ഈ ഇടവകയ്ക്ക് അക്കാലങ്ങളിലും ഉണ്ടായിരുന്നു. വെറും ഔപചാരികമായ ഒരു പ്രതിഷേധയോഗം ആയിരുന്നില്ല അതെന്ന് പ്രമേയം അയച്ച മഹാ വ്യക്തികളുടെ നിര വ്യക്തമാക്കുന്നുണ്ട്.

1958-ലെ സഭാസമാധാനത്തെത്തുടർന്ന് മൂന്നാം കാതോലിക്കാ, പൗലൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്തായുമൊന്നിച്ച് ആർത്താറ്റ് സിംഹാസനപള്ളിയിലേക്ക് എഴുന്നള്ളിയതിനെ തടയാനായി ചില കുബുദ്ധികൾ നടത്തിയ ശ്രമത്തിന്റെ ഭാഗമായി, 'ബാവായുടെ കാർ സിംഹാസനപള്ളിയുടെ ഗേറ്റിന് സമീപം എത്താറായപ്പോൾ ഒരു മനുഷ്യൻ റോഡിൽ വിലങ്ങനെ കിടന്നു. പോലീസുകാർ ഉടനെ അയാളെ എടുത്തുമാറ്റി. വർഷം ഒന്നു തികഞ്ഞില്ല റോഡിൽ ബാവായെ തടയാൻ കിടന്ന മനുഷ്യൻ സൈക്കിൾ ഇടിച്ച് റോഡിൽ കിടന്ന് തന്നെ മരിച്ചു. അതുകൊണ്ടും അവസാനിച്ചില്ല, അഭ്യസ്തവിദ്യരായ അയാളുടെ മകനും മകളും മരണമടഞ്ഞു. അയാളുടെ കുടുംബത്തിനുണ്ടായ അധഃപതനത്തിനും ശേഷിച്ച മറ്റ് കുടുംബാംഗങ്ങൾക്ക് വന്നുഭവിച്ച കഷ്ടപ്പാടുകൾക്കും കണക്കില്ല" (കെ. വി. മാമ്മൻ, മലങ്കരസഭയിലെ കാതോലിക്കാമാർ, പുറം 553, 554).

കുന്നംകുളം പട്ടണത്തിന്റെ ഹൃദയഭാഗത്താണ് മേലേപ്പാറയിൽ അദ്ദേഹത്തിന്റെ ഓർമ്മയ്ക്കായി 1970-ൽ മനോഹരമായ ഒരു ദേവാലയം സ്ഥാപിക്കപ്പെട്ടു. പുണ്യശ്ലോകനായ യൂഹാനോൻ മാർ സേവേറിയോസ് മെത്രാപ്പോലീത്താ അതിന്റെ കൂദാശ നിർവഹിച്ചു. ബാവായുടെ ഓർമ്മ ജനുവരി 3-ാം തീയതി അതിവിപുലമായ പെരുന്നാളായി അവിടെ നടത്തിവരുന്നു. വിഭവസമൃദ്ധമായ സദ്യയും അനുബന്ധമായി നടത്താറുണ്ട്.

തിരുമേനിയുടെ അന്ത്യകാലത്ത് ഹാശാ ശുശ്രൂഷകൾക്കായി ആഗതനായ അദ്ദേഹത്തിന്റെ താൽക്കാലിക താമസത്തിനായി നിർമ്മിക്കപ്പെട്ടതാണ് ആർത്താറ്റ് പള്ളിയുടെ തെക്കുകിഴക്ക് ഭാഗത്ത് സ്ഥിതിചെയ്യുന്ന അരമന എന്നത് പ്രത്യേകം പ്രസ്താവ്യമാണ്.

## മലങ്കരയിലെ നാലാം കാതോലിക്കാ ഔഗേൻ പ്രഥമൻ ബാവാ

സിറിയൻ സഭയിലെ സ്ലീബാ ശെമ്മാശന്റെ സുറിയാനിഭാഷയിലുള്ള സുവിശേഷപ്രസംഗങ്ങൾ മലയാളത്തിൽ വിവർത്തനം ചെയ്യുന്ന പ്രഭാഷകനായിട്ടാണ് ഇദ്ദേഹം കുന്നംകുളത്ത് അറിയപ്പെട്ടിരുന്നത്. അന്നദ്ദേഹം പാത്രിയർക്കീസ് ഭാഗത്തായിരുന്നു. 1942 ഒക്ടോബർ 9-ന് മൂവാറ്റുപുഴ അരമനയിൽ ചേർന്ന ഭദ്രാസന പ്രതിപുരുഷയോഗം തീരുമാനിച്ചതനുസരിച്ച് അദ്ദേഹവും ഭദ്രാസനവും കാതോലിക്കേറ്റിൽ ലയിച്ചു. 1944 ഏപ്രിൽ 2-ന് വടകരപള്ളിയിൽ വച്ച് കുന്നംകുളം ചെമ്മണ്ണൂർ പത്രോസ് ശെമ്മാശൻ അദ്ദേഹത്തിൽ നിന്ന് പൂർണ്ണശെമ്മാശുപട്ടവും ഏപ്രിൽ 7-ന് ആർത്താറ്റ് വച്ച് കശ്ശീശാപട്ടവും സ്വീകരിച്ചു. പഴഞ്ഞി കെ. സി. ജോസഫ് കോർഎപ്പിസ്ക്കോപ്പാ 1954 ഏപ്രിൽ 9-ന് കുന്നംകുളം പഴയ പള്ളിയിൽവച്ച് അദ്ദേഹത്തിൽനിന്ന് പൂർണ്ണശെമ്മാശുപട്ടവും ഏപ്രിൽ 10-ന് പഴഞ്ഞി പള്ളിയിൽവച്ച് കശ്ശീശാപട്ടവും സ്വീകരിച്ചു. ചുങ്കത്ത് ജോസഫ് ശെമ്മാശൻ മൂവാറ്റുപുഴ അരമന ചാപ്പലിൽ വച്ച് 1942 ഒക്ടോബർ 3-ന് അദ്ദേഹത്തിൽനിന്ന് കശ്ശീശാപട്ടം സ്വീകരിച്ചു. പുലിക്കോട്ടിൽ ജോസഫ് കോർഎപ്പിസ്ക്കോപ്പാ അദ്ദേഹത്തിന്റെ ശിഷ്യൻ ആയിരുന്നു. ഫാ. ജേക്കബ് പൊറത്തൂർ 1964 സെപ്തം. 24-ന് അദ്ദേഹത്തിൽനിന്ന് ആർത്താറ്റ് പള്ളിയിൽ വച്ച് കശ്ശീശാപട്ടം ഏറ്റു. ഫാ. ഡേവിഡ് തെക്കേക്കര 1956 ആഗസ്റ്റ് 6-ന് മൂവാറ്റുപുഴ അരമനചാപ്പലിൽ വച്ച് പൂർണ്ണ ശെമ്മാശുപട്ടവും 12-ന് കുന്നംകുളം തെക്കേക്കുരിശുപള്ളിയിൽ വച്ച് കശ്ശീശാപട്ടവും അദ്ദേഹത്തിൽ നിന്ന് സ്വീകരിച്ചു. അദ്ദേഹം ബാവായുടെ ശിഷ്യനും സെക്രട്ടറിയുമായിരുന്നു. ഫാ. ഡേവിഡ് മേക്കാട്ടുകുളം 1949 മെയ് 7-ന് കോട്ടയം പഴയസെമിനാരിയിൽ വച്ച് കോറൂയോസ്ഥാനവും അദ്ദേഹത്തിൽനിന്ന് സ്വീകരിച്ചു. ഫാ. കെ. ഐ. സൈമൺ 1955 ജൂലൈ 18-ന് അദ്ദേഹത്തിൽ നിന്ന് കശ്ശീശാപട്ടം സ്വീകരിച്ചു. ചെറുവത്തൂർ പീറ്റർ കോറെപ്പിസ്ക്കോപ്പാ 1953 മാർച്ച് 25-ന് ആർത്താറ്റ് പള്ളിയിൽവച്ച് പൂർണ്ണ ശെമ്മാശുപട്ടം അദ്ദേഹ



ത്തിൽ നിന്ന് സ്വീകരിച്ചു. ഇപ്രകാരം കഴിഞ്ഞ തലമുറയിൽ ഒട്ടുമിക്ക വൈദികരും അദ്ദേഹത്തിൽ നിന്ന് വൈദികസ്ഥാനം സ്വീകരിച്ചവർ ആയിരുന്നു. കുന്നംകുളം കിഴക്കേപള്ളി പുതുക്കിപണിതപ്പോൾ അതിന്റെ കൂദാശ 1945 മെയ് 12–ന് അദ്ദേഹവും പാമ്പാടി തിരുമേനിയും സംയുക്തമായിട്ടാണ് നിർവഹിച്ചത്. 1962 മാർച്ച് 17–ന് പൗലൂസ് മാർ സേവേറിയോസിന്റെ കബറടക്കം ആർത്താറ്റ് പുത്തൻപള്ളിയിൽ വച്ച് നടത്തുന്നതിന് അദ്ദേഹവും നേതൃത്വം വഹിച്ചു. മെയിൻ റോഡിൽ മാർ ഗ്രീഗോറിയോസ് ദേവാലയത്തിന്റെ കൂദാശ 1968 ഡിസംബർ 31–ന് അദ്ദേഹത്തിന്റെ പ്രധാന കാർമ്മികത്വത്തിൽ നടത്തപ്പെട്ടു. കോട്ടയം പഴയ സെമിനാരിസ്ഥാപകന്റെ തിരുശേഷിപ്പുകൾ കുന്നംകുളം പുത്തൻ പള്ളിയിൽ സ്ഥാപിക്കുവാൻ നൽകിയത് ഔഗേൻ ബാവായാണ് – ആർത്താറ്റ് വലിയപള്ളിയിലും പഴഞ്ഞിപള്ളിയിലും അദ്ദേഹം ഒന്നിലേറെ തവണ ഹാശാശുശ്രൂഷകൾക്ക് നേതൃത്വം വഹിച്ചിട്ടുണ്ട്.

## മലങ്കരയുടെ അഞ്ചാം കാതോലിക്കാ മാത്യൂസ് പ്രഥമൻ ബാവാ

വൈദികസെമിനാരിയിലെ അധ്യാപകനും പ്രിൻസിപ്പലും എന്ന നിലയിൽ കഴിഞ്ഞ തലമുറയിലെ പല വൈദികരും അദ്ദേഹത്തിന്റെ ശിഷ്യർ ആയിരുന്നു. ഫാ. ജോസഫ് തെക്കേക്കര 1962 ഡിസംബർ 10–ന് കോട്ടയം പഴയസെമിനാരിയിൽ വച്ച് കോറൂയോസ്ഥാനവും കെ. സി. ജോസഫ് കോറെപ്പിസ്ക്കോപ്പാ 1951 ഏപ്രിൽ 7–ന് സെമിനാരിയിൽ വച്ച് കോറൂയോ സ്ഥാനവും ഫാ. ജെയ്ക്കബ് പൊറത്തൂർ 1953 ഒക്ടോബറിൽ കോറൂയോസ്ഥാനവും ഫാ. എ. വി. ജെയ്ക്കബ് കോട്ടയം സെമിനാരിയിൽ വച്ച് 1967–ൽ യൗപ്പദ്യക്കിനോ സ്ഥാനവും ഫാ. ജോർജ്ജ് കണ്ണോത്ത് 1962 ഡിസംബർ 10, 1963 ഒക്ടോബർ 9 എന്നീ തീയതികളിൽ പഴയസെമിനാരിയിൽ വച്ച് കോറൂയോ, യൗപ്പദ്യക്കിനോ സ്ഥാനവും 1964 ഡിസം. 18–ന് എം.ഡി. സെമിനാരിയിൽ വച്ച് പൂർണ്ണശെമ്മാശുപട്ടവും 20–ന് ഓട്ടുപാറപള്ളിയിൽ വച്ച് കശ്ശീശാപട്ടവും അദ്ദേഹത്തിൽ നിന്ന് സ്വീകരിച്ചു.



അദ്ദേഹത്തിന്റെ പ്രത്യേക പരിഗണനയിലാണ് മാർ യാക്കോബ് പോളിക്കർപ്പോസ്, സഖറിയാ മാർ ദീവന്നാസ്യോസ്, ഗീവറുഗീസ് മാർ ദീയ

സ്ക്കോറോസ്, മാത്യൂസ് മാർ ബർന്നബാസ്, യൂഹാനോൻ മാർ അത്താനാസ്യോസ് എന്നീ അഞ്ച് മെത്രാന്മാർ പഴഞ്ഞിയിൽ വച്ച് 1978 മെയ് 15–ന് വാഴിക്കപ്പെട്ടത്. കുന്നംകുളം മലങ്കര മെഡിക്കൽ മിഷൻ ആശുപത്രിക്ക് അടുപ്പൂട്ടിയിൽ ശിലാസ്ഥാപനം നിർവഹിച്ചതും പണി പൂർത്തിയായ ആശുപത്രിയുടെ ഉദ്ഘാടനം നിർവഹിച്ചതും അദ്ദേഹം തന്നെ. പഴഞ്ഞി എം.ഡി. കോളജ് സ്ഥാപനത്തിൽ അദ്ദേഹം നിർണ്ണായക നേതൃത്വം വഹിച്ചത് പ്രത്യേകം സ്മരണീയമാണ്.

1985–ൽ കുന്നംകുളം ഭദ്രാസനം രൂപീകരിക്കുന്നതിൽ നിർണ്ണായക നേതൃത്വം വഹിച്ചത് അദ്ദേഹമായിരുന്നു. അരമനയുടെ കൂദാശ നടത്തിയതും അദ്ദേഹം തന്നെ. അദ്ദേഹത്തിനും 1976–ൽ വാഴിക്കപ്പെട്ട ഗീവറുഗീസ് മാർ ഒസ്താത്തിയോസ്, പൗലൂസ് മാർ ഗ്രീഗോറിയോസ്, സ്തേഫാനോസ് മാർ തേവോദോസ്യോസ്, തോമസ് മാർ മക്കാറിയോസ്, ജോസഫ് മാർ പക്കോമിയോസ് എന്നിവർക്കും കുന്നംകുളം മഹാഇടവക നൽകിയ വമ്പിച്ച സ്വീകരണം അദ്ദേഹത്തോടുള്ള വലിയ മതിപ്പ് വിളംബരം ചെയ്യുന്നുണ്ട്. ആർത്താറ്റ് പള്ളിയെ കത്തീഡ്രൽ ആയി പ്രഖ്യാപിച്ചത് അദ്ദേഹമാണ്. സഭാകേസ് നടത്തിപ്പുമായി ബന്ധപ്പെട്ട് കൊച്ചിയിലെത്തിയ അദ്ദേഹം, എറണാകുളം പള്ളി വികാരിയായിരുന്ന അവിവാഹിതനായ ഫാ. കെ. ഐ. പോൾ അച്ചനെ പരിചയപ്പെടുകയും പിന്നീട് പോൾ അച്ചനെ മെത്രാൻ സ്ഥാനത്തേക്കു കൊണ്ടുവരുന്നതിൽ നിർണ്ണായക പങ്കു വഹിക്കുകയും ചെയ്തു. അന്നത്തെ പോൾ അച്ചനാണ് ഇപ്പോഴത്തെ പ. മാർത്തോമ്മാ പൗലൂസ് ദ്വിതീയൻ കാതോലിക്കാബാവാ.

## മലങ്കരയുടെ ആറാം കാതോലിക്കാ<br>മാത്യൂസ് ദ്വിതീയൻ ബാവാ

പ്രസിദ്ധ കൺവൻഷൻ പ്രസംഗകനായി ഏഞ്ചൽ അച്ചനെന്ന് പ്രസിദ്ധനായ അദ്ദേഹം പലവട്ടം കുന്നംകുളം സന്ദർശിച്ചിട്ടുണ്ട്. അടുപ്പൂട്ടി ആശുപത്രിയുടെ കൂദാശ നിർവഹിച്ചത് അദ്ദേഹമാണ്. കോട്ടപ്പടി സി.ഡി. എം. ആശുപത്രി ഏറ്റെടുത്ത് നടത്തിയിരുന്നത് അദ്ദേഹമാണ്. അദ്ദേഹത്തിന്റെ ഭരണകാലത്ത് കുന്നംകുളം ഇടവക ആഭ്യന്തര വ്യവഹാരത്തിൽ പതിച്ചു. ഭദ്രാസന മെത്രാപ്പോലീത്തായും മഹാഇടവകയും തമ്മിൽ നീണ്ട വ്യവഹാരങ്ങൾ നടന്നു. ഒത്തുതീർപ്പ് ശ്രമങ്ങൾ നടന്നുവെങ്കിലും അദ്ദേഹത്തിന്റെ



കാലത്ത് അവയ്ക്ക് പരിസമാപ്തി ഉണ്ടായില്ല. അദ്ദേഹത്തിന്റെ കാലത്താണ് കോട്ടയം പഴയസെമിനാരി സ്ഥാപകന്റെ 175–ാം ചരമവാർഷികം സഭാതലത്തിൽ ഒരുവർഷം നീണ്ടുനിന്ന പരിപാടികളോടെ ആഘോഷിക്കപ്പെട്ടത്. അതിന്റെ സമാപന പരിപാടികൾ കുന്നംകുളത്ത് വച്ചായിരുന്നു. പാലൂർ–ചാട്ടുകുളങ്ങരയിൽ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് ഒന്നാമൻ മലങ്കര മെത്രാപ്പോലീത്താ പൂർണ്ണമായും പുതുക്കിപ്പണിത കത്തീഡ്രലിൽ വച്ച് ആറാം കാതോലിക്കാ എപ്പിസ്ക്കോപ്പൽ സുന്നഹദോസിന്റെ തീരുമാനപ്രകാരം 'മലങ്കരസഭാജ്യോതിസ്' എന്ന ബിരുദവും മരണാനന്തര ബഹുമതിയും പ്രഖ്യാപിച്ചു. അന്നു വൈകിട്ട് കുന്നംകുളം വൈ.എം.സി.എ. ഗ്രൗണ്ടിൽ നടന്ന മഹാ സമ്മേളനത്തിൽ അദ്ദേഹം ആദ്ധ്യക്ഷം വഹിച്ചു.

## മലങ്കരയുടെ ഏഴാം കാതോലിക്കാ ദിദിമോസ് പ്രഥമൻ ബാവാ



കുന്നംകുളത്തെ ആഭ്യന്തര സഭാവ്യവഹാരങ്ങൾ ഇദ്ദേഹത്തിന്റെ കാലത്തും തുടർന്നു. ഇദ്ദേഹത്തിന്റെ കാലത്ത് നിയുക്ത കാതോലിക്കാസ്ഥാനത്തേയ്ക്ക് കുന്നംകുളം മെത്രാപ്പോലീത്താ തെരഞ്ഞെടുക്കപ്പെട്ടു. കുന്നംകുളം മെത്രാസനത്തിന്റെ രജതജൂബിലിയും മാർ മിലിത്തിയോസിന്റെ മെത്രാഭിഷേക ജൂബിലിയും പ്രമാണിച്ച് നടന്ന പരിപാടികൾക്ക് ഇദ്ദേഹത്തിന്റെ നേതൃത്വം ഉണ്ടായിരുന്നു. മലങ്കരയിലെ എട്ടാം കാതോലിക്കായായി പൗലൂസ് മാർ മിലിത്തിയോസിനെ അവരോധിച്ചതും ഇദ്ദേഹമാണ്. കുന്നംകുളം സ്വദേശി പുലിക്കോട്ടിൽ ഡോ. ഗീവറുഗീസ് റമ്പാനെ മാർ യൂലിയോസ് എന്ന പേരിൽ മെത്രാപ്പോലീത്താ ആയി വാഴിച്ചതും ഇദ്ദേഹം തന്നെ.

## മലങ്കരയുടെ എട്ടാം കാതോലിക്കാ പൗലൂസ് ദ്വിതീയൻ ബാവാ

കുന്നംകുളം ഭദ്രാസനത്തിൽ പഴഞ്ഞി ഇടവകാംഗമായി ജീവിതം ആരംഭിച്ച എട്ടാം കാതോലിക്കാ നിശ്ചയമായും കുന്നംകുളത്തിന്റെ പ്രതീക്ഷയും അഭിമാനവുമാണ്. പുലിക്കോട്ടിൽ പരിശുദ്ധന്മാരും മഹാരഥന്മാരുമായി രണ്ടു മലങ്കരമെത്രാപ്പോലീത്താമാരെ പ്രസവിച്ച പാലൂർ പ്രദേശം ഈ നൂറ്റാണ്ടിൽ സഭയെ നയിക്കുവാൻ മൂന്നാമതൊരാളെ സംഭാവന ചെയ്തിരിക്കുന്നു. പുതിയ ഭദ്രാസനത്തിനുവേണ്ടി അദ്ദേഹം ആസൂത്രണം ചെയ്തു സ്ഥാപിച്ച ഭദ്രാസനാസ്ഥാനം അദ്ദേഹത്തിന്റെ കർമ്മശേഷിക്ക് ഒരു വാഗ്ദാനം തന്നെ. കാൽ നൂറ്റാണ്ടുകാലത്തെ ആഭ്യന്തരവ്യവഹാരം



കഴിഞ്ഞ് സഭാതലവനായി സിംഹാസനാരോഹണം ചെയ്ത അദ്ദേഹം പുതിയതും ഹരിതാഭവുമായ മേച്ചിൽപ്പുറങ്ങളിലേക്ക് സഭയെ വഴി നടത്തുന്ന കൺകുളിർക്കുന്ന ദൃശ്യങ്ങൾ കാണുവാൻ കുന്നംകുളവും ഒരുപക്ഷേ സഭ മുഴുവനും പ്രാർത്ഥനാപൂർവ്വം കാത്തിരിക്കുന്നു. യുവത്വത്തിന്റെ പ്രസരിപ്പിൽ ചെങ്കോലേന്തിയ അദ്ദേഹത്തിന് ചരിത്രത്തിൽ സവിശേഷമായ ഇടം ലഭിക്കുമാറ് സഭയുടെ സമഗ്ര പുരോഗതിക്കായുള്ള കർമ്മപദ്ധതികൾ ആവിഷ്കരിക്കാൻ കഴിയട്ടെ എന്ന് പ്രാർത്ഥിക്കുന്നു.

അദ്ദേഹത്തിന്റെ മേല്പട്ട സ്ഥാനാരോഹണത്തിന്റെയും കുന്നംകുളം ഭദ്രാസന രൂപീകരണത്തിന്റെയും രജത ജൂബിലി കുന്നംകുളത്തു വച്ച് ആർഭാടമായി ആഘോഷിക്കപ്പെട്ടു. നിയുക്ത കാതോലിക്കാ ആയി തെരഞ്ഞെടുക്കപ്പെട്ടപ്പോഴും കാതോലിക്കാ ആയി വാഴിക്കപ്പെട്ടപ്പോഴും മെത്രാസനത്തിലെ ഒട്ടുമിക്ക പള്ളികളും അദ്ദേഹത്തിന് രാജോചിത സ്വീകരണം നൽകി. പുലിക്കോട്ടിൽ പ. ദീവന്നാസ്യോസ് രണ്ടാമന്റെ ഓർമ്മപ്പെരുന്നാൾ ഭദ്രാസനാടിസ്ഥാനത്തിൽ ആഘോഷിക്കുവാൻ തുടങ്ങിയതും വൈദികസംഘത്തിന്റെ നേതൃത്വത്തിൽ ഭദ്രാസന കൺവൻഷൻ ആരംഭിച്ചതും 'സഭാജ്യോതിസ്' എന്ന ത്രൈമാസികത്തിന്റെ പ്രസിദ്ധീകരണം ആരംഭിച്ചതും 'വിനയസ്മിതം' തുടങ്ങിയ ഗ്രന്ഥങ്ങൾ പ്രസിദ്ധീകരിച്ചതും അദ്ദേഹത്തിന്റെ സർഗ്ഗശക്തി സംബന്ധിച്ച് ചില സൂചനകൾ നൽകുന്നുണ്ട്. പൂർവ്വ പിതാക്കന്മാരുടെയും വിശിഷ്യാ പ. പുലിക്കോട്ടിൽ തിരുമേനിമാരുടെയും പ്രവർത്തനപഥങ്ങൾ അദ്ദേഹത്തിന് പ്രചോദനവും മാർഗ്ഗദർശനവും നൽകട്ടെ.

## അദ്ധ്യായം 24

# പാലൂർ–കുന്നംകുളം 20–ാം നൂറ്റാണ്ടിലെ ബന്ധങ്ങൾ

### മലങ്കരസഭയും കുന്നംകുളം മെത്രാസനവും

മലങ്കരസഭയുടെ തലപ്പള്ളിയായ പാലൂർ–ചാട്ടുകുളങ്ങരപള്ളി ഉൾപ്പെട്ട ഒരു ഭദ്രാസനം രൂപീകരിക്കപ്പെടുന്നത് 1985–ൽ പ. മാത്യൂസ് പ്രഥമൻ കാതോലിക്കായുടെ നേതൃത്വത്തിലാണ്. മാർത്തോമ്മാശ്ലീഹായുടെ പ്രേഷിതപ്രവർത്തനം, സഭയുടെ ആദ്യകാല തലസ്ഥാനം, മലങ്കര–അലക്സാന്ത്രിയൻ സഭാബന്ധത്തിന്റെ മുഖ്യവേദി, മലങ്കരസഭയുടെ സുവർണ്ണയുഗം സൃഷ്ടിക്കുന്നതിന് നേതൃത്വം നൽകിയ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് പ്രഥമൻ, ജോസഫ് മാർ ദീവന്നാസ്യോസ് ദ്വിതീയൻ എന്നീ മലങ്കര മെത്രാപ്പോലീത്തന്മാരെ സംഭാവന ചെയ്ത പൂർവീക സുറിയാനിക്കാരുടെ കേന്ദ്രം എന്നീ നിലകളിലും ഉദയംപേരൂർ (1599) സുന്നഹദോസിനെതിരെ ധീരമായ നിലപാടെടുത്ത് ആ സുന്നഹദോസിന്റെ ശില്പിയായ ആർച്ച് ബിഷപ്പ് മെനേസിസിനെ ആർത്ത് ആട്ടി ബഹിഷ്ക്കരിച്ച് ആർത്താട്ടിയവർ എന്ന സൽപ്പേർ സമ്പാദിക്കുകയും ടിപ്പുവിന്റെ പടയോട്ടക്കാലത്ത് രക്തസാക്ഷികളുടെ പട്ടണം (ദീത്തോ ദ് സൊഹദെ) എന്ന പേർ നേടുകയും ചെയ്ത ഈ പ്രദേശത്തിന് പാലൂർ മെത്രാസനം എന്ന പേർ ആയിരുന്നു അനുയോജ്യമെങ്കിലും ആ പേർ നൽകുകയുണ്ടായില്ല. 1876–ൽ പത്രോസ് പാത്രിയർക്കീസ് മലങ്കരയെ ഏഴ് ഭദ്രാസനങ്ങളായി വിഭജിച്ചപ്പോൾ ഏറ്റവും വടക്കുഭാഗത്തെ കൊച്ചിയ്ക്ക് പാലൂർ മെത്രാസനം എന്ന് പേർ നൽകിയതായി അബ്ദുള്ളാ പാത്രിയർക്കീസിന്റെ ഒന്നുരണ്ട് പൊതു കല്പനകൾ വെളിപ്പെടുത്തുന്നു.

കൊച്ചി ഭദ്രാസനത്തിന്റെ ഭാഗമായിരുന്ന തലപ്പള്ളി താലൂക്കിലെ പള്ളികൾ ചേർത്ത് ഒരു പുതിയ മെത്രാസനം രൂപീകരിക്കുവാൻ നടത്തിയ ശ്രമങ്ങൾക്ക് ചെമ്മണ്ണൂർ ഗീവർഗ്ഗീസ് കോറെപ്പിസ്കോപ്പാ, ചെറുവത്തൂർ പീറ്റർ കോറെപ്പിസ്കോപ്പാ, കെ. സി. ജോസഫ് കോറെപ്പിസ്കോപ്പാ, ഫാ. സി. സി. ചെറിയാൻ, എഡ്വി സഖറിയാ, അഭിവന്ദ്യ ജോസഫ് മാർ പക്കോമിയോസ്, ഫാ. കെ. കെ. കുറിയാക്കോസ്, സി. വി. ഉക്രുകുട്ടി, സി. വി. ബേബി തുടങ്ങിയവർ വിവിധ നിലകളിൽ നേതൃത്വം നൽകി. 1984 സെപ്റ്റംബർ 23–ലെ മാനേജിംഗ് കമ്മിറ്റിയും 1985 ഫെബ്രുവരി 18 മുതൽ 22 വരെ കൂടിയ എപ്പിസ്ക്കോപ്പൽ സുന്നഹദോസും ഭദ്രാസന

രൂപീകരണത്തിന് അംഗീകാരം നൽകി. 1985 ഏപ്രിൽ 14-ന് മെത്രാസനം നിലവിൽ വന്നു. ഫാ. പീറ്റർ ചെറുവത്തൂർ പ്രഥമ ഭദ്രാസന സെക്രട്ടറിയായി. 1985 ആഗസ്റ്റ് 1 മുതൽ പൗലൂസ് മാർ മിലിത്തിയോസ് എപ്പിസ്ക്കോപ്പായെ മാത്യൂസ് പ്രഥമൻ ബാവാ പ്രഥമ സാരഥിയായി നിയമിച്ചു. ആർത്താറ്റ് പള്ളിയിൽ ഭദ്രാസന സാരഥിയുടെ താൽക്കാലിക ആസ്ഥാനം ക്രമീകരിച്ചു.

ആറര ഏക്കർ വിസ്തൃതിയുള്ള സ്ഥലം ഭദ്രാസന കേന്ദ്രത്തിനായി സമ്പാദിക്കുകയും അവിടെ 1989 ജനുവരി 11-ന് ആസ്ഥാന മന്ദിരത്തിന് ശിലാസ്ഥാപനം നടത്തുകയും ചെയ്തു. ആസ്ഥാന മന്ദിരത്തിന്റെ കൂദാശ 1990 മെയ് 19-ന് മാത്യൂസ് പ്രഥമൻ കാതോലിക്കായും ചാപ്പലിന്റെ കൂദാശ 1991 ഫെബ്രുവരി 2-ന് ജോസഫ് മാർ പക്കോമിയോസ് മെത്രാപ്പോലീത്തായും നടത്തി.

പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് രണ്ടാമന്റെ ചരമ നവതിയോടനുബന്ധിച്ച് 1999 ജൂലായ് 12-ന് നടത്തിയ ഉദ്ഘാടനവും 2000 ജൂലായ് 1-ന് നടത്തിയ സമാപനവും ശ്രദ്ധേയമായി. ഫാ. ഡോ. ജോസഫ് ചീരൻ പ്രഥമ വൈദിക സെക്രട്ടറി ആയിരിക്കെ രണ്ടാമൻ തിരുമേനിയുടെ പെരുനാൾ ഭദ്രാസനതലത്തിൽ ആരംഭിച്ചതിന്റെ ഭാഗമായി അംശവസ്ത്രമണിഞ്ഞ 12 വൈദികരുടെ സഹകാർമ്മികത്വത്തിൽ മെത്രാപ്പോലീത്താ പെരുന്നാൾ കുർബ്ബാന ആഘോഷപൂർവ്വം നടത്തി. ആദ്യത്തെ മൂന്ന് വർഷങ്ങളിൽ ഡോ. സാമുവൽ ചന്ദനപ്പള്ളി, പ്രൊഫ. ജോൺ മാത്യൂസ്, പ്രൊഫ. ഡോ. ജോസഫ് ചീരൻ എന്നിവർ കുർബ്ബാനാനന്തരമുള്ള സെമിനാറുകൾക്ക് നേതൃത്വം നൽകി. ഡോക്ടറേറ്റ് നേടിയ ഫാ. ജോസഫ് ചീരൻ, ഫാ. ജോർജ്ജ് പുലിക്കോട്ടിൽ, ഫാ. സണ്ണി ചാക്കോ, പ്രസാദ് ചീരൻ എന്നിവർക്ക് ഭദ്രാസനത്തിന്റെ അനുമോദനങ്ങൾ നൽകി.

ആർത്താറ്റ് കുന്നംകുളം മഹാഇടവകയുടെ യൂണിറ്റുകൾ എന്ന നിലയിലാണ് കുന്നംകുളത്തെ ഇടവകകൾ പ്രവർത്തിച്ചിരുന്നത്. അവ ക്രമേണ സ്വതന്ത്ര ഇടവകകൾ ആയി. ഇടവകകളുടെ വളർച്ചയ്ക്ക് ഇത് സഹായകമായി. എന്നാൽ ആർത്താറ്റ്-കുന്നംകുളം പഴയപള്ളി, ചിറളയം പള്ളി, തെക്കെ അങ്ങാടിപള്ളി, പുത്തൻപള്ളി തുടങ്ങി ഒരു ട്രസ്റ്റായി പ്രവർത്തിച്ചിരുന്ന ഇടവകകൾ സ്വതന്ത്രമാവാൻ മെത്രാപ്പോലീത്താ കല്പന പുറപ്പെടുവിച്ചു. നവീകരണക്കാരുമായുള്ള വ്യവഹാരകാലത്ത് പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് ദ്വിതീയന്റെ കാലം മുതൽ ഒരു ട്രസ്റ്റിന്റെ കീഴിൽ പ്രവർത്തിച്ചിരുന്ന ഇടവകകൾ ഒരു സുപ്രഭാതത്തിൽ ഒരു കല്പന മുഖേന സ്വതന്ത്രമാവുക ക്ഷിപ്രസാധ്യമായിരുന്നില്ല. കൂട്ടുത്തരവാദിത്തത്തിൽ കിടന്നിരുന്ന ശവക്കോട്ട, എം.ജെ.ഡി.

ഹൈസ്കൂൾ, ഐ.ടി.സി. തുടങ്ങിയ പല സ്ഥാപനങ്ങളെപ്പറ്റിയും സുചിന്തിതമായ ചർച്ചകൾ പൊതുയോഗത്തിൽ വച്ച് നടത്തി തീരുമാനമെടുക്കുവാൻ ഇട വരാഞ്ഞതിൽ ഇടവകയിൽ വലിയൊരു ഭാഗം ക്ഷുഭിതരായി. നിർഭാഗ്യകരമായ ഒരു വ്യവഹാരത്തിലേക്കാണ് കാര്യങ്ങൾ നീങ്ങിയത്. ഫലമോ മഹാഇടവകയുടെ ഔദ്യോഗിക വിഭാഗം ഒരു ഭാഗത്തും മെത്രാപ്പോലീത്താ മറുഭാഗത്തും ആയി പല കേസുകൾ ആവിർഭവിച്ചു. പള്ളിപൂട്ടലും ഓഫീസ് രേഖകൾ അനധികൃതമായി തട്ടിക്കൊണ്ടുപോകലും ഭണ്ഡാരം തല്ലിത്തകർത്ത് പള്ളി കൈവശപ്പെടുത്തലും അങ്ങനെ ദൗർഭാഗ്യകരമായ സംഭവങ്ങൾ അരങ്ങേറി. ഒരു ഭദ്രാസന രൂപീകരണത്തിന്റെ ആദ്യത്തെ രണ്ട് വ്യാഴവട്ടക്കാലങ്ങൾ ഫലശൂന്യമായി പോകുവാൻ ഈ ആഭ്യന്തര വ്യവഹാരം ഇടയാക്കി. അമ്പത് വർഷത്തിലേറെ മഹാഇടവകയിൽ സേവനം അനുഷ്ഠിച്ച വികാരി പുലിക്കോട്ടിൽ ജോസഫ് കോറെപ്പിസ്ക്കോപ്പായെ വിടപറയുവാൻ പോലും അവസരം നൽകാതെ 70 വയസ്സ് പൂർത്തിയായി എന്ന സാങ്കേതികത്വം ആരോപിച്ച് റിട്ടയർ ചെയ്യിച്ചത് പ്രതികാരനടപടി ആയോ എന്ന് അനേകർ ചിന്തിച്ചത് പ്രശ്നങ്ങളെ കൂടുതൽ വഷളാക്കി. 80 വയസ്സ് പൂർത്തിയാക്കിയ വൈദികർ സേവനത്തിൽ തുടരുമ്പോഴാണ് ഈ എഴുപതുകാരന്റെ റിട്ടയർമെന്റ് എന്നത് വൈദികരിലും ചിന്താക്കുഴപ്പമുണ്ടാക്കി. പിടിവാശികൾ ഫണം വിടർത്തിയാടിയതോടെ അനുരഞ്ജനശ്രമങ്ങൾ ഒന്നൊന്നായി പരാജയപ്പെട്ടു.

കുന്നംകുളത്തുള്ള മലങ്കര മെഡിക്കൽ മിഷൻ ആശുപത്രിയുടെ ഭരണസമിതിയും ഭദ്രാസനാദ്ധ്യക്ഷനും തമ്മിൽ ഇക്കാലത്തുണ്ടായ അനഭികാമ്യമായ അലോസരങ്ങളും ദൗർഭാഗ്യകരമെന്ന് അനേകർ വിലയിരുത്തിയിട്ടുണ്ട്. അടുപ്പൂട്ടിയിലെ മേരി മാഗ്ദലൈൻ കോൺവെന്റുമായുള്ള ബന്ധങ്ങളിലും വിള്ളലുകളുണ്ടായി എന്നത് ഭദ്രാസനത്തിന്റെ മുന്നോട്ടുള്ള പ്രവർത്തനങ്ങളുടെ വിശ്വാസ്യതയ്ക്ക് മങ്ങലേല്പിച്ചതായി അനേകർ വിശ്വസിക്കുന്നുണ്ട്.

പഴഞ്ഞി എം.ഡി. കോളജിലെ മാനേജുമെന്റ് കോട്ട പ്രശ്നത്തെ ചൊല്ലി പഴഞ്ഞിപ്പള്ളിയുമായി വർഷങ്ങളോളം നീണ്ടുനിന്ന വടംവലികൾ ഭദ്രാസനത്തിന്റെ പ്രതിസന്ധികളെ സങ്കീർണ്ണമാക്കി.

ഇപ്രകാരം വിവിധ പ്രതികൂല സാഹചര്യങ്ങൾ ഉണ്ടായിട്ടും ദൈവം തമ്പുരാൻ ഭദ്രാസനത്തെയും അതിന്റെ അദ്ധ്യക്ഷനെയും കൈവിട്ടില്ല. ഭദ്രാസന മെത്രാപ്പോലീത്താ കാതോലിക്കാസ്ഥാനത്തേക്ക് തെരഞ്ഞെടുക്കപ്പെട്ടതോടെ പ്രശ്നങ്ങൾക്ക് അയവുണ്ടായി. ഇരു കൂട്ടരുടെയും അഭിമാനത്തിന് വലിയ കോട്ടംതട്ടാതെ മഹാഇടവകപ്രശ്നം ഒരുവിധം പരി

ഹരിക്കപ്പെട്ടു. മറ്റു പ്രശ്നങ്ങളും കാലത്തിന്റെ പ്രവാഹത്തിൽ പരിഹരിക്കപ്പെട്ടു.

ഇക്കാലത്തിനിടയിൽ ഫാ. പീറ്റർ ചെറുവത്തൂർ (1985-1988), ഫാ. സി. വി. ഏബ്രഹാം (88-91), ഫാ. ഗീവറുഗീസ് കൊള്ളന്നൂർ (91-94), ഫാ. വി. ഐ. സൈമൺ (1994-2007), ഫാ. ജോസഫ് തോലത്ത് (2007 -2013) എന്നിവർ വൈദിക സെക്രട്ടറിമാരായി സേവനം അനുഷ്ഠിച്ചു. ഫാ. സണ്ണി ചാക്കോ (1985), ഫാ. സി. എം. ജേക്കബ്, ഫാ. സ്റ്റീഫൻ ജോർജ്ജ് (1992), ഫാ. പീറ്റർ കാക്കശ്ശേരി (1992), ഫാ. ടി. പി. വർഗ്ഗീസ് (1997), ഫാ. മാത്യൂസ് കെ. ബർസൗമ്മ (1988), ഫാ. പത്രോസ് ജി. പുലിക്കോട്ടിൽ (1998), ഫാ. വി. എം. ശാമുവേൽ (2001), ഫാ. ഗീവറുഗീസ് തോലത്ത് (2000), ഫാ. ജോസഫ് ചെറുവത്തൂർ (2003), ഫാ. സക്കറിയാ കൊള്ളന്നൂർ (2005), ഫാ. ജോൺ ഐസക്ക് (2005), ഫാ. അലക്സ് ജോൺ (2007), ഫാ. ഏബ്രഹാം ശാമുവൽ (2007), ഫാ. ടി. സി. ജേക്കബ് (2008), ഫാ. ഗീവറുഗീസ് വെട്ടിക്കുന്നേൽ (2007), ഫാ. വർഗ്ഗീസ് ലാൽ (2010), ഫാ. മാത്യു തോമസ് (2011) തുടങ്ങിയവർ ഇക്കാലത്ത് ഭദ്രാസന വൈദികരായി ശുശ്രൂഷയിൽ പ്രവേശിച്ചു.

ഫാ. പീറ്റർ ചെറുവത്തൂർ, ഫാ. ജോസഫ് പുലിക്കോട്ടിൽ, ഫാ. കെ. സി. ജോസഫ് എന്നിവർ ഇക്കാലത്ത് കോർഎപ്പിസ്ക്കോപ്പന്മാരായി ഉയർത്തപ്പെട്ടു.

കെ. സി. ജോസഫ് കോറെപ്പിസ്ക്കോപ്പാ പുലിക്കോട്ടിൽ ജോസഫ് കോർഎപ്പിസ്കോപ്പാ, ഫാ. ഡോ. ജോസഫ് ചീരൻ, ഫാ. ഗീവറുഗീസ് കൊള്ളന്നൂർ എന്നിവർ ഇക്കാലയളവിൽ റിട്ടയർ ചെയ്തു.

മേക്കാട്ടുകുളം ദാവീദ് കത്തനാർ, ചെറുവത്തൂർ പീറ്റർ കോറെപ്പിസ്ക്കോപ്പാ, ചെറുവത്തൂർ മാത്യു കത്തനാർ, പുലിക്കോട്ടിൽ ജോസഫ് കത്തനാർ, ചീരൻ സി. വി. ജോസഫ് കത്തനാർ, ചക്കാലയിൽ അലക്സ് കത്തനാർ, പനക്കൽ മത്തായി കത്തനാർ, സി. വി. അബ്രഹാം കത്തനാർ, ഓലിക്കൽ ഏബ്രഹാം കത്തനാർ, കണ്ണോത്ത് ജോർജ്ജ് കത്തനാർ, കുത്തൂർ സൈമൺ കത്തനാർ, പൊറത്തൂർ ജേക്കബ് കത്തനാർ, ചെമ്മണ്ണൂർ പത്രോസ് കത്തനാർ, ജോബ് ഒ.ഐ.സി. കത്തനാർ, ചുങ്കത്ത് ജോസഫ് കത്തനാർ, ചെമ്മണ്ണൂർ ഗീവർഗ്ഗീസ് കോറെപ്പിസ്ക്കോപ്പാ, കെ. സി. ജോസഫ് കോറെപ്പിസ്ക്കോപ്പാ, പുലിക്കോട്ടിൽ ജോസഫ് ശെമ്മാശൻ തുടങ്ങിയവർ ഇക്കാലത്ത് നിര്യാതരായി.

പുതിയ ഭദ്രാസനത്തിൽ ആരംഭിച്ച എരുമപ്പെട്ടി ദേവാലയം ഇപ്പോഴും ചാപ്പൽ ആയി തുടരുന്നു. നിരവധി പള്ളികൾ ഇക്കാലത്ത് പുതുക്കി പണിയപ്പെട്ടു. 'സഭാജ്യോതിസ്' എന്ന പേരിൽ ഒരു ത്രൈമാസിക പ്രസിദ്ധീ

കരിക്കുന്നുണ്ട്. ഭദ്രാസന ഡയറക്ടറി ജൂബിലിവർഷം പ്രമാണിച്ച് പുറത്തിറക്കി. ഭദ്രാസനാധിപൻ നിയുക്ത കാതോലിക്കാസ്ഥാനം പ്രാപിച്ചപ്പോഴും കാതോലിക്കാസ്ഥാനം പ്രാപിച്ചപ്പോഴും മിക്ക ഇടവകകളും രാജോചിതമായ ഗംഭീര വരവേൽപ്പുകൾ അഹമഹമികയാ നൽകി.

പുതിയ സാരഥിക്കായി ഭദ്രാസനം പ്രതീക്ഷകളോടെ കാത്തിരിക്കുന്നു.

## കുന്നംകുളവും പാമ്പാടി മാർ ഗ്രീഗോറിയോസും

കോട്ടയം ഇടവകയുടെ കുറിയാക്കോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ കുന്നംകുളംകാർക്ക് 'പാമ്പാടി തിരുമേനി' എന്ന പേരിൽ പ്രിയങ്കരനാണ്. പഴഞ്ഞിയിലെ കൊള്ളന്നൂർ കാക്കു അച്ചന്റെ സതീർത്ഥ്യനായി സെമിനാരി വിദ്യാഭ്യാസം നടത്തിയ അദ്ദേഹം അക്കാലം മുതലേ കുന്നംകുളത്തുകാർക്ക് പരിചിതനായിരുന്നു. ശോഭയുള്ള ദയറായക്കാരൻ എന്ന നിലയിൽ സഭയിൽ അറിയപ്പെട്ട അദ്ദേഹം 1911-ൽ മെത്രാൻ സ്ഥാനത്തേക്ക് തെരഞ്ഞെടുക്കപ്പെട്ടിട്ടും മെത്രാൻ സ്ഥാനത്തിന്റെ പ്രലോഭനങ്ങളിൽ നിന്ന് വിട്ടുനിന്നത് സഭാചരിത്രത്തിലെ ഒരു നിത്യവിസ്മയമാണ്. രണ്ടാം കാതോലിക്കായുടെ ശിഷ്യനെന്ന നിലയിൽ രണ്ടാം കാതോലിക്കായുടെ ഉപയോഗത്തിനായി കുറിയാക്കോസ് റമ്പാൻ സുറിയാനിയിൽ എഴുതിക്കൊടുത്ത പട്ടംകൊട പുസ്തകത്തിലെ അക്ഷരവടിവ് ഈ ഗ്രന്ഥകാരനെ അത്ഭുതപ്പെടുത്തിയിട്ടുണ്ട്. ഒരു ദയറായക്കാരന്റെ



ഏകാഗ്രതയും തപസ്സും പഠനവ്യഗ്രതയും ഗുരുഭക്തിയും സുറിയാനി സഭാസ്നേഹവും വ്യക്തമാക്കുന്ന ആ ഗ്രന്ഥം ഫോട്ടോകോപ്പി എടുത്ത് ഈ ഗ്രന്ഥകാരൻ സൂക്ഷിക്കുന്നു.

കുന്നംകുളം ഉൾപ്പെട്ട കൊച്ചി മെത്രാസനം മലങ്കര മെത്രാന്റെ നേരിട്ടുള്ള ഭരണത്തിലായിരുന്നതിനാൽ മൂന്നാം കാതോലിക്കായുടെ കാലം മുതൽ ഭരണപരമായ കാര്യങ്ങൾക്കുവേണ്ടി മലങ്കര മെത്രാന്റെ പ്രതിപുരുഷനായി പലപ്പോഴും എത്തിയിരുന്നത് പൊത്തൻപുറം ദയറായിലെ ഈ സിദ്ധയോഗി ആയിരുന്നു. ഫാ. പി. സി. സൈമന്റെ കശ്ശീശാപട്ടം

(1953), ഫാ. ജോസഫ് ചുങ്കത്തിന്റെ കോറൂയോസ്ഥാനം (1934), സി. വി. ഏബ്രഹാം കശ്ശീശായുടെ കോറൂയോസ്ഥാനം (1950) എന്നിവ നിർവഹിച്ചത് അദ്ദേഹമാണ്. കുന്നംകുളം കിഴക്കേ പുത്തൻപള്ളി (1945) യുടെ കൂദാശ ഇദ്ദേഹം നിർവ്വഹിച്ചു. അടുപ്പൂട്ടി പള്ളിയുടെ കുരിശിൻതൊട്ടിയിൽ ഇദ്ദേഹത്തിന്റെ തിരുശേഷിപ്പുകൾ സ്ഥാപിച്ചിരിക്കുന്നു.

1935–ൽ കുന്നംകുളം നഗരത്തെ നടുക്കിക്കൊണ്ട് അങ്ങാടികളിൽ പ്ലേഗ് രോഗം ബാധിച്ചപ്പോൾ കാതോലിക്കായുടെ നിയോഗപ്രകാരം ഈ മുനിശ്രേഷ്ഠൻ കുന്നംകുളത്തെത്തി. തൃശൂരിൽനിന്ന് പ്രസിദ്ധീകരിച്ചിരുന്ന 'ഗോമതി' പത്രം 'പ്ലേഗിനെ ഭയപ്പെടാത്ത സാക്ഷാൽ ഇടയൻ' എന്ന ശീർഷകത്തിൽ ഈ സന്ദർശനത്തെക്കുറിച്ച് വാർത്ത പ്രസിദ്ധീകരിച്ചു. ഒന്നര മാസക്കാലം ആ ഇടയൻ രോഗബാധിതമായ ആ സ്ഥലത്ത് താമസിച്ചു. അദ്ദേഹം പ്രാർത്ഥനകളും രോഗശാന്തി ശുശ്രൂഷകളും നടത്തി. നിത്യവും സന്ധ്യാപ്രാർത്ഥന കഴിഞ്ഞ് അദ്ദേഹത്തിന്റെ നേതൃത്വത്തിൽ പഴയപള്ളിയിൽ നിന്ന് നഗരപ്രദക്ഷിണം ആരംഭിക്കും. അനുതാപഗീതങ്ങൾ പാടി നിരവധി ആളുകൾ ഈ റാസയെ അവിസ്മരണീയമാക്കി. പടിഞ്ഞാറെ അങ്ങാടി, കിഴക്കേ അങ്ങാടി, തെക്കേ അങ്ങാടി, ചിറളയം അങ്ങാടി തുടങ്ങിയ നഗരവീഥികളിൽ പ്രദക്ഷിണം നടന്നു. എന്തിനേറെ പറയുന്നു; രോഗബാധ നിശ്ശേഷം ശമിച്ചതിന് ശേഷമാണ് ആ ഇടയശ്രേഷ്ഠൻ പാമ്പാടിയിലേക്ക് മടങ്ങിയത്. ആ അത്ഭുതരോഗശാന്തിയുടെ കഥ കുന്നംകുളത്തിന്റെ മനസ്സിൽ ഇന്നും മായാത്ത ഓർമ്മയായി അവശേഷിക്കുന്നു.

മങ്ങാട് പള്ളിയുടെ കുന്നത്ത് ജലക്ഷാമം പരിഹരിക്കുവാൻ ഈ സിദ്ധന് കഴിഞ്ഞു. അദ്ദേഹം നിർദ്ദേശിച്ച സ്ഥലത്ത് കുഴിച്ച കിണർ അത്ഭുതകരമായി ജലം പുറപ്പെടുവിച്ചു. ഇദ്ദേഹത്തോടുള്ള ആദരവ് നിമിത്തം പഴഞ്ഞിയിൽ 'പാമ്പാടി ട്രസ്റ്റ്' രൂപീകരിച്ചിട്ടുണ്ട്. അദ്ദേഹത്തിന്റെ ഓർമ്മയ്ക്ക് നൂറുകണക്കിനാളുകൾ ഈ പ്രദേശത്തു നിന്ന് പൊത്തമ്പുറം ദയറായിലെ പെരുന്നാളിൽ സംബന്ധിക്കുന്നു. അന്തരിച്ച പി. സി. യോഹന്നാൻ റമ്പാച്ചന്റെ ഇടപെടലുകൾ ഈ ബന്ധത്തെ ദൃഢതരമാക്കിയിട്ടുണ്ടെന്ന് പറയാതെ വയ്യ.

## കുന്നംകുളവും പുത്തൻകാവിൽ കൊച്ചുതിരുമേനിയും (ഗീവറുഗീസ് മാർ പീലക്സിനോസ്)

പുത്തൻകാവിൽ കൊച്ചുതിരുമേനി എന്നറിയപ്പെടുന്ന തുമ്പമൺ മെത്രാപ്പോലീത്താ പാലൂർ കുന്നംകുളം പ്രദേശങ്ങളിൽ സുപരിചിതനാണ്. ആണ്ടിൽ രണ്ടു തവണയെങ്കിലും അദ്ദേഹം ഈ നാട്ടിൽ സന്ദർശനം നടത്തിയിരുന്നു. മലങ്കരയുടെ തെക്കേ അറ്റത്തുനിന്ന് വടക്കേ



അറ്റത്ത് അദ്ദേഹം ക്രമമായി സന്ദർശിക്കുവാൻ കാരണമെന്തെന്ന് സഭാചരിത്രങ്ങളിലോ ജീവചരിത്രങ്ങളിലോ നാളിതുവരെ ആരും രേഖപ്പെടുത്തിയതായി കണ്ടിട്ടില്ല. എന്നാൽ പഴഞ്ഞിപ്പള്ളിയുടെ 1940-കളിലെ പൊതുയോഗ-കമ്മിറ്റി മിനിട്ട്സുകൾ പരിശോധിച്ചപ്പോൾ അദ്ദേഹം കൊച്ചി ഭദ്രാസനത്തിന്റെ അധികച്ചുമതലയുള്ള മെത്രാപ്പോലീത്താ ആണെന്ന് അറിയാൻ കഴിഞ്ഞു. പഴഞ്ഞിപള്ളിയിലെ ഭരണപരമായ പലപ്രശ്നങ്ങളും ചർച്ച ചെയ്യുമ്പോൾ 'ഇടവക മെത്രാപ്പോലീത്തായെ' എന്ന് അദ്ദേഹത്തെ പലതവണ വിശേഷിപ്പിക്കുന്നുണ്ട്. 1929-ൽ കാതോലിക്കായും 1934-ൽ മലങ്കര മെത്രാനുമായിത്തീർന്ന മൂന്നാം കാതോലിക്കാ മെത്രാപ്പോലീത്തായ്ക്ക് കൊച്ചിയുടെ അധികച്ചുമതല നൽകിയിരുന്നതായിട്ടാണ് മനസ്സിലാക്കുന്നത്.

മൂന്നാം കാതോലിക്കാ 1929-ലെ ഹാശാ ശുശ്രൂഷകൾക്കായി കുന്നംകുളത്ത് വന്നപ്പോൾ സമിയോ ഞായറാഴ്ച ആർത്താറ്റ് വച്ച് കെ. റ്റി. ഗീവർഗീസ് ശെമ്മാശന് പൂർണ്ണ ശെമ്മാശപട്ടം നൽകിയതോടെ ആ ബന്ധം തുടങ്ങുകയായിരുന്നു. പുലിക്കോട്ടിൽ രണ്ടാം ദീവന്നാസ്യോസിന്റെ കാലത്ത് ആരംഭിക്കപ്പെട്ട 250 സ്കൂളുകൾ 25 കൊല്ലം കഴിഞ്ഞപ്പോഴേക്കും വിവിധ കാരണങ്ങളാൽ 64 ആയി ചുരുങ്ങിയിരുന്നു. മലങ്കര മെത്രാൻ 1923-ൽ മർദ്ദീനിലേക്ക് പോയപ്പോൾ സ്കൂൾ മാനേജ്മെന്റ് ബഥനിയുടെ ഈവാനിയോസിനെ ഏല്പിച്ചു. തിരിച്ചുവന്ന അദ്ദേഹം സ്കൂളുകൾ തിരിച്ചു വാങ്ങുന്നതിനെപ്പറ്റി ആലോചിച്ചതേയില്ല. ക്രമേണ ഈവാനിയോസിന്റെ നേതൃത്വത്തിൽ ഒരു വിഭാഗം റീത്തിലേക്കു ചേക്കേറിയപ്പോൾ 1929-ലാണ് മാനേജ്മെന്റ് തിരിച്ചേൽപ്പിക്കുവാൻ ആവശ്യപ്പെട്ടത്. ആ ആവശ്യം നിരസിക്കപ്പെട്ടത് പുറത്തുപറയാൻ ലജ്ജ തോന്നിയതിനാൽ പരസ്യപ്പെടുത്തിയില്ല. രണ്ടാം കാതോലിക്കായുടെ വാഴ്ചയും എം.എ. അച്ചന്റെ മെത്രാൻ വാഴ്ചയും അകൽച്ചകളെ വർദ്ധിപ്പിച്ചു. മൂന്നാം കാതോലിക്കായുടെ തെരഞ്ഞെടുപ്പിൽ ബഥനി മെത്രാൻ അവഗണിക്കപ്പെട്ടതോടെ അദ്ദേഹം മലങ്കര റീത്തിന്റെ സ്ഥാപകനായി സഭ വിട്ടു. പിന്നീട് നടന്ന വ്യവഹാരങ്ങളിലൊന്നും സ്കൂളുകൾ തിരിച്ചു പിടിക്കാ

നൊത്തില്ല. പിന്നീട് മധ്യസ്ഥ ചർച്ചയിലൂടെ 24 സ്കൂളുകൾ തിരിച്ചുകിട്ടി. 1930 മുതൽ മാർ പീലക്സിനോസാണ് സ്കൂൾ മാനേജ്മെന്റ് കൈകാര്യം ചെയ്തിരുന്നത്.

കുന്നംകുളം എം.ജെ.ഡി. സ്കൂൾ അന്നത്തെ സ്കൂൾ ഡയറക്ടർ എ. ആർ. മേനോനെ കണ്ട് ഹൈസ്കൂൾ ആയി ഉയർത്തിയത് മാർ പീലക്സിനോസ് ആണ്. മരത്തംകോട് ദേവാലയം സ്ഥാപിക്കാൻ മുൻകൈ എടുത്തത് അദ്ദേഹമായിരുന്നു. മരത്തംകോട് ഒരു ശ്മശാനം അനുവദിച്ചു കിട്ടുവാൻ അദ്ദേഹം ഗൗരവമായി ശ്രമിച്ചു. മരത്തംകോട് സ്കൂൾ സഭയിലേക്ക് ഏറ്റുവാങ്ങുന്നതിന്റെ ഭാഗമായിട്ടാണ് 1951–ൽ അദ്ദേഹം മരത്തംകോട് ഒടുവിൽ സന്ദർശിച്ചത്.

വലിയനോമ്പു കാലത്ത് ആർത്താറ്റ് പള്ളിയിലും പഴഞ്ഞിപള്ളിയിലും ആളുകൾ കൂട്ടമായി ഉപവസിച്ച് താമസിക്കുന്ന രീതിയുണ്ടായിരുന്നു. പട്ടക്കാരുടെ നേതൃത്വത്തിൽ ഏഴ് യാമങ്ങളിലും അവർ പള്ളിയിൽ നിശ്ചിത പ്രാർത്ഥനകളും വേദവായനകളും നടത്തും. തവണ ദിനങ്ങളിൽ വൈദികർ പള്ളിയിൽ താമസിക്കാതെ വന്നപ്പോൾ പഴഞ്ഞിയിൽ ഈ ശ്രേഷ്ഠ പാരമ്പര്യം മുടങ്ങി. നോമ്പുകാലത്ത് ഈ പ്രദേശത്ത് സന്ദർശനം നടത്തുവാൻ മുഖ്യ പ്രചോദനം ഇതായിരുന്നു. അന്ത്യ സന്ദർശനത്തിൽ 1951 ഏപ്രിൽ 5 വ്യാഴാഴ്ച പഴഞ്ഞിയിലെ പ്രശസ്ത കൺവൻഷൻ അദ്ദേഹം ഉദ്ഘാടനം ചെയ്തു പ്രസംഗിച്ചു. ഏപ്രിൽ 8–ന് പഴഞ്ഞിയിൽ വി. കുർബ്ബാന ചൊല്ലി. സണ്ടേസ്കൂൾ വാർഷികത്തിലും കൺവൻഷൻ സമാപനത്തിലും പ്രസംഗിച്ചു. അന്ന് വൈകിട്ട് കുന്നംകുളം പഴയപള്ളിയിൽ കൺവൻഷൻ ഉദ്ഘാടനം ചെയ്തു. ചൊവ്വാഴ്ച മുഖ്യ പ്രഭാഷകൻ അദ്ദേഹം ആയിരുന്നു. വ്യാഴാഴ്ച തൊഴിയൂരിലെ ചീരൻ ഗീവറുഗീസ് മാർ കൂറിലോസിനെ സന്ദർശിച്ചു. അന്ന് ചിറ്റഞ്ഞൂർ ഹാളിൽ പ്രാർത്ഥനയും പ്രസംഗവും. സമിയോ ഞായറാഴ്ച പഴയപള്ളിയിൽ വി. കുർബ്ബാന അർപ്പിച്ചു. കാതോലിക്കാദിനം പ്രമാണിച്ച് പഴയപള്ളിയിൽ ചേർന്ന ഗംഭീര പൊതുയോഗത്തിൽ അദ്ദേഹം കാതോലിക്കേറ്റിന്റെ ചരിത്രവും പ്രസക്തിയും സംബന്ധിച്ച് ദീർഘമായി പ്രസംഗിച്ചു. ആ പ്രസംഗം പ്രസിദ്ധീകരിക്കപ്പെട്ടിട്ടുണ്ട് (പ്രസംഗം പൂർണ്ണരൂപത്തിൽ അനുബന്ധത്തിൽ കാണുക). ഏപ്രിൽ 16–ന് ആർത്താറ്റ് പള്ളിയിൽ നമസ്കാരത്തിനുശേഷം നോമ്പുകാരോട് പ്രസംഗിച്ചു. അതു കഴിഞ്ഞ് പത്തനംതിട്ടക്കാരൻ സാനിട്ടറി ഇൻസ്പെക്ടർ കവിരാജന്റെ വീട്ടിൽ സന്ദർശനം നടത്തി. പിന്നീട് ബഥനി ആശ്രമം ചാപ്പൽ സന്ദർശിച്ചു. ഏറ്റെടുക്കുവാനുള്ള സ്കൂൾ സന്ദർശിക്കുവാൻ മരത്തംകോടിന് യാത്രയായി. നേരത്തെ ആരംഭിച്ച നെഞ്ചുവേദന ശക്തിയായതിനാൽ മരത്തംകോട് ചാപ്പലിൽ ഇറങ്ങി വിശ്രമിച്ചു. ഉച്ചനമസ്കാരം കഴിഞ്ഞ് ഡോക്ടർമാർ പരിശോധിച്ച് ചികിത്സ

നടത്തി. രാത്രി അസുഖം വർദ്ധിച്ചു. പിറ്റേന്ന് കാലത്ത് ഡോക്ടർ പരിശോധിച്ചു. കുന്നംകുളം വൈദികർ തൈലാഭിഷേകശുശ്രൂഷ നടത്തി. അദ്ദേഹത്തിന് പ്രിയതരമായ 'കരുണക്കടലേ ഞാൻ നോക്കും' എന്ന ഗീതം ശെമ്മാശൻ മൂന്ന് വട്ടം പാടി. പത്തേകാൽ മണിക്ക് വാഗ്മിയായ ആ പിതാവ് നിത്യമൗനം പൂകി. കൊച്ചി ഭദ്രാസനത്തിന്റെ അധികച്ചുമതല വഹിച്ചിരുന്ന മാർ പീലക്സിനോസിന്റെ കബറടക്കം കുന്നംകുളത്ത് നടത്തുവാൻ ആഗ്രഹമുണ്ടായിരുന്നു. കാതോലിക്കാബാവായുടെ അഭ്യർത്ഥനയെ മാനിച്ച് അവർ ആഗ്രഹം പിൻവലിച്ചു. ഭൗതികശരീരം പുത്തൻകാവിലേക്ക് യാത്രയായി.

ഇന്നും മരത്തംകോട് പള്ളിയിൽ അദ്ദേഹത്തിന്റെ മരണശയ്യ തീർത്ഥാടനകേന്ദ്രമായി ആദരിക്കപ്പെടുന്നു. അദ്ദേഹത്തിന്റെ ഓർമ്മ, പെരുന്നാളായി ആഘോഷിക്കുന്നു. അദ്ദേഹം ഏറ്റെടുക്കുവാൻ ഉദ്ദേശിച്ച സ്കൂൾ മാർ പീലക്സിനോസ് മെമ്മോറിയൽ സ്കൂൾ എന്ന പേരിൽ അറിയപ്പെടുന്നു. അദ്ദേഹത്തിന്റെ വാഗ്മിതയും ആരാധനയുടെ മധുരിമയും ഇടപെടലുകളിലെ സ്നിഗ്ധതയും കുന്നംകുളം-പഴഞ്ഞി നിവാസികൾ ഓർമ്മയിൽ ഇന്നും സൂക്ഷിക്കുന്നു.

## ദിവ്യശ്രീ പുലിക്കോട്ടിൽ ചുമ്മാരച്ചൻ (സൈമൺ കത്തനാർ)

ഏതാണ്ട് പതിമൂന്ന് വയസ്സ് പ്രായമുള്ള ഒരു ശാന്തൻ, അവിടവിടെ കറുത്ത ചെറുപൂക്കളുള്ള ചീട്ടിഷർട്ടും മുട്ടിനു താഴെവരെ മുണ്ടും ധരിച്ച് സാദ്ധ്യായന ദിവസങ്ങളിൽ കോട്ടയം എം.ഡി. സെമിനാരിയിൽ വന്നും തിരികെ പഴയസെമിനാരിയിലേക്ക് പോയുംകൊണ്ടിരുന്ന ഒരു സ്മരണയാണ് ബ. ചുമ്മാരച്ചനെപ്പറ്റി ആദ്യമെ ഉണ്ടാകുന്നത്. റിട്ടയാർഡ് റജിസ്ട്രാർ മി. ഇട്ട്യേരായും സഖികളുമൊരുമിച്ച് പരേതനായ നി. വ. ദി. ശ്രീ. പുലിക്കോട്ടിൽ വല്യതിരുമേനി മാർ ജോസഫ് ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ വാത്സല്യ പരിപാലനത്തിൻകീഴാണ് വളരുന്നതെന്നു എല്ലാവർക്കും അറിയാമായിരുന്നു. അതിസുന്ദരനായ ജോസഫ് ശെമ്മാശനുമൊരുമിച്ചു കുറെ ആണ്ടുകളുടെശേഷം പഴയസെമിനാരിയിൽ വെച്ച് കോഴിപുഴുങ്ങി പേത്തർത്താ ഘോഷിക്കുന്ന സഖിമാരുടെ കൂടെ ശെമ്മാശ്ശനായും കണ്ടിട്ടുണ്ടെന്നൊരോർമ്മ. വല്യതിരുമേനിയുടെ കാലശേഷം സ്മര്യപുരുഷൻ നി. വ. ദി. ശ്രീ. മാർ ഒസ്താത്തിയോസ് ബാവാതിരുമേനിയുടെ ശുശ്രൂഷകനായി താമസിച്ചിട്ടുണ്ട്. പരിശുദ്ധനായ നി. വ. ദി. മ. ശ്രീ. മോറാൻ അബ്ദേദാലോഹാ പാത്രിയർക്കീസ് ബാവാതിരുമേനിയുടെ ആഗമനാനന്തരം ഇദ്ദേഹം നി. വ. ദി. ശ്രീ. മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ തിരുമേനിയുമൊരുമിച്ച് ആലുവാ തൃക്കുന്നത്തു സെമിനാരിയിൽ 25-ൽപരം പ്രായമുള്ള ഒരു ശെമ്മാശ



നായി താമസം ഉറപ്പിച്ചു. ഗുരുഭൂതന്മാരെ ശുശ്രൂഷിച്ച് അവരുടെ തൃപ്തി സമ്പാദിക്കുന്നതിൽ നിപുണൻ തന്നെയായിരുന്നു. തനിക്ക് കശ്ശീശ്ശായാകണമെന്ന പിറുപിറുപ്പ് അശേഷം ഉണ്ടായിരുന്നില്ല. ഇംഗിതജ്ഞാനിയായ വല്യതിരുമേനി സ്വേഷ്ടപ്രകാരം അദ്ദേഹത്തെ കശ്ശീശ്ശായായും സെമിനാരി മാനേജരായും പ്രതിഷ്ഠിച്ചു. സെമിനാരിഗേറ്റിനുള്ളിൽ ആരുതന്നെ പ്രവേശിച്ചാലും ഉടൻ കാണാവുന്നവിധത്തിൽ സെമിനാരിയുടെ വടക്കെ അറ്റത്തെ മുറിയിൽ അദ്ദേഹത്തെ താമസിപ്പിച്ചു. സദാ ജനലിന്റെ സമീപേ ഒരു മുറുക്കാൻചെല്ലവും മേശപ്പുറത്തു ഒരു നൂറ്റുകുടവുമായി പുറത്തേയ്ക്കു വീക്ഷിച്ചുകൊണ്ടു മന്ദസ്മിതനായി കാണാവുന്നതാണ്. അകത്തേക്ക് വരുന്നവരെ യഥാവിധി ഒന്നുരണ്ടു ചെറുവാചകം കൊണ്ടു കുശലം പറഞ്ഞു സ്വീകരിച്ചിരുത്തുകയല്ലാതെ ദീർഘസംഭാഷണത്തിൽ ഏർപ്പെടുന്നതു തുലോം ചുരുക്കം, ദീർഘഭാഷണം സ്നേഹിതരോടു മാത്രമേയുള്ളു. മുറുക്കുന്നവരെ ഹാർദ്ദമായി സ്വീകരിക്കുക പതിവാണ്. താംബൂലദാനത്തിൽ ഒരു ലോഭവും കണ്ടിട്ടില്ല. ആലുവായിലെ മുപ്പതു വത്സരസേവന കാലത്തു ഒരുത്തരേയും കാര്യമായി മുഷിപ്പിച്ചിട്ടില്ലെന്നുള്ള ഒരു സൽകീർത്തി സമ്പാദിച്ചിട്ടുണ്ട്. പ്രാർത്ഥനാശുശ്രൂഷാദികളിൽ ഒരിക്കൽപോലും അഭക്തിയോ അവജ്ഞയോ പ്രദർശിപ്പിച്ചിട്ടില്ലെന്നു ദോഷൈകദൃക്കുകൾക്കുപോലും സാക്ഷിപ്പാൻ കഴിയും. മിക്ക കാര്യത്തിലും എന്ന പോലെ നമസ്കാരഗാനങ്ങളിലും വല്യതിരുമേനിയുമായി സ്വരച്ചേർച്ചയോടെ കഴിഞ്ഞുകൂടി. ഒരു ആചാര്യനു ചേർന്ന ഉച്ചസ്വരം അദ്ദേഹത്തിൽ ജന്മസിദ്ധമായിരുന്നു. വി. കുർബാനാനുഷ്ഠാനങ്ങളിൽ അതിഭക്തനായി പ്രത്യക്ഷപ്പെട്ടിരുന്നില്ലെങ്കിലും ഒരു പ്രാവശ്യം ഇദ്ദേഹം വി. കുർബാന അണച്ചുകൊണ്ടിരിക്കെ (ഒരാൾ താഴെ നിന്ന് അതിൽ സംബന്ധിക്കയായിരുന്നു) ക്രൊയിത്തോദ് റൂഹോകാദീശോയുടെ രഹസ്യപ്രാർത്ഥനാ സമയത്തു ഇദ്ദേഹം കാസായുടെമേൽ കൈകൾ ആവസിപ്പിച്ചുകൊണ്ടിരിക്കെ ഒരു ചെറിയ ചുഴലിക്കാറ്റുപോലെ കാസായിലേക്കു ഏതോ ശക്തി ചുറ്റിക്കറങ്ങി ഇറങ്ങുന്നതു താഴെനിന്നയാൾ കാണുകയുണ്ടായി. ആ ദർശനം ഇന്നും ഒരു രഹസ്യമായി തന്നെ ഇരുന്നുകൊള്ളട്ടെ.

രണ്ടര വ്യാഴവട്ടക്കാലത്തിനിടയിൽ അദ്ദേഹത്തിനു സുഹൃത്തുക്ക

ളായി ചുരുക്കം ആളുകളേയുണ്ടായിട്ടുള്ളു. പരിചിതന്മാരും, സഖികളും അനേകരുണ്ട് എങ്കിലും ഉറ്റ സ്നേഹിതന്മാരായി, വന്ദ്യ വല്യ തിരുമേനിയുടെ കനിഷ്ഠ സഹോദരൻ കുറ്റിക്കാട്ടിൽ കുഞ്ഞവിരാ ജ്യേഷ്ഠനും, മി. തോപ്പിൽ കൊച്ചുപൗലോ, പരേതനായ മങ്ങാട്ടുമ്പള്ളിൽ അച്ചനും, ശ്രാമ്പിക്കുടിയച്ചനും, പൈനാടത്തു കൊച്ചുപൗലോസച്ചനും, ആർക്കും തന്നെ സുഹൃത്തായി പിടികിട്ടാത്ത മി. കെ. പി. മത്തായി മാസ്റ്റർ ബി.എ. യും അദ്ദേഹത്തിന്റെ നേട്ടത്തിൽ എണ്ണപ്പെടാവുന്നതാണ്. പലരും ഇദ്ദേഹത്തെ ആബൂനെന്നു വാത്സല്യസൂചകമായി വിളിക്കാറുണ്ടെങ്കിലും എല്ലാവരുടെയും ഉള്ളഴിഞ്ഞ പ്രീതി സമ്പാദിപ്പാൻ തുനിഞ്ഞിട്ടില്ല. ചിലർ പുകയിലയ്ക്കായി മാത്രം ആബൂനെന്നു വിളിച്ചു സമീപിക്കാറുണ്ട്. ഇദ്ദേഹം രോഗശയ്യയിലാകുന്നതുവരെ താമസിച്ച മുറിക്ക് ഇന്നും 'ചുമ്മാരച്ചന്റെ മുറി' എന്നാണ് പേര്.

നയനരോഗബാധിതനായി അനേകനാൾ ഡോ. പോൾ പുത്തൂരാന്റെ അതിതാല്പര്യമായ ചികിത്സയിൽ കുറെ ആശ്വാസം പ്രാപിച്ചു. ദിനകൃത്യങ്ങൾ, കണക്കെഴുത്തു മുതലായവ വീഴ്ച കൂടാതെ നടത്തിവരവേ, അവസാനരോഗമാകുന്ന തളർവാതം പിടിപെട്ടു. ഓർമ്മശക്തിക്കും കുറവുതട്ടി. ഒന്നര സംവത്സരം ചികിത്സയിൽ കഴിഞ്ഞുകൂടി.

### അന്ത്യനാളുകൾ

അദ്ദേഹം ധനികനായിരുന്നില്ലെങ്കിലും ഭാഗ്യവാനായിരുന്നു. പല സംവത്സരങ്ങൾ സെമിനാരിയിൽ ഏകോദര സഹോദരതുല്യം തൊട്ടടുത്ത മുറികളിൽ കിഴക്കുവശത്തു ബ. മുളയിരിക്കൽ പൗലോസ് റമ്പാച്ചനും (കൊച്ചി ഭദ്രാസന ഇടവകയുടെ മാർ സേവേറിയോസ് മെത്രാപ്പോലീത്താ) പടിഞ്ഞാറുവശത്തു സെമിനാരി സെക്രട്ടറി ബ. കോച്ചേരിൽ വറുഗീസച്ചനും അച്ചൻ നടുവിലും താമസിക്കുകയായിരുന്നല്ലോ. ആദ്യമായി പെങ്ങാമുക്കു പള്ളിയിലേക്കു സാഘോഷം ടി. മുളയിരിക്കൽ തിരുമേനി എഴുന്നള്ളിയിരിക്കുന്നു എന്നു രോഗശയ്യയിൽ പരവശനായി കിടന്ന അച്ചൻ കേട്ടു. തിരുമേനി വന്നു തന്നെ കാണാതിരിക്കയില്ലെന്നു ഉറപ്പുണ്ടായിരുന്ന അച്ചൻ പതിവില്ലാത്തവിധത്തിൽ, ഒരു പത്തു രൂപാ നോട്ട് – ഓരോ സ്നേഹിതന്മാർ സംഭാവന ചെയ്തതു – തലയണക്കീഴിൽ സൂക്ഷിക്കുന്നതു കണ്ടിട്ടു ശുശ്രൂഷിച്ചു വന്നവർക്ക് ഏതോ ഓർമ്മ തെറ്റെന്നു തോന്നി.

വാത്സല്യസ്നേഹിതനെ കാണ്മാൻ ഇതാ! കൊച്ചുതിരുമേനി എഴുന്നള്ളി. നവാനുഗ്രഹം പ്രാപിക്കാൻ കൈമുത്തി – തിരുമേനി കന്തീലാ ശുശ്രൂഷ നല്കി. പുശ്ബശ്ലോമ്മോ – അന്ത്യയാത്ര പറഞ്ഞു പിരിയുന്ന ആ ഹൃദയസ്പൃക്കായ രംഗം കാണേണ്ടതായിരുന്നു. രോഗിയുടെ കൈ

വേഗം തലയണയുടെ താഴെ ചെന്നു. നോട്ടെടുത്തു രണ്ടു തുള്ളി കണ്ണു നീർ വാർന്നു തലയിണ നനച്ചു. വാത്സല്യസ്നേഹിതനും ഇപ്പോൾ വി. പിതാവുമായ തിരുമേനിയെ ഒന്ന് ബഹുമാനിപ്പാനായി കൈപിടിച്ചു മുത്തി നോട്ട് തൃക്കൈയിൽ സമർപ്പിച്ചു. വി. പിതാക്കന്മാരുമായുള്ള ചിരപരിച യത്തിൽ നിന്നു പഠിച്ച ഒരു ഗാനം ഉരുവിട്ടു. വന്ദ്യ കൊച്ചുതിരുമേനി നേരിട്ട ദുഃഖം അടക്കിക്കൊണ്ടു – അച്ചാ! ഇനിയും ഞാൻ ഇവിടെ വന്നു അച്ചനെ കാണും. അപ്പോൾ സ്വീകരിച്ചുകൊള്ളാം എന്നു കല്പിച്ചു കണ്ണും മുഖവും ചുവപ്പിച്ചു തിരിച്ചെഴുന്നള്ളുകയാണുണ്ടായത്.

ആർത്താറ്റ് സിംഹാസന പുത്തൻപള്ളിയുടെ കിഴക്കുഭാഗത്ത് സംസ്ക്കരിക്കപ്പെട്ടു. ബ. ചുമ്മാരച്ചന്റെ ചമരവാർത്ത കേട്ട്, വന്ദ്യ വല്യ തിരുമേനി സിമ്മനാരി ചാപ്പലിൽ വച്ച് അതീവ ദുഃഖാർത്തനായി കരഞ്ഞു. കണ്ണീർധാര ഒഴുക്കിയും വാവിട്ടു നിലവിളിച്ചുകൊണ്ടു പ്രസ്താവിച്ച ആ രംഗവും ഇന്നും സജീവമായി കാണികളുടെ മനസ്സിലും ചെവികളിലും സ്ഥിതി ചെയ്യുന്നു. മനോവ്യഥയോടെ തിരുമേനി അരുളിചെയ്തു. “മുപ്പതു സംവത്സരം നമ്മെ സേവിച്ച് ശുശ്രൂഷ ചെയ്ത ചുമ്മാരച്ചനെ പ്പോലെ ഒരാളെ ഇനി നമ്മുടെ ആയുസ്സിൽ കിട്ടുമോ, ഇല്ല മക്കളേ! കിട്ടൂല്ല!”

**ഫാ. എം. കെ. ആർ.**

(കുടുംബാംഗങ്ങൾ പ്രസിദ്ധീകരിച്ച ഒരു ലഘുലേഖയിൽ നിന്ന്)

## പരേതനായ പുലിക്കോട്ടിൽ യൗസേഫ് റമ്പാൻ

യൗസേഫ് റമ്പാൻ കുന്നംകുളത്തുള്ള സുപ്രസിദ്ധമായ പുലിക്കോട് തറവാട്ടിൽ 1889-ൽ നവംബർ 16-നു ഭൂജാതനായി. ജനിക്കുന്നതിനു മുമ്പു തന്നെ മാതാപിതാക്കന്മാർ കുട്ടിയെ പട്ടത്തിനായി നേർന്നിരുന്നു. സുറി യാനി സഭാചരിത്രത്തിൽ സ്വർണ്ണലിപികളിൽ ശോഭിച്ചുകാണുന്ന കാര ണവന്മാരായ സഭാനേതാക്കന്മാരുടെ കാലടികളെ പിന്തുടരുവാൻ അവ താരം ചെയ്ത ഈ ശിശുവിനെ അളവറ്റ സന്തോഷത്തോടും നിസ്സീമ മായ പ്രത്യാശയോടും കൂടിയാണ് ഗൃഹക്കാരും ഇന്നാട്ടുകാരും എന്നു വേണ്ട സുറിയാനി സമുദായം മുഴുവനും ഉറ്റുനോക്കിക്കൊണ്ടിരുന്നത്. കുട്ടിക്ക് ആരുടെ പേരിടണം എന്നായിരുന്നു പിന്നത്തെ ആലോചന. പുലി ക്കോട്ടു കുടുംബത്തിൽ പട്ടമേറ്റവരൊക്കെ ഉട്ടൂപ്പ് എന്ന പേരിനാൽ അറി യപ്പെടുന്നതുകൊണ്ടു അതാണ് അനുയോജ്യമായ പേരെന്നു പലരും അഭി പ്രായപ്പെട്ടു.

അഞ്ചു വയസ്സായപ്പോൾ പഴയപള്ളി സ്കൂളിൽ ഉട്ടൂപ്പ് കുട്ടിയെ എഴു ത്തിനു വെച്ചു. വയോവൃദ്ധനായിരുന്ന പനക്കൽ ഉട്ടൂപ്പുണ്ണി വാദ്ധ്യാരാണ്



കുട്ടിയെ ആദ്യമായി അക്ഷരങ്ങൾ പഠിപ്പിച്ചത്. ഒരു കൊല്ലം കഴിഞ്ഞ ശേഷം സർക്കാർ സ്കൂളിലേക്കു പോയി. അവിടെ ശിശുക്ലാസ് മുതൽ ഇംഗ്ലീഷ് പഠിപ്പിച്ചുവന്നു. അപ്പോഴെക്കും മെത്രാച്ചന്റെ സ്കൂൾ (Mar Ignatius School) തുടങ്ങി. അപ്പോൾ ആ സ്കൂളിൽ പോയി ചേർന്നു.

മെത്രാച്ചന്റെ സ്കൂളിൽ പഠിക്കുന്ന കാലത്താണ് ഉട്ടൂപ്പിന്റെ ശെമ്മാശപ്പട്ടം. അന്നു ഉട്ടൂപ്പിനു പന്ത്രണ്ടു വയസ്സുണ്ട്. ശെമ്മാശനായ ശേഷവും കുറച്ചുകാലം ഇവിടെ തന്നെ പഠിച്ചു. പിന്നീടുള്ള വിദ്യാഭ്യാസവും എം.ഡി. സിമ്മനാരിയിലാണു കഴിച്ചത്.



നാലുമണിക്കു സ്കൂൾ വിട്ടു വന്നാൽ ശെമ്മാശൻ ആർത്താറ്റു പള്ളിയിൽ പോയി ദിവസേന ധൂപം വെയ്ക്കണമെന്നാണു പിതാവിന്റെ ചട്ടം. രണ്ടു കാളകളെ പൂട്ടിയ സ്വന്തമായ ഒരു കരാസുവണ്ടിയിലാണു യാത്ര. ആർത്താറ്റു ചെന്നു ശെമ്മാശൻ പള്ളിയിലും പള്ളിക്കലെ ഉപ്പാപ്പന്റെ (പുലിക്കോട്ടു യൗസേഫ് കത്തനാർ) കബറിങ്കലും ധൂപം വീശിക്കഴിഞ്ഞ് പള്ളിപ്പറമ്പിലിരുന്നു കുറെനേരം വിശ്രമിക്കും. ഇങ്ങനെ ശെമ്മാശൻ കോട്ടയത്തിനു പോകുന്നതുവരെ എല്ലാ ദിവസവും ആർത്താറ്റു ധൂപം കാട്ടി വന്നു.

റമ്പാച്ചന്റെ വീട് കുന്നംകുളത്തു നാലുംകൂടി നടയ്ക്കടുത്താണ്. റമ്പാച്ചൻ കുട്ടിയായിരുന്ന കാലത്ത് നടപ്പുദീനം പട്ടണത്തിൽ പടർന്നു പിടിച്ചു. ഉട്ടൂപ്പിന്റെ സഹോദരി അച്ചമ്മ മാത്രമേ വീട്ടിൽ കുട്ടിയായിട്ടുള്ളു. പിതാവ് അക്കാലത്തു കൊച്ചിയിലാണ്. സ്വന്തം വക അച്ചുകൂടവും ആഴ്ചതോറുമുള്ള ഒരു ഇംഗ്ലീഷ് പത്രവും നടത്തിയിരുന്നത്. ആ പത്രത്തിനു Malabar Mail എന്നായിരുന്നു പേർ. ഉട്ടൂപ്പിന്റെ മാതാവ് കുന്നംകുളത്ത് സാമാന്യം പ്രസിദ്ധിയേറിയ ചെറുവത്തൂർ കുടുംബത്തിലെ ഒരംഗമാണ്. പരേതനായ ചെറുവത്തൂർ യൗസെഫ് കത്തനാരുടെ പെങ്ങളാണ് അവർ. ഈശ്വരഭക്തയും പുണ്യകർമ്മനിരതയുമായിരുന്ന മാതാവ് ഉട്ടൂപ്പിന്റെ എട്ടാമത്തെ വയസ്സിൽ വിഷൂചിക മൂലം കാലഗതി പ്രാപിച്ചു. ഈ അത്യാഹിതം ഉട്ടൂപ്പിന്റെ അപ്പനും മർമ്മഭേദകമായിതീർന്നു. കൊച്ചിയിലുണ്ടായിരുന്ന അച്ചുകൂടവും മറ്റും നിർത്തലാക്കി അവയെല്ലാം കുന്നംകുളത്തേക്കു മാറ്റി.

പിന്നെ പിതാവിന്റെ പുനർ വിവാഹാലോചനയായി. അക്കാലത്ത് ഇവിടുത്തെ മൂപ്പച്ചനായ ചെമ്മണ്ണൂർ ഉക്രു കത്തനാരുടെ കുടുംബത്തിൽപ്പെട്ട കുഞ്ഞിറ്റി എന്ന സ്ത്രീയെ അദ്ദേഹം വിവാഹം ചെയ്തു. സ്വന്ത മകനേക്കാൾ അധികം വാത്സല്യത്തോടുകൂടി ഉട്ടൂപ്പിനെ അവർ പരിപാലിച്ചു വന്നു. ഉമ്മാമ്മ (രണ്ടാംകുടിയമ്മ) യുടെ പരിചരണം ഉട്ടൂപ്പിനു പെറ്റമ്മയേക്കാൾ അധികം സംതൃപ്തിയും സന്തോഷവും നൽകി. ശെമ്മാശന്റെ 30–ാം വയസ്സിൽ പിതാവ് ചരമഗതി പ്രാപിച്ചു. വിധവയായ ഉമ്മാമ്മയെ ശെമ്മാശൻ വളരെ ആദരവോടും ബഹുമാനത്തോടും സംരക്ഷിച്ചുപോന്നു. അതുപോലെ തന്നെ ഉമ്മാമക്കു ശെമ്മാശനും കണ്ണിലുണ്ണിയാണ്. റമ്പാച്ചന്റെ മരണശയ്യയിൽ പോലും വൃദ്ധയായ ഉമ്മാമ്മ അദ്ദേഹത്തെ രാപകൽ ശുശ്രൂഷിച്ചുകൊണ്ടിരുന്നു.

ഉട്ടൂപ്പിന്റെ പറമ്പിൽ ഒരു കൊക്കുറുണി (കുളം) ഉള്ളതിലാണ് അവന്റെ നീന്തൽ പഠിത്തം. ഒരിക്കൽ അവൻ കുളിക്കാൻ പോയി. ഉട്ടൂപ്പിനു നല്ല പോലെ നീന്താനറിഞ്ഞു കൂടാ. അന്നു നീന്തി, നീന്തി ഉട്ടൂപ്പ് കൊക്കുറുണിയുടെ ആഴം കൂടിയ ഭാഗത്തെത്തി. കൈകാൽ കുഴഞ്ഞ്, മൂപ്പൻ ഇളകാൻ വയ്യാതെ മിഴിച്ചു തുടങ്ങി. ഇതു കണ്ടുനിന്ന കൂട്ടുകാർ ഉട്ടൂപ്പ് കളിക്കുകയാണെന്നാണു വിചാരിച്ചത്. എന്നാൽ ഉട്ടൂപ്പിന്റെ അപ്പൻ യാദൃച്ഛയാ അവിടെ വന്നപ്പോൾ കണ്ടത്, ഉട്ടൂപ്പ് മുങ്ങിത്തുടിക്കുന്നതാണ്. അദ്ദേഹം പെട്ടെന്നു വെള്ളത്തിൽ ചാടി, കുട്ടിയെ കരയ്ക്കു കയറ്റി. അന്നുമുതൽ ഉട്ടൂപ്പിന്റെ നീന്തൽ പഠിത്തത്തിനു ഒരു പൂർണ്ണ വിരാമമിട്ടു.

ആശാനില്ലാതെ വിദ്യ പഠിക്കാനാണു ഉട്ടൂപ്പിനു അധികം താല്പര്യം. ഒരു കളിപ്പാട്ടം കിട്ടിയാൽ മതി. അതഴിച്ചു അതിനുള്ളിലെ സൂത്രപ്പണികൾ പരിശോധിക്കാതിരിക്കാൻ ഉട്ടൂപ്പിനെക്കൊണ്ടു കഴികയില്ല. ഇങ്ങിനെ സ്വയപരീക്ഷണം കൊണ്ടു വാച്ച്, ക്ലോക്ക് മുതലായവ അഴിച്ചു നോക്കാനും നന്നാക്കാനും പഠിച്ചു. അപ്പോഴേക്കും എത്ര ക്ലോക്കുകളാണ് ഉപയോഗശൂന്യമായിട്ടുള്ളത് എന്നതിന് കണക്കില്ല. എന്നാൽ ഈ യന്ത്രപരിശോധന ഉട്ടൂപ്പിനെ ഒരു നല്ല കരകൗശല വിദഗ്ദ്ധനാക്കി തീർത്തു. തന്റെ പിതാവും ഇതുപോലെ യന്ത്രപ്പണികളിൽ വാസനയുള്ള ഒരാളായിരുന്നു. ശെമ്മാശ്ശൻ സൂത്രവിദ്യകളിൽ വലിയ പടുത്വം നേടി. അച്ചുകൂടത്തിൽ നടത്തേണ്ടുന്ന എല്ലാ പണികളും – അക്ഷരം ചേർക്കുക, അച്ചടിക്കുക, യന്ത്രപ്രസ് നോക്കുക, അതു നന്നാക്കുക തുടങ്ങിയ എല്ലാ ജോലികളും അദ്ദേഹത്തിനറിയാം.

പ്രാക്കളെ വളർത്തുന്ന പ്രകൃതി ശൈശവം തൊട്ട് അന്ത്യത്തോളം അദ്ദേഹത്തിനുണ്ടായിരുന്ന നേരംപോക്കാണ്. പ്രാവുകളെ വളർത്തുകയും അവയെ ലാളിക്കുകയും ചെയ്യുന്നതു അദ്ദേഹത്തിനു ഒഴിച്ചുകൂടാത്ത ഒരു വിനോദമാണ്. ഓരോന്നിനും ഓരോ പ്രത്യേക പേരാണ് വിളി

ക്കുക. പ്രാവുകളെ കണ്ടാൽ എന്തു വില കൊടുത്താലും അവയെ വാങ്ങിക്കണമെന്നു നിർബന്ധമാണ്. ചെറുപ്പകാലത്ത് ഉട്ടൂപ്പിന്റെ പ്രാവുകളും പ്രാക്കൂടും ഇവിടങ്ങളിൽ പ്രസിദ്ധമാണ്. ശെമ്മാശനായശേഷവും ഈ കമ്പം വിട്ടില്ല. കോട്ടയത്തും, തിരുവല്ലായിലും താമസിക്കുമ്പോഴും പ്രാക്കളോടുള്ള ഭ്രമം തരിമ്പും വിട്ടുമാറീട്ടില്ല. മരണംവരെ പ്രാക്കൾ അദ്ദേഹത്തിന്റെ സഖാക്കളായിരുന്നു. റമ്പാച്ചൻ ഒടുവിലായി കുന്നംകുളത്തു താമസിച്ചിരുന്ന സെന്റ് മേരീസ് പള്ളിയുടെ പറമ്പിൽ അദ്ദേഹം പണിഞ്ഞ പ്രാക്കൂട് ഇന്നും കാണാം. റമ്പാച്ചനിൽ രൂഢമൂലമായിക്കിടന്നിരുന്ന ഭൂതദയ, നിഷ്കളങ്കത്വം ഇവയെ പ്രസ്പഷ്ടമാക്കുമാറ്, നിരുപദ്രവികളും കളങ്കമില്ലാത്തവയുമായ അദ്ദേഹത്തിന്റെ ഓമന പ്രാവുകൾ അനവരതം അദ്ദേഹത്തിന്റെ ചുറ്റും തത്തിക്കളിച്ചും പാറിയും കൊണ്ടിരുന്നു. യജമാനനായ റമ്പാച്ചന്റെ വേർപാടിൽ അനുശോചിച്ച്, വിലാപഗീതം ഉച്ചരിക്കുകയാണോ എന്ന് ശങ്കിക്കുമാറ് അദ്ദേഹത്തിന്റെ പ്രിയപ്പെട്ട പ്രാവുകൾ കബറടക്കത്തിനു ശേഷം 5-10 ദിവസത്തോളം ശവപ്പൊലിയിന്മേൽ (40 ദിവസം കഴിഞ്ഞാണു കബറിടം കെട്ടിയത്) ഒരു ദീനസ്വരത്തിൽ കുറുകിക്കൊണ്ടു നടന്നിരുന്ന കാഴ്ച ഏവരുടേയും കരളലിയിപ്പിക്കുന്നതായിരുന്നു.

ആംഗ്ലോ-വെർണാകുലർ സംഘം എന്ന അഭിധാനത്തിൽ പഴയപള്ളിപ്പടിയുടെ മുകളിൽ നടന്നിരുന്ന സാഹിത്യസമാജത്തിന്റെ പ്രസിഡണ്ടു സ്ഥാനം ശെമ്മാശൻ വളരെക്കാലം വഹിച്ചു. അക്കാലം മുതൽക്കാണ് ശെമ്മാശനിൽ സാഹിത്യത്തിന്റെ മുളകൾ അങ്കുരിച്ചു തുടങ്ങിയത്. ടി. സംഘം വകയായി "ഒരു ലൈബ്രറി" കൊച്ചി ദിവാനായിരുന്ന മി. എ. ആർ. ബാനർജ്ജിയെക്കൊണ്ടു ഉൽഘാടനം ചെയ്യിപ്പിച്ചതും ശെമ്മാശന്റെ അശ്രാന്ത പരിശ്രമം കൊണ്ടായിരുന്നു. തന്മൂലം ശെമ്മാശനു പുസ്തകപാരായണത്തിലുള്ള അഭിരുചി വർദ്ധിച്ചു വന്നു. വാചാപ്രസംഗത്തിലും ശെമ്മാശൻ നല്ല പാടവം നേടി. ഏതെങ്കിലും വിഷയത്തെപ്പറ്റി സരസമായും സന്ദർഭോചിതമായും സംസാരിപ്പാൻ അദ്ദേഹത്തിനു കഴിയും. റമ്പാച്ചൻ ഒരു നല്ല ഗദ്യകാരൻ എന്നു തന്നെയല്ല ഒരു ഒന്നാംതരം പ്രാസംഗികനും കൂടെ ആയിരുന്നു.

റമ്പാച്ചൻ ഉദാരശീലനും ദീനദയാലുവും ആയിരുന്നു. ആരുടെയെങ്കിലും കണ്ണുനീർ കാണുന്നത് അദ്ദേഹത്തിന് ദുസ്സഹമായ കാര്യമാണ്. ധർമ്മിഷ്ടനായ അദ്ദേഹം സാധുക്കളെ പല വിധത്തിൽ സഹായിച്ചു. ഉദാരമതിയായിരുന്ന പുലിക്കോട്ടു മെത്രാച്ചന്റെ കയ്യിൽ നിന്നു പല സഹായങ്ങൾ വാങ്ങി, രുചി കണ്ടിട്ടുള്ള പലരും ആ താവഴിയും പറഞ്ഞ് റമ്പാച്ചനെ അലട്ടുക പതിവായിരുന്നു. ചോദിക്കുന്ന ഒരുവനേയും വെറും കയ്യായി റമ്പാച്ചനയച്ചിട്ടില്ല. ഇന്നു പത്തു കിട്ടിയാൽ പത്തും ചിലവാണ്. നാളെ നൂറു കിട്ടിയാൽ അതും ചിലവാണ്. ഇങ്ങിനെ വരവോടു ചിലവ്

എന്ന മട്ടിൽ പണം വാരിവിതറിയിരുന്നു. "സമ്പാദിക്കുക" എന്ന വാക്കു തന്നെ റമ്പാച്ചന്റെ നിഘണ്ടുവിൽ കാണുകയില്ല.

പഠിത്വം മാറ്റി കോട്ടയത്തു നിന്നു ഇവിടെ വന്നതു തന്നെ മാസികാ ഭ്രാന്തായിട്ടാണ്. "ഉടനെ തുടങ്ങണം ഒരു മാസിക" എന്നു ശഠിച്ചു തുടങ്ങി. വൃദ്ധനായ പിതാവ് ശെമ്മാശന്റെ ഏതു ഉദ്യമത്തിനും വിരോധിയല്ല. എന്തിനധികം പറയുന്നു. 'ആത്മപോഷിണി'യുടെ ആദ്യ ലക്കം ഇറങ്ങിക്കഴിഞ്ഞു.

അങ്ങിനെ മൂന്നു നാലു ലക്കങ്ങൾ ഇറങ്ങിയപ്പോഴേക്കും ചീറ്റഞ്ഞൂര് തമ്പുരാൻ രവിവർമ്മ പത്രാധിപത്യം കയ്യേറി. എന്നാൽ അദ്ദേഹം കാലവിളംബമെന്യേ പ്രപഞ്ചത്തിരയ്ക്കുള്ളിൽ അന്തർദ്ധാനം ചെയ്തു. വർമ്മയുടെ വിയോഗത്താൽ 'പോഷിണി' പിന്നെയും ശോഷിച്ചുവശായി. സ്ഥിരോത്സാഹിയായ ശെമ്മാശന്റെ എഴുത്തുകുത്തിന്റെ മിടുക്കുകൊണ്ടു അന്നത്തെ സാഹിത്യലോകത്തിൽ പേരു കേട്ട പലരും ആത്മപോഷിണിയെ താലോലിക്കാൻ തുടങ്ങി. ഈ ഘട്ടത്തിലാണ് പ്രസിദ്ധ ഗദ്യമെഴുത്തുകാരനായ രാമകൃഷ്ണപിള്ളയെ 'പോഷിണി'യുടെ പത്രാധിപരായി ലഭിച്ചത്. മിസ്റ്റർ പിള്ള കുന്നംകുളത്തു കുറെ കാലം താമസിക്കുകയും അതു നിമിത്തം ശെമ്മാശനും സാഹിത്യത്തിന്റെ പല വശങ്ങളെക്കുറിച്ചു പഠിക്കാൻ ഇടയാകുകയും ചെയ്തു.

പിന്നീടാണ് വള്ളത്തോളിന്റെ സുവർണ്ണമാലകളും മനോഹരമായ പട്ടാടകളും ധരിച്ച് ആ മഹാകവിയുടെ ലാളനയിൽ വളരുവാൻ 'പോഷിണി'ക്കു ഭാഗ്യമുണ്ടായത്. വള്ളത്തോളുമായുണ്ടായ സമ്പർക്കം ശെമ്മാശനും വള്ളത്തോളിനും ഒരുപോലെ ഗുണകരമായിത്തീർന്നു. മഹാകവിയിൽ നിന്നു പലതും പഠിപ്പാൻ ശെമ്മാശനു സാധിച്ചു. വള്ളത്തോളിനെ തോളിലെടുത്തു പൊക്കാൻ ശെമ്മാശനും മടിയുണ്ടായിരുന്നില്ല.

വള്ളത്തോളുമായുള്ള മൈത്രീബന്ധം മൂർദ്ധന്യദശയിൽ എത്തിയ ഈ കാലഘട്ടത്തിലാണ് വള്ളത്തോളിന്റെ ശ്രദ്ധ മഗ്ദലനമറിയ രചനയിൽ പതിഞ്ഞതും, ശെമ്മാശന് കുർബാനതക്സാ, പീഡാനുഭവാഴ്ചയിലെ പ്രുമിയോൻ, കൂദാശക്രമങ്ങൾ മുതലായ ആരാധനപുസ്തകങ്ങൾ സുറിയാനിയിൽ നിന്നു മലയാളത്തിലേക്ക് തർജ്ജമ ചെയ്യണമെന്ന് തോന്നിയതും. ഭാഷാവിവർത്തനത്തിന് വേണ്ട തക്ക സുറിയാനി പാണ്ഡിത്യം തനിക്ക് ഇല്ലാതിരുന്നതുകൊണ്ട് പല പണ്ഡിതന്മാരുടേയും സഹായം ആവശ്യമായി വന്നു. അതിൽ ഒരാളായിരുന്നു പരേതനായ ചെറുവത്തൂർ കുറിയാക്കോസ് കത്തനാർ. അദ്ദേഹം പുലിക്കോട്ട് തിരുമേനിയുടെ കനിഷ്ഠ സഹോദരിയുടെ പുത്രനാണെന്നുള്ളതുകൊണ്ട് ശെമ്മാശനുമായുള്ള ബന്ധം പറയേണ്ടതില്ലല്ലൊ. ഇതിന്നും പുറമേ ഇവർ

രണ്ടു പേരും ആത്മമിത്രങ്ങളും ആയിരുന്നു. ഒരു ദിവസമെങ്കിലും കുറിയാക്കോസ് കത്തനാർ (കുരിയപ്പനച്ചൻ) പുലിക്കോട്ടു ഭവനത്തിൽ ഒരു നേരമെങ്കിലും വരാതെ ഉറങ്ങുകയില്ലായിരുന്നു. പക്ഷേ, തർജ്ജമ കാര്യത്തിന് അന്നത്തെ മേൽപ്പട്ടക്കാർക്കെല്ലാം എന്തോ വിപരീതാഭിപ്രായമായിരുന്നതിനാൽ ഈ സംരംഭത്തിൽ ശെമ്മാശനെ സഹായിച്ചിട്ടുള്ള പല സുറിയാനി പണ്ഡിതന്മാരായ പട്ടക്കാരുടെയും പേർ പ്രസിദ്ധപ്പെടുത്താതിരുന്നതുപോലെ തന്നെ ഇദ്ദേഹത്തിന്റെയും പേർ പ്രസിദ്ധപ്പെടുത്തിയില്ലെന്നേ ഉള്ളു.

കഥാമാസിക എന്ന പേരിൽ വേറൊരു മാസികയും ശെമ്മാശൻ നടത്തുകയുണ്ടായി. സാഹിത്യകാരന്മാരെ പ്രോത്സാഹിപ്പിക്കുവാൻ ശെമ്മാശനാൽ കഴിയുന്ന യത്നം ചെയ്തിട്ടുണ്ട്.

(മലങ്കരസഭയിൽ മെത്രാൻ സ്ഥാനത്തേക്ക് ശെമ്മാശ്ശൻ ആയിരിക്കേ അദ്ദേഹം തെരഞ്ഞെടുക്കപ്പെട്ടിരുന്നു. എന്നാൽ പിന്നീട് അദ്ദേഹം റീത്ത് പ്രസ്ഥാനത്തിൽ ചേർന്നതോടെ കുന്നംകുളം ഇടവകയ്ക്ക് അദ്ദേഹം അസ്വീകാര്യനായി.)

സ്വപരിശ്രമം കൊണ്ടും കേളികേട്ട സാഹിത്യകാരന്മാരുടെ സമ്പർക്കം കൊണ്ടും ശെമ്മാശൻ ഒരു നല്ല ഗദ്യകാരനായിരുന്നു. ബാവാ - മെത്രാൻ കക്ഷി വഴക്കു കാലത്താണ് അദ്ദേഹം കുന്നംകുളത്ത് "സുറിയാനി സഭാ കാഹളം' എന്ന പത്രം നടത്തിയത്. അതിന്റെ പത്രാധിപർ ശെമ്മാശൻ തന്നെ ആയിരുന്നു. മെത്രാൻ കക്ഷിയ്ക്കുവേണ്ടി കടലാസും പേനയും ആയുധമായി പോരാടിയ ഒരു സമുദായ വീരനാണ് ശെമ്മാശൻ. അദ്ദേഹം ഉച്ചൈസ്ഥരം ഊതിയിരുന്ന കാഹളത്തിന്റെ ധ്വനിയേറ്റു പുളകിതരാകാത്ത ഒരൊറ്റ മെത്രാൻ കക്ഷിയും ഉണ്ടായിരുന്നില്ലെന്നു തീർത്തു പറയാം. എതൃകക്ഷികൾക്ക് കാഹളനാദം കർണ്ണാരുന്തു ആയിത്തോന്നിയിരിക്കാം. വട്ടിപ്പണക്കേസിൽ മെത്രാൻ കക്ഷികൾക്കു ജില്ലാക്കോടതിയിൽ പരാജയം നേരിട്ടു. സമുദായത്തിലെ കൊലകൊമ്പന്മാരുടെ ഉയിരും, ചൊടിയും നിലച്ചു. വട്ടശ്ശേരിൽ മെത്രാൻ ബാവായെ സന്ദർശിപ്പാൻ ശീമക്കും പോയി. ആ ഘട്ടത്തിലാണ് കാഹളം മുഴക്കിയത്. മെത്രാൻ കക്ഷിയെ ഒരേ ശൃംഖലയിൽ ബന്ധിച്ചു നിർത്തുവാൻ ആ നാദത്തിനു ശക്തിയുണ്ടായിരുന്നു. മനസ്സിടിഞ്ഞ തന്റെ കക്ഷികളെ ഉത്തേജിപ്പിക്കുന്ന പീയൂഷധാരയെന്നോണം, ശെമ്മാശന്റെ തൂലികാഗ്രത്തിൽ നിന്നുള്ള മുഖപ്രസംഗങ്ങൾ കാഹളപംക്തിയിൽകൂടി നിർഗ്ഗളിച്ചു. മല്ലപ്പള്ളി മെത്രാച്ചൻ ശീമയിൽ നിന്നു തിരിച്ചുവന്നശേഷം കാഹളം പത്രത്തിൽ ശെമ്മാശൻ കളിച്ച ചതുരംഗക്കളി കണ്ട് ആശ്ചര്യപരതന്ത്രനായി.

ശെമ്മാശൻ ചരിത്രപ്രസിദ്ധമായ ആർത്താറ്റുപള്ളിയിൽ വെച്ചു

കാതോലിക്കാബാവായിൽ നിന്നു 1929 ഏപ്രിൽ 4-നു കത്തനാർ പട്ടവും 14-നു റമ്പാപ്പട്ടവും ഏറ്റു. കുറച്ചു ദിവസം ബാവായൊന്നിച്ചു ചിറളയം പള്ളിയിൽ താമസിച്ചശേഷം കോട്ടയത്തേക്കു പോയി. അവിടെ പഴയ സിമ്മനാരിയിൽ കുറെക്കാലം താമസിച്ചു. അനന്തരം തിരുമൂലപുരം ബഥനിയിൽ തന്റെ ഗുരുഭൂതനായ മാർ ഈവാനിയോസ് തിരുമേനിയൊന്നിച്ചായി താമസം.

അക്കാലത്താണ് അദ്ദേഹം ആർത്താറ്റുപള്ളിയിൽ പുത്തൻ കുർബാന ചൊല്ലാനായി ഇവിടെ വന്നത്. വി. കന്യകമറിയാമിന്റെ ജനനദിവസം (കന്നി 8-നു പെരുന്നാൾ) ആർത്താറ്റു പള്ളിയിൽ റമ്പാച്ചൻ പുത്തൻ കുർബാന ചൊല്ലി. റമ്പാച്ചന്റെ ബന്ധുമിത്രാദികൾ തദവസരത്തിൽ പല സമ്മാനങ്ങൾ റമ്പാച്ചനു നല്കി. അതിനുശേഷം കുന്നംകുളം പഴയ പള്ളിമുറിയിൽ താമസിച്ചുകൊണ്ടിരിക്കുമ്പോഴാണ് അദ്ദേഹത്തിന്റെ ദൃഷ്ടി ബഥനിക്കുന്നത്തേക്കു തിരിഞ്ഞത്. പ്രകൃതിരമണീയമയ ആ കുന്നത്തു ഒരു ചാപ്പൽ അത്യന്താപേക്ഷിതമാണെന്നു അദ്ദേഹത്തിനു തോന്നി. അദ്ദേഹം അതിനായി ഒരു പണപ്പിരിവു നടത്തുകയും രണ്ടു മാസം കൊണ്ടു ചാപ്പലിന്റെ പണി എത്രയും ഭംഗിയായി നിറവേറ്റുകയും ചെയ്തു. ചാപ്പലിനു അടുത്തായി ഒരു ചെറിയ ബംഗ്ലാവും അദ്ദേഹം പണിയിക്കുകയുണ്ടായി.

കുന്നംകുളത്ത് റമ്പാച്ചൻ പണിയിച്ച പള്ളിയാണു സെന്റ് മേരീസ് ചർച്ച്. ചുരുങ്ങിയ ചിലവിൽ നവീന മാതൃകയിൽ പണിതിട്ടുള്ള ഈ പള്ളി റമ്പാച്ചനു മരാമത്തിലുള്ള സാമർത്ഥ്യം പ്രത്യക്ഷമാക്കുന്നുണ്ട്. തന്റെ അന്ത്യകാലം യാതൊരു തിക്കും തിരക്കും കൂടാതെ ഈ പള്ളിയിലാണ് ശാന്തമായി കഴിച്ചുകൂട്ടിയത്. യേശുക്രിസ്തുവിനെക്കുറിച്ച് പല മഹാന്മാർ എഴുതിയിട്ടുള്ള പുസ്തകങ്ങൾ പാരായണം ചെയ്തും ചരിത്രരേഖകൾ പരിശോധിച്ചും "ക്രിസ്തുചരിതം" മലയാളത്തിൽ എഴുതി പ്രസിദ്ധം ചെയ്യണമെന്നായിരുന്നു അദ്ദേഹത്തിന്റെ ആഗ്രഹം.

റമ്പാച്ചൻ കാഹളവും കുഴൽ കണ്ണാടിയും താഴെവെച്ച് അദ്ദേഹം പണിയിച്ച സെന്റ് മേരീസ് പള്ളിയിൽ, യാതൊരു ഒച്ചപ്പാടും ഉണ്ടാകാതെ സ്വസ്ഥനായിരിക്കുന്ന കാലത്താണ് അദ്ദേഹം രോഗപീഡിതനായത്. അദ്ദേഹത്തിനു വയറ്റിലായിരുന്നു സുഖക്കേട്. യകൃത്തിൽ ഒരു വീക്കം (Tumor in the Kindney) ആണെന്നും അതു കീറണമെന്നും ഡാക്ടർമാർ അഭിപ്രായപ്പെട്ടു. അതിനായി 1941 ജൂലായ് 2-നു ബുധനാഴ്ച മദ്രാസിൽ പോകണമെന്നു തീർച്ചയാക്കി. അതനുസരിച്ചു റമ്പാന്റെ ഇളയ സഹോദരി താണ്ടമ്മയും അവരുടെ ഭർത്താവായ വറീച്ചനും (മിസ്റ്റർ കെ. സി. മാമ്മൻമാപ്പിളയുടെ നാലാമത്തെ പുത്രൻ) ഇവിടെ എത്തിച്ചേർന്നു. രോഗം കലശലാകുന്ന ലക്ഷണം കണ്ടപ്പോൾ മദ്രാസ് യാത്ര വേണ്ടെന്നു

വെച്ച്; റമ്പാച്ചന്റെ ഏക സഹോദരൻ ഉട്ടൂപ്പ് അദ്ദേഹത്തെ സ്വഭവനത്തിലേക്ക് (പുരാതനമായ സാക്ഷാൽ പുലിക്കോട്ടു വീട്) കൊണ്ടുവന്നു. വെള്ളിയാഴ്ച കാലത്തു തിരുവനന്തപുരം ആർച്ച് ബിഷപ്പ് മാർ ഈവാനിയോസിനും, തിരുവല്ലാ ബിഷപ്പ് മാർ സേവേറിയോസിനും വിവരത്തിനു കമ്പി കൊടുത്തു. ആ വന്ദ്യ തിരുമേനിമാർ രണ്ടു പേരും തെക്കേക്കര പൗലൂസ് കത്തനാർ (റമ്പാച്ചന്റെ വലിയപ്പന്റെ മകളുടെ മകൻ) ഒന്നിച്ചു ശനിയാഴ്ച കാലത്തു എത്തിച്ചേർന്നു. അന്നുതന്നെ റമ്പാച്ചനു ഉപ്രുശുമ മുതലായ അന്ത്യകർമ്മങ്ങൾ തിരുമേനിമാർ കഴിച്ചു. ഞായറാഴ്ച (ജൂലായി 6) വൈകുന്നേരം 6 മണിക്കു അദ്ദേഹം കർത്താവിൽ നിദ്ര പ്രാപിച്ചു. ചിറളയം സെന്റ് മേരീസ് പള്ളിയിൽ അദ്ദേഹം കബറടക്കപ്പെട്ടു.

(കുടുംബാംഗങ്ങൾ പ്രസിദ്ധീകരിച്ച ഒരു ലഘുലേഖയിൽ നിന്ന്)

## കുന്നംകുളവും ചാത്തുരുത്തിൽ തിരുമേനിയും

പരുമലയിൽ അന്ത്യവിശ്രമം കൊള്ളുന്ന ഗീവറുഗീസ് മാർ ഗ്രീഗോറിയോസ് കുന്നംകുളം പ്രദേശത്ത് അറിയപ്പെട്ടിരുന്നത് ചാത്തുരുത്തിൽ മെത്രാച്ചൻ എന്നായിരുന്നു. മെത്രാച്ചൻ എന്നപദം അവിശുദ്ധ പദമെന്ന ധാരണയിൽ ആ പദത്തിന് പകരം 'തിരുമേനി' എന്ന് ഉപയോഗിച്ചു വരുന്നുണ്ട്.

മാർ ഗ്രീഗോറിയോസിന്, ഗുരുവായ പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് രണ്ടാമന്റെ ഇടവക എന്ന നിലയിൽ കുന്നംകുളം പ്രദേശം സ്വന്തം ഇടവക പോലെയായിരുന്നു. പഴഞ്ഞിയിലെ ചീരൻ ഗീവറുഗീസ് കശ്ശീശാ പരുമല സെമിനാരിയിൽ അദ്ദേഹത്തിന്റെ പ്രിയ ശിഷ്യനായിരുന്നു. നവീകരണക്കാർക്കെതിരെ പ്രബോധനം നൽകുവാൻ അദ്ദേഹം നിരവധി പ്രാവശ്യം കുന്നംകുളം പ്രദേശം സന്ദർശിച്ചിട്ടുണ്ട്. പ്രോട്ടസ്റ്റണ്ട് നവീകരണ നേതാവായ പാലക്കുന്നത്ത് മാത്യൂസ് അത്താനാസ്യോസുമായുള്ള വ്യവഹാരം ദോഷമായി വിധിച്ചതിനാൽ പള്ളികളിൽ പ്രവേശനം നിരോധിക്കപ്പെട്ടിരുന്നു. കുന്നംകുളത്തു വരുന്ന പിതാക്കന്മാർ ഗുരുവായൂർ റോഡിൽ ഇന്നത്തെ ഗേൾസ് ഹൈസ്കൂൾ



സ്ഥിതിചെയ്യുന്ന സ്ഥലത്ത് നിർമ്മിച്ച 'സെഹിയോൻ ബംഗ്ലാവി'ൽ ആയിരുന്നു താമസം. അതിനടുത്ത് ഓലമേഞ്ഞും വെള്ളപ്പനമ്പുകൊണ്ട് മറച്ചും തയാറാക്കിയ ഷെഡിൽ പിതാക്കന്മാർ വി. കുർബ്ബാന അർപ്പിച്ചിരുന്നു. ആ സ്ഥലത്ത് ഇപ്പോൾ ഒരു കുരിശുപള്ളിയും തൊട്ടുകിഴക്ക് വലിയ ദേവാലയവും ഉയർന്നിട്ടുണ്ട്. കത്തീഡ്രലിനോട് ചേർന്ന് ഇന്നു കാണുന്ന നാലര ഏക്കർ വിസ്തൃതിയുള്ള, മലങ്കരയിലെ ഏറ്റവും വലിയ ശവക്കോട്ട, മാർ ഗ്രീഗോറിയോസ് നേതൃത്വം നൽകി സ്ഥാപിച്ചതാണ്.

ചാത്തുരുത്തിയിലെ ഈ സിദ്ധൻ കുന്നംകുളത്തു വച്ച്, മരിച്ചുപോയ ഒരു കുഞ്ഞിനെ ഉയിർപ്പിച്ചതായി മൂന്നാം കാതോലിക്കാ ദൃക്സാക്ഷി വിവരണം നൽകിയിട്ടുള്ളത് കാണുക:

"ഒരിക്കൽ തിരുമേനി കുന്നംകുളത്ത് എഴുന്നള്ളിയിരിക്കുമ്പോൾ അദ്ദേഹത്തിന്റെ മുമ്പിൽ ഒരു ശിശുവിനെ അതിന്റെ മാതാപിതാക്കൾ കിടത്തിയിട്ട് പോയി. അത് മരിച്ചു പോയിരുന്നു. തിരുമേനി ആ ശിശുവിന്റെ സമീപം ചെന്നിരുന്ന് സ്ലീബാ അതിന്റെ മീതെ വച്ചു. വളരെനേരം ഹൃദയം നൊന്ത് പ്രാർത്ഥിച്ചു. അത്ഭുതം! ആ കുട്ടി ഒന്ന് രണ്ട് തുമ്മി. കണ്ണ് തുറന്ന് ശ്വാസോച്ഛ്വാസം ചെയ്തു തുടങ്ങി. അങ്ങനെ ജീവൻ വീണ്ടും പ്രാപിച്ചു. പൂരണ്ണ സുഖമുള്ളവനായിത്തീർന്നു" (1954 ഫെബ്രുവരി 28–ാം തീയതി ഓർത്തഡോക്സ് തിയോളജിക്കൽ സിമ്മനാരി വാർഷിക സമ്മേളനത്തിൽ ചെയ്ത പ്രസംഗം. 'മലങ്കരസഭാപിതാക്കന്മാർ', ഡോ. സാമുവൽ ചന്ദനപ്പള്ളി, പുറം 300, പരുമലസ്മൃതി പുറം 314). കുന്നംകുളം തെക്കേ അങ്ങാടിയിൽ മണ്ടുമ്പാൽ വറീയത് എന്ന ആളുടെ ഒരു വയസ്സ് പ്രായമുള്ള കുഞ്ഞിനെയാണ് കുന്നംകുളം പഴയപള്ളിയുടെ തെക്കേ വരാന്തയുടെ കിഴക്കേ അറ്റത്ത് തിരുമേനിയുടെ മുറിയുടെ മുമ്പിലായി കിടത്തിയതെന്ന് ചരിത്രം നേരിട്ട് അന്വേഷിച്ച അഡ്വ. പി. സി. മാത്യു പരുമല സ്മൃതിയിൽ സംഭവത്തെ വിവരിച്ചിട്ടുണ്ട്. ഈ അത്ഭുത സംഭവത്തെപ്പറ്റി *ആർത്താറ്റ് പള്ളിചരിത്ര*ത്തിലോ ചരിത്രപുരുഷന്റെ ഡയറിയിലോ മറ്റോ കാണുന്നില്ല എന്നത് ആശ്ചര്യകരമായിരിക്കുന്നു.

സെഹിയോൻ ബംഗ്ലാവിനോടു ചേർന്ന് പുലിക്കോട്ടിൽ തിരുമേനിയുടെ കല്പനപ്രകാരം നിർമ്മിച്ച ചാപ്പലിൽ ചാത്തുരുത്തി മെത്രാച്ചൻ വി. കുർബ്ബാന അർപ്പിച്ച സ്ഥലം പിന്നീട് പുണ്യസ്ഥലമായി കരുതപ്പെട്ടു. അദ്ദേഹം കാലംചെയ്തപ്പോൾ ഒരു സ്മാരകചാപ്പൽ വലിയ തിരുമേനി അവിടെ പണിയിച്ചു. തിരുമേനിയുടെ ഒരു ദന്തം അവിടെ തിരുശേഷിപ്പായി സ്ഥാപിച്ചിട്ടുണ്ട്. ഈ ദേവാലയമാണ് അദ്ദേഹത്തിന്റെ പേരിൽ മലങ്കര സഭയിലുണ്ടായ ആദ്യ ദേവാലയം. പുലിക്കോട്ടിൽ തിരുമേനിയും ചാത്തുരുത്തി തിരുമേനിയും ചേർന്ന് സ്ഥാപിച്ച സെന്റ് ഇഗ്നേഷ്യസ് ഹൈ

സ്കൂൾ 'മെത്രാച്ചന്റെ സ്കൂൾ' എന്ന പേരിലാണിന്നും അറിയപ്പെടുന്നത്. പിൽക്കാലത്ത് സ്കൂൾ സർക്കാരിലേക്ക് വിട്ടുകൊടുത്തെങ്കിലും 'മെത്രാച്ചന്റെ സ്കൂൾ' എന്ന പേർ ഇന്നും നിലനിൽക്കുന്നു. ഇപ്പോൾ അവിടെ തിരുമേനിയുടെ നാമത്തിൽ ഒരു മനോഹര ദേവാലയവും ഉയർന്ന് വന്നിട്ടുണ്ട്. അതിന്റെ കൂദാശ 1968-ൽ നിർവഹിക്കപ്പെട്ടു. ഇന്ന് കുന്നംകുളം പ്രദേശത്ത് മെയിൻറോഡ് പള്ളി, ചൊവ്വന്നൂർ പള്ളി, മരത്തംകോട് പള്ളി, ചിറമനങ്ങാട് പള്ളി, കക്കാട് പള്ളി, വൈശേരി പള്ളി, മങ്ങാട് പള്ളി, കാട്ടകാമ്പാൽ പള്ളി എന്നിവിടങ്ങളിൽ ആ പരിശുദ്ധന്റെ ഓർമ്മ പെരുന്നാളായി കൊണ്ടാടുന്നു. ആ ദേവാലയങ്ങൾ അദ്ദേഹത്തിന്റെ നാമത്തിൽ പ്രതിഷ്ഠിക്കപ്പെട്ടവയാണ്.

കാട്ടകാമ്പാൽ സെന്റ് ഇഗ്നേഷ്യസ് പള്ളിക്കും ഈ വിഷയത്തിൽ ചില ഓർമ്മകൾ അയവിറക്കാറുണ്ട്. പുലിക്കോട്ടിൽ തിരുമേനിയുടെ വിദ്യാഭ്യാസ വിപ്ലവകാലഘട്ടത്തിൽ റവ. ഫാ. ഗീവറുഗീസ് ചീരൻ ആയിരുന്നു പഴഞ്ഞി പള്ളിയിലെ വികാരി. ഗുരുപ്രമുഖനായ പുലിക്കോട്ടിൽ തിരുമേനിയുടെ സ്കൂൾ സ്ഥാപന യത്നത്തെ സഫലമാക്കുമാറ് സ്വന്തം ഇടവകയുടെ അതിർത്തിയിൽ പല വിദ്യാലയങ്ങൾ ഫാ. ഗീവറുഗീസ് ചീരൻ സ്ഥാപിച്ചു. അതിലൊന്ന് 1899-ൽ കാട്ടകാമ്പാലിൽ ആയിരുന്നു. ഈ സ്കൂൾ പിൽക്കാലത്ത് പ്രവർത്തനം നിലച്ചപ്പോൾ അവിടെ വികാരിയച്ചൻ സണ്ടേസ്കൂളും വായനായോഗവും ആരംഭിച്ചു. അതിനു മുമ്പേ 1912-ൽ സ്ഥലം സമുദായത്തിന്റെ പേർക്ക് തീറു വാങ്ങിയിരുന്നു. തന്റെ വൈദികഗുരുവായ ചാത്തുരുത്തിൽ പുണ്യവാളന്റെ ഒന്നാം ചരമവാർഷികത്തിൽ 1903 നവംബർ 2-ന് ഫാ. ഗീവറുഗീസ് ചീരൻ ഇവിടെവച്ച് അനുസ്മരണ സമ്മേളനവും സദ്യയും നടത്തി. 1925 മുതൽ തിരുമേനിയുടെ ഓർമ്മപ്പെരുന്നാളിൽ വി. കുർബ്ബാനയും സദ്യയും പതിവാക്കി. 1928-ൽ ഒരു മദ്ബഹാ നിർമ്മിക്കുകയും ഒരു ചാപ്പൽ പണിയുകയും ചെയ്തു. പഴഞ്ഞി ഇടവകയുടെ കീഴിലുള്ള ഈ ചാപ്പലിൽ വികാരി ഫാ. ഗീവർഗീസ് ചീരൻ പ്രഥമ ബലി അർപ്പിച്ചു. പോലീസ് വകുപ്പിൽ ജോലിയുണ്ടായിരുന്ന ഒരാൾ കുഷ്ഠരോഗബാധിതനായി സർവീസിൽ നിന്ന് പിരിച്ചയക്കപ്പെട്ടതായും ആ രോഗിക്കുവേണ്ടി കാട്ടകാമ്പാലിലെ ചാപ്പലിൽ ഫാ. ഗീവറുഗീസ് ചീരൻ 41 ദിവസം തുടർച്ചയായി ഗുരുവിന്റെ മദ്ധ്യസ്ഥതയിൽ കുർബ്ബാന അണച്ചതിന്റെ ഫലമായി കുഷ്ഠരോഗം നിശ്ശേഷം ഭേദമായതായും അക്കാര്യം വൈദ്യപരിശോധനയിൽ സ്ഥിരീകരിക്കപ്പെട്ടതിനെ തുടർന്ന് ആ പോലീസ് ഉദ്യോഗസ്ഥൻ തിരിയെ ജോലിയിൽ പ്രവേശിപ്പിക്കപ്പെട്ടതായും ഇതെഴുതുന്ന ആൾക്ക് നേരിട്ടറിയാം. ഇന്നും കുന്നംകുളം-പഴഞ്ഞി പ്രദേശത്തുകാർ ഉദ്യോഗം ലഭിക്കുമ്പോഴോ, വ്യാപാരം ആരംഭിക്കുമ്പോഴോ, വിവാഹം കഴിക്കുമ്പോഴോ പരുമലയിൽ ചെന്ന് പ്രാർത്ഥിക്കുക പതിവാണ്.

മലങ്കര മെത്രാപ്പോലീത്താ എന്ന നിലയിൽ പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് രണ്ടാമൻ കൊച്ചിയുടെ ചുമതല വഹിച്ചിരുന്ന കാലത്ത് അദ്ദേഹത്തിനു വേണ്ടി കുന്നംകുളത്തെ പള്ളികൾ സന്ദർശിച്ചിരുന്നതും ഭരണപരമായ പ്രശ്നങ്ങൾ പരിഹരിച്ചിരുന്നതും ചാത്തുരുത്തിൽ തിരുമേനി ആയിരുന്നുവെന്ന് അദ്ദേഹത്തിന്റെ കത്തുകളുടെ ഡയറി (*എഴുത്തുകൾ*, ഗീവർഗീസ് മാർ ഗ്രീഗോറിയോസ്, സോഫിയാ ബുക്സ്, കോട്ടയം) സാക്ഷിക്കുന്നു.

## കുന്നംകുളം ഇടവകകളും യൂഹാനോൻ മാർ സേവേറിയോസ് മെത്രാപ്പോലീത്തായും

കോട്ടയം പഴയസെമിനാരിയിലെ മല്പാൻ എന്ന നിലയിൽ (എൻ. എ. യോഹന്നാൻ മല്പാൻ) തിരുമേനി കുന്നംകുളം വൈദികർക്ക് പ്രിയ ഗുരുനാഥൻ ആയിരുന്നു. ഫാ. ഡേവിഡ് മേക്കാട്ടുകുളം, ഫാ. പീറ്റർ ചെറുവത്തൂർ, ഫാ. കെ. ഐ. സൈമൺ, ഫാ. പി. സി. സൈമൺ, ഫാ. കെ. സി. ജോസഫ്, ഫാ. ടി. വി. ജോസഫ്, ഫാ. എ. വി. ജേക്കബ്, ഫാ. ജേക്കബ് ചൊറത്തൂർ തുടങ്ങിയവർ സെമിനാരിയിൽ അദ്ദേഹത്തിന്റെ ശിഷ്യർ ആയിരുന്നു. 1966-ൽ അദ്ദേഹം കൊച്ചി ഭദ്രാസന ചുമതല ഏറ്റതോടെ ആ ഗുരുശിഷ്യബന്ധം വളർന്നു. ഫാ. ജോസഫ് ചീരൻ, ഫാ. എം. ടി. മത്തായി, ഫാ. ഗീവറുഗീസ് കൊള്ളന്നൂർ, ഫാ. ജോൺ ഉറുമ്പിൽ, ഫാ. ജോസഫ് തോലത്ത്, ഫാ. പി. വി. മത്തായി, ഫാ. സി. ഐ. ജോർജ്ജ്, ഫാ. സി. ടി. ജോസ്, ഫാ. കെ. ഐ. ഏലിയാസ്, ഫാ. സൈമൺ വാഴപ്പിള്ളി, ഫാ. സി. സി. ചെറിയാൻ, പ. പൗലൂസ് ദ്വിതീയൻ കാതോലിക്കാബാവാ തുടങ്ങി ഈ തലമുറയിൽ നിരവധി വൈദികർക്ക് വൈദികസ്ഥാനങ്ങൾ നൽകിയത് അദ്ദേഹമാണ്. മെയിൻറോഡ് ഗ്രീഗോറിയോസ്, പാറയിൽ സെന്റ് തോമസ്, ഇയ്യാൽ കാട്ടകാമ്പാൽ, മങ്ങാട്, മൂക്കുതല തുടങ്ങിയ പള്ളികളുടെ കൂദാശ നിർവഹിച്ചത് അദ്ദേഹമാണ്. ചൊവ്വന്നൂർ, കോട്ടോൽ, ഐനൂർ, മങ്ങാട് തുടങ്ങിയ ചാപ്പലുകളെ സ്വതന്ത്ര ഇടവകകളാക്കി പ്രഖ്യാപിച്ചതും കാക്കശ്ശേരി ജോസഫ് കശ്ശീശായ്ക്ക് കോറെപ്പിസ്കോപ്പാ സ്ഥാനം നൽകിയതും അദ്ദേഹമാണ്. പാറമേൽ കെ. സി. കുറിയാക്കോസ് കശ്ശീശാ, പൊറത്തൂക്കാരൻ



ജേക്കബ് കശീശാ തുടങ്ങിയ വൈദികരുടെ കബറടക്കത്തിന് അദ്ദേഹം നേതൃത്വം വഹിച്ചു. ആർത്താറ്റ് പള്ളിയിൽ സൈത്തുകൂദാശ നടത്തിയ അദ്ദേഹം ആർത്താറ്റ്, പഴഞ്ഞി പള്ളികളിൽ പലതവണ ഹാശാ ശുശ്രൂഷകൾ നടത്തിയിട്ടുണ്ട്. കെ. സി. ജോസഫ് കത്തനാർ 1970 മുതൽ 1985 വരെ ഭദ്രാസനത്തിന്റെ കഷ്ടകാലങ്ങളിൽ അദ്ദേഹത്തിന്റെ സെക്രട്ടറിയായി സേവനം ചെയ്തു. ഫാ. ജോസഫ് ചീരൻ ആരാധനാ ശുശ്രൂഷകളിലും ഫാ. സി. ടി. ജോസ് വ്യക്തികാര്യങ്ങളിലും അന്ത്യം വരെയും അദ്ദേഹത്തെ ശുശ്രൂഷിച്ചു. അദ്ദേഹം പുറത്തിറക്കിയ 'സീയോൻ സന്ദേശം'മാസിക കുന്നംകുളത്താണ് അച്ചടിച്ചിരുന്നത്. അദ്ദേഹം പ്രസാധനം ചെയ്ത കൊച്ചി ഭദ്രാസന ഡയറക്ടറി പഴഞ്ഞിയിലാണ് അച്ചടിച്ചത്.

കൊച്ചി ഭദ്രാസനത്തിൽ ഒരു കോളജ് യാഥാർത്ഥ്യമാവാനുള്ള ശ്രമങ്ങൾക്ക് അദ്ദേഹം നേതൃത്വം വഹിച്ചു. അത് യാഥാർത്ഥ്യമാക്കി. അദ്ദേഹത്തിന്റെ ആശീർവാദത്തോടെയാണ് മലങ്കര മെഡിക്കൽ മിഷൻ ആശുപത്രി കുന്നംകുളത്ത് അടുപ്പൂട്ടിയിൽ ആരംഭിച്ചത്. കുന്നംകുളം ഭദ്രാസന രൂപീകരണത്തിൽ അദ്ദേഹം നിർണ്ണായക പങ്കു വഹിച്ചു. കുന്നംകുളത്തുകാരൻ ഫാ. കെ. ഐ. പോളിനെ എറണാകുളം പള്ളിയിൽ നിയമിച്ച് അദ്ദേഹത്തെ മേൽപ്പട്ടസ്ഥാനത്തേക്ക് നയിക്കുന്നതിൽ അദ്ദേഹം ദീർഘദൃഷ്ടിയോടെ പ്രവർത്തിച്ചു. അദ്ദേഹത്തിന്റെ ഭരണകാലം കുന്നംകുളം ചരിത്രത്തിൽ സമാധാനയുഗം എന്ന് വിശേഷിപ്പിക്കേണ്ടിയിരിക്കുന്നു. മാത്യൂസ് പ്രഥമൻ കാതോലിക്കായും, ഗീവറുഗീസ് ഒസ്താത്തിയോസ് തുടങ്ങി അഞ്ച് നവാഭിഷിക്ത മെത്രാന്മാർക്കും കുന്നംകുളത്ത് രാജോചിതമായ സ്വീകരണം ക്രമീകരിച്ചപ്പോഴും യാക്കോബ് മാർ പോളിക്കാർപ്പോസ് തുടങ്ങി അഞ്ച് മേൽപ്പട്ടക്കാരെ പഴഞ്ഞിയിൽ വച്ച് വാഴിച്ചപ്പോഴും മാർത്തോമ്മാശ്ലീഹായുടെ പത്തൊമ്പതാം ശതാബ്ദി കുന്നംകുളത്തും പഴഞ്ഞിയിലും വച്ച് അതിഗംഭീരമായി ആഘോഷിക്കപ്പെട്ടപ്പോഴും തിരുമേനിയുടെ പക്വമായ നേതൃത്വം അണിയറയിൽ അതിശക്തമായിരുന്നു. കൊച്ചിയിൽ നിന്ന് കുന്നംകുളം സ്വതന്ത്ര ഭദ്രാസനമായത് വളർച്ചക്കാണോ തളർച്ചയ്ക്കാണോ സാഹചര്യം ഒരുക്കിയതെന്ന് കാലത്തിനേ തെളിയിക്കാൻ കഴിയൂ. ഒന്നു തീർച്ച, അദ്ദേഹം കുന്നംകുളം പ്രദേശത്തെയും കുന്നംകുളം മനസ്സ് അദ്ദേഹത്തെയും അഗാധമായി സ്നേഹിച്ചിരുന്നു. പുതിയ തലമുറ ഈ അഗാധ സൗഹൃദത്തെ എത്രമാത്രം വിലമതിക്കുന്നു എന്നറിഞ്ഞു കൂടാ. വൈദികർ അന്തരിക്കുമ്പോൾ മൃതശരീരത്തിൽ കാസ വച്ചുകെട്ടുന്ന കുന്നംകുളം പഴമ കാക്കശ്ശേരി ജോസഫ് കോറെപ്പിസ്ക്കോപ്പായുടെ വിയോഗവേളയിൽ നിർത്തലാക്കിയത് അദ്ദേഹത്തിന്റെ സൗമ്യോദാരമായ നേതൃപാടവമാണ്.

പുണ്യശ്ലോകനായ ആ മഹാഗുരുവിന്റെ സ്മരണ നിലനിർത്തുവാൻ

തൃശൂർ കേന്ദ്രമാക്കി 'യൂഹാനോൻ മാർ സേവേറിയോസ് ഫൗണ്ടേഷൻ' എന്ന സാംസ്കാരിക സംഘടന പ്രവർത്തിക്കുന്നു. ഇതിന്റെ സ്ഥാപകാ ദ്ധ്യക്ഷൻ ഫാ. ഡോ. ജോസഫ് ചീരൻ, സ്മര്യപിതാവിന്റെ ജീവചരിത്രം പ്രസിദ്ധീകരിക്കുക, പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് രണ്ടാമന്റെ ചരമ നവതിയാഘോഷം സംഘടിപ്പിക്കുക, കേരള സാഹിത്യ അക്കാദ മിയിൽ ഡോ. പൗലോസ് മാർ ഗ്രീഗോറിയോസിന്റെ ഛായാചിത്രം സ്ഥാപി ക്കുക തുടങ്ങിയ സാംസ്കാരിക പ്രവർത്തനങ്ങൾക്ക് സെക്രട്ടറിയായ ഫാ. സണ്ണി ചാക്കോയുടെ സഹായത്തോടെ നേതൃത്വം വഹിച്ചു. ആർ ത്താറ്റ് ഐ.ടി.സി. യിൽ ഇദ്ദേഹത്തിന്റെ പേരിൽ ഒരു ബ്ലോക്കുണ്ട്. പഴ ഞ്ഞിപള്ളിയിൽ ഒരു കെട്ടിടത്തിന് ഈ പിതാവിന്റെ പേർ നൽകിയിരി ക്കുന്നു.

## കുന്നംകുളം 21–ാം നൂറ്റാണ്ടിലേക്ക്

'കുന്നംകുളം ക്രിസ്ത്യൻ സ്റ്റഡി സെന്റർ' എന്ന പേരിൽ പ്രവർത്തി ക്കുന്ന സംഘടന വലിയ ഒരു സംരംഭമായിരുന്നു. അതിന്റെ ആഭിമുഖ്യ ത്തിൽ 'ആത്മപോഷിണി' എന്ന പേരിൽ ഒരു പ്രസാധന കേന്ദ്രവും 'ഇട വകപത്രിക' എന്ന പേരിൽ ഒരു മാസികയും വർഷങ്ങളോളം പ്രവർ ത്തിച്ചു. ശ്രീ. എ. എസ്. ജോയ് ആയിരുന്നു അതിന്റെ പ്രധാന ചുമതല ക്കാരൻ. ഫാ. ഡോ. ജോസഫ് ചീരൻ സ്ഥാപക ചെയർമാൻ ആയിരുന്നു. പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് രണ്ടാമന്റെ ജീവചരിത്രങ്ങൾ, മല യാളത്തിലെ ലക്ഷണമൊത്ത ഒന്നാമത്തെ യാത്രാവിവരണം എന്ന് വിശേ ഷിപ്പിക്കപ്പെട്ട 'ഒരു പരദേശയാത്രയുടെ കഥ', സണ്ടേസ്കൂൾ അധ്യാപ കസഹായി, ഓർത്തഡോക്സ് സംസ്കാര പഠനങ്ങൾ തുടങ്ങിയ ഗ്രന്ഥ ങ്ങൾ 'ആത്മപോഷിണി' പ്രസിദ്ധീകരിച്ചു. ചെയർമാൻ അച്ചന്റെ ഷഷ്ഠി പൂർത്തിയോടനുബന്ധിച്ച് 'അക്ഷരങ്ങളുടെ ആചാര്യൻ' എന്ന ഗ്രന്ഥവും പ്രസിദ്ധീകരിച്ചു. ഫാ. ഡോ. ജോസഫ് ചീരൻ, ഫാ. ഡോ. ജോർജ്ജ് പുലിക്കോട്ടിൽ (പിന്നീട് ഡോ. ഗീവറുഗീസ് മാർ യൂലിയോസ് മെത്രാ പ്പോലീത്താ), ഫാ. സണ്ണി ചാക്കോ, കെ. സി. ലോഫ്സൺ തുടങ്ങിയ വർ ഈ പ്രവർത്തനങ്ങളെ ഫലപ്രദമായി നയിച്ചു.

## എം. ജെ. ഡി. പബ്ലിഷിംഗ് ഹൗസ്

ഇരുപത്തിഒന്നാം നൂറ്റാണ്ടിന്റെ പ്രതീക്ഷയായി കുന്നംകുളം കേന്ദ്ര മാക്കി പ്രവർത്തിക്കുന്ന പ്രസിദ്ധീകരണ സംരംഭമാണിത്. തമസ്കരിക്ക പ്പെട്ട മലങ്കരസഭാചരിത്രത്തിൽ വേണ്ടത്ര അറിയപ്പെടാതിരുന്ന പുലിക്കോ ട്ടിൽ തിരുമേനിമാരെ സഭാചരിത്രത്തിൽ പുനരവതരിപ്പിക്കുവാൻ ഈ പ്രസ്ഥാനം പരിശ്രമിക്കുന്നു. കോട്ടയം പഴയസെമിനാരി സ്ഥാപകന്റെ ജീവചരിത്രം രണ്ടാം പതിപ്പ് പ്രസിദ്ധപ്പെടുത്തി. പുലിക്കോട്ടിൽ മാർ ദീവ

ന്നാസ്യോസ് രണ്ടാമനെപ്പറ്റി ഇതഃപര്യന്തം രചിക്കപ്പെട്ട ജീവചരിത്രങ്ങളെല്ലാം സമാഹരിച്ച് 'മലങ്കരസഭയുടെ സുവർണ്ണയുഗശില്പി' എന്ന പേരിൽ ഒരു വാല്യവും ആ പിതാവിനെപ്പറ്റി നാളിതുവരെ എഴുതപ്പെട്ട മുഖ്യ പഠനങ്ങളും നിരീക്ഷണങ്ങളും ചേർത്ത് 'മലങ്കരസഭയുടെ സുവർണ്ണ യുഗശില്പി'യുടെ രണ്ടാം വാല്യവും പ്രസിദ്ധീകരിച്ചു. ഈ ബൃഹത് വാല്യങ്ങൾക്ക് പശ്ചാത്തലമായി പുലിക്കോട്ടിൽ രണ്ടാം തിരുമേനിയുടെ കാലഘട്ടം മുഖ്യവിഷയമായി കരോട്ടുവീട്ടിൽ ശെമവൂൻ മാർ ദീവന്നാസ്യോസ് രചിച്ച മലങ്കരസഭാചരിത്രം 'കണ്ടനാട് ഗ്രന്ഥവരി' എന്ന പേരിൽ പ്രസിദ്ധീകരിച്ചു. മലങ്കരസഭയുടെ ഇരുപതാം നൂറ്റാണ്ടിന്റെ ചരിത്രം ഒരു പുനർവായനയ്ക്കും ചർച്ചയ്ക്കും വിഷയീഭവിപ്പിക്കുവാൻ ഈ ശ്രമങ്ങൾക്ക് കഴിഞ്ഞു എന്ന് രേഖപ്പെടുത്തുവാൻ സന്തോഷമുണ്ട്. മാർ ദീവന്നാസ്യോസിന്റെ രചനകളും കല്പനകളും കത്തുകളും ചേർത്ത് ഒരു മൂന്നാം വാല്യം അടുത്ത ജൂലായ് 12-ന് പ്രസിദ്ധീകരിക്കുവാൻ അണിയറപ്രവർത്തനം പൂർത്തിയായിട്ടുണ്ട്. പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് ഒന്നാമനും കായംകുളം ഫീലിപ്പോസ് റമ്പാനും ചേർന്ന് വിവർത്തനം ചെയ്ത് 1811-ൽ ക്ലോഡിയസ് ബുക്കാനൻ ബോംബെ കൊറിയർ പ്രസിൽ നിന്ന് അച്ചടിച്ച് പ്രസിദ്ധീകരിച്ച പ്രഥമ മലയാളം ബൈബിൾ മലയാള ഭാഷയ്ക്കും കേരള സംസ്കാരത്തിനും നൽകിയ അമൂല്യസംഭാവനകളെ അവലോകനം ചെയ്യുന്ന രണ്ട് ഗ്രന്ഥങ്ങൾ മലയാളം ബൈബിളിന്റെ പ്രസിദ്ധീകരണത്തിന്റെ 200-ാം വാർഷികം പ്രമാണിച്ച് പ്രസിദ്ധീകൃതമായതും അവിസ്മരണീയമാണ്. അഹമ്മദ്ബാദ് മെത്രാസനത്തിന്റെ അദ്ധ്യക്ഷൻ ഡോ. ഗീവറുഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്താ ആണ് ഈ സംരംഭത്തിന്റെ പ്രധാന ചുമതലകൾ വഹിക്കുന്നത്. 'പാലൂർ -കുന്നംകുളം ഇടവകകൾ: ചരിത്രവും സംസ്കാരവും' എന്ന ഈ കൃതിയും ഈ സംരംഭത്തിന്റെ സൃഷ്ടിയാണെന്ന് അഭിമാനപൂർവ്വം രേഖപ്പെടുത്തട്ടെ. പഴഞ്ഞിയുടെ ശ്രേഷ്ഠാചാര്യൻ, ഓർത്തഡോക്സ് ആരാധന: ഒരു പരിപ്രേക്ഷ്യം, 'മലങ്കരസഭയും കാനോനുകളും' എന്നീ പുസ്തകങ്ങൾ ഏറെ താമസിയാതെ പ്രസിദ്ധീകരിക്കുവാൻ ലക്ഷ്യമിടുന്നുണ്ട്.

### സഭാജ്യോതിസ്

കുന്നംകുളം ഭദ്രാസനാസ്ഥാനത്തുനിന്ന് പുറപ്പെടുന്ന ത്രൈമാസികം ആണ് 'സഭാജ്യോതിസ്'. ഭദ്രാസന മെത്രാപ്പോലീത്തായുടെ തണലിൽ ഇതിന്റെ പ്രവർത്തനത്തിന് മുഖ്യനേതൃത്വം നൽകുന്നത് ഫാ. ബാബു ചെറുവത്തൂർ ആണ്. 2013 മുതൽ ഫാ. ഗീവറുഗീസ് തോലത്ത് ഭദ്രാസന സെക്രട്ടറിയായി പ്രവർത്തിക്കുന്നു.

**അനുബന്ധം 1**

# ആർത്താറ്റുകേസ്

കുന്നംകുളം ആർത്താറ്റുപള്ളി മലങ്കര മെത്രാപ്പോലീത്താ മാർ ജോസഫ് ദീവന്നാസ്യോസിന്റെ സ്വന്തം ഇടവകപ്പള്ളിയാണ്. ആർത്താറ്റുപള്ളികൾ എന്ന് അറിയപ്പെടുന്ന ആർത്താറ്റുപള്ളിയും അതിന്റെ കീഴിലുള്ള കുന്നംകുളംപള്ളി, ചിറളയംപള്ളി, തെക്കേകുരിശുപള്ളി, കിഴക്കെ പുത്തൻപള്ളി എന്നീ പള്ളികളും ഒറ്റ ഇടവകയോ, ഒറ്റ ട്രസ്റ്റോ ആയിട്ടാണ് നടന്നുവന്നിരുന്നത്. ഈ പള്ളികളിൽ ജോസഫ് മാർ ദീവന്നാസ്യോസിനെ അനുകൂലിക്കുന്നവരും നവീകരണവാദിയായ പാലക്കുന്നത്ത് തോമസ് മാർ അത്താനാസ്യോസിനെ അനുകൂലിക്കുന്നവരും ഉണ്ടായിരുന്നു. ഈ സാഹചര്യത്തിൽ ഈ പള്ളികളിൽ ചില ആഭ്യന്തര വഴക്കുകൾ ആരംഭിച്ചു. അങ്ങനെ ഇരുവിഭാഗങ്ങളും തമ്മിൽ ചില ക്രിമിനൽ കേസുകളും ഉണ്ടായി. സിവിൽകേസ് മുഖേന വേണം ഇതിനു നിവൃത്തി തേടേണ്ടതെന്ന് വിധി വന്നു. അങ്ങനെ ജോസഫ് മാർ ദീവന്നാസ്യോസും, നാല് കത്തനാരന്മാരും, പതിനാറ് അയ്മേനികളും വാദികളായി നവീകരണവാദികളായ തോമസ് മാർ അത്താനാസ്യോസിനെയും, മൂന്നു കത്തനാരന്മാരെയും, മുപ്പത്തേഴ് അയ്മേനികളെയും പ്രതികളാക്കി തൃശ്ശൂർ ജില്ലാക്കോടതിയിൽ 1069-ലെ ഒ.എസ്. 56-ാം നമ്പർ കേസ് ഫയൽ ചെയ്തു. അന്യായത്തിൽ ഇപ്രകാരം പറയുന്നു: മലങ്കരയിലെ യാക്കോബായ സുറിയാനിസഭ അന്ത്യോഖ്യാ പാത്രിയർക്കീസുമായി സംസർഗ്ഗത്തിൽ കഴിയുന്ന സഭയാണ്. ആർത്താറ്റു പള്ളികൾ യാക്കോബായ സഭാ വിശ്വാസങ്ങളിൽ അധിഷ്ഠിതമാണ്. ഈ തത്വങ്ങൾ ഉൾക്കൊള്ളുന്ന ഒരു ട്രസ്റ്റിൽ അധിഷ്ഠിതവുമാണ് ഈ പള്ളികൾ. ആർത്താറ്റു പള്ളികൾ മലങ്കര മെത്രാപ്പോലീത്താ ആയ ഒന്നാം വാദിയുടെ ആത്മീയവും, ലൗകികവും, വൈദികവുമായ അധികാരത്തിൻകീഴിലുള്ളതുമാണ്. പ്രതികൾ യാക്കോബായ സുറിയാനി സഭയുടെ ആചാരാനുഷ്ഠാനങ്ങളിൽ നിന്ന് വ്യതിചലിച്ചു പോയിരിക്കുന്നു. അതിനാൽ ഈ പള്ളികളിൽ പ്രതികളെയും അവരുടെ അനുകൂലികളെയും നിരോധിക്കണമെന്നും, പള്ളികളും സ്വത്തുക്കളും വീണ്ടെടുത്തു തങ്ങൾക്ക് നൽകണമെന്നും വാദികൾ അന്യായത്തിൽ ആവശ്യപ്പെട്ടു. ജഡ്ജി രാമചന്ദ്രയ്യർ അന്യായം ചെലവു സഹിതം തള്ളി. ഇതിന്മേൽ വാദികൾ കൊച്ചി ചീഫ് കോർട്ടിൽ 1073-ലെ 83-ാം നമ്പരായി ബോധിപ്പിച്ച അപ്പീൽ ജഡ്ജി നാരായണ മാരാർ വാദം കേട്ട് തള്ളിക്കൊണ്ടു വിധിച്ചു. വാദികൾ ഇതിന്മേൽ കൊച്ചി റോയൽ കോടതിയിൽ 1076-ൽ 7-ാം നമ്പരായി ബോധിപ്പിച്ച അപ്പീൽ ദിവാൻ എസ്. പട്ടാഭിരാമറാവു, ചീഫ് കോർട്ട് ചീഫ് ജസ്റ്റീസ്

എസ്. ലോക്ക്, സീനിയർ ജഡ്ജി ടി. സി. കൃഷ്ണമേനോൻ എന്നിവർ വാദം കേട്ട് രാജാവിന്റെ വിധിക്ക് വിധേയമായി കീഴ്ക്കോടതി വിധി അസ്ഥിരപ്പെടുത്തിയും, അന്യായം അനുവദിച്ചും 1080 കർക്കടകം 31-ന് (1905 ഓഗസ്റ്റ് 15-ന്) വിധിച്ചു. പാത്രിയർക്കീസുമായി സംസർഗ്ഗത്തിൽ കഴിയുന്ന യാക്കോബായ സുറിയാനിസഭയുടെ വിശ്വാസത്തിലും, തത്വത്തിലും, ശിക്ഷണത്തിലും ദൈവത്തെ ആരാധിക്കുന്നവർക്കായുള്ള ഒരു ട്രസ്റ്റിനാൽ ബന്ധിതമാണ് ആർത്താറ്റുപള്ളികൾ. അതിനാൽ ഈ പള്ളികളും സ്വത്തുക്കളും മലങ്കര മെത്രാപ്പോലീത്തായുടെ ആത്മീയവും, ലൗകികവും, വൈദികവുമായ അധികാരത്തിൻകീഴിലാണെന്നും വിധിയിൽ വ്യക്തമാക്കിയിട്ടുണ്ട്. വിധിപ്രകാരം വാദികൾ 1081 വൃശ്ചികം 8-ന് (1905 നവംബർ 23-ന്) ഈ അഞ്ചു പള്ളികളും സ്വത്തുക്കളും നടത്തിയെടുക്കുകയും ചെയ്തു.

**അനുബന്ധം 2**

# കുന്നംകുളം കേസ്

മലങ്കര മെത്രാപ്പോലീത്താ ഗീവറുഗീസ് മാർ ദീവന്നാസ്യോസ് മുടക്കിനുശേഷം ആദ്യമായി നിർവ്വഹിച്ച പട്ടംകൊട ശുശ്രൂഷ കുന്നംകുളം പള്ളി ഇടവകക്കാരൻ ചാക്കുണ്ണി ശെമ്മാശന് കത്തനാർ പട്ടം നൽകിക്കൊണ്ടുള്ളതായിരുന്നു. പാത്രിയർക്കീസിനാൽ മുടക്കപ്പെട്ട മെത്രാപ്പോലീത്തായിൽ നിന്ന് പട്ടമേറ്റ ചാക്കുണ്ണി കത്തനാരെ, പള്ളിയിൽ പ്രവേശിച്ച് കർമ്മങ്ങൾ നടത്തുന്നതിൽ നിന്നും നിരോധിക്കണമെന്നും, അല്ലാത്ത പക്ഷം അത് സമാധാന ലംഘനത്തിന് ഇടയാക്കുമെന്നും മറ്റും കാണിച്ച് കുന്നംകുളം പള്ളി ഇടവകയിൽപെട്ട ചിലർ തൃശൂർ ഡിസ്ട്രിക്ട് മജിസ്ട്രേട്ടിന് ഹർജി സമർപ്പിച്ചു. ഇതിന്മേൽ മജിസ്ട്രേറ്റ് ചാക്കുണ്ണി കത്തനാർക്കെതിരെ ഒരു താൽക്കാലിക ഇൻജംക്ഷൻ ഉത്തരവു പുറപ്പെടുവിച്ചു. അനന്തരം മജിസ്ട്രേട്ട് ഹർജിയിന്മേൽ മുറപ്രകാരമുള്ള വിചാരണ നടത്തിയതിൽ, മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ പക്ഷത്താണ് കുന്നംകുളം പള്ളിയിലെ ബഹുഭൂരിപക്ഷം അംഗങ്ങളെന്നും, ചാക്കുണ്ണി കത്തനാർ തങ്ങളുടെ പള്ളിയിൽ കർമ്മം നടത്തണമെന്നതാണ് അവരുടെ ആവശ്യവും ആഗ്രഹവുമെന്നുമുള്ള നിഗമനത്തിൽ എത്തിച്ചേർന്നു. താൽക്കാലിക ഇൻജംക്ഷൻ പിൻവലിച്ചുകൊണ്ട് മജിസ്ട്രേട്ട് ഉത്തരവിടുകയും, ചാക്കുണ്ണി കത്തനാർ പള്ളികളിൽ മുറയ്ക്ക് കർമ്മങ്ങൾ നടത്തിത്തുടങ്ങുകയും ചെയ്തു. ഇതേത്തുടർന്ന് പരാതിക്കാർ 1088 കുംഭത്തിൽ തൃശൂർ ജില്ലാക്കോടതിയിൽ സിവിൽകേസ് ഫയൽ ചെയ്തു. ഇതാണ് കുന്നംകുളം കേസ് എന്നറിയപ്പെടുന്ന 1088-ലെ ഒ. എസ്. 6-ാം നമ്പർ കേസ്. ജില്ലാക്കോടതിയിലെ വിസ്താരം നാലു വർഷം കൊണ്ടാണ് പൂർത്തിയായത്. പൗലൂസ് മാർ അത്താനാസ്യോസ്, കോനാട്ട് മാത്തൻ മല്പാൻ തുടങ്ങിയവർ വാദിഭാഗത്തേക്കും, മാർ ഗീവറുഗീസ് ദീവന്നാസ്യോസ്, ഇ. ജെ. ജോൺ, എം. എ. ചാക്കോ, കെ. സി. മാമ്മൻമാപ്പിള മുതലായവർ പ്രതിഭാഗത്തേക്കും വേണ്ടി കോടതിയിൽ ഹാജരായി മൊഴി നൽകി. അന്യായം തള്ളിക്കൊണ്ടും, വാദികൾക്ക് അവരുടെ ചെലവുകൾ പ്രതികൾ നൽകണമെന്ന് നിർദേശിച്ചുകൊണ്ടും 1092 മേടം 30-ന് ജില്ലാ കോടതി പുറപ്പെടുവിച്ച വിധിയിൽ, അന്വേഷണ വിചാരണ കൂടാതെയും, സമാധാനം വാങ്ങാതെയും, ന്യായമായ കാരണങ്ങൾ കൂടാതെയുമാണ് മെത്രാപ്പോലീത്തായെ പാത്രിയർക്കീസ് മുടക്കിയെന്നതിനാൽ, നിയമദൃഷ്ട്യാ മുടക്കിന് ഒരു വിലയുമില്ലെന്നും, അത് അസാധുവാണെന്നും, ചാക്കുണ്ണി കത്തനാരുടെ പട്ടം സാധുവാണെന്നും, വിവാദപള്ളിയിൽ കർമ്മങ്ങൾ നടത്താൻ അദ്ദേഹത്തിന് അവകാശമു

ണ്ടെന്നും വ്യക്തമാക്കിയിരുന്നു. പ്രസ്തുത വിധിയിന്മേൽ വാദികൾ കൊച്ചി ചീഫ് കോർട്ടിൽ അപ്പീൽ പോയെങ്കിലും, അപ്പീൽ തള്ളിയും കീഴ്കോടതി വിധി സ്ഥിരപ്പെടുത്തിയും 1093 മിഥുനം 7-ന് അപ്പീൽ കോടതി വിധി പ്രഖ്യാപിച്ചു.

അനുബന്ധം 3

# കുന്നംകുളം കാവടിക്കേസ്

കുന്നംകുളം വലിയങ്ങാടി സുറിയാനിക്കാരുടെ കേന്ദ്രം ആയിരുന്നു. റോഡിനിരുവശത്തുമായി നിരനിരയായി നിൽക്കുന്ന വീടുകൾ എല്ലാം സുറിയാനിക്കാരുടേതായിരുന്നു. അങ്ങാടിക്ക് തൊട്ടുകിഴക്ക് പുത്തൻ പള്ളി, പടിഞ്ഞാറേ അങ്ങാടിയിൽ പഴയപള്ളി, വടക്കേ അങ്ങാടിയിൽ ചിറളയം പള്ളി, തെക്കേ അങ്ങാടിയിൽ അന്തിമാളൻകാവ് പള്ളി എന്നിങ്ങനെ സുറിയാനി ക്രിസ്ത്യാനികളുടെ ദേവാലയങ്ങളേ ആ പ്രദേശത്തുണ്ടായിരുന്നുള്ളു. ആ ദേവാലയങ്ങളുടെ പെരുനാൾദിനങ്ങളിലെ ആഘോഷങ്ങളും പള്ളിപ്രദക്ഷിണങ്ങളും മാത്രമേ ആ വഴിയിലൂടെ പോയിരുന്നുള്ളു. അങ്ങാടിയിലെ താമസക്കാർ സുറിയാനി ക്രിസ്ത്യാനികൾ ആയിരുന്നുവെങ്കിലും കുന്നംകുളം നഗരത്തിന്റെ പ്രാന്തപ്രദേശങ്ങളിൽ സവർണ്ണരും അവർണ്ണരുമായ ഹിന്ദുക്കൾ ധാരാളമുണ്ടായിരുന്നു. എന്നാലും കുന്നംകുളത്ത് മതകലഹങ്ങളൊന്നും സമീപകാലത്തൊന്നും ഉണ്ടായിട്ടില്ല.

അങ്ങനെയിരിക്കെ ചില അവർണ്ണ സമുദായാംഗങ്ങൾ ആ പ്രശാന്തതയെ ഭേദിക്കുവാൻ തീരുമാനിച്ചു. സുറിയാനിക്കാരുടെ തെരുവീഥിയിലൂടെ ഒരു കാവടി ഘോഷയാത്ര നടത്തുവാൻ അവർ നിശ്ചയിച്ചു. മുമ്പൊരിക്കലും പതിവില്ലാത്ത ആ കാവടി ഘോഷയാത്ര 1117 ധനു 24–ന് ആണ് സംഘടിപ്പിക്കപ്പെട്ടത്. അന്നു പ്രഭാതത്തിൽ ഇരുപത്തിഅഞ്ചു നോമ്പ് വീടുന്നതിന്റെ തലേദിവസം റോഡരികിലുള്ള സെന്റ് തോമസ് പുത്തൻ പള്ളിയിൽ വി. കുർബ്ബാന നടക്കുകയാണ്. അതിന്റെ മുമ്പിലുള്ള റോഡിലൂടെ കാവടിഘോഷയാത്ര ചെണ്ടമേളത്തിന്റെ അകമ്പടിയോടെ നീങ്ങി. ചെണ്ടക്കാരും മറ്റു വാദ്യക്കാരും പൂജാരിയും ഉൾപ്പെടെ നാലഞ്ചുപേർ മാത്രമേ ആ കാവടി ഘോഷയാത്രയിൽ ഉണ്ടായിരുന്നുള്ളു. മുമ്പൊരിക്കലും പതിവില്ലാത്ത ആ ഘോഷയാത്ര പള്ളിയുടെ മുമ്പിലെത്തിയപ്പോൾ കൊട്ടു നിർത്തി മുന്നോട്ടു പോകാൻ അങ്ങാടിക്കാരായ പള്ളി ഭക്തന്മാർ കാവടിക്കാരോട് ആവശ്യപ്പെട്ടു. ആവശ്യം ആദ്യം സൗമ്യഭാഷയിലും പിന്നീട് അരിശത്തോടെയും ആയി. ആ അഭ്യർത്ഥന അവഗണിക്കപ്പെട്ടു. ക്രുദ്ധരായ സുറിയാനിക്കാർ ആ അഞ്ചംഗ കാവടി ഘോഷയാത്രയെ ആക്രമിച്ചു. കാവടിസംഘക്കാർ ഓടിപ്പോയി. സവർണ്ണ ക്ഷേത്ര പരിസരങ്ങളിൽ അവർണ്ണർക്ക് പ്രവേശനം ഇല്ലാതിരുന്ന ആ കാലത്ത് ഈ വിഷയം ഒരു മതപ്രശ്നമായി സ്ഥലവാസികളായ ഹിന്ദുക്കളുടെ നേതാവ് കാണിപ്പയ്യൂർ ശങ്കരൻ നമ്പൂതിരിപ്പാട് ഏറ്റെടുത്തു. ഒരു സാമുദായിക കലാപമായി കാര്യങ്ങൾ വഷളായി. വീണ്ടും ഒരു കാവടിഘോ

ഷയാത്ര വിജയകരമായി നടത്തുവാൻ നമ്പൂതിരിപ്പാട് ആഹ്വാനം നൽകി. കാവടി ഘോഷയാത്ര നടത്തുവാൻ ഹിന്ദുക്കളും തടയുവാൻ സുറിയാനി ക്രിസ്ത്യാനികളും തീരുമാനം പ്രഖ്യാപിച്ചു. 1942 ഫെബ്രുവരി 7-ാം തീയ തിയിലെ കാവടിയാത്ര നിരോധിച്ചുകൊണ്ട് സർക്കാർ ഉത്തരവായി. കുന്നംകുളം എം.എൽ.സി. ശ്രീ. സി. വി. ഇയ്യുവിന്റെ ശുപാർശപ്രകാരം കാവടിയാത്രയെ തടയരുതെന്ന് ഒരു കല്പന മൂലം പ. കാതോലിക്കാ ബാവാ അനുയായികളെ ഉപദേശിച്ചു. ഒത്തുതീർപ്പ് ചർച്ചയിൽ ഘോഷ യാത്ര ദിവാൻ അനുവദിച്ചു. നിരോധനാജ്ഞ പിൻവലിക്കപ്പെട്ടു. 1942 മാർച്ച് 4-ന് കാവടിയാത്ര തീരുമാനിക്കപ്പെട്ടു. സായുധ പോലീസിന്റെ അകമ്പടിയോടെ ഘോഷയാത്ര നിശ്ചിത വഴിയിലൂടെ നീങ്ങി. സുറിയാ നിക്കാർ റോഡിൽ തീയിട്ട് യാത്രയെ പ്രതിരോധിച്ചു. കല്ലേറും ഉണ്ടായി. ലഹളയ്ക്ക് നേരെ വെടിവെയ്ക്കുവാൻ പക്വമതിയായിരുന്ന പോലീസ് കമ്മീഷണർ ആജ്ഞ നൽകിയില്ല. ലഹള മൂലം കാവടിയാത്ര അന്നും പരാജയപ്പെട്ടു. മാർച്ച് 5-ന് നടത്തിയ കാവടിയാത്രയും പരാജയപ്പെട്ടു. തുടർന്ന് കേസുകളും അസ്വസ്ഥതകളും പടർന്നു പിടിച്ചു. മാർച്ച് 9-ന് സർക്കാരിന്റെ മേൽനോട്ടത്തിൽ കാവടിയാത്ര നടത്തുവാൻ തീരുമാന മായി. രാജാവിന്റെ കാവടിയാത്ര നിശ്ചിത സമയത്ത് അനിഷ്ട സംഭവ ങ്ങൾ കൂടാതെ കടന്നുപോയി.

വീണ്ടും 1942 മാർച്ച് 28-ന് മറ്റൊരു കാവടി ഘോഷയാത്ര ആസൂ ത്രണം ചെയ്യപ്പെട്ടു. അത് പരാജയത്തിൽ കലാശിച്ചു. അതോടെ ആ പദ്ധതിക്ക് തിരശ്ശീല വീണു. ഹിന്ദു-ക്രിസ്ത്യൻ വർഗ്ഗീയ ലഹള ഇന്നും കുന്നംകുളത്ത് അടഞ്ഞ അദ്ധ്യായമായി തുടരുന്നു.

**അനുബന്ധം 4**

# കേരള നവോത്ഥാനത്തിന് കുന്നംകുളത്തിന്റെ സംഭാവനകൾ

## കേരള നവോത്ഥാനവും കുന്നംകുളം

കേരള നവോത്ഥാന നേതാക്കളിൽ പലരുടെയും പേരുകൾ പലരും എടുത്തു പറയുന്നുണ്ടെങ്കിലും അതിൽ ഏറ്റവും പ്രാധാന്യം അർഹിക്കുന്നവർ ശ്രീനാരായണഗുരു (1855–1928), അയ്യൻകാളി (1866–1941), സഹോദരൻ അയ്യപ്പൻ (1887–1968), വക്കം അബ്ദുൾ ഖാദർ മൗലവി (1873–1932) തുടങ്ങിയവരൊക്കെയാണ്. ബ്രാഹ്മണാധിപത്യത്തെ വെല്ലുവിളിച്ചത് ശ്രീനാരായണഗുരുവായിരുന്നു. വിദ്യാഭ്യാസത്തിനും, വ്യവസായത്തിനും സംഘടനാ പ്രവർത്തനത്തിനും ഊന്നൽ കൊടുത്തുകൊണ്ടുള്ളതായിരുന്നു ശ്രീനാരായണഗുരുവിന്റെ പ്രവർത്തനങ്ങൾ. സഹോദരൻ അയ്യപ്പന്റെ സഹോദര പ്രസ്ഥാനം, സാമൂഹ്യ പരിഷ്കരണ പ്രസ്ഥാനങ്ങളുടെ വളർച്ചയ്ക്ക് കാരണമായിട്ടുണ്ട്. വക്കം അബ്ദുൾ ഖാദർ മൗലവിയുടെ ധർമ്മപരിപാലന സംഘം, ശ്രീനാരായണ പരിപാലനസംഘത്തിൽ നിന്ന് പ്രചോദനം ഉൾക്കൊണ്ടുകൊണ്ടുണ്ടായ പ്രസ്ഥാനമാണ്.

കേരള നവോത്ഥാന നേതാക്കൾക്ക് പ്രചോദനം നൽകിയത് ക്രിസ്ത്യൻ മിഷണറിമാരുടെ പ്രവർത്തനങ്ങൾ ആയിരുന്നു എന്നത് ഒരു വാസ്തവമാണ്. മിഷണറിമാരുടെ പ്രവർത്തനങ്ങൾ ഇംഗ്ലീഷ് വിദ്യാഭ്യാസത്തിനും, അച്ചടിക്കും, എല്ലാ ജാതിക്കാർക്കും ഒന്നിച്ചിരുന്നു പഠിക്കാൻ അവസരം നൽകാനും, ഉയർന്ന താഴ്ന്ന ജാതിവ്യത്യാസം ഒഴിവാക്കാനും, ശാസ്ത്രാഭിരുചി വളർത്താനും തൽഫലമായി വ്യവസായവത്ക്കരണത്തിനും കാരണമായിത്തീർന്നു.

ശ്രീനാരായണ ഗുരുവിനും, അയ്യൻകാളിക്കും, സഹോദരൻ അയ്യപ്പനും, വക്കം അബ്ദുൾ ഖാദർ മൗലവിക്കും മുൻപേ ജീവിച്ചിരുന്ന, പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് ഒന്നാമൻ (1740–1816) തിരുമേനിയെപ്പറ്റി കേരള നവോത്ഥാന നേതാക്കളുടെ പട്ടികയിൽ എവിടെയും ഉൾപ്പെടുത്തിയതായി കാണുന്നില്ല.

റവ. ഫാ. ഡോ. ജോസഫ് ചീരൻ രചിച്ച "ഇന്ത്യൻ ഓർത്തഡോക്സ് സഭാചരിത്ര വിജ്ഞാനകോശം" എന്ന പുസ്തകത്തിൽ കേരള നവോത്ഥാനത്തിന് കുന്നംകുളത്തിന്റെ സംഭാവനകൾ പലതും എടുത്തു കാണിച്ചിട്ടുണ്ട് എന്നത് സന്തോഷത്തിന് വകനൽകുന്നു (കോട്ടയ്ക്കൽ പബ്ലീഷേഴ്സ്, മാങ്ങാനം കോട്ടയം, 2007).

കുന്നംകുളം പ്രദേശത്തെ ആത്മീയ ആചാര്യനും മലങ്കര ഓർത്തഡോക്സ് സഭയുടെ, സഭാജ്യോതിസ്സും കോട്ടയത്തെ ഓർത്തഡോക്സ് സെമിനാരി സ്ഥാപകനും ആയ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് ഒന്നാമൻ കേരള നവോത്ഥാനത്തിന് വലിയ സംഭാവനകൾ നൽകിയ വ്യക്തിയാണ്. കേരള നവോത്ഥാനത്തിന് വിത്തുപാകിയ ഇംഗ്ലീഷ് വിദ്യാഭ്യാസം തുടങ്ങിയത് പുലിക്കോട്ടിൽ ഒന്നാമൻ തിരുമേനി ആണ് എന്നത് തന്നെ കുന്നംകുളത്തിന്റെ സംഭാവനകളിൽ വലുതായി കാണേണ്ടതാണ്.

## നവോത്ഥാനകാലത്തെ മലയാള സാഹിത്യത്തിനും സംസ്കാരത്തിനും കുന്നംകുളം പ്രദേശത്തിന്റെ സംഭാവനകൾ

നവോത്ഥാന കാലഘട്ടത്തിലെ മലയാള ഗദ്യസാഹിത്യം വളർന്നതിൽ പ്രധാന പങ്കു വഹിച്ചത് ക്രിസ്ത്യാനികൾ ആണെന്നു പറയുന്നതിൽ അതിശയോക്തിയില്ല.

“ക്രിസ്തീയ സാഹിത്യം പുരോഗമിച്ചത് പാട്ടും ഗദ്യവുമായിട്ടാണ്” എന്ന് പി. കെ. ഗോപാലകൃഷ്ണൻ അഭിപ്രായപ്പെടുന്നു. “പാട്ടുകളിൽ പ്രധാന ഇനം കല്യാണപാട്ടുകൾ ആണ്. അന്തം ചാർത്ത് പാട്ട്, മൈലാഞ്ചിപാട്ട്, അയനിപാട്ട്, വട്ടക്കളിപ്പാട്ട്, പന്തൽപ്പാട്ട്, എണ്ണപ്പാട്ട്, കളിപ്പാട്ട് എന്നിങ്ങനെ നിരവധി പാട്ടുകൾ ഡോ. പി. ജെ. തോമസ് വിവരിക്കുകയും ഉദാഹരിക്കുകയും ചെയ്തിട്ടുണ്ട്... പള്ളിപ്പാട്ടുകൾ എന്ന പേരിൽ പ്രചരിച്ചു കാണുന്ന പാട്ടുകളും ഈ കാലഘട്ടത്തിലേതു തന്നെ (16-ാം നൂറ്റാണ്ട്)” (*കേരളത്തിന്റെ സാംസ്കാരിക ചരിത്രം*, പി. കെ. ഗോപാലകൃഷ്ണൻ, പേജ് 491). കുന്നംകുളം സ്വദേശിയായ അഡ്വ. പി. സി. മാത്യു രചിച്ച ‘ആർത്താറ്റ് പള്ളിപ്പാട്ടും ചരിത്രരേഖകളും’ എന്ന പുസ്തകം, ചാട്ടുകുളങ്ങര പള്ളിയുടെ 19-ാം നൂറ്റാണ്ടിലെ ചരിത്ര സംഭവങ്ങളെ വിവരിക്കുന്നതായി കാണാം. പള്ളിപ്പാട്ട് എഴുതിയത് പരേതനായ പനയ്ക്കൽ ഇക്കാക്കു കുര്യപ്പൻ (കുന്നംകുളം സ്വദേശി) ആണ്. പാട്ട് രചിക്കപ്പെട്ടത് 1825-ൽ ആണ്. പള്ളിപ്പാട്ടിൽ വിവരിക്കുന്ന കത്തനാർ പുലിക്കോട്ടിൽ ഇട്ടൂപ്പ് കത്തനാർ (പിന്നീട് പുലിക്കോട്ടിൽ ഒന്നാമൻ തിരുമേനി) ആണ് എന്നു കാണുന്നു.

ജർമ്മൻ ഇവാഞ്ചലിസ്റ്റ് വി. നാഗൽ (1867) താമസിച്ചിരുന്നത് കുന്നംകുളത്തായിരുന്നു. അദ്ദേഹത്തിന്റെ ഭാര്യ കുന്നംകുളത്ത് അധ്യാപികയായിരുന്നു. കുന്നംകുളത്ത് കാളവണ്ടിയിൽ യാത്ര ചെയ്തുകൊണ്ടിരിക്കവേ ആണത്രെ അദ്ദേഹം പ്രശസ്തമായ “സമയാംരഥത്തിൽ ഞാൻ സ്വർഗ്ഗയാത്ര ചെയ്യുന്നു” എന്ന ഗാനം രൂപപ്പെടുത്തിയത്. “ദൈവത്തിന്റെ ഏകപുത്രൻ”, “യേശുവിൻ തിരുപ്പാദത്തിൽ” എന്നു തുടങ്ങി പല പ്രശസ്ത ഗാനങ്ങളും അദ്ദേഹം രചിച്ചിട്ടുണ്ട്.

ഗദ്യസാഹിത്യത്തിലേക്കുള്ള സംഭാവനകൾ പ്രധാനമായും മിഷണറിമാരുടെ മതപ്രചരണവുമായി ബന്ധപ്പെട്ടു കിടക്കുന്നു. വേദഗ്രന്ഥങ്ങൾ പലതും സുറിയാനിയിൽ നിന്നും മറ്റു ഭാഷകളിൽ നിന്നും വിവർത്തനം ചെയ്യപ്പെട്ടിട്ടുണ്ട്. അർണോസ് പാതിരി കുന്നംകുളത്തിനടുത്ത പ്രദേശമാണ് പ്രവർത്തനമേഖലയാക്കിയത്. പല നിഘണ്ടുക്കളും പല മിഷണറിമാരും രചിച്ചിട്ടുണ്ട്.

കുന്നംകുളത്തെ പുലിക്കോട്ടിൽ ഇട്ടൂപ്പ് 19–ാം നൂറ്റാണ്ടിൽ ആരംഭിച്ച ARP പ്രസ്സ് (അക്ഷരരത്ന പ്രകാശിനി പ്രസ്സ്) പലതുകൊണ്ടും പ്രാധാന്യം അർഹിച്ചിരുന്നു. “ആത്മപോഷിണി”, “കഥാ മാലിക” എന്നീ മാസികകൾ ഇവിടെനിന്ന് പ്രസിദ്ധീകരിക്കയും മലങ്കരസഭയുടെ കുർബ്ബാന തക്സാ, പ്രുമിയോൻ, ആനീദാ, ആണ്ടുതക്സാ എന്നിവയുടെ ആദ്യ മലയാള വിവർത്തനങ്ങൾ പ്രസിദ്ധീകരിക്കുകയും ചെയ്തത് ARP പ്രസ്സിൽ നിന്നാണ്. കുന്നംകുളം സ്വദേശി, പുലിക്കോട്ടിൽ ജോസഫ് ശെമ്മാശൻ നടത്തിയ “ആത്മപോഷിണി”യിൽ സ്വദേശി രാമകൃഷ്ണ പിള്ള (1889), മഹാകവി വള്ളത്തോൾ (1878) തുടങ്ങിയവർ വിവിധ കാലത്തെ പത്രാധിപന്മാരായിരുന്നു. സഭാകാഹളം എന്നൊരു മാസികയും പുലിക്കോട്ടിൽ ശെമ്മാശൻ നടത്തിയിരുന്നു. (*സഭാചരിത്ര വിജ്ഞാനകോശം*, പേജ് 231).

ഇതിനു പുറമെ എഴുത്തച്ഛന്റെ കിളിപ്പാട്ട് കൃതികൾ ഇവിടെനിന്നും പ്രസിദ്ധീകരിച്ചിരുന്നു. ARP നിഘണ്ടു ഒരു ARP പ്രസിദ്ധീകരണം ആയിരുന്നു. “മലയാള മനോരമ” തിരുവിതാംകൂറിലെ ദിവാൻ സർ. സി. പി. രാമസ്വാമിഅയ്യർ നിരോധിച്ചപ്പോൾ പത്രം മുടങ്ങാതെ പ്രസിദ്ധീകരിച്ചത് കുന്നംകുളം ARP പ്രസ്സിൽ അച്ചടിച്ചായിരുന്നു (സഭാചരിത്ര വിജ്ഞാനകോശം, പേജ് 3–4). മലയാള മനോരമ നടത്തുന്നതിനുവേണ്ടി വർഗ്ഗീസ് മാപ്പിള ആരംഭിച്ച കമ്പനിയിൽ പുലിക്കോട്ടിൽ രണ്ടാമൻ തിരുമേനി ഓഹരിക്കാരനായിരുന്നു. തിരുമേനിക്ക് പത്രപ്രവർത്തനത്തിൽ ഉണ്ടായിരുന്ന താല്പര്യം ആയിരുന്നു തിരുമേനിയെ വർഗീസ് മാപ്പിളയുമായി സൗഹൃദത്തിലാക്കിയത്.

കുന്നംകുളത്തെ അച്ചടിയുടെ നാട് എന്ന് വിശേഷിപ്പിക്കുന്നതിൽ തെറ്റില്ല. ‘പുലിക്കോട്ടിൽ കത്തനാർസ് പ്രസ്സ്’ 1850–കളിൽ കുന്നംകുളത്ത് ആരംഭിച്ചു. ഏഷ്യയിലെ ഒന്നാമത്തെ മാറാനായ സുറിയാനി പ്രസ്സ് ആയിരുന്നു അത്. ഈ പ്രസ്സ് സ്ഥാപിച്ചത് പുലിക്കോട്ടിൽ രണ്ടാമൻ തിരുമേനി ആയിരുന്നു. കുന്നംകുളത്തെ പാറമ്മൽ കുത്തൂർ ഇട്ടൂപ്പ് സ്ഥാപിച്ച അച്ചുകൂട്ടം കേരളത്തിലെ ആദ്യത്തെ പ്രസ്സുകളുടെ കൂട്ടത്തിൽ പെടുത്താവുന്നതാണ് (*സഭാവിജ്ഞാനകോശം*, പേജ് 219).

“അനുഗൃഹീതരായ ഏതാനും സാഹിത്യകാരന്മാരെ കുന്നംകുളം പ്രദേശം, കേരളത്തിന് സംഭാവന ചെയ്തിട്ടുണ്ട്. സാമൂതിരിയുടെ പണ്ഡിതസദസ്സിലെ പ്രമുഖ അംഗങ്ങൾ ആയിരുന്ന പയ്യൂർ ഭട്ടതിരിമാരാണ് അവരിൽ പ്രധാനികൾ. പയ്യൂർ മഹർഷിമാർ എന്ന പരമ്പരയിൽ അറിയപ്പെടുന്ന മൂന്നു കവികൾ നിരവധി സംസ്കൃത കൃതികളും വ്യാഖ്യാനങ്ങളും രചിച്ചിട്ടുണ്ട്. പയ്യൂർ കുന്നംകുളത്തിനടുത്താണ്. “യാക്കോബ് നാടകം” രചിച്ച പാറമേൽ ഇട്ടൂപ്പ് (1902), കവിതകളും വ്യാഖ്യാനങ്ങളും ആയി ഒരു ഡസനിലേറെ കൃതികൾ രചിച്ച പനയ്ക്കൽ യാക്കോബ് കത്തനാർ, രണ്ടു ഡസനിലേറെ കൃതികൾ രചിച്ച കൈക്കുളങ്ങര രാമവാരിയർ, പണ്ഡിതരാജൻ കാണിപ്പയ്യൂർ സുബ്രഹ്മണ്യൻ നമ്പൂതിരിപ്പാട്, പുലിക്കോട്ടിൽ യൗസേപ്പ് ശെമ്മാശൻ, നോവലുകളും കാവ്യങ്ങളും രചിച്ച ജോസഫ് ചെറുവത്തൂർ, സി. വി. ശ്രീരാമൻ (വാസ്തുഹാരാ), ഐപ്പ് പാറമേൽ, ഏകലവ്യൻ, അഡ്വ. പി. സി. മാത്യു പുലിക്കോട്ടിൽ, വി. ടി. ജോസഫ്, ഫാ. ഡോ. ജോസഫ് ചീരൻ, തച്ചുശാസ്ത്രജ്ഞൻ കാണിപ്പയ്യൂർ കൃഷ്ണൻ നമ്പൂതിരിപ്പാട്, ചലച്ചിത്രനടൻ വി. കെ. ശ്രീരാമൻ തുടങ്ങിയ പ്രതിഭകളും ഇക്കൂട്ടത്തിൽ പെടുന്നു (സഭാചരിത്ര വിജ്ഞാന കോശം, പേജ് 235). ഈ പട്ടിക ഇന്നത്തെ തലമുറയിൽ തുടരുന്നു എന്നതും അഭിമാനകരമായ വസ്തുത തന്നെ.

നവീകരണത്തിന്റെ സദ്ഫലങ്ങളിൽ ഒന്നായിരുന്നു ആരാധന മാതൃഭാഷയിൽ എന്ന മുദ്രാവാക്യം. അതിന്റെ ആദ്യഫലം പുറപ്പെട്ടത് കുന്നംകുളത്തു നിന്നായിരുന്നു. പുലിക്കോട്ടിൽ യൗസേഫ് ശെമ്മാശൻ ആയിരുന്നു അതിന്റെ തുടക്കം കുറിച്ചത്. ‘ആത്മപോഷിണി’യുടെ പത്രാധിപരായി കുന്നംകുളത്ത് താമസിച്ചിരുന്ന മഹാകവി വള്ളത്തോൾ നാരായണമേനോൻ, മലയാളത്തിലേക്കുള്ള വിവർത്തനത്തിന്റെ ഭാഷ സുദൃഢമാക്കി. ആദ്യം കുന്നംകുളത്തു മാത്രം നടന്നിരുന്ന മലയാള വിവർത്തനത്തിന്റെ അച്ചടി ക്രമേണ കോട്ടയത്തേക്കും, പാമ്പാക്കുടയിലേക്കും വ്യാപിച്ചു. സ്വദേശി പ്രസ്ഥാനം കുന്നംകുളത്ത് നിന്ന് തുടങ്ങിയെങ്കിലും ദേശീയ തലത്തിൽ അത് വളർന്നത് വളരെ കഴിഞ്ഞിട്ടായിരുന്നു (*സഭാചരിത്ര വിജ്ഞാന കോശം*, ഫാ. ഡോ. ജോസഫ് ചീരൻ, പേജ് 236-237).

കടവല്ലൂർ ‘അന്യോന്യം’ പ്രശസ്തമാണ്. ഋഗ്വേദം പഠിച്ചവർ മത്സരത്തിൽ പങ്കെടുക്കുകയും, അവസാനത്തെ പരീക്ഷ പാസ്സാകുന്നവർ “കടന്നിരിക്കൽ” എന്ന സ്ഥാനത്തിന് അർഹരാകുകയും ചെയ്യുന്നത് ഇന്നും നടന്നു കൊണ്ടിരിക്കുന്ന ഒരു പരീക്ഷാ സമ്പ്രദായമാണ്. കടവല്ലൂർ കുന്നംകുളത്തിനടുത്ത പ്രദേശമാണ്.

വള്ളത്തോൾ ചെറുതുരുത്തിയിൽ സ്ഥാപിച്ച കലാമണ്ഡലം തുടങ്ങിയത് കുന്നംകുളത്തു നിന്നാണ്. "കേരളത്തിന്റെ തനത് ദൃശ്യകലാരൂപങ്ങളായ കൂത്ത്, കൂടിയാട്ടം, കഥകളി തുടങ്ങിയ അനുഷ്ഠാനപ്രധാനങ്ങളായ കലാമാതൃകകൾ രൂപപ്പെട്ടത് കുന്നംകുളം പ്രദേശത്തു നിന്നാണ്. കഥകളിയുടെ പ്രാഗ്‌രൂപമായ കൃഷ്ണനാട്ടം ആദ്യം അരങ്ങേറിയത് കുന്നംകുളത്തിനടുത്തുള്ള ഗുരുവായൂർ ക്ഷേത്രത്തിൽ വെച്ചാണ്. ഈ കലാരൂപങ്ങളെ ചിട്ടപ്പെടുത്തുവാനും, ശാസ്ത്രീയമായി പരിശീലിപ്പിക്കുവാനും, വികസിപ്പിക്കാനുമായി, കേരള കലാമണ്ഡലം ആദ്യമായി ആരംഭിച്ചത്, 1930 നവംബർ 9–ാം തീയതി, കുന്നംകുളം പ്രദേശത്തുള്ള കക്കാട് വെച്ചായിരുന്നു. മണക്കുളം മുകുന്ദ രാജാവിന്റെ പ്രോത്സാഹനവും വള്ളത്തോളിന്റെ നേതൃത്വവും കുന്നംകുളത്തെ പ്രേക്ഷകരും ഈ സംരംഭത്തെ വളർത്തി. കുന്നംകുളത്തുള്ള മണക്കുളം രാജാവിന്റെ കുടുംബവക കഥകളിക്കോപ്പുകൾ ആണ് കലാമണ്ഡലത്തിന്റെ ആദ്യത്തെ ചമയങ്ങൾ. കുന്നംകുളം ARP പ്രസ്സിലെ പ്രൂഫ് റീഡർ ആയും, ആത്മപോഷിണി മാസികയുടെ പത്രാധിപർ ആയും മഹാകവി വള്ളത്തോൾ, കുന്നംകുളത്ത് താമസിക്കുമ്പോൾ ആണ്, കുന്നംകുളത്ത് കേരള കലാമണ്ഡലം സ്ഥാപിതമായത്. ബാലാരിഷ്ടതകൾ മാറിയതിന് ശേഷം മുളംകുന്നത്തുകാവിലേക്കും പിന്നീട് ചെറുതുരുത്തിയിലേക്കും, കലാമണ്ഡലം വികസിക്കുകയാണ് ഉണ്ടായത്."

## കുന്നംകുളം സ്വദേശിയായ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് ദ്വിതീയൻ (1832–1909) തിരുമേനിയുടെ സംഭാവനകൾ

19–ാം നൂറ്റാണ്ടിന്റെ ഉത്തരാർദ്ധത്തിൽ കേരള നവോത്ഥാനത്തിന് മഹത്തായ സംഭാവനകൾ നൽകിയ പുലിക്കോട്ടിൽ രണ്ടാമൻ തിരുമേനി, കുന്നംകുളത്തിന്റെയും മലങ്കരസഭയുടെയും അഭിമാനമാണ്.

നവീകരണ ആശയങ്ങൾക്ക് എതിരായ ഓർത്തഡോക്സ് സഭയുടെ പുരാതനമായ വിശ്വാസസത്യങ്ങൾ ജനങ്ങളിൽ ഉറപ്പിച്ചു നിർത്തുന്നതിനുവേണ്ടി ആയിരുന്നു തിരുമേനി പുലിക്കോട്ടിൽ ജോസഫ് കത്തനാഴ്സ് പ്രസ്സ്, സെന്റ് തോമസ് പ്രസ്സ് എന്നിവ സ്ഥാപിക്കുകയും ആരാധനക്രമങ്ങൾ അച്ചടിക്കുകയും സഭയിൽ പ്രയോഗത്തിൽ വരുത്തുകയും ചെയ്തത്.

കേരള പതാക, ഇടവകപത്രിക, സുറിയാനി സുവിശേഷകൻ എന്നീ പ്രസിദ്ധീകരണങ്ങൾ ആരംഭിക്കുകയും അതുവഴി സഭയുടെ വിശ്വാസസത്യങ്ങൾ ജനങ്ങളിൽ എത്തിക്കുകയും ചെയ്തു.

കേരളത്തിലെ ഒന്നാമത്തെ സമുദായ സംഘടനയായ "മലങ്കര സുറി

യാനി ക്രിസ്ത്യാനി അസ്സോസ്സിയേഷൻ" (1873) രൂപംനൽകിയത് പുലിക്കോട്ടിൽ രണ്ടാമൻ തിരുമേനി ആയിരുന്നു. തിരുമേനിയുടെ ഏറ്റവും വലിയ സംഭാവന 250-ഓളം സ്കൂളുകൾ സ്ഥാപിച്ചു എന്നതാണ്. ഗവൺമെന്റിൽ നിന്ന് ഗ്രാന്റ് കിട്ടാൻ ബുദ്ധിമുട്ടു വന്ന അവസരങ്ങളിൽ തന്റെ സ്വർണ്ണമോതിരവും അംശവടിയും പണയം വെച്ചിട്ടുപോലും സ്കൂളുകൾ നിലനിർത്താൻ തിരുമേനി കാണിച്ച ഉത്സാഹം സഭയും സഭയ്ക്കു വെളിയിലുള്ളവരും വിലയിരുത്തി കാണാത്തതിൽ ദുഃഖം പ്രകടിപ്പിക്കുകയേ നിവൃത്തിയുള്ളൂ.

പുലിക്കോട്ടിൽ രണ്ടാമൻ തിരുമേനിയുടെ മേൽനോട്ടത്തിൽ അവർണ്ണരെ ശുദ്ധീകരിക്കാനായി അക്ഷരാഭ്യാസ ക്ലാസ്സുകളും നടത്തിയിരുന്നു. ശുചിത്വബോധം ഈ ക്ലാസ്സുകളിൽ പഠിപ്പിച്ചിരുന്നു. പിൽക്കാലത്ത് "സ്ലീബാദാസ സമൂഹം" ഈ പ്രവർത്തനങ്ങളിൽ നിന്ന് പ്രചോദനം ഉൾക്കൊണ്ടുകൊണ്ടു സമൂഹത്തിന് സേവനം നൽകിവരുന്നു എന്നത് ഇവിടെ ഓർത്തുപോകുന്നു. അവർണ്ണരെ കൂടി സമൂഹത്തിന്റെ മുഖ്യധാരയിൽ എത്തിക്കാൻ തിരുമേനി നടത്തിയ ശ്രമം, ഒരിക്കലും മറക്കാവുന്നതല്ല. സാക്ഷരതയിൽ മുന്നിട്ടുനിൽക്കുന്ന കേരളം മുൻകാല പ്രവർത്തകരെ വേണ്ടവിധം ആദരിക്കുന്നില്ല എന്നതു എടുത്തുപറയാതെ വയ്യ.

നിധിയിരിക്കൽ മാണി കത്തനാർ (1842–1904), പുലിക്കോട്ടിൽ രണ്ടാമൻ തിരുമേനിയും ആയി സഹകരിച്ച് കോട്ടയത്ത് ഒരു "ജാത്യൈക്യ സംഘടന" രൂപവൽക്കരിക്കാൻ ശ്രമിക്കയും കോട്ടയത്ത് ഇരുവരുടെയും പേരിൽ "വുഡ്ലാൻഡ്സ്" ബംഗ്ലാവും സ്ഥലവും വിലകൊടുത്തു വാങ്ങുകയും ചെയ്തുവെങ്കിലും പിന്നീട് മാണി കത്തനാർ തന്റെ സഭയായ റോമൻ കത്തോലിക്കാ സഭയുടെ നിസ്സഹകരണം മൂലം ആ സംരഭത്തിൽ നിന്ന് ഒഴിവായപ്പോൾ അദ്ദേഹത്തിന്റെ ഷെയർ തിരിച്ചുകൊടുത്ത് ആ സ്ഥലം പുലിക്കോട്ടിൽ രണ്ടാമൻ തിരുമേനി സ്വന്തമാക്കി. ആ സ്ഥലം അങ്ങനെ മലങ്കരസഭയുടേതായി. ഇന്നത്തെ എം. ഡി., ബസേലിയോസ് കോളജ്, മലയാള മനോരമ ഉൾപ്പെടുന്ന വിസ്തൃമായ സ്ഥലം, അന്ന് വാങ്ങിയിരുന്നില്ലെങ്കിൽ അതു കേരള നവോത്ഥാനത്തിന്റെ ചരിത്രത്തിൽ പല സംഗതികൾക്കും കാരണമാകുമായിരുന്നില്ല. ജാത്യൈക്യ സംഘടന ഒരു എക്യുമെനിക്കൽ സ്വഭാവമുള്ള സംഘടനയായിരുന്നു. കത്തോലിക്കരും ഓർത്തഡോക്സുകാരുമായി ഒന്നിച്ചു പ്രവർത്തിക്കുന്നതിനു വേണ്ടി ഉണ്ടാക്കിയ സംഘടനയായിരുന്നു അത്. പക്ഷേ, നിർഭാഗ്യവശാൽ ആ സംഘടന നിലനിന്നില്ല. ജാത്യൈക്യ സംഘടന പരാജയമായിരുന്നുവെങ്കിലും അത് പ്രകടമാക്കിയ ഐക്യദാഹം ആവേശപ്രദമായിരുന്നു. ലോകചരിത്രത്തിലെ ആദ്യ എക്യുമെനിക്കൽ പ്രസ്ഥാനമായിരുന്നു അത്. പിന്നീട് രൂപംകൊണ്ട പല സംഘടനകൾക്കും ജാത്യൈക്യ സംഘടന ഒരു പ്രചോദനം ആയിരുന്നു.

പുലിക്കോട്ടിൽ രണ്ടാമൻ തിരുമേനിയുടെ നവോത്ഥാന പ്രവർത്തന ങ്ങളിൽ ദയറാ പ്രസ്ഥാനവും ഉൾപ്പെടുന്നു. അവിവാഹിതരായ വൈദി കരെ പൂർണ്ണസമയവും സഭയ്ക്ക് ഉപയോഗപ്പെടുത്തുവാൻ വേണ്ടിയാണ് തിരുമേനി ദയറാ പ്രസ്ഥാനം തുടങ്ങിയത്. വെട്ടിക്കൽ ദയറാ ആയിരുന്നു ആദ്യം തുടങ്ങിയത്. സഭയിലെ പ്രഥമ പരിശുദ്ധനായി പ്രഖ്യാപിക്കപ്പെട്ട പരുമല തിരുമേനി ഈ ദയറായുടെ സന്താനമാണ്. അതുപോലെ തന്നെ പുലിക്കോട്ടിൽ രണ്ടാമൻ തുടങ്ങിവെച്ച പ്രസ്ഥാനമാണ് വിദ്യാർത്ഥി പ്രസ്ഥാനം (പിന്നീട് മാർ ഗ്രീഗോറിയോസ് വിദ്യാർത്ഥി പ്രസ്ഥാനം - MGOCSM).

പുലിക്കോട്ടിൽ രണ്ടാമൻ തിരുമേനിയുടെ കാലം വരെ രാജകൊട്ടാര ത്തിലെ ഉയർന്ന ഉദ്യോഗങ്ങൾ കയ്യടക്കിവെച്ചിരുന്നത് ബ്രാഹ്മണരായി രുന്നു. സമുദായത്തിൽ അർഹമായ ജോലി എല്ലാവർക്കും ലഭിക്കുവാൻ വേണ്ടിയുള്ള കാര്യങ്ങളും ഉൾപ്പെടുത്തിക്കൊണ്ട് ഒരു മംഗളപത്രം തിരു മേനി വിശാഖം തിരുനാൾ കോട്ടയം സന്ദർശിച്ചപ്പോൾ കൊടുത്തിരുന്നു. അതു പിന്നീട് ഫലം കണ്ടു. തിരുമേനിയുടെ ആശയങ്ങൾ പ്രചരിപ്പിക്കു ന്നതിന് വളർന്നുകൊണ്ടിരുന്ന മലയാള മനോരമയും സഹായിക്കുകയു ണ്ടായി. തിരുമേനിയുടെ പ്രവർത്തനഫലമായാണ് ഒരു “മലങ്കര മഹാജ നസഭ” ഉണ്ടായത്. ഇംഗ്ലീഷ് വിദ്യാഭ്യാസം നേടിയ സഭാമക്കളായിരുന്നു അതിലെ അംഗങ്ങൾ. അതും കേരള നവോത്ഥാനത്തിന്റെ ഒരു കണ്ണി യായി പ്രവർത്തിച്ചിരുന്നു. അങ്ങനെ സാംസ്കാരിക ജീവിതത്തിലും സഭാ ജീവിതത്തിലും കേരളത്തെ നവോത്ഥാനത്തിന്റെ രാജപാതയിലേക്ക് നയിച്ച പുലിക്കോട്ടിൽ രണ്ടാമൻ തിരുമേനിയെ സ്മരിക്കാതെ കേരള നവോത്ഥാനത്തെ വിവരിക്കാൻ സാധിക്കയില്ല. രണ്ടു പുലിക്കോട്ടിൽ തിരു മേനിമാരും കുന്നംകുളത്താണ് ജനിച്ചത് എങ്കിലും അവർ പ്രവർത്തി ച്ചതു കുന്നംകുളത്തിനുവേണ്ടി മാത്രമായിരുന്നില്ല; സഭയ്ക്ക് ആകമാനവും കേരള ജനതയ്ക്കും വേണ്ടി ആയിരുന്നു.

## കുന്നംകുളം സാംസ്കാരിക വിനിമയ കേന്ദ്രം

ക്രിസ്തുവിനു മുമ്പേതന്നെ കൊടുങ്ങല്ലൂർ ഒരു തുറമുഖമായിരുന്നു. കൊടുങ്ങല്ലൂർ നിന്നും കപ്പൽ വഴി നടന്നിരുന്ന കച്ചവടത്തിൽ പുരാതന കാലം മുതൽക്കേതന്നെ ചാട്ടുകുളങ്ങര അങ്ങാടി സ്ഥാനം നേടിയിരുന്നു. കച്ചവട പ്രാധാന്യമുള്ള ചാവക്കാടും ഗുരുവായൂരും പാലയൂരും കുന്നംകുളത്തിനടുത്തുള്ള പ്രദേശങ്ങൾ ആണ്. സാംസ്കാരിക തലസ്ഥാ നമായ തൃശൂർ ഒരു പട്ടണമായി വികസിക്കുന്നതിനു മുമ്പേ തന്നെ ഗുരു വായൂരും ചാവക്കാടും ചാട്ടുകുളങ്ങരയും (ആർത്താറ്റും) സാംസ്കാരിക പ്രവർത്തനങ്ങൾക്ക് വേദിയായിരുന്നു എന്നത് ഒരു വാസ്തവമാണ്. അതു

കൊണ്ട് കേരള നവോത്ഥാനത്തിന് പുരാതന നഗരമായ കുന്നംകുളവും കുന്നംകുളത്തിന്റെ പാരമ്പര്യവും നൽകിയിട്ടുള്ള സംഭാവനകളെ ഒരിക്കലും കുറച്ചുകാണുവാൻ സാധിക്കുകയില്ല.

**– ഡോ. എ. വി. തമ്പി**

(*'യുഗതേജസ്സി'*ൽ നിന്നും)

അനുബന്ധം 5

# അക്കര കുര്യൻ റൈട്ടറും പനയ്ക്കൽ ഐപ്പൂരു മുതലാളിയും

ഊഹാപോഹങ്ങൾ ചിലപ്പോഴെങ്കിലും ചരിത്രമായി തെറ്റിദ്ധരിക്കപ്പെടാറുണ്ട്; പ്രത്യേകിച്ചും പ്രാമാണികരായ എഴുത്തുകാർ രേഖപ്പെടുത്തുന്ന ഊഹാപോഹങ്ങൾ. ഒരു ഉദാഹരണം മതി ഇത് വ്യക്തമാക്കാൻ. കുന്നുമ്പുറത്ത് അക്കര കുര്യൻ റൈട്ടറെപ്പറ്റി കെ. സി. മാമ്മൻ മാപ്പിള *ജീവിത സ്മരണകളിൽ* രേഖപ്പെടുത്തിയ ഒരു സംഭവം കാണുക:

"... പലവിധത്തിലും സുപ്രസിദ്ധനായിരുന്ന കുര്യൻ റൈട്ടർ (കോട്ടയം) മാത്യൂസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്തായുടെ ഒരു ആപ്തസുഹൃത്തായിരുന്നു. അന്ന് വട്ടിപ്പണം 36,000 ക. (പലിശ) യോളം മലങ്കര മെത്രാപ്പോലീത്താ എന്ന നിലയിൽ മാത്യൂസ് മാർ അത്താനാസ്യോസ് ഒന്നായി കെട്ടിവാങ്ങിയപ്പോൾ ഒരു വലിയ തുക ചില്ലറയിനങ്ങളായി ചെലവ് ചെയ്തു കളയരുതെന്നും ശാശ്വതമായ പ്രയോജനം വരത്തക്ക ഏതെങ്കിലും പദ്ധതിയിൽ നിക്ഷേപിക്കണമെന്നും കുര്യൻ റൈട്ടർ മെത്രാപ്പോലീത്തായെ നിർബന്ധപൂർവ്വം ഉപദേശിച്ചു. മെത്രാപ്പോലീത്താ കുറെ നാളത്തേക്ക് അനുകൂലഭാവം കാണിച്ചുവെങ്കിലും കുര്യൻ റൈട്ടറുടെ നിർദ്ദേശത്തിന് വഴിപ്പെട്ടില്ല. കുര്യൻ റൈട്ടറുടെ ക്ഷമ അസ്തമിച്ചു. അദ്ദേഹം മെത്രാപ്പോലീത്തായോട് പരിഭവമായി എന്തോ പറഞ്ഞു. മെത്രാപ്പോലീത്താ അതിന് മറുപടിയായി "കുര്യച്ചാ തവള കടിച്ചാൽ എന്ത് ഉപദ്രവം വരും" എന്ന് പറഞ്ഞു. അവിടം മുതൽ അവർ തമ്മിലുള്ള സൗഹാർദ്ദബന്ധം ഭഞ്ജിതമായി.

അദ്ദേഹത്തിന്റെ അടുത്ത പരിപാടി മാത്യൂസ് മാർ അത്താനാസ്യോസിന്റെ മലങ്കര മെത്രാൻ സ്ഥാനത്തിന് എതിരായി പുലിക്കോട്ട് ജോസഫ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായെ അന്ത്യോഖ്യയിൽ പോയി പാത്രിയർക്കീസ് ബാവായുടെ പക്കൽ നിന്ന് പട്ടമേറ്റ് വരാൻ ഉത്സാഹിപ്പിക്കുകയായിരുന്നു. മെത്രാപ്പോലീത്തായോട് വട്ടിപ്പണത്തിൽ നിന്ന് കുറെ പണം കുര്യൻ റൈട്ടർ ആവശ്യപ്പെട്ടെന്നും മെത്രാപ്പോലീത്താ അത് കൊടുക്കുവാൻ വിസമ്മതിച്ചതിനാൽ അവർ തമ്മിൽ പിണങ്ങി എന്നുമാണ് ചില മാർത്തോമ്മാക്കാർ പറയുന്നത് (പു. 27 & 28).

പാലക്കുന്നത്ത് മെത്രാച്ചനും കുര്യൻ റൈട്ടറും തമ്മിൽ പിണങ്ങി എന്നത് സത്യം. കാരണമായി കെട്ടിച്ചമച്ച കഥകൾ വ്യാജം. സമകാല ചരിത്രകാരനായ കരോട്ടുവീട്ടിൽ ശെമവൂൻ മാർ ദീവന്നാസ്യോസിന്റെ *കണ്ടനാട് ഗ്രന്ഥവരി* കാര്യങ്ങളുടെ സത്യങ്ങൾ വ്യക്തമാക്കിയിട്ടുണ്ട്.



പനയ്ക്കൽ ഐപ്പൂരു

1870 കുംഭ മാസത്തിലാണ് വട്ടിപ്പണം 35,000-ത്തിൽ അധികം രൂപാ ഖജനാവിൽ നിന്ന് പറ്റുശീട്ട് നൽകി മെത്രാപ്പോലീത്താ സ്വീകരിച്ചത് (തോമസ് മാർ അത്താനാസ്യോസ്, പുന്നത്ര ചാണ്ടപ്പിള്ള കത്തനാർ, മുക്കാലി പൗലൂസ് എന്നിവരാണ് പറ്റുശീട്ടിൽ ഒപ്പിട്ടത്). ആ സംഖ്യ അനന്തരം ആലപ്പുഴ ബാങ്കിൽ നൂറുക്ക് അഞ്ചു രൂപാ വീതം പലിശയ്ക്ക് നിക്ഷേപിക്കുകയും ചെയ്തു.

വട്ടിപ്പണത്തെപ്പറ്റി പാലക്കുന്നത്ത് വലിയ മെത്രാപ്പോലീത്താ 1870 മകരം 26-ന് കോട്ടയം പഴയസെമിനാരിയിൽ വച്ച് ചേർന്ന പള്ളിപ്രതിനിധി യോഗത്തിൽ ചർച്ച ചെയ്തു തീരുമാനമെടുത്തിരുന്നു. സെമിനാരി വിദ്യാഭ്യാസത്തിനായി പണം വിനിയോഗിക്കുവാനും പണം പലിശയ്ക്ക് നിക്ഷേപിക്കുവാനും അന്ന് തീരുമാനിച്ചതിൻപ്രകാരമാണ് മെത്രാപ്പോലീത്താ കാര്യങ്ങൾ പ്രവർത്തിച്ചത്. ഇതിൽ കുര്യൻ റൈട്ടർ ഉപദേശിക്കുവാനോ ഉപദ്ദേശം ലംഘിക്കുവാനോ ഒന്നും അവസരമില്ലല്ലോ. കുര്യൻ റൈട്ടർക്ക് പണം കൊടുക്കുന്ന വിഷയവും അപ്രസക്തമാകുന്നു.

വട്ടിപ്പണം വാങ്ങുന്നത് 1870-ൽ. പുലിക്കോട്ടിൽ മെത്രാച്ചന്റെ പട്ടംകൊട 1865-ൽ. വട്ടിപ്പണ വിനിയോഗത്തെപ്പറ്റിയുള്ള അഭിപ്രായ വ്യത്യാസം മൂലം കുര്യൻ റൈട്ടർ ഒരു പ്രതിയോഗിയായി പുലിക്കോട്ടിൽ കത്തനാരെ അന്ത്യോഖ്യായിലേക്കയച്ച് പട്ടമേല്പ്പിക്കുന്നതിൽ ദത്തശ്രദ്ധനായി എന്ന പ്രചാരണത്തിലെ കാലവൈരുദ്ധ്യം ആരും ചിന്തിച്ചില്ല. കഥകൾ വ്യാജമെന്ന് *കണ്ടനാട് ഗ്രന്ഥവരി*യിലെ സമകാല സാക്ഷ്യങ്ങൾ നമ്മെ ബോധ്യപ്പെടുത്തുന്നു. പിണക്കത്തിന്റെ യഥാർത്ഥ കാരണം മറച്ചുപിടിക്കാൻ ബോധപൂർവ്വം സൃഷ്ടിച്ചവയാണ് ഈ വ്യാജ കഥകൾ. പാലക്കുന്നത്ത്വലിയ മെത്രാച്ചന്റെ ക്യാമ്പിൽ നിന്ന് മല്പാൻ കടവിൽ പൗലൂസ് കത്തനാർ ആലോചനാസമിതി അംഗമായ കരോട്ടുവീട്ടിൽ ശെമവൂൻ കോറി തുടങ്ങി പലരും വിട്ടുപോരാൻ ഇടയായ കാരണം തന്നെയാവണം കുര്യൻ റൈട്ടറുടെ പിണങ്ങിപ്പിരിയലിനും കാരണം. ഏതായാലും കുര്യൻ റൈട്ടർ പുലിക്കോട്ടിൽ മെത്രാച്ചന്റെ ക്യാമ്പിൽ പ്രത്യക്ഷപ്പെടുന്നത് 1873-ലെ പരുമലയോഗത്തിലാണ്. മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ എന്ന പേരിൽ കേരളത്തിലെ ആദ്യത്തെ സമുദായ സംഘടന അന്ന് രൂപീകരിക്കപ്പെട്ടു. ഈ സംഘത്തിന്റെ പ്രഥമ സെക്രട്ടറി എന്ന നിലയിലാണ് കുര്യൻ റൈട്ടർ നവീകരണ വിരുദ്ധ ക്യാമ്പിൽ

ആദ്യമായി പ്രത്യക്ഷപ്പെടുന്നത്. താൻ അന്ത്യോഖ്യാ പാത്രിയർക്കീസിൽ നിന്ന് മെത്രാൻപട്ടമേറ്റു എന്നും അന്ത്യോഖ്യാ പാത്രിയർക്കീസ് മലങ്കരയിൽ വരുന്നതോടെ തന്റെ കീഴിൽ മലങ്കരസഭ ഒന്നിക്കാൻ പാത്രിയർക്കീസ് നടപടി എടുക്കും എന്നും പറഞ്ഞ് സ്വപക്ഷക്കാരെ വിശ്വസിപ്പിച്ചിരുന്ന പാലക്കുന്നത്ത് വലിയ മെത്രാച്ചൻ പാത്രിയർക്കീസിന്റെ മലങ്കര സന്ദർശനം ഒരു യാഥാർത്ഥ്യമാകുമെന്ന് ഉറപ്പായപ്പോൾ പതറുകയും പ്രതിരോധ തന്ത്രങ്ങൾ മെനയുകയും ചെയ്യുന്ന അണിയറ രഹസ്യം അണിയറക്കാരെ അത്ഭുതപ്പെടുത്തി. പാലക്കുന്നത്ത് മെത്രാച്ചന്റെ അവകാശവാദങ്ങളെല്ലാം വ്യാജം എന്ന് ആ ക്യാമ്പിൽ ആദ്യം ഗ്രഹിച്ച ആൾ കുര്യൻ റൈട്ടർ ആയിരുന്നു. സത്യം ഗ്രഹിച്ചപ്പോൾ ആ സത്യത്തെ തള്ളിപ്പറയുവാനും നവീകരണ വിരുദ്ധ ക്യാമ്പിൽ പ്രത്യക്ഷപ്പെടുവാനും ആവശ്യമായ ആർജ്ജവം അദ്ദേഹം പ്രകടമാക്കി. അങ്ങനെയാണ് അദ്ദേഹം പുലിക്കോട്ടിൽ മെത്രാച്ചന്റെ ക്യാമ്പിലെത്തിയത്. ആദ്യ യോഗത്തിൽതന്നെ അദ്ദേഹത്തെ അസോസിയേഷൻ സെക്രട്ടറിയായി നിയമിക്കുവാനുള്ള തന്ത്രജ്ഞത പുലിക്കോട്ടിൽ മെത്രാപ്പോലീത്താ പ്രകടമാക്കിയതോടെ നവീകരണ വിരുദ്ധ ക്യാമ്പ് സുശക്തമായി.

നവീകരണക്കാരോടുള്ള പോരാട്ടം പത്തൊമ്പതാം നൂറ്റാണ്ടിൽ വിജയകരമാവാൻ പല കാരണങ്ങളുണ്ട്. ആശയപരമായ സത്യസന്ധതയും തന്മൂലം ലഭിക്കേണ്ടിയിരുന്ന ദൈവിക കൃപകളും ആണ് ആ വിജയത്തിന്റെ രഹസ്യമെന്ന് വ്യവഹാര കാര്യസ്ഥനായ ഇം. എം. ഫിലിപ്പ് *മലങ്കരസഭയുടെ രഹസ്യപേടക*ത്തിൽ സാക്ഷിച്ചിട്ടുണ്ട്. അതോടൊപ്പം വിജയത്തെ നിർണ്ണായകമായി സ്വാധീനിച്ച വേറെയും ഘടകങ്ങളുണ്ട്. സുതാര്യവും ജനാധിപത്യപരവുമായ ഭരണശൈലിയാണ് അവയിൽ പ്രധാനം. വൈദികരെയും അത്മായ പ്രമുഖരെയും വിശ്വാസത്തിലെടുത്ത് അവരുടെ കഴിവുകൾ സഭയ്ക്ക് പ്രയോജനപ്പെടുത്തുക എന്നത് എക്കാലവും എപ്പിസ്ക്കോപ്പൽ നേതൃത്വത്തിന് ആശങ്കയുണ്ടാക്കുന്ന കാര്യമാണെങ്കിലും പുലിക്കോട്ടിൽ തിരുമേനി അനായാസമായി ആ വിഷയം വിജയകരമായി കൈകാര്യം ചെയ്തു. ഇസഡ്. എം. പാറേട്ട് അക്കാര്യം ഇങ്ങനെ രേഖപ്പെടുത്തി: ".... സുന്നഹദോസിലും ഭരണത്തിലും മാപ്പിളയ്ക്കുള്ള സ്ഥാനം ശരിക്ക് അംഗീകരിച്ച മഹാനാണ് ദീവന്നാസ്യോസ്. മുളന്തുരുത്തി സുന്നഹദോസിന്റെയും മലങ്കര നസ്രാണികളുടെ വ്യവസ്ഥാപിത ഭരണകൂടത്തിന്റെയും മഹാ ശില്പിയും ജാതിയുടെ സംഘാടകനും ആയ പുലിക്കോട്ടിൽ മാർ ജോസഫ് ദീവന്നാസ്യോസിനെ നമുക്ക് നമസ്കരിക്കാം."

മലങ്കരസഭാ ചരിത്രത്തിലെ അറിയപ്പെടുന്ന അധ്യായങ്ങളിൽ അത്മായ നേതൃത്വം പ്രത്യക്ഷപ്പെടുന്നത് മഹാത്മാവായ പുലിക്കോട്ടിൽ

മാർ ദീവന്നാസ്യോസ് ദ്വിതീയന്റെ കാലത്താണ്. കണ്ടത്തിൽ വറുഗീസ് മാപ്പിള, പനയ്ക്കൽ ഇട്ടി മാത്തു, പനയ്ക്കൽ ഐപ്പൂരു, അക്കര കുര്യൻ റൈട്ടർ, കെ. സി. മാമ്മൻ മാപ്പിള, എം. എ. ചാക്കോ സൂപ്രണ്ട്, ഇലഞ്ഞിക്കൽ ജോൺ വക്കീൽ, അക്കര സി. ജെ. കുര്യൻ എന്നീ അത്മായ നേതാക്കളെ സഭാനേതൃത്വത്തിലേക്ക് ഉപനയിച്ചത് അദ്ദേഹമാണ്. അദ്ദേഹത്തിന്റെ നിലപാടുകളും ജനാധിപത്യശൈലികളും ഭരണസുതാര്യതയും സാംസ്ക്കാരിക നവോത്ഥാനയത്നങ്ങളും വിശ്വാസകാര്യങ്ങളിലെ നിഷ്കളങ്കമായ സത്യസന്ധതയും ആണ് അവർക്ക് പ്രേരണയായത്. ആ പുരുഷകേസരികൾക്ക് ശേഷം അവരോട് തുലനം ചെയ്യാവുന്ന അത്മായ നേതൃത്വം സഭയിൽ പിൻതുടർച്ചക്കാരായി ഉയർന്നില്ല എന്നത് ചിന്താർഹമായ വിഷയമാണ്. 19–ാം നൂറ്റാണ്ടിന്റെ ഉത്തരാർദ്ധത്തിൽ രൂപപ്പെട്ട അത്മായ പൗരുഷം ഇരുപതാം നൂറ്റാണ്ടിന്റെ ആദ്യപാദത്തോടെ അസ്തമിച്ചുപോയത് ഒരു യാദൃച്ഛിക സംഭവമാണെന്ന് തോന്നുന്നില്ല. കഴിവുള്ളവരെ തിരഞ്ഞുപിടിക്കുന്ന കണ്ണുകൾ, അവരെ അംഗീകരിക്കുവാനും ആദരിക്കുവാനും, അവരെ യഥോചിതം പ്രയോജനപ്പെടുത്താനുമുള്ള ദീർഘവീക്ഷണം തുടങ്ങിയ അനന്യദൃശ്യമായ പ്രകാശവീചികൾ ക്രാന്തദർശിയായ ആ മഹാനുഭാവന്റെ വ്യക്തിത്വത്തെ അനന്വയമാക്കുന്നു.

മറ്റൊരു കാര്യം കൂടെ ഇവിടെ സ്മരണീയമാണ്. മലങ്കരസഭ കൊച്ചി, തിരുവിതാംകൂർ സംസ്ഥാനങ്ങളിലായി വ്യാപിച്ചു കിടന്നിരുന്നു. രണ്ടു സംസ്ഥാനങ്ങളിൽ രണ്ടു സംസ്കാരങ്ങൾ നിലവിലിരുന്നു. രാഷ്ട്രീയമായി രണ്ടു സംസ്ഥാനങ്ങളും നൂറ്റാണ്ടുകളായി യുദ്ധത്തിലേർപ്പെട്ടിരുന്നതു മൂലം പ്രജകളിലും ശത്രുതാ മനോഭാവം സഹജമായിരുന്നു. രണ്ട് സംസ്കാര ഭൂമികകളിലായി വ്യാപിച്ചുകിടക്കുന്ന മലങ്കരസഭയുടെ ദേശീയ അധ്യക്ഷന്മാർ ഈ സംസ്കാര വൈജാത്യം അറിഞ്ഞിരുന്നു. കുറഞ്ഞപക്ഷം വലിയ മാർ ദീവന്നാസ്യോസിന്റെ കാലം മുതലെങ്കിലും സഭാധ്യക്ഷന്മാർ നയ രൂപീകരണത്തിൽ ഈ യാഥാർത്ഥ്യം പരിഗണിച്ചിരുന്നു.

ആറാം മാർത്തോമ്മായുടെ കാലത്ത് പ്രധാന ഉപദേഷ്ടാക്കന്മാരായി അദ്ദേഹം നിയമിച്ച രണ്ട് മല്പാന്മാർ രണ്ട് സംസ്ഥാനത്തിന്റെയും തദ്വാര രണ്ട് സംസ്കാരങ്ങളുടെയും പ്രതിനിധികൾ ആയിരുന്നു. കൊച്ചിയുടെ പ്രതിനിധിയായി കുന്നംകുളം പുലിക്കോട്ടിൽ ഇട്ടൂപ്പ് മല്പാനും, തിരുവിതാംകൂറിന്റെ പ്രതിനിധിയായി കായംകുളം ഫീലിപ്പോസ് റമ്പാനും ആയിരുന്നു ആ ആലോചനാ സമിതിയംഗങ്ങൾ. റവ. ഡോ. ക്ലോഡിയസ് ബുക്കാനനുമായുള്ള ചർച്ചയ്ക്കും വേദപുസ്തക വിവർത്തനത്തിനും മറ്റും മാർത്തോമ്മാ നിയോഗിച്ചത് ഇവരെയാണ്. 7–ാം മാർത്തോമ്മായുടെ

കാലത്തും പണ്ഡിതാഗ്രേസരർ ആയിരുന്ന ഈ രണ്ട് പേർ ആലോചനാ സമിതി അംഗങ്ങളായി തുടർന്നുവന്നു. 8–ാം മാർത്തോമ്മായുടെ കാലത്ത് ഇവരെ ഔദ്യോഗിക ഉപദേഷ്ടാക്കന്മാരായി കണ്ടനാട് ചേർന്ന പള്ളി പ്രതിപുരുഷയോഗം 1809–ൽ നിയമിച്ചു. പിന്നീട് സഭയിലുണ്ടായ എല്ലാ സമിതികളിലും തെക്കു വടക്കുകൾ തമ്മിൽ ഒരു സമതുലിതാവസ്ഥ പാലിക്കുവാൻ മേലധ്യക്ഷന്മാർ ശ്രമിച്ചിരുന്നു. പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് ഒന്നാമൻ, പുന്നത്ര മാർ ദീവന്നാസ്യോസ് എന്നിവരുടെ കാലത്ത് ഈ കിടമത്സരത്തെ ഒരു യാഥാർത്ഥ്യമായി സഭ അംഗീകരിച്ചുപോന്നു. യൂയാക്കീം മാർ കൂറിലോസ് മലങ്കരയിൽ ഭരണം നടത്തിയ കാലത്ത് തെക്കും വടക്കും എന്ന പ്രയോഗം സഭയിൽ അംഗീകൃതവും സാധാരണവും ആയിരുന്നു. 'തെക്കും വടക്കും ഉള്ള പള്ളികൾക്ക് കല്പന അയച്ചു;' 'തെക്കുള്ള പള്ളിക്കാരും വടക്കുള്ള പള്ളിക്കാരും യോഗത്തിന് എത്തി' തുടങ്ങിയ പ്രയോഗങ്ങൾ *കണ്ടനാട് ഗ്രന്ഥവരി*യിൽ ധാരാളമുണ്ട്. പരുമല അസോസിയേഷനും (1873), മുളന്തുരുത്തി അസോസിയേഷനും (1876) രൂപംകൊടുത്ത മാനേജിംഗ് കമ്മറ്റിയിൽ ഈ പരിഗണന പ്രകടമാണ്.

പുലിക്കോട്ടിൽ തിരുമേനി ആജീവനാന്തം ഈ യാഥാർത്ഥ്യം അംഗീകരിക്കുകയും തദനുസരണമായി പ്രവർത്തിക്കുകയും ചെയ്തു. വടക്ക് വെട്ടിക്കൽ ദയറായും സെമിനാരിയും സ്ഥാപിച്ച അദ്ദേഹം താമസംവിനാ പരുമലയിൽ സെമിനാരിയും ദയറായും സ്ഥാപിച്ചു. സെമിനാരി നവീകരണക്കാരിൽ നിന്ന് വീണ്ടെടുത്ത് വൈദികപരിശീലനം പുനരാരംഭിച്ചപ്പോൾ രണ്ട് മല്പാന്മാരെ നിയമിച്ചതിൽ ഒരു വടക്കനും ഒരു തെക്കനും ഉണ്ടായിരുന്നു. കോനാട്ട് മാത്തൻ മല്പാൻ വടക്കിന്റെ പ്രതിനിധിയും വട്ടശ്ശേരിൽ ഗീവറുഗീസ് മല്പാൻ തെക്കേ ദിക്കിന്റെ പ്രതിനിധിയും ആയിരുന്നു. പത്രോസ് തൃതീയൻ പാത്രിയർക്കീസ് മേൽപട്ടസ്ഥാനം നൽകിയ ആറ് പേരും പുലിക്കോട്ടിൽ തിരുമേനിയും ഉൾപ്പെടെ ഏഴു മെത്രാപ്പോലീത്താമാരും വടക്കേ ദിക്കിൽ നിന്നുള്ളവരായത് സമതുലിതാവസ്ഥയെ അല്പം ഉലച്ചു. നവീകരണക്കാർ തെക്കൻ ഇടവകകളിൽ ശക്തി പ്രാപിക്കുവാനും അവർക്ക് വടക്കൻ ഇടവകകളിൽ ശക്തിപ്പെടാൻ ആവാതെ പോയതും ഈ പശ്ചാത്തലത്തിൽ കൂടുതൽ സംഗതമാവുന്നു. ഭാവിയിൽ ഏഴ് ഭദ്രാസനങ്ങളും ഏഴ് മെത്രാന്മാരും എന്ന സമ്പ്രദായം ആവശ്യമില്ലെന്ന് സഭയിൽ ഒരഭിപ്രായം പ്രബലമായി. കോട്ടയത്തിനു വടക്കുള്ള മെത്രാസനങ്ങൾക്ക് ഒരു മെത്രാനും കോട്ടയത്തിന് തെക്കുള്ള മെത്രാസനങ്ങൾക്കു മറ്റൊരു മെത്രാനും അങ്ങനെ രണ്ടു മേല്പട്ടക്കാർ മതി എന്ന ചിന്തയാണ് സഭയിൽ ശക്തിപ്പെട്ടത്. കൊച്ചുപറമ്പിൽ പൗലൂസ് റമ്പാനെയും വട്ടശ്ശേരിൽ ഗീവറുഗീസ് റമ്പാനെയും മേല്പട്ടസ്ഥാന

ത്തേക്ക് മലങ്കര അസോസിയേഷൻ തെരഞ്ഞെടുത്തത് ഈ പശ്ചാത്ത ലത്തിലാണ്. അവരിലൊരാൾ - കൊച്ചുപറമ്പിൽ പൗലൂസ് റമ്പാൻ - വടക്കിന്റെ പ്രതിനിധിയും അപരൻ വട്ടശ്ശേരിൽ ഗീവറുഗീസ് റമ്പാൻ - തെക്കിന്റെ പ്രതിനിധിയും ആയിരുന്നു. 1909-ൽ അബ്ദുള്ളാ പാത്രി യർക്കീസ് മലങ്കരസഭാ ഭരണത്തിൽ ഇടപെട്ടില്ലായിരുന്നെങ്കിൽ രണ്ടു മേൽപട്ടക്കാരുടെ കീഴിൽ തെക്കും വടക്കും ഭദ്രാസനങ്ങൾ പുരോഗമി ക്കുമായിരുന്നു എന്നു വേണം അഭ്യൂഹിക്കാൻ. പില്ക്കാലത്ത് ഈ പരി ഗണനകളും ധാരണകളും യാഥാർത്ഥ്യങ്ങളും അവഗണിക്കപ്പെട്ടതോടെ യാണ് സഭയിൽ നിതാന്തമായ അസംതൃപ്തിയും വടംവലിയും നിത്യ സംഭവങ്ങളായത്.

പുലിക്കോട്ടിൽ തിരുമേനിയുടെ കാലത്ത് വടക്കിന് ഒരു മേൽക്കൈ ഉണ്ടായിരുന്നു. ഏഴ് മെത്രാന്മാരും വടക്കർ. പ്രബലമായ ഇടവകകളിൽ ഭൂരിഭാഗവും വടക്ക്. കോതമംഗലം, മുളന്തുരുത്തി, കണ്ടനാട്, തൊഴി യൂർ, അങ്കമാലി, വടക്കൻപറവൂർ തുടങ്ങി പ്രശസ്ത തീർത്ഥാടനകേന്ദ്ര ങ്ങളെല്ലാം വടക്ക്. ഇതൊക്കെയായിരുന്നു വടക്കൻ ആധിപത്യത്തിന്റെ മുഖ്യ ഹേതുക്കൾ. യൂയാക്കീം കൂറിലോസിന്റെ കാലത്ത് നവീകരണ ക്കാർക്കെതിരെ യുദ്ധം ചെയ്ത മുന്നണി പോരാളികൾ വടക്കർ ആയിരു ന്നു. തൊഴിയൂരിനെ മുൻനിർത്തി നവീകരണക്കാരുമായി നടത്തിയ നിയമയുദ്ധത്തിൽ മുന്നണി പോരാളികൾ ആയ പുലിക്കോട്ടിൽ ജോസഫ് കത്തനാരും പനയ്ക്കൽ കുടുംബവും വടക്കർ ആയിരുന്നു എന്നത് ഒരു പരമാർത്ഥമാണ്. തൊഴിയൂർ വ്യവഹാരത്തിൽ കോഴിക്കോട്, മദ്രാസ് എന്നിവിടങ്ങളിലെ കീഴ്ക്കോടതി - മേൽക്കോടതികളിൽ തനിക്ക് 15000 രൂപ ചെലവായതായി പനയ്ക്കൽ ഇയ്യപ്പൻ പ്രസ്താവിച്ച വിവരം *കണ്ട നാട് ഗ്രന്ഥവരി*യിൽ കാണുന്നു (പുറം 95). പുലിക്കോട്ടിൽ ജോസഫ് കത്തനാർക്ക് മർദ്ദീനിൽപോയി മേൽപ്പട്ടസ്ഥാനം പ്രാപിച്ചു വരുന്നതിനായി കുന്നംകുളം അങ്ങാടിക്കാർ സ്വരൂപിച്ച് നൽകിയ 1500 രൂപായിൽ സിംഹഭാഗവും പനയ്ക്കൽ കുടുംബക്കാരുടെ സംഭാവനയായിരുന്നു. പന യ്ക്കൽ ഐപ്പൂരുവിന്റെ കൊച്ചിയിലെ പാണ്ടികശാല അക്കാലത്ത് സഭ യുടെ ഓഫീസും മെത്രാസന ഭവനവും അച്ചടിശാലയും ആയിരുന്നതി നാൽ വടക്കരുടെ പങ്ക് ആ തലമുറയിൽ അസൂയാവഹമാംവിധം വിപു ലമായിരുന്നു.

ഈ സാഹചര്യത്തിലാണ് അക്കര കുര്യൻ റൈട്ടർ പാലക്കുന്നത്ത് വലിയ മെത്രാച്ചൻ മുക്കുപണ്ടമാണെന്നും കാക്കപ്പൊന്ന് ആണെന്നും തിരിച്ചറിഞ്ഞ് നവീകരണ വിരുദ്ധരുടെ ക്യാമ്പിലെത്തിയത്. സഭാകാര്യ ങ്ങളിൽ ഒരു തെക്കൻ പ്രതിനിധിയെ തെരഞ്ഞിരുന്ന പുലിക്കോട്ടിൽ തിരു മേനിക്ക് ഇത് വലിയ സന്തോഷമാകയാലാണ് കുര്യൻ റൈട്ടറെ സമു

ദായ സെക്രട്ടറി സ്ഥാനത്ത് പരുമല സമ്മേളനം (1873) നിയമിച്ചത്. ശൗലിന്റെ മാനസാന്തരം ആദിമസഭയിൽ ഉണ്ടാക്കിയ നവോന്മേഷം കുര്യൻ റൈട്ടറുടെ ആഗമനത്തോടെ പുലിക്കോട്ടിൽ മെത്രാച്ചന്റെ ക്യാമ്പിൽ പ്രത്യക്ഷമായി. ഇംഗ്ലീഷ് വിദ്യാഭ്യാസം നേടിയ ആൾ, കൊച്ചിയിലെ വ്യാപാര മേഖലയിൽ സുപരിചിതൻ, വെസ്റ്റേൺ സ്റ്റാർ തുടങ്ങിയ പ്രസിദ്ധീകരണങ്ങളിലൂടെ പ്രശസ്തൻ, നവീകരണ ക്യാമ്പിലെ മുൻപരിചയം, തെക്കുള്ള പല പ്രശസ്ത കുടുംബങ്ങളുമായുള്ള ബന്ധുത്വം ഇതൊക്കെ കുര്യൻ റൈട്ടർക്ക് സ്വന്തമായിരുന്നു. ഈ യോഗ്യതകൾ ഒക്കെയുള്ള ഒരാളെ തന്നെയാണ് പുലിക്കോട്ടിൽ തിരുമേനി തേടിയിരുന്നതും. അചിരേണ പനയ്ക്കൽ ഐപ്പൂരു എന്ന പോലെ അക്കര കുര്യൻ റൈട്ടറും തിരുമേനിയുടെ പ്രധാന സഹായി ആയിത്തീർന്നു. നവീകരണ ക്യാമ്പുമായി ബന്ധപ്പെട്ട് ബലം നൽകിയിരുന്ന മാർ അത്താനാസ്യോസിന്റെ ശക്തികേന്ദ്രങ്ങൾ തിരിച്ചറിയുവാനും അതിന്റെ അടിസ്ഥാനത്തിൽ ബ്രിട്ടീഷ് ഭരണാധികാരികളെ ലണ്ടനിലും ഊട്ടിയിലും സന്ദർശിച്ച് ആവശ്യമായ ഉത്തരവുകളും ശുപാർശകത്തുകളും ശേഖരിക്കുവാനും പത്രോസ് തൃതീയൻ പാത്രിയർക്കീസിനെ നിയോഗിച്ചതിന്റെ പിന്നിൽ കുര്യൻ റൈട്ടറിന്റെ ആലോചനകൾ പുലിക്കോട്ടിൽ തിരുമേനിക്ക് സഹായകമായി. ഇംഗ്ലീഷ് വിദ്യാഭ്യാസവും നിയമ പരിജ്ഞാനവും നേടിയ കുര്യൻ റൈട്ടറെ വലിയ ഒരളവിൽ മലങ്കര മെത്രാപ്പോലീത്താ പ്രയോജനപ്പെടുത്തി. പത്രോസ് തൃതീയൻ പാത്രിയർക്കീസിനെ മലങ്കരയിലേക്ക് ആനയിക്കുവാൻ മലങ്കര മെത്രാപ്പോലീത്താ നിയോഗിച്ചത് കുര്യൻ റൈട്ടറെയും പനയ്ക്കൽ ഐപ്പൂരു മുതലാളിയെയും ആയിരുന്നു. കാര്യശേഷിയിലും സഭാസ്നേഹത്തിലും അവർ മികച്ചുനിന്നു. മെത്രാപ്പോലീത്തായോടുള്ള വിശ്വസ്തതയിൽ അവരെ അതിശയിക്കുന്ന അത്മായ പ്രമുഖർ സഭയിൽ മറ്റാരെങ്കിലും ഉണ്ടായിരുന്നതായി തോന്നുന്നില്ല. പാത്രിയർക്കീസിന്റെ മലങ്കരയിലെ സന്ദർശന പരിപാടികൾ ആസൂത്രണം ചെയ്യുന്നതിലും അദ്ദേഹത്തെ അനുയാത്ര ചെയ്യുന്നതിലും റൈട്ടർ നിർണ്ണായ പങ്ക് വഹിച്ചു. മഹാരാജാവിനെ സന്ദർശിച്ച് അനുകൂലമായ സമീപനങ്ങൾ ലഭ്യമാക്കുന്നതിന് ആവശ്യമായ ഒത്താശകൾ ചെയ്യുന്നതിനും നേരത്തെ തിരുവനന്തപുരത്തെത്തി പുന്നത്ര ചാണ്ടപ്പിള്ള കത്തനാർ മുഖേന പ്രതിരോധങ്ങൾ സൃഷ്ടിച്ച നയതന്ത്രചതുരനായ പാലക്കുന്നത്ത് മെത്രാച്ചന്റെ പദ്ധതികൾ ഓരോന്നായി ചീട്ടുകൊട്ടാരം പോലെ തകർന്നു വീഴുവാനും ഇടയായത് കുര്യൻ റൈട്ടർ മെത്രാപ്പോലീത്തായുടെ വലംകൈയായി പ്രവർത്തിച്ചതു മൂലമായിരുന്നു. കേരളത്തിലെ ഒന്നാമത്തെ സാമുദായിക സംഘടനയായ മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ 1873-ൽ പരുമല യോഗത്തിൽ വെച്ച് രൂപീകരിക്കപ്പെട്ടതിനെ 1876-ലെ മുളന്തുരുത്തി സുന്നഹദോസിൽ വച്ച്

ദൃഢീകരിച്ചതിന്റെയും കൂടുതൽ പ്രാതിനിത്യ സ്വഭാവത്തോടെ അതിനെ ക്രമീകരിച്ചതിന്റെയും പരുമലയോഗ നിശ്ചയങ്ങളെത്തന്നെ കാനോനാകളായി മുളന്തുരുത്തി സുന്നഹദോസിൽ അവതരിപ്പിച്ച് അംഗീകരിച്ചതിന്റെയും പിന്നിൽ മലങ്കര മെത്രാപ്പോലീത്തായുടെ മുഖ്യ സഹായികളായി വർത്തിച്ചത് ഈ രണ്ട് അത്മായ പ്രമുഖർ ആയിരുന്നു.

മലങ്കരസഭയെ അന്ത്യോഖ്യൻ സഭയുടെ കോളനിയായി മാറ്റുവാൻ പത്രോസ് തൃതീയൻ ശ്രമിച്ചതോടെ അന്തരീക്ഷത്തിന് കനം വച്ചു. മലങ്കര മെത്രാപ്പോലീത്തായെ അവഗണിച്ച് ആറ് മെത്രാന്മാരെ വാഴിക്കുന്ന പദ്ധതിയുമായി പാത്രിയർക്കീസ് മുന്നേറുകയും രജിസ്റ്റർ ഉടമ്പടി മുഖേന അവരെ ബന്ധിക്കുകയും ചെയ്ത പാത്രിയർക്കീസ് സ്വന്തം വഴികൾ സുഗമമാകുമെന്നാണ് കരുതിയത്. സഭയുടെ സ്വാതന്ത്ര്യത്തിന്മേൽ കൈവച്ചപ്പോൾ മലങ്കര മെത്രാപ്പോലീത്തായുടെ ആത്മീയ പൗരുഷം ഉണർന്നു. ദേശീയബോധം ഉത്തേജിതമായി. നയതന്ത്രചതുരനായ മലങ്കര മെത്രാപ്പോലീത്തായുടെ സിംഹപൗരുഷം പാത്രിയർക്കീസ് ബാവായുടെ മുമ്പിൽ പ്രത്യക്ഷപ്പെട്ടത് പനയ്ക്കൽ ഐപ്പൂരു മുതലാളിയുടെയും കുര്യൻ റൈട്ടറുടെയും രൂപത്തിലായിരുന്നു. അസോസിയേഷൻ പ്രതിനിധികളായ തങ്ങളോട് ആലോചിക്കാതെ മെത്രാൻ സ്ഥാനം നൽകുന്നതിലും സ്ഥാനാർത്ഥികളോട് രജിസ്റ്റർ ഉടമ്പടി വാങ്ങുന്നതിലും പ്രതിഷേധിക്കുന്നുവെന്ന് ആദ്യം വാക്കാലും പിന്നീട് രേഖാമൂലവും അറിയിച്ചത് അവരാണ്. ആ പ്രതിഷേധജ്വാലയുടെ മുമ്പിൽ പാത്രിയർക്കീസ് ആദ്യം പതറുക തന്നെ ചെയ്തു. മലങ്കരസഭയുടെ തേജസും അഭിമാനവുമായ പുലിക്കോട്ടിൽ മെത്രാപ്പോലീത്തായോട് ഉടമ്പടി ചോദിക്കുമെന്നും ഉടമ്പടി നൽകാൻ വിസമ്മതിച്ചാൽ മുടക്കുമെന്നും കിംവദന്തികൾ പ്രചരിച്ചു. ആ സാധ്യതയെ പ്രതിരോധിക്കുവാൻ രണ്ട് അത്മായ പ്രമുഖരും സഭയെ ബോധവത്കരിക്കുന്നതിൽ അഹമഹമികയാ പ്രവർത്തിച്ചു. ലൗകിക അധികാരങ്ങൾ പാത്രിയർക്കീസിന് അടിയറ വെയ്ക്കുന്ന ഉടമ്പടി നൽകാതിരിക്കുവാൻ മലങ്കര മെത്രാപ്പോലീത്തായെ ധൈര്യപ്പെടുത്തിയത് അവരായിരുന്നു. മെത്രാപ്പോലീത്തായുടെ ഇച്ഛാശക്തിയുടെയും അനുയായികളുടെ ഉറച്ച നിലപാടിന്റെയും മുമ്പിൽ പാത്രിയർക്കീസ് പരാജയപ്പെടുക തന്നെ ചെയ്തു. മലങ്കര മെത്രാപ്പോലീത്തായെ സ്ഥാനഭ്രഷ്ടനാക്കിക്കൊണ്ട് പാത്രിയർക്കീസ് രണ്ടു വട്ടം കല്പന ഇറക്കിയപ്പോഴും ആ കല്പനകൾക്ക് അതെഴുതിയ കടലാസിന്റെ വില പോലും ലഭിക്കാതെ പോയത് മലങ്കര മെത്രാപ്പോലീത്തായുടെ പിന്നിൽ മലങ്കരസഭ ഏകയോഗക്ഷേമമായി ഉറച്ചുനിന്നതുകൊണ്ടാണ്. മെത്രാന്മാരെയും വൈദികരെയും അത്മായക്കാരെയും വിശ്വാസത്തിലെടുത്ത് സുതാര്യമായ ഭരണശൈലികൾ ആവിഷ്ക്കരിക്കുന്നതിൽ പുലിക്കോട്ടിൽ മെത്രാച്ചൻ

നേടിയ അതുല്യ വിജയമായിരുന്നു അന്ന് പ്രകടമായത്. ഏത് എതിരാളികളെയും സ്നേഹംകൊണ്ട് ഉറപ്പിച്ചു നിർത്തുന്ന അനുരഞ്ജനകലയുടെ ചക്രവർത്തിയായ മലങ്കര മെത്രാപ്പോലീത്തായെ പിന്തുണയ്ക്കുന്നത് സഭ ഒന്നടങ്കം അഭിമാനമായി കരുതി. മലങ്കരസഭയുടെ ജന്മായത്തമായ സ്വാതന്ത്ര്യം ധ്വംസിക്കുവാൻ മുതിർന്ന പാത്രിയർക്കീസിനെ സഭ മൗനമായി ബഹിഷ്ക്കരിച്ചു. ആദ്യ സന്ദർശനത്തിൽ പാത്രിയർക്കീസിനെ അനുഗ്രഹദാതാവായി ആദരിച്ച മഹാരാജാക്കന്മാർ അവസാന ഘട്ടത്തിൽ സഭയുടെ പ്രജകൾ ബഹിഷ്കരിച്ച പാത്രിയർക്കീസിനെ സന്ദർശനാനുവാദം നിഷേധിച്ച് തങ്ങളുടെ പ്രതിഷേധം വ്യക്തമാക്കി. എതിർപ്പുകൾ അനുനിമിഷം വർദ്ധിക്കുന്നത് ഗ്രഹിച്ച ബുദ്ധിമാനായ പാത്രിയർക്കീസ് പത്രോസ് തൃതീയൻ സന്ദർശന പരിപാടികൾ എത്രയുംവേഗം വെട്ടിച്ചുരുക്കി തനിക്ക് ലഭിച്ച സമ്മാനങ്ങൾ നിറച്ച പെട്ടികളുമായി അസുഖകരമായ അന്തരീക്ഷത്തിൽ മലങ്കരസഭയോട് യാത്രപോലും പറയാതെ മടങ്ങിപ്പോകുകയായിരുന്നു. പാത്രിയർക്കീസിന്റെ ദൗത്യങ്ങൾ വിജയിപ്പിക്കുവാൻ അണിയറയിൽ അദ്ധ്വാനിച്ച കൈകൾ തന്നെ അദ്ദേഹത്തിന്റെ കൊളോണിയൽ താല്പര്യങ്ങളെ തീർത്തും പരാജയപ്പെടുത്തി. സഭ ഒറ്റ ക്കെട്ടായി നീങ്ങിയാൽ പാത്രിയർക്കീസിന് മലങ്കരസഭയുടെ മേൽ ചെറിയൊരു പോറൽപോലും ഏല്പിക്കുവാൻ സാധിക്കുകയില്ലെന്ന പാഠം അന്ന് സഭ ഗ്രഹിച്ചു (ദൗർഭാഗ്യവശാൽ മൂന്ന് പതിറ്റാണ്ടു കഴിയുന്നതിന് മുമ്പ് ആ വിലപ്പെട്ട പാഠം മലങ്കരസഭാ നേതൃത്വം അവഗണിച്ചതിന്റെ ദുഷ്ഫലങ്ങളാണ് സഭ ഇന്നോളവും അനുഭവിച്ചുപോരുന്നത് എന്ന് പലരും ഓർക്കാതിരിക്കുന്നത് കഷ്ടാൽ കഷ്ടതരം തന്നെ).

സഭാപരമായി പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് ദ്വിതീയൻ മലങ്കര മെത്രാപ്പോലീത്താ പുലർത്തിവന്ന നടപടികൾ സഭയിലെങ്ങും സൃഷ്ടിച്ചുവിട്ട ആരോഗ്യകരമായ രംഗങ്ങളാണ് കുര്യൻ റൈട്ടറെയും ആകർഷിച്ചത്. സുതാര്യമായ ഭരണശൈലിയുടെ ഭാഗമായി 'കേരള പതാക' എന്ന പത്രം കൊച്ചിയിലെ പനയ്ക്കൽ ഐപ്പൂരു മുതലാളിയുടെ പാണ്ടികശാലയിൽ സ്ഥാപിച്ച സെന്റ് തോമസ് പ്രസ്സിൽ നിന്ന് ദ്വൈവാരികയായി പ്രസിദ്ധീകരിക്കപ്പെട്ടത് അന്നൊരു സംഭവം തന്നെയായിരുന്നു. പത്രപ്രവർത്തനരംഗത്ത് വ്യക്തിമുദ്ര പതിപ്പിച്ചുകഴിഞ്ഞിരുന്ന കുര്യൻ റൈട്ടറെ ഈ നടപടി അല്പമൊന്നുമല്ല ആവേശം കൊള്ളിച്ചത്. അത് കഴിഞ്ഞ് മലങ്കര സഭയിലെ ആദ്യത്തെ സന്യാസാശ്രമമായി 1870–ൽ വെട്ടിക്കൽ ദയറാ പ്രവർത്തനം ആരംഭിച്ചതും അവിടെ ചാത്തുരുത്തിൽ ഗീവറുഗീസ് കോർഎപ്പിസ്ക്കോപ്പായ്ക്ക് സന്യാസം നൽകി നിയമിച്ചതും ഒരു നവയുഗത്തിന്റെ പിറവിയായി സഭയിലെ യുവവിഭാഗം ശ്രദ്ധിച്ചു. 1871–ൽ പരു

മലയിൽ സഭയുടെ പൊതുസ്ഥലം സംഘടിപ്പിച്ച് അവിടെ സെമിനാരി ആരംഭിച്ചപ്പോൾ സഭയുടെ പ്രതീക്ഷകൾ ആകാശത്തോളം ഉയർന്നു. നവീകരണ ക്യാമ്പിൽ, അന്ത്യോഖ്യയിൽ നിന്ന് മെത്രാൻസ്ഥാനം ഏറ്റതിന്റെ അവകാശവാദങ്ങളുമായി എപ്പിസ്ക്കോപ്പൽ തേർവാഴ്ച്ച നടത്താൻ ആരംഭിച്ച പാലക്കുന്നത്ത് മാർ അത്താനാസ്യോസിനെയും അദ്ദേഹത്തിന്റെ ജനാധിപത്യ ധ്വംസനത്തിൽ അധിഷ്ഠിതമായ ഭരണശൈലിയെയും ആശങ്കകളോടെ വീക്ഷിച്ച കുര്യൻ റൈട്ടർക്ക് പുലിക്കോട്ടിൽ തിരുമേനിയുടെ ജനാധിപത്യപരവും കേരള നവോത്ഥാന യത്നങ്ങൾക്ക് നേതൃത്വം നൽകുന്നതുമായ പരിപാടികളെ പിൻതുണയ്ക്കുവാൻ തോന്നിയത് സ്വാഭാവികം മാത്രം. 1873-ലെ പരുമല അസോസിയേഷൻ സമ്മേളനം കേരളത്തിലെ ഒന്നാമത്തെ സാമുദായിക സംഘടനയായി മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷനും അതിന്റെ കർമ്മസമിതിയായി മാനേജിംഗ് കമ്മറ്റിയും രൂപീകരിച്ചപ്പോൾ കേരളത്തിലെ ഇതര സമുദായങ്ങൾക്കു പോലും അത് മാതൃകയായി തീർന്നു. നാടുനീളേ വിദ്യാഭ്യാസ സ്ഥാപനങ്ങൾ ആരംഭിക്കുവാനും അവയിൽ ജാതി-മത-വർണ്ണ-ലിംഗ ഭേദമെന്യെ സാർവ്വത്രിക വിദ്യാഭ്യാസം നൽകുവാനും പുലിക്കോട്ടിൽ തിരുമേനി പരുമല അസോസിയേഷൻ തീരുമാനങ്ങളിലൂടെ നൽകിയ ആഹ്വാനം കുര്യൻ റൈട്ടർ സർവ്വാത്മനാ സ്വാഗതം ചെയ്തു. ഇരുന്നൂറ്റിഅമ്പതിലേറെ വിദ്യാലയങ്ങളാണ് മെത്രാപ്പോലീത്താ പത്തൊമ്പതാം നൂറ്റാണ്ടിന്റെ അന്ത്യപാദത്തിൽ ആരംഭിച്ചത്. സമുദായ പുരോഗതിക്കുവേണ്ടി നാടെങ്ങും അലഞ്ഞുകൊണ്ടിരിക്കുന്ന മലങ്കര മെത്രാപ്പോലീത്തായ്ക്ക് തെക്കൻ പ്രദേശങ്ങളിൽ കുര്യൻ റൈട്ടറും പരുമല മാർ ഗ്രീഗോറിയോസും വടക്കൻ പ്രദേശങ്ങളിൽ പനയ്ക്കൽ ഐപ്പൂരു മുതലാളിയും കടവിൽ മാർ അത്താനാസ്യോസും ഹൃദയ പൂർവ്വം പിൻതുണ നൽകി. വിജാതീയ മിഷൻ രൂപീകരണവും മഹാജന സഭയുടെയും അഖില മലങ്കര വൈദികസംഘത്തിന്റെയും രൂപീകരണവും ഒരു പുതുയുഗ പിറവിയുടെ വിളംബരമായി അനുഭവപ്പെട്ടതിനെ തുടർന്ന് കർമ്മകുശലരും സഭാസ്നേഹികളുമായ ഒരു സംഘം ചെറുപ്പക്കാർ സഭാനേതൃത്വത്തിലേക്ക് ഉപനയിക്കപ്പെട്ടു. അവരിൽ പ്രസിദ്ധരായ രണ്ട് പേർ ഇലഞ്ഞിക്കൽ ജോൺ വക്കീലും അക്കര സി. ജെ. കുര്യനും ആയിരുന്നു. ആദ്യത്തെ ആൾ കുര്യൻ റൈട്ടറുടെ സഹോദരീപുത്രൻ ആയിരുന്നു; അപരൻ സഹോദരപുത്രനും. പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് ദ്വിതീയന്റെ ഭാവനാസമ്പന്നമായ പുരോഗമനാശയങ്ങൾ പ്രാവർത്തികമാക്കുന്നതിൽ ഈ അത്മായ നേതാക്കൾ വഹിച്ച പങ്ക് നിർണ്ണായകം തന്നെയായിരുന്നു. കൊച്ചിയിലെ വ്യാപാര മേഖലയിലും കോട്ടയം, നിരണം പ്രദേശങ്ങളിലെ സമ്പന്നരുടെ ഇടയിലും സ്വാധീനം ഉണ്ടായി

രുന്ന കുര്യൻ റൈട്ടർ മലങ്കര മെത്രാപ്പോലീത്തായുടെ വക്താവായി പരിഗണിക്കപ്പെട്ടു.

മേല്പട്ടക്കാരുടെ ഏകനായകത്വത്തിനെതിരെ സഭയെ സംഘടിപ്പിച്ച് മലങ്കര അസോസിയേഷൻ, മാനേജിംഗ് കമ്മറ്റി എന്നിവയിലേക്ക് അധികാര വികേന്ദ്രീകരണം നടത്താൻ ഉദ്യമിച്ച പുലിക്കോട്ടിൽ മെത്രാപ്പോലീത്തായുടെ കാഴ്ച്ചപ്പാട് പത്രോസ് തൃതീയൻ ബാവായ്ക്ക് സ്വീകാര്യമായില്ല എന്നത് ഈ അത്മായ നേതൃത്വത്തെ വിഷമസന്ധിയിലാക്കി. ഏകനായകത്വം ഇല്ലാതാക്കാൻ മേല്പട്ടക്കാരുടെ എണ്ണം വർദ്ധിപ്പിക്കുവാൻ ഏകപക്ഷീയമായി പാത്രിയർക്കീസ് നിശ്ചയിക്കുകയും മെത്രാൻ സ്ഥാനാർത്ഥികളിൽ നിന്ന് രജിസ്റ്റേർഡ് ഉടമ്പടി വാങ്ങുകയും ചെയ്യാൻ മുതിർന്ന പാത്രിയർക്കീസിനെ അഭിമുഖീകരിച്ച് ആദ്യം ആ നടപടിയിലുള്ള പ്രതിഷേധം അറിയിക്കുവാനും അത് അവഗണിക്കപ്പെട്ടപ്പോൾ മാനേജിംഗ് കമ്മറ്റി അംഗസ്ഥാനം രാജിവെയ്ക്കുവാനും സന്നദ്ധത പ്രകടിപ്പിച്ചത് ഈ അത്മായ നേതാക്കന്മാരാണ്. നവീകരണക്കാർക്കെതിരായ പോരാട്ടത്തിന് ശക്തി സമാഹരിക്കുവാൻ ആവശ്യമായ ഒരു ഘട്ടത്തിൽ ശക്തി ശൈഥില്യത്തിന് കാരണമായേക്കാവുന്ന നടപടി എന്ന നിലയിലാണ് മെത്രാൻ വാഴ്ച്ചയെ അവർ എതിർത്തത്. കീഴ്വഴക്കത്തിൽ നിന്ന് വ്യത്യസ്തമായ ഒരു പരിഷ്കാരം നടപ്പിൽ വരുത്തുമ്പോൾ സമുദായത്തിന്റെ മുഴുവൻ പ്രാതിനിധ്യമുള്ള അസോസിയേഷൻ മാനേജിംഗ് കമ്മറ്റിയോട് ആലോചിക്കാത്തതിലും അവർക്ക് പ്രതിഷേധമുണ്ടായിരുന്നു. ആരെയും കൂസാതെ പാത്രിയർക്കീസ് മേല്പട്ടക്കാരെ വാഴിച്ചു. ആസന്നമായ വ്യവഹാര കാര്യങ്ങൾക്കായി ധനസമാഹരണം നടത്തുവാൻ ഏറെ ക്ലേശം സഹിച്ച് മാർ ദീവന്നാസ്യോസ് ചെയ്ത ഉദ്യമങ്ങളെ പാത്രിയർക്കീസ് പരാജയപ്പെടുത്തി. പാലക്കുന്നത്ത് വലിയ മാർ അത്താനാസ്യോസുമായി മക്കുദിശാ ഗബ്രിയേൽ മുഖേന പാത്രിയർക്കീസ് രഹസ്യമായി ബന്ധപ്പെട്ടുകൊണ്ടിരുന്നത് പല അഭ്യൂഹങ്ങൾക്കും കാരണമായി. നവീകരണക്കാർക്കെതിരായി വ്യവഹാരം നടത്തുന്ന നടപടിയെ പാത്രിയർക്കീസ് അനുകൂലിക്കുന്നില്ല എന്ന ദുഃഖസത്യം സഭാനേതൃത്വം ഗ്രഹിച്ചു.

മലങ്കരസഭയുടെ പരമാധികാരം പാത്രിയർക്കീസിനാണെന്ന് സമ്മതിക്കുന്ന രജിസ്റ്റേർഡ് ഉടമ്പടി നൽകുവാൻ വിസമ്മതിച്ച പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് ദ്വിതീയനെതിരായി നിരോധന കല്പനകൾ പുറപ്പെടുവിച്ചതും മലങ്കര അസോസിയേഷനും മാനേജിംഗ് കമ്മറ്റിയും പിരിച്ചു വിട്ടതും വീണ്ടും അവ പ്രാവർത്തികമാക്കാതിരിക്കുവാൻ ദീർഘവീക്ഷണത്തോടെ താൻ പട്ടം കെട്ടിയ ആറ് മെത്രാന്മാരെയും ചട്ടം കെട്ടി

യതും ഈ അത്മായ നേതാക്കൾ ശ്രദ്ധിച്ചു. തിരുവിതാംകൂർ മഹാരാജാവിനെ വീണ്ടും സന്ദർശിച്ച് പുലിക്കോട്ടിൽ മെത്രാച്ചനെതിരെ പ്രതികാര നടപടികൾ സ്വീകരിക്കുവാനും പാത്രിയർക്കീസ് മടിക്കുകയില്ലായെന്ന് കണ്ടപ്പോൾ ഈ അത്മായ നേതാക്കൾ അവസരത്തിനൊത്തുയർന്ന് പാത്രിയർക്കീസ് നടത്തുന്ന സ്വേച്ഛാധിപത്യ നടപടികളെ മഹാരാജാവിന്റെ ശ്രദ്ധയിൽപ്പെടുത്തി. പാത്രിയർക്കീസ് മഹാരാജാക്കന്മാരെ സന്ദർശിക്കുവാൻ നടത്തിയ രണ്ടാമത്തെ ശ്രമം വിഫലമാവുന്നതിൽ കുര്യൻ റൈട്ടറുടെ കർമ്മശേഷിക്ക് നിർണ്ണായക പങ്കുണ്ടായിരുന്നു. മലങ്കരയിലെ വൈദികരും ജനങ്ങളും ഭിന്നിക്കാതെ മലങ്കര മെത്രാപ്പോലീത്തായുടെ പിന്നിൽ ഐക്യത്തോടെ നില്ക്കുവാൻ വടക്കൻ പ്രദേശങ്ങളിൽ പനയ്ക്കൽ യാക്കോബ് മല്പാൻ, കോനാട്ട് മാത്തൻ മല്പാൻ, പനയ്ക്കൽ ഐപ്പൂരു മുതലാളി തുടങ്ങിയവരും തെക്കൻ പ്രദേശങ്ങളിൽ പരുമല മാർ ഗ്രീഗോറിയോസ്, കുര്യൻ റൈട്ടർ, കണ്ടത്തിൽ വറുഗീസ് മാപ്പിള, ഇ. എം. ഫിലിപ്പ് തുടങ്ങിയവരും നടത്തിയ അക്ഷീണ പരിശ്രമം ശ്ലാഘനീയം തന്നെയായിരുന്നു. പാത്രിയർക്കീസിനെ അനുസരിക്കുവാൻ ഉടമ്പടികൾ മൂലം പ്രതിജ്ഞാബദ്ധരായിരുന്ന പുതിയ ആറ് മെത്രാന്മാരും മലങ്കരസഭയോടുള്ള പ്രതിബദ്ധതയ്ക്ക് പ്രഥമ പരിഗണന നൽകുവാൻ തീരുമാനിച്ചത് ഈ നേതാക്കളുടെ സുദൃഢമായ നിലപാടിന്റെ പശ്ചാത്തലത്തിലാണ്. പാത്രിയർക്കീസിന്റെ ഹിതാനുവർത്തിയായി ശീമക്കാരനായ സ്ലീബാ ശെമ്മാശ്ശൻ മലങ്കരസഭയിൽ പഠിച്ച പണി പതിനെട്ടും പയറ്റിയിട്ടും ജനങ്ങളുടെ ഇടയിൽ വിള്ളലുണ്ടാക്കാൻ കഴിയാതെപോയത് ഈ നേതാക്കൾ ശക്തമായ പ്രതിരോധനിര കെട്ടി ഉയർത്തിയതുകൊണ്ടാണ്. പുലിക്കോട്ടിൽ തിരുമേനിക്ക് ബഹുമുഖമായ കർമ്മമേഖലകളിൽ മുന്നോട്ടു പോവാൻ ആത്മവിശ്വാസം പകർന്നതും ഈ അത്മായ നേതാക്കളുടെ പിൻബലം മൂലമായിരുന്നു.

മലങ്കരസഭയിൽ രൂപപ്പെട്ട ഈ ഐക്യം ആണ് ഇതര സഭകളിൽ അപൂർവ്വമായ ചില ചലനങ്ങൾ സൃഷ്ടിച്ചത്. ഗോവയിൽ നിന്ന് ഫാ. അൽവാറീസും അമേരിക്കയിൽ നിന്ന് ഫാ. റിനി വിലാത്തിയും ഉൾപ്പെടെ അനേകർ മലങ്കരസഭയിൽ ചേരാൻ സന്നദ്ധത പ്രകടിപ്പിച്ചതും അവരുടെ നേതാക്കൾ ആയി രണ്ടു പേരെയും മേല്പ്പട്ടക്കാരായി വാഴിച്ചതും ഇത്തരുണത്തിൽ ഓർക്കാവുന്നതാണ്. ആ വാഴ്ചകൾക്കെതിരെ ചില പിറുപിറുക്കലുകൾ ഉണ്ടായെങ്കിലും പരുമല മാർ ഗ്രീഗോറിയോസ്, കടവിൽ മാർ അത്താനാസ്യോസ് എന്നീ മേല്പട്ടക്കാരും പനയ്ക്കൽ ഐപ്പൂരു, കുര്യൻ റൈട്ടർ തുടങ്ങിയ അത്മായ പ്രവർത്തകരും ഏകമനസ്സോടെ പ്രവർത്തിച്ചപ്പോൾ എതിർപ്പുകളുടെ മുന ഒടിഞ്ഞുപോയി. മൂന്ന് മെത്രാപ്പോലീത്തന്മാർ ചേർന്ന് കാനോനികമായി നടത്തിയ ആ മെത്രാൻ

വാഴ്ചയെ ചിലരെല്ലാം രഹസ്യമായി വിമർശിച്ചുവെങ്കിലും നേതൃനിരയുടെ ഉദ്ദേശ്യശുദ്ധിയിൽ വിശ്വാസം അർപ്പിച്ച മലങ്കരസഭ അത്തരം അപശബ്ദങ്ങളെ അന്ന് അവഗണിക്കുക തന്നെ ചെയ്തു. പാത്രിയർക്കീസ് ബാവാ പോലും മലങ്കരസഭയിലെ ശക്തമായ ഈ നീക്കത്തെ അനുകൂലിച്ചു. സ്വന്തം നാട്ടിലെ അബ്ദള്ളാ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായെ അച്ചടക്കത്തിൽ നിർത്തുവാൻ കെല്പില്ലാതെ പോയ ശ്ലൈഹിക സിംഹാസനാധിപതിയുടെ ദയനീയമായ നിസ്സഹായതയ്ക്ക് ദൃക്സാക്ഷികളായ മലങ്കരസഭയിലെ നേതൃത്വത്തിന് ഈ നിലപാടെടുക്കുവാൻ പ്രയാസമൊന്നും ഉണ്ടായിരുന്നില്ല. ഈ മെത്രാൻ വാഴ്ച്ചയിലൂടെ സഭ പല ലക്ഷ്യങ്ങൾ ഉന്നംവച്ചിരുന്നു.

1. പാത്രിയർക്കീസ് മെത്രാൻ വാഴ്ച്ചയിൽ അനിവാര്യനാണെന്ന ജനവിശ്വാസം മാറ്റിയെടുക്കുക.

2. മലങ്കരസഭയുടെ അതിരുകളെ വിശാലമാക്കുക.

3. മെത്രാൻ വാഴ്ച്ച തുടങ്ങിയ നടപടികൾക്ക് ആവശ്യമായ ഒരു സുന്നഹദോസിനെ മലങ്കരയിൽ നിലനിർത്തുക.

ഈ മൂന്ന് ലക്ഷ്യങ്ങളും ഈ മെത്രാൻ വാഴ്ചയിലൂടെ മലങ്കരസഭ സാധിച്ചെടുത്തു.



കടവിൽ വലിയ മാർ അത്താനാസ്യോസിന്റെ ജീവചരിത്രത്തിൽ ഇപ്രകാരം രേഖപ്പെടുത്തിയിരിക്കുന്നു: “മലങ്കരസഭയുടെ അതിരുകളെ വിശാലമാക്കുവാൻ സഹായകമായ ചില സാഹചര്യങ്ങൾ അക്കാലത്ത് രൂപപ്പെട്ടു വന്നു. നവീകരണക്കാരിൽ നിന്ന് കോട്ടയം പഴയസെമിനാരി നിയമാനുസൃതം വ്യവഹാരത്തിലെ വിജയത്തിലൂടെ ഏറ്റെടുത്ത മലങ്കര മെത്രാപ്പോലീത്തായും റീശീസാ പിരിവിനായി വന്ന ശീമയിലെ ശെമവൂൻ മാർ അത്താനാസ്യോസും സെക്രട്ടറി സ്ലീബാ ശെമ്മാശ്ശനും കടവിൽ മാർ അത്താനാസ്യോസ് മെത്രാപ്പോലീത്തായും പഴയസെമിനാരിയിൽ താമസിക്കുന്ന കാലം. വൈദിക പരിശീലനം പുനരാരംഭിക്കപ്പെട്ടു. നവീകരണക്കാരിൽ നിന്ന് പള്ളികൾ പലതും വീണ്ടെടുത്തു. സഭയിലെ വിജാതീയ മിഷൻ സജീവമായി പ്രവർത്തിച്ചു. സഭയിലെങ്ങും വിദ്യാലയങ്ങളും സണ്ടേസ്ക്കൂളുകളും സ്ഥാപിതമായി. ജനാധിപത്യശൈലിയിൽ മാനേജിംഗ് കമ്മറ്റിയുടെ അധ്യക്ഷൻ എന്ന നിലയിൽ പുലിക്കോട്ടിൽ മെത്രാപ്പോലീത്തായുടെ ചുമതലയിൽ സഭാഭരണം ശക്തിപ്പെട്ടു. സുതാര്യമായ ആ ഭരണ സംവിധാനത്തിൽ മേൽപ്പട്ടക്കാരും പട്ടക്കാരും അത്മായ വിഭാഗവും പരിപൂർണ്ണ തൃപ്തരായിരുന്നു. അസൂയാവഹമായ ഈ സഭാകാലാവസ്ഥ ഗോവാ സ്വദേശിയും മിഷനറിയുമായ ഒരു കത്തോലിക്കാ

വൈദികനെ ആകർഷിച്ചു. കത്തോലിക്കാ സഭയുടെ രാജകീയ എപ്പിസ്കോപ്പൽ ഭരണശൈലിയോട് വിയോജിപ്പുണ്ടായിരുന്ന അദ്ദേഹത്തിന് മലങ്കരസഭയുടെ ഭരണശൈലിയും ആരാധനാ സാഹിത്യവും വിശ്വാസവും കൂടുതൽ അഭികാമ്യമായി തോന്നി. അദ്ദേഹം കോട്ടയം പഴയ സെമിനാരിയിൽ മലങ്കര മെത്രാപ്പോലീത്തായെ സന്ദർശിച്ചു. ഏതാനും ദിവസം സെമിനാരിയിൽ അതിഥിയായി താമസിച്ചു. മലങ്കര മെത്രാപ്പോലീത്താ ശേഷം മേല്പട്ടക്കാരുമായി ആലോചിച്ചു. മലങ്കരസഭയ്ക്ക് ഗോവയിൽ ഒരു മിഷൻ കേന്ദ്രവും ഒരു മെത്രാസനാസ്ഥാനവും ആരംഭിക്കുവാൻ ഫാ. അൽവാറീസിനെ (അതായിരുന്നു അദ്ദേഹത്തിന്റെ പേർ) ഉപയോഗപ്പെടുത്താനാവുമെന്ന് എല്ലാവർക്കും ബോധ്യമായി.

മലങ്കരയിൽ വച്ച് അദ്ദേഹത്തെ മെത്രാനായി വാഴിക്കാൻ കഴിഞ്ഞാൽ അതൊരു ഗംഭീരമായ തുടക്കമാവുമെന്ന് മലങ്കര മെത്രാപ്പോലീത്തായ്ക്ക് തോന്നി. കടവിൽ മെത്രാപ്പോലീത്തായും പരുമല മാർ ഗ്രീഗോറിയോസും മുറിമറ്റത്തിൽ മാർ ഈവാനിയോസും ആ ആശയത്തെ ശക്തമായി പിൻതാങ്ങി. കാനോനികമായി അപാകതയൊന്നും ഇല്ലെന്ന് ശെമവൂൻ മാർ അത്താനാസ്യോസ് കാര്യങ്ങൾക്ക് പച്ചക്കൊടി കാട്ടി. 1899 ജൂലൈ 29-ന് കോട്ടയം പഴയസെമിനാരി ചാപ്പലിൽ വച്ച് മലങ്കര മെത്രാപ്പോലീത്താ പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് ആ പട്ടംകൊടയ്ക്ക് പ്രധാന കാർമ്മികനായി. കടവിൽ മാർ അത്താനാസ്യോസ്, മുറിമറ്റത്തിൽ മാർ ഈവാനിയോസ്, ചാത്തുരുത്തിൽ മാർ ഗ്രീഗോറിയോസ് എന്നിവർ സഹകാർമ്മികരായിരുന്നു. പുതിയ മെത്രാപ്പോലീത്തായ്ക്ക് മാർ യൂലിയോസ് എന്ന് പേർ നൽകുകയും കമ്മറ്റിയുടെ ആലോചനയോടെ ഇന്ത്യാ, സിലോൺ, ഗോവ മുതലായ ഇടവകയുടെ മെത്രാപ്പോലീത്താ ആയി നിയോഗിക്കുകയും ചെയ്തു.

മലങ്കരസഭ ആദ്യം നേരിട്ട് പരിചയപ്പെട്ട പാത്രിയർക്കീസ് - പത്രോസ് തൃതീയൻ - എല്ലാവരിലും ജനിപ്പിച്ച വികാരം 'വെറുപ്പ്' ആയിരുന്നു. ഭാവി പാത്രിയർക്കീസ് ആകുമെന്ന് വീമ്പടിച്ച് നടന്ന അബ്ദുള്ളാ ഗ്രീഗോറിയോസിനെ ആ തലമുറയിലെ മേല്പട്ടക്കാരും പട്ടക്കാരും വെറുക്കുക മാത്രമല്ല ഭയക്കുക തന്നെ ചെയ്തു. അതുകൊണ്ടാണ് മെത്രാൻ വാഴ്ച്ച മലങ്കരസഭയിൽ പാത്രിയർക്കീസിനെ കൂടാതെ നടത്തുവാനുള്ള കീഴ്‌വഴക്കം ആരംഭിക്കുവാൻ പുലിക്കോട്ടിൽ മെത്രാച്ചനും ശേഷം പേരും തീരുമാനിച്ചത്. .... മൂന്ന് മെത്രാന്മാരുള്ള ഒരു സഭയിൽ മേല്പട്ടക്കാരെ വാഴിക്കാൻ മെത്രാന്മാരുടെ സിനഡിന്റെ അധ്യക്ഷന് അധികാരമുള്ളതായി സുറിയാനിസഭയുടെ കാനോനിൽ വ്യവസ്ഥയുള്ളതിനാൽ ഭാവിയിൽ ഒരു അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ ആഗമനം ഒഴിവാക്കാനാവുമായിരുന്നു എന്നത് സുനിശ്ചിതമായിരുന്നു. ആ സ്വയംപൂർണ്ണതയിലേക്കുള്ള ചാലു

കീറൽ കൂടെയാണ് അൽവാറീസ് മെത്രാച്ചന്റെ പട്ടംകൊടയിലൂടെ മലങ്കരസഭ ഉന്നംവച്ചത്. സഭയിൽ ഐക്യം പ്രതിദിനം ശക്തിപ്പെട്ടുകൊണ്ടിരുന്ന ആ കാലാവസ്ഥയിൽ ഈ ധീരമായ നടപടിയിൽ ആരും പരസ്യമായി എതിർപ്പ് പ്രകടിപ്പിച്ചില്ല" (*ഇടയന്മാരുടെ ഇടയൻ*, പുറം 121-124).

കടവിൽ മാർ അത്താനാസ്യോസ് രചിച്ചതും പാലപ്പിള്ളിൽ അബ്രഹാം മല്പാൻ 1877-ൽ വിവർത്തനം ചെയ്തതുമായ സഭാചരിത്രം പത്രോസ് തൃതീയൻ നടത്തിയ മെത്രാൻ വാഴ്ച്ചകളെ വ്യാഖ്യാനിക്കുന്നത് ഇപ്രകാരമാണ്: "പിന്നത്തേതിൽ നല്ലവണ്ണം ശോധന ചെയ്ത് സുറിയാനിസഭയുടെ രക്ഷയ്ക്കും മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ സഹായത്തിനുമായിട്ട് നാല് റമ്പാന്മാരെ തെരഞ്ഞെടുത്തു. ... വടക്കൻപറവൂർ പള്ളിയിൽ വച്ച് സ്ഥാനം കൊടുത്തു. ... എന്നാൽ അന്ത്യോഖ്യയിൽ പോയി കൂടെക്കൂടെ പട്ടത്വം കൈക്കൊണ്ട് വരുന്നതിന് വഴിയകലം നിമിത്തം ഇങ്ങനെ ആറ് സ്ഥാനികളെ കൂടെ ഇപ്പോൾ നിയമിച്ചിട്ടുള്ളത് മലങ്കര മെത്രാപ്പോലീത്തായുടെ സഹായത്തിനും അതത് അതിർത്തിക്കകത്തുള്ള ജനങ്ങളുടെ പരിപാലനയ്ക്കും ആകകൊണ്ട് അവനവന് നിയമിക്കപ്പെട്ട മേഖലയിൽ ഉദാസീനതപ്പെടാതെ തമ്മിൽ തമ്മിൽ യോജിപ്പും താല്പര്യവുമായി സത്യ ശോധനയോടും ആലോചനയോടും കൂടെ മതകാര്യത്തിലുന്നതപ്പെടുവാനും സമൂഹ സംബന്ധമായ സകല കാര്യങ്ങളെ കുറിച്ചും മലങ്കര മെത്രാപ്പോലീത്തായും ശേഷം പേരും ആണ്ടിലൊരിക്കൽ ഒരു സ്ഥലത്തു കൂടി നടപടികൾ ചിന്തിച്ച് തർക്കങ്ങൾക്കും കുറ്റങ്ങൾക്കും തീർച്ചയുണ്ടാക്കി അന്ത്യോഖ്യയ്ക്ക് റിപ്പോർട്ട് ചെയ്യാനുമാകുന്നു" (പു. 94, 96).

1876-ലും 77-ലുമായി നടന്ന മെത്രാൻ സ്ഥാനാഭിഷേകത്തെപ്പറ്റിയുള്ള ഈ വ്യാഖ്യാനം അക്കാലത്തെ സഭാ നിലപാടുകളെ വ്യക്തമാക്കുന്നു.

1. സ്ഥാനമേൽക്കുവാൻ ഭാവിയിൽ ആരും അന്ത്യോഖ്യയിലേക്ക് പോകേണ്ടതില്ല.

2. ആണ്ടിലൊരിക്കൽ മലങ്കര മെത്രാന്റെ അധ്യക്ഷതയിൽ സുന്നഹദോസ് കൂടി കൂട്ടായ ആലോചനയോടെ കാര്യങ്ങൾ ചെയ്യണം.

3. മലങ്കര മെത്രാനെ സഹായിക്കുകയാണ് സുന്നഹദോസിന്റെ കർത്തവ്യം.

4. കാര്യങ്ങൾ അന്ത്യോഖ്യയ്ക്ക് റിപ്പോർട്ട് ചെയ്യണം.

പത്രോസ് തൃതീയൻ പാത്രിയർക്കീസിന്റെ മലങ്കരസഭാ സന്ദർശനത്തിൽ നിന്ന് സഭ ഉൾക്കൊണ്ട പാഠമാണ് ഈ നിലപാടിന്റെ പശ്ചാത്തലം. അത്മായ നേതാക്കളായ പനയ്ക്കൽ ഐപ്പൂരുവിന്റെയും കുര്യൻ റൈട്ട

റുടെയും ആലോചനയും പിൻബലവും ഈ നിലപാടിനെ ബലപ്പെടുത്തി. ഈ നിലപാടാണ് മാർ അൽവാറീസ് യൂലിയോസിനെയും റിനിവിലാത്തി മാർ തിമോത്തിയോസിനെയും വാഴിച്ചപ്പോൾ മലങ്കരസഭ പ്രാവർത്തികമാക്കിയത്. ഈ നിലപാടിന്റെ മുഖ്യ ശില്പികൾ ആയിരുന്ന പരുമല മാർ ഗ്രീഗോറിയോസ്, കടവിൽ മാർ അത്താനാസ്യോസ്, അക്കര കുര്യൻ റൈട്ടർ, പനയ്ക്കൽ ഐപ്പൂരു മുതലാളി തുടങ്ങിയവർ അന്തരിച്ചതോടെ ഇളമുറക്കാർ പ്രബലപ്പെട്ടു. ഈ യുവതലമുറയ്ക്ക് പത്രോസ് തൃതീയന്റെ സന്ദർശനം, നവീകരണക്കാരുമായുള്ള പോരാട്ടം എന്നിവയെക്കുറിച്ച് നേരിട്ടുള്ള അനുഭവങ്ങൾ വേണ്ടത്ര ഉണ്ടായിരുന്നില്ല. സുന്നഹദോസ് സങ്കല്പം കൂടുതൽ പ്രബലപ്പെടുവാൻ മലങ്കര മെത്രാപ്പോലീത്തായെ മഫ്രിയാനയായി വാഴിക്കുവാൻ കോനാട്ട് മല്പാൻ അന്ത്യോഖ്യാ പാത്രിയർക്കീസിനെഴുതുകയും ആ അപേക്ഷ നിരസിക്കുകയും ചെയ്തതോടെ മുൻ തലമുറയിലെ നേതൃത്വം നിരാശയിലായി. തൽസ്ഥാനം കയ്യടക്കിയത് അന്ത്യോഖ്യൻ ഭ്രമമുള്ള ചിലരാണ്. അവരെ നിരന്തരം പ്രചോദിപ്പിക്കുവാൻ സ്ലീബാ ശെമ്മാശന്റെ സാന്നിധ്യം സഹായകരമായി.

തുമ്പമൺ, നിരണം, കോട്ടയം, കൊച്ചി, അങ്കമാലി തുടങ്ങിയ മെത്രാസനങ്ങൾ വൈധവ്യം പ്രാപിച്ചു. മലങ്കര മെത്രാൻ വാർദ്ധക്യത്തിന്റെ പിടിയിലുമായി. അതോടെ പുതിയ മെത്രാന്മാർ എന്ന ആശയം ശക്തമായി. പത്രോസ് തൃതീയന്റെ ഏഴു മെത്രാന്മാർ എന്ന പരിഷ്കാരത്തിന് പകരം തെക്കും വടക്കുമായി രണ്ടു മേല്പട്ടക്കാർ മതി എന്നാണ് മലങ്കരസഭ തീരുമാനിച്ചത്. വട്ടശ്ശേരിൽ മല്പാൻ, കൊച്ചുപറമ്പിൽ പൗലൂസ് റമ്പാൻ (അവർ യഥാക്രമം കോട്ടയം പഴയസെമിനാരിയിൽ മല്പാനും മാനേജരും ആയിരുന്നു) എന്നിവർ തെരഞ്ഞെടുക്കപ്പെട്ടു. പുതിയ മെത്രാന്മാരെ വാഴിക്കുവാൻ 3 അംഗങ്ങളുള്ള ഒരു സുന്നഹദോസ് അന്ന് മലങ്കരയിൽ ഉണ്ടായിരുന്നു (പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് ദ്വിതീയൻ, മുറിമറ്റത്തിൽ മാർ ഈവാനിയോസ്, അൽവാറീസ് മാർ യൂലിയോസ് എന്നിവർ). മുമ്പ് രണ്ട് തവണ ചെയ്തതുപോലെ പുതിയ മെത്രാന്മാരുടെ വാഴ്ച്ച മലങ്കരയിൽ വച്ച് നടത്തുവാൻ മലങ്കര മെത്രാപ്പോലീത്താ ആഗ്രഹിച്ചു. ഭിന്നത മൂലം അന്ന് അന്ത്യോഖ്യയിൽ രണ്ടു പാത്രിയർക്കീസന്മാർ ഉണ്ടായിരുന്നതിനാൽ മെത്രാൻ വാഴ്ച്ചയ്ക്ക് അനുവാദ കല്പന കിട്ടുന്നത് മുമ്പത്തേക്കാൾ എളുപ്പവുമായിരുന്നു. എന്നാൽ സ്ഥാനാർത്ഥികൾക്ക് ഈ ആഗ്രഹം സ്വീകാര്യമായില്ല. കർക്കശ സ്വഭാവമില്ലാതിരുന്ന മലങ്കര മെത്രാപ്പോലീത്താ നിസ്സഹായനായി. പ്രബലരായ സഹ മെത്രാപ്പോലീത്താമാരും അത്മായ നേതാക്കളും അന്തരിച്ചു പോയിരുന്നു. മനസ്സില്ലാമനസ്സോടെയാണ് മെത്രാൻ സ്ഥാനാർത്ഥികളെ മലങ്കര മെത്രാപ്പോ

ലീത്താ പട്ടമേല്ക്കുവാൻ ശീമയിലേക്കയച്ചത് (ആ പട്ടംകൊട മലങ്കര യിൽ വച്ച് നടന്നിരുന്നെങ്കിൽ...).

കുര്യൻ റൈട്ടർ തുടങ്ങി ആ തലമുറയിലെ അത്മായ പ്രമുഖരും മേല്പട്ടക്കാരും ചേർന്ന് സുചിന്തിതമായി സ്വീകരിച്ച നിലപാട് പ്രാവർത്തികമാക്കാതെ പോയതിൽ മലങ്കര മെത്രാപ്പോലീത്താ ഏറെ ദുഃഖിതനായി. നേരത്തെ ബാധിച്ചിരുന്ന പ്രമേഹരോഗം വർദ്ധിച്ചത് ഈ പശ്ചാത്തലത്തിലാണ്. അന്ത്യോഖ്യൻ പാത്രിയർക്കീസന്മാരുടെ തനി നിറം നേരിട്ട് കണ്ട മലങ്കര മെത്രാപ്പോലീത്താ ഭാവികാര്യങ്ങൾ മനസ്സിൽ കണ്ടു. സ്ഥാനമേറ്റു വന്ന വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസിനെ പിൻഗാമിയായി സ്ഥിരപ്പെടുത്തുന്ന നിശ്ചയങ്ങളും കരാർ രേഖകളും തയ്യാറാക്കുവാൻ അദ്ദേഹം ധൃതിപ്പെട്ടത് ആശങ്കകൾ മൂലമായിരുന്നു. ഒടുവിൽ മൂന്ന് ട്രസ്റ്റിമാരെയും രോഗ ശയ്യയിൽ വിളിച്ചുവരുത്തി ഐക്യത്തെപ്പറ്റി അവരെ ഉപദേശിച്ചതും ഭിന്നിക്കുകയില്ലാ എന്ന് പ്രതിജ്ഞ ചെയ്യിച്ചതും സോദ്ദേശ്യമായിത്തന്നെയായിരുന്നു. ദൗർഭാഗ്യവശാൽ അതെല്ലാം പാഴായിപ്പോയി!!

കുര്യൻ റൈട്ടറുടെ കൂർമ്മബുദ്ധിയും ദീർഘദൃഷ്ടിയും പ്രകടമായ മറ്റൊരു വിഷയം കൂടിയുണ്ട്. വ്യവഹാര വിജയം സിദ്ധിച്ചപ്പോൾ ആ വിജയം സുനിശ്ചിതമാക്കുവാനുള്ള ഒരു പദ്ധതി റൈട്ടർ മനസ്സിൽ സൂക്ഷിച്ചിരുന്നു. റൈട്ടറുടെ ഈ പദ്ധതി മലങ്കര മെത്രാപ്പോലീത്താ അക്ഷരാർത്ഥത്തിൽതന്നെ പ്രാവർത്തികമാക്കി. റോയൽ കോടതിയിലെ വിധി പ്രഖ്യാപനം കഴിഞ്ഞ ഉടനെ മലങ്കര മെത്രാപ്പോലീത്താ തർക്കമുള്ളവയും തർക്കസാധ്യതയുള്ളതുമായ എല്ലാ ഇടവകകളെയും സന്ദർശിച്ചു. അവയുടെ പൊതുയോഗങ്ങൾ വിളിച്ചുകൂട്ടി. മലങ്കര മെത്രാപ്പോലീത്തായോടും ഭദ്രാസന മെത്രാപ്പോലീത്തായോടും അനുസരണം പ്രഖ്യാപിക്കുന്ന ഉടമ്പടികൾ തയ്യാറാക്കുകയും അവ ഇടവകാംഗങ്ങളെക്കൊണ്ട് ഒപ്പിടുവിച്ച് രജിസ്റ്റർ ചെയ്യിക്കുകയും ചെയ്തു. ഓരോ ഇടവകയിലുമുള്ള നവീകരണാനുയായികൾ പിൽക്കാലത്ത് ശക്തിപ്പെട്ട് പുതിയ വ്യവഹാരങ്ങൾ ആരംഭിക്കുവാനുള്ള പഴുത് അപ്രകാരം അദ്ദേഹം അടച്ചുകളഞ്ഞു. കുര്യൻ റൈട്ടർ അന്തരിച്ചുപോയെങ്കിലും അദ്ദേഹത്തിന്റെ വിലപ്പെട്ട കാഴ്ച്ചപ്പാട് മെത്രാപ്പോലീത്താ പ്രത്യക്ഷരം സാക്ഷാത്കരിച്ചു. ഈ ഒരു കീഴ്വഴക്കം 1958-ലും 1995-ലും സ്വീകരിക്കുവാൻ സഭാനേതൃത്വം ശ്രമിച്ചിരുന്നെങ്കിൽ!!

ചുരുക്കിപ്പറഞ്ഞാൽ 19-ാം നൂറ്റാണ്ടിന്റെ രണ്ടാം പാദത്തിൽ മലങ്കരസഭ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് ദ്വിതീയൻ മലങ്കര മെത്രാപ്പോലീത്തായുടെ അനിഷേധ്യ നേതൃത്വത്തിൽ സൃഷ്ടിച്ച സുവർണ്ണ യുഗത്തിന്റെ പശ്ചാത്തല സംവിധായകരിൽ വിസ്മരിക്കുവാൻ പാടില്ലാത്ത

രണ്ട് ഉപ അധ്യായങ്ങളാണ് പനയ്ക്കൽ ഐപ്പൂരുവും കുര്യൻ റൈട്ടറും. ഇതിൽ പനയ്ക്കൽ ഐപ്പൂരുവിന്റെ എണ്ണച്ഛായാ ചിത്രം സഭാ മാനേജിംഗ് കമ്മറ്റി മാളികയിൽ അന്നത്തെ മലങ്കര മെത്രാപ്പോലീത്താ സ്ഥാപിച്ചു. അപരന്റെ ഛായാചിത്രം അവിടെ സ്ഥാപിക്കുവാൻ പിൽക്കാല അത്മായ ട്രസ്റ്റിയായ സി. ജെ. കുര്യൻ നടത്തിയ ശ്രമം പിൽക്കാല മലങ്കര മെത്രാപ്പോലീത്താ പരാജയപ്പെടുത്തി. കമ്മറ്റി മാളികയിൽ സ്ഥാപിക്കപ്പെട്ടിരുന്ന പനയ്ക്കൽ ഐപ്പൂരുവിന്റെ ഛായാചിത്രം പില്ക്കാലത്ത് - ഈ സമീപ കാലത്ത് - മറ്റൊരു മലങ്കര മെത്രാപ്പോലീത്താ അവിടെ നിന്നു മാറ്റി. യൗസേഫിനെ അറിയാത്ത ഫറവോമാർ എന്നു മാത്രമേ ഈ സംഭവങ്ങളെപ്പറ്റി ചരിത്ര വിദ്യാർത്ഥികൾക്ക് പറയാനാവൂ. പനയ്ക്കൽ ഐപ്പൂരുവും കുര്യൻ റൈട്ടറും കേവലം രണ്ടു വ്യക്തികളല്ല; ഒരു തലമുറയുടെ മുമ്പിൽ നിന്ന് പ്രകാശിച്ച് വഴികാട്ടിയ ദീപസ്തംഭങ്ങളാണ്. മഹാന്മാരെ അംഗീകരിക്കുന്നതും ആദരിക്കുന്നതും മഹത്വ ലക്ഷണമാണ്. ആ നിലയിൽ ഈ ജീവചരിത്ര രചന ഒരു ആദരാഞ്ജലി തന്നെ. ഈ രണ്ട് അത്മായ നേതാക്കളെയും ആദരിക്കുവാനുള്ള ശ്രമത്തിൽ ഈ ലേഖകൻ ആദരവോടെ പങ്കുചേരുന്നു. അവർ തെളിയിച്ച നടപ്പാതകളെ കാലോചിതമായ രാജവീഥികളാക്കുവാൻ നമുക്ക് പ്രതിജ്ഞയെടുക്കാം.

അനുബന്ധം 6

# ആർത്താറ്റ് പള്ളിപ്പാട്ട്

(1825 മേട മാസത്തിൽ പനക്കൽ ഇക്കാക്കു കുരിയപ്പനാൽ എഴുതപ്പെട്ടത്)

അംബര ഭൂപാലനായ മുന്മസുഖമായ
ദൈവം നിർമ്മലൻ മിശിഹാടെ
അമ്മതൻ തിരുനാമം
കീർത്തിച്ചു ചൊല്ലീടുന്നിപ്പോൾ

പൂർവ്വ മർത്ത്യരുതകിച്ച
മാതൃമൂലം ദൈവാലയം
ഉർവ്വിയിലസംഖ്യ കാലങ്ങളെന്നതേയുള്ളു
ചൊല്ലുവാൻ ദൃഢമില്ലയ്യോ

എട്ടുദിക്കിൽ കേൾവികേട്ട
ചാട്ടുകുളങ്ങരെപ്പള്ളി
സൃഷ്ടി നായകനീശോ മാതാവു
വാണിടുന്നിതെത്രയുമത്ഭുതത്താലെ

റോമപാപ്പാ ജനസംഘം
സുറിയാനിക്കാരുമൊന്നായ്
സോമേശൻ മാതൃതന്റെ
പള്ളിയിലേറിയൊരു കാലവും കഴിഞ്ഞശേഷം

കലഹത്താൽ റോമ്മാവൃന്ദം
കലഹിച്ചു മുടിപ്പാനായ്
ആലാഹാ നീതി മര്യാദകളും ഹനിച്ചിട്ട്
ദുഃഖിതരായി വാഴുമ്പോൾ

ദുഷ്ടരിൽ ദുർഘട മുഖ്യാശഠൻ
മഹമ്മദുവേദ ശ്രേഷ്ഠനാം നൃപൻ
ദുഷ്ടൻ പട്ടാണി വന്നു
പന്തം കത്തിച്ചു ചുട്ടു പള്ളിയും

അന്നുതൊട്ടു തിരുശാല
തെളിയിപ്പാനാരുമില്ല
നിന്ദയായി സകലവും
പള്ളിയും പൊറങ്കായ്ക്കാരും ലോകരും പിരിഞ്ഞു നന്നായി

കൂറുരണ്ടിൽ മൃത്യു വന്നാൽ
നരദേഹമവിടത്തിൽ
കൂറോടങ്ങടക്കുന്നതല്ലാതെ
യാതൊരു കാര്യമില്ലാതെ കഴിഞ്ഞ ശേഷം

ഏറിയ സംവത്സരങ്ങൾ
ദൈവശാലാ തെളിയിപ്പാൻ
ഏറിയൊരാവലാധി ചെയ്തു രാജാക്കൾ മുമ്പിൽ
കഴിഞ്ഞില്ലതുകൊണ്ടിട്ട്

മുക്തി ദൈവ തിരുമുമ്പിൽ
ഭക്തിയോടെ കുമ്പിടുന്ന
ഭക്തനാം സോമരൂപൻ
കഹന യൌസേപ്പുമായി ലോകരുമൊരുമിച്ചിട്ട്

ഭാസ്കരനെയെടുത്താശു
ചന്ദ്രനെ പാദവും ചേർത്ത്
പുഷ്കരനുഡുക്കളെപ്പതിച്ച
മുടിവെച്ചു വാഴുന്ന ദൈവമാതാവേ

ഇന്നു ഞങ്ങൾക്കുതകുന്ന
തവതിരുനാമമായ
കുന്നെഴും പള്ളിയാർത്താറ്റെന്നതു
കേണു കേണു കരഞ്ഞുമപേക്ഷിച്ചിട്ട്

ഒട്ടുകാലം കഴിഞ്ഞപ്പോൾ
കൊച്ചിനാമം പുകൾ പൊങ്ങും
ശ്രേഷ്ഠനായ് വാണ രാജൻ
ക്ഷത്രിയൻ മഹാധീരൻ ശക്തനാം പെരുമ്പടപ്പ്

ശൌര്യതേജോൽക്കരൻ
ചാരു ചരിത്ര പൂർവ്വകൻ ധീരൻ
കാര്യനാം കാര്യാർത്ഥകനാകിയ ധരശ്രേഷ്ഠൻ
തന്നുടെയെഴുന്നള്ളത്ത്

സിംഹമിന്ദ്ര സ്വരം കേട്ട
മൃഗങ്ങൾക്കു സമമായി
ഹാ ഹാ ഭൂപതി വരനെത്തുന്നു
ധൃതിയാത്ര ബഹുത്വമതു കൊണ്ടിട്ട്

വിക്രമ വിസ്ഫുടൻ വീരൻ
തത്രപല്ലക്കതിലേറി

മുഷ്കര കാന്തി വന്നണ്ണെത്തുന്നു
മനോഹരം ധിക്കരിച്ചതിഘോഷമായി

വങ്കരമാം പടതുല്യം
വന്നു കുന്നംകുളം തന്നിൽ
തൊങ്കാര ഭൂപനതി കോമളരൂപൻ
തന്റെ മന്ത്രിയു മരികേയുണ്ട്

ലോകരൌഘം നിറഞ്ഞാശു
മഹാരാജൻ കണ്ടനേരം
ചേവകപ്പരിഷയും മറ്റുള്ള ജനങ്ങളും
നീങ്ങിനാരവിടെ നിന്നു

മംഗല ഭൂതലമായ
ചിറളയമതിലെത്തി
പുംഗവനൊരു വൃദ്ധകഹന തന്നെ
ക്കണ്ടിട്ടരുളിച്ചെയ്ത നേരത്ത്

ആർത്താറ്റു പള്ളി
ഞങ്ങൾക്കുതകിക്ക മഹാരാജ
ആർത്തിയായ് പലകാലമതിനു വേലചെയ്തു
രക്ഷിക്കയെന്നു മൂപ്പച്ചൻ

ഭക്തിയോടെ വൃദ്ധവാക്യം
കേട്ടു രാജനരുൾ ചെയ്തു
മുക്തീശൻ ദൈവാലയം
നടത്തി തന്നീടുവാൻ ഭേദമില്ലതിനൊട്ടുമേ

തത്രരാജനെത്തി
കുന്നംകുളം പള്ളിയതിൻ മുമ്പിൽ
കത്തങ്ങളൊത്തു നിന്നിട്ടവരോടരുൾ ചെയ്തു
കർത്തവ്യനെവിടെയെന്നു

സുന്ദര നന്ദനനായ
രാജചന്ദ്ര ഹിതം പോലെ
ചെന്നുടനവുസേപ്പു കഹനാ രാജൻ മുമ്പിൽ
നിന്നുടൻ പ്രീതി ചെയ്തിട്ടു

രൂപസൌന്ദര്യതര വേഷം
കണ്ടു രാജനതിമോദാൽ
കോപവും ഹനിച്ചുടൻ
രാജോക്തിയൊട്ടുനേരമരുളി ചെയ്ത നേരത്തു

തൊണ്ടി മലരൊത്ത ചുണ്ടും പൊത്തി
മന്ദം തല ചാച്ചു
ഇണ്ടൽ കൂടാതെ നൃപൻ തൻ മുഖമുണർത്തിച്ചു
പള്ളി തന്നുടെ കാര്യവും

പണ്ടു മുന്നോർ പണിചെയ്ത
ആണ്ടവന്റെ തിരുശാല
രണ്ടു പൂജകളതു നിമിത്തമാകകൊണ്ടു
മുടങ്ങീട്ടതിനു ശേഷവും

ദുഷ്ടരായ ചതി
പട്ടാണികൾ വന്നു ചുട്ടു പള്ളി
ഇഷ്ടനാം നീയങ്ങിതു നിവൃത്തിയാക്കീടേണം
സംഖ്യയില്ലതി ഖേദമാം

എങ്കിലുമുണ്ടതിശയം
രണ്ടു നാട്യമതിൽ തന്നെ
ശങ്കകൂടാതെ രണ്ടും രണ്ടായിത്തിരിക്കേണം
രണ്ടു ക്ഷേത്രവുമുണ്ടെന്നു

പുംഗവന്റെ കൃപയാലേ
കുന്നെഴുമാർത്താറ്റു പള്ളി
അങ്ങത്തെക്കരുണയാൽ
തെളിഞ്ഞു നടപ്പതിനരുളി ചെയ്ക വേണമേ

സന്യവാസരെന്നപോലെ
അസംഖ്യം കാലവുമായി
മന്നിടമയോദ്ധ്യേശൻ തന്നോടു സമമായി
വന്നിടും മഹാരാജാ നീ

പാപിയായ ജനങ്ങൾക്കു
തിരുവുള്ളം വളരേണം
പാപവും ഹരം വരും
തേജസ്സും ബുദ്ധിയുണ്ടാം ശത്രുവും ഹരം വന്നീടും

ഇത്രതാപമൊരു കാര്യം
തിരുവുള്ളമുണർത്തിപ്പാൻ
പ്രത്യേകമല്ല ഞങ്ങൾക്കെന്നതുകൊണ്ടു
തവമനസ്സും കുളുർത്തീടണം.

ഇത്തരം വാക്കുകൾ
രാജതത്ര പല്ലക്കരികത്തു

ആസ്ഥയായി നടന്നറിയിച്ചു
വൈഭവ വീരൻ എത്രയും ബഹുഖേദത്താൽ

ആർത്തെരിയുന്നഗ്നി തന്നിൽ
പനിനീർ വാരിധിപോലെ
ഉത്തമൻ ഹൃദയത്തിൽ തണുപ്പിന്നായി
നൃപൻ നിർത്തിനാൻ ധൃതിപല്ലക്ക്

ദേവീക്ഷേത്രം കുറവെന്ന്യേ
നടത്തിച്ചു തരുന്നുണ്ടു
ദൈവ ഭക്തനാം മുനിപ്രവര ധരിച്ചാലും
ഭേദമില്ലതിനൊട്ടുമേ

പുംഗവന്റെ ധൃതിയാത്ര
ചെന്നിതാർത്താറ്ററികത്തു
മംഗലം ദൈവാലയം കണ്ടു
കേടുകളായി ചിത്രമാം പണികൾ മറ്റും

പള്ളി മുമ്പിലെഴുന്നള്ളി
മഹാരാജൻ കണ്ടനേരം
കള്ളനാം ദുഷ്ടാത്മജൻ
ചുട്ടിതു പള്ളിയെന്നു നിനച്ചു തൃക്കൺ പാർത്തിട്ടു

മന്നിടത്തിലഴകേറും
ക്ഷേത്ര ചിത്രാലയം കണ്ടാൽ
ഉന്നതമായ ദൈവം കുടികൊണ്ടീടും
സ്ഥലമെന്നരുൾ ചെയ്തു രാജനും

ഭക്തി നേടീടുന്ന ക്ഷേത്ര
മതിൻ മുമ്പിൽ പ്രീതിചെയ്തു ഭക്തിയായി
ധൃതിയാത്രകൊണ്ടുടൻ വേഗമോടെ
പിരിഞ്ഞു ജനസംഘവും.

രാജവീരനെഴുന്നള്ളി
തൃശ്ശിവപേരൂർ തന്നിൽ
തേജോക്തൻ സുഖിച്ചു വാണീടിനാൻ
പ്രീതിയോടെ വിളിച്ചു മന്ത്രിതന്നെയും

ഉഗ്രവീരൻ പരിപൂർണ്ണൻ
ബഹുകാര്യ മഹാമന്ത്രി
മാർഗ്ഗങ്ങൾ പലതരമുണ്ടു നമ്മുടെ നാട്ടിൽ
എന്നതിൽ മഹാമുഖ്യമായി

പണ്ടു ശോഷപ്പെരുമാൾക്കു
കണ്ടു സ്വപ്നം തിരുകോവിൽ
മണ്ഡപമതിനുള്ളിൽ
ശ്രീപത്നി രൂപം പോലെ കൺപറിച്ചതി ശോഭയും.

ജനൽ ദ്വാരെ ജ്വലിക്കുന്ന
മഹാകാന്തിയതു കണ്ടാൽ
ജനസംഘങ്ങൾ മൃത്യു വന്നതു
മുയർത്തിടാമത്ഭുതമതിശയങ്ങൾ

എന്നതു പോലൊരു കോവിൽ
പണി തീർപ്പാൻ നൃപൻ ശോഷൻ
മന്നിടം നീളെയന്വേഷിച്ചു
തച്ചനില്ലായ്ക വിളിച്ചു ഹാവാൻ തന്നെയും.

നിർമ്മലാഢ്യ പരിഷയിൽ
പൂർവ്വഭൂമി നൃപൻ ശോഷൻ
തന്മഹീപതി രാജ്യത്തുണ്ടു തീർപ്പതിൻ തച്ചൻ
കൊണ്ടുപോരേണം ചെന്നുനീ.

ഇത്തരം വാക്കുകൾ രാജ
നരുൾചെയ്ത നേരം ഹാവാൻ
മസ്തകാന്തികെയുണർത്തിച്ചു
യാത്രയുംകൊണ്ടു കേറിനാൻ ധൃതികപ്പലിൽ

മാലുമീമേവുന്ന നേത്രക്കുഴൽ
നോട്ടം പിഴയ്ക്കാത്ത കാലം വൈകാതെ
ഹാവാൻ നൽത്തുറ ചെന്നു പുക്കു
കരയെന്നവൻ നിനച്ചു.

ഉത്തമ പൗരുഷതേജോഹിതം വേഷം
മഹാരാജൻ കർത്തവ്യ സ്വരൂപം പോൽ
കാണായി മർത്ത്യരൂപം
കരമേലേറി വേഗത്താൽ

ചെന്നു പാദാന്തികേ ഹാവാൻ
നിന്നു പ്രീതിയവൻ ചെയ്തു
വന്നിതെന്തന്നു ചോദിച്ചെന്നവനുണർത്തിച്ചു
തന്നുടെ നൃപ വാക്യവും

മംഗലാഢ്യൻ മിസറേശൻ
കേട്ടനേരമരുൾ ചെയ്തു

പുംഗവൻ കച്ചോടേന്ദ്ര ഹാവാനെ ഖേദിക്കേണ്ട
ഇന്നു ഞാനുതകിക്കുന്നേൻ

തക്ഷകരിൽ മുഖ്യനായ
പണിക്കാരനെനിക്കുണ്ടു
ഇക്ഷിതിതവ നൃപനിദ്ര മന്ദിരം
തീർത്തു തന്നീടുമതിശയത്താൽ

ഒട്ടുനേരം ഹിതവാക്യം
ഒട്ടൊഴിയാതവൻ ചൊല്ലി
പുഷ്ടിയാലാശാരി വേഷാർത്ഥങ്ങൾ പൂണ്ടു വന്നു
തൃഷ്ണയിലൊരു മർത്ത്യനും

കേൾക്ക ഹാവാൻ മഹാതച്ച
നിവനെന്നുഗ്രഹിക്കേണം
ചേർക്കുമേ കോവിൽ തവ നൃപന്റെ മനസ്സുപോൽ
ഭേദമില്ലതിനൊട്ടുമേ

താപമായി തച്ചനു പോവാൻ
തപസ്വീശനതു കണ്ടു
താപവും വേണ്ടായെന്നു തങ്ങളിൽ
വാഴുവു നൽകിക്കൊടുത്തു ഹാവാനന്നേരം

തൊഴുതവൻ യാത്രകൊണ്ടു
മഹേശന്റെ തിരുമുമ്പിൽ
വഴങ്ങിയാശാരിയുമൊന്നായി
കപ്പൽ കേറി എത്തിനാൻ ശോഷ ഭൂപങ്കൽ

യുക്തി ദിവ്യാലയ സ്വപ്നം
മിക്കവാറും ഗ്രഹിപ്പിച്ചു
ഭക്തിയിലാശാരി താനറിഞ്ഞിട്ടതിൻ രൂപം
വരച്ചു ഭൂമിതന്നിൽ

കണ്ടു രാജൻ രസത്തോടെ
പൂണ്ടുകൊണ്ടാടിയും കൊണ്ടു
ഇണ്ടൽ കൂടാതെ വേണ്ടും ദ്രവ്യവും
നൽകിപ്പിന്നെ അയച്ചു പണിതീർപ്പാനും

മാർത്തോമാനും പുറപ്പെട്ടു
വളർത്തി തന്തിരു സ്വപ്നം
അത്തലായ നരന്മാർക്കു കേടും ക്ലേശവും പോക്കി
ധർമ്മങ്ങൾ നൽകി നിത്യവും.

ഒട്ടുകാലം കഴിഞ്ഞാറെ
തിട്ടമായിട്ടൊരു കൊല്ലം
പെട്ടന്നു ഹാവാനോടുക്കൂടെ മാർത്തോമ്മാനെയും
വിലങ്ങിട്ടതി വൈരത്താൽ

നാണമോടെ ഭീതിപൂണ്ടു
മഹാരാജനിരിക്കുമ്പോൾ
കേണു സോദരൻ നൃപൻ
ദീനനായ് മരിച്ചിട്ടു പ്രാണനെയെടുത്തമ്പോടെ

സ്വർഗ്ഗലോകേ ദിവ്യക്ഷേത്രം
സകല പ്രാപ്തിയും കാട്ടി
സ്വർഗ്ഗേന്ദ്ര ശിഷ്യൻ ശോഷപ്പെരുമാൾക്കു
തികച്ചതെന്നൊരു കുറിമാനവും

കണ്ടു കൊണ്ടിട്ടുടനാത്മം
വീണു വീണു ഉടലിങ്കൽ
ഉണ്ടായ പ്രത്യക്ഷങ്ങളഗ്രജനോടു ചൊല്ലി
ഭീതിപൂണ്ടിരുവരുമായി

ചെന്നു വേഗം വിലങ്ങാശു
വെട്ടി വീണു കുമ്പിടുന്നു
വന്ദിച്ചു മാർത്തോമ്മാനെ നിന്നുടെ ഹിതം ചൊൽക
കേട്ടിടാമെന്നു രാജാക്കൾ

പുംഗവന്മാരിരുവരു
മതിലുള്ള വൃന്ദമാകേ
അങ്ങേ മാർഗ്ഗവും മറ്റും
വിശ്വസിച്ചിതു പിന്നെ വന്ദിച്ചു കഴിഞ്ഞാരല്ലൊ

പിന്നെയും പ്രത്യക്ഷ മറ്റും
വിളയാടി മന്ദിരത്തിൽ
ഇന്നവ ജാതികൾക്കു സങ്കടം തീർപ്പാൻ
രാജയുക്തവും പെരികേയുണ്ടു.

നമ്മുടെ നാടതിൽ
ശൌര്യ തലപ്പിള്ളിയെന്ന ദിക്കിൽ
നിർമ്മലമായിട്ടൊരു പള്ളിയുണ്ടതു
കേടു വന്നതു മുഖ്യമാക്കേണം

ചാട്ടുകുളമെന്നു നാമം
പുകൾപൊങ്ങും മഹാക്ഷേത്രം

സൃഷ്ടിനായക മാതൃവാണിടുമെന്നു തോന്നും
പുഷ്ടിയും ഹിതവും കണ്ടാൽ

ഏറിയ സങ്കടത്തോടു
മമപല്ലക്കരികത്തു
കൂറോടെ നടന്നറിയിച്ചിതു
കത്തനും ലോകർ ചെന്നുനിയ്യതു കേട്ടിട്ടു

ദേവീക്ഷേത്രമൊരുകൂറും
പടിഞ്ഞാറേതൊന്നുമായി
ആ വിധമാക്കി ഖേദമൊഴിച്ചു വാണീടുവാൻ
യാത്രകൊള്ളുക വേഗത്തിൽ

ഉത്തമന്റെ അരുൾ കേട്ടു
കാര്യമന്ത്രി ഹിതത്തോടെ
തത്രകക്കാട്ടെക്കെത്തി വരുത്തി കൂറ്റുകാരെ
കേട്ടുടൻ ക്ഷേത്ര കാര്യവും.

നാളനേരം പുലർകാലേ
നീളയിൽ നിന്നുള്ള ലോകർ
കേൾവിപെട്ടുള്ള പള്ളിയതിങ്കൽ കൂടീടുവാൻ
വിധിച്ചു മഹാമന്ത്രിയും

ചെക്കലിൽ മന്ത്രിയും
നല്ലപുമാന്മാരും പുറപ്പെട്ടു
ഉൾക്കനിവോടു പള്ളിവാസത്തിലിരുന്നാശു
എത്തുന്നു മഹാലോകരും

കൂറുരണ്ടിൽ മനുഷ്യൌഘ
ഭീതിയോടെ അണഞ്ഞിട്ട–
തേറി വാരിധി പോലെ പരന്നു പള്ളിസ്ഥലം
നിറഞ്ഞു ജനസംഘവും

പള്ളി മുമ്പിൽ ജനജാല
മിടയിൽ നിന്നിതു മന്ത്രി
കേൾവിപെട്ടുള്ള വംശംദ്വയ മുഖൌഘത്തോടു
വിധിച്ചു നിങ്ങളിപ്പോഴേ

ദൈവശാലയതിൻ മുമ്പിൽ
ദ്വയം നർക്കിടുവേനെന്നാൽ
ഏവർക്കും ബോധമാവാനൊന്നിനെയെടുത്തിട്ടു
കിട്ടുമെന്നതുപോലെയും

പള്ളിയും നൽകുരിശിന്നും
പതിച്ചു ശീട്ടുകൾ രണ്ടും
ഉള്ളലിവോടു സൂര്യവംശവും പുറങ്കായെന്നും
എഴുതി മന്ത്രി മുമ്പാകെ

ദൈവവശാൽ വരുമ്പോലെ
നടക്കണമെന്നതിന്നു
ഉർവ്വീശ മന്ത്രി കൊടുത്തയച്ചു ശീട്ടുരണ്ടും
വച്ചിതു പള്ളി മുമ്പാകെ

കീർത്തനം പാട്ടുകൾ നാമം
സ്തുതി മന്ത്രം ഹിതത്തോടെ
കീർത്തിച്ച ശേഷം ശീട്ടുമെടുപ്പാനെടുത്തുട-
നണഞ്ഞാനിരുകൂറുമെ

പാപ്പവംശം തെക്കുഭാഗേ
സുറിയാനി വടക്കേതും
കെല്പോടു സ്വർണ്ണോസിന്റെ
ഇടത്തും വലത്തുമായി നിറഞ്ഞു ജനസംഘവും

മുട്ടുകുത്തി സുറിയാനി
വൃന്ദമാകെയൊരുപോലെ
സാഷ്ടാംഗം നമസ്കാരമാരംഭം
കീർത്തിച്ചൊരു സങ്കടമുരചെയ്യുന്നു

കന്യകേ കാരുണ്യശീലേ
കനക മഞ്ജുള ഗാത്രേ
ഉന്നതമായ രാജദാവീദു വംശജതായേ
അന്നജേ കരുണാംബുധേ

തിന്മയറ്റ ഗുണഗണവരൻ
സിംഹാസനമായ നന്മകൾ നിറഞ്ഞ
കന്യാസ്ത്രീ നിന്നോടു സ്വത്വം
രക്ഷിക്ക ദൈവമാതാവേ

പന്നഗത്തിൽ പതിച്ചുള്ള
ദുരിതങ്ങൾ പോക്കുവാനായി
ഉന്നത ദൈവത്തിനെ പെറ്റൊരു
മാതൃകന്യേ നിർമ്മലമണി നായകീ

പുംഗവന്മാരുടെ രാജസ്ത്രീയേ
മുഖ്യപുരേ മാതേ

മംഗലമണിയുടെ മുടി ചൂടീടും
തിരു കന്യക ദൈവമാതാവേ

ശുദ്ധമായ നിനക്കുള്ള
പള്ളി ഞങ്ങൾക്കുതകേണം
പേർത്തു റോമാക്കാർക്കു
കുരിശും നൽകീടണമെത്രയുമത്ഭുതത്താലേ

ഇത്തരം പ്രാർത്ഥനയോടും
ഭക്തി സാഷ്ടാംഗനത്തോടും
സത്യേശൻ മാതൃ മുമ്പിൽ പ്രാർത്ഥിച്ചു കണ്ണീരാലേ
ഇട്ടുടൻ ശീട്ടു വേഗത്തിൽ

ഒട്ടുനേരമിളക്കിക്കൊ
ണ്ടെടുത്തു ശീട്ടതിലൊന്നു
കിട്ടിനാൻ സുറിയാനിക്കാർക്കു പള്ളിയുമെന്നും
മന്ത്രി താനരികേ വെച്ചു

പള്ളി പുത്തൻകൂറ്റുകാർക്കും
കുരിശു പുറങ്കായിക്കാർക്കും
ഉള്ള വണ്ണങ്ങൾ മന്ത്രി വിധിച്ചു
യാത്രകൊണ്ടു മംഗലം പുമാന്മാരുമേ

ആനന്ദാദിത്യന്റെ രശ്മി
പൊയ്ക്കളഞ്ഞാനതുപോലെ
ആനന്ദ ഹീനന്മാരായ് കറുത്തു മുഖാംബുജം
പാപ്പതന്നുടെ വംശങ്ങൾ.

ദിവ്യപത്നിയണയുമ്പോൾ
ആമയം പോകുന്നപോലെ
ദൈവശാലയിൽനിന്നു പോയിനാൻ റോമാജനം
തെളിഞ്ഞു തിരുശാലയും.

മാർത്താണ്ഡൻ താനുദയത്തിൽ
പത്മതേജസ്സതുപോലെ
പേർത്തു പേർത്തങ്ങുമിങ്ങും
പറഞ്ഞും പ്രസാദിച്ചും തെളിഞ്ഞു ധൃതികൊണ്ടിട്ട്

ശക്തിയേറും സുറിയാനി
പുമാന്മാരും പലദിക്കിൽ
ഭക്തിയോടോടിച്ചെന്നു
കീർത്തി വാഴ്ത്തുന്ന പള്ളി കിട്ടിതു നമുക്കിതെന്നും

കൂർത്ത കുന്നുമ്പുറത്തു
നിന്നാർത്തു ചൊല്ലുന്നതും ചിലർ
കാത്തുകൊണ്ടിതു നമ്മെയെന്നു
വൃദ്ധൌഘം പല കീർത്തിയും സ്തുതികൾ പാടി

ഉത്തമകത്തങ്ങളെല്ലാം
ഭക്തിയോടെയിരുന്നിട്ടു
കർത്തവ്യൻ പരനുടെ ശക്തിയെ
നിരൂപിച്ചു കൂടുന്നു ഹൃദയം തന്നിൽ

ബാലകന്മാരൊരുപോലെ
പാടിയോടിക്കളിച്ചാശു
മേലിൽ നിന്നെറങ്ങടോ വീണുപോമെന്നു ചിലർ
നടന്നു ബഹുതത്രത്താൽ

ഇന്നു ഞാൻ പാർത്തീടുമെന്നും
നന്ദനനോടു നീ പോക
ഇന്നുപോയി നാളെ വരുമെന്നും
ചൊല്ലുന്നു ചിലർ എന്നുമേയിവിടെയെന്നും

ഇങ്ങിനെ കോലാഹലമോ
ടൊട്ടുനേരം കഴിഞ്ഞപ്പോൾ
ഇങ്ങുവന്നുള്ള ജനമൊക്കെയും
വേഗത്തോടെ നന്നായി പ്രസാദത്താലെ

ഇക്കഥയിങ്ങിനെ ചൊല്ലിയതിൽ
പിഴയൊഴിപ്പാനായി
പുഷ്ക്കരബോധാത്മാവിൽ തപ്പാതെയിരിക്കുന്നു
എത്രയും ഭയം കൊണ്ടിട്ട്

ബുദ്ധിഹീനനായിരിക്കും
കെൽപ്പുകെട്ട ഇനിക്കെന്നും
ശുദ്ധബോധാത്മാവുകളാകിയ
ശ്ലീഹവൃന്ദം എപ്പോഴും തുണശരണം.

ഉന്നതമാം മമശത്രു
കഠിന വൈരാഗ്യമാകേ
സന്നാഹം ദൈവസൂനു തന്നാലേ ഹനിക്കേണം
മംഗല ദൈവമാതാവേ

ഹരിചെയ്യും ചതിവുകൾ
ഹരിച്ചു വേരറുക്കേണം

കാരണിമഹാകന്നിയെടുത്തു
ചുട്ടുമുടിച്ചീടണം ദൈവമാതാവേ

കേടും ക്ലേശവും നോവും
ഗുണ ദ്വേഷി വിരോധവും
കൂടാതെ ലോകരെ കാത്തു
രക്ഷിച്ചീടണം ത്രൈലോക്യ പരിപാലക

കൊല്ലമൊരായിരത്തെണ്ണൂറ്റിരുപത്തഞ്ചതിൽ വാഴും
ചൊല്ലെഴും മേട മാസേ
സൽക്കഥ കീർത്തിച്ചിതു
വല്ലഭൻ തുണ ശരണം.

അനുബന്ധം 7

# ആർത്താറ്റ് കുന്നംകുളം പള്ളിയുടെ ആദ്യത്തെ അച്ചടിച്ച ഭരണ റിപ്പോർട്ട്

**24–6–1118 – 31–12–1118**

## 1. മുഖുവുര

24–6–1118 വരെയുള്ള റിപ്പോർട്ടും കണക്കും അർദ്ധവാർഷിക പൊതുയോഗത്തിൽ പാസ്സാക്കിക്കഴിഞ്ഞിട്ടുള്ളതാണ്. അതത് കാലത്ത് നടന്ന സംഭവങ്ങളുടെ ഒരു റിപ്പോർട്ട് റിക്കാർട്ടാക്കുന്നത് ഭാവിയിലേക്ക് വളരെ പ്രയോജനകരമായിരിക്കുമെന്നതിനാലും ഇടവകക്കാർക്കു പള്ളിക്കാര്യങ്ങൾ എങ്ങനെയെല്ലാം നടന്നുവരുന്നുവെന്ന് അറിയുന്നതിനും അവരിൽ നിന്നുള്ള കൂടുതൽ സൗഹാർദ്ദതയ്ക്കും സഹകരണത്തിനും ഇപ്രകാരമുള്ള റിപ്പോർട്ടുകൾ പര്യാപ്തമായി തീരുമെന്ന് പ്രതീക്ഷിക്കുന്നതിനാലും ഈ വർഷാവസാനത്തിൽ ഇങ്ങനെയൊരു റിപ്പോർട്ടു സമർപ്പിക്കുന്നതാണ്.

## 2. യോഗങ്ങൾ

അർദ്ധവാർഷിക പൊതുയോഗം 25–6–1118 ൽ കൂടിയതിന്റെ ശേഷം ഒരു പൊതുയോഗവും 4 മാനേജിംഗ് കമ്മിറ്റി യോഗങ്ങളും കൂടി. അടിയന്തിരകാര്യങ്ങൾക്കു മെമ്പർമാർക്കു 3 പ്രാവശ്യം നോട്ടീസ് നൽകി പിന്നത്തെ കമ്മിറ്റിയിൽ അത് അംഗീകരിച്ച് റിക്കാർട്ടാക്കിയിട്ടുണ്ട്. 2 മെമ്പർമാർ തുടർച്ചയായി 3 കമ്മിറ്റിയിൽ ഹാജരാകാതെയിരുന്നുവെങ്കിലും അവർ മുടങ്ങിയതിനുള്ള കാരണങ്ങൾ രേഖാമൂലം അറിയിക്കയാൽ നിയമപ്രകാരം അവർ മെമ്പർമാരായി തുടർന്നുകൊണ്ടിരിക്കുന്നു.

## 3. മിഷനറിവേല

പള്ളിയുടെ ആഭിമുഖ്യത്തിൽ പള്ളിക്കൂടങ്ങൾ നടത്തിവരുന്ന മാർ ഗ്രീഗോറിയോസ് സ്മാരകസംഘം വഴിയായി വിജാതീയ മിഷനും സണ്ടേസ്കൂളുകളും മാർ പീലക്സിനോസ് തിരുമേനിയുടെ അധ്യക്ഷതയിൽ കൺവൻഷൻ പ്രസംഗങ്ങളും നടത്തിവന്നു.

## വിദേശ മിഷൻ

അതുകൂടാതെ നമ്മുടെ ഇടവകയിൽപ്പെട്ട അനേകംപേർ കച്ചവടസംബന്ധമായും ഉദ്യോഗസംബന്ധമായും ബ്രിട്ടീഷ് മലബാറിൽ പാല

ക്കാട് സ്ഥിരവാസികളായി താമസിക്കുന്നതുകൊണ്ടും അവരുടെ ആത്മീയാവശ്യങ്ങൾക്കും മറ്റും ഒരു വഴിയുണ്ടാകേണ്ടതു അത്യന്താപേക്ഷിതമാകയാലും നമ്മുടെ ഇടവകയിലെ പട്ടക്കാർ കാതോലിക്കാബാവാ തിരുമനസിലേക്ക് വിവരം ബോധിപ്പിക്കുകയും തിരുമനസിലെ അനുമതിയോടുകൂടി മാസത്തിൽ ഒരു കുർബാന ഇവിടെനിന്നും പട്ടക്കാർ പോയി അവിടെ നടത്തിക്കൊടുക്കുകയും ചെയ്തുവരുന്നുണ്ട്. അവിടത്തെ ഗവണ്മെണ്ട് പള്ളി നമ്മുടെ ആവശ്യങ്ങൾക്ക് ഉപയോഗിക്കുന്നതിന് അനുവദിച്ച് കിട്ടിയതിനും മറ്റുള്ള പല സഹായങ്ങളും ചെയ്തുതരുന്ന സഹൃദയന്മാരോട് പ്രത്യേകിച്ച് അവിടത്തെ സബ് കലക്ടർ മി. പി. വി. മാത്യു എം.എ. ഐ.പി.എസ്സിനോടും ഈ ഇടവകക്കാർ കൃതാർത്ഥരായിരിക്കുന്നു. ആർത്താറ്റ് പള്ളിയുടെയും പഴയപള്ളിയുടെയും അടുത്ത് ഓരോ ദീനപ്പുരകൾ പണിതീർത്തിട്ടുള്ളതിനാൽ അഗതികളും ദീനക്കാരും താമസിച്ച് വരന്നുണ്ട്.

## 4. സാമൂഹ്യപരമായും വിദ്യാഭ്യാസപരമായും ഉള്ള വേല

പള്ളിവകയായി നടത്തിവന്നിരുന്ന മാർ ഇഗ്നാത്തിയോസ് ഹൈസ്കൂൾ 1086 മിഥുനം 5–ാം തീയതി (1911) സർക്കാരിലേക്ക് എടുത്തതിന്റെ ശേഷം അതിന്റെ അരുമസന്താനമായി 1100 ഇടവം 5–ാം തീയതി മുതൽ (1925) പഴയപള്ളി പറമ്പിലെ കെട്ടിടങ്ങളിൽ നടത്തിവരുന്ന എം. ജെ.ഡി. ലോവർ സെക്കണ്ടറി സ്കൂൾ പള്ളി മാനേജിംഗ് കമ്മിറ്റിയാൽ നിയമിക്കപ്പെടുന്ന ഒരു സബ് കമ്മിട്ടിയുടെ മാനേജുമെന്റിൽ നടത്തിവരുന്നു. അതിലിപ്പോൾ ആകെ 364 കുട്ടികളുള്ളതും ഇക്കൊല്ലത്തെ 7–ാം ക്ലാസ്സ് സർക്കാർ പരീക്ഷയ്ക്ക് പോയ 31 കുട്ടികളിൽ 27 പേർ പാസ്സായിട്ടുള്ളതുമാണ്. ഇടവകയുടെ അന്തസിനും അഭിമാനത്തിനും ഈ സ്കൂൾ ഒരു ഹൈസ്കൂൾ ആയി ഉയർത്തിക്കൊണ്ടു പോകുന്നതിൽ ഈ ഇടവകക്കാർ ബദ്ധശ്രദ്ധരായിരിക്കേണ്ടതും ആയതിന് എല്ലാവരുടേയും സഹായസഹകരണങ്ങളെ അഭ്യർത്ഥിച്ചുകൊള്ളുകയും ചെയ്യുന്നു.

### ലൈബ്രറി

മരിച്ചുപോയ പട്ടക്കാരിൽ നിന്നു കിട്ടിയിട്ടുള്ള പലതരം സുറിയാനി പുസ്തകങ്ങളും ആർത്താറ്റ് ഇടവകയെയും സുറിയാനി സമുദായത്തെയും സുറിയാനി ക്രിസ്ത്യാനികളെയും സംബന്ധിച്ച് വിവരിച്ചിട്ടുള്ളതുമായ പുസ്തകങ്ങൾ ശേഖരിച്ച് ഒരു ലൈബ്രറി ഉണ്ടാകുന്നതു വളരെ അത്യാവശ്യമാണെന്ന് മാനേജിംഗ് കമ്മിറ്റി തീർച്ചപ്പെടുത്തുകയും അതനുസരിച്ച് കിട്ടാവുന്ന പുസ്തകങ്ങൾ ഇപ്പോൾ ശേഖരിച്ചുവരികയും ചെയ്യുന്നു. ആയതിലേക്ക് കഴിയുന്ന സഹായങ്ങളും ഒത്താശകളും ചെയ്തുതരുവാൻ എല്ലാ സഹൃദയന്മാരോടും അപേക്ഷിക്കുന്നു.

## 5. മുതൽ കട സ്റ്റെയ്റ്റ്മെന്റ്

വരവ് – ചെലവ് തെരട്ടിൽ വിവരിച്ച ഭണ്ഡാരം, ശവക്കാണം, പണഇട പാട് മുതലായ വരുമാനങ്ങൾക്കു പുറമെ സ്ഥാവര സ്വത്തുക്കളിൽ നിന്ന് താഴെ വിവരിക്കുംപ്രകാരമുള്ള ആദായങ്ങൾ ഓരോ ആണ്ടിലും പള്ളിക്ക് കിട്ടിവരുന്നതാകുന്നു.

| | |
|---|---|
| നിലങ്ങൾ പാട്ടത്തിന് നടത്തുന്ന 26 പാട്ടക്കാരിൽ നിന്ന് | നെല്ല് പറ 2840 |
| വിളക്കുവെപ്പ്, വാഴക്കുല മുതലായതിന് | 22 രൂ. 10 അണ 4 പൈ. |
| പീടികപാട്ടം, പുരപാട്ടം കൂടി | 315 രൂ. 12 അണ 0 പൈ. |
| പറമ്പ് പാട്ടം | 54 രൂ. 6 അണ 0 പൈ. |
| 25 കാണക്കുടിയാന്മാരിൽ നിന്ന് കിട്ടിവരുന്ന നെല്ല് പറ പത്തു | 48 രൂ. 13 അണ 3 പൈ. |
| ഒട്ടാകെ | 2850 പറ നെല്ല്. 441 രൂപ. 9 അണ 7 പൈസ |

**വരവ് – ചെലവ് തെരട്ടിലെ ആകെ തുക**

| കൊല്ലം | ആകെ വരവ് | ആകെ ചിലവ് | ബാങ്കു ഡിപ്പോസിറ്റ്/കൈയിരുപ്പു |
|---|---|---|---|
| 31–12 –1117 | 4940 രൂ. | 4733 രൂ. | 206 രൂ. |
| 31–12 –1118 | 8531 രൂ. | 7872 രൂ. | 659 രൂ. |

**കയ്യിരുപ്പു വിവരം**

| തീയതി | ഡിപ്പോസിറ്റ്/കൈയിരുപ്പ് | നെല്ല് പറ | വില | വകരണ്ടിൽ |
|---|---|---|---|---|
| 23–6–1118 | 104 രൂ | 548 | 685 | 789 |
| 31–12–1118 | 659 രൂ. | 145 | 181 | 840 |

**പാട്ട ബാക്കിയുടെ വിവരം**

| തീയതി | നിലംപാട്ടം | പീടിക | പറമ്പ് | കാണക്കുടിയാന്മാർ |
|---|---|---|---|---|
| 23–6–1118 | 2445 പറ, 66 രൂ. | 474 രൂപ | 131 രൂപ | 140 രൂപ |
| 31–1–1118 | 631 പറ, 12 രൂപ | 67 രൂപ | 22 രൂ | 8 രൂപ |

NB: സ്ഥലമില്ലാഞ്ഞതിനാൽ അണ, പൈസ ചേർത്തിട്ടില്ല.

കെട്ടുപുള്ളികളായ ചില നിലംപാട്ടക്കാർ വസ്തുക്കൾ ഒഴിഞ്ഞതിനാൽ പുതിയ കല്പനപ്രകാരം മൂന്ന് നമ്പർ നിലത്തിന്മേൽക്കൂടി ആണ്ടിനാൽ

6 പറ നെല്ല് പാട്ടം കൂട്ടി ലക്ഷ്യം എഴുതിവാങ്ങിയിട്ടുണ്ട്. പള്ളിയിൽ നിന്ന് സാമാനം വാങ്ങിയ വകയായോ മറ്റു യാതൊരുതരത്തിലും ഇനി ഒരുത്തർക്കും ഒരു പൈസ പോലും കടം കൊടുപ്പാനുമില്ല.

### 6. വസ്തു വാങ്ങൽ

പല നാളുകളായി ആശിച്ചുകൊണ്ടിരുന്ന ഈ പഴയ പള്ളിക്ക് ഏറ്റവും അത്യാവശ്യവും യോജിപ്പുള്ളതുമായ പഴയ വടക്കേ പടിപ്പുരയായ എം.ജി.ഡി.എം. കെട്ടിടത്തിന്റെ തൊട്ടുപടിഞ്ഞാറേ പുര (കുന്നംകുളം സർവ്വേ 1328/1-2 നമ്പ്ര്) മാനേജിംഗ് കമ്മിറ്റിയുടെ തീരുമാനപ്രകാരം 825 രൂപയ്ക്ക് തീറു മേടിച്ച വിവരം സന്തോഷപൂർവം പ്രസ്താവിക്കട്ടെ. നമ്മുടെ പള്ളി സ്വത്തുക്കളുടെ ആദായത്തിൽ നിന്ന് ഒരു സ്ഥാവര വസ്തു മേടിച്ചതായി ഇതേവരെ ആരും പറഞ്ഞു കേട്ടിട്ടില്ലെങ്കിലും ആദായം കൊണ്ടല്ല, പാട്ടബാക്കി പിരിഞ്ഞ സംഖ്യയിൽ നിന്നു തന്നെ ഒരു ഭൂസ്വത്ത് വാങ്ങിക്കാൻ ഇടവന്നത് ഏറ്റവും ചാരിതാർത്ഥ്യജനകം തന്നെ.

### 7. റിക്കാർട്ടുകളുടെ ക്രമീകരണം

ഇത്രയധികം സ്ഥാവര സ്വത്തുക്കളുള്ള ഒരു പള്ളിക്ക് ഭരണഘടനയിലെ നിശ്ചയം അനുസരിച്ച് ഒരു ശരിയായ വസ്തുവിവര പട്ടിക ഇതേവരെ ഇല്ലെന്നുള്ള വിവരം ലജ്ജാവഹമായി പറയട്ടെ. പള്ളിറിക്കാർട്ടുകൾ പരിശോധിച്ചും ഓരോ വില്ലേജിലേയും വില്ലേജ് ഉദ്യോഗസ്ഥന്മാരുടെ സഹായത്താലും പള്ളി വക എല്ലാ വസ്തുക്കളും സർവ്വേ ചെയ്കയും ഒരു ശരിയായ വസ്തുവിവരപട്ടികയും പ്രത്യേകാൽ ചിലവൊന്നും വരാതെ ഓരോ നമ്പറിന്റെയും ഒറ്റ പ്ലാൻ അടങ്ങിയ ഒരു ബുക്ക് ഇപ്പോൾ തയ്യാറാക്കുകയും ചെയ്തിരിക്കുന്നു. സർക്കാരിലേക്കും ജന്മികൾക്കും നികുതി മിച്ചവാരം കൊടുക്കുവാനുള്ള കിസ്ത്ബന്തികളും ചിട്ടകളും തയ്യാറാക്കി ആഫീസിൽ ഓരോ ബോർഡിന്മേൽ പതിച്ച് തൂക്കിയിട്ടിരിക്കയാൽ അധികമായോ ശരിയല്ലാത്തതായോ നികുതി മിച്ചവാരങ്ങൾ ഇനിയൊന്നും കൊടുക്കാനിട വരികയില്ല. തന്നാണ്ടുകൂടി ആർക്കും നികുതിയും മിച്ചവാരവും ബാക്കിയുമില്ല.

എല്ലാ ഓലാധാരങ്ങളും വട്ടെഴുത്ത്, കോലെഴുത്ത് മുതലായ ഓല ഗ്രന്ഥങ്ങൾ മലയാളത്തിലാക്കിയും ഒരു പുസ്തകത്തിൽ പകർത്തിക്കഴിഞ്ഞു. അതേ പുസ്തകത്തിൽ പള്ളിവക തീറാധാരങ്ങൾ, പട്ടയങ്ങൾ, കാണാധാരങ്ങൾ, കാണക്കച്ചീട്ടുകൾ, നിലം-പറമ്പ്-പുര എന്നിവകളുടെ പാട്ടശീട്ടുകൾ, പണയാധാരങ്ങൾ മുതലായതു പകർത്തി ഇന്റക്സ് എഴുതിവച്ചു. റിക്കാർട്ടുകളെല്ലാം തിരഞ്ഞ് വെവ്വേറെ ലേബൽസ് വച്ച് കെട്ടി അലമാരി പലകമേലും ലേബൽ വച്ച് ഏത് റിക്കാർട്ടും നിഷ്പ്ര

യാസം എടുക്കത്തക്കവണ്ണം ക്രമപ്രകാരം സൂക്ഷിക്കയും അതിന് ഒരു റിക്കാർട്ട് റജിസ്റ്റർ ഉണ്ടാക്കുകയും ചെയ്തു.

ജംഗമസ്വത്തുക്കളുടെ ഒരു ശരിയായ റജിസ്റ്റർ ഉണ്ടാക്കി. കേടുവന്ന കുന്നംകുളം വില്ലേജിലെ 2 പട്ടയങ്ങൾ മാറ്റി പുതിയ രണ്ട് പട്ടയങ്ങൾ മേടിക്കയും ആർത്താറ്റ് കാണിപ്പയ്യൂരും ചൊവ്വന്നൂരും പട്ടയങ്ങൾ കിട്ടുന്നതിന് ഹർജി കൊടുക്കുകയും ചെയ്തിട്ടുണ്ട്. മണക്കുളം പുന്നത്തൂർ വക ഏതാനും ഭൂമികൾക്ക് പള്ളിയുടെ പേരിൽ കാണാധാരങ്ങൾ ഇല്ലാതിരുന്നതിന് പുതിയ കാണാധാരങ്ങൾ പൊളിച്ചെഴുതി കിട്ടാനും ഏർപ്പാട് ചെയ്തിട്ടുണ്ട്. ഈ ബഡ്ജറ്റിൽ അതിനുള്ള പണം പാസ്സായാൽ ഉടനെ പൊളിച്ചെഴുത്ത് കഴിക്കുന്നതാണ്.

മാർ ഗ്രീഗോറിയോസ് കുരിശു നില്ക്കുന്ന സ്ഥലവും മറ്റും നികുതി മിച്ചവാരബാക്കി മുതലായതിനു മണക്കുളം സ്വരൂപത്തിൽ നിന്ന് വ. ഡി. മു. കോർട്ടിൽ 1113-ൽ 100-ാം നമ്പർ ആയി അന്യായപ്പെട്ട് സമ്പാദിച്ചിരുന്നത് മേൽപ്പറഞ്ഞ പൊളിച്ചു ചാർത്തിൽ പെടുത്തിത്തരാമെന്നും സമ്മതിച്ചിട്ടുണ്ട്.

## 8. കുടിയാന്മാരുടെ വിവരണം

കുറ്റിക്കാടൻ മാണി മുതലായ പലേ കെടുപുള്ളികളായ നിലംപാട്ടക്കാരുടെയും കീഴ്ബാക്കി ഇടപാടുകൾ വ്യവഹാരം കൂടാതെ തന്നെ വഴിപ്പെട്ട് അവസാനിച്ചു. പലരും റൊക്കം സംഖ്യ തന്നെ തീർക്കയും ഒരു പുള്ളി സ്വന്തം വസ്തുക്കൾ ഈടു വച്ച് ഒരു പണയാധാരം എഴുതിത്തരികയും പുതുതായി ഏല്പിച്ച പാട്ടക്കാർ ചിലർ റൊക്കം സംഖ്യ മുൻപാട്ടം കെട്ടുകയും വേറെ ചിലർ അവരുടെ വസ്തുക്കൾ ആധാരങ്ങൾ വച്ച് പള്ളിക്ക് പണയം എഴുതി പാട്ടബാക്കി വരാവുന്ന സംഖ്യയ്ക്ക് ചാർജ്ജ് കാണിച്ച് പാട്ടശീട്ട് എഴുതിതരികയും ചെയ്തിരിക്കുന്നു. ഇനിയും ചില കെടുപുള്ളികളായവർക്ക് നിയമാനുസരണം ലോയൽ നോട്ടീസ് കൊടുക്കുകയും ബഹു. ഗവൺമെന്റിൽ നിന്ന് 1119 ചിങ്ങം 19-ാം തീയതി വരെ പാട്ടക്കാർക്ക് പാട്ടബാക്കി തീർക്കുന്നതിന് സമയം അനുവദിച്ചതിനാൽ കൂടുതൽ നടപടി നിർത്തിവയ്ക്കുകയുമാണുണ്ടായത്. പുരപാട്ടക്കാരിലും പറമ്പ് പാട്ടക്കാരിലും ഉള്ള കെടുപുള്ളികൾ വഴിപ്പെട്ട ബാക്കികൾ മിക്കവാറും തീർന്നുവെന്നത് മേൽവിവരിച്ച പട്ടികയിൽ നിന് അറിയാവുന്നതാണല്ലോ. അങ്ങനെയുള്ളവരിൽ അധികം ബാക്കിവച്ചിരുന്ന ചെറുവത്തൂർ വറീയതു കാക്കുണ്ണിയുടെ എടപാട് മുഴുവനും തീർത്തു രശീതി കൊടുത്തു.

പള്ളിയ്ക്കുള്ള 25 കാണക്കുടിയാന്മാരിൽ 15 എണ്ണം പൊളിച്ചെഴുതി

ക്കൊടുക്കാറായതിൽ 9 എണ്ണത്തിന്റെ എടപാട് തീർന്നു. 2 എണ്ണം വിധി നടത്തിപ്പിലിരിക്കുന്നതാണ്. ശേഷമുള്ളവരും വഴിപ്പെടുകയാൽ ഉടനെ പൊളിച്ചെഴുതിക്കൊടുക്കുന്നതുമാകുന്നു.

### 9. മരാമത്ത്

എം.ജെ.ഡി.എം. കെട്ടിടത്തിന്റെ പണിപൂർത്തീകരണത്തിനായി മുൻ രണ്ട് പൊതുയോഗങ്ങളിൽ നിന്ന് 200 രൂപ അനുവദിച്ചിരുന്നതുകൊണ്ട് മിക്കവാറും പണികൾ അവസാനിക്കുകയും 1118 മീനം 22–നു ഞായറാഴ്ച (1943) മാർ പീലക്സിനോസ് തിരുമേനി ആ കെട്ടിടം കൂദാശ ചെയ്കയും അന്നുമുതൽ പള്ളിവക ആഫീസ് ആ കെട്ടിടത്തിന്റെ മുകളിലെ ഒരു മുറിയിലേക്ക് മാറ്റുകയും അനുയോജ്യമായവിധത്തിൽ അലങ്കരിക്കപ്പെട്ട മറ്റൊരു മുറിയിലേക്ക് മാനേജിംഗ് കമ്മിറ്റി മുറി മാറ്റുകയും ടി മുറിയിൽ ആദ്യമായി വിളിച്ചുകൂട്ടപ്പെട്ട കമ്മിറ്റി മെമ്പർമാരോട് പള്ളിക്കാര്യ നടത്തിപ്പിന് അവർക്കുള്ള ചുമതലകളെപ്പറ്റി തിരുമേനി ഒരു ഗുണദോഷ പ്രസംഗം ചെയ്കയും ചെയ്തു.

എം.ജെ.ഡി. സ്കൂൾ കെട്ടിടത്തിന് 250 രൂപ അനുവദിച്ചിരുന്നതുകൊണ്ട് അതിന്റെ വടക്കോട്ട് നീട്ടിപ്പണിത കെട്ടിടം ഓടിട്ട് കുമ്മായം തേച്ച് ക്ലാസ്സുകൾ ക്രമമായി നടത്തിതുടങ്ങി.

1089–ൽ പനക്കൻ ചേറു കാക്കു, കൊള്ളന്നൂർ ചേറു താരു എന്നിവരുടെ പരിശ്രമത്താൽ, ചെളി കയറി വെടിപ്പാക്കിയിരുന്ന പള്ളി വക 'ഈഞ്ഞാംകുളം' പണിക്ക് പൊതുയോഗത്തിൽ നിന്ന് 250 രൂപ അനുവദിച്ചിരുന്നെങ്കിലും 186 രൂപ 8 അണ 7 പെസ ചിലവാക്കി ചളി കയറ്റി റിപ്പയർ ചെയ്തു വൃത്തിയാക്കുകയും അതിന്റെ മതിൽക്കെട്ട് പൂർത്തീകരണത്തിനായി ആകെയുള്ള ചെലവിൽ പകുതി ജനങ്ങളിൽ നിന്ന് പിരിച്ചും അത്ര ഉറുപ്പിക പള്ളിയിൽ നിന്ന് എടുത്തും ആകെ 262 രൂപ 9 അണ 11 പൈസ ചിലവാക്കി ആ പണിയും പൂർത്തീകരിച്ചിരിക്കുന്നു. അതിൽ പകർച്ചരോഗബാധിതർ കുളിക്കരുതെന്നും മറ്റും കാണിച്ച് പള്ളിയിൽ നിന്നും നോട്ടീസ് അച്ചടിച്ച് പട്ടണത്തിൽ കൊട്ടി അറിയിച്ച് പ്രസിദ്ധീകരിക്കുകയും കുളത്തിനരികെ ഒരു ബോർഡു വയ്ക്കുകയും ചെയ്തു. ആ നോട്ടീസ് നിയമപരമാക്കിക്കിട്ടുന്നതിന് ബഹു. ഗവൺമെണ്ടിനോട് അപേക്ഷിക്കയും വേണ്ട നടപടികൾക്കായി ബഹു. പബ്ലിക് ഹെൽത്ത് ഡയറക്ടർ അവർകൾ കുന്നംകുളം സാനിട്ടറി ഇൻസ്പെക്ടർക്ക് അധികാരം കൊടുക്കുകയും ചെയ്തിരിക്കുന്നു.

### 10. വ്യവഹാരം

വടക്കാഞ്ചേരി മുൻസിഫ് കോർട്ടിൽ 1108–ൽ 476–ാം നമ്പർ ആയി

പുരപ്പാട്ടം ബാക്കിക്ക് പടിഞ്ഞാറേഅങ്ങാടിയിൽ കുത്തൂർ ഇട്ടിമാത്തു മുതൽപേരുടെ പേരിലും 114-ൽ 363-ാം നമ്പർ ആയി നികുതി മിച്ചവാര ബാക്കിയായി ആർത്താറ്റ് തെക്കേക്കര മാത്തിരിയുടെ പേരിലും ഉണ്ടായിരുന്ന വ്യവഹാരങ്ങളുടെ വിധി നടത്ത് നിലവിലിരിക്കുന്നു. ടി കോർട്ടിൽ 1118-ൽ 411-ാം നമ്പർ ആയി പഴഞ്ഞി പുലിക്കോട്ടിൽ കുഞ്ഞാത്തിരി മുൽപേരുടെ പേരിൽ കൊടുത്ത കേസ് അവധിയായിരിക്കുന്നു. പഴയ റിക്കാർട്ടുകളുടെ തിരച്ചിലിന്റെയും പരിശോധനകളുടെയും ഫലമായി പുലിക്കോട്ടിൽ (കരുമാംകുഴി) വറീയതു മുതൽപേരുടെ പൂർവ്വികന്മാർ 1046 മിഥുനം 25-ന് പള്ളിക്ക് എഴുതിത്തന്ന (1871) കൈവശ പണയം പാട്ടശീട്ടിന്റെ ഒരു ഓലക്കെട്ട് കിട്ടുകയും അത് സംബന്ധിച്ചുള്ള പല രേഖകളും റജിസ്ട്രാഫീസിൽ നിന്നും മറ്റു സ്ഥലങ്ങളിൽ നിന്നും അന്വേഷിച്ചറിഞ്ഞ് പകർപ്പുകൾ എടുക്കുകയും സർവ്വേ ചെയ്തു വസ്തുക്കളുടെ ഒരു പ്ലാൻ ഉണ്ടാക്കുകയും ചെയ്തതിന്റെ ശേഷം കമ്മിറ്റിയുടെ തീരുമാനമനുസരിച്ച് യോഗ്യന്മാരായ അഡ്വക്കേറ്റുമാരോടും മറ്റു പല വക്കീൽമാരോടും ഉപദേശം മേടിച്ച് പാട്ടബാക്കി തീർത്ത് പ്രതികളുടെ കൈവശത്തിൽ നില്ക്കുന്ന പാട്ടശീട്ടിലെ വകകൾ ഒഴിഞ്ഞ് കിട്ടുന്നതിന് 1118-ൽ 515-ാം നമ്പ്ര ആയി വ. ഡി. മു. കോർട്ടിൽ ഒരു അന്യായം ഫയലാക്കുകയും ചെയ്തിരിക്കുന്നു.

നിലവിലുള്ള എല്ലാ വ്യവഹാരങ്ങൾക്കും വിധി നടത്തുകൾക്കും ഒരു സ്യൂട്ട് റജിസ്റ്റാറും ഉണ്ടാക്കിച്ചിട്ടുണ്ട്.

### 11. ആർത്താറ്റ് പള്ളി ചരിത്രം

പള്ളിവക പല പഴയ റിക്കാർട്ടുകൾ പാരായണം ചെയ്തിരുന്നതിനാലും പല പുസ്തകങ്ങളിൽ നിന്നുള്ള അറിവിനാലും നമ്മുടെ ആർത്താറ്റ് പള്ളിയുടെ ഒരു ചരിത്രവും ME 914 മുതൽ (1739) കയ്ക്കാരന്മാരുടെ ഡയറിയും ഒരു ചരിത്രരൂപത്തിൽ എഴുതിത്തുടങ്ങിയിട്ടുണ്ട്. ഇനിയും കൂടുതൽ വിവരങ്ങൾ അറിയണമെന്നു ആഗ്രഹമുള്ളതിനാൽ വല്ല സംഗതിയെപ്പറ്റിയും പ്രത്യേക അറിവുള്ളവർ ആ വിവരങ്ങൾ പള്ളി ആഫീസിൽ അറിവു തരികയും വല്ല പഴയ രേഖകൾ കൈവശമുണ്ടെങ്കിൽ അതുകൾ ദയവായി കാണിച്ചുതരികയും ചെയ്യാനപേക്ഷ.

### 12. മഹാരാജാവ് തിരുമനസ്സിൽ നിന്നുള്ള ദാനം

ആർത്താറ്റ് പള്ളിക്ക് 4 ജനലകൾ വെട്ടി വെക്കണമെന്നും പൊട്ടിപ്പൊളിഞ്ഞ് വീഴാറായിരിക്കുന്ന സെഹിയോൻ കെട്ടിടം പൊളിച്ച് ആർത്താറ്റ് ചില മരാമത്തുകൾ നടത്തണമെന്നും പലരും ആഗ്രഹം പ്രദർശിപ്പിച്ചതിന്റെ പണി നിവർത്തികൾക്കായി നമ്മുടെ മഹാരാജാവ് തിരുമനസുകൊണ്ട് സൗജന്യമായി കുറച്ച് തേക്കുമരം നമുക്ക് ദയവായി അനുവ

ദിച്ചിട്ടുണ്ടെന്ന് അറിവായ വിവരം സന്തോഷസമേതം അറിയിക്കയും തിരു മനസ്സിലെ ആയുരാരോഗ്യ സമ്പൽ ക്ഷേമാഭിവൃദ്ധിക്കായി ജഗദീശ്വരനോട് പ്രാർത്ഥിക്കയും ചെയ്യുന്നു.

### 13. പള്ളി വക അടിയന്തിരങ്ങൾ

പതിവുപോലെ ഇയ്യാണ്ടിലും നമ്മുടെ എല്ലാ പള്ളികളിലും അടിയന്തിരാദികളും സദ്യകളും കഴിക്കുന്നതിന് ബഹു. ഗവൺമെന്റിൽ നിന്നും അനുവദിച്ചതായ കല്പന കിട്ടിയിരിക്കുന്നു.

### 14. ഉപസംഹാരം

പള്ളിക്കുടിയാന്മാരോടും എടപാടുകാരോടും മേൽപ്പറഞ്ഞ വിധത്തിൽ കൃത്യബോധത്തോടുകൂടി പ്രവർത്തിക്കാനിട വന്നതിനാൽ പണം തരേണ്ടതായ പലർക്കും സ്വല്പം അതൃപ്തിയും അഭിപ്രായവ്യത്യാസങ്ങൾക്കും ഇടവരാമെങ്കിലും ഇതൊന്നും ആരുടെയും വ്യക്തിപരമായ ഉദ്യോഗസാധ്യത്തിനോ ഒരു ദുരുദ്ദേശമോ അല്ലാത്തതിനാലും നമ്മുടെ എല്ലാവരുടേയും തമ്പുരാനെപ്പെറ്റ അമ്മയുടെ നാമ മഹത്വത്തിനാകയാലും അതിനെപ്പറ്റി ആരും പരിഭവിക്കുകയോ ക്ലേശിക്കയോ ചെയ്യരുതെന്ന് സ്നേഹപൂർവ്വം അപേക്ഷിക്കുന്നു.

ദൈവകാരുണ്യത്താലും എല്ലാവരുടെയും നല്ല മനസ്സാലും സഹായ സഹകരണത്താലും ഇത്രത്തോളം സംഗതികൾ നിർവഹിക്കാൻ സാധിച്ചതിൽ ദൈവത്തെ സ്തുതിക്കയും പരമാർത്ഥത്തിൽ ഞങ്ങളുടെ ഉദ്യമങ്ങളിൽ സഹായിച്ച എല്ലാവരോടും ഹാർദ്ദമായി നന്ദി പറയുകയും ചെയ്ത് ഈ റിപ്പോർട്ടിനെ പൊതുയോഗത്തിൽ സമർപ്പിച്ചുകൊള്ളുന്നു.

എന്ന് 1119 ചിങ്ങം 13-ാം നു ആർത്താറ്റ് കുന്നംകുളം പള്ളി മാനേജിംഗ് കമ്മിറ്റിക്ക് വേണ്ടി വികാരി ട്രസ്റ്റി കോലാടി ദാവീദ് കോർഎപ്പിസ്കോപ്പാ (1943)

കയ്ക്കാരൻ ട്രസ്റ്റി പനക്കൽ ചാത്തു മകൻ കുഞ്ഞാത്തു.

* * * * * * * * * * * * * *

1944 ഏപ്രിൽ 7-ന് പത്രോസ് ചെമ്മണ്ണൂർ ശെമ്മാശൻ ഔഗേൻ തിമോത്തിയോസ് മെത്രാപ്പോലീത്താ കശ്ശീശാപട്ടം കൊടുത്തു.

1944-ൽ മാർ പീലക്സിനോസ് (പുത്തൻകാവ്), മാർ തേവോദോസിയോസ് (ബഥനി), മാർ തീമോത്തിയോസ് (കണ്ടനാട്), മൂക്കഞ്ചേരിൽ പത്രോസ് റമ്പാൻ, റഷ്യൻ സന്യാസി വൈദികൻ ആന്റിയോണിക്കും ഇടവക സന്ദർശിച്ചു. മാർ തിമോത്തിയോസ് ഹാശാ ശുശ്രൂഷകൾ നടത്തി.

### മുതൽമുടക്കു സ്റ്റേറ്റ് മെന്റ്

| കൊല്ലം | വരവ് | ചെലവ് | ഡെപ്പോസിറ്റ് ഇരിപ്പ് |
|---|---|---|---|
| 1118 | 8131.82 | 7872.00 | 659.8.2 |
| 1119 | 12368.2.10 | 11204.3.10 | 1163.15.0 |

### ഭണ്ഡാരം വഴിപാട് വരവ്

| കൊല്ലം | ഭണ്ഡാരം | സ്വർണ്ണം വിറ്റതു | വഴിപാടുകൾ | വകമുതൽ | വെള്ളിസൂക്ഷിപ്പ് |
|---|---|---|---|---|---|
| 1118 | 871 | 31 | 30 | 933 | 7 രൂപ 26 പണം |
| 1119 | 1709 | 107 | 243 | 2059 | 15 രൂപ 13 പണം |

### കൊല്ലം, പാട്ടബാക്കിയുടെ വിവരം

കൊല്ലം പാട്ടബാക്കിയുടെ വിവരം

| | നിലം | പാട്ടക്കാരുടെ | പീടിക | പറമ്പ് | കാണക്കുടിയാന്മാർ |
|---|---|---|---|---|---|
| 23–6–1118 | 24450 | (66 രൂപ) | 474 രൂ. | 131 രൂ. | 140 രൂപ |
| 31–12 1118 | 631 | (12 രൂപ) | 67 രൂപ | 22 രൂപ | 8 രൂപ |
| 30–12–1119 | ഇല്ല. | ഇല്ല. | ഇല്ല. | ഇല്ല. | ഇല്ല. |

### 1119 ഭൂസ്വത്ത് ആദായം

| വിവരം | നിലം പാട്ടക്കാർ | കെട്ടിടവാടക | പറമ്പ് | കാണക്കുടയാന്മാർ |
|---|---|---|---|---|
| ഒരാണ്ടിലെ ആദായം | 2846.23 രൂ. | 338 രൂ. | 170 രൂപ | 63 |
| 1119 | 2846.23 രൂ. | 316 | 170 | 63 |
| ബാക്കി | ഇല്ല ഇല്ല | ഇല്ല | ഇല്ല | ഇല്ല |

1119–ൽ 549–11–6 പള്ളിക്ക് സ്ഥാവര സ്വത്തുക്കൾ വാങ്ങുവാൻ റിസർവ് ഫണ്ടായി നിക്ഷേപിച്ചു.

### 1120–ലെ മാനേജിംഗ് കമ്മിറ്റി

കോലാടി ദാവീദ് കോറെപ്പിസ്കോപ്പാ വികാരി – പ്രസിഡണ്ട്, ചെറുവത്തൂർ യാക്കോബ് കത്തനാർ.

3. പനക്കൽ ചാക്കു കുഞ്ഞാത്തു കയ്ക്കാരൻ (ചിങ്ങം 1 – മേടം 25).

4. പനക്കൽ ഇട്ടൂപ്പ് ചെറിയാൻ (മേടം 26 മുതൽ), 5. സി. ടി. മാത്തു 6 സി. സി. ഇയ്യാക്കു, 7. ടി. സി. ഇട്ട്യേര, 8. കെ എം. ഇട്ട്യേര, 9. സി. ഐ.

ഇട്ട്യേര, 10. പി. വി. ഇട്ടൂപ്പ്, 11. ടി. വി. ഇയ്യുകുട്ടി, 12. പി വി. ഇയ്യുക്കുട്ടി, 13. കെ. എം. ഇയ്യുക്കുട്ടി, 14. സി. ഐ. ഡേവിഡ്, 15. പി. ഐ. ഇയ്യാക്കു.

ഏപ്രിൽ 27 മുതൽ കൺവൻഷൻ നടന്നു. പ്രസംഗകർ: മാർ ഗ്രിഗോറിയോസ് അദ്ധ്യക്ഷൻ (പാമ്പാടി), സി. ഐ. നൈനാൻ B.A., L.T, കെ. വി. ചാക്കോ ഉപദേശി.

വേദി – കുന്നംകുളം പഴയപള്ളി – 5 ദിവസം.

പാമ്പാടി മാർ ഗ്രിഗോറിയോസ് ഹാശായിലെ ദിവ്യശുശ്രൂഷകൾ ആർത്താറ്റ് നടത്തി.

989 സ്ഥാപിച്ച കുരിശ് പുതുക്കി പണിയാൻ ചെറുവത്തൂർ യാക്കോബ് കത്തനാർ അസ്ഥിവാരത്തിന് 40–ാം വെള്ളിയാഴ്ച (1945) കല്ലിട്ടു. മെയ് 6–ന് ഉയിർപ്പ് പെരുന്നാൾ മാർ ഗ്രിഗോറിയോസ് മാർ തോമ്മാശ്ലീഹായുടെ നാമത്തിൽ കുരിശിന് ശില സ്ഥാപിച്ചു.

ആർത്താറ്റ് പള്ളിയുടെ വടക്ക് കിഴക്ക് പടിഞ്ഞാറായി സ്ത്രീനോമ്പുകാർക്കായി കെട്ടിടം പണിതു. മരം തേക്ക് സർക്കാരിൽ നിന്ന് സൗജന്യമായി കിട്ടി. 1025–ൽ ആലത്തൂക്കാരൻ പനക്കൽ യൗസേഫ് കശ്ശീശാ, പണിയിച്ച കെട്ടിടത്തിന് ഒരു വരാന്ത പണിതു. പടിപ്പുരമാളികയ്ക്കു മുൻവർഷം പടിഞ്ഞാറുഭാഗത്ത് ബാൽക്കണിയുണ്ടാക്കിയതുപോലെ ഇക്കൊല്ലം കിഴക്ക് ഭാഗത്തു ബാൽക്കണിയുണ്ടാക്കി. പടിപ്പുരമാളികയ്ക്ക് പടിഞ്ഞാറും വടക്കും കരിങ്കല്ല് പടികൾ കെട്ടി. കുന്നംകുളം പഴയപള്ളി കുശിനിയും മറ്റു പണിതു. ദീനപ്പുരകെട്ടിടങ്ങൾ ഓടു മേഞ്ഞു. കിഴ്ക്കൂട്ട്പുര (നടുപന്തി) പൊളിച്ചു പണിത് ഓടു മേഞ്ഞു. 100 രൂപ (വർഷം) വാടകയ്ക്കു കൊടുത്തു.

സ്മാരക കുരിശിന്റെ ഊട്ടുപുരയും പീടികമുറിയും പൊളിച്ചു പണിത് ഓടിട്ടു. കഴിഞ്ഞ രണ്ടു വർഷം കൊണ്ട് പള്ളി വക ഓല മേഞ്ഞ കെട്ടിടങ്ങളെല്ലാം ഓട് മേഞ്ഞ് അറ്റകുറ്റം തീർത്തു.

1120 മേടം 25–ന് പാമ്പാടി മാർ ഗ്രിഗോറിയോസിന്റെ അദ്ധ്യക്ഷതയിൽ ചേർന്ന പൊതുയോഗത്തിൽ പി. പി. കുഞ്ഞാത്തു രാജി സമർപ്പിച്ചു. കുഞ്ഞാത്തുവിന്റെ സേവനങ്ങളെ ഒരു നന്ദി പ്രമേയത്തിൽ യോഗം ഇപ്രകാരം പ്രശംസിച്ചു:

“കഴിഞ്ഞ രണ്ടു കൊല്ലത്തിലധികം ആർത്താറ്റ് കുന്നംകുളം പള്ളി കൈക്കാരനായിരുന്ന് നിസ്വാർത്ഥ സേവനം ചെയ്തശേഷം ചില അസൗകര്യങ്ങളാൽ ടി കയ്ക്കാരസ്ഥാനത്തിൽ നിന്ന് മിസ്റ്റർ കുഞ്ഞാത്തു പിരിഞ്ഞുപോകുന്ന ഈ അവസരത്തിൽ അദ്ദേഹം പള്ളിക്കുവേണ്ടി

ചെയ്ത സേവനങ്ങൾ – ആർത്താറ്റു പഴയപള്ളിയിലും നടത്തിയിട്ടുള്ള മരാമത്തുകൾ, പാട്ടക്കാരുടെ കുടിശ്ശികകൾ പിരിക്കുക, വഴിപ്പെടാത്ത പാട്ടക്കാരെ വഴിപ്പെടുത്തുക, പള്ളിക്കണക്കുകൾ, പള്ളി വസ്തുക്കളുടെ പ്ലാനുകൾ, പള്ളി സ്ഥാവര സ്വത്തുക്കളുടെ നവീനരീതിയിലുള്ള ലാന്റ് റജിസ്റ്റർ എന്നിതുകൾ എത്രയും ക്രമമായും കൃത്യമായും സൂക്ഷിച്ച് പിൻഗാമികൾക്ക് മാതൃകാപരമായി ഒരേർപ്പാട് ചെയ്യുക, ഇവയ്ക്കെല്ലാറ്റിനുമുപരിയായി ആർത്താറ്റുള്ള റോമൻ കത്തോലിക്കരുടെ സ്ഥലം സർവ്വേ 315-ൽ നമുക്ക് അത്യാവശ്യമായതാണെങ്കിലും അസാധ്യമെന്ന് കരുതി ഇച്ഛാഭംഗപ്പെട്ടിരുന്ന ആ പ്രസ്തുത സ്ഥലം അതിശയകരമായ വിധം തീറുവാങ്ങിക്കുക, സുവിശേഷ ഘോഷണകാര്യത്തിൽ വിദേശ മിഷൻ എന്ന നവീന പ്രസ്ഥാനം നടത്തുക, മുതലായ മഹനീയ പ്രവർത്തനങ്ങൾ ആർത്താറ്റ് കുന്നംകുളം പള്ളിഭരണത്തിൻ സുവർണ്ണരേഖയിൽ എന്നും പ്രശോഭിക്കുന്നതാണ്. അദ്ദേഹത്തിന്റെ ഈദൃശ സേവനത്തെ ഈ മഹായോഗം വളരെ ബഹുമാനപൂർവ്വം രേഖപ്പെടുത്തുകയും അദ്ദേഹത്തിന്റെ സേവനത്തിനായി നന്ദി പ്രകാശിപ്പിക്കുകയും അദ്ദേഹത്തിന്റെ ആയുരാരോഗ്യ സമ്പൽ സമൃദ്ധിക്കായി ദൈവത്തെ പ്രാർത്ഥിക്കുകയും ചെയ്യുന്നു."

| കൊല്ലം | വരവ് | ചെലവ് | സ്റ്റെയിറ്റ്മെന്റ് | ഡെപ്പോസിറ്റു ഇരിപ്പു |
|---|---|---|---|---|
| 1119 | 12368 | 11204 | | 1164 |
| 1120 | 15931 | 15516 | | 415 |

**പാട്ടബാക്കിയുടെ പത്രിക**

| കൊല്ലം | നിലംപാട്ടം പറ രൂപ | പുര പാട്ടം | പറമ്പ് പാട്ടം | നികുതി മിച്ചവാര |
|---|---|---|---|---|
| 1119 | – – | 21 ക | – | – |
| 1120 | 13 2 | 7 | 38 | 5 |

**1120-ലെ തെരട്ട്**

| | |
|---|---|
| 1. 1119 കർക്കിടകം 31-ന് ബാങ്കിലും കൈവശവും ഇരിപ്പ് | 1163.15.0 |
| 2. വഴിപാട്, ഭണ്ഡാരം, ദാനം | 3535.3.4 |
| 3. സ്ഥാവര വസ്തുക്കളുടെ ആദായം | 4149.4.8 |
| 4. പണം ഇടപാടും ബാങ്കു വിറ്റു വരവും കൂടി | 5890.2.0 |
| 5. ശവക്കാണം, കെട്ടിക്കൽ etc. | 935.3.9 |

| | |
|---|---|
| 6. പലവക | 257.11.8 |
| ആകെ | 15931.8.5 |

കൊല്ലാവസാനം മൂലേപ്പാട്ട് ബാക്കിഇരിപ്പ് 280 രൂപ

റിസർവ് ഫണ്ട് സെൻട്രൽ വക 99.11.6

സ്വർണ്ണം 4 3/4 പണത്തൂക്കം

വെള്ളി 1 റാത്തൽ 2 രൂപാ തൂക്കം 11 1/4 പണതൂക്കം

**ചെലവ്**

| | |
|---|---|
| 1. ആഫീസ്, എസ്റ്റാബ്ളിഷ്മെന്റ് | 1218.7.5 |
| 2. നികുതി, മിച്ചവാരം, ചാർത്ത്, വ്യവഹാരം, സമുദായക്കേസ് | 1003.14.10 |
| 3. മിഷൻ ധർമ്മം, പെരുന്നാൾ, മേലധ്യക്ഷ സന്ദർശനം | 1581.9.2 |
| 4. മരാമത്ത് | 3698.5.8 |
| 5. ഭൂസ്വത്ത് വാങ്ങുവാൻ | 547.2.8 |
| 6. പലവക, ദാനം, പണികൾ, കൃഷി, ഉപകരണങ്ങൾ | 1596.15.6 |
| 7. ബാങ്ക് ഇടപാട് | 6269.4.9 |
| ആകെ | 15396.4.9 |
| 1120 കർക്കടകം 32 ഇരിപ്പ് | 35.3.8 |
| ഒട്ടാകെ | 15931.8.5 |

ഓഡിറ്റർമാർ കുത്തൂർ ഇട്ട്യേര പാവു (ഒപ്പ്)
കാക്കശ്ശേരി മാത്തു അയ്പ്പ് (ഒപ്പ്)

**അനുബന്ധം 8**

# ആർത്താറ്റ് പള്ളിചരിത്രം

**ദൈവകൃപയാൽ കോട്ടയം ഭദ്രാസന ഇടവകയുടെ**
**മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്തായിൽ നിന്നും**

മുദ്ര

നമുക്കെത്രയും സ്നേഹിക്കപ്പെട്ടിരിക്കുന്ന പനയ്ക്കൻ കുഞ്ഞാത്തുവിന് വാഴ്വ്

പ്രിയനേ,

ആർത്താറ്റ് കുന്നംകുളം പള്ളി ട്രസ്റ്റിയായിരുന്ന് ടി പള്ളി സംബന്ധമായ കാര്യങ്ങളിൽ സൃഷ്ടിപരമായും കാര്യക്ഷമമായും നമ്മുടെ പ്രിയൻ വരുത്തിയിട്ടുള്ള പരിഷ്കാരങ്ങൾ അഭിനന്ദനീയങ്ങളാണ്. കഴിഞ്ഞ കൊല്ലം ഹാശാ ശുശ്രൂഷകൾ നടത്തുന്നതിനായി നാം അവിടെ വന്നിരുന്ന അവസരത്തിൽ നാം തന്നെ അവ കണ്ട് ബോധ്യപ്പെട്ടു.



അവയുടെ എല്ലാറ്റിന്റെയും മകുടോദാഹരണമായി ടി പള്ളിയുടേയും അവിടത്തെ പട്ടക്കാർ മുഖാന്തിരം നടത്തിവരുന്ന ശേഷം പള്ളികളുടേയും ചരിത്ര സംക്ഷേപങ്ങൾ ക്രോഡീകരിച്ച് പുസ്തകരൂപത്തിൽ നമ്മുടെ പ്രിയൻ എഴുതി അച്ചടിപ്പിച്ച് പ്രസിദ്ധീകരിക്കാൻ ഉദ്യമിക്കുന്നതിൽ നമുക്ക് അതിയായ സന്തോഷമുണ്ട്. ടി പുസ്തകത്തിന്റെ കൈയെഴുത്തു കോപ്പി പരിശോധനയ്ക്കായി നാം അവിടെ വന്നിരുന്ന അവസരത്തിൽ തരികയുണ്ടായല്ലോ. അനിതരസാധാരണമായ കായക്ലേശവും മനക്ലേശവും കൂടാതെ അപ്രകാരമൊന്ന് തയ്യാറാക്കാവുന്നതല്ല.

നമ്മുടെ പ്രിയന്റെ മഹത്തരവും പ്രയോജനകരവും ആയ എല്ലാ പ്രവർത്തനങ്ങൾക്കും പൂർവ്വാധികം അഭിവൃദ്ധിയുണ്ടാകുന്നതിന് നാം ആത്മാർത്ഥമായി ദൈവത്തോട് പ്രാർത്ഥിക്കുകയും ദൈവമാതാവിന്റെ നാമത്തിൽ സമർപ്പിക്കപ്പെടുന്ന ഈ പുസ്തകത്തിന്റെ പ്രചരണത്തിന് സർവവിജയങ്ങളും ആശംസിക്കുകയും ചെയ്യുന്നു.

സർവശക്തനായ ദൈവത്തിന്റെ കൃപയും അനുഗ്രഹങ്ങളും തമ്പുരാനെപ്പെറ്റ അമ്മയുടെ വാഴ്വുകളും നമ്മുടെ പ്രിയനോടും കുടുംബത്തോടും കൂടെ സദാ വർദ്ധിച്ചിരിക്കുമാറാകട്ടെ. (ഒപ്പ്)

എന്ന്

1945–ന് കൊല്ലം 1121 ധനു മാസം 9–ാം തീയതി

പാമ്പാടി മാർ കുറിയാക്കോസ് ദയറായിൽ നിന്നും

**മംഗളം**

പേർത്താ വിശുദ്ധതര കന്യകതൻ മഹത്വം
മാർത്താണ്ഡവീഥിയോട് ചൊൽവതിനെന്നപോലെ
ആർത്താനുകമ്പ തിരളും തല പൊക്കി നില്ക്കും
ആർത്താറ്റ് പള്ളിയുടെ വാർദ്ധകമേ! തൊഴാം തേ!
വൃത്തം: വസന്ത തിലകം

**വള്ളത്തോൾ**

# ആമുഖം

(ഇംഗ്ലീഷിൽ നിന്ന് തർജ്ജിമ)

ഈ രസകരമായ കൃതിക്ക് ഒരു ആമുഖം എഴുതുവാൻ എന്റെ സ്നേഹിതൻ മിസ്റ്റർ പി. സി. കുഞ്ഞാത്തു എന്നോട് ആവശ്യപ്പെട്ടത് ഒരു ബഹുമതിയായിട്ടാണ് ഞാൻ കരുതുന്നത്. അതിന് ഞാൻ അദ്ദേഹത്തോട് നന്ദിയുള്ളവനുമാണ്. ഈ കൃത്യം നിർവഹിക്കുന്നതിന് തെരഞ്ഞെടുക്കപ്പെട്ട ഞാൻ അതിനൊട്ടും പറ്റിയ ആളാണെന്ന് തോന്നുന്നില്ല. ഒരു പക്ഷേ മൈത്രീബന്ധം കൊണ്ട് എന്റെ പ്രത്യക്ഷങ്ങളായ അപൂർണ്ണതകളെ അദ്ദേഹത്തിന് കാണാൻ കഴിയാതെ പോയതായിരിക്കാം.

പഴങ്കഥകളെ വിശ്വസിക്കാമെങ്കിൽ ആർത്താറ്റ് പള്ളിയുടെ ഇന്ന് കാണുന്ന കെട്ടിടം ഒരൊമ്പത് ശതാബ്ദങ്ങൾക്കു മുമ്പ് സ്ഥാപിക്കപ്പെട്ടതാണെന്നുള്ള പ്രസ്താവനയോടു കൂടിയാണ് മിസ്റ്റർ കുഞ്ഞാത്തു തന്റെ പുസ്തകം ആരംഭിക്കുന്നത്. ഈ അഭിപ്രായം ഒട്ടും കുറഞ്ഞു പോയതല്ല. മലബാറിൽ ക്രിസ്തുമതത്തിന് അക്കാലത്ത് ചുരുങ്ങിയത് എട്ട് നൂറ്റാണ്ടത്തെ പഴക്കം ചെന്നിട്ടുണ്ടായിരുന്നു. ചിലർ ഒന്നോ രണ്ടോ ശതാബ്ദങ്ങൾ കൂടി പഴക്കമുണ്ടായിരുന്നതായി പറയുന്നു. പക്ഷേ പ്രാചീന കേരളചരിത്രത്തിൽ വിശ്വാസ്യമായ കാലനിർണ്ണയം സാധ്യമല്ല.

മലബാറിൽ ക്രിസ്തുമതം ആരംഭിച്ച ശരിയായ കാലം ഏതെന്നുള്ള പ്രശ്നം ഇന്നും അനുമാനവിധേമായിത്തന്നെ ഇരിക്കുന്നു. അതെങ്ങനെയെങ്കിലുമാകട്ടെ, കുന്നംകുളം, കൊച്ചിയുടെ പശ്ചിമതീരത്തിലെ ഏറ്റവും

പുരാതന ക്രിസ്തീയ ഉപനിവേശങ്ങളിൽ ഒന്നായിരിക്കണമെന്ന കാര്യത്തിൽ തർക്കമുണ്ടാവാൻ തരമില്ല. ഇന്ത്യയുടെ പശ്ചിമതീരത്തുള്ള വ്യാപാരകേന്ദ്രങ്ങൾ തീർച്ചയായും സന്ദർശിച്ചിട്ടുള്ള പ്രാചീന യൂറോപ്യൻ ലോകസഞ്ചാരികളിൽ ഒരാളായ 'ടോളമി' പശ്ചിമതീരത്തുള്ള 'ടിങ്ങീസ്' എന്നും 'കരോര' എന്നും രണ്ടു തുറമുഖങ്ങളെപ്പറ്റി പറയുന്നുണ്ട്. ഇവയിൽ ആദ്യത്തേത് താനൂരോ പൊന്നാനിയോ ആയിരിക്കണമെന്നും രണ്ടാമത്തേത് തിരുവഞ്ചിക്കുളം ആയിരിക്കണമെന്നും തെളിഞ്ഞിട്ടുണ്ട്. ഈ രണ്ട് തുറമുഖങ്ങളുടെ വ്യാപാരാതിർത്തിയിലാണ് കുന്നംകുളം സ്ഥിതി ചെയ്യുന്നത്. മലബാറിലെ ഏറ്റവും പ്രാചീനമായ ജൂതഉപനിവേശങ്ങളിൽ ഒന്ന് കുന്നംകുളത്തിനടുത്തുള്ള 'മറ്റ'ത്തിലായിരുന്നുവെന്നുള്ളതും സവിശേഷം സ്മരണീയമാണ്. മോസസ് പരീരഡി പായ്വ അയച്ചിട്ടുള്ള എഴുത്തുകൾ കൂട്ടിച്ചേർത്ത് മോസസ് ബെൻ സബത് അംസലത്തിന്റെ മുഖവുരയോടുകൂടി 1923-ൽ ലിസ്ബണിൽ പ്രസിദ്ധപ്പെടുത്തിയിട്ടുള്ള 'കൊച്ചിയിലെ യഹൂദന്മാരെ സംബന്ധിച്ച വാർത്തകൾ' എന്ന പുസ്തകത്തിൽ ക്രിസ്ത്വാബ്ദം 1686-ൽ മറ്റത്തിൽ ഒരു യഹൂദപള്ളി ഉണ്ടായിരുന്നുവെന്നും അവിടെ 35 യഹൂദ കുടുംബങ്ങൾ പാർത്തിരുന്നുവെന്നും പറഞ്ഞു കാണുന്നു. കുന്നംകുളത്തു നിന്ന് ഉദ്ദേശം 3 നാഴിക മാത്രം ദൂരമുള്ള എയ്യാൽ എന്ന പ്രദേശത്തു വിശ്വാസയോഗ്യങ്ങളായ കുറെ റോമ്മൻ സ്വർണ്ണ നാണയങ്ങളും വെള്ളിനാണങ്ങളും കുറച്ച് ദിവസം മുമ്പ് കണ്ടെത്തിയിട്ടുണ്ട്. ഇതും കുന്നംകുളത്തിന്റെയും അയൽഗ്രാമങ്ങളുടെയും പ്രാചീനതയ്ക്ക് സാക്ഷ്യം വഹിക്കുന്ന സംഗതിയാണ്.

കുന്നംകുളത്തുള്ള പ്രമാണപ്പെട്ട പല ക്രിസ്ത്യാനി കുടുംബങ്ങളും നമ്പൂതിരിമാരിൽ നിന്നും മറ്റ് ഉയർന്ന ഹിന്ദുകുടുംബങ്ങളിൽ നിന്നും മതപരിവർത്തനം ചെയ്തവരാണെന്ന് പരക്കെ ഒരു വിശ്വാസമുണ്ട്. ഏറെക്കാലമായി നിലനിന്നുപോരുന്ന ഒരു പഴങ്കഥ മാത്രമല്ല ഈ വിശ്വാസത്തിനടിസ്ഥാനം. കുന്നംകുളം യാക്കോബായ ക്രിസ്ത്യാനികളുടെയും ഹിന്ദുക്കളുടെയും സാമുദായികാചാരങ്ങളും നടപടിക്രമങ്ങളും പ്രത്യക്ഷ സാദൃശ്യമുള്ളവയാണെന്നുള്ള സംഗതിയും ഈ വിശ്വാസത്തിന് ബലം നല്കുന്നു. ഈ പുസ്തകത്തിൽ വിചിത്ര രീതിയിൽ വർണ്ണിച്ചിട്ടുള്ള പള്ളിയാഘോഷങ്ങൾ, സദ്യകൾ, ശ്രാദ്ധങ്ങൾ, മറ്റ് മരണാനന്തര കർമ്മങ്ങൾ ഇവയുടെ സ്വഭാവം ആലോചിക്കുമ്പോൾ ക്രിസ്ത്യാനികളും ഹിന്ദുക്കളും ഒന്നായിരുന്ന കാലത്തെ ഓർക്കാതെ തരമില്ല. മാത്രമല്ല, മതവിശ്വാസങ്ങൾക്ക് എത്രമാത്രം വൈവിധ്യമുണ്ടായാലും പൊതുവായ ഒരു സാംസ്കാരിക പശ്ചാത്തലത്തിന് ഉടവ് തട്ടാതെ നിലനിൽക്കാൻ കഴിയുമെന്നതിന് അത് ഒരൊന്നാന്തരം ഉദാഹരണവുമാണ്.

കുന്നംകുളം ക്രിസ്ത്യാനികളുടെ ഇടയൻ ഒരു ശതാബ്ദത്തിന് മുമ്പു

24 ആർത്താററുപള്ളിചരിത്രം

അനവധി കുട്ടികളെ ഫീസ്സ് ഒഴിവു ചെയ്തു പഠിപ്പിച്ചിരുന്ന ഒരു പ്രശസ്ത വിദ്യാലയമായിരുന്നു അതു്. അങ്ങിനെ അതിൽ പഠിച്ചിരുന്ന പല പൂർവ്വിക വിദ്യാർത്ഥികളും ഇന്നു നല്ല നിലയിലുള്ള ഉദ്യോഗങ്ങൾ ഭരിച്ചു വരുന്നു എന്നുള്ളതു ഏററവും പ്രശംസാവഹമാണു്.

1080 കർക്കിടകം 31-ാനു- കൊച്ചി വലിയതമ്പുരാൻ തിരുമനസ്സിലെ (സ്ഥാനത്യാഗം ചെയ്ത മഹാരാജാവ്) കാരുണ്യാതിരേകത്താൽ കൊച്ചി റോയൽ കോർട്ടു വിധി നമുക്കു പൂർണ്ണാനുകൂലമായി. തൃശ്ശിവപേരൂർ ജില്ലാകോർട്ടിലേയും ചീഫ് കോർട്ടിലേയും വിധികളാൽ പള്ളികളും സ്വത്തുക്കളും മററു സ്ഥാപനങ്ങളും നമുക്കു നഷ്ടപ്പെട്ടുപോയിരുന്നുവെങ്കിലും രാജകീയ അപ്പീൽ വിധിയാൽ 1081 വൃശ്ചികത്തിൽ അതെല്ലാം നാം വിധി നടത്തിയെടുക്കുകയുമുണ്ടായി.

1085 കന്നി 23-ാനു- അന്ത്യോഖ്യാ പാത്രിയർക്കീസ് ബാവാ തിരുമനസ്സുകൊണ്ടു കുന്നംകുളത്തു് എഴുന്നെള്ളുകയും 30-ാനു- പഴയ പള്ളിയിൽ വെച്ചു് ഇടവക യോഗം കൂട്ടുകയും അതിലെ 13-ാം നിശ്ചയപ്രകാരം പനക്കൽ പാത്തുപ്പൻ അവർകളെത്തന്നെ മാനേജരായി തുടരുവാൻ തീരുമാനിക്കുകയും ചെയ്തു.

M. E. 1085-നു ശരിയായ 1909 ഒക്ടോബർ 13-ാനു- അന്ത്യോഖ്യായിലെ വിശുദ്ധ അബ്ദുള്ള പാത്രിയർക്കീസ് ബാവാ തിരുമനസ്സുകൊണ്ടു സ്കൂളിൽ എഴുന്നെള്ളുകയും വാദ്ധ്യാന്മാരും വിദ്യാർത്ഥികളും കൂടി ഒരു മംഗളപത്രം സമർപ്പിക്കുകയുമുണ്ടായി.

1086 മിഥുനം 5-ാനു- അന്നത്തെ ഗവമ്മെണ്ടു ഹൈസ്കൂളിനോടു കൂടി നമ്മുടെ സ്കൂൾ കൂട്ടി സംയോജിപ്പിച്ചതിനാൽ (amalgamate) കെട്ടിടം ഗവമ്മെണ്ടിലേക്കു തൽക്കാലം വാടകക്കു കൊടുത്തു. അങ്ങിനെ നമ്മുടെ വക ഒരു ഹൈസ്കൂൾ സ്ഥാപനം നഷ്ടപ്പെട്ടു പോയി.

**ആർത്താറ്റ് പള്ളിചരിത്രത്തിന്റെ ഒരു പേജ്**

ണ്ടായിരുന്ന പ്രധാന വിഭാഗങ്ങൾ തന്നെ ഇന്നും നിലനിന്ന് വരുന്നു. മദ്രാസിൽ ഒരു കാലത്ത് ഗവർണ്ണർ ആയിരുന്ന മിസ്റ്റർ ഗ്രാന്റ് ഡഫ് 1882-ൽ ഉത്തര കൊച്ചി സന്ദർശിച്ചപ്പോൾ രാജ്യത്തിലെ ക്രിസ്ത്യാനികൾ സമർപ്പിച്ച മംഗളപത്രത്തിന് പറഞ്ഞ മറുപടിയിൽ ഈ വിഭാഗങ്ങളെ നല്ലവണ്ണം വിവരിച്ചിട്ടുണ്ട്. അദ്ദേഹം പറയുന്നു: "നിങ്ങളിൽ പൊതുവായി എനിക്ക് താല്പര്യമുണ്ട്. നിങ്ങളുടെ പ്രധാന വിഭാഗങ്ങളിലും എനിക്ക് താല്പര്യമുണ്ട്. ചില വിഭാഗക്കാർ മലങ്കരസഭയെ ദേശീയമാക്കാൻ ആഗ്രഹിക്കുന്നതായി ഞാൻ അറിയുന്നു. ഈ ആഗ്രഹത്തിൽ ഒരു ഇംഗ്ലീഷ്കാരന് നിങ്ങളോട് അനുഭാവം പ്രദർശിപ്പിക്കാതെ തരമില്ല. എന്തെന്നാൽ ആംഗ്ലേയസഭ തികച്ചും ദേശീയവും പാർലമെണ്ട് രീതിയിലുള്ളതുമാണ്. അന്ത്യോഖ്യായിൽ കൂടിയ ഒന്നാമത്തെ കൗൺസിൽ സമ്മേളനത്തിന്റെ തീരുമാനങ്ങളാണല്ലോ ക്രിസ്തുമതത്തെ കേവലം ഒരു യഹൂദവർഗ്ഗത്തിന്റെ പരിധി വിട്ട് ഒരു സർവലോകമതമാകാൻ പര്യാപ്തമാക്കിയത്. ആ അന്ത്യോഖ്യാ സിംഹാസനത്തോട് ഉറച്ച കൂറോടു കൂടി നിൽക്കുന്നവരാണ് നിങ്ങളിൽ മറ്റു ചില വിഭാഗക്കാർ. നിങ്ങളിൽ വേറൊരു വിഭാഗക്കാർ ബാബിലോണിയാ സിംഹാസനത്തോട് ചേർന്നവരാണ്. ഈ ബന്ധവും കൂടുതലായ പഴക്കത്തെ സൂചിപ്പിക്കുന്നു.

പാട്രിയാർക്കൽ കാലഘട്ടം വരെ കേടുപാടുകൾ പറ്റാതെ നിലനിന്നിട്ടുള്ള സ്ഥാപനങ്ങളെയെല്ലാം അവയുടെ രേഖകൾ എത്ര ദുർജ്ഞേയങ്ങളാണെങ്കിലും ചരിത്രത്തിൽ ഉൾപ്പെടുത്താം. അവ പല തലമുറകളെയും പിന്നീട് പ്രായപൂർത്തി പ്രാപിപ്പിച്ചിട്ടുണ്ട്. ഭാവിതലമുറകളുടെ സവിശേഷ ശ്രദ്ധയെ ആകർഷിക്കത്തക്കവണ്ണം ഇപ്പോൾ നിലനില്ക്കുന്നുമുണ്ട്. കുന്നംകുളം യാക്കോബായ പള്ളികളുടെ ചരിത്രം മിസ്റ്റർ കുഞ്ഞാത്തു എഴുതിയിട്ടുള്ളത് അവയുടെ പെരുനാളുകൾ, ആഘോഷങ്ങൾ, ഇടയ്ക്കിടയ്ക്കുള്ള വ്യവഹാരങ്ങൾ - ദേവാലയങ്ങൾ വലിയ വസ്തു ഉടമസ്ഥന്മാരും ബാങ്കുനിക്ഷേപക്കാരുമാകുമ്പോൾ വ്യവഹാരം അനിവാര്യമാണല്ലോ - എന്നിവയുടെ വിവരണം കൊണ്ട് ഹൃദയാവർജ്ജകമായിട്ടുണ്ട്.

കൊച്ചി രാജ്യത്തിന്റെ പുരോഗമനത്തിൽ ക്രിസ്ത്യാനികൾ ഗണ്യമായ പങ്കു വഹിച്ചിട്ടുണ്ടെന്ന് രാജ്യചരിത്രം തെളിയിക്കുന്നുണ്ട്. ഗവൺമെന്റ് വക റിക്കാർട്ടുമുറികളിൽ വെളിച്ചം കാണാതെ കിടക്കുന്ന പല സർക്കാർ രേഖകളും ഇതിന് സാക്ഷ്യം വഹിക്കുന്നു. തൃശ്ശിവപേരൂർ ജില്ലാ കോടതിയിലെ ആദ്യകാലത്തെ ചില ക്രിസ്ത്യാനി ജഡ്ജിമാർ കുന്നംകുളത്തുള്ള പ്രമാണപ്പെട്ട ചില ക്രിസ്തീയ കുടുംബങ്ങളിലെ അംഗങ്ങൾ ആയിരുന്നു. ചീരൻ പാത്തു ചേറു എന്നൊരാളുടെ മലയാളം കൊല്ലം 1010-ലെ ഒരു വിധിന്യായം സർക്കാർ വക റവന്യൂ പ്രസിദ്ധീകരണങ്ങ

ളിൽ ഇപ്പോഴും ഉദ്ധരിക്കപ്പെട്ട് കാണാം. അതുപോലെ ആദ്യത്തെ ക്രിസ്ത്യാനി റവന്യൂ ഉദ്യോഗസ്ഥന്മാരും ഒരു പക്ഷേ ഈ രാജ്യത്തിലെ ഒന്നാമത്തെ ക്രിസ്ത്യാനി തഹസീൽദാരും കുന്നംകുളത്തുകാരായിരുന്നു എന്നാണ് ഞാൻ വിശ്വസിക്കുന്നത്

ആർഭാടരഹിതമായ ഈ കൊച്ചു പുസ്തകം വാസ്തവത്തിൽ ഒരു ഖനി തന്നെയാണ്. കുന്നംകുളം നിവാസികളായ പുരാതന ക്രിസ്ത്യാനികളുടെ ആചാരങ്ങൾ, അവരുടെ മതനിഷ്ഠയോടുകൂടിയ അനാഡംബരജീവിതരീതികൾ അവയെ സംബന്ധിച്ച് അവർക്കുള്ള ശുഭപ്രതീക്ഷകൾ, ഉൽക്കർഷേച്ഛകൾ എന്നിവയെപ്പറ്റി അനവധി വിവരങ്ങൾ നിക്ഷിപ്തമായിട്ടുള്ള ഒരു ഖനി തന്നെ. പ്രസ്തുത കാലഘട്ടത്തിലെ സാമുദായിക ചരിത്രത്തിലും കൂടുതൽ ഗണനീയങ്ങളായ മറ്റു സംഭവങ്ങളിലും ഈ പുസ്തകം പ്രോജ്ജ്വലമായ ഒരു പ്രകാശം വീശുന്നുണ്ട്. എത്രയും സുഗമവും പാരായണയോഗ്യവുമായ ഒരു വിലപ്പെട്ട പുസ്തകം നിർമ്മിക്കുവാൻ മിസ്റ്റർ കുഞ്ഞാത്തുവിന് സാധിച്ചിട്ടുണ്ടെന്നാണ് എന്റെ അഭിപ്രായം. വായനക്കാർ എന്റെ ഈ അഭിപ്രായത്തോട് യോജിക്കുമെന്നും എനിക്കുറപ്പുണ്ട്.

**റാവുസാഹിബ് കോമാട്ടിൽ**
**അച്ചുത മേനോൻ ബി. എ. ബി. എൽ**

റിട്ട. കൊച്ചി. ഗവ. സിക്രട്ടറി

തൃശ്ശിവപേരൂർ
19–12–1945



# പ്രസ്താവന

ഞാൻ ഒരു എഴുത്തുകാരനോ പുസ്തക പ്രസാധകനോ അല്ല, എന്നാൽ ഈ പുസ്തകമെഴുതുന്നതിന് എന്നെ പ്രോത്സാഹിപ്പിക്കുവാനുണ്ടായ കാരണങ്ങൾ താഴെ വിവരിക്കാം. ചരിത്രപ്രസിദ്ധമായ ആർത്താറ്റ് പള്ളിയുടെ കൈസ്ഥാന ജോലി 1118 മകരം 25–ാം തീയതി മുതൽ 1120 മേടം 25–ാം തീയതി കൂടിയുള്ള കാലങ്ങളിൽ ഞാൻ നിർവഹിക്കുകയുണ്ടായി.

എന്റെ ആദ്യത്തെ പരിശ്രമം പള്ളി വക ഓരോ വസ്തുക്കളും നേരിട്ട് പോയി സർവ്വേ ചെയ്തു പരിശോധിച്ച് ഓരോ ഭൂമിയുടെയും ഒറ്റ പ്ലാൻ വരച്ച് ശരിയായ ഒരു ലാന്റ് റജിസ്റ്റർ ഉണ്ടാക്കുകയായിരുന്നു. അതു കഴിഞ്ഞ് പള്ളി റിക്കാർഡിൽ ഇരിപ്പുള്ള എല്ലാ ഓലഗ്രന്ഥങ്ങളും കടലാസിലുള്ള ആധാരങ്ങളും ഒരു വലിയ പുസ്തകത്തിൽ പകർത്തിക്കുകയുണ്ടായി. അതെല്ലാം കൂലങ്കഷമായി വായിച്ചുനോക്കിയ കൂട്ടത്തിൽ

പള്ളി സംബന്ധമായുള്ള പല വിധികളും വിധിന്യായങ്ങളും പൂർവിക ന്മാരുടെ സാക്ഷികയ്പ്പീത്തുകളും സൂക്ഷ്മമായി വായിച്ച് മനസ്സിലാക്കാ നിട വന്നു. ഓരോന്നും പരിശോധിച്ചപ്പോൾ ഓരോ കാലത്തും നടന്ന സംഭവങ്ങളുടെ വിവരങ്ങൾ നാളാഗമരൂപത്തിൽ (Chronological) ഞാൻ ഒരു ചെറിയ ഡയറിക്കുറിപ്പെടുത്തിരുന്നു. ആയതുകളെപ്പറ്റി ആർത്താറ്റ് പള്ളി വികാരിമാരോടും പ്രായമുള്ളവരോടും സംസാരിക്കാൻ തുടങ്ങിയ പ്പോൾ എന്റെ ഡയറിക്കാസ്പദങ്ങളായ കൂടുതൽ വിവരങ്ങൾ കിട്ടിത്തു ടങ്ങി.

കൊച്ചി ഗവൺമെണ്ട് വക എറണാകുളം പബ്ലിക്ക് ലൈബ്രറിയിൽ നിന്നും തൃശ്ശിവപേരൂർ ഉള്ള ആർക്കിയോളജി ഡിപ്പാർട്ടുമെണ്ട് വക ലൈബ്രറിയിൽ നിന്നും കുന്നംകുളം കാതോലിക്കേറ്റ് വായനശാലയിൽ നിന്നും ചരിത്രപരമായ പല പുസ്തകങ്ങൾ വായിക്കാനിട വന്നപ്പോൾ അതുകളിൽ നിന്നും കുറെ വിവരങ്ങൾ ലഭ്യമായി.

അവയെല്ലാം ക്രോഡീകരിച്ച് ഒരു ചരിത്രമെഴുതാനാരംഭിച്ചു. മിക്കവാറും എഴുതിക്കഴിഞ്ഞപ്പോൾ തിരുവിതാംകൂർ ഹൈക്കോർട്ട് ജഡ്ജിയായി റിട്ട യർ ചെയ്ത മിസ്റ്റർ കെ. കെ. ലൂക്കോസ് ബി.എ., ബി.എൽ., പ്രിയ പത്നി വൈദ്യശാസ്ത്രകുശല ഡോ. പുന്നൻ ലൂക്കോസ് ഒന്നിച്ച് 1119 മീനം 4-ാം തീയതി വന്ന് കുന്നംകുളത്ത് രണ്ട് ദിവസം താമസിക്കുകയും ഇവിടത്തെ പുരാതനപള്ളികളും ആർത്താറ്റ് പള്ളി ആപ്പീസും സന്ദർശിക്കുകയുണ്ടാ യി. ചരിത്രാന്വേഷകനായ അദ്ദേഹം ആ സമയം എന്റെ പുസ്തകം വായിച്ച് ആനന്ദപുളകിതനാകുകയും പല സംഗതികളെപ്പറ്റിയും എനി ക്കുപദേശം തരികയും ചെയ്തു. ഇത് വിശദീകരിച്ചെഴുതി പൂർവ്വ പ്രശ സ്തിയുള്ള ആർത്താറ്റ് പള്ളിയുടെ കിട്ടാവുന്നിടത്തോളം ചരിത്രം സമ്പാ ദിച്ച് കഴിയുന്നവേഗം പ്രസിദ്ധീകരിക്കാഞ്ഞാൽ അത് തീരാത്ത നഷ്ട മായി ഭവിക്കുമെന്ന് അദ്ദേഹം എന്നെ നിർബന്ധമായി ഉപദേശിച്ചു. പുസ്തകം എഴുതി കഴിഞ്ഞിട്ട് തിരുവനന്തപുരത്തുള്ള അദ്ദേഹത്തിന്റെ വസതിയിലേക്ക് വരണമെന്നും പുസ്തകം പരിശോധിച്ച് വേണ്ടതെല്ലാം ചെയ്തുതരാമെന്നും അദ്ദേഹം എന്നോട് വാത്സല്യപൂർവ്വം പറഞ്ഞു (ഞങ്ങൾ തമ്മിൽ ബന്ധുക്കളുമാണ്). നിർഭാഗ്യവശാൽ അദ്ദേഹം 1120 മകരം 1-ാം തീയതി കർത്താവിൽ നിദ്ര പ്രാപിക്കുകയാണുണ്ടായത്.

കുന്നംകുളം പള്ളിയിൽ 1120-ാമാണ്ടിൽ എഴുന്നള്ളിയിരുന്ന മാർ ഔഗേൻ തീമോത്തിയോസ്, മാർ പീലക്സിനോസ് എന്നീ മെത്രാപ്പോ ലീത്താ തിരുമേനിമാർ ഈ പുസ്തകത്തിന്റെ കയ്യെഴുത്തുപ്രതി വായിച്ച് അത് അച്ചടിപ്പിക്കാൻ എന്നെ പ്രോത്സാഹിപ്പിച്ചു. ഈ പുസ്തകത്തിൽ ചേർത്തിട്ടുള്ളതും മലയാളം കൊല്ലം ആയിരാമാണ്ടിൽ രചിച്ചിട്ടുള്ളതു മായ അച്ചടിച്ച ഒരു ചെറിയ പാട്ടുപുസ്തകം മാത്രമേ പള്ളിയുടെ ഒരു

കാലത്തെ ചരിത്രപ്രസിദ്ധമായ ഒരു സംഭവം കാണിക്കുന്ന രേഖയായിട്ട് ഇവിടെയുള്ളൂ എന്ന വിവരങ്ങളെല്ലാം ഞാൻ ആർത്താറ്റ് പള്ളി മഹായോഗത്തെ ധരിപ്പിക്കുകയുണ്ടായി. എങ്ങനെയായാലും പള്ളിച്ചിലവിന്മേൽ വേഗം പുസ്തകം അച്ചടിച്ച് പ്രസിദ്ധപ്പെടുത്തണമെന്ന് സസന്തോഷം തീരുമാനിച്ചു. അന്നുമുതൽ ആയതിനുള്ള പരിശ്രമം ജാഗ്രതയായി തുടങ്ങി.

കുന്നംകുളത്ത് ഇദംപ്രഥമമായി പ്ലേഗ് മഹാമാരി വന്ന് പിടിപെട്ടപ്പോൾ മഹനീയമായ ക്രിസ്തീയ ദർശനത്തോടു കൂടി തന്റെ ആടുകൾക്കുവേണ്ടി തന്റെ ജീവനെപ്പോലും ബലികഴിക്കുവാൻ തയാറായി ഭയവിഹ്വലരായ ജനങ്ങളെ ആശ്വസിപ്പിക്കുന്നതിന് സ്വമനസ്സാലെ കുന്നംകുളത്ത് എഴുന്നള്ളുകയും രോഗശമനത്തിനുവേണ്ടി പരസ്യമായ ആത്മീയ ശുശ്രൂഷകൾ നടത്തുകയും ഭയലേശമെന്യേ ജാതിമതം നോക്കാതെ രോഗികളെ സന്ദർശിക്കുകയും ആതുരശുശ്രൂഷകൾ ചെയ്യുകയും ചെയ്തിരുന്ന ആ പുണ്യാത്മാവായ കോട്ടയം ഭദ്രാസന ഇടവകയുടെ നി.വ.ദി.ശ്രീ. മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്താ തിരുമനസ്സിൽ നിന്ന് ഈ ഗ്രന്ഥത്തിന്റെ 'രക്ഷാകവചം' എന്ന് ഞാൻ വിശ്വസിക്കുന്ന ആശീർവാദകല്പന കൊണ്ട് ബലഹീനനായ എന്നെ അനുഗ്രഹിച്ചതിനാൽ ആ വന്ദ്യ പിതാവിൻ തൃക്കൈകളെ ഞാൻ സദാ ചുബനം ചെയ്യുന്നു.

കുന്നംകുളം പൂർവിക സുറിയാനി ക്രിസ്ത്യാനികളുടെ സുപരിചിതനും അഖിലഭാരത വിഖ്യാതനുമായ മഹാകവി വള്ളത്തോൾ അവർകൾ ഈ ചെറു ഗ്രന്ഥത്തിന് ആപാദചൂഡം, ചൈതന്യം വിളയിക്കുമാറ് ദയവായി ഒരു മംഗളശ്ലോകം തന്നതിൽ അദ്ദേഹത്തിന് ഹൃദയപൂർവമായ എന്റെ ഭക്തിബഹുമാനാദികളെ ഞാൻ സാദരം പ്രദർശിപ്പിച്ചുകൊള്ളട്ടെ.

കുന്നംകുളത്തുള്ള പഴയ സുറിയാനി ക്രിസ്ത്യാനികളുടെ മാഹാത്മ്യത്തെ പുരസ്കരിച്ചും ചരിത്രാന്വേഷണങ്ങളെപ്പറ്റി അനുസ്മരിച്ചും എന്റെ ഈ ചെറിയ ഗ്രന്ഥത്തെ പരാമർശിച്ചും കൊച്ചിയിലെ ദിവാൻ പേഷ്ക്കാർ ആയും ഹൈക്കോർട്ട് ജഡ്ജിയായും ഗവൺമെണ്ട് ചീഫ് സെക്രട്ടറിയായും കുറച്ച് കാലങ്ങളിൽ ദിവാൻ–ഇൻ–ചാർജ്ജ് ആയും ഭരണം നടത്തി പേരും പെരുമയും സിദ്ധിച്ച് ഈയിടെ പെൻഷൻ പറ്റി പിരിഞ്ഞ രാജശ്രീ റാവുസാഹിബ് കോമാട്ടിൽ അച്യുതമേനോൻ അവർകൾ ബി.എ., ബി.എൽ. ഈ പുസ്തകത്തിന് ഒരു ആമുഖം സദയം എഴുതിത്തന്നതിൽ എനിക്കുള്ള കൃതജ്ഞത അദ്ദേഹത്തോട് ഒരു കാലത്തും വിസ്മരിക്കാവുന്നതല്ല.

എന്റെ ഈ ഗ്രന്ഥത്തിന്റെ തേജസ്സും മാഹാത്മ്യവും ദ്വിഗുണീഭവിപ്പിക്കുമാറ് ഇതിൽ പ്രസിദ്ധീകരിക്കുന്നതിനായി സ്ഥാനമൊഴിഞ്ഞ കൊച്ചി

വലിയതമ്പുരാൻ തിരുമനസ്സിലെ സ്വന്തം ഡയറിയിൽ നിന്ന് ചില വിവരങ്ങളും തിരുമനസ്സുകൊണ്ട് അന്നത്തെ ദിവാൻജിയവർകൾക്ക് അയച്ച സജീവമായ ഒരെഴുത്തിന്റെ പകർപ്പും നിരവധി ജോലിത്തിരക്കിനിടയിൽ തിരഞ്ഞെടുത്ത് തരുവാൻ ദയവുണ്ടായ തിരുമനസ്സിലെ പ്രിയ പുത്രൻ വിദ്യാഭ്യാസ ഡയറക്ടർ രാജശ്രീ റാവുസാഹിബ് ഐ. എൻ. മേനോൻ എം.എ., ബി.ലിറ്റ് (ഓക്ക്സൺ) അവർകളുടെ ഔദാര്യത്തിന് എന്റെ ആത്മാർത്ഥമായ കൂപ്പുകൈ.

1103-ാമാണ്ടിലെ കൊച്ചി ആർക്കിയോളജിക്കൽ ഡിപ്പാർട്ടുമെണ്ട് ഭരണ റിപ്പോർട്ടിൽ പ്രസിദ്ധപ്പെടുത്തിയ ഇവിടത്തെ പള്ളികളുടെയും മറ്റും ബ്ലോക്കുകളും സാഹിത്യകുശലൻ രാജശ്രീ പുത്തേഴത്ത് രാമൻ മേനോൻ അവർകൾ ബി.എ., ബി.എൽ. പ്രസിദ്ധപ്പെടുത്തിയ മഹാ മഹനീയ ശ്രീ. കൊച്ചി ശക്തൻതമ്പുരാൻ തിരുമനസിലെ ചരിത്ര പുസ്തകത്തിൽ കാണുന്ന ആർത്താറ്റ് പള്ളിയുടെ ബ്ലോക്കും ഈ പ്രസിദ്ധീകരണത്തിന്റെ ഉപയോഗത്തിനായി ദയവായി തന്നിരിക്കയാൽ ബഹുമാനപ്പെട്ട കൊച്ചി ഗവണ്മെണ്ടിനോടും രാജശ്രീ രാമൻ മേനോൻ അവർകളോടും ഞാൻ അതീവ കൃതാർത്ഥനായിരിക്കുന്നു.

എന്നെ ഈ പുസ്തക പ്രസാധകനായി അംഗീകരിച്ച് അച്ചടിക്കുന്നതിനാവശ്യമായ എല്ലാത്തരം കടലാസുകൾക്കും പെർമിറ്റ് തന്ന് സഹായിച്ച ഡയറക്ടർ ഓഫ് ഇൻഡസ്ട്രീസും പേപ്പർ കൺട്രോളറുമായ രാജശ്രീ വി. കെ. അച്ചുതമേനോൻ എം.എ., ബി.കോം. അവർകളോടും ഞാൻ നന്ദിയുള്ളവൻ ആയിരിക്കുന്നു.

മലയാള ഭാഷാ സാഹിത്യത്തിൽ അപരിചിതനായ ഞാൻ എഴുതിയ ഈ ചെറുഗ്രന്ഥത്തിന്റെ സിംഹഭാഗവും തെറ്റുതീർത്ത് തന്ന താരപ്പൻ മെമ്മോറിയൽ ഹൈസ്കൂൾ മലയാളം പണ്ഡിറ്റ് വിദ്വാൻ കെ. എസ്. പണിക്കർ അവർകൾക്കും ഏതാനും ഭാഗം തെറ്റുതീർത്ത് തന്ന മാർ ജോസഫ് ഡയനീഷ്യസ് ഹൈസ്കൂൾ ടീച്ചർ ശ്രീമാൻ ജോസഫ് ചെറുവത്തൂർ അവർകൾക്കും എന്റെ കൃതജ്ഞതയുണ്ട്.

ഈ ഗ്രന്ഥ നിർമ്മാണത്തിൽ പല വിധത്തിൽ എന്നെ സഹായിച്ച എല്ലാ മാന്യ സുഹൃത്തുക്കളോടും എന്റെ വിനീതമായ നന്ദി പ്രകടിപ്പിക്കുന്നു.

**ഉപസംഹാരം**

എന്റെ അപ്രാപ്തി മൂലവും പരിചയക്കുറവിനാലും അജ്ഞത നിമിത്തവും അനേകം തെറ്റുവീഴ്ചകൾ ഈ ഗ്രന്ഥത്തിൽ ഉണ്ടാകുമെന്ന് എനിക്കറിയാം. എങ്കിലും ഈ പുസ്തകം ദൈവമാതാവായ കന്യകമറിയാമിന്റെ പുകഴ്ചക്ക് സമർപ്പിക്കപ്പെടുന്നതാകയാൽ എന്തെല്ലാം തെറ്റു വീഴ്ച

കൾ ഉണ്ടെന്നിരുന്നാലും അവയെല്ലാം വായനക്കാർ സസ്നേഹം ക്ഷമിക്കുമെന്നുള്ള വിശ്വാസത്തോടുകൂടിയും സിറിയൻ ക്രിസ്ത്യൻ പുതുവത്സരാശംസകളെ പ്രാർത്ഥിച്ചും തൽക്കാലം അവസാനിപ്പിച്ചുകൊള്ളുന്നു.

**പനക്കൽ പി. സി. കുഞ്ഞാത്തു**
ഗ്രന്ഥകർത്താവ്

പാംഗ്രോസ്
കുന്നംകുളം 1–6–1121



**പനക്കൽ പി. സി. കുഞ്ഞാത്തു**

# ആർത്താറ്റ് കേസ്: വിധി പകർപ്പ്

## A XVIII

IN THE APPEAL COURT OF COCHIN.

A. S. NO. 62 of M. E. 1062.

:O:

| | | | |
|---|---|---|---|
| Panakel Iyakko Matheo and two others. | } | *Pltfs:* | *Applts:* |
| Pulikotil Poulose *Cathanar* and 22 others. | } | *Defts:* | *Respdts:* |

Appeal from the decree of the Trichoor Zillah Court in Original Suit No. 30. of M. E. 1061 on its file.

### JUDGMENT.

This appeal is brought from the decision of the Zillah Judge of Trichoor in Original Suit No. 30 of M. E. 1061.

The pleadings are given very fully in the Judgment of the Lower Court and it is unnecessary for us to repeat them here. The facts of the case briefly stated are as follow:—The Plaintiffs who are the Chief Wardens and [illegible] of certain churches belonging to the Syrian Christian community in the Trichoor [illegible], pray for a decree declaring them to have a right to appoint priests to the churches [illegible]

The Defendants contend that the Plaintiffs have not the power claimed by them in the plaint; that the right of appointing priests to the churches is vested in the parishoners (*Yogakars*), and further that Plaintiffs are follo[illegible] of Mar Athanasius, and desire to introduce into the churches priests ordained by th[illegible]late, who has been suspended by the Patriarch of Antioch, the Supreme Head of t[illegible]urch, for departing from the ancient ritual and tenets of their religion, and who [illegible]ore not recognized as their *Metran* in this State, and cannot have the power to orda[illegible]. They also object to the valuation of the suit. This objection, however, was o[illegible] the Zillah Judge, and was not revived by them in this appeal.

The Zillah Judge framed nine issues, and [illegible] discussing them in an elaborate Judgment passed a decree giving the Plaintiffs [illegible]ower to appoint two priests to the churches mentioned in the plaint, but ordered that the priests to be appointed should not be ordained by Mar Athanasius, but by a Jacobite S[illegible] *Metran.* This being virtually a decree in favour of the Defendants, the Plaintiffs ap[illegible]l to this Court against it.

We may observe that this suit is one of many s[illegible] which have arisen during the past few years in Cochin and Travancore in consequence of [illegible] rival claims of the two *Metrans*—Mar Athanasius and Mar Dionysius—to control the [illegible]al affairs of the Syrian community in the two States, and be recognized as the Head [illegible] their Church. The result of this rivalry has been the division of the Syrian Christians [illegible] most every town and village into two parties, known as the Athanasian and Dionysian [illegible]rties, each of these factions supports one or other of the two *Metrans.* Each is numer[illegible]lly strong, influential and wealthy, and both appear determined to have their respective claims over almost every church brought to the test of a judicial decision. The result has been disastrous to the Syrian Church, but the battle is still being fought regardless [illegible] consequences.

The issue in this suit, however, is not whether [illegible]r Athanasius is a duly consecrated *Metran*, or whether he has been or can be superseded by Mar Dionysius, or whether the Patriarch of Antioch is the Supreme Head of the Syrian Church in this country though the Defendants appear to have made strenuous efforts to import these questions into the case for adjudication. And here we are obliged to remark that the Zillah Judge has allowed the parties to burden the record with a mass of unnecessary documentary evidence, the greater part of which is totally inadmissible.

It must be borne in mind that the Plaintiffs only seek to replace priests who, they assert, died in M. E. 1059, after officiating in the churches for over twenty years. This is the point on which the whole case turns, and the Zillah Judge need not have travelled beyond it. The issues that bear on this point are the following.

4th Issue.

" Whether or not priests under Mar Athanasius officiated in the churches in question."

5th Issue.

" Whether or not priests under Mar Athanasius can be allowed to officiate in the churches in question."

6th Issue.

" Which faction forms the majority of the Parishioners,—Plaintiffs or Defendants ?"

7th Issue.

" What are the powers of the Kaikars (1st and 2nd Plaintiffs) over the church."

The first of these issues was decided in favour of the Plaintiffs by the Zillah Judge. We think there can be no doubt that priests ordained by Mar Thomas Athanasius, the present *Metran*, and by his predecessors Mar Athanasius and Mar (Chepat) Dionysius, did officiate in the churches in dispute. Defendants 2 to 18 in para : 4 of their written statements admit this fact when they say that Mar Thomas Athanasius's priests did not "exclusively" celebrate the services in the churches. Ittoop, the priest that died in M. E. 1059, was undoubtedly acting directly under the orders of the late Mar Athanasius and his predecessor till about the year M. E. 1052 (vide Exhibit IV). The 3rd Defendant in his deposition given in the Injunction proceedings in this suit says, " Ittoop *Cathanar* who was one of the *Cathanars* living at the time of this suit deposed that he was the follower of the deceased Mar Athanasius, and after that *Metran's* death he did not belong to the party of any other *Metran*. I think Ittoop *Cathanar* died in M. E. 1058 * * * * * * * * This deceased Koladi Ittoop *Cathanar* jointly with the first five Defendants officiated in the churches. He and we conducted services alternately in the churches." This evidence satisfactorily disposes of the issue. But we may refer to the evidence of Plaintiffs' second witness. He is ap... *Cathanar* that was appointed to succeed the deceased Ittoop *Cathanar*. It was on his appointment that a serious dissension occurred, which culminated in a Police prosecution and this suit. He says he officiated in the churches for four months and was under the orders of Mar Athanasius. We have therefore the admission from the mouths of the Defendants themselves that the *Cathanars* of Mar Athanasius conducted services in the churches in dispute alternately with the *Cathanars* under Mar Dionysius. The witnesses for the Defendants did not admit this fact. They have, one and all of them, denied in the most emphatic manner that the churches were ever used by *Cathanars* acting under the order of Mar Athanasius. They admit Ittoop *Cathanar* conducted services in them but they assert that he was under Mar Dionysius. This bare-faced denial and assertion detracts greatly from the value of their testimony. It indicates how far they are prepared to go in supporting the claims of their party. The oral evidence is supported by Exhibits D; E; M; T; U; W; and IV.

We shall now consider the ... issue. It is in deciding this issue that the Zillah Judge has travelled into questions which are not necessary for its decision. If the churches in dispute have been used in common by the parties to this suit, and if priests under the two *Metrans*, Mar Athanasius and Mar Dionysius, have conducted services in them alternately for over twenty years as is alleged by the Plaintiffs, we really cannot see on what grounds the Athanasian party can be absolutely excluded from them now. To exclude them would mean the making over of the churches, which have hitherto been used by both parties, for the exclusive use of one party.

The 20th Defendant, a man who knows all about the history of the disputes between the two parties and who brought a suit in M. E. 1055 (Original Suit No. 76 of M. E. 1055) to obtain the office of Head Trustee to the churches in dispute, says, as Plaintiffs' 12th witness, that disputes occured between Mar Thomas Athanasius and Mar Dionysius, the present rival *Metrans* in the year M. E. 1055. Prior to that year disputes occured between the late Mar Athanasius and the present Mar Dionysius who arrived in this country in M. E. 1041. Before his arrival disputes existed between Mar Curilos and Mar Athanasius. Mar Curilos

arrived in M. E. 1022. It is, therefore, clear from [illegible] statement of this witness, who sought to depose the 1st Plaintiff from the office of [illegible] Trustee in M. E. 1055, and is one of his strongest opponents in this suit that the split [illegible] against the Parishoners of these churches has existed for nearly forty years. The Agreement [illegible] executed in M. E. 1039 between twelve men who were appointed Trustees, and the [illegible] Trustees, is further evidence that the division is not of recent origin. This agreement [illegible] been filed as Exhibit 16 by the Defendants. When two Defendants themselves admit [illegible] the dissension has existed since the year M. E. 1022, it becomes unnecessary for us to [illegible] evidence on the side of the Plaintiffs in proof of this point. Both the parties have [illegible] churches in common for a long number of years, conducting services in them alternately [illegible] would have continued so to use them, if the priests of the Athanasian party had not [illegible] removed by death. When they died the Dionysian party seized the opportunity for making [illegible] churches exclusively their own, by opposing the introduction of new priests into [illegible] is an unfortunate circumstance that two parties so strongly opposed to each other in [illegible] religious matters as these are, should be obliged to use the same churches in common [illegible] disputes must be of frequent occurrence between them, but we cannot exclude one party [illegible] the advantage of the other when both possess equal rights to use these buildings as [illegible] of worship. This is not the only instance of churches being used jointly by two opposite [illegible] parties. In the very Zillah in which this suit was brought there are churches belonging [illegible] Roman Catholic Community, where services are conducted alternately by what [illegible] the *Verapoly* and *Goa* factions. It must not be fogotten that the Head Trustees [illegible] and 2nd Plaintiffs) belong to the Athanasian party. They and their ancestors [illegible] have held this office from time immemorial. They are in possession of the churches and we do not think it would be equitable to compel them to join the followers of [illegible] or leave the churches exclusively for their use, as the decision of the Zillah [illegible] compels them to do. The most equitable course is to maintain the *status quo*, [illegible] both parties to continue to use the churches in the future as they have done [illegible]

We have refrained from entering into [illegible] question whether the plaintiffs' *Metran*, Mar Athanasius has departed [illegible] of the Syrian Church. Admitting, for the sake of argument, that [illegible] Church, which are unwelcome to a large body [illegible] Parishioners, the Reforms were introduced in these churches so far back as M. E. [illegible] and the Defendants can scarcely object to them after the lapse of so long a period [illegible]

The Sixth issue is not easy to decide [illegible] of the strongly biassed statements of the witnesses on both sides. The Plaintiffs' [illegible] witness, the *Cathanar*, says that when he officiated in the churches the congregation [illegible] from three hundred to five hundred people. The Defendants' witnesses estimate [illegible] numerical strength of the Plaintiffs' party at fiteen to fifty families and their own party [illegible] thousand families. This is an absurd statement, and must be taken for what it [illegible]

We agree with the Zillah Judge in [illegible] that the former are much stronger in number though they may not be quite so [illegible] represented. There can be no doubt, however, that the later are an influential [illegible] party.

The Seventh issue bears upon the [illegible] claimed by the Plaintiffs to appoint their own priests. The Plaintiffs assert that they [illegible] of the churches and that the Defendants have no right to question their power [illegible] appoint priests thereto. If we regard the Plaintiffs and Defendants as representing [illegible] distinct parties entitled to the use of the churches, each for its own religious services [illegible] see how one party can object to the other party appointing its own priests. We [illegible] think the Zillah Judge is right in holding that the office of Head Trustee is nothing [illegible] than one of dignity; nor are we prepared to admit the proprietory right claimed [illegible] 1st and 2nd Plaintiffs over the churches in dispute, though such a right might [illegible] a Trustee who built a church at his own expense and held it as his private [illegible] Trustees only as regards money, furniture or plate given by the Parishioners [illegible] carrying on of worship in the church. The Plintiffs in this suit have not proved that [illegible] were built solely at the expense of their ancestors, much less have they proved [illegible] ownership. It is probable their two *Tarawads* contributed the greater part of [illegible] by which they were erected, the other members of the community contributing [illegible] their means. But even if the churches

had been built by the ancestors of the ... intiffs, it would be reasonable to presume an im-
plied grant of the buildings to the wh... body of Parishioners from the fact of long user.
The churches have been used by the ... from time immemorial, the members of the
community have been appointed Trustee... of them and letters from the *Metran* announcing
the appointment of priests have been a... ressed to the Trustees and Parishioners. These
facts militate against the contention of t... 1st and 2nd Plaintiffs. The office of Warden or
– Trustee has, however, something more ... mere dignity attached to it. The Trustees have
general control over the affairs of the ch... the custody of property belonging to it, the
collection of its income and the expen... of money for purposes connected with its ser-
vices &c. They are the officers to whom the *Metran* looks for the proper conduct of the
affairs of the church. They may appoint ... remove *Kykars* if such power has been vested
in them by the Parishioners. They re... ive the priests appointed by the *Metran* to the
church, and, we think, they have the pow... to exclude an objectionable priest from the church.
The Plaintiffs as Head Trustees must b... ken to possess these powers, and if they are sup-
ported by the followers of Mar Athan... the Defendants can raise no objection to their
receiving priests appointed by their Me... to the churches mentioned in the Plaint. We are
unable to find any valid reasons for the ... Judge's order limiting the number of priests
to be appointed by the Plaintiffs to two. ... The Defendants are said to have five priests to
officiate in the churches and attend to ... spiritual wants of their party and the Plaintiffs
may reasonably claim to have the sa... number of priests. It matters little how many
priests each party has, provided they u... e churches alternately and do not interfere in
the services of the other priests and obst... them in the discharge of their priestly funct-
ions. The difficulty lies in the two part... coming to an agreement to use the churches in
common and refraining from interfer... each other's religious services. But as there
was such an agreement before, we trust ... will have the good sense to strictly adhere to
any future arrangement they make and ... future litigation.

Our findings are that priests ... by Mar Athanasius can officiate in the
churches mentioned in the plaint; the ... laintiffs are entitled to introduce into the
churches for the purpose of conduct... services therein priests ordained and ap-
pointed by the said *Metran*; that ... have the right to use the churches in com-
mon, and neither party has the right ... the other in the performance of religious
services.

We reverse the decree of the Lo... rt and decree in terms of the above Findings.

Each party will bear his own c... oth Courts.

25TH KUMBHOM M. E. 1063.

6TH MARCH A. D. 1888.

(Signed) V. S... ANYA PILLAI,

*First Judge.*

( „ ) W... OSBY,

*Second Judge.*

( True.)

Exd. (Signed) P. ... AYATHAN PILLAI,

C. SOOBARAYA IYER, *Ag. Hd. Writer for*

(Signed.) *Registrar.*

PRINTED AT THE VIDHYA RETNA P... ESS, KUNNANKULAM, 1893.

108

NB: നവീകരണക്കാർക്ക് അനുകൂലമായി ഉണ്ടായ വിധി 1905–ലെ കൊച്ചി റോയൽ കോടതി വിധി മൂലം അസ്ഥിരപ്പെട്ടു.

**അനുബന്ധം 10**

# ഒരു അപ്പീൽ വിധി

ആർത്താറ്റു-കുന്നംകുളം പള്ളികളിലെ വികാരിമാരിൽ ഒരാളായ ചെറുവത്തൂർ മാത്തു കത്തനാരവർകൾ തന്റെ വിശുദ്ധ കർമ്മത്തെ അലക്ഷ്യമാക്കിയെന്നും മറ്റും കാണിച്ചു തലപ്പിള്ളി മജിസ്ട്രേറ്റ് കോടതിയിൽ അന്യായം കൊടുക്കുകയും പ്രതികളായ ആറു പേർക്കും പതിനഞ്ചീത് ഉറുപ്പിക പിഴ അടപ്പാൻ വിധിയുണ്ടാകയും ഇതിന്മേൽ പ്രതികൾ 1-ാം ക്ലാസ്സു മജിസ്ട്രേറ്റു കോർട്ടിൽ അപ്പീൽ കൊടുക്കുകയും മജിസ്ട്രേട്ടവർകൾ കീഴ്ക്കോടതിവിധി അസ്ഥിരപ്പെടുത്തി പിഴ മടക്കി കൊടുപ്പാൻ തീരുമാനിക്കുകയും ചെയ്തിട്ടുള്ള വിവരം മുൻ ഒരു ലക്കം മനോരമയിൽ പ്രസ്താവിച്ചിട്ടുണ്ടല്ലോ. ഈ കേസ് ബ. മാത്തു കത്തനാർ അവർകൾ ചീഫ്കോർട്ടിൽ റിവിഷ്യൻ ആയി കൊടുത്തതിന് ഈ മാസം 17-നു ചീഫ് ജഡ്ജി കെ. രാമമേനോൻ അവർകളും ജഡ്ജി പി. ഐ. വറുഗീസ് അവർകളും കൂടി ഇരുന്ന് കേട്ട് അന്യായം (റിവിഷ്യൻ) തള്ളി വിധി പ്രസ്താവിച്ചിരിക്കുന്നു.

(മലയാള മനോരമ, 12-2-1913)

അനുബന്ധം 11

# മഹാകവി വള്ളത്തോളിന്റെ പ്രസംഗം

(ഇക്കഴിഞ്ഞ 21-ാം തീയതി ഞായറാഴ്ച ആർത്താറ്റ് കുന്നംകുളം മഹാ ഇടവക നിദാന്ത വന്ദ്യ മഹാ മഹിമശ്രീ കാതോലിക്ക ബാവാ തിരുമന സ്സിലേക്ക് മംഗളപത്രം സമർപ്പിച്ചതായ അവസരത്തിൽ പറഞ്ഞതായ വാചാ പ്രസംഗം)

കുന്നംകുളത്തുകാരുടെ ഭാഗ്യാദിരേകത്താൽ ഇവിടെ സന്നിധാനം ചെയ്തിരിക്കുന്ന കാതോലിക്കാ ബാവാ തിരുമനസിലേയ്ക്കും, അവി ടുത്തോടുള്ള ഭക്തിബഹുമാനങ്ങളെ കാണിപ്പാൻ ഇവിടെ സമ്മേളിച്ച മാന്യ സദസ്യർക്കും ഞാൻ വെവ്വേറെ വന്ദനം പറഞ്ഞുകൊള്ളുന്നു.

മനുഷ്യനു താൻ എവിടെനിന്നു വന്നു, എവിടേയ്ക്കു പോകുന്നു എന്നുള്ള ആലോചന ഒരിക്കലും ചെല്ലുന്നില്ല. സുഖം കിട്ടുന്നത് എവിടെ നിന്നാണ് എന്നന്വേഷിച്ചു നടക്കുന്ന അവന്റെ ദൃഷ്ടി ഐഹിക വിഷയ ങ്ങളെ വിട്ട് ഒരിക്കലും മുകളോട്ടു കയറുന്നില്ല. വാസ്തവത്തിൽ നാം ഭ്രമിക്കുന്ന പ്രപഞ്ചസുഖം നശ്വരമാണ്. "കരയുന്നവൻ ചിരിക്കും; വിശ ക്കുന്നവനു തൃപ്തിവരും" എന്നുപദേശിച്ചിട്ടുള്ള ലോകഗുരു വിഷയ സുഖ ങ്ങളിൽ നിന്നു മനുഷ്യരെ പിന്തിരിപ്പിക്കുകയാണു ചെയ്യുന്നത്. എന്നാൽ അവരാകട്ടെ പൗലോസു പുണ്യവാളൻ പറയുന്നതുപോലെ, "സ്രഷ്ടാ വിനേക്കാളധികം സൃഷ്ടത്തെ ആരാധിച്ചു കഴിയുന്നു." ഈ പ്രാപഞ്ചിക തമസ്സിനു ഒരു സൂര്യോദയമാണ് ഇത്തരം മഹാന്മാരായ മതാദ്ധ്യക്ഷന്മാ രുടെ സമാഗമം.

കുന്നംകുളം പട്ടണം ഒന്നര ആഴ്ചവട്ടമായി തികച്ചും സൂര്യപ്രകാശ ത്തിൽ തന്നെയായിരുന്നു. ഇന്നോ നമ്മുടെ ആകാശമണ്ഡലം കറുത്തി രുണ്ടിരിക്കുകയാണ്. ആദ്ധ്യാത്മവിഷയത്തിലേക്ക് ആളുകളെ ആകർഷി ച്ചുകൊണ്ട് നമ്മുടെ ഇടയിൽ ഇത്രയും ദിവസമിരുന്നരുളിയ തിരുമേനി യുടെ വിരഹത്തിൽ നമുക്കുള്ള ദു:ഖത്തെ പ്രകൃതിദേവിയും വീതിച്ചെ ടുക്കുന്നതായി തോന്നുന്നു! എന്തായാലും അവിടുത്തെ സാന്നിദ്ധ്യം കുന്നംകുളത്തുനിന്ന് ഒരിക്കലും വിട്ടുപോകുന്നതല്ല. അത്രമേൽ അതു ഹൃദയത്തിൽ ഭക്തിയാൽ പതിക്കപ്പെട്ടിരിക്കുന്നു.

മലങ്കര സുറിയാനി സഭ തുർക്കി രാജ്യത്തെ പാത്രിയർക്കീസന്മാരുടെ ഭരണത്തിൽ നിന്നു - ദുർഭരണത്തിൽ നിന്നു എന്നു തന്നെ പറയാം -

മോചനം പ്രാപിച്ചിട്ട് ഒരു പന്തീരാണ്ടു കാലമായിരിക്കുന്നു. പാത്രിയർക്കാഭരണത്തിന്റെ അടി മാന്തിനോക്കിയാൽ റഷ്യയിലെ മഹർഷിവര്യനായ ടോൾസ്റ്റോയി ഒരവസരത്തിൽ അമേരിക്കക്കാരെപ്പറ്റി പറഞ്ഞപോലെ, "ഡോളർ രാജാവിന്റെ അടിമകളായിട്ടുള്ളവർ മതരാജാവിനെ സിംഹാസന ഭ്രഷ്ടനാക്കിയത്" പലപ്പോഴും കണ്ടെത്തും. ഈശ്വരന്റെ കളിപ്പുരയായ ലോകത്തിൽ ഇത്തരം നേരമ്പോക്കുകൾ പലതും കാണാവുന്നതാണ്. "ദൈവം യോജിപ്പിച്ചതിനെ മനുഷ്യൻ വേർപെടുത്തിയാലുണ്ടോ" സാധുവാകുന്നു!. ഇദ്ദേഹം കാതോലിക്കാ സിംഹാസനത്തിന്റെ ദ്വിതീയ ധിപതിയാണെങ്കിലും ഇപ്പോൾ മാത്രമേ കുന്നംകുളം പട്ടണത്തിന് ഒരു സ്വദേശീയനായ പരമമതാദ്ധ്യക്ഷന്റെ തൃക്കരം ചുംബിപ്പാനുള്ള ഭാഗ്യം സിദ്ധിക്കയുണ്ടായുള്ളൂ.

ഈ പരിപാവനമായ മഹോത്സവത്തെ ആരാധിക്കുന്നതിൽ കുന്നംകുളം പട്ടണം അതിന്റെ മുഴുവൻ ശക്തിയെ ഉപയോഗിച്ചിട്ടുണ്ട്. തിരുമേനി ഇവിടെ എഴുന്നെള്ളിയ ഉടനെ അവിടുത്തെ കാറിൽ നിന്നിറക്കി മറ്റൊരു തുറന്ന വണ്ടിയിൽ കയറ്റി ജനങ്ങൾ സ്വയം വലിച്ചുകൊണ്ട് പോവുകയാണ് ചെയ്തത്. അതു ഗുരുവിനെ ശിഷ്യർ, അല്ലെങ്കിൽ പിതാവിനെ പുത്രന്മാർ, വഹിച്ച് അവരുടെ ഭക്തിആദരങ്ങളെ വെളിപ്പെടുത്തി. ഈ പുണ്യാചരണത്തെ സ്വർഗത്തിൽ അറിയിപ്പാൻ എന്നപോലെ വാദ്യനിർഘോഷം വാനത്തിലേക്കു തള്ളിക്കയറി. കുന്നംകുളത്തിന് ഈ മഹാത്മാവിന്റെ പേരിലുള്ള ഭക്തിയാദര ബഹുമാനങ്ങളുടെ ഏതാനും ജ്വാലകളാണ് ഒന്നു രണ്ടു ദിവസം മേല്പോട്ടുയർന്ന് ആകാശദേശത്തെ പ്രകാശമയമാക്കിയത്, കേവലമൊരു വെടിക്കെട്ടല്ലായിരുന്നു അത്. "ഇവിടെ കെട്ടുന്നത് സ്വർഗ്ഗത്തിലും കെട്ടപ്പെടും" എന്ന ക്രിസ്തുവചനത്തിനുദാഹരണമെന്നപോലെ, മേല്പോട്ട് പാഞ്ഞ വാണങ്ങളിൽ നിന്നും ഉതിരുന്ന തീപ്പൊരികൾ കണ്ടപ്പോൾ എനിക്ക് തോന്നിയത്, ഈ പരമഗുരുവിന്റെ പാദവിന്യാസത്താൽ പവിത്രീകൃതമായ കുന്നംകുളത്തിന്റെ മേൽ ദൈവദൂതൻമാർ പൊന്നുംപൂക്കൾ വർഷിക്കുകയാണെന്നാണ്. അവരുടെ വിവിധ രത്ന വിഭൂഷിതങ്ങളായ ചിറകുകളാണല്ലോ അവിട്ടു പൊട്ടിത്തെറിച്ച് പരന്നപ്പോൾ ആകാശത്തിൽ നാം കാണുകയുണ്ടായത്.

തിരുമേനിയെ എങ്ങിനെയെല്ലാം ആദരിച്ചാണ് ഇന്നാട്ടുകാർ തൃപ്തിപ്പെടുക? മൂന്നു ലക്ഷത്തിൽപ്പരം ആടുകളെ അവറ്റിന്റെ ആലയിലേക്കു നിർബാധമാകുംവണ്ണം തെളിച്ചുകൊണ്ടുപോകുന്ന ഒരു ദയാശീലനായ ഇടയന്റെ വടിയാണ് തൃക്കൈയിൽ കാണപ്പെടുന്നത്. തൽക്കാലം അകന്നുപോയിട്ടുള്ള ആടുകളും അചിരേണ ഈ അംശവടിയുടെ തേജസ്സിനാൽ ആകർഷിക്കപ്പെടുമെന്നു ഞാൻ വിശ്വസിക്കുന്നു. ഞാൻ അധികം

സംസാരിച്ച് അവിടുത്തെ മധുരമായ തിരുവാമൊഴി കേൾക്കാൻ ഉൽക്കണ്ഠപ്പെട്ടുകൊണ്ടിരിക്കുന്ന സദസ്യർക്കു പ്രതിബന്ധം വരുത്തുന്നില്ല. എന്നാൽ അവിടുത്തേക്കു ആയുരാരോഗ്യങ്ങൾ ആശംസിക്കുക കൂടി ചെയ്യാതെ പ്രസംഗപീഠത്തിൽ നിന്ന് ഇറങ്ങിപ്പോകുന്നതിനു എന്റെ മനസ്സു സമ്മതിക്കുന്നില്ല താനും! തപഃശക്തിയുള്ള തിരുമേനിക്ക് ക്ഷേമം ആശംസിക്കുന്നതും സൂര്യന് പ്രകാശം ആശംസിക്കുന്നതും ഏതാണ്ട് ഒരുപോലെയാണെന്ന് എനിക്കറിയാം. എങ്കിലും എന്റെ കർത്തവ്യം ഞാൻ ചെയ്യേണ്ടിയിരിക്കുന്നു. നമുക്ക് വേണ്ടിയാണ് നാം ഈശ്വരനെ സ്തുതിക്കുന്നത്. നെയീൻ പട്ടണത്തിലേക്ക് കടക്കുന്ന അവസരത്തിൽ യാതൊരു കാരണമാനുഷൻ ശവമഞ്ചത്തെ കരുണാപീയൂഷാർദ്രമായ തൃക്കരം കൊണ്ടു സ്പർശിച്ചതോടു കൂടി ആ മൃതനായിരുന്ന വിധവാ പുത്രൻ പുനർജീവിച്ചെഴുന്നേറ്റുവോ; മൃത്യുവിന്റെ ദണ്ഡ് ആരുടെ തൃക്കാൽക്കൽ പലപ്പോഴും ദണ്ഡനമസ്കാരം ചെയ്തുവോ; ആരുടെ പരിശുദ്ധമായ ശ്വാസവായുവാൽ രോഗങ്ങളും പാപങ്ങളും കൊടുങ്കാറ്റിനാൽ കച്ചിലകളെ എന്നപോലെ അതിദൂരം പറന്നുപോയോ; ആ ഭഗവാൻ, പിതാവിന്റെ വലതുവശത്തു വാണരുളുന്ന ജഗദീശരനായ യേശുക്രിസ്തു – ഈ നമ്മുടെ മോറാൻ മാർ ബസേലിയോസ് കാതോലിക്കാ ബാവാ തിരുമനസ്സിലേക്ക് ആയുരാരോഗ്യ പുണ്യസമൃദ്ധിയെ പ്രദാനം ചെയ്യുമാറാകട്ടെ! തിരുമേനിക്ക് ഒരിക്കൽ കൂടി വന്ദനം.

*(മലയാള മനോരമ പത്രം, 1925 ഡിസംബർ 15)*

**അനുബന്ധം 12**

# പുത്തൻകാവ് തിരുമേനിയുടെ കുന്നംകുളത്തെ നിത്യാക്ഷരപ്രസംഗം

പ്രിയരെ,

എത്രയും ചുരുങ്ങിയ സമയം കൊണ്ട് പ്രസംഗം അവസാനിപ്പി ക്കണ മെന്ന് പൊതുയോഗഭാരവാഹികൾ നിർബന്ധിച്ചിരിക്കയാൽ ഈ പ്രസംഗം നീട്ടുന്നില്ല.

ദേഹത്തിന് ആരോഗ്യമില്ലാത്തതിനാൽ കഴിയുംവേഗം പ്രസംഗം അവസാനിപ്പിക്കണമെന്നു തന്നെയാണ് ഇടയ്ക്കിടയ്ക്ക് ഉണ്ടായി ക്കൊണ്ടിരിക്കുന്ന നെഞ്ചുവേദനയും ഉൽബോധിപ്പിക്കുന്നത്. ഉച്ചത്തിൽ സംസാരിപ്പാൻ നിവൃത്തിയില്ലാതിരിക്കെ ഒരു മൈക്രോഫോണിന്റെ സഹായം ലഭിച്ചതു വളരെ ആശ്വാസമായി.

ബ. ശെമ്മാശ്ശൻ (Dn. P. S. Samuel B. Sc.) കാതോലിക്കാ സിംഹാസ നത്തെക്കുറിച്ചു ഒരു സംക്ഷിപ്തവിവരണം ചരിത്രപരമായി നിങ്ങൾക്കു തന്നുകഴിഞ്ഞു. പൗരസ്ത്യദേശത്തിന്റെ ഒന്നാമത്തെ മേല്പ്പട്ടക്കാരൻ വി. മാർത്തോമ്മാശ്ലീഹായായിരുന്നു. അദ്ദേഹത്തിന്റെ പിൻഗാമികളായ മാർ ആദായിയും, മാർ ആഗായിയും എഡേസ്സാ ആസ്ഥാനമായി ഭരിച്ചു. അവരുടെ പിൻഗാമിയായ വി. മാറി അന്നത്തെ ഗവൺമെന്റിൽ നിന്നു ണ്ടായ മർദ്ദനവും പീഡയും മൂലം തന്റെ ഭരണസ്ഥാനം എഡേസ്സായിൽ നിന്ന് സെലൂക്യ യിലേക്കു മാറ്റി. വി. മാറിയുടെ കാലശേഷം വി. അബ്രോ സിയോസ്സും, അബ്രഹാമും, യാക്കോബും ക്രമമായി ഭരണം നടത്തി പ്പോന്നു. ഇങ്ങനെ സെലൂക്യാ സിംഹാസനത്തിൽ ഭരിച്ചുവന്നിരുന്ന വരെ യെല്ലാം കിഴക്കിന്റെ വലിയ മെത്രാപ്പോലീത്തന്മാർ (റീശോ റാബോദ് കൊഹനെ ദ് മനഹോ) എന്നു വിളിച്ചു പോന്നു.

എന്നാൽ വി. ആഹൂദ് ആബൂയ് അന്ത്യോക്യായിലേക്കു മേല്പ്പട്ട സ്ഥാനം ഏല്ക്കുവാൻ പോയപ്പോൾ അന്നു പേർഷ്യയും അന്ത്യോക്യയും തമ്മിലുള്ള പരസ്പരവൈരം കൊണ്ട് ഈ വിശുദ്ധനെ പേർഷ്യൻ ഒറ്റുകാരനാണെന്ന് തെറ്റിദ്ധരിച്ച് അന്ത്യോക്യക്കാർ കൊല്ലുവാൻ ശ്രമിച്ചു. ദൈവകൃപയാൽ അദ്ദേഹം എങ്ങിനെയോ രക്ഷപ്പെട്ട് ഊർശ്ലേമിൽ പോയി പട്ടമേറ്റു. ഈ വിശുദ്ധനുണ്ടായ കഷ്ടതകളിൽ മനസ്സലിഞ്ഞ ഊർശ്ലേ മിന്റെ എപ്പിസ്കോപ്പന്മാർ സെലൂക്യാ സിംഹാസനത്തിന്റെ സ്ഥിരത

യ്ക്കായി (റീശ് റാബോദ് കൊഹനെ ദ് മദനഹോ) കിഴക്കിന്റെ വലിയ മെത്രാപ്പോലീത്താ മേലിൽ കാതോലിക്കാ എന്നു നാമകരണം ചെയ്യപ്പെട ണമെന്നും പൗരസ്ത്യരിൽ ഏതെങ്കിലും ഒരു മെത്രാപ്പോലീത്താ മരിച്ചാൽ ആ സ്ഥാനത്തേക്കു ഒരു സ്ഥാനിയെ വാഴിക്കുവാൻ പൗരസ്ത്യർക്കു തന്നെ അധികാരമുണ്ടെന്നും അന്യരാജ്യങ്ങളിൽപ്പോയി പട്ടമേല്ക്കേണ്ട തില്ലെന്നും പ്രസ്താവിക്കുന്ന ഒരു സ്ഥാത്തി ക്കോൻ ആഹൂദ് ആബൂയ് വശം ഏല്പിച്ചു. ഇതനുസരിച്ചു വി. ആഹൂദ് ആബൂയ് തന്നെ ആയി ഒന്നാമത്തെ കാതോലിക്കാ. ക്രിസ്തബ്ദം 231-ൽ കാതോലിക്കാ സിംഹാ സനം ഇങ്ങനെ പൂർവ്വദേശത്തു സ്ഥാപിതമായി. ക്രിസ്തബ്ദം 325-ൽ, അതായതു ഒരു 94 കൊല്ലം കഴിഞ്ഞതിനുശേഷം കൂടിയ നിഖ്യാ സുന്ന ഹദോസ് യെരുശലേം സ്ഥാത്തിക്കോനെ പ്രബലപ്പെടുത്തി. ഈ സംഭവ മാണ് ഹൂദായകാനോനിൽ സിദ്ധനായ ബാർ എബ്രായ എല്ലാവർക്കും കാണുമാറു 'നിഖ്യാ സുന്നഹദോസിൽ പാസ്സാക്കിയ നിയമങ്ങൾ' എന്ന തലക്കെട്ടിൽ എഴുതിച്ചേർത്തിട്ടുള്ളത്. 'മെക്കോവലഹാൽ' (അന്നു മുതൽക്കു ഇന്നുവരെയും ഇനിയും തുടർന്നും) കാതോലിക്കാ എന്നു കിഴക്കിന്റെ വലിയ മെത്രാപ്പോലീത്താ അറിയപ്പെടണം.

ഇവിടെ ഒരു കാര്യം പ്രത്യേകം ഓർക്കേണ്ടതുണ്ട്. റോമിലേയും അലക്സന്ത്രിയായിലേയും, കുസ്തന്തിനോസ്സ്പോലീസിലേയും അല്ലാ നമ്മുടെ അന്ത്യോക്യായിലേയും പാത്രിയർക്കാ സിംഹാസനങ്ങളുണ്ടാകു ന്നതിനു ഒരു 94 വർഷം മുമ്പു തന്നെ പൗരസ്ത്യദേശങ്ങളിൽ ഈ കാതോലിക്കാ സിംഹാസനം ഉണ്ടായി. പ്രിയരെ! ആരെങ്കിലും 'നിങ്ങ ളുടെ ഈ കാതോലിക്കാ എന്നുണ്ടായി' എന്നു ചോദിച്ചാൽ ഉടനെ പറ ഞ്ഞേക്കണം 'നിങ്ങളുടെ പാത്രിയർക്കീസ് ഉണ്ടായതിനേക്കാൾ 94 കൊല്ലം മുമ്പ്' എന്ന്.

ഇപ്പോൾ ആബാലവൃദ്ധം ആരോടു ചോദിച്ചാലും പാത്രിയർക്കീസിനെ എല്ലാവരും അറിയും. എന്നാൽ കാതോലിക്കാ എന്ന വാക്ക് സാമാന്യർക്കു സുപരിചിതമല്ല. അതിനും കാരണങ്ങൾ ഉണ്ട്. അതും കൂടി പറഞ്ഞു കൊണ്ട് പ്രസംഗം അവസാനിപ്പിച്ചു കളയാം. ഇന്നു ഈ മൈക്കിന് പറ്റിയ പോലെ ഇടയ്ക്കിടയ്ക്ക് എന്റെ ശബ്ദത്തിനും ചില തകരാറുണ്ടാകു ന്നുണ്ട്. എങ്കിലും പരിശുദ്ധ കാതോലിക്കാ സിംഹാസനത്തെക്കുറിച്ചുള്ള യാഥാർത്ഥ്യങ്ങൾ നിങ്ങൾ ഗ്രഹിക്കണമെന്നുള്ള എന്റെ ആഗ്രഹം എന്റെ നെഞ്ചുവേദനയെ നിസ്സാരമാക്കുന്നു. പാത്രിയർക്കീസിനേക്കാൾ 94 വർഷം മൂപ്പുള്ളതാണ് കാതോലിക്കാ. പിന്നെ എന്തുകൊണ്ട് ആ വാക്കു സുപരിചിതമല്ല. കാതോലിക്കാസിംഹാസനം 498-ാം മാണ്ടു വരെ തുട ർന്നു. എന്നാൽ അവസാനത്തെ കാതോലിക്കാ നെസ്തോറിയ നായതു മുതൽ വളരെക്കാലം കാതോലിക്കാ ഉണ്ടായില്ല. തദവസരത്തിൽ പൗര

സ്ത്യർ അന്ത്യോക്യാ പാത്രിയർക്കീസിനെ ഈ വിവരം അറിയിച്ചു. അപ്പോൾ പാത്രിയർക്കീസ് നിഖ്യാ സുന്നഹദോസ് നിശ്ചയപ്രകാരം 'നിങ്ങൾ തന്നെ കാതോലിക്കായെ വാഴിക്കുവിൻ' എന്നു കല്പിച്ചത ല്ലാതെ ഒരു സ്ഥാനിയെ അങ്ങോട്ട് അയക്കുവാനോ അല്ലെങ്കിൽ തഹലുപ്പാ വഴി വാഴിക്കുവാനോ അല്ല മറുപടി നൽകിയത്. ഇങ്ങിനെ പൗരസ്ത്യർ 629-ൽ കാതോലിക്കായെ വാഴിച്ചു. പിന്നീടു കുറേക്കാലത്തേക്കു കാതോ ലിക്കാമാർ ഉണ്ടായില്ല. അതുകൊണ്ടാണ് കാതോലിക്കാ മാരുടെ ലിസ്റ്റിൽ ചില കൊല്ലങ്ങളിൽ ആരുടേയും പേരുകൾ കാണാതിരിക്കുന്നത്. പാത്രിയ ർക്കീസുമാരുടെ ലിസ്റ്റിലും ഇപ്രകാരം ചില വിടവുകൾ എല്ലാം കാണു ന്നുണ്ട്. പരിശുദ്ധ കാതോലിക്കാ സിംഹാസനം പാത്രിയർക്കാ സിംഹാ സനത്തെ അപേക്ഷിച്ച് കൂടുതൽ കാലം വൈധവ്യത്തി ന്നധീനമായി. അതുകൊണ്ട് കാതോലിക്കാ നാമം അധികമായി കേൾപ്പാൻ സാദ്ധ്യമാ യില്ല. അതാണ് നമുക്ക് ആ നാമം സുപരിചിതമല്ലാതിരിപ്പാൻ കാരണം. എന്നാൽ പാത്രിയർക്കീസ് എന്ന നാമം നമ്മുടെയുള്ളിൽ കൂടുതൽ പതി യുകയും ചെയ്തു. അതു എന്നു മുതൽക്ക് – ഒരു പാലക്കുന്നത്തു മെത്രാ ച്ചൻ മുതൽക്ക് – പാലക്കുന്നത്തു മാത്യൂസ് മാർ അത്താനാസ്യോസ് മെത്രാച്ചൻ അന്ത്യോക്യായിൽ ചെന്നു സ്ഥാനം ഏറ്റു. അന്നു മുതൽ അന്ത്യോക്യയുടെ ഭാരമേറിയ ഇരിമ്പു നുകം നമ്മുടെ പെടലിക്കും വീണു. പാത്രിയർക്കീസ് എന്ന നാമം അതോടുകൂടി എല്ലാ പുസ്തകങ്ങളിലും പതിഞ്ഞു. ഇങ്ങനെ ഈ പാത്രിയർക്കീസ് എന്ന പേരു നമുക്കു സുപരി ചിതമായി.

പ്രിയരേ, നാം ചരിത്രത്തിലേക്കു ഒന്നു കണ്ണോടിക്കുക. നമ്മുടെ സഭ വിശ്വസിക്കുന്നതായ മൂന്നു സുന്നഹദോസുകളിൽ മലങ്കരസഭയുടെ പ്രതിനിധിയായി ഈ മലങ്കരയിൽ നിന്നു വല്ലവനും പോയിരുന്നുവോ? അതിനെപ്പറ്റി വല്ലവനും അറിവുണ്ടോ? അവർ മലങ്കരസഭയെ സുന്നഹ ദോസിനു ക്ഷണിച്ചിട്ടുണ്ടോ? ഇല്ല. പിന്നെ, നാം എങ്ങിനെ ആ സുന്നഹ ദോസുകൾ സ്വീകരിച്ചു. ചരിത്രം പഠിപ്പിച്ചു. നാം അതു വിശ്വസിച്ചു.

ഒരിക്കൽ ഒരു മനുഷ്യൻ തന്റെ മകനു രണ്ടര വയസുള്ളപ്പോൾ സിങ്ക പ്പൂർക്കു പോയി, വളരെക്കാലത്തേക്കു അയാളെപ്പറ്റി യാതൊരു വിവരമു ണ്ടായില്ല. അയാളുടെ മകന്റെ പരിപാലനം അയാളുടെ അനുജൻ ഏറ്റെ ടുത്തു. ആ മകൻ അവന്റെ ഇളയപ്പനെ സ്വപിതാവെന്നു ധരിച്ചു പോന്നു. ഏകദേശം 18 വർഷം കഴിഞ്ഞു സിങ്കപ്പൂർ പോയ ആ മനുഷ്യൻ മടങ്ങി യെത്തി. 20 വയസ്സായ തന്റെ മകനോട് 'ഞാനാണു പിതാവ്' എന്ന് പറഞ്ഞു. പക്ഷേ 'നിങ്ങളല്ല എന്റെ പിതാവ്, ഇദ്ദേഹമാണ്' എന്ന് ഇളയ പ്പനെ ചൂണ്ടിക്കാണിച്ചുകൊണ്ട് മകൻ വിസമ്മതിച്ചപ്പോൾ ഇളയപ്പനും യുവാവിനോട് അയാളുടെ ശരിയായ പിതാവ് സിങ്കപ്പൂരു നിന്നു വന്ന വനാണെന്നു പറഞ്ഞു.

പ്രിയരെ, ഈ ഒരു നില തന്നെയായിരുന്നു നമ്മുടേതും, കുറേക്കാലം മുമ്പ് കാതോലിക്കാ സിംഹാസനം ഉണ്ടായി. പാത്രിയർക്കാ സിംഹാസനം ഉണ്ടാകുന്നതിനും 94 കൊല്ലം മുമ്പ്. അതു കുറേക്കാലമായി ഇല്ലാതിരിക്കയായിരുന്നു. സാക്ഷാൽ പിതാവായി നാം വേറെ ആളെ ഇതേവരെ വിശ്വസിച്ചുപോന്നു – എന്നാൽ ഇപ്പോൾ നമ്മുടെ സാക്ഷാൽ പിതാവ് ആരെന്നു നാം സുവ്യക്തം മനസ്സിലാക്കിക്കഴിഞ്ഞു. നമ്മുടെ പിതാവ് ഇവിടെയുള്ള, ഇവിടെ സ്ഥാപിക്കപ്പെട്ടിരിക്കുന്ന കാതോലിക്കാ സിംഹാസനത്തിൽ വാഴുന്ന ആ പുണ്യദേഹം തന്നെയാണ്.

മാത്യൂസ് മാർ അത്താനാസ്യോസ് ആണ് അന്ത്യോക്യാബന്ധം മലങ്കരയിൽ സ്ഥാപിച്ചത്. അദ്ദേഹത്തിന്റെ ചില 'കുസൃതികൾക്കു' ശേഷം അദ്ദേഹവും പരലോകപ്രാപ്തനായി. കാലങ്ങൾ കഴിഞ്ഞുപോയി. അന്ത്യോക്യയിൽ നിന്ന് മുടക്കുകളായ ബ്രഹ്മാസ്ത്രങ്ങൾ തെരുതെരെ മലങ്കരയിൽ ചുഴറ്റിക്കൊണ്ടിരുന്നു. അപ്പോഴായിരുന്നു കർമ്മധീരനും പണ്ഡിതശിരോമണിയുമായ വട്ടശ്ശേരിൽ മാർ ഗീവറുഗീസ് ദീവാന്നാസ്യോസ് തിരുമേനിയുടെ ചങ്കിനു ഒരസ്ത്രം പതിച്ചത്. അദ്ദേഹം ചരിത്രം പഠിച്ച ആളല്ലേ? വട്ടശ്ശേരിൽ തിരുമേനി ചോദിച്ചു 'എന്തിനാണ് എന്നെ മുടക്കിയത്?" എന്ന്. മറുപടിയോ 'നാം മുടക്കിയിരിക്കുന്നു'വെന്നു മാത്രം.

പ്രിയരേ, ഒന്നു ഓർത്തോളിൻ! പാത്രിയർക്കീസിൽ നിന്നു മാത്രമേ പട്ടമേൽക്കുവാൻ നിയമമുള്ളൂ എന്ന ഭാവേനയും പാത്രിയർക്കീസിന്റെ എല്ലാ അധികാരപ്രമത്തതകൾക്കും വട്ടശ്ശേരിൽ തിരുമേനി വഴങ്ങിക്കൊടുത്തില്ലാ എന്ന നിരാശയും കൊണ്ടുമാണ് പാത്രിയർക്കീസ് 'നാം മുടക്കിയിരിക്കുന്നു'വെന്നു മാത്രം ധൈര്യമായി പറയുവാൻ മുതിർന്നത്. ഈ മണ്ണിൽ നിന്നു മുളച്ചുവന്ന പഴയസെമിനാരി സ്ഥാപകനായ പുലിക്കോട്ടിൽ തിരുമേനിയും പുന്നത്ര, ചേപ്പാട്ട് തിരുമേനിമാരും ഏതു പാത്രിയർക്കീസിൽ നിന്നാണ് പട്ടമേറ്റു മലങ്കര മെത്രാപ്പോലീത്തന്മാരായി വാണത്? തൊഴിയൂർ ഇടവകയുടെ കിടങ്ങൻ മാർ പീലക്സിനോസാണ് അവരെ പട്ടം കെട്ടിയത്. ഇത് ഒന്നും ആ ശീമക്കാരൻ ബാവ മനസ്സിലാക്കിയില്ല. അദ്ദേഹത്തിനു അതു അറിഞ്ഞുംകൂടാ. അദ്ദേഹത്തിന്റെ അനുയായികൾക്കും അതു അറിവുണ്ടായിട്ടും അവർ അതു മറന്നിരിക്കുമോ? ഇല്ല. കാനോനികമായ തിങ്കളാഴ്ചത്തെ നമസ്ക്കാരത്തിൽ അവർ ചൊല്ലുന്നതു എന്താണ്.

'നെക്വൂൻ ഗറുമായ്മെൻ കബറൊ
ദാലോഹൊ യൽദാസ്ബ് സുൽത്തോ
വെൻ മെസ്സ്പ്പാല്ഗനോ എസ്ത്ലെമെൻ
കുശ്ത്തോ വെൻഇസ്സ് ബ്റേയാൻ
പൂലോഗോ അംനെസ്തുർല് ഗീഹാനോ
എസ്സറ്മെ.

'അമ് നെസ്തൂർ ല്ഗീഹാനോ എസ്സറുമെ.' നെസ്തറിയരോടു കൂടി നരകത്തിൽ ഇടപ്പെടട്ടെ. നെസ്തുറിയർക്കു നരകമാണ് കൂലി എന്നു ഈ ഗീതത്തിൽ പറയുന്നു. എന്നാൽ അവരുടെ വിശ്വാസത്തെ സ്വീകരിക്കാതെ അവരുടെ പട്ടത്വത്തെ യാക്കോബായക്കാർ സ്വീകരിക്കുന്നു.

എന്നാൽ പാത്രിയർക്കീസിനു മാത്രമേ മേൽപ്പട്ടം കൊടുപ്പാൻ അധികാരമുള്ളൂ എന്നും അദ്ദേഹമാണ് പരമാധികാരിയെന്നും പാത്രിയർക്കീസ് ധരിച്ചു. മെത്രാൻപട്ടം ഏൽക്കുവാൻ ശീമയിൽ പോയാൽ മാത്രമേ സാദ്ധ്യമാകയുള്ളൂ പോലും!

നെസ്തോറിയരിൽ നിന്ന് പട്ടം ലഭിച്ചിട്ടുള്ള മേൽപ്പട്ടക്കാർ പോലും സഭയിൽ ഉണ്ടായിട്ടുണ്ട്. കഷ്ടം! ഇവയെ സാധൂകരിക്കുന്ന അന്ത്യോക്യാ പാത്രിയർക്കീസു 'തന്നിൽ നിന്നു മാത്രമേ പട്ടമേല്ക്കാവൂ' എന്നു ശഠിക്കുകയും പട്ടമേറ്റവരുടെ മേൽ ഇടതടവില്ലാതെ മുടക്കുകൾ വർഷിക്കുകയും ചെയ്യുന്നു. ഇവയെ നാം സ്വീകരിക്കണം പോലും! ആ ഭാഗവും നാം വിടുന്നു.

വട്ടശേരിൽ തിരുമേനിയെ മുടക്കു കല്പിച്ച ആ പാത്രിയർക്കീസ് ആരായിരുന്നു? അദ്ദേഹത്തിന്റെ സ്വഭാവം എന്തായിരുന്നു? അദ്ദേഹം എങ്ങനെ പാത്രിയർക്കീസ് ആയി? ഇവയെക്കുറിച്ചു വിവരിക്കുവാൻ ഒട്ടും ആഗ്രഹമില്ല. ആരോഗ്യം അതിന് അനുവദിക്കുന്നുമില്ല. എന്നാൽ ഒന്നു മാത്രം നാം ഓർത്തിരിക്കണം. ഗവൺമെന്റ് അധികാരികൾക്കു കൈക്കൂലി കൊടുത്തു സാക്ഷാൽ പാത്രിയർക്കീസിന്റെ ഫർമാൻ പിൻവലിപ്പിച്ചതിനു ശേഷമാണ് ഒരുനാൾ സത്യസഭയെ ത്യജിച്ച് റോമാ സഭയിൽ ചേർന്ന ആ 'വന്ദ്യദേഹം' പരിശുദ്ധ സിംഹാസനത്തിൽ വലിഞ്ഞു കയറിയിരുന്നത് – അതും വിട്ടേക്കട്ടെ?

വട്ടശ്ശേരിൽ തിരുമേനിയെ അന്യായമായി മുടക്കി എന്ന സംഭവം മലങ്കരയെ ആകമാനം വിറകൊള്ളിച്ചു. വിദ്യാസമ്പന്നനും ഭക്തശിരോമണിയുമായ ആ തിരുമേനിയും മറ്റു മെത്രാപ്പോലീത്തന്മാരും ഇടവകക്കാരും കൂടി അന്ത്യോക്യാ പാത്രിയർക്കീസിന്റെ മലങ്കരയോടുള്ള കുതിരകയറ്റം നിർത്തുവാൻ പാത്രിയർക്കീസിനു സമാധികാരമുള്ളതും പാത്രിയർക്കാ സിംഹാസനത്തേക്കാൾ 94 വയസു കൂടുതൽ പ്രായമുള്ള തുമായ കാതോലിക്കാ സിംഹാസനം, മലങ്കരയിൽ പുനഃസ്ഥാപിക്കുവാൻ ഉറച്ചു. മൂന്നു മെത്രാപ്പോലീത്തന്മാർക്കു ഒരു പാത്രിയർക്കീസിനേയോ ഒരു കാതോലിക്കായെയോ വാഴിക്കുവാൻ അധികാരമുണ്ടെന്നും, എന്നാൽ കാതോലിക്കാ ജീവിച്ചിരിക്കുമ്പോൾ പാത്രിയർക്കീസിനെ പട്ടം കെട്ടുന്നതിന് കാതോലിക്കായെയും, പാത്രിയർക്കീസ് ജീവിച്ചിരിക്കുമ്പോൾ കാതോലിക്കായെ പട്ടം കെട്ടുന്നതിന് പാത്രിയർക്കീസിനേയും അന്യോന്യം ക്ഷണിക്കണമെന്നുമുള്ള കാനോൻ നിബന്ധനയനുസരിച്ചു

പൗരസ്ത്യരായ നാം സാക്ഷാൽ പാത്രിയർക്കീസായ മാർ അബ്ദൽ മിശിഹാ ബാവായെ ക്ഷണിക്കുകയും, അങ്ങിനെ കാതോലിക്കാ വാഴ്ച യിൽ അദ്ദേഹത്തിന്റെ സാന്നിദ്ധ്യം നമുക്കുണ്ടാകുകയും ചെയ്തു. അങ്ങിനെ പാത്രിയർക്കീസിന്റെയും മറ്റു തിരുമേനിമാരുടെയും സഹകര ണത്തിൽ കാതോലിക്കാ സിംഹാസനം മലങ്കരയിൽ സ്ഥാപിതമായി. പാത്രിയർക്കാ സിംഹാസനം തന്നെ അന്ത്യോക്യായിൽ നിന്നു മാറ്റി, ഇപ്പോൾ ഹോംസിലായിത്തീർന്നല്ലോ. എഡ്ഡേസ്സായിൽ ഉണ്ടായ കാതോ ലിക്കാ സിംഹാസനവും ഇപ്പോൾ മലങ്കരയിലേക്കു മാറ്റി സ്ഥാപിക്കപ്പെ ട്ടിരിക്കയാണ്. സ്ലീബാ മാർ ഒസ്താത്തിയോസിനും മാർ യൂലിയോസിനും മാർ അബ്ദൽ മിശിഹാബാവാ മുടക്കപ്പെട്ട ആളാണെന്നു ഒരേ നിഗമനം ആസ്പദമാക്കിക്കൊണ്ട് മൊഴി കൊടുക്കുവാൻ സാധിച്ചിട്ടില്ലെങ്കിൽ മാർ അബ്ദൽ മിശിഹാബാവാ മുടക്കപ്പെട്ട ആളൊ അല്ലയൊ എന്നു തെളിയി ക്കുവാൻ നാമും കരുതുന്നില്ല. എങ്കിലും നിങ്ങൾ ഒന്നു അറിഞ്ഞിരി ക്കണം. വിശ്വാസവിപരീതം കൊണ്ടല്ലാതെ ഒരു പാത്രിയർക്കീസിനെ മുട ക്കുവാൻ ആർക്കും അധികാരമില്ല. മാർ അബ്ദൽ മിശിഹായുടെ വിശ്വാസ വിപരീതം എന്തായിരുന്നുവെന്നു അന്ത്യോക്യാ ഭക്തന്മാർ തെളിയിക്കട്ടെ.

പ്രിയരെ! നാം അധികം പറയുന്നില്ല. നമ്മൾ തന്നെയാണ് ഈ പ്രയാസം എല്ലാം വരുത്തിക്കൂട്ടിയത്. ഞാൻ ഒരു ദിവസം മാർ യൂലി യോസു 'ബാവാ'യുടെ അടുക്കൽ പോയിരുന്നു. നാമും അദ്ദേഹവും തമ്മിൽ വലിയ അടുപ്പമാണ്. നാം മഞ്ഞനിക്കരക്കു പോയാൽ അദ്ദേഹം നമുക്ക് കാപ്പി തരും. മറ്റാർക്കും കിട്ടിയില്ലെങ്കിലും നമുക്കു കണിശമാ. അദ്ദേഹം ബഥേലിലും വരാറുണ്ട്. നാം അദ്ദേഹത്തോട് ചോദിച്ചു 'ആബൂനാ നിങ്ങളും ഞാനും തമ്മിൽ പട്ടത്വത്തിനു വ്യത്യാസം ഉണ്ടോ?' അദ്ദേഹം പറഞ്ഞു. 'അന്ത്യോക്യാ പാത്രിയർക്കീസും കാതോലിക്കായും നടത്തുന്ന പട്ടംകൊട ശുശ്രൂഷാക്രമം ഒന്നുതന്നെയാണെങ്കിലും നിങ്ങ ളുടെ പട്ടം ശരിയല്ല! ഞാൻ പറഞ്ഞു. 'ഓ..ഹോ.. അതു ശരി തന്നെ! ഞാൻ പാത്രിയർക്കീസിൽ നിന്നു പട്ടമേറ്റാൽ ഞാനും നിങ്ങളും തമ്മിൽ പട്ടത്വത്തിൽ വ്യത്യാസമുണ്ടോ?' അദ്ദേഹം പറഞ്ഞു. 'ഒട്ടും തന്നെ വ്യത്യാസമില്ല.' ഞാൻ ചിരിച്ചു കൊണ്ടു ചോദിച്ചു. 'എന്നാൽ നിങ്ങളെ എന്താണ് ബാവാ എന്നും, എന്നെ മെത്രാൻ എന്നും ആളുകൾ വിളി ക്കുന്നത്?' 'ആളുകൾ വിളിക്കുന്നതിന് ഞാനാണോ ഉത്തരവാദി' എന്നും പറഞ്ഞുംകൊണ്ടു ഒരു പച്ചച്ചിരി പുറത്തു പ്രകാശിപ്പിച്ചു. നമ്മുടെ അറിവി ല്ലായ്മ ആ പുഞ്ചിരിയിൽ അന്തർലീനമായിരുന്നു. ഏതെങ്കിലും ഒരു ചുമപ്പു വസ്ത്രധാരി ശീമയിൽ നിന്നു മലങ്കരയിൽ വന്നാൽ നാം തന്നെ അവരെ വിളിക്കുകയാണ്. 'വാ വാ' എന്ന്. ഏതൊരു ശീമമെത്രാൻ വന്നാലും 'വാവാ'. ആ 'വാവാ' മാർ ഒസ്താത്തിയോസിനും മാർ യൂലിയോസിനും സംബോധനയായി. യൂലിയോസ്സ് 'വാവാ.'

നമുക്കുതന്നെ സ്വയാധികാരം ഉണ്ടെന്നും പാത്രിയർക്കാസിംഹാസന ത്തേക്കാൾ പഴക്കംകൂടിയതാണ് വിശുദ്ധ കാതോലിക്കാ സിംഹാസനം എന്നും നാം മനസ്സിലാക്കാതെ ശീമക്കാർ അവരുടെ അധികാരം മലങ്കരയിൽ ചെലുത്തുവാൻ പതുങ്ങി പതുങ്ങി വരുമ്പോൾ നാം അവരെ വാ – വാ എന്നു സംബോധന ചെയ്തു സ്വീകരിക്കുന്നു. അങ്ങനെ ശീമയിലെ മെത്രാൻ മലങ്കരയിൽ 'വാ–വാ'ന്മാർ ആയിത്തീരുന്നു.

ഞാൻ മറ്റൊരു ദിവസം മാർ യൂലിയോസിനോട് ചോദിച്ചു. 'മഞ്ഞ നിക്കരെ പഠിപ്പിക്കുന്ന കാനോൻ ഏതാണെന്ന്.' യൂലിയോസിന്റെ മറുപടി ഹൂദായകാനോൻ എന്നായിരുന്നു 'ആബൂനാ അതിൽ കാതോലി ക്കാ യുടെ അധികാരത്തെക്കുറിച്ചു വായിച്ചിട്ടില്ലേ!' മറുപടിയില്ല. 'നിങ്ങളുടെ 18 അക്കം കാനോനിൽ തന്നെ. കാതോലിക്കായുടെ അധികാരത്തെ ക്കുറിച്ചു വായിച്ചിട്ടില്ലേ?' മറുപടി ഇല്ല; വെറും ഒരു പച്ചച്ചിരി മാത്രം.

പ്രിയരേ! കണ്ണുണ്ടായിട്ടും അവർ കാണുന്നില്ല; ചെവിയുണ്ടായിട്ടും കേൾക്കുന്നില്ല. പാവപ്പെട്ട മലങ്കരജനങ്ങൾ എന്തറിഞ്ഞു! അധികം ഏല്പിക്കപ്പെട്ടവരോടു അധികം ചോദിക്കും. അതിനാൽ കാനോൻ വ്യാഖ്യാനിക്കുന്ന മേൽപ്പട്ടക്കാർ തന്നെ വായിക്കട്ടെ, ചിന്തിക്കട്ടെ, പിന്നീടു ജനങ്ങളെ പഠിപ്പിക്കട്ടെ!

എന്റെ പ്രസംഗം ഞാൻ അവസാനിപ്പിക്കുന്നു. വളരെ, അധികം പറയണമെന്നു എനിക്കു ആഗ്രഹമുണ്ട്. എന്നാൽ ഒന്നു രണ്ടു കാര്യങ്ങൾ എന്നെ വിഷമപ്പെടുത്തുന്നു. ആ സ്ത്രീയുടെ തലയിൽ ഞാൻ പറയുന്ന ചരിത്രമൊന്നും തന്നെ കയറുന്നില്ല എന്നു തോന്നും താടിയിൽ കയ്യും കുത്തിനില്ക്കുന്ന ആ നില്പു കണ്ടാൽ. ഈ ചരിത്രം തുടർന്നാൽ വല്ല പുരുഷനും അപ്രകാരം തന്നെ ഇനി നിന്നേക്കും. രണ്ടാമതായി മൈക്ക് അതിന്റെ ജോലിയും നിർത്തിവച്ചു. എന്റെ നെഞ്ചുവേദനയും വർദ്ധി ക്കുന്നു. പ്രിയരെ നാം നാളെ കോട്ടയത്തേക്കു പോകണമെന്നു ആഗ്രഹി ക്കുന്നു. നിങ്ങൾ എനിക്കു ചെയ്തു തന്ന സകല സാഹചര്യങ്ങൾക്കും നന്ദി പറഞ്ഞു കൊള്ളുന്നു. അവസാനമായി ഞാൻ പറയുന്നു വട്ടശ്ശേരിൽ തിരുമേനിയുടെ അന്ത്യമൊഴികൾ നിങ്ങൾ വായിച്ചിരിക്കുമല്ലോ. ആ മൊഴികൾ നിങ്ങളുടെ ഹൃദയങ്ങളിൽ നിന്നും മാഞ്ഞുപോകരുത്. മലങ്കര സഭയുടെ നിലനില്പിനു വേണ്ടി അശ്രാന്തം പരിശ്രമിച്ച രണ്ടു മഹാപുരു ഷന്മാരെ ദൈവം നിയോഗിച്ചയച്ച ഒരു പട്ടണമാണ് ഇത്. നമ്മുടെ സഭയോട് ഏതൊരു ശക്തി എതിർത്താലും അതിനെ നേരിടുവാൻ തക്കവണ്ണം നാം ദൈവത്തോടു പ്രാർത്ഥിക്കയും ദൈവത്തിൽ ആശ്രയിച്ചു പ്രവർത്തിക്കുകയും വേണം. 'Child is the father of the man.' ഇന്നത്തെ യുവാക്കന്മാരാണു സഭയെ പരിപാലിക്കേണ്ടത്. ഇന്നു സഭയിൽ പ്രവർ ത്തനം നടത്തുന്നവരിൽ പ്രായം ചെന്നവരും ഒരു പക്ഷേ ***"ഞാനും***

***നാളെയോ മറ്റന്നാളോ മരിച്ചുപോയേക്കാം."*** അതിനാൽ യുവാക്കന്മാർ സഭാ സ്നേഹികളായി സഭാസേവനത്തിനു കച്ച കെട്ടണം. ഞാൻ മുമ്പു പറഞ്ഞതു പോലെ അന്ത്യോക്യാ സിംഹാസന ത്തേക്കാൾ 94 വയസ്സു കൂടുതൽ പ്രായം ഉണ്ട് കാതോലിക്കാ സിംഹാസനത്തിന്. പാത്രിയർക്കീ സിന്റെ സമാധികാരം കാതോലിക്കായ്ക്കും ഉണ്ട്. ഇതാണ് നിഖ്യാ സുന്ന ഹദോസ് നിശ്ചയം. ഇവയൊന്നും നിങ്ങൾ മറന്നുപോകരുത്.

ഇപ്പോൾ വിശുദ്ധ കാതോലിക്കാ സിംഹാസനത്തിൽ വാഴുന്ന പരി ശുദ്ധ കാതോലിക്കാ ബാവാ തിരുമേനിയുടെ ആയുരാരോഗ്യത്തിനു വേണ്ടി നമുക്കു പ്രാർത്ഥിക്കാം. പരിശുദ്ധ കാതോലിക്കാ ബാവാ നീണാൾ വാഴട്ടെ. നമുക്കു പ്രാർത്ഥിക്കാം. ആകാശത്തിലുള്ള ഞങ്ങളുടെ പിതാവേ.....

*(1951 ഏപ്രിൽ 15–നു 36–ാം ഞായറാഴ്ച കാതോലിക്കാദിന സമ്മേള നത്തിൽ കുന്നംകുളത്തു ചെയ്ത പ്രസംഗം.)*

അനുബന്ധം 13

# പോലീസ് കമ്മീഷണർ നാരായണമേനോൻ

കുന്നംകുളത്തെ രണ്ടാമത്തെ കാവടി ഘോഷയാത്രയെ അനുഗമിച്ച പോലീസ് കമ്മീഷണർ നാരായണമേനോന്റെ സമയോചിതമായ തീരുമാനം വലിയൊരു ആളപായത്തിൽ നിന്ന് പട്ടണത്തെ രക്ഷിച്ചു. ബലം പ്രയോഗിച്ച് കാവടി ഘോഷയാത്ര കിഴക്കെ അങ്ങാടിയിൽ പ്രവേശിച്ചിരുന്നുവെങ്കിൽ ഉണ്ടാകാമായിരുന്ന ദുരന്തം ഭയങ്കരമാകുമായിരുന്നു. ചക്കുപുര പൊളിച്ച് നടുറോഡിലിട്ട് തീവെച്ച് പോലീസിനെ തടുത്തുനിർത്തിയവർ എന്തുചെയ്യാനും മടിക്കില്ലായിരുന്നു. ഏതെങ്കിലും കുബുദ്ധികൾ ഒരു പുരയ്ക്ക് തീ വെച്ചാൽ മതിയായിരുന്നു, വീതികുറഞ്ഞ അങ്ങാടിയിലെ തൊട്ടുതൊട്ടു നിരയായി ഇരുവശവും ഉയർന്നുനിൽക്കുന്ന ഓലപ്പുരകൾ കത്തി ചാമ്പലാകാൻ. കാവടി ഘോഷയാത്രയിൽ പങ്കെടുക്കുന്ന ജനങ്ങളും അതിന്റെ നടുവിൽപ്പെട്ട് കരിഞ്ഞുവീഴുമായിരുന്നു.

കുന്നംകുളത്തുകാർക്ക് ഒരിക്കലും മറക്കാൻ പറ്റാത്ത വ്യക്തിയായ ഇദ്ദേഹം എവിടുത്തുകാരൻ? കുടുംബം? വീട്? റിട്ടയർ ചെയ്തശേഷം എവിടെ താമസിച്ചു? മക്കൾ? ഒന്നും അറിയാൻ പാടില്ലായിരുന്നു. ഏറെ നാളത്തെ അന്വേഷണങ്ങൾക്കുശേഷമാണ് ഏതാനും വിവരങ്ങളും ഫോട്ടോയും ലഭിച്ചത്.

വടക്കാഞ്ചേരി-പാലക്കാട് മെയിൻ റോഡിൽ അഞ്ചുമൂർത്തിമംഗലം എന്ന സ്ഥലത്ത് മങ്ങാട്ട് തറവാട്ടിലാണ് അദ്ദേഹത്തിന്റെ ജനനം. മങ്ങാട്ട് മീനാക്ഷിയമ്മയാണ് മാതാവ്. ഇദ്ദേഹത്തിന്റെ സഹോദരൻ കൃഷ്ണമേനോൻ തലശ്ശേരി ബ്രണ്ണൻ കോളജിൽ ഹിസ്റ്ററി പ്രൊഫസർ ആയിരുന്നു. മറ്റൊരു സഹോദരനായ ഗോപാലമേനോൻ മദ്രാസ് സംസ്ഥാനത്തെ പോലീസ് സർക്കിൾ ഇൻസ്പെക്ടർ ആയിരിക്കേ കാലഗതിയടഞ്ഞു. മറ്റൊരു സഹോദരൻ ഗോവിന്ദമേനോൻ തറവാട്ടു സ്വത്തുക്കൾ നോക്കി സംരക്ഷിച്ചുപോന്നു. രാമമേനോൻ എന്ന വേറൊരു സഹോദരൻ സ്വന്തമായി വിപുലമായ രീതിയിൽ കൃഷി നടത്തിവന്നു. ഇവർക്കു ചെല്ലമ്മ, ചിന്നമ്മ എന്ന രണ്ടു സഹോദരിമാരുണ്ടായിരുന്നു.

പാലക്കാട് ഗവ. വിക്ടോറിയ കോളജിൽ ബി.എ. യ്ക്ക് പഠിക്കുമ്പോഴാണ് നാരായണമേനോൻ പോലീസ് സർവ്വീസിലേക്ക് ചേരുന്നത്. പടിപടിയായി ഉയർന്ന് മദ്രാസ് സിറ്റി പോലീസ് കമ്മീഷണറായി. ആയിടെ മദ്രാസ് സന്ദർശിച്ച കൊച്ചി മഹാരാജാവ് വെള്ളക്കുതിരപ്പുറത്ത് ഔദ്യോ

ഗികവേഷത്തിൽ റോന്തുചുറ്റുന്ന അതിയോഗ്യനായ ഒരു പോലീസ് ഓഫീസറെ കണ്ട് ആരാണെന്ന് ചോദിച്ചറിഞ്ഞു. പാലക്കാട്ടുകാരൻ മേനോനാണെന്നറിഞ്ഞ രാജാവ് നാരായണമേനോനെ അരികിൽ വിളിച്ച് സംസാരിച്ചു. സംപ്രീതനായ മാടഭൂപതി തന്റെ രാജ്യത്തുവന്ന് കൊച്ചി നായർ പട്ടാളത്തിന്റെ കമാണ്ടറും പോലീസ് സേനയുടെ തലവനുമായിരിക്കാൻ സമ്മതമാണോ എന്ന് കല്പിച്ചു ചോദിച്ചു. മദ്രാസ് ഗവണ്മെന്റ് സമ്മതിക്കുകയാണെങ്കിൽ വരാമെന്ന് മേനോൻ പറഞ്ഞു. മദ്രാസ് ഗവർണ്ണറിൽ നിന്ന് സമ്മതം വാങ്ങാൻ കൊച്ചി മഹാരാജാവിന് പ്രയാസം ഒന്നുമുണ്ടായില്ല. അങ്ങനെയാണ് നാരായണമേനോന്റെ സേവനം കൊച്ചി രാജ്യത്തിന് ലഭിക്കാൻ ഇടയായത്.

മലബാർ മാപ്പിള ലഹളക്കാലത്ത് നാരായണമേനോൻ ലഹളയുടെ പ്രഭവസ്ഥാനങ്ങളിൽ ഒന്നായിരുന്ന തിരൂർ ആയിരുന്നു പോലീസ് സർക്കിൾ ഇൻസ്പെക്ടറായി ജോലി നോക്കിയിരുന്നത്. അദ്ദേഹത്തെ വധിക്കാൻ ചില ശ്രമങ്ങൾ ആയിടെ നടന്നിരുന്നു. തിരൂരിൽ നാരായണമേനോൻ താമസിച്ചിരുന്ന ബംഗ്ലാവ് അർദ്ധരാത്രി ബഹളക്കാർ ശബ്ദമുണ്ടാക്കാതെ പതുങ്ങിവന്ന് വളഞ്ഞു. വീടിനകത്തേയ്ക്ക് ജനലിൽക്കൂടി മണ്ണെണ്ണ ഒഴിച്ചു. വീടിന് ചുറ്റും മണ്ണെണ്ണ സമൃദ്ധമായി ഒഴിച്ച് തീ വെച്ചു. അദ്ദേഹം ബംഗ്ലാവിൽ കിടന്ന് നല്ല ഉറക്കമായിരിക്കും എന്ന് വിചാരിച്ചാണ് തീവെപ്പ് നടത്തിയത്. മണ്ണെണ്ണ ഒഴിച്ചിരുന്നതിനാൽ തീ നന്നായി പടർന്ന് വീട് ചാമ്പലായി വീടിനകത്ത് എന്തോ സാധനം കത്തിയമരുമ്പോൾ കേട്ട ശബ്ദം നാരായണമേനോന്റെ ദയനീയ ഞരക്കമാണെന്ന് ലഹളക്കാർക്ക് തോന്നി. നാരായണമേനോൻ കത്തി വെണ്ണീറായി എന്ന ഉത്തമബോധ്യത്തോടെ ലഹളക്കാർ ആർത്ത് അട്ടഹസിച്ച് സന്തോഷഭരിതരായി സ്ഥലം വിട്ടു. ബംഗ്ലാവിന്റെ ചുറ്റിലുമുള്ള വിശാലമായ പറമ്പിലെ വാഴക്കൂട്ടത്തിനുള്ളിൽ മറഞ്ഞിരുന്ന് നാരായണമേനോൻ ഈ കാഴ്ച കാണുന്നുണ്ടായിരുന്നു. നേരത്തെകൂട്ടി വിവരം ലഭിച്ചിരുന്ന അദ്ദേഹം വീട് അകത്തുനിന്ന് പൂട്ടി മുറിക്കകത്ത് മേശവിളക്ക് കത്തിച്ചുവെച്ച് അകത്ത് ആളുണ്ടെന്ന് തോന്നത്തക്കവിധത്തിൽ വേണ്ടതെല്ലാം ചെയ്തുവെച്ചു. വീടിന്റെ മുൻവശത്തെ വാതിലും പുറകിലത്തെ വാതിലും അകത്തുനിന്ന് ഭദ്രമായി അടച്ച് കുറ്റിയിട്ട് തട്ടിൻപുറത്തെ തുറന്ന വരാന്തയിൽക്കൂടി പുറത്തുകടന്ന് ലഹളക്കാർ വരുന്നതും നോക്കി വാഴക്കൂട്ടത്തിനിടയിൽ മറഞ്ഞിരുന്നു. ലഹളക്കാർ ആരൊക്കെയാണ് എന്ന് കണ്ടുപിടിക്കാനും അദ്ദേഹത്തിനു കഴിഞ്ഞു. പിറ്റേദിവസം എല്ലാറ്റിനെയും പിടിച്ച് ജയിലിലാക്കി. ലഹള കഴിഞ്ഞതിനുശേഷം ബ്രിട്ടീഷ് ഗവണ്മെന്റ് അദ്ദേഹത്തിന് സ്ഥാനക്കയറ്റവും ഉന്നത ബഹുമതികളും നൽകി. ജോർജ് ആറാമൻ ചക്രവർത്തിയുടെ കിരീടധാരണചടങ്ങിൽ സംബന്ധിക്കാൻ അദ്ദേഹം ലണ്ടനിലേക്ക്

ക്ഷണിക്കപ്പെട്ടു. Member of the British Empire എന്ന ഉന്നത ബഹുമതിയും റാവുസാഹിബ് സ്ഥാനക്കയറ്റവും അദ്ദേഹത്തിനു സമ്മാനിച്ചു. 1946-ൽ കീർത്തിയേറിയ റാവു ബഹദൂർ സ്ഥാനവും ലഭിക്കുകയുണ്ടായി.

നാരായണമേനോൻ അവിവാഹിതനായിരുന്നു. റിട്ടയർ ചെയ്തശേഷം തൃശ്ശൂർ അയ്യന്തോളിൽ ഒരു ബംഗ്ലാവ് പണികഴിപ്പിച്ച് അവിടെ താമസിച്ചു. യാത്രയ്ക്ക് വിലയേറിയ ചലിക്കുന്ന കൊട്ടാരം എന്നു പറയുന്ന റോൾസ് റോയ്സ് കാറാണ് ഉപയോഗിച്ചിരുന്നത്. ഇംഗ്ലണ്ടിൽ നിന്നു വരുത്തിയ വെള്ളി ഡിന്നർ സെറ്റിലായിരുന്നുവത്രെ ഭക്ഷണം കഴിക്കാറ്. 1950 മാർച്ച് 7-ാം തീയതി തൃശ്ശൂർ വസതിയിൽ വെച്ച് അറുപത്തിരണ്ടാം വയസ്സിൽ ആ ധന്യപുരുഷൻ നിര്യാതനായി. ഭൗതികശരീരം സ്വദേശമായ അഞ്ചുമൂർത്തി മംഗലത്തേക്കു കൊണ്ടുപോയി വേണ്ട ബഹുമതികളോടെ സംസ്കരിച്ചു.

Better we go back എന്ന് വെടിവെയ്ക്കാൻ അധികാരമുള്ള പോലീസ് കമ്മീഷണർ നാരായണമേനോൻ പറഞ്ഞതായി എന്റെ ചെറുപ്പത്തിൽ പലരും പറഞ്ഞു കേട്ടിട്ടുണ്ട്. ഒരു നടുക്കത്തോടുകൂടി മാത്രമേ ആ രംഗം ഓർക്കാൻ കഴിഞ്ഞിരുന്നുള്ളു. വിവേകശാലിയായ ആ പോലീസ് മേധാവിയുടെ ഒരു വാക്കിന് അനവധി ജീവന്റെ വിലയായിരുന്നു! അത് ഇന്നുള്ളവർക്ക് അറിയാമോ? എന്തോ? അദ്ദേഹത്തെ സ്മരിക്കേണ്ടത് കുന്നംകുളം ജനതയുടെ കടമയാണ്.

ബ്രിട്ടീഷുകാർ ഇന്ത്യ അടക്കിഭരിക്കുന്ന കാലമായിരുന്നു അന്ന്. സ്വാതന്ത്ര്യലബ്ധിക്കുശേഷം ജനിച്ച തലമുറയ്ക്ക് സായിപ്പ് ഭരിച്ചിരുന്ന കാലത്തെ ചട്ടവട്ടങ്ങളെക്കുറിച്ച് വലിയ പിടിപാടുണ്ടായി എന്നു വരില്ല. ലഹളകളെ നിഷ്കരുണം അടിച്ചമർത്തുക എന്ന നയമായിരുന്നു ബ്രിട്ടീഷുകാരുടേത്. ലഹള ഒതുക്കാൻ പോലീസ് വെടിവെച്ചാൽ വെടികൊണ്ടവൻ ചാകുന്നു എന്നല്ലാതെ വെടിവെച്ച പോലീസുകാരന് ഒന്നും സംഭവിക്കില്ല! വെടിവെച്ചവന് ബ്രിട്ടീഷ് ഗവണ്മെന്റിൽ നിന്ന് പാരിതോഷികങ്ങൾ ലഭിച്ചെന്നു വരും.

പരിഷ്കൃതരാജ്യങ്ങളിൽ നാടിനെ ആപത്തിൽനിന്ന് രക്ഷിച്ചവരെ ആദരിക്കുകയും അവരുടെ പാവനസ്മരണയ്ക്കായി സ്മാരകങ്ങൾ നിർമ്മിക്കുകയും ചെയ്യുന്ന പതിവുണ്ട്. അങ്ങിനെ നോക്കുമ്പോൾ സമുചിതമായ ഒരു സ്മാരകം നാരായണമേനോന്റെ സ്മരണയ്ക്കായി കുന്നംകുളത്തുയർത്തേണ്ടതാണ്. അദ്ദേഹത്തിന്റെ ഛായാചിത്രം കുന്നംകുളം മുൻസിപ്പാലിറ്റിയോ ഏതെങ്കിലും പൗരസംഘടനയോ മുൻകൈ എടുത്ത് അനാഛാദനം ചെയ്ത് സ്ഥാപിക്കുന്നതും ഉചിതമാണ്.

**- അഡ്വ. ഡോ. പി. സി. മാത്യു**

(കുന്നംകുളം ഇടവകപത്രിക)